


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

ഓം തത് സത്

# ബൃഹദാരണ്യകോപനിഷത്ത്

## ശാങ്കരഭാഷ്യസാരത്തോടുകൂടിയത്.

---

ഭാഷ്യകാരന്റെ ഗുരുവന്ദനം:— ഓം നമോ ബ്രഹ്മാദിഭ്യോ ബ്രഹ്മവിദ്യാസംപ്രദായകർത്തൃഭ്യോ വംശഋഷിഭ്യോനമോ ഗുരുഭ്യഃ

അർത്ഥം — ബ്രഹ്മവിദ്യയെ ഗുരുശിഷ്യപരമ്പരയാ ഉപദേശിക്കുന്നഏർപ്പാട് നടപ്പിൽവരുത്തിയവരും വംശഋഷികളുമായ ബ്രഹ്മാവു തുടങ്ങിയ ഗുരുക്കന്മാർക്ക് നമസ്കാരം! മററുഗുരുക്കന്മാർക്കും നമസ്കാരം!

ഭാഷ്യം — 'ഉഷാ വാ അശ്വസ്യ' എന്നതുടങ്ങുന്നതു വാജസനേയി ബ്രാഹ്മണോപനിഷത്താകുന്നു. അതിനു, സംസാരനിവൃത്തിയെ ഇച്ഛിക്കുന്നവർക്കുവേണ്ടി, സംസാരഹേതു നീങ്ങുന്നതിനു സാധനമായ ബ്രഹ്മവിദ്യയെ അറിയുന്നതിനായി, വിസ്തരംകുറഞ്ഞ ഈ ഭാഷ്യം ആരംഭിക്കുന്നു:— ഈ ബ്രഹ്മവിദ്യ, അതിൽതാൽപര്യമുള്ളവർക്ക് സംസാരവും അതിന്റെ കാരണവും തീരെ നശിക്കുന്നതുകൊണ്ടു, ഉപനിഷത്തു എന്നുള്ള ശബ്ദംകൊണ്ടു പറയപ്പെടുന്നു. 'ഉപ' 'നി' എന്ന ഉപസർഗ്ഗങ്ങൾ മുമ്പിൽ ചേർന്നിട്ടുള്ള ക്വിബന്തമായ 'സദ്' ധാതുവിനു, സംസാരത്തെയും അതിന്റെ ഹേതുവിനേയും നിവർത്തിപ്പിക്കുന്ന ബ്രഹ്മവിദ്യ എന്നാണർത്ഥം. സാമീപ്യാർത്ഥകമായ ഉപശബ്ദം പ്രത്യഗാത്മാവിനേയും നിശ്ശബ്ദം നിശ്ചയത്തെയും പ്രതിപാദിക്കുന്നു. 'സദ്' ധാതുവിനു അവസാദനം അർത്ഥം. അതിനാൽ സംസാരത്തേയും അതിന്റെ ഹേതുവിനേയും നിവർത്തിപ്പിക്കുന്ന ആത്മൈകത്വനിശ്ചയരൂപമായവിദ്യ എന്നു ഉപനിഷച്ഛബ്ദത്തിനു അർത്ഥംകിട്ടുന്നു. അതുകൊണ്ടു ഉപനിഷത്തെന്നുപറയുന്നതു ബ്രഹ്മവിദ്യതന്നെ. ആ ബ്രഹ്മവിദ്യയെ പ്രതിപാദിക്കുന്നതാകയാൽ ഉപചാരമായി ഗ്രന്ഥത്തെയും ഉപനിഷത്തെന്നു പറയുന്നു. ആറദ്ധ്യായമുള്ള ഈ ഗ്രന്ഥം, അരണ്യത്തിൽവെച്ചു വായിക്കപ്പെടുന്നതുകൊണ്ടു ആരണ്യകമെന്നും, പരിമാണംകൊണ്ടു ബൃഹത്തായതിനാൽ ബൃഹദാരണ്യകമെന്നും പറയപ്പെടുന്നു. ഈ ഗ്രന്ഥത്തിനു കർമ്മകാണ്ഡത്തോടുള്ള സംബന്ധം താഴെപ്പറയുന്നു:— വേദംമുഴുവനുംതന്നെ, പ്രത്യക്ഷംകൊണ്ടും അനുമാനംകൊണ്ടും അറിയപ്പെട്ടിട്ടുള്ള ഇഷ്ടത്തെയും അനിഷ്ടത്തെയും പ്രാപിക്കുന്നതിനും പരിഹരിക്കുന്നതിനുമുള്ള ഉപായങ്ങളെയാണു പ്രധാനമായി പ്രകാശിപ്പിക്കുന്നതു്. ഇഷ്ടത്തെ പ്രാപിക്കുന്നതിനും അനിഷ്ടത്തെ പരിഹരിക്കുന്നതിനും ആഗ്രഹിക്കുന്നതു എല്ലാവർക്കും സ്വാഭാവികമാണല്ലോ. ദൃഷ്ടവിഷയത്തിൽ, ഇഷ്ടപ്രാപ്തിയ്ക്കും അനിഷ്ടപരിഹാരത്തിനുമു

* ൧൨൧

ള്ള ഉപായങ്ങളെക്കുറിച്ചുള്ള ജ്ഞാനം പ്രത്യക്ഷാനുമാനങ്ങളെക്കൊണ്ടുതന്നെ സിദ്ധിക്കുന്നതിനാൽ, ആഗമത്തെ അന്വേഷിക്കേണ്ട ആവശ്യമില്ല. ആത്മാവിനു ദേഹാന്തരത്തോടു സംബന്ധമുണ്ടാകുമെന്നുള്ള ജ്ഞാനമില്ലാതിരിക്കുമ്പോൾ ജന്മാന്തരത്തിലുള്ള ഇഷ്ടപ്രാപ്തിയ്ക്കും അനിഷ്ടപരിഹാരത്തിനുമുള്ള ഇച്ഛയുണ്ടാകയുമില്ല. എന്തെന്നാൽ ദേഹമല്ലാതെ വേറെ ആത്മാവുണ്ടെന്നു അറിവില്ലാത്ത നാസ്തികൻ ജന്മാന്തരത്തിലുള്ള ഇഷ്ടപ്രാപ്തിയേയും അനിഷ്ടപരിഹാരത്തേയും ഇച്ഛിച്ചു വൈദികക്രിയകളിൽ പ്രവൎത്തിക്കുന്നതായിക്കാണുന്നില്ല. അതിനാൽ ജന്മാന്തരസംബന്ധിയായ ആത്മാവുണ്ടെന്നുള്ളവിഷയത്തിലും ജന്മാന്തരത്തിലുള്ള ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനുമുള്ള ഉപായവിശേഷത്തിലും ശാസ്ത്രം പ്രവൎത്തിക്കുന്നു. "യേയം പ്രേതേ വിചികിത്സാമനുഷ്യേ/സ്തീത്യേകേ നായമസ്തീതി ചൈകേ" എന്നു ആരംഭിച്ചു്, "അസ്തീത്യേവോപലബ്ധവ്യഃ" എന്നും മററും നിൎണ്ണയം ചെയ്തു കാണുന്നുണ്ടല്ലോ. "യഥാ ച മരണം പ്രാപ്യ" എന്നു ഉപക്രമിച്ചു്,

"യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ
സ്ഥാണുമന്യേ/നുസംയന്തി യഥാകൎമ്മ യഥാശ്രുതം"

എന്നും, "സ്വയംജ്യോതിഃ" എന്നുപക്രമിച്ചു്, "തം വിദ്യാകൎമ്മണീ സമന്വാരഭേതേ", "പുണ്യോ വൈ പുണ്യേന കൎമ്മണാ ഭവതി, പാപഃ പാപേന" എന്നും, "ജ്ഞാപയിഷ്യാമി" എന്നുപക്രമിച്ചു് "വിജ്ഞാനമയഃ" എന്നും വ്യതിരിക്തമായ ആത്മാവുണ്ടെന്നുള്ളതിനെ പ്രതിപാദിച്ചിട്ടുമുണ്ടു്.

ദേഹവ്യതിരിക്തമായ ആത്മാവു് "അഹം" എന്നുള്ള പ്രത്യയംകൊണ്ടു തന്നെ പ്രത്യക്ഷസിദ്ധമായിരിക്കുന്നതിനാൽ, ആ വിഷയത്തിൽ ശ്രുതിയെ പ്രമാണമാക്കേണ്ട ആവശ്യമില്ലെന്നു ചിലർ വാദിച്ചേക്കാം. എന്നാൽ അതു ശരിയല്ല. എന്തെന്നാൽ എതിർവാദികൾക്കു് അതിൽ വിപ്രതിപത്തി കാണുന്നുണ്ടു്. ദേഹാന്തരസംബന്ധിയായ ആത്മാവുണ്ടെന്നു പ്രത്യക്ഷപ്രമാണം കൊണ്ടറിയാമായിരുന്നു എങ്കിൽ ലോകായതികന്മാരും ബൌദ്ധന്മാരും ആത്മാവില്ലെന്നു വാദിച്ചുകൊണ്ടു നമുക്കെതിരായി വരികയില്ലായിരുന്നു. പ്രത്യക്ഷവിഷയമായ ഘടം മുതലായതിൽ, ഘടമില്ലെന്നും മററും ആരും വിപ്രതിപത്തി കാണിക്കുന്നില്ലല്ലോ.

പൂൎവ്വപക്ഷം—പ്രത്യക്ഷവിഷയമായ സ്ഥാണുമുതലായതിൽ, സ്ഥാണുവാണോ പുരുഷനാണോ എന്നു്, വിപ്രതിപത്തി കാണുന്നുണ്ടല്ലോ. അതിനാൽ പ്രത്യക്ഷവിഷയമായിട്ടുള്ളതിലും വിപ്രതിപത്തി ഉണ്ടാവാം.

സമാധാനം—അങ്ങനെ പറയാൻപാടില്ല; നല്ലവണ്ണം നിരൂപണം ചെയ്യുമ്പോൾ ആ വിപ്രതിപത്തി നീങ്ങിപ്പോകുന്നു. പ്രത്യക്ഷപ്രമാണം കൊണ്ടു വിവേചിച്ചറിഞ്ഞിട്ടുള്ള സ്ഥാണ്വാദിയിൽ വിപ്രതിപത്തി ഉണ്ടാകുന്നുമില്ല. അതിനാൽ പ്രത്യക്ഷവിഷയമായിട്ടുള്ളതിൽ വിപ്രതിപത്തി ഉണ്ടാകയില്ല. വൈനാശികന്മാരാകട്ടെ, 'അഹം' എന്നുള്ള പ്രത്യയം ഉ

ണ്ടായിക്കൊണ്ടിരുന്നിട്ടും, സൂക്ഷ്മദേഹത്തിൽ പ്രധാനഭൂതമായ ബുദ്ധിയിൽ നിന്നു വ്യതിരിക്തമായ ആത്മാവു് ഇല്ലെന്നുതന്നെ പ്രതിജ്ഞ ചെയ്യുന്നു. അതിനാൽ, പ്രത്യക്ഷവിഷയങ്ങളായ ഘടാദികൾക്കുള്ളതുപോലെ ആത്മാവിനു രൂപാദികളൊന്നുമില്ലാത്തതുകൊണ്ടു്, പ്രത്യക്ഷംകൊണ്ടു് ആത്മാവുണ്ടെന്നു സിദ്ധിക്കയില്ല. അതുപോലെ അനുമാനംകൊണ്ടും സിദ്ധിക്കയില്ല.

പൂർവ്വപക്ഷം—ശ്രുതി, ആത്മാവുണ്ടെന്നുള്ളതിലേയ്ക്കു ലിങ്ഗം കാണിച്ചിട്ടുണ്ടു്; ലിങ്ഗം പ്രത്യക്ഷവിഷയവുമാണ്; അതിനാൽ, അനുമാനംകൊണ്ടു് ആത്മാവുണ്ടെന്നു സിദ്ധിക്കയില്ലെന്നു പറയുന്നതു ശരിയല്ല.

സമാധാനം എന്നാലും, ആത്മാവിനു ജന്മാന്തരസംബന്ധമുണ്ടെന്നു് അനുമാനംകൊണ്ടു ഗ്രഹിക്കുവാൻ സാധിക്കയില്ലല്ലോ. ആഗമംകൊണ്ടും, വേദത്തിൽ കാണിച്ചിട്ടുള്ള ലൗകികങ്ങളായ ലിങ്ഗങ്ങളെക്കൊണ്ടും ആത്മാവുണ്ടെന്നുമനസ്സിലായതിൻെറശേഷമാണു്, അവയെ അനുസരിച്ചു്, മീമാംസകന്മാരും താർക്കികന്മാരും അഹംപ്രത്യയത്തേയും വൈദികങ്ങളായ ലിങ്ഗങ്ങളേയും തങ്ങൾ കണ്ടുപിടിച്ചതാണെന്നു കല്പിച്ചുകൊണ്ടു്, ആത്മാവു പ്രത്യക്ഷമാണെന്നും അനുമേയമാണെന്നും പറയുന്നതു്.

എങ്ങനെയായാലും, ദേഹാന്തരസംബന്ധിയായ ആത്മാവുണ്ടെന്നു് അംഗീകരിക്കയും ദേഹാന്തരത്തിൽ ഉള്ള ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനും ഉപായവിശേഷത്തെ ആവശ്യപ്പെടുകയും ചെയ്യുന്നവനു് ആ ഉപായവിശേഷത്തെ അറിയിച്ചുകൊടുക്കുന്നതിനായി കർമ്മകാണ്ഡം ആരംഭിച്ചിരിക്കുന്നു. എന്നാൽ ആത്മാവിൻെറ ഇഷ്ടാനിഷ്ടങ്ങളുടെ പ്രാപ്തിപരിഹാരങ്ങൾക്കുള്ള ഇച്ഛയ്ക്കു കാരണമായിട്ടുള്ളതും, കർത്താവെന്നും ഭോക്താവെന്നും മററുമുള്ള അഭിമാനത്തിൻെറ രൂപത്തിലുള്ളതുമായ, ആത്മവിഷയകമായ അജ്ഞാനം, അതിനു വിപരീതമായ ബ്രഹ്മാത്മസ്വരൂപവിജ്ഞാനത്താൽ നീക്കപ്പെടുന്നില്ല. അതു നീക്കപ്പെടാതിരിക്കുന്നിടത്തോളം കാലം, സ്വാഭാവികദോഷം ബലവത്തരമായിരിക്കയാൽ, ഇവൻ, കർമ്മഫലങ്ങളാലും രാഗദ്വേഷാദി സ്വാഭാവികദോഷങ്ങളാലും പ്രേരിതനായി, ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളതിനേയും നിഷേധിച്ചിട്ടുള്ളതിനേയും അതിക്രമിച്ചും പ്രവർത്തിച്ചുകൊണ്ടു്, മനോവാക്കായങ്ങളാൽ, മിക്കവാറും ദൃഷ്ടാദൃഷ്ടങ്ങളായ അനിഷ്ടങ്ങൾക്കു സാധനങ്ങളായ, അധർമ്മങ്ങളെന്നു പറയുന്ന കർമ്മങ്ങളെ സമ്പാദിച്ചുകൂട്ടുന്നു. അതുകൊണ്ടു സ്ഥാവരങ്ങൾ വരെയുള്ള അധോഗതി വന്നുകൂടുന്നു.

ചിലപ്പോൾ ശാസ്ത്രത്താൽ ഉണ്ടാക്കപ്പെടുന്ന സംസ്കാരത്തിനു കൂടുതൽ ബലമുണ്ടായിരിക്കും. അപ്പോൾ മനസ്സു മുതലായതുകൊണ്ടു്, ധർമ്മമെന്നുപറയുന്ന ഇഷ്ടസാധനത്തെ അധികം സമ്പാദിക്കുന്നു. ആ ധർമ്മം ജ്ഞാനപൂർവ്വകമെന്നും കേവലമെന്നും രണ്ടുവിധമുണ്ടു്. അവയിൽ കേവലത്തിൻെറ ഫലം പിതൃലോകാദിപ്രാപ്തിയാണു്. ജ്ഞാനത്തോടുകൂടിയ ധർമ്മം ദേവലോകം മുതൽ ബ്രഹ്മലോകംവരെയുള്ള ലോകങ്ങളെ പ്രാപിക്കുന്നതിനുപകരിക്കും. അതിനു പ്രമാണമായി, "ആത്മയാജീ ശ്രേയാൻ ദേവയാജിനഃ" എന്നു തുടങ്ങിയ ശ്രുതിയും, "ദ്വിവിധം കർമ്മവൈദികം" ഇത്യാ

ദി സ്മൃതിയുമുണ്ട്. ധർമ്മാധർമ്മങ്ങൾക്കു സാമ്യംവരുമ്പോൾ മനുഷ്യത്വത്തെ പ്രാപിക്കുന്നു. ഇങ്ങനെ സ്വാഭാവികമായ അവിദ്യാദിദോഷം ഉള്ളവന്, ബ്രഹ്മലോകം മുതൽ സ്ഥാവരം വരെയുള്ളതും, ധർമ്മാധർമ്മങ്ങളാകുന്ന സാധനങ്ങളാൽ ഉണ്ടാക്കപ്പെടുന്നതും, നാമരൂപകർമ്മങ്ങളെ ആശ്രയിച്ചിരിക്കുന്നതുമായ സംസാരഗതി ഉണ്ടാകുന്നു.

അങ്ങനെയുള്ള, വ്യാകൃതവും സാധ്യസാധനരൂപവുമായ ഈ ജഗത്തു തന്നെ ഉൽപത്തിക്കുമുമ്പ് അവ്യാകൃതമായിരുന്നു. അങ്ങനെയുള്ളതും അവിദ്യയാൽ ഉണ്ടാക്കപ്പെടുന്നതും ആത്മാവിൽ ക്രിയാകാരകഫലങ്ങളുടെ അധ്യാരോപമാകുന്ന ലക്ഷണത്തോടുകൂടിയതും, ബീജാങ്കുരാദിയെപ്പോലെ അനാദിയും അനന്തവുമായ ഈ സംസാരം അനർത്ഥമാണെന്നു വിചാരിച്ച് അതിൽനിന്നു വിരക്തനായിട്ടുള്ളവന്റെ അവിദ്യ നീങ്ങുന്നതിനായി അതിന്റെ വിപരീതമായ ബ്രഹ്മവിദ്യയെ ഉപദേശിക്കുവാൻ വേണ്ടി, ഉപനിഷത്തിനെ ആരംഭിക്കുവാൻപോകുന്നു.

എന്നാൽ, ഗ്രന്ഥത്തിന്റെ ആരംഭത്തിൽ അശ്വമേധകർമ്മത്തെ സംബന്ധിച്ച വിജ്ഞാനത്തെയാണു പ്രതിപാദിക്കുന്നത്. അതിന്റെ പ്രയോജനം, അശ്വമേധത്തിൽ അധികാരമില്ലാത്തവൎക്കു ഈ വിജ്ഞാനംകൊണ്ടു തന്നെ അശ്വമേധഫലപ്രാപ്തി ഉണ്ടാകുമെന്നുള്ളതാണ്. അതിനു പ്രമാണം, "വിദ്യയാ വാ കർമ്മണാ വാ", "തദ്ധൈതല്ലോകജിദേവ" ഇത്യാദികളായ ശ്രുതികളാകുന്നു.

പൂർവപക്ഷം — ഈ വിജ്ഞാനം കർമ്മവിഷയം തന്നെയാണെന്നു വിചാരിച്ചുകൂടയോ?

സമാധാനം — "യോ ഽശ്വമേധേന യജതേ, യ ഉ ചൈനമേവം വേദ" എന്നു വികല്പശ്രുതിയുള്ളതുകൊണ്ടു ഇതു കർമ്മവിഷയമാണെന്നു പറവാൻ തരമില്ല. എന്നു മാത്രമല്ല, ഇതു പറഞ്ഞിരിക്കുന്നതു വിദ്യാപ്രകരണത്തിലുമാണ്. ഫലശ്രുതി അർത്ഥവാദമാണെന്നു പറയുവാനും നിവൃത്തിയില്ല. എന്തെന്നാൽ അശ്വമേധമൊഴിച്ചുള്ള ചിത്യാഗ്നി മുതലായ വേറെ കർമ്മത്തിലും ഏതല്ലോകാദി സംപാദനരൂപമായ സ്വതന്ത്രഫലമുള്ള ഉപാസനം കാണുന്നുണ്ട്. അശ്വമേധം എല്ലാ കർമ്മങ്ങളിലുംവെച്ചു ശ്രേഷ്ഠമായ കർമ്മവുമാണ്. എന്തെന്നാൽ അതു സമഷ്ടിപ്രാപ്തിക്കും വ്യഷ്ടിപ്രാപ്തിക്കും ഉതകുന്നതാണ്. അങ്ങനെയുള്ള അശ്വമേധത്തെ ഈ ബ്രഹ്മവിദ്യയുടെ ആരംഭത്തിൽ പറയുന്നതു് എല്ലാകർമ്മഫലങ്ങളും സംസാരവിഷയങ്ങളാണെന്നു കാണിക്കുവാനായിട്ടാണ്. അതുകൊണ്ടാണു അശനായയെന്നമൃത്യുഭാവത്തെ ഫലമായി കാണിക്കുവാൻപോകുന്നത്.

പൂർവപക്ഷം — എല്ലാ കർമ്മഫലങ്ങളും സംസാരവിഷയങ്ങളാണെന്നു പറഞ്ഞതു ശരിയല്ല; നിത്യകർമ്മങ്ങളുടെ ഫലം സംസാരവിഷയമല്ല.

സമാധാനം — അങ്ങനെ പറവാൻ തരമില്ല; എന്തെന്നാൽ എല്ലാ കർമ്മങ്ങളുടെ ഫലവും സംസാരവിഷയമാണെന്നുള്ളതിലേക്കു സർവ്

കർമ്മഫലങ്ങളേയും ഉപസംഹരിക്കുന്ന ശ്രുതി പ്രമാണമാകുന്നു. എല്ലാ കർമ്മവും പത്നിയോടു സംബന്ധിച്ചതാണല്ലോ. "ജായാമേസ്യാത്, ഏതാവാൻ വൈകാമഃ" എന്നു സ്വതന്ത്രനെ സർവകർമ്മങ്ങളും കാമ്യങ്ങളാണെന്നു കാണിച്ചതിന്റെ ശേഷം, പുത്രകർമ്മത്തിനും അപരവിദ്യയ്ക്കും "അയം ലോകഃ പിതൃലോകോ ദേവലോകഃ" എന്നു ഫലം കാണിച്ചിട്ട്, "ത്രയം വാ ഇദം നാമരൂപം കർമ്മ" എന്നിങ്ങനെ എല്ലാം ത്ര്യന്നാത്മകമാണെന്നു പറഞ്ഞു അവസാനത്തിൽ ഉപസംഹരിക്കുന്നുമുണ്ടു്. എല്ലാ കർമ്മങ്ങളുടെയും ഫലം വ്യാകൃതമായ സംസാരം തന്നെയാണെന്നാണു് അതിന്റെ താൽപര്യം.

ഈ മൂന്നും — നാമവും രൂപവും കർമ്മവും — തന്നെയാണു് അപ്പോൾ ഉൽപത്തിക്കുമുമ്പു് അവ്യാകൃതമായിരുന്നതു്. അവതന്നെയാണു് പിന്നെ എല്ലാ പ്രാണികളുടെയും കർമ്മംനിമിത്തം ബീജത്തിൽനിന്നു വൃക്ഷമെന്നപോലെ വ്യാകരിക്കപ്പെട്ടതു്. അങ്ങനെയുള്ള വ്യാകൃതാവ്യാകൃതരൂപമായ ഈ സംസാരം അവിദ്യാവിഷയവും, അവിദ്യയാൽതന്നെ, ക്രിയാകാരകഫലാത്മകമായി ആത്മാവിന്റെ സ്വരൂപമെന്നുള്ള നിലയിൽ അധ്യാരോപിക്കപ്പെട്ടിരിക്കുന്നതും, മൂർത്തവും അമൂർത്തവും അവയുടെ വാസനയുമാകുന്ന സ്വരൂപത്തോടുകൂടിയതും ആകുന്നു. ആത്മാവു അതിൽനിന്നു വിലക്ഷണവും, അനാമരൂപകർമ്മാത്മകവും അദ്വയവും നിത്യശുദ്ധബുദ്ധമുക്തസ്വഭാവവുമാണെങ്കിലും ക്രിയാകാരകഫലഭേദാദിരൂപത്തിൽ വിപരീതമായി അവഭാസിക്കുന്നു. അതിനാൽ, 'ഇതു് ഇതുതോളമേയുള്ളു' എന്നു മനസ്സിലാക്കി, ക്രിയാകാരകഫലഭേദസ്വരൂപവും സാധ്യസാധനരൂപവുമായ ഈ സംസാരത്തിൽനിന്നു വിരക്തനായിട്ടുള്ളവന്നു്, കാമാദിദോഷങ്ങൾക്കും കർമ്മത്തിനും ബീജഭൂതമായ അവിദ്യയുടെ നിവൃത്തിക്കായി, രജ്ജുവിൽ സർപ്പവിജ്ഞാനമെന്നപോലെയുള്ള വിപരീതജ്ഞാനത്തെ നീക്കുന്നതിനായി ബ്രഹ്മവിദ്യ ആരംഭിക്കപ്പെടുന്നു.

അതിൽ ആദ്യമായി അശ്വമേധവിജ്ഞാനത്തിനായിട്ടു "ഉഷാവാ അശ്വസ്യ" ഇത്യാദിയായി അശ്വവിഷയമായ ദർശനംതന്നെ പറയുന്നു. എന്തെന്നാൽ അശ്വം വളരെ പ്രധാനമാകുന്നു. ക്രതു അശ്വത്തിന്റെ നാമത്താൽ അങ്കിതമായിരിക്കുന്നതും അതി (അശ്വത്തി)ന്റെ ദേവത പ്രജാപതിയാണെന്നുള്ളതുമാണു അശ്വത്തിനുള്ള പ്രാധാന്യത്തിനു കാരണം.

ഉപ — ഓം. ഉഷാ വാ അശ്വസ്യ മേധ്യസ്യശിരഃ, സൂര്യശ്ചക്ഷുർവാതഃ പ്രാണോ, വ്യാത്തമഗ്നിർവൈശ്വാനരഃ, സംവത്സര ആത്മാശ്വസ്യ മേധ്യസ്യ. ദ്യൗഃ പൃഷ്ഠം, അന്തരിക്ഷമുദരം, പൃഥിവീപാജസ്യം, ദിശഃ പാർശ്വേ അവാന്തരദിശഃ പർശവ ഋതവോഽങ്ഗാനി, മാസാശ്ചാർദ്ധമാസാശ്ച പർവാണ്യഹോരാത്രാണി പ്രതിഷ്ഠാ, നക്ഷത്രാണ്യസ്ഥീനി, നഭോ മാംസാനി, ഊവധ്യം സികതാഃ സിന്ധവോ ഗുദാ, യകൃച്ച ക്ലോമാനശ്ച പർവതാ, ഓഷധയശ്ച വനസ്പതയശ്ച ലോമാന്യുദ്യൻ പൂർവാർദ്ധോ, നിമ്ലോചഞ്ജഘനാർദ്ധോ യദ്വിജൃംഭതേ തദ് വിദ്യോതതേ, യദ്വിധൂനുതേ തത് സ്തനയതി യന്മേഹതി തദ്വർഷതി വാഗേവാസ്യ വാക്.

| | |
|---|---|
| മേധ്യസ്യ | =മേധ്യമായ = പരിശുദ്ധമായ = യജ്ഞത്തിനുള്ള |
| അശ്വസ്യ | =അശ്വത്തിന്റെ |
| ശിരഃ | =ശിരസ്സ് |
| ഉഷാഃ വൈ | =ഉഷസ്സാകുന്നു = ബ്രാഹ്മമുഹൂർത്തമാകുന്നു. |
| ചക്ഷുഃ | =ചക്ഷുസ്സ് |
| സൂര്യഃ | =സൂര്യനാകുന്നു. |
| പ്രാണഃ | =പ്രാണൻ |
| വാതഃ | =വാതമാകുന്നു. |
| വ്യാത്തം | =തുറന്നവായ് |
| വൈശ്വാനരഃ അഗ്നിഃ | =വൈശ്വാനരൻ എന്നു പറയുന്ന അഗ്നിയാകുന്നു. |
| മേധ്യസ്യ അശ്വസ്യ | =മേധ്യമായ അശ്വത്തിന്റെ |
| ആത്മാ | =ആത്മാവ് = ശരീരം |
| സംവത്സരഃ | =സംവത്സരമാകുന്നു. |
| പൃഷ്ഠം | =പൃഷ്ഠം |
| ദ്യൗഃ | =ദ്യോവാകുന്നു. |
| ഉദരം | =ഉദരം |
| അന്തരിക്ഷം | =അന്തരിക്ഷമാകുന്നു. |
| പാജസ്യം | =പാദാസനസ്ഥാനം |
| പൃഥിവി | =പൃഥിവിയാകുന്നു. |
| പാർശ്വേ | =പാർശ്വങ്ങൾ = വശങ്ങൾ |
| ദിശഃ | =ദിക്കുകളാകുന്നു. |
| പർശവഃ | =പർശുക്കൾ = വാരിയെല്ലുകൾ |
| അവാന്തരദിശഃ | =അവാന്തരദിക്കുകളാകുന്നു. |
| അങ്ഗാനി | =അങ്ഗങ്ങൾ = അവയവങ്ങൾ |
| ഋതവഃ | =ഋതുക്കളാകുന്നു. |
| പർവാണി | =പർവ്വങ്ങൾ=സന്ധികൾ |
| മാസാഃ ച അർദ്ധമാസാഃ ച | =മാസങ്ങളും അർദ്ധമാസങ്ങളും ആകുന്നു. |
| പ്രതിഷ്ഠാഃ | =പ്രതിഷ്ഠകൾ = പാദങ്ങൾ |
| അഹോരാത്രാണി | =അഹോരാത്രങ്ങളാകുന്നു. |
| അസ്ഥീനി | =അസ്ഥികൾ |
| നക്ഷത്രാണി | =നക്ഷത്രങ്ങളാകുന്നു. |
| മാംസാനി | =മാംസങ്ങൾ |
| നഭഃ | =നഭസ്സാകുന്നു=നഭസ്സിലുള്ള മേഘങ്ങളാകുന്നു. |
| ഊവധ്യം | =ഊവധ്യം=വയററിലുള്ള ദഹിക്കാത്ത ആഹാരസാധനം |
| സികതാഃ | =സികതകളാകുന്നു=മണലുകൾ ആകുന്നു. |
| ഗുദാഃ | =ഗുദങ്ങൾ=നാഡികൾ |
| സിന്ധവഃ | =സിന്ധുക്കളാകുന്നു=നദികളാകുന്നു |
| യകൃത് ച ക്ലോമാനഃ ച | =യകൃത്തും ക്ലോമവും |

| | |
|---|---|
| പവ്താഃ | =പവ്തങ്ങളാകുന്നു. |
| ലോമാനി | =രോമങ്ങൾ |
| ഓഷധയഃ ച വനസ്പതയഃ ച | =ഓഷധികളും വൃക്ഷങ്ങളുമാകുന്നു. |
| പൂവ്വാദ്ധഃ | =പൂവ്വാദ്ധം=മുൻപകുതി |
| ഉദ്യൻ | =ഉദിക്കുന്ന ആദിത്യനാകുന്നു. |
| ജഘനാദ്ധഃ | =പിൻപകുതി |
| നിമ്ലോചൻ | =അസ്തമിക്കുന്ന ആദിത്യനാകുന്നു. |
| യത് വിജൃംഭതേ തത് | =വിജൃംഭിക്കുന്നതു്=കോട്ടുവായിടുന്നതു് |
| വിദ്യോതതേ | =മിന്നൽ മിന്നുന്നതാകുന്നു. |
| യത് വിധൂനുതേ തത് | =ശരീരം കുടയുന്നതു് |
| സ്തനയതി | =ഇടിമുഴങ്ങുന്നതാകുന്നു. |
| യത് മേഹതി തത് | =മേഹനം(മൂത്രവിസജ്ജനം)ചെയ്യുന്നതു |
| വർഷതി | =വർഷിക്കുന്നതാകുന്നു. |
| അസ്യ | =ഈ അശ്വത്തിന്റെ |
| വാക് | =വാക്ക=ശബ്ദം |
| വാക് ഏവ | =വാക്കുതന്നെയാകുന്നു. |

ഭാഷ്യം — ഉഷസ്സെന്നുപറയുന്നതു ബ്രാഹ്മമുഹൂത്തമാണ്. മൂലത്തിലെ 'വൈ' എന്ന ശബ്ദം പ്രസിദ്ധിയെ കാണിക്കുന്നതാണ്. അതു പ്രസിദ്ധമായ കാലത്തെ സ്മരിപ്പിക്കുന്നു. പ്രാധാന്യത്താൽ, യാഗത്തിനുള്ള അശ്വത്തിന്റെ ശിരസ്സു ഉഷസ്സാകുന്നു. അശ്വമേധത്തിനുള്ള അശ്വത്തിന്റെ ശിരസ്സ് ഉഷസ്സെന്നു വിചാരിക്കണമെന്നു സാരം.

കമ്മാംഗമായ പശ്വു സംസ്കരിക്കപ്പെടേണ്ടതായതുകൊണ്ടു്, അതിന്റെ ശിരസ്സു മുതലായവയിൽ കാലാദി ദൃഷ്ടികളെ വയ്ക്കുന്നു. പ്രജാപതിദൃഷ്ടിയെ അദ്ധ്യാരോപണംചെയ്യുന്നതിനാൽ അശ്വത്തിനു പ്രാജാപത്യത്വവും സിദ്ധിക്കുന്നു. പശ്വുവിൽ കാലത്വം, ലോകത്വം, ദേവതാത്വം ഇവയെ ആരോപിക്കുന്നതു്, അതിനെ പ്രജാപതിയാക്കുകയാണ്. പ്രജാപതി കാലാദിരൂപനാണല്ലോ. പ്രതിമാദിയിൽ വിഷ്ണുത്വം മുതലായതു വരുത്തുകയെന്നുള്ളതു വിഷ്ണ്വാദിദൃഷ്ടിയാണല്ലോ. അതുപോലെ, അശ്വത്തിന്റെ അവയവങ്ങളിൽ ഉള്ള കാലാദിദൃഷ്ടി അതിനെ പ്രജാപതിയാക്കുകയാണ്.

ശിരസ്സായ ഉഷസ്സിന് അനന്തരമുള്ളതായതുകൊണ്ടും, സൂര്യ്യൻ അധിഷ്ഠാനദേവതയായിട്ടുള്ളതാകകൊണ്ടും, അശ്വമേധത്തിനുള്ള അശ്വത്തിന്റെ ചക്ഷുസ്സിനെ സൂര്യ്യനായി കണ്ടുകൊള്ളണം. അതിന്റെ പ്രാണനെ വായുസ്വഭാവമുള്ളതുകൊണ്ടു വാതമാ (കാററാ)യി വിചാരിക്കണം. അശ്വത്തിന്റെ വിവൃതമായ മുഖം വൈശ്വാനരനെന്നു പറയുന്ന അഗ്നിയാണെന്നു കാണണം. അശ്വത്തിന്റെ ആത്മാവു്, അതായതു ശരീരം, പന്ത്രണ്ടോ, പതിമൂന്നോ മാസമുള്ള, സംവത്സരമെന്നു പറയുന്ന കാലമാകുന്നു. കാലാവയവങ്ങൾക്കു സംവത്സരം ആത്മാവാകുന്നു. അതുപോലെ ഹസ്തം മുതലായ അവയവങ്ങൾക്കു ശരീരവും ആത്മാവാണ്. "മദ്ധ്യംഹ്യേഷാമം

ഗാനാമാത്മാ" എന്ന ശ്രുതി ഇതിന്ന പ്രമാണമാകുന്നു. "അശ്വസ്യമേധ്യസ്യ" എന്നുള്ളതു വീണ്ടും മൂലത്തിൽ പറഞ്ഞിരിക്കുന്നതു്, അതു് എല്ലായിടത്തും ചേൎത്തുകൊള്ളണമെന്നു കാണിക്കുവാനാണ്.

അശ്വത്തിന്റെ പൃഷ്ഠഭാഗം ദ്യോവാകുന്നു. ദ്യോവിന്നും പൃഷ്ഠത്തിന്നും തമ്മിൽ സാമ്യം മുകളിലാണെന്നുള്ളതാണ്. സുഷിരത്വം എന്ന സാമ്യമുള്ളതുകൊണ്ടു് അശ്വത്തിന്റെ ഉദരം അന്തരിക്ഷമാകുന്നു. പാജസ്യം, (പാൎശ്വമെന്നാണ് പറയാനുള്ളതു്), എന്നുവെച്ചാൽ പാദങ്ങൾ വെയ്ക്കുന്ന സ്ഥാനം, പൃഥിവിയാകുന്നു. പാൎശ്വങ്ങളോടു ദിക്കുകൾക്കു സംബന്ധമുള്ളതുകൊണ്ടു അശ്വത്തിന്റെ രണ്ടുപാൎശ്വങ്ങളെ നാലുദിക്കുകളായികാണണം. സംഖ്യാവൈഷമ്യമുള്ളതുകൊണ്ടു് ഈ ദൎശനം ശരിയല്ലെന്നു പറവാൻ പാടില്ല; എന്തെന്നാൽ അശ്വം ഓരോദിക്കിലേയ്ക്കു തിരിഞ്ഞുനില്ക്കുമ്പോൾ അതിന്റെ പാൎശ്വങ്ങളോടു് എല്ലാദിക്കുകൾക്കും സംബന്ധമുണ്ടാകുമല്ലോ; അതുകൊണ്ടു സംഖ്യ വ്യത്യാസപ്പെട്ടിരുന്നാലും തരക്കേടില്ല.

അശ്വത്തിന്റെ വാരിയെല്ലുകളെ ആഗ്നേയിമുതലായ ദിക്കുകളായി വിചാരിക്കണം. അംഗങ്ങളെ ഋതുക്കളായികാണണം. അംഗങ്ങൾ ശരീരത്തിന്നെന്നപോലെ, ഋതുക്കൾ സംവത്സരത്തിന്റെ അവയവങ്ങളാണല്ലോ. ശരീരത്തിലുള്ള സന്ധികളെ, സന്ധിത്വം എന്ന സാമ്യം പ്രമാണിച്ചു മാസങ്ങളും അൎദ്ധമാസങ്ങളുമായി ഗണിക്കണം.

അശ്വത്തിന്റെ പാദങ്ങളെ അഹോരാത്രങ്ങളായി ദൎശിക്കണം. അശ്വം പാദങ്ങളെക്കൊണ്ടുസഞ്ചരിക്കുന്നതുപോലെയാണല്ലോ കാലം അഹോരാത്രങ്ങളെക്കൊണ്ടു നീങ്ങുന്നതു്. പ്രതിഷ്ഠയ്ക്കുള്ള സാധനംആകയാൽ പാദങ്ങളെ പ്രതിഷ്ഠ എന്നു പറയുന്നു. അഹോരാത്രാണി, എന്നു ബഹുവചനം പ്രയോഗിച്ചിരിക്കുന്നതു് പ്രാജാപത്യം, ദൈവം, പിത്ര്യം, മാനുഷം എന്നീ അഹോരാത്രങ്ങളെ സംഗ്രഹിക്കുന്നതിനാണ്. രണ്ടുയുഗം കൂടിയതാണ് പ്രാജാപത്യമായ ഒരു അഹോരാത്രം. രണ്ടു അയനങ്ങൾ കൂടിയാൽ ദൈവമായ ഒരു അഹോരാത്രമായി. രണ്ടുപക്ഷം ചേൎന്നാൽ പിത്ര്യമായ ഒരു അഹോരാത്രം തികയും. മാനുഷമായ ഒരു അഹോരാത്രത്തിന്ന അറുപതു നാഴികയാണു നീളം.

ശുക്ലത്വം എന്ന സാമ്യം പ്രമാണിച്ചു് അശ്വത്തിന്റെ അസ്ഥികൾ നക്ഷത്രങ്ങളാകുന്നു. അശ്വത്തിന്റെ മാംസങ്ങളെ നഭസ്സായി, അതായതു നഭസ്സിലുള്ള മേഘങ്ങളായി, കാണണം. അന്തരിക്ഷത്തിന് ഉദരത്വം മുമ്പു പറഞ്ഞിട്ടുള്ളതുകൊണ്ടാണ് ഇവിടെ നഭശ്ശബ്ദത്തിന് നഭസ്സിൽ സ്ഥിതിചെയ്യുന്ന മേഘങ്ങൾ എന്നു അൎത്ഥം പറഞ്ഞതു്. മാംസങ്ങൾ രുധിരത്തെ ചിന്തുന്നതുപോലെ മേഘങ്ങൾ ജലത്തെ സേചനം ചെയ്യുന്നു. അതാണ് മാംസങ്ങൾക്കും മേഘങ്ങൾക്കും തമ്മിൽ ഉള്ള സാദൃശ്യം.

ഊവധ്യം എന്നു പറയുന്നതു് വയററിലുള്ള പകുതിദഹിച്ച ഭക്ഷണസാധനമാണ്. അതിനെ സികതകളായി വിചാരിക്കണം. അവയവങ്ങൾ, തമ്മിൽ ചേരാതെ ശിഥിലങ്ങളായിരിക്കുന്നതാണു ഊവധ്യത്തിന്നും സികതകൾക്കും തമ്മിലുള്ള സാമ്യം. ഒഴുക്ക് എന്ന സാമ്യത്താൽ ഗുദങ്ങളെ

നദികളായി കരുതണം. ഗുദങ്ങളെന്നാൽ നാഡികളാണു്. ഒഴുക്കുകൊണ്ടു നദികളോടു സാമ്യം നാഡികൾക്കായതുകൊണ്ടും ഗുദാഃ എന്നു ബഹുവചനമുള്ളതുകൊണ്ടുമാണു് അങ്ങനെ അർത്ഥം പറഞ്ഞതു്.

'യകൃത്തെന്നും ക്ലോമാവെന്നും പറയുന്നതു്' ഹൃദയത്തിനു താഴെ വലത്തും ഇടത്തുമായി സ്ഥിതിചെയ്യുന്ന രണ്ടു മാംസഖണ്ഡങ്ങളാണു്. (ക്ലോമശബ്ദം ഒററവസ്തുവിനെ കുറിക്കുന്നതാണെങ്കിലും നിത്യം ബഹുവചനാന്തമാണു്.) അവയെ, കാഠിന്യവും ഉയർച്ചയും കൊണ്ടുള്ള സാമ്യത്താൽ പർവതങ്ങളായി ഗണിക്കണം. അശ്വത്തിന്റെ കേശങ്ങളേയും രോമങ്ങളേയും ചെച്ചപോലെ മരങ്ങളായും ചെടികളായും കണ്ടുകൊള്ളണം. അശ്വത്തിന്റെ നാഭിക്കു മുൻവശമുള്ള ഭാഗത്തെ മധ്യാഹ്നം വരെയുള്ള ആദിത്യനായും നാഭിയ്ക്കു പിൻപുള്ള ഭാഗത്തെ മധ്യാഹ്നത്തിനു ശേഷമുള്ള ആദിത്യനായും കാണണം. കിഴക്കും പടിഞ്ഞാറുമായിരിക്കുക എന്നതാണു് ഈ ദർശനത്തിന് അടിസ്ഥാനമായ സാമ്യം. അശ്വം വിജൃംഭിക്കുന്നതിനെ, അതായതു് അവയവങ്ങളെ കുച്ചി കോട്ടുവായിടുന്നതിനെ, മിന്നൽ മിന്നുന്നതായി വിചാരിക്കണം. ജൃംഭണം മുഖത്തെ വിദാരണം ചെയ്യുന്നതുപോലേയാണല്ലോ മിന്നൽ മേഘത്തെ വിദാരണം ചെയ്യുന്നതു്. അശ്വം ശരീരം കുടയുന്നതിനെ ഇടിവെട്ടുന്നതായി കരുതണം. ഗർജ്ജനശബ്ദം രണ്ടിനുമുണ്ടെന്നുള്ളതാണു സാമ്യം. അശ്വത്തിന്റെ മൂത്രവിസർജനത്തെ വർഷണമായി ദർശിക്കണം. സേചനംചെയ്യുക എന്നതാണ് രണ്ടിനും തമ്മിൽ ഉള്ള സാമ്യം. അശ്വത്തിന്റെ കനപ്പു്, ശബ്ദംതന്നെ; അതിൽ കല്പന ആവശ്യമില്ല. (1)

ഉപ—അഹർവാ, അശ്വം പുരസ്താന്മഹിമാ ʃ ന്വജായത; തസ്യ പൂർവേ സമുദ്രേയോനീ; രാത്രിരേനം പശ്ചാന്മഹിമാ ʃ ന്വജായത; തസ്യാപരേ സമുദ്രേയോനിഃ. ഏതൗ വാ അശ്വം മഹിമാനാവഭിതഃ സംബഭൂവതുഃ; ഹയോ ഭൂത്വാ ദേവാനവഹദ്വാജീ ഗന്ധർവാനർവാ ʃ സുരാൻ ശ്വാമനുഷ്യാൻ, സമുദ്ര ഏവാസ്യ ബന്ധുഃ സമുദ്രോയോനിഃ 2.

| | |
|---|---|
| അഹഃ മഹിമാ | =അഹസ്സായ മഹിമാവു് |
| അശ്വം പുരസ്താത് | =അശ്വത്തിന്റെ മുമ്പിൽ |
| അന്വജായത ൈവ | =അനുജനിച്ചു. |
| തസ്യ യോനിഃ | =ആ അഹസ്സായ മഹിമാവിന്റെ സ്ഥാനം |
| പൂർവേ സമുദ്രേ | =കിഴക്കസമുദ്രമാകുന്നു |
| ഏനം പശ്ചാത് | =ഈ അശ്വത്തിന്റെ പിന്നിൽ |
| രാത്രിഃ മഹിമാ | =രാത്രിയായ മഹിമാവു് |
| അന്വജായത | =അനുജനിച്ചു |
| തസ്യ യോനിഃ | =ആ രാത്രിയായ മഹിമാവിനെ സ്ഥാപിക്കുന്ന സ്ഥാനം |
| അപരേ സമുദ്രേ | =അപരസമുദ്രമാകുന്നു. |
| ഏതൗ മഹിമാനൗ | =ഈ മഹിമാക്കൾ |

* ഹവ്യ

| | |
|---|---|
| അശ്വം അഭിതഃ | =അശ്വത്തിൻെറ ഇരുവശത്തും ആയി |
| സംബഭൂവതുഃ വൈ | =സംഭവിച്ചു. |
| ഹയഃ ഭൂത്വാ | =ഹയമായിത്തീർന്ന് |
| ദേവാൻ അവഹത് | =ദേവന്മാരെ വഹിച്ചു. |
| വാജീ (ഭൂത്വാ) | =വാജിയായിത്തീർന്ന് |
| ഗന്ധർവാൻ (അവഹത്) | =ഗന്ധർവന്മാരെ വഹിച്ചു. |
| അർവാ (ഭൂത്വാ) | =അർവാവായിത്തീർന്നിട്ട് |
| അസുരാൻ | =അസുരന്മാരെ വഹിച്ചു. |
| അശ്വഃ | =അശ്വമായിത്തീർന്നിട്ട് |
| മനുഷ്യാൻ | =മനുഷ്യരെ വഹിച്ചു. |
| അസ്യ | =ഈ അശ്വത്തിൻെറ |
| ബന്ധുഃ | =ബന്ധനസ്ഥാനം |
| സമുദ്രഃ ഏവ | =സമുദ്രം (പരമാത്മാവു) തന്നെയാകുന്നു. |
| യോനിഃ | =ഉൽപത്തികാരണം |
| സമുദ്രഃ | =സമുദ്രമാകുന്നു. |

ഭാഷ്യം — സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടുമുള്ള, മഹിമാക്കൾ എന്നു പറയുന്ന, രണ്ടു ഗ്രഹങ്ങൾ — ഹോമിക്കുവാനുള്ള ദ്രവ്യങ്ങൾ ഇട്ടുവയ്ക്കുന്ന പാത്രങ്ങൾ — അശ്വത്തിൻെറ മുന്നിലും പിന്നിലുമായി സ്ഥാപിക്കപ്പെടാറുണ്ടു; അവയെ സംബന്ധിച്ചതാണ്, "അഹർവാ" ഇത്യാദികൊണ്ടു പറയുന്ന ഈ ദർശനം. ദീപ്തിസാമ്യത്താൽ സ്വർണ്ണംകൊണ്ടുള്ള ഗ്രഹം അഹസ്സാകുന്നു. അഹസ്സായ മഹിമാവു അശ്വത്തിൻെറ മുമ്പിൽ അനുജനിച്ചു. എങ്ങിനെ എന്നാൽ, അശ്വം പ്രജാപതിയാണ്; ആദിത്യാദിലക്ഷണനായ പ്രജാപതി അഹസ്സിനാൽ സൂചിപ്പിക്കപ്പെടുകയുംചെയ്യുന്നു. അനുജനിച്ചു എന്നതിലെ അനുശബ്ദം പിന്നാലെ എന്ന അർത്ഥത്തിലുള്ളതല്ല അശ്വത്തെ ലക്ഷീകരിച്ചു ജനിച്ചു എന്നേ അതിനു അർത്ഥമുള്ളൂ. വൃക്ഷത്തെ ലക്ഷീകരിച്ചു (കുറിയാക്കി) മിന്നൽ മിന്നുന്നു എന്നു പറയുമ്പോൾ (വൃക്ഷമനു വിദ്യോതതേ വിദ്യുത് എന്നതിൽ) പ്രയോഗിക്കുന്ന അനുശബ്ദംപോലെ ഇതും ലക്ഷണാർത്ഥത്തിലുള്ളതാണ്.

ആ ഗ്രഹത്തിൻെറ യോനി (ഗ്രഹത്തെ വയ്ക്കുന്ന സ്ഥാനം) പൂർവസമുദ്രമാകുന്നു. മൂലത്തിൽ, 'പൂർവഃ സമുദ്രഃ' എന്നുള്ള പ്രഥമാന്തത്തിനു പകരം 'പൂർവേ സമുദ്രേ' എന്നു സപ്തമ്യന്തമായി പറഞ്ഞിരിക്കുന്നു.

അതുപോലെ, വെള്ളികൊണ്ടുള്ള ഗ്രഹം, വർണ്ണസാമ്യത്താലോ, താണതരത്തിലുള്ളതാണെന്നുള്ള സാമ്യത്താലോ, രാത്രിയാകുന്നു. അതു അശ്വത്തിൻെറ പിൻഭാഗത്തെ കുറിയാക്കി ജനിച്ചു. അതു സ്ഥാപിക്കപ്പെടുന്ന സ്ഥാനം അപരസമുദ്രമാകുന്നു. ഈ സ്വർണ്ണവും രാജതവുമായ ഗ്രഹങ്ങളെ മഹിമാക്കളെന്നു പറയുന്നതു മഹത്ത്വം ഉള്ളതുകൊണ്ടാണ്. ഇങ്ങനെ സ്വർണ്ണവും രാജതവുമായ രണ്ടു ഗ്രഹങ്ങളെ രണ്ടുഭാഗത്തും സ്ഥാപി

ക്കുന്നതു അശ്വത്തിന്നു വിഭൂതിയാണല്ലോ. അങ്ങനെയുള്ള, മഹിമാവെന്നു പറയുന്ന ഈ ഗ്രഹങ്ങൾ, മേൽപറഞ്ഞപ്രകാരം അശ്വത്തിന്റെ രണ്ടുഭാഗങ്ങളിലുമായി ഉണ്ടായി ഇങ്ങനെ വീണ്ടും പറയുന്നതു്, ഈ അശ്വം മഹത്വമുള്ളതാണെന്നു പറഞ്ഞു സ്തുതിക്കുന്നതിനായിട്ടാണു്. അതുപോലെ, "ഹയോ ഭൂത്വാ" ഇത്യാദിയും സ്തുതിക്കുന്നതിന്നുതന്നെ

ഗത്യർത്ഥകവും ശ്നവികരണത്തിലുള്ളതുമായ 'ഹി' ധാതുവിൽനിന്നുണ്ടായതാണു് 'ഹയ' ശബ്ദം. വിശിഷ്ടമായ ഗതിയോടുകൂടിയതെന്നാണു് അതിന്റെ അർത്ഥം. അഥവാ ഹയം എന്നതു ഒരു ജാതി കുതിരയാകട്ടെ. അതു ദേവന്മാരെ വഹിച്ചു; അതായതു്, ദേവന്മാരെ ദേവത്വത്തിൽ എത്തിച്ചു. എന്തെന്നാൽ, അശ്വം പ്രജാപതിയാണു്. അഥവാ ദേവന്മാരെ വഹിക്കുന്നതായിത്തീർന്നു. വാഹനമായി എന്നു പറയുന്നതു നിന്ദതന്നെയല്ലയോ? എന്നാണെങ്കിൽ, അല്ല, അശ്വത്തിന്നു വാഹനത്വം സ്വാഭാവികമാണു്. അതുകൊണ്ടു ദേവാദിസംബന്ധം അശ്വത്തിന്നു ഉൽകർഷപ്രാപ്തിയാണു്. അതിനാൽ ഇതു സ്തുതിതന്നെ. ഹയത്തെപ്പോലെതന്നെ വാജിമുതലായവയും ഓരോ ജാതി കുതിരകളാണു് വാജിയായിത്തീർന്നു ഗന്ധർവ്വന്മാരെ വഹിച്ചു. അതുപോലെതന്നെ അർവ്വാവായിട്ടു അസുരന്മാരെയും അശ്വമായിത്തീർന്നു മനുഷ്യരേയും വഹിച്ചു. ഈ അശ്വത്തിന്റെ ബന്ധു, അതായതു ബന്ധനസ്ഥാനം സമുദ്രമാകുന്നു. സമുദ്രമെന്നു പറയുന്നതു പരമാത്മാവാണു്. ഇതിന്റെ ഉൽപത്തികാരണവും സമുദ്രമാകുന്നു. ഇങ്ങനെ ഈ അശ്വം ശുദ്ധയോനിയും ശുദ്ധസ്ഥിതിയുമാണെന്നു പറഞ്ഞു അശ്വത്തെ സ്തുതിച്ചിരിക്കയാണു്. അഥവാ "അപ്സുയോനിർവാ അശ്വഃ" എന്നുള്ള ശ്രുതി അനുസരിച്ചു്, പ്രസിദ്ധമായ സമുദ്രംതന്നെയാണു് അശ്വത്തിന്റെ യോനി എന്നു പറയുന്നതിന്നും വിരോധമില്ല. 2

ഒന്നാം അധ്യായത്തിൽ ഒന്നാമത്തെ ബ്രാഹ്മണം കഴിഞ്ഞു.

---

## ഒന്നാം അധ്യായത്തിൽ രണ്ടാം ബ്രാഹ്മണം.

ഉപ — നൈവേഹ കിംചനാഗ്ര ആസീത്; മൃത്യുനൈവേദമാവൃതമാസീ, ദശനായയാ; അശനായാ ഹി മൃത്യുഃ; തന്മനോഽകുരുതാത്മന്വീ സ്യാമിതി; സോർച്ചന്നചരത്; തസ്യാർച്ചത ആപോഽജായന്ത; അർച്ചതേ വൈ മേ കമഭൂദിതി; തദേവാർക്കസ്യാർക്കത്വം; കംഹ വാ അസ്മൈ ഭവതി, യ ഏവമേതദർക്കസ്യാർക്കത്വം വേദ. 1

| | |
|---|---|
| ഇഹ | = ഈ സംസാരമണ്ഡലത്തിൽ |
| അഗ്രേ | = മുമ്പു് = മനസ്സുമുതലായതുണ്ടാകുന്നതിന്നു മുമ്പു്. |
| കിംചന | = യാതൊന്നും |
| ന ഏവ ആസീത് | = ഉണ്ടായിരുന്നില്ലതന്നെ. |

| | |
|---|---|
| ഇദം | =ഈ കാര്യഭൂതമായ ജഗത്ത് |
| അശനായയാ | =അശനായ (വിശപ്പ്) ആകുന്ന |
| മൃത്യുനാഏവ | =മൃത്യുവിനാൽ തന്നെ. |
| ആവൃതം ആസീത് | =ആവൃതമായിരുന്നു |
| അശനായാ | =വിശപ്പ് |
| മൃത്യുഃ ഹി | =മൃത്യുവാണെന്നു പ്രസിദ്ധമാണല്ലോ. |
| (സഃ) | =അവൻ=ആ മൃത്യു, |
| ആത്മന്വീസ്യാം ഇതി | =എനിക്ക് ആത്മാവുള്ളവനായിത്തീരണമെന്നു വിചാരിച്ച്, |
| തത് മനഃ | =ആ മനസ്സിനെ |
| അകുരുത | =ഉണ്ടാക്കി. |
| സഃ | =അവൻ=ആ പ്രജാപതി. |
| അർച്ചൻ | =അർച്ചിച്ചുകൊണ്ട് അവനവനെത്തന്നെ പൂജിച്ചുകൊണ്ട് |
| അചരത് | =സഞ്ചരിച്ചു. |
| അർച്ചതഃ തസ്യ | =അദ്ദേഹം അർച്ചിച്ചുകൊണ്ടിരിക്കുമ്പോൾ |
| ആപഃ അജായന്ത | =അപ്പുകൾ ഉണ്ടായി |
| അർച്ചതേ മേ | ="അർച്ചിച്ചുകൊണ്ടിരിക്കുന്ന |
| മേ | =എനിക്കുവേണ്ടി |
| കം അഭൂത് വൈ | =ജലം ഉണ്ടായി." |
| ഇതി | =എന്ന് മൃത്യുവിചാരിച്ചു. |
| തത് ഏവ | =അതുതന്നെയാണ് |
| അർക്കസ്യ | =അർക്കന്റെ=അശ്വമേധക്രതുവിന് ഉപയോഗിക്കുന്ന അഗ്നിക്ക് |
| അർക്കത്വം | =അർക്കത്വത്തിനുഹേതു. |
| ഏവം | =ഇപ്രകാരം |
| ഏതത് | =ഈ |
| അർക്കസ്യ അർക്കത്വം | =അഗ്നിയുടെ അർക്കത്വത്തെ |
| യഃ വേദ | =ആർ അറിയുന്നുവോ |
| അസ്മൈ | =ഇവന്ന് |
| കം | =സുഖം, അല്ലെങ്കിൽ ജലം |
| ഭവതി ഹ വൈ | =തീർച്ചയായും ഉണ്ടാകും. |

ഭാഷ്യം - ഇനി അശ്വമേധത്തിനുപയോഗിക്കുന്ന അഗ്നിയുടെ ഉൽപത്തി പറയുവാൻ പോകുന്നു. അഗ്നിവിഷയകമായ ദർശനം പറയണമെന്നുവച്ചുതന്നെയാണ് അതിനെ സ്തുതിക്കുന്നതിനായി അതിന്റെ ഉൽപത്തി പറയുന്നത്:—

ആദ്യം — മനസ്സു മുതലായതു് ഉണ്ടാകുന്നതിനുമുമ്പ് — ഈ സംസാരമണ്ഡലത്തിൽ നാമരൂപങ്ങളാൽ തരംതിരിഞ്ഞതായി യാതൊന്നുമുണ്ടായിരുന്നില്ല. ഇവിടെ ശൂന്യവാദി പറയുന്നു:— അപ്പോൾ ശൂന്യംതന്നെ

ആയിരുന്നപ്പോ? ശൂന്യംതന്നെയായിരുന്നിരിക്കണം. "നൈ വേഹ കിംച ന" എന്നാണല്ലോ ശ്രുതി. കാര്യമാകട്ടെ കാരണമാകട്ടെ ഉണ്ടായിരുന്നില്ല. കാര്യം മുമ്പുണ്ടായിരുന്നില്ലെന്നുള്ളതിന് അതിന്റെ ഉൽപത്തിയും തെളിവാണ്. ഘടം ഉണ്ടാകുകയാണല്ലോ ചെയ്യുന്നതു്. അതിനാൽ ഉണ്ടാകുന്നതിനു മുമ്പു ഘടം ഇല്ലായിരുന്നു.

അതിനു താർക്കികൻ എതിർവാദംചെയ്യുന്നു—കാര്യമോ കാരണമോ ഉണ്ടായിരുന്നില്ലെന്നു പറയുന്നതു ശരിയല്ല; കാരണത്തിനു നാസ്തിത്വമില്ല എന്തെന്നാൽ മൃത്പിണ്ഡം മുതലായ കാരണങ്ങൾ ഉള്ളതായിക്കാണുന്നുണ്ടല്ലോ. പ്രത്യക്ഷമല്ലാത്തകാര്യം മാത്രം ഇല്ലെന്നു പറഞ്ഞാൽ ശരി; പ്രത്യക്ഷഗോചരമായ കാരണം ഉണ്ടായിരുന്നില്ലെന്നു പറയാൻ പാടില്ല.

ശൂന്യവാദി—അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ ഉൽപത്തിക്കു മുമ്പു യാതൊന്നും പ്രത്യക്ഷവിഷയമല്ല. അനുപലബ്ധിയാണ് അഭാവഹേതുവെങ്കിൽ, ഉൽപത്തിക്കുമുമ്പ് ഈ ജഗത്തു മുഴുവന്റെയും കാര്യമാകട്ടെ, കാരണമാകട്ടെ ഉപലഭിക്കപ്പെടുന്നില്ലാത്തതുകൊണ്ടു സർവ്വത്തിനും തന്നെ അഭാവം പറയാവുന്നതാണ്.

സിദ്ധാന്തി—അങ്ങനെ പറയുന്നതു ശരിയല്ല, "മൃത്യുനൈവേദമാവൃതമാസീത്" എന്നു ശ്രുതിയിൽ പറഞ്ഞിരിക്കുന്നു. ഒന്നുമില്ലായിരുന്നു എങ്കിൽ ആവരണം ചെയ്യപ്പെടുന്നതു് എന്തിനാൽ? എന്തു? അതിനാൽ ഒന്നുമില്ലായിരുന്നെങ്കിൽ "മൃത്യുനൈവേദമാവൃതം" എന്നു പറയുകയില്ലായിരുന്നു. വന്ധ്യാപുത്രൻ ആകാശകുസുമത്താൽ മറനായിരിക്കുന്നു എന്നു പറയുന്നതുപോലെ പറകയില്ലല്ലോ "മൃത്യുനൈവേദമാവൃതമാസീത്" എന്നു പറഞ്ഞിരിക്കയും ചെയ്യുന്നു. അതിനാൽ, എതിനാൽ ആവൃതമായിരുന്നുവോ ആ കാരണവും, എതു് ആവൃതമായിരുന്നുവോ ആ കാര്യവും രണ്ടും ഉണ്ടായിരുന്നു എന്നാണ് ശ്രുതിയുടെ പ്രാമണ്യത്താലും അനുമാനത്താലും സിദ്ധിക്കുന്നതു്. കാര്യകാരണങ്ങൾ ഉൽപത്തിക്കുമുമ്പുണ്ടായിരുന്നു എന്ന് അനുമാനംകൊണ്ടും അറിയാം. സത്തും ജനിക്കുന്നതുമായ കാര്യം കാരണമുള്ളപ്പോഴേ ഉണ്ടായിക്കാണുന്നുള്ളു; കാരണം ഇല്ലാത്തപ്പോൾ ഉണ്ടാകുന്നതായിക്കാണുന്നില്ല. ഘടാദികാര്യങ്ങൾ മൃദാദികാരണങ്ങൾ ഉള്ളപ്പോഴല്ലാതെ ഉണ്ടായിട്ടില്ലല്ലോ അതുപോലെ ജഗത്തിനും ഉൽപത്തിക്കു മുമ്പു കാരണമുണ്ടായിരുന്നു എന്ന് അനുമാനിക്കാവുന്നതാണ്.

പൂർവ്വപക്ഷം—ഘടാദികാര്യങ്ങളുടെ ഉൽപത്തിക്കുമുമ്പ്, കാരണങ്ങളായ മൃൽപിണ്ഡാദികൾ ഉണ്ടായിരിക്കുമെന്നു പറയുന്നതു ശരിയല്ല. മൃത്പിണ്ഡം മുതലായതിനെ നശിപ്പിക്കാതെ ഘടം മുതലായതു് ഉണ്ടാവുകയില്ല.

സമാധാനം—അങ്ങനെ ആക്ഷേപിക്കുന്നതു ശരിയല്ല; ഘടം, രുചകം (പതക്കം) മുതലായതിന് മൃത്തു്, സുവർണ്ണം മുതലായതാണുകാരണം; അല്ലാതെ പിണ്ഡാദ്യാകാരവിശേഷമല്ല. എന്തെന്നാൽ, പിണ്ഡാദ്യാകാര

വിശേഷങ്ങൾ ഇല്ലാത്തപ്പോഴും മൃത്സ്വർണ്ണാദികാരണദ്രവ്യങ്ങളിൽമാത്രം നിന്ന് ഘടരുചകാദികാര്യങ്ങൾ ഉണ്ടാകുന്നതായിക്കാണുന്നുണ്ട്. അതിനാൽ, ഘടരുചകാദികൾക്ക കരണം പിണ്ഡാദ്യാകാരവിശേഷമല്ല. എന്നാൽ മൃത്ത്സുവർണ്ണം മുതലായ ദ്രവ്യങ്ങൾ ഇല്ലാത്തപ്പോൾ ഘടരുചകാദികാര്യങ്ങൾ ഉണ്ടാകുന്നില്ല. അതിനാൽ മൃത്സ്വർണ്ണാദിദ്രവ്യം കാരണംതന്നെ; പിണ്ഡാദ്യാകൃതിവിശേഷം കാരണമല്ല താനും. കാര്യത്തെ ഉണ്ടാക്കുന്ന കാരണമെല്ലാം തന്നെ, മുമ്പേഉണ്ടായിട്ടുള്ള തന്റെ കാര്യത്തിനു തിരോധാനം വരുത്തിയതിനു ശേഷമേ മറ്റൊരു കാര്യത്തെ ഉണ്ടാക്കുകയുള്ളു. എന്തെന്നാൽ, ഒരു കാരണത്തിൽ, ഒരുസമയത്ത്,അനേകകാര്യങ്ങൾ ഉണ്ടാവുക എന്നതു വിരുദ്ധമാണ്. എന്നാൽ, പൂർവകാര്യത്തിനു നാശംവരുമ്പോൾ കാരണത്തിനു തന്നെ നാശമുണ്ടാകയില്ല. അതിനാൽ, പിണ്ഡം മുതലായതു നശിച്ചിട്ടാണു ഘടം മുതലായ കാര്യമുണ്ടാകുന്നതായിക്കാണുന്നതെന്നുള്ളത്, ഉൽപത്തിക്കമുമ്പു കാരണമില്ലെന്നുള്ളതിലേക്കു ഹേതുവാകയില്ല.

പൂർവപക്ഷം പിണ്ഡം മുതലായവയ്ക്കുപുറമേ മൃത്തുമുതലായവ ഇല്ലാത്തതുകൊണ്ട് നിങ്ങൾ പറഞ്ഞതു ശരിയല്ല. ഒന്നുകൂടി വിവരിച്ചു പറയാം:— പിണ്ഡം മുതലായ, മുമ്പുള്ളകാര്യം നശിക്കുമ്പോൾ മൃത്തുമുതലായ കാരണങ്ങൾക്ക നാശമുണ്ടാകുന്നില്ലെന്നും, ഘടം മുതലായ പിന്നിട്ടുണ്ടാകുന്ന കാര്യങ്ങളിൽ അവ അനുവർത്തിക്കുന്നു എന്നും നിങ്ങൾ പറയുന്നതു ശരിയല്ല; എന്തെന്നാൽ, പിണ്ഡം മുതലായതിൽ നിന്നു വേറേയായിട്ട മൃത്തുമുതലായ കാരണം കാണുന്നില്ല. അതിനാൽ പിണ്ഡാദികൾ നശിക്കുമ്പോൾ കാര്യതാദാത്മ്യന മൃദാദികളും നശിക്കുന്നു എന്നുതന്നെ സമ്മതിക്കണം.

സമാധാനം — പിണ്ഡം മുതലായവ ഇല്ലാതായി ഘടംമുതലായവ ഉണ്ടാകുമ്പോഴും മൃത്തുമുതലായവ അനുവർത്തിക്കുന്നതായിക്കാണുന്നുണ്ട്, അതിനാൽ നിങ്ങളുടെ ആക്ഷേപം ശരിയല്ല.

പൂർവപക്ഷം -- പിണ്ഡത്തിന്റെ ഘടകമായ മൃത്തുതന്നെയാണ് ഘടാരംഭകമായിരിക്കുന്നതെന്നു തോന്നുന്നതു സാദൃശ്യംകൊണ്ടാണ്. അല്ലാതെ പിണ്ഡാദികാരണമായ മൃത്തു മുതലായവ ഘടാദികളിലും അനുവർത്തിക്കുന്നതു കൊണ്ടല്ല. അതിനാൽ അതു ഭ്രാന്തിയാകുന്നു. സത്തായിട്ടുള്ളതെല്ലാം ക്ഷണികമാകുന്നു. അതിനു ദിം ദൃഷ്ടാന്തം; ഭാവങ്ങളെല്ലാം സത്തുകളാണ്; അതിനാൽ അവ ക്ഷണികങ്ങളുമാണ്. അതുകൊണ്ട്, ക്ഷണികങ്ങളായ മൃദാദികാരണങ്ങൾ ഘടാദികാര്യങ്ങളിൽ അനുവർത്തിക്കുക എന്നതു സംഭവിക്കയില്ല.

സമാധാനം — പിണ്ഡാദിയിലുണ്ടായിരുന്ന മൃദാദ്യവയവങ്ങൾ തന്നെയാണ് ഘടാദിയിലുള്ളതെന്നുള്ളതു പ്രത്യക്ഷമായിരിക്കെ അനുമാനാഭാസം കൊണ്ടു സാദൃശ്യം മുതലായതു കല്പിക്കുന്നതു ന്യായമല്ല.

പൂർവപക്ഷം — പ്രത്യക്ഷത്തിൽനിന്നു കാര്യൈക്യംകാണുന്നു. അനുമാനംകൊണ്ടു കാരണഭേദവും കാണുന്നു. രണ്ടിന്റേയും വിരുദ്ധതപം അവ്യഭിചാരിയാണു്. അതിനാൽ പ്രത്യക്ഷം അനുമാനത്തെ ബാധിക്കയില്ല. എന്തെന്നാൽ, നേരെമറിച്ചു അനുമാനം പ്രത്യക്ഷത്തെ ബാധിക്കുക എന്നതും സംഭവിക്കാമല്ലോ.

സമാധാനം — പ്രത്യക്ഷാനുമാനങ്ങൾ പരസ്പരവിരുദ്ധങ്ങളാണെന്നുവച്ചു പ്രത്യക്ഷജ്ഞാനത്തെ അനുമാനം ബാധിക്കുക എന്നതുണ്ടാകയില്ല; എന്തെന്നാൽ പ്രത്യക്ഷത്തെ ഉപജീവിക്കുന്നതാണു് അനുമാനം. അതിനാൽ അനുമാനം ദുർബലമാണു്. പ്രത്യക്ഷാനുമാനങ്ങൾ പരസ്പരവിരുദ്ധങ്ങളായി വരുന്നിടത്തു അനുമാനം തെറ്റെന്നു വരികയുള്ളു.

പൂർവപക്ഷം — മുമ്പു പിണ്ഡം മുതലായതിൽ സ്ഥിതിചെയ്തിരുന്ന മൂലദ്രവ്യാവയവങ്ങൾ തന്നെയാണു ഘടം മുതലായ കാര്യങ്ങളിലും സ്ഥിതിചെയ്യുന്നതെന്നുള്ളതിലേക്കു പ്രമാണമായി നിങ്ങൾ പറയുന്ന പ്രത്യഭിജ്ഞ അതിന്റെ അർത്ഥത്തിൽ സ്വയം പ്രമാണമാകയില്ല. എന്തെന്നാൽ മറ്റൊരു ജ്ഞാനത്തിനുകൂടി ഒത്തിരുന്നാൽ മാത്രമേ ഏതു ജ്ഞാനവും പ്രമാണമാകയുള്ളു. സ്ഥായീഭാവത്തെ സാധിക്കുന്ന മറ്റൊരു ജ്ഞാനം ഇല്ലതാനും. അതിനാൽ പ്രത്യഭിജ്ഞയ്ക്കു വിഷയമായിട്ടുള്ളതും ക്ഷണികംതന്നെ.

സമാധാനം — ഇതു് അതുതന്നെ എന്നു് അറിയപ്പെടുന്നതെല്ലാം ക്ഷണികമാണെങ്കിൽ ക്ഷണികമാണെന്നുള്ള ജ്ഞാനവും സ്വാർത്ഥത്തിൽ സ്വയം പ്രമാണമല്ലാത്തതുകൊണ്ടു് അതിന്റെ പ്രാമാണ്യത്തിന് അങ്ങനെയുള്ള വേറൊരു ജ്ഞാനത്തിന്റെ അപേക്ഷ ഉണ്ടെന്നും, അതും സ്വാർത്ഥത്തിൽ സ്വതഃ പ്രമാണമല്ലാത്തതിനാൽ അതിനും മറ്റൊരു ജ്ഞാനത്തിന്റെ അപേക്ഷയുണ്ടെന്നും, അതിനു പിന്നെയൊന്നിന്റെ അപേക്ഷയുണ്ടെന്നും വരുന്നതിനാൽ നില ഇല്ലാതായിത്തീരുകയും, ഇതു് അതിനു തുല്യമാണെന്നുള്ള ജ്ഞാനവും സ്വതഃ പ്രമാണമല്ലാത്തതുകൊണ്ടു് ഒരിടത്തും ഒരു നിശ്ചയവുമില്ലാതാവുകയും ചെയ്യും. സംബന്ധകർത്താവില്ലാത്തപക്ഷം അതെന്നും ഇതെന്നുമുള്ള ജ്ഞാനങ്ങൾ തമ്മിൽ സംബന്ധമുണ്ടാകുവാനും വഴിയില്ലാതാകും. കർത്താവിനെ അങ്ഗീകരിക്കയാണെങ്കിൽ ക്ഷണികത്വവാദത്തിനു ഭംഗവും വരും.

പൂർവപക്ഷം — അതെന്നും ഇതെന്നുമുള്ള ജ്ഞാനങ്ങൾക്കു തമ്മിൽ വാസ്തവത്തിൽ സംബന്ധമില്ല; സാദൃശ്യത്താൽ സംബന്ധമുണ്ടെന്നു തോന്നുന്നതാണു്.

സമാധാനം 'അതു്' എന്നും 'ഇതു' എന്നുമുള്ള ജ്ഞാനങ്ങളിൽ ഒന്നു മറ്റേതിനു വിഷയമാകുവാൻ തരമില്ല. അങ്ങനെ പരസ്പരം വിഷയമാകാത്തപക്ഷം സാദൃശ്യഗ്രഹണത്തിനു വഴിയുമില്ല.

പൂർവ്വപക്ഷം—സാദൃശ്യമില്ലാതിരിക്കുമ്പോഴും തന്നെ ഉണ്ടെന്നു തോന്നുകയാണ്. വിഷയമുള്ളപ്പോൾതന്നെ അതിൻെറ ജ്ഞാനമുണ്ടാകുന്നതിനു മാത്രമേ സാധകാപേക്ഷയുള്ളു.

സമാധാനം—അങ്ങനെ എല്ലാ ജ്ഞാനവും അസദ്വിഷയകമാണെന്നു പറകയാണെങ്കിൽ അതതും ഇതെന്നുമുള്ള ബുദ്ധികളും സാദൃശ്യബുദ്ധിയെപ്പോലെ അസദ്വിഷയങ്ങളാണെന്നു വരുമല്ലോ

പൂർവ്വപക്ഷം—എല്ലാ ബുദ്ധികളും അസദ്വിഷയകങ്ങളാണെന്നുതന്നെ ഇരിക്കട്ടെ

സമാധാനം. അങ്ങനെയായാൽ ബുദ്ധിയെക്കുറിച്ചുള്ള ബുദ്ധിയും അസദ്വിഷയകമാകും.

പൂർവ്വപക്ഷം—ആയിക്കൊള്ളട്ടെ.

സമാധാനം - അപ്പോൾ എല്ലാ ബുദ്ധിയും അസദ്വിഷയകമാണെന്നുള്ള ബുദ്ധിയും അസദ്വിഷയകമാണെന്നു വരികയും, എല്ലാ ബുദ്ധിയും അസദ്വിഷയമാണെന്നുള്ളതു സിദ്ധിക്കാതെ പോകയും ചെയ്യും. അതിനാൽ സാദൃശ്യത്താൽ ആണ് പിണ്ഡാദിഗതമുള്ളാദികളും ഘടാദിഗതമുള്ളാദികളും ഒന്നെന്നു തോന്നുന്നതെന്നുള്ള വാദം ശരിയല്ല. അതുകൊണ്ടു കാര്യോൽപത്തിക്കുമുമ്പു കാരണമുണ്ടെന്നുള്ളതു സിദ്ധമായി.

കാര്യം മുമ്പേ ഉണ്ടെന്നുള്ളതിന് അതിൻെറ അഭിവ്യക്തിതന്നെ ലിംഗമാണ്. ഒന്നുകൂടി തെളിച്ചുപറയാം. ഉൽപത്തിക്കുമുമ്പു കാര്യമുണ്ടെന്നുള്ളതു സിദ്ധമാണ്. എങ്ങനെ എന്നാൽ അതിനെ അഭിവ്യക്തി എന്ന ലിംഗംകൊണ്ടു് അനുമാനിക്കാം. അഭിവ്യക്തി എന്നു പറയുന്നതു പ്രത്യക്ഷജ്ഞാനത്തിനു വിഷയമായിത്തീരുകയാണ്. ലോകത്തിൽ, തമസ്സു മുതലായതിനാൽ ആവൃതമായ ഘടാദിവസ്തു, വെളിച്ചം മുതലായതിനാൽ ആവരണം നീങ്ങുമ്പോൾ വിജ്ഞാനത്തിനു വിഷയമാകാറുണ്ടല്ലോ. അതെല്ലാം മുമ്പേ ഉണ്ടായിരുന്നതാണെന്നുള്ളതിനു സംശയമില്ലല്ലോ. അതുപോലെ ഈ ജഗത്തും ഉൽപത്തിക്കുമുമ്പു ഉണ്ടായിരുന്നതാണെന്നൂഹിക്കാവുന്നതാണ്. ഇല്ലാത്ത ഘടം ആദിത്യനുദിച്ചാലും പ്രത്യക്ഷമാകുന്നില്ലല്ലോ.

പൂർവ്വപക്ഷം—നിങ്ങളുടെ അഭിപ്രായത്തിൽ ഘടാദികാര്യം ഒരിക്കലും (ഉണ്ടാകുന്നതിനുമുമ്പിലും) ഇല്ലാതിരിക്കയില്ലല്ലോ അതിനാൽ ആദിത്യനുദിക്കുമ്പോൾ ഘടം പ്രത്യക്ഷമാവുകതന്നെ വേണം. മൃത്പിണ്ഡം അസന്നിഹിതമായിരിക്കയും തമസ്സു മുതലായ ആവരണമൊന്നുമില്ലാതിരിക്കയും ചെയ്യുമ്പോൾ ഘടം പ്രത്യക്ഷമാകുന്നതിനു എന്താണു വിരോധം? അപ്പോൾ ഘടമുണ്ടല്ലോ.

സമാധാനം—അങ്ങനെ പറയുന്നതു ശരിയല്ല. ഘടാദികാര്യത്തിനു ആവരണം രണ്ടുവിധമുണ്ട്; മൃത്തു മുതലായതിൽനിന്ന് അഭിവ്യക്തമായതിൻെറ ശേഷം ഇരുട്ട്, ചുവരു മുതലായതും, മൃത്തു മുതലായതിൽനിന്നുള്ള

അഭിവ്യക്തിക്കുമുമ്പു മൃദാദ്യവയവങ്ങളുടെ, പിണ്ഡം മുതലായ കാര്യാന്തരങ്ങളുടെ ഉല്പത്തിച്ചുള്ള സ്ഥിതിയും. അതിനാൽ, ഉൽപത്തിക്കുമുമ്പു്, ഘടാദികാര്യങ്ങൾ ഉണ്ടെങ്കിലും, ആവൃതങ്ങളായതുകൊണ്ടു് അവയ്ക്കു പ്രത്യക്ഷമുണ്ടാകുന്നില്ല. നശിച്ചു എന്നും ഉണ്ടായി എന്നും, ഉണ്ടെന്നും ഇല്ലെന്നും മററുമുള്ള വ്യവഹാരങ്ങളുടെയും പ്രത്യയങ്ങളുടെയും ഭേദമാകട്ടെ, അഭിവ്യക്തിയും തിരോഭാവവും രണ്ടുവിധമായിരിക്കുന്നതിനെ അപേക്ഷിച്ചുള്ളതാകുന്നു.

പൂർവപക്ഷം — ഘടം മുതലായതിന്റെ ആവരണമായ തമസ്സ് കുഡ്യം (ചുവരു) മുതലായതു ഘടാദി ഇരിക്കുന്നിടത്തല്ലാതെ വേറെ ദിക്കിലിരിക്കുന്നതായിട്ടാണു കണ്ടിട്ടുള്ളതു്. പിണ്ഡവും കപാലവും അതുപോലെ ഘടാദിയുടെ ദേശത്തിൽനിന്നു ഭിന്നമായ ദേശത്തിൽ ഇരിക്കുന്നതായി കണ്ടിട്ടില്ല. അതിനാൽ പിണ്ഡകപാലാദ്യാകൃതികളിൽ ഉള്ളതായ ഘടംതന്നെ ആവൃതമായിരിക്കുന്നതുകൊണ്ടു് അതു പ്രത്യക്ഷമാകുന്നില്ലെന്നു പറയുന്നതു ശരിയല്ല. പിണ്ഡകപാലാദികളുടെ സ്വഭാവം ആവരണങ്ങളുടെ സ്വഭാവത്തിൽനിന്നു വ്യത്യാസപ്പെട്ടതാണു്.

സമാധാനം — അങ്ങനെ പറവാൻ പാടില്ല; ക്ഷീരത്തിലുള്ള ഉദകം മുതലായതു ഇരിക്കുന്നിടത്തുതന്നെ ക്ഷീരം മുതലായ ആവരണവും ഇരിക്കുന്നതായി കാണുന്നുണ്ടു്.

പൂർവപക്ഷം — ഘടാദികാര്യത്തിൽ കപാലാദിയുടെ ചൂർണം മുതലായ അവയവങ്ങൾ അന്തർഭവിക്കുന്നതിനാൽ കപാലാദികൾ ഘടാദ്യാവരണങ്ങളാകയില്ല.

സമാധാനം — ഘടാവസ്ഥയിൽ മാത്രമിരിക്കുന്ന കപാലം മുതലായവ ഘടത്തിനു് ആവരണമാകയില്ലെന്നാണു പറയുന്നതെങ്കിൽ ശരിതന്നെ. ഘടം അവ്യക്തമായിരിക്കുന്ന അവസ്ഥയിലുള്ള മൃത്തിൽ ഇരിക്കുന്ന കപാലാദികൾക്കു് അനാവരണത്വം സാധിക്കയാണെങ്കിൽ അനാവരണത്വത്തെ സാധിക്കുന്നതിനു ഹേതുവില്ല. അപ്പോൾ ഘടത്തിനും കപാലാദികൾക്കും ആശ്രയമായ മൃദവയവങ്ങൾ വേറെവേറെ ആയതുകൊണ്ടു് ആവരണത്വത്തിനു വിരോധമില്ല.

പൂർവപക്ഷം — പിണ്ഡകപാലാവസ്ഥകളിൽ ഉള്ളതുതന്നെയായ ഘടാദികാര്യം ആവൃതമായതുകൊണ്ടാണു് ഉപലബ്ധിക്കു വിഷയമാകാത്തതെന്നു പറകയാണെങ്കിൽ, ഘടാദികാര്യം വേണമെന്നു വിചാരിക്കുന്നവൻ ഘടം മുതലായതിനെ ഉൽപാദിപ്പിക്കുവാനല്ല, ആവരണത്തെ നശിപ്പിക്കുവാൻതന്നെയാണു യത്നം ചെയ്യേണ്ടതു്. എന്നാൽ അങ്ങനെയല്ല ഉണ്ടാകാറുള്ളതു്; അതിനാൽ ഘടാദികാര്യങ്ങൾ, ഉണ്ടായിരിക്കെത്തന്നെ ആവൃതമായതുകൊണ്ടു് ഉപലബ്ധിക്കു വിഷയമാകാതിരിക്കയാണെന്നു പറഞ്ഞതു ശരിയല്ല.

സമാധാനം — ആവരണത്തെ നശിപ്പിക്കുവാനുള്ള യത്നത്തിൽനിന്നുതന്നെ ഘടാദികളുടെ അഭിവ്യക്തി ഉണ്ടാകണമെന്നു നിയമമില്ല. ഇരുട്ടു മുതലായതുകൊണ്ടു ഘടം മുതലായതു മറഞ്ഞിരിക്കുമ്പോൾ ദീപം മുതലായ വസ്തുക്കളെ ഉൽപാദിക്കുവാനും പ്രയത്നം ചെയ്യുന്നതായി കാണുന്നുണ്ടു്.

പൂർവ്വപക്ഷം—അതും തമസ്സിനെ നശിപ്പിക്കുവാൻവേണ്ടിത്തന്നെ ആണല്ലോ. തമസ്സ് നശിക്കുമ്പോൾ ഘടം തനിയേ പ്രത്യക്ഷമാകുകയാണ്; അല്ലാതെ ഘടത്തിൽ യാതൊരു പ്രയത്നവും ചെയ്യുന്നില്ല.

സമാധാനം— അങ്ങനെ പറയുന്നതു ശരിയല്ല. പ്രകാശമുണ്ടെങ്കിൽ മാത്രമേ ഘടത്തിനു ഉപലബ്ധിയുണ്ടാകുന്നുള്ളു. വിളക്കു കൊളുത്തിയതിൻെറ ശേഷം പ്രകാശംതട്ടിയ ഘടത്തിന് ഉപലബ്ധി ഉണ്ടാകുന്നതുപോലെ വിളക്കുകൊളുത്തുന്നതിനുമുമ്പു ഉപലബ്ധിയുണ്ടാകുന്നില്ല. അതിനാൽ, വിളക്കുകൊളുത്തുന്നത് ഇരുട്ടിനെ മാററുന്നതിനല്ല, ഘടത്തിൽ വെളിച്ചം തട്ടുന്നതിനാണ്. വെളിച്ചമുണ്ടായാൽത്തന്നെ ഘടത്തിന്ന് ഉപലബ്ധിയുണ്ടാവും. എന്നാൽ ചിലേടത്ത് ആവരണവിനാശത്തിനുവേണ്ടിയും പ്രയത്നമുണ്ടാവാം. കുഡ്യം മുതലായവയെ നശിപ്പിക്കുവാൻ യത്നമുണ്ടാകാറുണ്ടല്ലോ. അതിനാൽ,ഘടാദിയുടെ അഭിവ്യക്തിവേണമെന്നു വിചാരിക്കുന്നവൻ ആവരണനാശത്തിനുതന്നെ പ്രയത്നിക്കണമെന്നു നിയമമില്ല. എന്നുമാത്രമല്ല, അഭിവ്യഞ്ജകവ്യാപാരമുള്ളപ്പോൾ നിയമേന ഘടം വ്യക്തമാകുന്നു, അതില്ലാത്തപ്പോൾ വ്യക്തമാകുന്നില്ല, എന്നുള്ള അന്വയവ്യതിരേകങ്ങളാൽ തീർച്ചപ്പെട്ടിട്ടുള്ളതാണ്, ഘടത്തിനുവേണ്ടിയുള്ള കുലാലൻ മുതലായവരുടെ വ്യാപാരം. അതു് അർത്ഥമുള്ളതായിത്തീരുന്നതിന്ന്, അഭിവ്യക്തിക്കുവേണ്ടിത്തന്നെയാണു പ്രയത്നമെന്നുപറയണം. ആവരണഭംഗമാകട്ടെ, അർത്ഥസിദ്ധമാകുന്നു. ഒന്നുകൂടി വിവരിക്കാം. കാരണത്തിൽ സ്ഥിതിചെയ്യുന്ന കാര്യം മററുകാര്യങ്ങൾക്ക് ആവരണമാണെന്നു പറഞ്ഞുവല്ലോ. അതിൽ, മുമ്പേ അഭിവ്യക്തമായ കാര്യമായ പിണ്ഡത്തിൻെറയോ വ്യവഹിതമായ കപാലത്തിൻെറയോ വിനാശത്തിനുതന്നെ യത്നംചെയ്യുയാണെങ്കിൽ അപ്പോൾ അതിൻെറ കഷണങ്ങളും പൊടികളും മററുമായി വേറേ കാര്യമുണ്ടാകും, അതിനാൽ ആവൃതമായും, ഘടം ഉപലഭ്യമല്ലാതെയിരിക്കും. അതിനാൽ, അപ്പോഴും വേറേപ്രയത്നം വേണ്ടിവരുന്നു. അതുകൊണ്ട്, ഘടം മുതലായതിൻെറ അഭിവ്യക്തി വേണമെന്നുള്ളവൻ അതിനുവേണ്ടി ചെയ്യുന്ന നിയതമായയത്നമേ സഫലമാകുകയുള്ളു. ആവരണഭംഗത്തിനുവേണ്ടി യത്നംചെയ്താലും ഘടാദ്യുപലബ്ധിയുണ്ടാകയില്ലെന്നു കണ്ടുവല്ലോ. അതിനാൽ പ്രകൃതമായ അഭിവ്യക്തിലിങ്ഗകമായ അനുമാനം നിർദ്ദോഷമായതുകൊണ്ടു സ്വീകരിക്കേണ്ടതും അതനുസരിച്ച് കാര്യം ഉല്പത്തിക്കു മുമ്പും ഉള്ളതുതന്നെയാണെന്ന് സമ്മതിക്കേണ്ടതുമാണ്.

എന്നുതന്നെയുമല്ല, ഘടം ഉണ്ടായിരുന്നു എന്നും ഉണ്ടാകുമെന്നും ഉള്ള ബോധം, ഘടം ഉണ്ടെന്നുള്ള പ്രത്യയം പോലെതന്നെ സവിഷയമായിരിക്കണം. അതു നിർവിഷയമാണെന്നു പറയുന്നതു യുക്തമല്ല. അനാഗതമായ ഘടത്തെ അപേക്ഷിച്ച് ആളുകൾ പ്രവർത്തിക്കുന്നതായും കാണുന്നുണ്ട്. അനാഗത ഘടം അത്യന്താസത്താണെങ്കിൽ അതിനെ അപേക്ഷിച്ചു പ്രവൃത്തി ഉണ്ടാവാൻ ഇടയില്ല. യോഗികൾക്കും ഈശ്വരനുമുള്ള അതീതാനാഗതജ്ഞാനം (=പ്രത്യക്ഷം) സത്യമായിരിക്കുന്നുമുണ്ട്. ഭവിഷ്യദ്ഘടം മിഥ്യ ആണെങ്കിൽ ഭവിഷ്യദ്ഘടത്തെക്കുറിച്ചുള്ള ഈശ്വര

ന്റെ പ്രത്യക്ഷജ്ഞാനം മിഥ്യയാണെന്നവരും. വന്നുകൊള്ളട്ടെ എന്നു പറയുന്നതിനു നിവൃത്തിയില്ല; അധികബലമായിട്ടുള്ളതാണ് ബാധകമായിരിക്കുന്നതു്. ഇതിൽപരമില്ലാത്ത ഈശ്വരജ്ഞാനത്തേക്കാൾ അധികബലമായിട്ട യാതൊരുജ്ഞാനവും കണ്ടിട്ടില്ലാത്തതുകൊണ്ടു ഈശ്വരജ്ഞാനത്തിനു ബാധകം ഇല്ല. ബാധകമില്ലാത്തതുകൊണ്ടു് അതു മിഥ്യയാവാനും തരമില്ല. എന്നു തന്നെയുമല്ല; ഉല്പത്തിക്കു മുമ്പും പിൻപും ഘടം ഉണ്ടെന്നുള്ളതിലേയ്ക്കു പ്രമാണമായി അനുമാനവും കാണിച്ചിട്ടുണ്ടല്ലോ.

പിന്നെയും, കുലാലാദികൾ ഘടത്തിനായി വ്യാപരിച്ചുകൊണ്ടിരിക്കുമ്പോൾ ഘടംഉണ്ടാകുമെന്നു പ്രമാണത്താൽ നിശ്ചിതമാണെങ്കിൽ ഏതുകാലത്തോടാണോ ഘടത്തിനു സംബന്ധമുണ്ടാകുമെന്നു പറയുന്നതു്, ആ കാലത്തിൽ തന്നെ ഘടം അസത്താണെന്നു പറയുന്നതു പരസ്പരവിരുദ്ധമാണ്. ഭവിഷ്യത്തായ ഘടം അസത്തെന്നു പറയുന്നതിന്റെ അർത്ഥം ഭവിക്കുവാൻ പോകുന്ന ഘടം ഭവിക്കയില്ല എന്നാണ്. ഇതു് 'ഈ മുമ്പിൽ ഇരിക്കുന്നഘടം ഇല്ല, എന്നു പറയുന്നതുപോലെ വിപ്രതിഷിദ്ധമാണ്.

പിന്നെ, ഉൽപത്തിക്കു മുമ്പ്, കുലാലാദികൾ ഘടത്തിനു വേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ ഘടം അസത്താണെന്നു പറയുന്നതിന്റെ അർത്ഥം, അപ്പോൾ കുലാലാദികളെപ്പോലെ വ്യാപാരരൂപത്തിൽഘടമില്ലെന്നുമാത്രമാണെങ്കിൽ അതു വിരുദ്ധമല്ല. എന്തെന്നാൽ സ്വന്തമായ ഭവിഷ്യദ്രൂപത്തിലാണല്ലോ അപ്പോൾ ഘടംഉള്ളതു്. പിണ്ഡത്തിനോ കപാലത്തിനോ ഉള്ള വർത്തമാനത്വം ഘടത്തിനു വരികയില്ല; ഘടത്തിന്റെ ഭവിഷ്യത്ത പിണ്ഡകപാലങ്ങൾക്കും വരികയില്ല. അതിനാൽ, കുലാലാദികളുടെ വ്യാപാരം നടന്നുകൊണ്ടിരിക്കുമ്പോൾ ഉൽപത്തിക്കു മുമ്പു ഘടം അസത്താണെന്നു പറയുന്നതു്, ഘടത്തിന്റെ അർത്ഥക്രിയാസാമർത്ഥ്യരൂപമായ സത്വത്തെമാത്രം നിഷേധിക്കുകയാണെങ്കിൽ, ശരിതന്നെ. എന്നാൽ ഘടത്തിനുള്ള സ്വന്തമായ ഭവിഷ്യത്താകാൎയ്യരൂപമായ സത്വത്തെ പ്രതിഷേധിക്കുന്നപക്ഷം വിരോധമുണ്ടാകും. അതിനെ നിങ്ങൾ പ്രതിഷേധിക്കുന്നില്ലല്ലോ. എല്ലാ ക്രിയാവസ്തുക്കൾക്കും വർത്തമാനത്വവും ഭവിഷ്യത്വവും അതീതത്വവും ഒന്നുതന്നെയല്ലതാനും.

ഉൽപത്തിക്കുമുമ്പും നാശത്തിനു പിമ്പും കാൎയ്യം അസത്തല്ലെന്നുള്ളതിലേക്കു വേറെയും ഹേതു പറയാം—നാലുവിധത്തിലുള്ള അഭാവങ്ങളിൽ വച്ചു ഘടത്തിന്റെ അന്യോന്യാഭാവം ഘടത്തിൽനിന്നു വേറെയായിട്ടാണു കാണപ്പെട്ടിട്ടുള്ളതു. എങ്ങനെ എന്നാൽ, ഘടാഭാവം എന്നതു പടാദി തന്നെയാണ്; അല്ലാതെ ഘടസ്വരൂപമല്ല, എന്നാൽ ഘടാഭാവമായിരിക്കുന്ന പടം, അഭാവാത്മകമല്ല, ഭാവരൂപം തന്നെയാണുതാനും. ഇങ്ങനെതന്നെ, ഘടത്തിന്റെ പ്രാഗഭാവം, പ്രധ്വംസാഭാവം, അത്യന്താഭാവം ഇവയും ഘടത്തിൽനിന്നു വേറെ ആയിരിക്കും. എന്തെന്നാൽ ഇവയും അന്യോന്യാഭാവത്തെപ്പോലെ ഘടത്തിന്റെ എന്നാണല്ലോ വ്യപദേശിക്കപ്പെടുന്നതു്. ഈ അഭാവങ്ങളും അന്യോന്യാഭാവത്തെപ്പോലേതന്നെ ഭാവാത്മകങ്ങളുമാ

ണു. ഇങ്ങനെ അഭാവങ്ങളെല്ലാം ഘടത്തിൽനിന്നു വേറെയാകുമ്പോൾ, ഘടം, അനാദിയും അനന്തവും, അദ്വയവും, സർവ്വാത്മകവും ആണെന്നു വന്നു കൂടുന്നു. അതിനാൽ ഘടത്തിന്റെ പ്രാഗഭാവം എന്നു പറയുമ്പോൾ, ഉൽപത്തിക്കു മുമ്പു ഘടത്തിന്റെ സ്വരൂപംതന്നെ ഇല്ലെന്നർത്ഥമില്ല. എന്തെന്നാൽ, മേൽപറഞ്ഞപ്രകാരം അഭാവങ്ങളും സത്തുകളാണെങ്കിൽ അഭാവംതന്നെ ഇല്ലാത്തതിനാൽ ഭാവത്തിനും അഭാവത്തിനും തമ്മിൽ സംബന്ധമുണ്ടാവുകയില്ല.

ഇനി, ഘടത്തിന്റെ പ്രാഗഭാവം എന്നതു ഘടംതന്നെയാണെങ്കിൽ, ഘടത്തിന്റെ പ്രാഗഭാവം എന്നു പറയുന്നതു് ഘടത്തിന്റെ ഘടം എന്നു പറയുന്നതുപോലെയായിത്തീരുന്നു. അതിനാൽ ഘടത്തിന്റെ എന്നുള്ള വ്യപദേശം ശരിയാകാതെ വരും.

ശിലാപുത്രകന്റെ ശരീരം എന്നുപറയുന്നതുപോലേ സംബന്ധത്തെ കല്പിച്ചുകൊണ്ട് ഘടത്തിന്റെ എന്നുപറകയാണെന്നുവാദിച്ചാലും ഘടത്തിന്റെ പ്രാഗഭാവമെന്നു പറയുമ്പോൾ കല്പിതംതന്നെയായ അഭാവത്തെയാണ് ഘടത്തിന്റെ എന്നു പറയുന്നതു്, അല്ലാതെ ഘടസ്വരൂപം തന്നെ ആയിട്ടുള്ളതിനെ അല്ല. ഘടത്തിന്റെ അഭാവം ഘടത്തിൽനിന്നു വേറായ ഒരു പദാർത്ഥമാണെന്നു പറയാനാണു ഭാവമെങ്കിൽ അതിനുത്തരം മുമ്പേതന്നെ പറഞ്ഞു കഴിഞ്ഞു. എന്നുമാത്രമല്ല, അസൽക്കാര്യ്യവാദത്തിൽ, ഉൽപത്തിയ്ക്കുമുമ്പ് ശശവിഷാണംപോലേ അഭാവഭൂതമായിരിക്കുന്ന ഘടത്തിനു, സ്വകാരണസംബന്ധമോ സത്താസംബന്ധമോ ഉണ്ടാവാൻ നിവൃത്തിയില്ല. എന്തെന്നാൽ സംബന്ധം എന്നതു ദ്വിനിഷ്ഠമാണ്. സംബന്ധികൾ രണ്ടും സത്തുകളായിരിക്കയും വേണം. ഇനി, "യുതസിദ്ധങ്ങളായ രജ്ജുഘടങ്ങൾക്കു തമ്മിൽ സംയോഗമുണ്ടാകണമെങ്കിൽ അവ വേറെ വേറേ ഉണ്ടായിരിക്കണമെന്നു നിയമമുണ്ടെങ്കിലും, അയുതസിദ്ധങ്ങൾക്ക്, അതായതു് പരസ്പരം വിട്ടു പ്രതീതി വിഷയങ്ങളാകാത്ത കാര്യ്യകാരണാദികൾക്ക്, തമ്മിൽ ചേരുന്നതിൽ, പ്രത്യേകം സിദ്ധിയില്ലെന്നുള്ളതു ദോഷകാരണമാകയില്ല; ഇവിടെ ഘടപ്രാഗഭാവങ്ങൾക്കു തമ്മിൽ അയുതസിദ്ധത്വമുണ്ടുതാനും;" എന്നു വാദിക്കയാണെങ്കിൽ അതും ശരിയല്ല; എന്തെന്നാൽ ഭാവത്തിനും അഭാവത്തിനും തമ്മിൽ അയുതസിദ്ധത്വമുണ്ടാവാൻ തരമില്ല. യുതസിദ്ധതയാകട്ടെ, അയുതസിദ്ധതയാകട്ടെ, ഭാവങ്ങൾക്കു തമ്മിലേ സംഭവിക്കയുള്ളൂ; അല്ലാതെ ഭാവത്തിനും അഭാവത്തിനും തമ്മിലോ, അഭാവങ്ങൾക്കു തമ്മിലോ സംഭവിക്കയില്ല. അതിനാൽ ഉൽപത്തിക്കു മുമ്പു കാര്യ്യം സത്തുതന്നെയാണെന്നു സിദ്ധിക്കുന്നു.

ഉൽപത്തിക്കുമുമ്പ് ഈ സംസാരം മൃത്യുവിനാൽ ആവൃതമായിരുന്നുഎന്നു പറഞ്ഞുവല്ലോ. ആ മൃത്യു ഏതു ലക്ഷണത്തോടുകൂടിയതാണെന്നു ചോദിക്കയാണെങ്കിൽ പറയാം — അശനായ, അതായതു് അശിക്കുവാനുള്ള ഇച്ഛ, ആണ് അതിന്റെ ലക്ഷണം. ഈ ലക്ഷണത്താൽ ലക്ഷിതമായ മൃത്യുവിനാൽ ആണ് സംസാരം ആവൃതമായിരുന്നതു്. അശനായ മൃത്യുവിന്റെ ലക്ഷണമാകുന്നതെങ്ങനെ എന്നു ചോദിക്കുകയാണെങ്കിൽ പറയാം. അശനായ മൃത്യുവിന്റെ ലക്ഷണമാണല്ലോ. എന്തെന്നാൽ ആരാണോ അശി

കവാൻ ഇച്ഛിക്കുന്നതു്, അവൻ ഉടൻതന്നെ ജന്തുക്കളെ വധിക്കുന്നു. അതിനാൽ, അശനായയാൽ മൃത്യു ലക്ഷിതമാകുന്നതുകൊണ്ടു് അശനായ മൃത്യുവാണെന്നു പറഞ്ഞിരിക്കുന്നു. അശനായ എന്നതു ബുദ്ധ്യാത്മാവിൻെറ ധർമ്മമാകയാൽ ബുദ്ധ്യവസ്ഥയിലുള്ള ഹിരണ്യഗർഭനെ ആണു് ഇവിടെ മൃത്യു എന്നു പറയുന്നതു്. ആ മൃത്യുവിനാൽ ഈ കാര്യം ആവൃതമായിരുന്നു. പിണ്ഡാദ്യവസ്ഥയിലുള്ള മൃദാദികളാൽ ഘടാദികൾ ആവൃതങ്ങളായിരിക്കുന്നതുപോലെ എന്നു ദൃഷ്ടാന്തം പറയാം. ആ പ്രകൃതനായ മൃത്യു, മേൽ പറയാൻ പോകുന്ന കാര്യങ്ങളെ സൃഷ്ടിക്കണമെന്നുള്ള ആഗ്രഹത്താൽ, ആ കാര്യങ്ങളെപ്പററി ആലോചിക്കുന്നതിനു ശക്തിയുള്ളതും, മനസ്സെന്നു പറയുന്നതും സങ്കല്പാദിലക്ഷണത്തോടുകൂടിയതുമായ അന്തഃകരണത്തെ സൃഷ്ടിച്ചു. എന്തു് അഭിപ്രായത്തോടുകൂടിയാണു മനസ്സിനെ സൃഷ്ടിച്ചതെന്നു ചോദിക്കയാണെങ്കിൽ പറയാം. 'എനിക്കു ഈ ആത്മാവുകൊണ്ടു് ആത്മാവുള്ളവനായിത്തീരണം, അതായതു ഈ മനസ്സുകൊണ്ടു മനസ്സുള്ളവനായിത്തീരണം' എന്നായിരുന്നു പ്രജാപതിയുടെ അഭിപ്രായം.

ആ പ്രജാപതി അഭിവ്യക്തമായ മനസ്സുകൊണ്ടു മനസ്സുള്ളവനായിത്തീന്നിട്ടു് 'ഞാൻ കൃതാർത്ഥനായിരിക്കുന്നു' എന്നുവിചാരിച്ചു് തന്നെത്തന്നെ അർച്ചിച്ചുകൊണ്ടു്, അതായതു തനിക്കു സൃഷ്ടിവിഷയത്തിലുള്ള സാമർത്ഥ്യത്തെ ആലോചിച്ചുകൊണ്ടു, ചരിച്ചു. അങ്ങനെ അർച്ചിക്കുന്ന പ്രജാപതിക്കുവേണ്ടി, പൂജാങ്ഗഭൂതങ്ങളും രസാത്മകങ്ങളുമായ അപ്പുകൾ ഉണ്ടായി. ഇവിടെ, ആകാശം മുതലായ മൂന്നും ഉണ്ടായതിൻെറ ശേഷം എന്നു പറയേണ്ടതാണു്; എന്തെന്നാൽ, തൈത്തിരീയകത്തിൽ ആകാശാദിസൃഷ്ടിയെയാണു പറഞ്ഞിരിക്കുന്നതു്. സൃഷ്ടിക്രമത്തിനു വികല്പം സംഭവിക്കയുമില്ല. "അർച്ചിക്കുന്ന എനിക്കുവേണ്ടി, കം—ഉദകം—ഉണ്ടായി" എന്നു മൃത്യു വിചാരിച്ചു. അതിനാൽ മൃത്യുവിനു് അർക്കനെന്നുള്ള നാമം ഉണ്ടായി. ഈ മൃത്യുവിനോടുള്ള സംബന്ധം കൊണ്ടാണു് അക്കനു്—അശ്വമേധക്രതുവിനു പയോഗിക്കുന്ന അഗ്നിക്കു്—അർക്കത്വം ഉണ്ടായതു്. അഗ്നിക്കു്, അർക്കനെന്നുള്ള നാമത്തിൻെറ നിർവ്വചനമാണിതു്. അർച്ചനം—സുഖഹേതുവായ പൂജയെ ചെയ്യു—കൊണ്ടും, അപ്പുകളോടുള്ള സംബന്ധം കൊണ്ടും ഉണ്ടായിട്ടുള്ളതാകയാൽ, അഗ്നിയ്ക്കു് അർക്കനെന്നുള്ള ഈ നാമം ഗൗണമാകുന്നു. ഈനാമത്തോടുകൂടിയ അഗ്നിയെ ഉപാസിക്കുന്നവനുവേണ്ടി കം—സുഖം അഥവാ ഉദകം—തീർച്ചയായും ഉണ്ടാകും. 1

ഉപ-ആപോ വാ അർക്കഃ, തദ്യദപാംശര ആസീത് തത് സമഹന്യത; സാ പൃഥിവ്യഭവത്; തസ്യാമശ്രാമ്യത്; തസ്യ ശ്രാന്തസ്യ തപ്തസ്യ തേജോരസോ നിരവർത്തതാഗ്നിഃ 2

അർക്കഃ =അർക്കൻ എന്നു പറയുന്നതു്
ആപഃവൈ =അപ്പുകൾ ആകുന്നു.
തത് =അതിൽ
അപാം =അപ്പുകൾക്കു്

| | |
|---|---|
| യത് ശരഃ ആസീത് | =ഏതു ശരം ഉണ്ടായോ=ഏതു ദധിമണ്ഡം പോലെയുള്ള വസ്തു ഉണ്ടായോ |
| തത് സമഹന്യത | അതു സംഹതമായിത്തീൎന്നു=ഒരുമിച്ചു ചേൎന്നു കട്ടിയായിത്തീൎന്നു. |
| സാ പൃഥിവ്യഭവത് | =അതു പൃഥിവി ആയിത്തീൎന്നു. |
| തസ്യാം | =ആ പൃഥിവിയിൽ=ആ പൃഥിവിയെ ഉല്പാദിപ്പിച്ചപ്പോൾ |
| അശ്രാമ്യത് | =പ്രജാപതി ശ്രാന്തനായിത്തീൎന്നു. |
| ശ്രാന്തസ്യ | =ശ്രാന്തനും |
| തപ്തസ്യ | =തപ്തനും=ഖിന്നനും ആയ |
| തസ്യ | =അവന്റെ=പ്രജാപതിയുടെ |
| തേജോരസഃ | =തേജസ്സാകുന്ന രസം(=സാരം) |
| അഗ്നിഃ | =അഗ്നിയായി=വിരാട്ടായി |
| നിരവൎത്തത | =നിൎവൎത്തിച്ചു=പ്രജാപതി ശരീരത്തിൽ നിന്നു നിഷ്ക്രമിച്ചു. |

**ഭാഷ്യം**—ഈ അൎക്കൻ ആരാണെന്നു പറയാം—അൎച്ചനാംഗഭൂതങ്ങളായ അപ്പുകൾ തന്നെയാണ് അൎക്കൻ; എന്തെന്നാൽ അഗ്നിയാകുന്ന അൎക്കന്റെ ഹേതുക്കൾ അവയാകുന്നു. അവയിൽ തന്നെയാണ് അഗ്നി പ്രതിഷ്ഠിതമായിരിക്കുന്നതും. ഇങ്ങനെഅല്ലാതെ സാക്ഷാൽതന്നെ അപ്പുകൾ അൎക്കനല്ല. എന്തെന്നാൽ ഇതു് അപ്പുകളുടെ പ്രകരണമല്ല; അഗ്നിയുടെ പ്രകരണമാണുതാനും. "അയമഗ്നിരൎക്കഃ" എന്നു് ഇനി പറയുകയും ചെയ്യും. അങ്ങനെയുള്ള അപ്പുകളിൽ, തൈരിന്റെയും മററും മുകളിൽ ഉറഞ്ഞുനില്ക്കുന്ന സാധനം (മണ്ഡം) പോലെ ഉള്ള ഒരു സാധനം ഉണ്ടായതു്, അകത്തും പുറത്തും തേജസ്സിനാൽ പചിക്കപ്പെട്ടപ്പോൾ ഒരുക്കൂടി കട്ടിയായിത്തീൎന്നു. അതു പൃഥിവിയായി. (ആ അപ്പുകളിൽ നിന്നു് വിരാട്ട് എന്നു പറയുന്ന അണ്ഡം ഉണ്ടായി എന്നു ശാതപഥശ്രുതിയിൽ പറഞ്ഞിട്ടുള്ളതിനെയാണ് ഇവിടെ, അതു പൃഥിവിയായി എന്നു പറഞ്ഞതു്.) ആ പൃഥിവിയെ ഉണ്ടാക്കിയപ്പോൾ, ആ മൃത്യുവായ പ്രജാപതി ശ്രാന്തനായിത്തീൎന്നു. എല്ലാവരും എന്തെങ്കിലും ഒരു കാൎയ്യം ചെയ്തു തീൎത്താൽ ശ്രാന്തരാവുക പതിവാണല്ലോ. പ്രജാപതി പൃഥിവിയെ സൃഷ്ടിച്ചതു് വലിയ ഒരു കാൎയ്യം ചെയ്തുതീൎക്കലായിരുന്നുതാനും. അങ്ങനെ ശ്രാന്തനും ഖിന്നനുമായ പ്രജാപതിയുടെ തേജസ്സാകുന്ന സാരം പ്രജാപതിയുടെ ശരീരത്തിൽ നിന്നു നിഷ്ക്രമിച്ചു. ഇങ്ങനെ നിഷ്ക്രമിച്ചതാരാണ്? അഗ്നിയാണ്. അതു് അണ്ഡത്തിന്റെ ഉള്ളിൽ വിരാട്ടെന്നും പ്രജാപതിയെന്നും പ്രഥമജനെന്നും ഉള്ള പേരുകളെ വഹിച്ചു് കാൎയ്യകാരണസംഘാതത്തോടുകൂടി ജനിച്ചു. "സ വൈ ശരീരീ പ്രഥമഃ" എന്നു സ്മൃതിയുണ്ട്. 2

ഉപ—സ ത്രേധാത്മാനം വ്യകുരുത; ആദിത്യം തൃതീയം; വായും തൃതീയം; സ ഏഷ പ്രാണസ്ത്രേധാ വിഹിതഃ; തസ്യ പ്രാചീ ദിക് ശിരഃ, അസൌ ചാ സൌ ചേൎമ്മൌ; അഥാസ്യ പ്രതീചീ ദിക് പുച്ഛം; അസൌ ചാ

ഭസൗ ച സക്ഥ്യൗ, ദക്ഷിണാ ചോദീചീ ച പാർശ്വേ ദ്യൗഃ പൃഷ്ഠം; അന്തരിക്ഷമുദരം; ഇയമുരഃ; സ ഏഷോ/ഽപ്സു പ്രതിഷ്ഠിതഃ, യത്ര ക്വചൈതി തദേവ പ്രതിതിഷ്ഠത്യേവം വിദ്വാൻ 3

സഃ =അവൻ=അങ്ങനെ ജനിച്ച പ്രജാപതി
ത്രേധാ =മൂന്നായി
ആത്മാനം =തന്നെ (അവനവനെ)
വ്യകുരുത =വിഭജിച്ചു.
തൃതീയം =മൂന്നാമതായി
ആദിത്യം =ആദിത്യനെയും
തൃതീയംവായും =മൂന്നാമതായി വായുവിനേയും
അകുരുത =ചെയ്തു
സഃ ഏഷഃപ്രാണഃ =സർവ്വഭൂതാത്മാവായ ഈ പ്രാണൻ
ത്രേധാ വിഹിതഃ =ഇങ്ങനെ മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു.
തസ്യ =അങ്ങനെയുള്ള അശ്വമേധോപയോഗികമായ അഗ്നിക്ക്.
പ്രാചീ ദിക് =കിഴക്കേദിക്ക്
ശിരഃ =ശിരസ്സാകുന്നു.
അസൗച അസൗ ച =അതും അതും=അഗ്നികോണും ഈശാനകോണും
ഈർമ്മൗ =ഈർമ്മങ്ങളാകുന്നു=ബാഹുക്കളാകുന്നു.
അഥ =പിന്നെ
അസ്യ =ഈ അഗ്നിക്ക്.
പ്രതീചീ ദിക് =പടിഞ്ഞാറേ ദിക്ക്
പുച്ഛം =പുച്ഛമാകുന്നു =ഉടലിന്റെ പിൻഭാഗമാകുന്നു.
അസൗച അസൗച =അതും അതും= വായുകോണും നിരൃതികോണും.
സക്ഥ്യൗ =സക്ഥികൾആകുന്നു. (=പുറത്തുപിൻകാലുകളുടെ മുകളിൽ ഉയന്നു നിൽക്കുന്നരണ്ട് എല്ലുകൾ ആകുന്നു.)
ദക്ഷിണാ ച ഉദീചീ ച =തെക്കേദിക്കും വടക്കേദിക്കും
പാർശ്വേ =രണ്ടുവശങ്ങളാകുന്നു.
ദ്യൗഃ =ദ്യോവ്
പൃഷ്ഠം =പൃഷ്ഠമാകുന്നു=മുതുകാകുന്നു.
അന്തരിക്ഷം =ആകാശം
ഉദരം =ഉദരമാകുന്നു.
ഇയം =ഇതു്=ഈഭൂമി
ഉരഃ =ഉരസ്സാകുന്നു.
സഃ ഏഷഃ =അങ്ങനെയുള്ള ഈ അഗ്നി

| | |
|---|---|
| അപ്സു | =അപ്പുകളിൽ |
| പ്രതിഷ്ഠിതഃ | =പ്രതിഷ്ഠിതമായിരിക്കുന്നു. |
| ഏവംവിദ്വാൻ | =ഇപ്രകാരം അറിയുന്നവൻ |
| യത്രക്വ ച ഏതി | =എവിടെ പോയാലും |
| തത് ഏവ | =അവിടെത്തന്നെ |
| പ്രതിതിഷ്ഠതി | =പ്രതിഷ്ഠയെ പ്രാപിക്കുന്നു. |

ഭാഷ്യം— അങ്ങനെജനിച്ച പ്രജാപതി, കാൎയ്യകാരണസങ്ഘാതരൂപനായ തന്നെ മൂന്നായി വിഭജിച്ചു. എങ്ങനെ എന്നാൽ— അഗ്നിയേയും വായുവിനേയും അപേക്ഷിച്ചു മൂന്നാമതായി ആദിത്യനെയും, അഗ്നിയേയും ആദിത്യനേയും അപേക്ഷിച്ചു മൂന്നാമതായി വായുവിനേയും വിഭജിച്ചു. അതുപോലെതന്നെ വായുവിനേയും ആദിത്യനേയും അപേക്ഷിച്ചു മൂന്നാമതായി അഗ്നിയെ വിഭജിച്ചു എന്നും കണ്ടുകൊള്ളണം. എന്തെന്നാൽ മൂന്നാമത്തേതു് എന്നുള്ളതു മൂന്നിനും തുല്യമാണല്ലോ. ഈ പ്രജാപതി, പ്രാണൻ എന്നുള്ള നിലയിൽ സൎവ്വഭൂതങ്ങൾക്കും പൊതുവേയുള്ളതാണെങ്കിലും സ്വാതന്ത്ര്യവും സ്വത്വവും അനശ്വരതവുമായ മൃത്യുരൂപത്തിൽ, തന്തുസ്വരൂപത്തെ നശിപ്പിക്കാതെ മൂലകാരണത്തിൽ നിന്നു പടം ഉണ്ടാകുന്നതുപോലെ, വിരാട് സ്വരൂപത്തെ നശിപ്പിക്കാതെ, അഗ്നിവായ്വാദി രൂപത്തിൽ വിശേഷിച്ചു മൂന്നായിപ്പിരികയാണു ചെയ്തതു്. സൂത്രാത്മാവുതന്നെയാണു മൂന്നായിപ്പിരിഞ്ഞതെന്നും അല്ലാതെ വിരാട്ടല്ലെന്നും സാരം.

അങ്ങനെയുള്ള, പ്രഥമജനും, അൎക്കനും, വിരാട്ടും, ചിത്യാത്മകനും ആയ, ഈ അശ്വമേധോപയോഗികനായ അഗ്നിക്ക്, അശ്വത്തിനു പറഞ്ഞതുപോലെയുള്ള ദൎശനം പറവാൻ പോകുന്നു. മുമ്പു പറഞ്ഞ എല്ലാ ഉൽപത്തിയും, ഇങ്ങനെ ശുദ്ധമായ ജന്മത്തോടുകൂടിയതാണെന്നു പറഞ്ഞു് ഇതിനെ സ്തുതിക്കുന്നതിനാണെന്നു പറഞ്ഞുവല്ലോ:—

ആ അഗ്നിയ്ക്കു്, വിശിഷ്ടത്വം എന്ന സാമ്യം പ്രമാണിച്ചു്, കിഴക്കേ ദിക്കു ശിരസ്സാകുന്നു. ഐശാനിയും ആഗ്നേയിയും ഈൎമ്മങ്ങൾ, അതായതു ബാഹുക്കൾ, ആകുന്നു. ഗത്യൎത്ഥകമായ 'ഈരയതി'യിൽ നിന്നാണു ഈൎമ്മശബ്ദം ഉണ്ടായിട്ടുള്ളതു്. അതുകൊണ്ടാണു് അതിനു ബാഹുക്കൾ എന്നു അൎത്ഥം പറഞ്ഞതു്. ഈ അഗ്നിക്കു പടിഞ്ഞാറേ ദിക്കു ഉടലിന്റെ പിൻഭാഗമാകുന്നു. കിഴക്കോട്ടു മുഖമായി നിൽക്കുമ്പോൾ ഉടലിന്റെ പിൻഭാഗം പടിഞ്ഞാറെ ദിക്കിനോടു സംബന്ധിച്ചിരിക്കുമല്ലോ. വായുകോണും നിരൃതികോണും, പിൻകാലുകളുടെ മുകളിൽ പുറത്തുള്ള ഉയൎന്ന രണ്ടു് അസ്ഥികൾ ആകുന്നു. പൃഷ്ഠഭാഗത്തുള്ള കോണങ്ങളാണെന്നുള്ളതാണു് രണ്ടുവകയ്ക്കും തമ്മിലുള്ള സാമ്യം. തെക്കും വടക്കുമുള്ള ദിക്കുകൾ രണ്ടുവശങ്ങളാകുന്നു. കിഴക്കും പടിഞ്ഞാറും ദിക്കുകളോടു സംബന്ധമുണ്ടായിരിക്കുക എന്നതാണു സാമ്യം. ദ്യോവു പൃഷ്ഠവും അന്തരിക്ഷം ഉദരവുമാകുന്നു എന്നുള്ളതു മുമ്പു പറഞ്ഞിട്ടുള്ളപോലെതന്നെ. ഈ പൃഥിവി ഉരസ്സാകുന്നു. താഴത്തെ ഭാഗമാകുന്നുവെന്നുള്ളതാണു സാമ്യം. അങ്ങനെയുള്ള പ്രജാ

പതിരൂപനം ലോകാത്മാത്മകനുമായ ഈ അഗ്നി അപ്പുകളിൽ പ്രതിഷ്ഠിതമായിരിക്കുന്നു. "ഏവമിമേ ലോകാ അപ്സ്വന്തഃ" (എല്ലാകാര്യവും ലോകങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്നതുപോലെ ഈ ലോകങ്ങൾ—സ്ഥൂലങ്ങളായ ഭൂതങ്ങളുടെ ഓരോതരം സന്നിവേശങ്ങൾ കാരണഭൂതങ്ങളായ, മററു ഭൂതങ്ങളോടു കലന്ന് അപ്പുകളിൽത്തന്നെ അന്തർഭാഗത്തിൽ പ്രതിഷ്ഠിതങ്ങളായിരിക്കുന്നു) എന്നു ശ്രുതിയുണ്ടു്. ഇപ്രകാരം ഈ അഗ്നി അപ്പുകളിൽ പ്രതിഷ്ഠിതമാണെന്നുള്ളതിനെ ആർ അറിയുന്നുവോ അവൻ ഏതുപ്രദേശത്തു പോയാലും അവിടെത്തന്നെ പ്രതിഷ്ഠിതനായിത്തീരും.

ഉപ—സോഽകാമയത ദ്വിതീയോ മ ആത്മാ ജായേതേതി സ മനസാ വാചം മിഥുനം സമഭവദശനായാമൃത്യുഃ; തദ്രേത ആസീത്; സ സംവത്സരോഽഭവത്; ന ഹ പുരാ തതഃ സംവത്സര ആസ; തമേതാവന്തം കാലമബിഭോ യാവാൻ സംവത്സരഃ; തമേതാവതഃ കാലസ്യ പരസ്താദസൃജത, തം ജാതമഭിവ്യാദദാത്, സ ഭാണകരോത്; സൈവ വാഗഭവത്. 4

| | |
|---|---|
| സഃ | =അവൻ=ആ മൃത്യു |
| മേ | ="എനിക്കു് |
| ദ്വിതീയഃ ആത്മാ | =രണ്ടാമതൊരുശരീരം |
| ജായേത | =ഉണ്ടാകണം" |
| ഇതി | =എന്നു് |
| അകാമയത | =കാമിച്ചു. |
| സഃ അശനായാമൃത്യുഃ | =ആ അശനായയാകുന്ന മൃത്യു |
| മനസാ | =മനസ്സിനോടു് |
| വാചം | =വാക്കിനെ |
| മിഥുനം സമഭവത് | =മിഥുനമാക്കി=ഇണചേർത്തു. |
| തത് | =അതിൽ=അങ്ങനെ ഇണചേർന്നതിൽ |
| യത് രേതഃ ആസീത് | ഏതു രേതസ്സാണോ ഉണ്ടായതു്. |
| സഃ | =അതു് |
| സംവത്സരഃ അഭവത് | =സംവത്സരമായിത്തീർന്നു = സംവത്സരനിർമ്മാതാവായപ്രജാപതിയായിത്തീർന്നു. |
| തതഃ പുരാ | =ആ പ്രജാപതിയ്ക്കുമുമ്പു്. |
| സംവത്സരഃ | =സംവത്സരം =സംവത്സരം എന്നുപറയുന്ന കാലം |
| ന ആസ ഹ | =ഉണ്ടായിരുന്നില്ല. |
| തം | =അവനെ=ആ സംവത്സരകാലനിർമ്മാതാവായപ്രജാപതിയെ, |
| സംവത്സരഃ യാവാൻ | =സംവത്സരം എന്നു പറയുന്ന കാലം എത്രത്തോളമാണോ |
| ഏതാവന്തം കാലം | =അത്രത്തോളം കാലം, |
| അബിഭഃ | =ഭരിച്ചു=ഗർഭത്തിനുള്ളിൽ മൃത്യുഭരിച്ചു*. |
| ഏതാവതഃ കാലസ്യ | =അത്രയും കാലത്തിന്റെ |

* ഫബൃഹ

| | |
|---|---|
| പരസ്താത് | =ശേഷം |
| തം | =അവനെ=ആ പ്രജാപതിയെ |
| അസൃജത | =സൃഷ്ടിച്ചു |
| ജാതം തം അഭി | =ജനിച്ച അവൻെറ നേരെ |
| വ്യാദദാത് | =വാപിളൎന്നു=ഭക്ഷിപ്പാനായി മൃത്യു വാപിളൎന്നു. |
| സഃ | =അവൻ |
| ഭാൺ അകരോത് | ='ഭാൺ' എന്നശബ്ദത്തെ ഉണ്ടാക്കി |
| സാ ഏവ | =അതുതന്നെ |
| വാക് അഭവത് | =വാക്കായിത്തീൎന്നു. |

ഭാഷ്യം—മൃത്യു എന്നുപറഞ്ഞതാരോ, അവൻ അപ്പുകൾതുടങ്ങിയ ക്രമത്തിനു്, തന്നെത്തന്നെ, അണ്ഡത്തിൻെറഉള്ളിൽ കാൎയ്യകാരണസങ്ഘാതത്തോടുകൂടിയ വിരാട്ടായ അഗ്നിയായി സൃഷ്ടിക്കയും മൂന്നുവിധത്തിൽ അവനവനെ പകുക്കുകയുംചെയ്തു എന്നുപറഞ്ഞുവല്ലോ. അങ്ങനെ സൃഷ്ടിക്കുന്നതിൽ ഏതെല്ലാം അവാന്തരവ്യാപാരങ്ങളാണു ചെയ്തിട്ടുള്ളതെന്നു പറയുന്നു:—"എനിക്കു ശരീരമുള്ളവനായിത്തീരുന്നതിന്നു രണ്ടാമതൊരു ആത്മാവു്—ശരീരം—എനിക്കുണ്ടാകണം." എന്നു അവൻ കാമിച്ചു. ഇങ്ങനെകാമിച്ചിട്ടു്, മുമ്പേ ഉണ്ടായിട്ടുള്ള മനസ്സിനോടു് ത്രയീരൂപമായവാക്കിനെ ഇണചേൎത്തു; അതായതു ത്രയിയിൽവിധിച്ചിട്ടുള്ള സൃഷ്ടിക്രമത്തെ മനസ്സുകൊണ്ടു് ആലോചിച്ചു. ഇങ്ങനെ കാമിക്കയും ആലോചിക്കയും ചെയ്തതാരെന്നാൽ അശനായയാൽ ലക്ഷിതനായ മൃത്യുവാണു്. അശനായയാണു മൃത്യു എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ മൃത്യുവിനെത്തന്നെയാണു 'സോകാമയത' എന്നുതുടങ്ങിയുള്ളിടത്തു തച്ഛബ്ദംകൊണ്ടുപരാമൎശിച്ചിരിക്കുന്നതു്; അല്ലാതെ അടുത്തുമുമ്പുപറഞ്ഞ വിരാട്ടിനെയല്ലെന്നർത്ഥം.

അങ്ങനെ ഇണചേൎത്തതിൽ ഉണ്ടായ രേതസ്സ് ഏതോ, എന്നുവച്ചാൽ, ത്രയിയെ ആലോചിച്ചപ്പോൾ പ്രഥമശരീരിയായ പ്രജാപതിയുടെ ഉൽപത്തിക്കു കാരണമായി, ജന്മാന്തരത്തിൽ ചെയ്തിട്ടുള്ള ജ്ഞാനകൎമ്മരൂപമായ ഏതു ബീജത്തെയാണോ കണ്ടതു്, അതിൻെറ ഭാവത്താൽ ഭാവിതനായിട്ടു് അപ്പുകളെ സൃഷ്ടിച്ചു്, ആ രേതസ്സാകുന്ന ബീജംകൊണ്ടു് അപ്പുകളിൽ അനുപ്രവേശിച്ചിട്ടു്, അണ്ഡരൂപത്തിൽ ഗൎഭമായിത്തീൎന്നു്, സംവത്സരമെന്നു പറയുന്ന കാലത്തെ നിൎമ്മിക്കുന്ന സംവത്സരപ്രജാപതിയായി ഭവിച്ചു. സംവത്സരകാലനിൎമ്മാതാവായ ആ പ്രജാപതിക്കുമുമ്പു് സംവത്സരമെന്നു പറയുന്ന കാലം ഉണ്ടായിരുന്നില്ല. ആ പ്രജാപതിയെ, സംവത്സരമെന്നു പ്രസിദ്ധമായിട്ടുള്ള കാലത്തിൻെറ അളവേതോ അത്രയും അളവുള്ള കാലത്തേയ്ക്കു്, മൃത്യു, ഗൎഭത്തിൽ ഭരിച്ചു. ആ കാലത്തിനുശേഷം അവനെ സൃഷ്ടിച്ചു. അണ്ഡംഭേദിച്ചു എന്നർത്ഥം. ഇങ്ങനെ ഉണ്ടായ കുമാരനായ അഗ്നിയുടെ നേരേ, വിശപ്പുണ്ടായിരുന്നതിനാൽ അവനെ ഭക്ഷിപ്പാനായി, മൃത്യു വാപിളൎന്നു. ആ കുമാരനാകട്ടെ, സ്വാഭാവികമായ അവിദ്യയോടുകൂടിയിരുന്നതിനാൽ, ഭീതനായിട്ടു്, 'ഭാൺ' എന്നിങ്ങനെ ശ

ബ്ബത്തെ ഉണ്ടാക്കി. അതുതന്നെയാണ് വാക്കായി—ശബ്ദമായി—ത്തീന്നതു്. 4

ഉപ- സ ഐക്ഷത.—യദിവാ ഇമമഭിമംസ്യേ കനീയോ/ന്നം കരിഷ്യ ഇതി. സ തയാ വാചാ തേനാ/ത്മനേദം സവ്വമസൃജത, യദിദം കിംചർച്ചോ, യജൂംഷി, സാമാനി, ഛന്ദാംസി, യജ്ഞാൻ, പ്രജാഃ, പശൂൻ സ യദ്യദേവാസൃജത തത്തദത്തുമധ്രിയത; സവ്വം വാ അത്തീതി തദദിതേരദിതിത്വം, സവ്വസ്യൈതസ്യാത്താ ഭവതി, സവ്വമസ്യാന്നം ഭവതി യ ഏവമേത ദദിതേരദിതിത്വം വേദ. 5.

| | |
|---|---|
| സഃ | =അവൻ=മൃത്യു, |
| ഇമം | =“ഈ കുമാരനെ |
| യദി വൈ അഭിമംസ്യേ | =ഹിംസിക്കയാണെങ്കിൽ, |
| അഹം | =ഞാൻ |
| അന്നം | =അന്നത്തെ |
| കനീയഃ | =അല്പമാക്കി |
| കരിഷ്യേ | =ചെയ്യും” |
| ഇതി | =എന്നു് |
| ഐക്ഷത | =ഈക്ഷിച്ചു=വിചാരിച്ചു. |
| സഃ | =അവൻ=മൃത്യു |
| തയാ വാചാ | =ആ വാക്കുകൊണ്ടും=മുമ്പു പറഞ്ഞ ത്രയീരൂപമായവാക്കുകൊണ്ടും |
| തേന ആത്മനാ | =ആ മനസ്സുകൊണ്ടും |
| ഇദം സവ്വം | =ഈ സവ്വമായ=സ്ഥാവരവും ജംഗമവുമായ |
| യത് കിംചഇദം. | =ഈ ജഗത്തിനെ എല്ലാം, അതായതു്,— |
| ഋചഃ | =ഋക്കുകളേയും |
| യജൂംഷി | =യജുസ്സുകളെയും |
| സാമാനി | =സാമങ്ങളെയും |
| ഛന്ദാംസി | =ഗായത്രി മുതലായ ഛന്ദസ്സുകളെയും |
| യജ്ഞാൻ | =യജ്ഞങ്ങളെയും |
| പ്രജാഃ | =പ്രജകളെയും |
| പശൂൻ | =പശുക്കളെയും |
| അസൃജത | =സൃഷ്ടിച്ചു. |
| സഃ | =അവൻ=ആ മൃത്യു |
| യത് യത് ഏവ | =എതിനെഎല്ലാം |
| അസൃജത | =സൃഷ്ടിച്ചുവോ |
| തത് തത് | =അതിനെഒക്കേ |
| അത്തും | =ഭക്ഷിക്കുന്നതിന് |
| അധ്രിയത | =ഒരുങ്ങി |
| സവ്വം അത്തിവൈഇതി യത | } =എല്ലാത്തിനെയും ഭക്ഷിക്കുന്നു എന്നുള്ളതു ഏതാ, |
| തത് ഏതത് | =ഇതാണ |

അദിതേഃ =അദിതിയുടെ
അദിതിത്വം =അദിതിത്വം.
ഏവം =ഇപ്രകാരം
ഏതത് =ഈ
അദിതേഃ =അദിതിയുടെ
അദിതിത്വം =അദിതിത്വത്തെ
യഃ വേദ =ആർ അറിയുന്നുവോ
സഃ =അവൻ
ഏതസ്യ സർവസ്യ =ഈ ജഗത്തിൻെറ എല്ലാം.
അത്താ ഭവതി =അത്താവായിത്തീരും.
അസ്യ =ഇവന്ന്
സർവം =എല്ലാം
അന്നം ഭവതി =അന്നമായിത്തീരുകയും ചെയ്യും.

ഭാഷ്യം—ഇങ്ങനെ ഭയപ്പെട്ടു ശബ്ദമുണ്ടാക്കിയ കുമാരനെക്കണ്ടിട്ട്, വിശപ്പുകലശലായിട്ടുണ്ടായിരുന്നിട്ടും,മൃത്യു ആലോചിച്ചു. "ഞാൻ ഈ കുമാരനെഹിംസിക്കയാണെങ്കിൽ(അഭിപൂർവകമായ മന്യതിക്കു ഹിംസാർത്ഥത്തിൽ ധാരാളം പ്രയോഗമുണ്ട്)അന്നത്തെഏററവുംഅല്പമാക്കിക്കളകയും"ഇങ്ങനെ ആലോചിച്ച്, അവൻ, ആ കുമാരനെ ഭക്ഷിക്കുന്നതിൽ നിന്നു വിരമിച്ചു. വളരെക്കാലത്തേക്കു ഭക്ഷിക്കുന്നതിനു വളരെ അന്നം ഉണ്ടാകണമല്ലോ: കുറച്ചു പോരല്ലോ? ആ കുമാരനെഭക്ഷിച്ചാൽ, വിത്തു ഭക്ഷിച്ചാൽസസ്യമുണ്ടാകാത്തതുപോലെ, അന്നം വളരെ കുറഞ്ഞുപോകുമല്ലോ. ഇപ്രകാരം അന്നബാഹുല്യമാകുന്ന പ്രയോജനത്തെ ആലോചിച്ച്,മുൻപുപറഞ്ഞത്രയിയാകുന്ന വാക്കും മുമ്പുപറഞ്ഞ മനസ്സും തമ്മിൽ മിഥുനീഭാവത്തെ വരുത്തി ലോകത്തിൽ സ്ഥാവരമായും ജംഗമമായും ഏതെല്ലാമുണ്ടോ അതിനെ എല്ലാംസൃഷ്ടിച്ചു. അതായത്—ഋക്കുകൾ, യജുസ്സുകൾ, സാമങ്ങൾ ഗായത്രി മുതലായ ഏഴുഛന്ദസ്സുകൾ ഋഗ്വേദയും സ്തോത്രശസ്ത്രാദികളായി മൂന്നു വിധത്തിലുള്ള ഗായത്ര്യാദിഛന്ദസ്സുകളോടുകൂടിയ മന്ത്രങ്ങളെയും, ആ മന്ത്രങ്ങളാൽ സാധിക്കേണ്ട യജ്ഞങ്ങളേയും, അവ നടത്തേണ്ട പ്രജകളെയും കർമ്മസാധനഭൂതങ്ങളായ ഗ്രാമ്യങ്ങളും ആരണ്യങ്ങളുമായ പശുക്കളേയും സൃഷ്ടിച്ചു.

മിഥുനമായിത്തീർന്നത്രയിയെക്കൊണ്ടാണ സൃഷ്ടിച്ചതെന്നു പറഞ്ഞിട്ടുള്ള സ്ഥിതിയ്ക്ക്, ഇവിടെ ഋഗാദികളെ സൃഷ്ടിച്ചു എന്നു പറഞ്ഞതെങ്ങനെയാണെന്ന് ഇവിടെ ഒരു ആശങ്കയുണ്ടാകാം. എന്നാൽ അതിനുസമാധാനമുണ്ട്— മനസ്സിനു ത്രയിയോടുള്ള മിഥുനീഭാവം അവ്യക്തമാണ്, സൃഷ്ടിയാകട്ടെ, മുമ്പേതന്നെയുള്ള ഋഗാദികൾക്ക് കർമ്മങ്ങളിൽ വിനിയോഗിക്കുന്ന അവസ്ഥയിലുള്ള ബാഹ്യമായ വ്യക്തത്വമാകുന്നു.

ആ പ്രജാപതി, ഇപ്രകാരം അന്നവൃദ്ധിയെ ബോധിച്ചതിൻെറശേഷം,ക്രിയയോ ക്രിയാസാധനമോ, ഫലമോ ആയ എന്തിനെ എല്ലാമാണോ സൃഷ്ടിച്ചതു അതിനെ എല്ലാം ഭക്ഷിക്കുവാൻആരംഭിച്ചു. മൃത്യുവിന് അദിതി

എന്ന നാമമുണ്ടു്. അങ്ങനെ മൃത്യുവിന്നു് അദിതിത്വം പ്രസിദ്ധമായിരിക്കുന്നതു് സർവ്വത്തെയും അദിക്കുന്നതു കൊണ്ടാണു്. "അദിതിർദ്യൗരദിതിരന്തരിക്ഷമദിതിർമ്മാതാ സ പിതാ" ഇത്യാദിയായ മന്ത്രത്തിൽ നിന്നു്, മൃത്യുവിന്നു് അദിതി എന്ന നാമമുണ്ടെന്നറിയാം.

അദിതിയും മൃത്യുവുമായ പ്രജാപതിയുടെ, മേൽപറഞ്ഞ പ്രകാരമുള്ള അദിതിത്വത്തെ അറിയുന്നതു് ആരോ, അവൻ, അന്നഭൂതമായ ഈ ജഗത്തിന്റെ എല്ലാം അത്താവായിത്തീരും. സർവ്വത്തിന്റെയും അത്താവായിത്തീരുന്നതു സർവ്വാത്മാവായിട്ടുതന്നെയാണു്; അല്ലാത്തപക്ഷം അതുയോജിക്കയില്ല. എല്ലാ ജഗത്തിനും അത്താവായി ഒരുവനെ കാണുന്നില്ലല്ലോ, അതിനാൽ സർവ്വാത്മാവായിത്തീരുമെന്നർത്ഥം. അങ്ങനെ സർവ്വാത്മാവായിത്തീരുന്നതുകൊണ്ടുതന്നെ സർവ്വവും ഇവന്നു് അന്നമായിത്തീരും. സർവ്വാത്മാവായ അത്താവിനു സർവ്വവും അന്നമായിത്തീരുന്നതു യുക്തം തന്നെ. 5

ഉപ — സോഽകാമയത, ഭൂയസാ യജ്ഞേനഭൂയോ യജേയേതി, സോഽശ്രാമ്യത്; സ തപോഽതപ്യത; തസ്യ ശ്രാന്തസ്യ തപ്തസ്യ യശോ വീര്യമുദക്രാമത്; പ്രാണാവൈ യശോ വീര്യം; തത് പ്രാണേഷൂത് ക്രാന്തേഷു ശരീരം ശ്വയിതു മധ്രിയത; തസ്യ ശരീര ഏവമന ആസീത്. 6

| | |
|---|---|
| സഃ | =അവൻ =ആപ്രജാപതി, |
| ഭൂയസായജ്ഞേന | ="വലുതായ യജ്ഞംകൊണ്ടു |
| ഭൂയഃയജേയ | =വീണ്ടും എനിക്കുയജിക്കണം" |
| ഇതി അകാമയത | =കാമിച്ചു |
| സഃ അശ്രാമ്യത് | =അവൻശ്രാന്തനായി. |
| സഃ തപഃ അതപ്യത | =അവൻ തപസ്സിനെതപിച്ചു. |
| ശ്രാന്തസ്യ തപ്തസ്യതസ്യ | =ശ്രാന്തനും തപ്തനുമായ അവന്റെ |
| യശഃ വീര്യം | =യശസ്സും വീര്യവും |
| ഉദക്രാമത് | =ഉത ക്രമിച്ചു. |
| യശഃ വീര്യം | =യശസ്സും വീര്യവും |
| പ്രാണാഃവൈ | =പ്രാണങ്ങളാകുന്നു. |
| തത് | =അതിനാ |
| പ്രാണേഷു ഉത്ക്രാന്തേഷു | =പ്രാണങ്ങൾ ഉത് ക്രാന്തങ്ങളായപ്പോൾ |
| ശരീരം | =ശരീരം |
| ശ്വയിതും | =ചീങ്ങുന്നതിന്നു് |
| അധ്രിയത | =ആരംഭിച്ചു. |
| തസ്യ മനഃ | =അവന്റെ മനസ്സു് |
| ശരീരേ ഏവ ആസീത് | =ശരീരത്തിൽതന്നെ ആയിരുന്നു: |

ഭാഷ്യം— അശ്വത്തെയും അശ്വമേധത്തെയും നിർവ്വചിക്കുന്നതിനായി പറയുന്നു — "എനിക്കു വീണ്ടും വലുതായ യജ്ഞം കൊണ്ടു യജിക്കണം" എന്നു പ്രജാപതികാമിച്ചു. 'വീണ്ടും' എന്നു പറഞ്ഞതു് ജന്മാന്തരത്തെ

അപേക്ഷിച്ചാണ്. പ്രജാപതി ജന്മാന്തരത്തിൽ അശ്വമേധം കൊണ്ടു യജിച്ചിട്ടുണ്ട്; അതിൻെറ വാസനയാൽ വാസിതനായിട്ടുതന്നെയാണ് കല്പത്തിൻെറ ആരംഭത്തിൽ വീണ്ടും ജനിച്ചതു്. അങ്ങനെ അശ്വമേധത്തിൻെറ ക്രിയകൾ കാരകങ്ങൾ ഫലം ഇവരുടെ നിലയിൽ നിർവൃത്തനായിട്ട് അവൻ "എനിക്കു വലിയ യജ്ഞം കൊണ്ടു വീണ്ടും യജിക്കണം" എന്നു കാമിച്ചു എന്നർത്ഥം. അവൻ ഇപ്രകാരം മഹത്തായ ഒരു കാൎയ്യത്തെ കല്പിച്ചിട്ട്, ലോകത്തിൽ സാധാരണ സംഭവിക്കാറുള്ളതുപോലെ ശ്രാന്തനായിത്തീൎന്നു. അനന്തരം അവൻ തപസ്സിനെതപിച്ചു. മുമ്പു പറഞ്ഞിട്ടുള്ളതുപോലെ ശ്രാന്തനും തപ്തനുമായ അവൻെറ യശസ്സും വീൎയ്യവും ഉൽക്രമിച്ചു. യശസ്സെന്നും വീൎയ്യമെന്നും പറയുന്നതു ചക്ഷുസ്സു മുതലായ പ്രാണങ്ങളാകുന്നു. അവ ഉള്ളപ്പോഴല്ലേ, യശസ്സ്, അല്ലെങ്കിൽ ഖ്യാതി, ഉണ്ടായിരിക്കയുള്ളൂ. അതുപോലേതന്നെ ഈ ശരീരത്തിൽ ബലവും ചക്ഷുരാദികളായ പ്രാണങ്ങൾ ഉള്ളപ്പോഴേ ഉള്ളൂ. പ്രാണങ്ങൾ ഉൽക്രമിച്ചവനു് യശസ്സോ ബലമോ ഉണ്ടായിരിക്കയില്ലല്ലോ അതിനാൽ ഈ ശരീരത്തിൽ യശസ്സും വീൎയ്യവും പ്രാണങ്ങൾ തന്നെയാണ്. ശരീരത്തിൽ നിന്നു നിഷ്ക്രമിച്ചതും പ്രാണങ്ങളാകുന്ന യശസ്സും വീൎയ്യവും തന്നെ ഇങ്ങനെ യശസ്സും വീൎയ്യവുമായ പ്രാണങ്ങൾ ശരീരത്തിൽനിന്നു നിഷ്ക്രമിച്ചപ്പോൾ പ്രജാപതിയുടെ ആ ശരീരം വീങ്ങുവാൻ തുടങ്ങി അമേധ്യമായിത്തീരുകയും ചെയ്തു. പ്രജാപതി ശരീരത്തിൽ നിന്നു നിർഗതനായിട്ടും അവൻെറ മനസ്സ്, ശരീരത്തിൽതന്നെ ആയിരുന്നു. ഒരുവൻ ദൂരത്തുപോയാലും അവൻെറ മനസ്സു പ്രിയമായ വിഷയത്തിൽ തന്നെ സ്ഥിതി ചെയ്യുമല്ലോ; അതുപോലേയാണിതും. 6

ഉപ—സോഽകാമയത, മേധ്യം മ ഇദം സ്യാ, ദാത്മന്വ്യനേന സ്യാമിതി, തതോഽശ്വഃ സമഭവത്, യദശ്വത് തന്മേധ്യമഭൂദിതി തദേവാശ്വമേധസ്യ ശ്വമേധത്വം. ഏഷ ഹ വാ അശ്വമേധം വേദ യ ഏനമേവംവേദ. തമനവരുധ്യൈവാമന്യത, തം സംവത്സരസ്യ പരസ്താദാത്മന ആലഭത. പശൂൻദേവതാഭ്യഃ പ്രത്യൗഹത്; തസ്മാത് സൎവ്വദേവത്യം പ്രോക്ഷിതം പ്രാജാപത്യ മാലഭന്തേ; ഏഷ ഹ വാ അശ്വമേധോ യ ഏഷതപതി; തസ്യ സംവത്സര ആത്മാഽയമഗ്നിരർക്കസ്തസ്യേമേ ലോകാആത്മാനഃ; താ വേതാവർക്കാശ്വമേധൗ. സോ പുനരേകൈവ ദേവതാ ഭവതി മൃത്യുരേവ; അപപുനർമ്മൃത്യും ജയതി നൈനം മൃത്യുരാപ്നോതി; മൃത്യുരസ്യാഽത്മാ ഭവത്യേതാസാം ദേവതാനാമേകോഭവതി. യ ഏവം വേദ.

മേ ഇദം ="എൻെറ ഈ ശരീരം
മേധ്യം സ്യാത് =മേധ്യമായിത്തീരണം,
അനേന =ഈ ശരീരംകൊണ്ടു്
ആത്മന്വീസ്യാം =എനിക്കു് ആത്മാവുള്ളവനായി (=ശരീരമുള്ളവനായി)ത്തീരണം."
ഇതി =എന്നു്
സഃ അകാമയത =ആ പ്രജാപതികാമിച്ചു.
തതഃ =അതിനാൽ

അശ്വഃ സമഭവത് =അശ്വമായിത്തീൎന്നു.
യത് അശ്വത് =ഏതാണോ ശ്വയിച്ചതു(=വീങ്ങിയതു്).
തത് മേധ്യം അഭൂത് =മേധ്യമായിത്തീൎന്നു,
ഇതി തത് ഏവ =എന്നുള്ളതു തന്നെയാണു്
അശ്വമേധസ്യ =അശ്വമേധത്തിനുള്ള
അശ്വമേധത്വം =അശ്വമേധത്വം എന്നധൎമ്മം.
ഏനം =ഇവനെ=ഈ അശ്വത്തേയും മേൽപറഞ്ഞ പ്രകാരമുമുള്ള അഗ്നിരൂപനായ അൎക്കനേയും
ഏവം =ഇങ്ങനെ=മേലാൽ ചുരുക്കത്തിൽ കാണിക്കവാൻ പോകുന്ന വിശേഷണത്തോടുകൂടി
യഃ വേദ =ആർ അറിയുന്നുവോ.
ഏഷഃ =ഇവൻ
അശ്വമേധം വേദ ഹ വൈ =അശ്വമേധത്തെ അറിയുന്നു.
തം =അതിനെ= ആ അശ്വത്തെ
അനവരുധ്യ ഏവ =അവരോധിക്കാതെ തന്നെ=തടുക്കാതെതന്നെ
അമന്യത =പ്രജാപതി ചിന്തിച്ചു.
സംവത്സരസ്യപരസ്താത് =ഒരു സംവത്സരത്തിന്റെ ശേഷം
തം =ആ അശ്വത്തെ
ആത്മനേ =തനിക്കുവേണ്ടി
ആലഭത =ആലംഭനംചെയ്തു =വധിച്ചു.
ദേവതാഭ്യഃ =മററു ദേവതകൾക്കായി
പശൂൻ =മററു പശുക്കളെ
പ്രത്യൗഹത് =ബലികൊടുത്തു.
തസ്മാത് =അതിനാൽ=പ്രജാപതി ഇപ്രകാരം ചിന്തിച്ചതിനാൽ ആണു്
സൎവ്വദേവത്യം =എല്ലാദേവതകളെയും സംബന്ധിച്ചതും
പ്രോക്ഷിതം =പ്രോക്ഷണം ചെയ്യപ്പെട്ടതും ആയ
പ്രാജാപത്യം =പ്രജാപതിദേവതയായിട്ടുള്ള പശുവിനെ
ആലഭന്തേ =ആലംഭനംചെയ്യുന്നതു്. =യാജ്ഞികന്മാർ വധിക്കുന്നതു്.
യഃ ഏഷഃ തപതി =ഈ തപിക്കുന്നതാരോ
ഏഷഃ അശ്വമേധഃ ഹ വൈ =ഇതു് അശ്വമേധമാകുന്നു.
തസ്യ =അവന്നു്
സംവത്സരഃ =സംവത്സരം എന്നു പറയുന്നകാലം
ആത്മാ =ആത്മാവാകുന്നു =ശരീരമാകുന്നു.
അയം അഗ്നിഃ =ഈ അഗ്നി =പാൎത്ഥിവാഗ്നി
അൎക്കഃ =അൎക്കനാകുന്നു.
തസ്യ =ഈ അഗ്നിയാകുന്ന അൎക്കന്റെ
ഇമേ ലോകാഃ =ഈ മൂന്നുലോകങ്ങൾ
ആത്മാനഃ =ആത്മാക്കളാകുന്നു =ശരീരാവയവങ്ങളാകുന്നു.
തൗ ഏതൗ അൎക്കാശ്വമേധൗ =അങ്ങനെയുള്ള ഈ അൎക്കാശ്വമേധങ്ങൾ

| | |
|---|---|
| പുനഃ | =പിന്നെയും |
| മൃത്യുഃ ഏവ | =മൃത്യുവാകുന്ന |
| സാ ഏകാ ദേവതാ ഏവ ഭവതി | =ആ ഒരേ ദേവതതന്നെ ആയിത്തീരുന്നു. |
| ഏവം യഃ വേദ | =ഇപ്രകാരം ആർ അറിയുന്നുവോ |
| സഃ | =അവൻ |
| പുനർമ്മൃത്യുഃ | =വീണ്ടുമുള്ള മൃത്യുവിനെ |
| അപജയതി | =തോല്പിക്കുന്നു. |
| ഏനം | =ഇവനെ |
| മൃത്യുഃ ന ആപ്നോതി | =മൃത്യു പ്രാപിക്കുകയില്ല. |
| മൃത്യുഃ | =മൃത്യു |
| അസ്യ ആത്മാഭവതി | =ഇവൻെറ ആത്മാവായിത്തീരുന്നു. |
| ഏതാസാം ദേവതാനാം | =ഈ ദേവതകൾക്ക് |
| ഏകഃ | =ഏകനായ ആത്മാവായും |
| ഭവതി | =ഇവൻ ഭവിക്കുന്നു. |

ഭാഷ്യം—ആ ശരിരത്താൽ തന്നെ മനസ്സുരുന്ന പ്രജാപതി എന്തു ചെയ്തു എന്നുപറയുന്നു:—"എൻെറ ഈ ശരീരം മേധ്യമായി—മേധാർഹമായി—യജ്ഞോചിതമായി—ത്തീരണം; എന്നു മാത്രമല്ല, ഞാൻ ഈ ശരീരംകൊണ്ടു ശരീരമുള്ളവനായിത്തീരുകയും വേണം." എന്നു പ്രജാപതികാമിച്ചു. എന്നിട്ട് അദ്ദേഹം ശരീരത്തിൽ പ്രവേശിച്ചു. ആ ശരീരം പ്രാണവിയോഗത്താൽ യശസ്സും വീര്യവും ഇല്ലാത്തതായിട്ടു ശ്വയിച്ചു (വീങ്ങിയ)തുകൊണ്ട്, അതിൽ പ്രവിഷ്ടനായ പ്രജാപതി, ആ ശരീരവുമായുള്ള താദാത്മ്യത്താൽ അശ്വമായിത്തീർന്നു. അതിനാൽ അശ്വമെന്നുപറയുന്നതു സാക്ഷാൽ പ്രജാപതിതന്നെ. ഇങ്ങനെ പ്രജാപതി എന്ന നിലയിൽ സ്തുതിക്കപ്പെട്ടിരിക്കുന്നതിനാൽ അശ്വത്തെ ഉപാസിക്കേണ്ടതാണെന്നു സാരം.

പ്രാണവിയോഗത്താൽ യശസ്സും വീര്യവും പൊയ്പോയതുകൊണ്ട് ശ്വയിച്ചതും അമേധ്യമായിരുന്നതുമായ ശരീരം പ്രാണപ്രവേശത്താൽ മേധ്യമായിത്തീർന്നതിനാൽ ആ ശരിരം അശ്വമേധസംജ്ഞയ്ക്കു് അർഹമാകുന്നു. ശരീരത്തോടുള്ള താദാത്മ്യത്താൽ ആണ്, അശ്വമേധമെന്ന ക്രതുവിന്—ക്രത്വാത്മകനായ പ്രജാപതിക്ക്—അശ്വമേധമെന്ന പേരുകിട്ടിയത്.

ക്രിയാകാരകഫലാത്മകമാണല്ലോ ക്രതു; അതു പ്രജാപതിതന്നെ എന്നു പറഞ്ഞു് അതിനെ സ്തുതിച്ചിരിക്കുന്നു.

"ഉഷാ വാ അശ്വസ്യ മേധ്യസ്യ" ഇത്യാദികൊണ്ട്, ക്രതുനിർവ്വർത്തകമായ അശ്വത്തിനു പ്രജാപതിത്വം പറഞ്ഞിട്ടുണ്ടല്ലോ; ആ മേധ്യമായ അശ്വത്തിൻെറയും, "തസ്യപ്രാചീദിക്" ഇത്യാദികൊണ്ടു പറയപ്പെട്ടിട്ടുള്ളപ്രകാരം പ്രജാപതി സ്വരൂപനായ അഗ്നിയുടേയും ഒന്നായിട്ടുള്ള ഉപാസനം വിധിക്കണമെന്നുവച്ച് ഉത്തരവാക്യം ആരംഭിക്കുന്നു; മുമ്പു വിധായകമായ ക്രിയാപദം അശ്രുതമായതുകൊണ്ടും പ്രകരണത്തിനു ക്രിയാപദത്തിൻെറ അ

പേക്ഷയുള്ളതുകൊണ്ടും ഈ സംഗതി മനസ്സിലാക്കാം — മേൽ പറയാൻപോകുന്നതും ചുരുക്കത്തിൽ കാണിക്കപ്പെട്ടന്നതുമായ വിശേഷണത്തോടുകൂടി ഈ അശ്വത്തേയും അഗ്നിരൂപനായ അക്കനേയും ആർ അറിയുന്നുവോ അവൻ മാത്രമേ അശ്വമേധത്തെ അറിയുന്നുള്ളു; വേറെ ആരും അറിയുന്നില്ല. അതിനാൽ അശ്വമേധം ഇങ്ങനെ അറിയപ്പെടേണ്ടതാണെന്നു സാരം.

എങ്ങനെയാണ് അശ്വമേധത്തെ അറിയേണ്ടതെന്നുള്ള ചോദ്യത്തിനുത്തരമായിട്ട്, ആദ്യമായി, പശുവിഷയകമായ ദർശനത്തെത്തന്നെ പറയുന്നു: — "എനിക്കു വലുതായ യജ്ഞംകൊണ്ടു വീണ്ടും യജിക്കണം" എന്നു കാമിച്ചിട്ട്, പ്രജാപതി, തന്റെ ശരീരത്തെത്തന്നെ മേധ്യമായ പശുവാക്കിക്കല്പിച്ച്, ആ അശ്വത്തെ കെട്ടഴിച്ച്, ഒരു വത്സരത്തേയ്ക്കു ഇഷ്ടംപോലേ സഞ്ചരിക്കുന്നതിനു വിട്ടു. ഒരു വത്സരം കഴിഞ്ഞതിനുശേഷം ആ അശ്വത്തെ തനിയ്ക്കായി ആലംഭനംചെയ്തു (വധിച്ചു). ഗ്രാമ്യങ്ങളും ആരണ്യങ്ങളുമായ മററു പശുക്കളെ, യഥോചിതം, മററു ദേവതകൾക്കും ബലികൊടുത്തു. വിരാട്ട് ഇങ്ങനെചെയ്തതുകൊണ്ട്, മററുള്ളവനും, മേൽപറഞ്ഞ വിധിയനുസരിച്ച്, തന്നെത്തന്നെ മേധ്യമായ പശുവായ അശ്വമാക്കികല്പിച്ചിട്ട് "ഞാൻ എല്ലാ ദേവതകളേയും സംബന്ധിച്ചവനാണ്; എന്നാൽ പ്രോക്ഷണംചെയ്തു വധിക്കപ്പെട്ടപ്പോൾ ഞാൻ, ഞാൻ ദേവതയായിട്ടുള്ളവൻ തന്നെ ആയിരിക്കും. ഗ്രാമ്യങ്ങളും ആരണ്യങ്ങളുമായ മററു പശുക്കൾ, യഥോചിതം, എന്റെ അവയവങ്ങൾതന്നെ ആയ മററു ദേവതകൾക്കായി വധിക്കപ്പെടുന്നു" എന്നു വിചാരിക്കണം. പ്രജാപതി ഇങ്ങനെ ഒക്കെ ചെയ്തിട്ടുള്ളതുകൊണ്ടാണ്, ഇപ്പോൾ യാജ്ഞികന്മാർ, സർവദേവതകളേയും സംബന്ധിച്ചതും മന്ത്രസംസ്കൃതമാകുമ്പോൾ പ്രാജാപത്യവുമായ പശുവിനെ വധിക്കുന്നത്.

ഇങ്ങനെ, കല്പിതാശ്വഹേതുകവും ബാഹ്യാശ്വഹേതുകവും എന്നു രണ്ടു വിധത്തിലുള്ള ക്രതുവും, തേജസ്സുകൊണ്ടു ജഗത്തിനെ അവഭാസിപ്പിക്കുന്ന ക്രതുഫലാത്മകനായ ഈ സവിതാവുതന്നെയാകുന്നു. അങ്ങനെയുള്ള ഈ സവിതാവിന്റെ ശരീരം സംവത്സരമെന്നു പറയുന്ന കാലവിശേഷമാകുന്നു. എന്തെന്നാൽ സംവത്സരം സവിതാവിനാൽ നിർവഹിക്കപ്പെടുന്നതാകുന്നു.

ആ ക്രതു അഗ്നിസാദ്ധ്യമാകയാൽ ക്രത്വംഗഭൂതമായി മുമ്പു പറഞ്ഞ പാർത്ഥിവാഗ്നിയേ, ഫലാത്മകനായ ആദിത്യനായി പറയുന്നു: — ക്രതുസാധനഭൂതമായ ഈ പാർത്ഥിവാഗ്നി അക്കനാകുന്നു. ക്രത്വംഗഭൂതമായ ചിത്യാഗ്നിയാകുന്ന ഈ അക്കന്റെ ഈ മൂന്നുലോകങ്ങളും ശരീരാവയവങ്ങളുമാണ്. "തസ്യപ്രാചീദിക്" ഇത്യാദികൊണ്ടു ചിത്യാഗ്നിക്കു ലോകാത്മകത്വം മുമ്പു പറഞ്ഞിട്ടുണ്ട്. അതുതന്നെ ഇവിടെയും പറഞ്ഞിരിക്കുന്നതിനാൽ ആദിത്യത്വം പറഞ്ഞിരിക്കുന്നതു ചിത്യാഗ്നിക്കുതന്നെയാണ്. ഇപ്രകാരം ആദിത്യരൂപത്വം പറയപ്പെട്ട, ക്രതുവും ഫലവുമായ അഗ്ന്യാദിത്യന്മാരാകുന്ന അക്കാശ്വമേധങ്ങൾ — അക്കൻ എന്നു പറയുന്ന പാർത്ഥിവാഗ്നി ഏതോ, ക്രിയാത്മകമായ അതു സാക്ഷാൽ ക്രതുരൂപമാകുന്നു. ക്രതു അഗ്നിസാദ്ധ്യമായതുകൊണ്ടു അതിനെ അഗ്നിരൂപത്തിൽ തന്നേ

നിർദ്ദേശിച്ചിരിക്കുന്നു. ഫലം ക്രതുസാദ്ധ്യമായതിനാൽ 'ആദിത്യൻ അശ്വമേധ'മാണെന്നു ഫലത്തെ ക്രതുരൂപത്തിൽതന്നെ നിർദ്ദേശിച്ചിരിക്കയും ചെയ്യുന്നു. അങ്ങനെയുള്ള സാദ്ധ്യസാധനാത്മകന്മാരും ക്രതുഫലഭൂതന്മാരും ആയ അഗ്ന്യാദിത്യന്മാർ—വീണ്ടും ആ ഒരു ദേവതതന്നെ ആയ ത്തീരുന്നു. ആ ദേവത ഏതെന്നാൽ, മൃത്യുതന്നെ. മുമ്പും ഒരു ദേവതതന്നെ ആയിരുന്നു. ക്രിയ, സാധനം, ഫലം എന്നുള്ള ഭേദത്തിനായിട്ടാണു പിരിഞ്ഞത്. "സത്രേധാ//ത്മാനമകുരുത" എന്നു പറഞ്ഞിട്ടുള്ളത് അതാണ്. അതു ക്രിയനടന്നു കഴിഞ്ഞാൽ വീണ്ടും ഒരു ദേവതതന്നെ ആയിത്തീരുന്നു. ആ ദേവത ഫലരൂപനായ മൃത്യുതന്നെ. ഇങ്ങനെ ഈ അശ്വമേധത്തെ മൃത്യുവാകുന്ന ഒരേ ദേവതയെന്നറിയുന്നതു്—ഞാൻതന്നെ മൃത്യുവാകുന്നു. അശ്വമേധം, അശ്വവും അഗ്നിയുമാകുന്ന സാധനങ്ങളാൽ സാധിക്കപ്പെടുന്നതും എന്റെ രൂപത്തിലുള്ളതുമായ ഒരേ ദേവതയാകുന്നു' എന്നിങ്ങനെ അറിയുന്നതു—ആരോ, അവൻ മരണത്തെ തോല്പിക്കുന്നു. ഒരിക്കൽ മരിച്ചാൽ പിന്നെ, വീണ്ടും മരിക്കുന്നതിനായി ജനിക്കയില്ലെന്നർത്ഥം. തോററുപോയാലും പിന്നെയും മൃത്യു ഇവനെ പ്രാപിക്കുമെന്നു ശങ്കിക്കേണ്ട; ഇവനെ മൃത്യു പ്രാപിക്കയില്ല; എന്തെന്നാൽ, മൃത്യു ഇപ്രകാരം അറിയുന്നവന്റെ ആത്മാവായിത്തീരുന്നു. എന്നുതന്നെയുമല്ല അവൻ ഈ അഗ്ന്യാദിദേവതകളുടെ എല്ലാം, ഫലരൂപനായ മൃത്യുതന്നേ ആയ ഒരേ ആത്മാവായിത്തീരുകയും ചെയ്യുന്നു.

ഒന്നാമദ്ധ്യായത്തിൽ രണ്ടാംബ്രാഹ്മണം കഴിഞ്ഞു.

---

ഭാഷ്യം—അടുത്തുതുടങ്ങുവാൻ പോകുന്ന 'ദ്വയാ ഹ' ഇത്യാദി ബ്രാഹ്മണത്തിന് കഴിഞ്ഞതിനോടുള്ള സംബന്ധമെന്താണ്? പറയാം—ജ്ഞാനത്തോടുകൂടിയ കർമ്മങ്ങൾക്ക്, മൃത്യുവായിത്തീരുന്നതാണ് അങ്ങേഅററത്തെ ഗതി എന്ന്, അശ്വമേധഗതിയെപ്പറഞ്ഞതു കൊണ്ടു പറഞ്ഞു കഴിഞ്ഞു. ഇനി ഇപ്പോൾ, മൃത്യുവായിത്തീരുന്നതിനു സാധനഭൂതങ്ങളായ കർമ്മജ്ഞാനങ്ങളുടെ ഉത്ഭവം ഏതിൽനിന്നാണോ, ആ പ്രാണന്റെ സ്വരൂപത്തെ നിരൂപണം ചെയ്യുന്നതിനായി ഉദ്ഗീഥബ്രാഹ്മണം ആരംഭിക്കുവാൻ പോകുന്നു.

പൂർവ്വപക്ഷം—മുമ്പു ജ്ഞാനകർമ്മങ്ങളുടെ ഫലം മൃത്യ്വാത്മഭാവമാണെന്നാണു പറഞ്ഞതു്; എന്നാൽ ഇനി പറയാൻ പോകുന്ന ഉദ്ഗീഥജ്ഞാനകർമ്മങ്ങൾക്കു മൃത്യ്വാത്മഭാവത്തെ കടക്കുന്നതാണു ഫലമെന്നു പറയാൻ പോകുന്നു. അങ്ങനെ ഫലം ഭിന്നവിഷയമായതുകൊണ്ട്, മുമ്പു പറഞ്ഞ കർമ്മജ്ഞാനങ്ങളുടെ ഉത്ഭവത്തെ പ്രകാശിപ്പിക്കുന്നതിനായിട്ടാണ് അടുത്ത ബ്രാഹ്മണം തുടങ്ങുന്നതെന്നു പറഞ്ഞുകൂടാ.

സമാധാനം—ഈ ആക്ഷേപം ശരിയല്ല, ഉദ്ഗീഥഫലം അഗ്ന്യാദിത്യാത്മഭാവമാണ്. മുമ്പും, "ഏതാസാം ദേവതാനാമേകോഭവതി" എന്ന് ഇതേ ഫലംതന്നെയാണു പറഞ്ഞിട്ടുള്ളതു്.

പൂർവ്വപക്ഷം—എന്നാലും, 'മൃത്യുമതിക്രാന്തഃ' ഇത്യാദി വിരുദ്ധമാണല്ലോ.

സമാധാനം—അതും വിരുദ്ധമല്ല; 'മൃത്യുമതിക്രാന്തഃ' ഇത്യാദിയിൽ പറയുന്ന അതിക്രമണം, സ്വാഭാവികവും പാപ്മാസങ്ഗ (വിഷയാസങ്ഗ) രൂപവുമായ മൃത്യുവിൻെറ അതിക്രമണമാണ്. അല്ലാതെ ഹിരണ്യഗർഭൻ എന്നുപറയുന്ന മൃത്യുവിൻെറ അതിക്രമണമല്ല. അതിനാൽ പൂർവോക്തങ്ങളായ ജ്ഞാനകർമ്മങ്ങൾക്കും ഇനി പറയാൻപോകുന്ന ജ്ഞാനകർമ്മങ്ങൾക്കും വിഷയം തുല്യംതന്നെ.

എന്നാൽ സ്വാഭാവികവും പാപ്മാസങ്ഗരൂപവുമായ ആ മൃത്യു ഏതാണ്? അതിൻെറ ഉദ്ഭവം എവിടെനിന്നാണ്. അതിനെ അതിക്രമിക്കുന്നതു്, എന്തുകൊണ്ടാണ്? എങ്ങനെയാണ്? എന്നെല്ലാമുള്ള സംഗതികളെ വെളിപ്പെടുത്തുന്നതിനായി ഒരു ആഖ്യായിക ആരംഭിക്കുന്നു:—

ഉപ—ദ്വയാ ഹ പ്രാജാപത്യാ, ദേവാശ്ചാസുരാശ്ച; തതഃ കാനീയസാ ഏവദേവാ ജ്യായസാ അസുരാഃ; ത ഏഷു ലോകേഷ്വസ്പർദ്ധന്ത; തേ ഹ ദേവാ ഊചുർഹന്താസുരാന്യജ്ഞ ഉദ്ഗീഥേനാത്യയാമേതി.        1.

| | |
|---|---|
| പ്രാജാപത്യാഃ | =പ്രജാപതിയുടെ അപത്യങ്ങൾ |
| ദേവാഃ ച അസുരാഃ ച | =ദേവന്മാരും അസുരന്മാരും |
| ദ്വയാഃ ഹ | =രണ്ടുകൂട്ടർ ആകുന്നു. |
| തതഃ | =അവരിൽ |
| ദേവാഃ | =ദേവന്മാർ |
| കാനീയസാഃ ഏവ | =അല്പന്മാർതന്നെ ആകുന്നു. |
| അസുരാഃ | =അസുരന്മാർ |
| ജ്യായസാഃ | =അധികന്മാർ ആകുന്നു. |
| തേ | =അവർ = ആ അസുരന്മാരും ദേവന്മാരും |
| ഏഷുലോകേഷു | =ഈ ലോകങ്ങൾനിമിത്തമായി |
| അസ്പർദ്ധന്ത | =തമ്മിൽതമ്മിൽ സ്പർദ്ധിച്ചു. |
| തേ ദേവാഃ | =ആ ദേവന്മാർ |
| ഊചുഃ ഹ | =പറഞ്ഞു,— |
| ഹന്ത | ="ഇപ്പോൾ |
| യജ്ഞേ | =യജ്ഞത്തിൽ |
| അസുരാൻ | =അസുരന്മാരെ |
| ഉദ്ഗീഥേന | =ഉദ്ഗീഥംകൊണ്ടു് |
| അത്യയാമ | =നമുക്ക് അതിഗമിക്കാം" |
| ഇതി | =എന്നു്. |

ഭാഷ്യം—മൂലത്തിലെ 'ഹ' എന്ന നിപാതം ഇപ്പോഴുള്ള പ്രജാപതിയുടെ പൂർവജന്മത്തിലുള്ള വൃത്തത്തെ ദ്യോതിപ്പിക്കുന്നു. പ്രജാപതിയുടെ കഴിഞ്ഞജന്മത്തെ അപത്യങ്ങൾ രണ്ടുകൂട്ടരാണ്. അവർ ആരെന്നാൽ ദേവന്മാരും അസുരന്മാരും ആകുന്നു. ദേവന്മാരെന്നും അസുരന്മാരെന്നും പറഞ്ഞതു പ്രജാപതിയുടെ വാഗാദികളായ പ്രാണങ്ങളെത്തന്നെയാണ്. എന്നാൽ പ്രാണങ്ങൾക്ക ദേവതവും അസുരത്വവും എങ്ങനെയാണ്? പറ

യാം—ശാസ്ത്രത്താൽ ജനിപ്പിക്കപ്പെടുന്ന ജ്ഞാനകർമ്മങ്ങളാൽ ഭാവിതങ്ങളാകുമ്പോൾ, ദ്യോതനത്താൽ ദേവന്മാരായിത്തീരുന്നു. അവതന്നെ, സ്വാഭാവികവും പ്രത്യക്ഷാനുമാനങ്ങളാൽ ജനിപ്പിക്കപ്പെടുന്നതും ദൃഷ്ടപ്രയോജനവുമായ കർമ്മജ്ഞാനങ്ങളാൽ ഭാവിതങ്ങളായാൽ അസുരന്മാരാകുന്നു. സ്വന്തം അസുക്കളിൽതന്നെ രമിക്കുന്നതുകൊണ്ടോ, സുര (ദേവ)ന്മാരിൽനിന്ന് അന്യരായതുകൊണ്ടോ ആണ് അസുരന്മാരെന്നു പറയുന്നത്.

ദൃഷ്ട പ്രയോജനമായ ജ്ഞാന കർമ്മങ്ങളാൽ ഭാവിതർ അസുരന്മാരാകയാൽ ദേവന്മാർ അസുരന്മാരെ അപേക്ഷിച്ച് അല്പന്മാരാ(കുറവാ)കുന്നു. അസുരന്മാർ ദേവന്മാരെക്കാൾ കൂടുതലാണ്. പ്രാണങ്ങൾക്കു ശാസ്ത്രത്താൽ ഉണ്ടാക്കപ്പെടുന്ന കർമ്മജ്ഞാന പ്രവൃത്തിയെക്കാൾ സ്വാഭാവികമായ കർമ്മജ്ഞാനപ്രവൃത്തിയാണല്ലോ മഹത്തരമായിട്ടുള്ളത്. എന്തെന്നാൽ അതിന്റെ പ്രയോജനം ദൃഷ്ടമാണ്. ഇങ്ങനെ ശാസ്ത്രത്താൽ ജനിപ്പിക്കപ്പെടുന്ന കർമ്മജ്ഞാന പ്രവൃത്തി അല്പമായതുകൊണ്ടുതന്നെയാണ്, ദേവന്മാർക്ക് അല്പത്വവും അസുരന്മാർക്ക് ബാഹുല്യവും വന്നിരിക്കുന്നത്. ശാസ്ത്രജനിതപ്രവൃത്തി ഏററവും പ്രയത്നസാധ്യമാണല്ലോ.

പ്രജാപതിയുടെ ശരീരത്തിൽ സ്ഥിതിചെയ്യുന്ന ആ ദേവന്മാരും അസുരന്മാരും, സ്വാഭാവികവും അല്ലാത്തതുമായ കർമ്മജ്ഞാനങ്ങളാൽ സാധ്യങ്ങളായ ലോകങ്ങളെ നിമിത്തമാക്കി പരസ്പരം സ്പർദ്ധിച്ചു. ദേവന്മാർക്കും അസുരന്മാർക്കും തമ്മിലുള്ള സ്പർദ്ധ, അപരവരുടെ വൃത്തികളുടെ ഉത്ഭവവും അഭിഭവവുമാകുന്നു. ചിലപ്പോൾ, ശാസ്ത്രത്താൽ ഉണ്ടാക്കപ്പെടുന്ന കർമ്മജ്ഞാനങ്ങളുടെ ഭാവനയുടെ രൂപത്തിലുള്ള വൃത്തിപ്രാണങ്ങൾക്ക് ഉത്ഭവിക്കുന്നു. ആ വൃത്തിയുത്ഭവിക്കുമ്പോൾ, ദൃഷ്ടമായ പ്രയോജനത്തോടു കൂടിയതും, പ്രത്യക്ഷാനുമാനങ്ങളാൽ ജനിപ്പിക്കപ്പെടുന്ന കർമ്മജ്ഞാനങ്ങളുടെ ഭാവനയുടെ രൂപത്തിലുള്ളതുമായ, ആസുരിയായ പ്രാണങ്ങളുടെ വൃത്തിക്ക് അഭിഭവം (ഇടിവ്) ഉണ്ടാകുന്നു. അതു ദേവന്മാർക്ക് ജയവും അസുരന്മാർക്ക് പരാജയവുമാണ്. ചിലപ്പോൾ അതിനു വിപരീതമായി ദേവന്മാരുടെ വൃത്തിയ്ക്കു് ഇടിവും ആസുരവൃത്തിക്ക് ഉയർച്ചയും ഉണ്ടാകും അത് അസുരന്മാർക്ക് ജയവും ദേവന്മാർക്ക് പരാജയവുമത്രേ. ഇങ്ങനെ, ദേവന്മാർ ജയിക്കുമ്പോൾ ധർമ്മം അധികമാകകൊണ്ട്, പ്രജാപതിത്വപ്രാപ്തിവരേയുള്ള ഉൽക്കർഷവും അസുരന്മാർ ജയിക്കുമ്പോൾ അധർമ്മാധിക്യത്താൽ സ്ഥാവരത്വപ്രാപ്തിവരേയുള്ള അപകർഷവും, രണ്ടിന്റേയും സാമ്യത്തിൽ മനുഷ്യത്വപ്രാപ്തിയും ഉണ്ടാകുന്നു.

തങ്ങൾ കുറവായതു കൊണ്ടും അസുരന്മാർ അധികമുള്ളതു കൊണ്ടും അസുരന്മാരാൽ ഉപദ്രവിക്കപ്പെട്ടുകൊണ്ടിരുന്ന ദേവന്മാർ പരസ്പരം പറഞ്ഞു പോൽ—"ഇപ്പോൾ ഈ ജ്യോതിഷ്ടോമത്തിൽ ഉദ്ഗീഥം—ഉദ്ഗീഥമെന്നു പറയുന്ന കർമ്മാങ്ഗ ഭൂതമായ പദാർത്ഥത്തിന്റെ കർത്താവായ പ്രാണന്റെ സ്വരൂപാശ്രയണം—കൊണ്ടു് നമുക്കു അസുരന്മാരെ അതിഗമിക്കാം" അതായതു അസുരന്മാരെ അഭിഭവിച്ചിട്ട്, ശാസ്ത്രത്താൽ പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ള സ്വന്തമായ ദേവഭാവത്തെ പ്രാപിക്കാം". ഉദ്ഗീഥമാകുന്ന കർമ്മാങ്ഗഭൂതമായ പദാർത്ഥത്തിന്റെ കർത്താവിന്റെ സ്വരൂപാശ്ര

യണം ജ്ഞാനം കൊണ്ടും കർമ്മം കൊണ്ടുമാണ്. കർമ്മം "ഇവയെല്ലാം ജപിക്കണം" എന്ന് ഇനി വിധിക്കുവാൻ പോകുന്ന, മേൽ പറയുന്ന മന്ത്രങ്ങളുടെ ജപമാണ്. ജ്ഞാനം, ഈ നിരൂപണം ചെയ്യപ്പെടുന്നതു തന്നെ.

പൂർവ്വപക്ഷം—"ദ്വയാഹ" ഇത്യാദി ജ്ഞാനനിരൂപണപരമല്ല; അഭ്യാരോഹ ജപവിധി (നേരേദേവഭാവത്തെ ആരോഹണം ചെയ്യുന്നതിനു സാധകമായ മന്ത്രജപത്തിൻെറ വിധി) യുടെ ശേഷമായ അർത്ഥവാദമാണ്.

സമാധാനം—ജപവിധിശേഷമാണ് ഈ വാക്യമെന്നു പറയാൻ പാടില്ല; എന്തെന്നാൽ, "യഏവം വേദ" എന്നു ഉപാസനവിധിശ്രവണമുണ്ട്.

പൂർവ്വപക്ഷം—ജപവിധിശേഷമല്ലെങ്കിൽ വേണ്ട; എങ്കിലും ഉദ്ഗീഥപ്രസ്താവത്തിൽ "ദ്വയാ ഹ" ഇത്യാദികൊണ്ടു പുരാതനകല്പനാപ്രകാരം ശ്രുതമായിരിക്കുകകൊണ്ടു് ഇതു് ഉദ്ഗീഥവിധിശേഷമായ അർത്ഥവാദമാണെന്നു വരുന്നതിനു വിരോധമില്ലല്ലോ.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. ഇതു് ഉദ്ഗീഥപ്രകരണത്തിലുള്ളതല്ല. ഉദ്ഗീഥം വേറൊരിടത്തു വിധിക്കപ്പെട്ടിട്ടുമുണ്ട്. ഇതു വിദ്യാപ്രകരണമാണുതാനും. ഇതു ജപവിധിശേഷമല്ലെന്നുള്ളതിലേയ്ക്കു വേറേയും യുക്തിയുണ്ട്. അഭ്യാരോഹജപം അനിത്യമാണ്. എന്തെന്നാൽ അതു പ്രാണവിജ്ഞാനമുള്ളവൻ പ്രയോഗിക്കേണ്ടതാണ്. അതിനാൽ അതു പ്രാണവിജ്ഞാനത്തിനുമുമ്പുണ്ടായിരിക്കുവാൻ തരമില്ല. അതുകൊണ്ട്, പ്രാണവിജ്ഞാനത്തിനുശേഷമുണ്ടാകുന്ന അഭ്യാരോഹജപം മുമ്പേതന്നെ സിദ്ധമായ ജ്ഞാനത്തിനു പ്രയോജകമാകയില്ല. വിജ്ഞാനം നിത്യംപോലെയാണ് ശ്രുതിയിൽ പറഞ്ഞിരിക്കുന്നതും. "തദ്ധൈതല്ലോകജിദേവ" എന്നു ഫലം പറഞ്ഞിരിക്കുന്നതുകൊണ്ടും സ്വതന്ത്രമായ പ്രാണവിജ്ഞാനമാണു വിധിക്കുവാനുദ്ദേശിച്ചിട്ടുള്ളതെന്നറിയാം. എന്നു തന്നെയല്ല, പ്രാണനും വാഗാദികൾക്കും ശുദ്ധിയും അശുദ്ധിയും പറഞ്ഞിരിക്കുന്നതിനാലും പ്രാണോപാസനമാണു വിവക്ഷിച്ചിരിക്കുന്നതെന്നു നിശ്ചയിക്കാം. പ്രാണൻ ഉപാസ്യനല്ലെങ്കിൽ, അതിനു ശുദ്ധിയെപ്പറഞ്ഞതും, കൂടെ ഉപന്യസിക്കപ്പെട്ട വാക്കു മുതലായവയ്ക്കു് അശുദ്ധി പറഞ്ഞതും അതിൽനിന്നു വെളിപ്പെടുന്ന, വാഗാദികളെ നിന്ദിച്ചു മുഖ്യ പ്രാണനെ സ്തുതിക്കണമെന്നുള്ള അഭിപ്രായവും ഉപപന്നമാകയില്ല; "മൃത്യുവിനെ അതിക്രമിച്ചുവിളങ്ങും" എന്നും മററും ഫലം പറഞ്ഞതും ഉപപന്നമാകയില്ല. വാഗാദികൾ അഗ്ന്യാദികളുടെ അവസ്ഥയെ പ്രാപിക്കുന്നതു പ്രാണസ്വരൂപാപത്തിയുടെ ഫലമാണല്ലോ.

പൂർവ്വപക്ഷം—പറഞ്ഞ ന്യായമനുസരിച്ചു പ്രാണോപാസനം സമ്മതിക്കാം. എന്നാൽ പ്രാണനു വിശുദ്ധ്യാദി ഗുണവത്വം ഉണ്ടായിരിക്കാൻ പാടില്ല'.

സമാധാനം—പ്രാണൻെറ ഉപാസനംപോലേതന്നെ ഗുണസംബന്ധവും ശാസ്ത്രദൃഷ്ടമായതുകൊണ്ട് അതും അംഗീകരിക്കേണ്ടതാണ്.

പൂർവ്വപക്ഷം—പ്രാണൻ ഉപാസ്യനായിരിക്കുന്ന നിലയ്ക്കു്, വിശുദ്ധ്യാദിഗുണമുണ്ടെന്നുള്ള വാദം സ്തുത്യർത്ഥമായതുകൊണ്ട് അർത്ഥവാദമാണെന്നു

വരാവുന്നതിനാൽ. പ്രാണദേവത ശുദ്ധ്യാദി ഗുണവതിയാണെന്നു പറയു വാൻ തരമില്ല.

സമാധാനം—അതു് അർത്ഥവാദമായിരുന്നാൽതന്നെയും അസത്യമല്ലാത്ത അർത്ഥവാദമാകുന്നു. വിശുദ്ധ്യാദിഗുണത്തോടുകൂടിയ പ്രാണദർശനത്തിനു ഇതിൽ ഫലപ്രാപ്തി പറഞ്ഞിട്ടുണ്ട്. ജ്ഞാനം മിഥ്യാർത്ഥമാണെങ്കിൽ ആ ഫലപ്രാപ്തി യുക്തമല്ല. എന്തെന്നാൽ, ലോകത്തിലെന്നപോലെ വേദത്തിലും സമ്യഗ്ജ്ഞാനത്തിൽനിന്നു മാത്രമേ ശ്രേയഃപ്രാപ്തിയുണ്ടാകയുള്ളു. ലോകത്തിൽ ആരാണോ വിപരീതമല്ലാത്ത—ശരിയായ—അർത്ഥത്തെ മനസ്സിലാക്കുന്നതു്, അവൻ ഇഷ്ടത്തെ പ്രാപിക്കയോ അനിഷ്ടത്തിൽനിന്നു നിവർത്തിക്കയോ ചെയ്യും. എന്നാൽ വിപരീതാർത്ഥഗ്രഹണംകൊണ്ടു് അങ്ങനെ ചെയ്യുകയില്ല. അതുപോലെ ഇവിടേയും ശ്രൗതശബ്ദങ്ങളാൽ ഉണ്ടാക്കപ്പെടുന്ന അർത്ഥത്തെ ഗ്രഹിച്ചാൽ ശ്രേയഃപ്രാപ്തി ഉണ്ടാകുന്നതു യുക്തംതന്നെയാണു്. വിപരീതഗ്രഹണത്തിൽനിന്നു ശ്രേയഃപ്രാപ്തിയുണ്ടാവാൻ തരമില്ല. ഉപാസനാർത്ഥങ്ങളായ ശ്രുതിയിലുള്ള ശബ്ദങ്ങളിൽനിന്നുണ്ടാകുന്ന വിജ്ഞാനം അയഥാർത്ഥമാണെന്നുള്ളതിലേയ്ക്കു പ്രമാണമില്ല. ആ വിജ്ഞാനത്തിനു് അപവാദം ശ്രുതിയിൽ കാണുന്നുമില്ല. ആ വിജ്ഞാനത്തിൽനിന്നു ശ്രേയഃപ്രാപ്തിയുണ്ടെന്നും കാണുന്നു. അതുകൊണ്ടു് അതു യഥാർത്ഥമാണെന്നു നമുക്കു മനസ്സിലാക്കാം. വിപരീതഗ്രഹണത്തിൽ അനർത്ഥപ്രാപ്തിയാണു കാണുന്നതു്. ലോകത്തിൽ, പുരുഷനെ സ്ഥാണുവെന്നോ അമിത്രത്തെ മിത്രമെന്നോ വിപരീതമായി സംഗതി മനസ്സിലാക്കുന്നവൻ അനർത്ഥത്തെ പ്രാപിക്കുന്നതായിക്കാണുന്നു. ശ്രുതിയിൽനിന്നു് അയഥാർത്ഥങ്ങൾതന്നെയായ ആത്മാവു്, ഈശ്വരൻ, ദേവത മുതലായവയുടെ ഗ്രഹണമാണുണ്ടാകുന്നതെങ്കിൽ, ശാസ്ത്രം അനർത്ഥപ്രാപ്തിയ്ക്കുവേണ്ടിയുള്ളതാണെന്നു തീർച്ചയായും വരും. ലോകത്തിൽ അങ്ങനെയാണല്ലോ കണ്ടിട്ടുള്ളതു്. അങ്ങനെ ശാസ്ത്രം അനർത്ഥപ്രാപ്തിയ്ക്കുവേണ്ടിയുള്ളതാണെന്നു വരുന്നതു് ഇഷ്ടമല്ലതാനും. അതുകൊണ്ടു്, ശാസ്ത്രം, ഉപാസനത്തിനും ജ്ഞാനത്തിനും വേണ്ടി, വാസ്തവത്തിലുള്ള പ്രകാരത്തിൽതന്നെയാണു് ആത്മേശ്വരദേവതാദികളെ ഗ്രഹിപ്പിക്കുന്നതു്.

പൂർവപക്ഷം—നാമം മുതലായതിൽ ബ്രഹ്മദൃഷ്ടിയേ വിധിച്ചുകാണുന്നതിനാൽ, ശാസ്ത്രത്തിൽനിന്നു യഥാർത്ഥമായ അർത്ഥം ഗ്രഹിച്ചെങ്കിലേ ശ്രേയസ്സുണ്ടാകൂ എന്നു പറയുന്നതു ശരിയല്ല. ഒന്നുകൂടി വിവരിച്ചു പറയാം—നാമം മുതലായതു് അബ്രഹ്മമാണെന്നുള്ളതു സ്പഷ്ടമാണു്. അതിൽ ബ്രഹ്മദൃഷ്ടി, സ്ഥാണ്വാദിയിൽ പുരുഷദൃഷ്ടിപോലെ വിപരീതമായിട്ടുള്ളതാണു്. ശാസ്ത്രം അതിനെ ഗ്രഹിപ്പിക്കുന്നതായിക്കാണുന്നു അതിനാൽ ശാസ്ത്രത്തിൽനിന്നു യഥാർത്ഥമായിട്ടുള്ളതു ഗ്രഹിച്ചാലേ ശ്രേയസ്സുണ്ടാകൂ എന്നു വാദിപ്പാൻ തരമില്ല.

സമാധാനം—സ്ഥാണുവിൽ പുരുഷദൃഷ്ടിയെ എന്നപോലേ, ശാസ്ത്രം, അബ്രഹ്മമായ നാമം മുതലായതിൽ വിപരീതമായ ബ്രഹ്മദൃഷ്ടിയെ ഗ്രഹിപ്പിക്കുന്നു എന്നു നിങ്ങൾ പറഞ്ഞതു ശരിയല്ല. ബ്രഹ്മത്തിൽനിന്നു ഭിന്നമായി നാമാദിവസ്തുവിനെ മനസ്സിലാക്കിയവനാണു്, പ്രതിമമുതലായതിൽ വിഷ്ണുദൃഷ്ടി എന്നപോലേ നാമാദിയിൽ ബ്രഹ്മദൃഷ്ടി വിധിക്കപ്പെടുന്നതു്. പ്രതി

മാദിയെപ്പോലേ ആലംബനമെന്ന നിലയിലാണു നാമാദികളെ മനസ്സിലാക്കുന്നതു്; അല്ലാതെ, നാമംമുതലായതുതന്നെ ബ്രഹ്മമെന്നല്ല. സ്ഥാണുവിനെ സ്ഥാണുവെന്നു് അറിയാതിരിക്കുമ്പോൾ, സ്ഥാണുവല്ല, പുരുഷൻ തന്നെയാണു് ഇതു്, എന്നു മനസ്സിലാക്കുന്നതു വിപരീതജ്ഞാനംതന്നെ. എന്നാൽ നാമാദിയിലുള്ള ബ്രഹ്മദൃഷ്ടി അതുപോലേ വിപരീതമല്ല.

പൂർവപക്ഷം—വേദത്തിൽ കേവലമായ ബ്രഹ്മദൃഷ്ടിയെ നാമത്തിൽ വിധിക്കുന്നതേയുള്ളു; വാസ്തവത്തിൽ ബ്രഹ്മമില്ല. പ്രതിമയിൽ വിഷ്ണ്വാദിദേവതാദൃഷ്ടി, ബ്രാഹ്മണാദിയിൽ പിത്രാദിദൃഷ്ടിമുതലായതും ഇതുപോലേ തന്നെ.

സമാധാനം—അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ, ദൃക്കുമുതലായവയിൽ പൃഥിവ്യാദിദർശനം വിധിച്ചുകാണുന്നുണ്ടു്. അതാവതു്, ദൃക്കു മുതലായവയുടെ വിഷയത്തിൽ, വാസ്തവത്തിലുള്ള പൃഥിവിമുതലായ വസ്തുക്കളുടെ ദൃഷ്ടിയെത്തന്നെയാണു വിധിച്ചിരിക്കുന്നതു്. അതിനാൽ, അതിനോടു സമമായതുകൊണ്ടു നാമാദികളിൽ വിധിച്ചിട്ടുള്ള ബ്രഹ്മാദിദൃഷ്ടികളും വാസ്തവത്തിലുള്ള ബ്രഹ്മം മുതലായവയെ വിഷയീകരിച്ചുള്ളവതന്നെ എന്നു സിദ്ധിക്കുന്നു. ഇതുകൊണ്ടു് പ്രതിമാദികളിൽ വിഷ്ണ്വാദിദേവന്മാരുടേയും പിത്രാദികളുടേയും ദൃഷ്ടിയും സത്യമായ വസ്തുവിനെ വിഷയീകരിക്കുന്നതാണെന്നു സിദ്ധിക്കുന്നു. ഗൗണത്വം മുഖ്യത്തെ അപേക്ഷിക്കുന്നതുകൊണ്ടും ബ്രഹ്മമുണ്ടെന്നു സിദ്ധിക്കുന്നു. ഒന്നുകൂടി വിവരിക്കാം—പഞ്ചാഗ്നി മുതലായതിൽ ഉള്ള അഗ്നിത്വം ഗൗണമായതുകൊണ്ടു മുഖ്യമായ അഗ്ന്യാദികൾ ഉണ്ടെന്നു സിദ്ധിക്കുന്നതുപോലേ, നാമാദികളിലുള്ള ബ്രഹ്മത്വം ഗൗണമായതുകൊണ്ടു മുഖ്യബ്രഹ്മം ഉണ്ടെന്നു സിദ്ധിക്കുന്നു. വിദ്യാർത്ഥങ്ങളായ വാക്യങ്ങൾ ക്രിയാർത്ഥങ്ങളായ വാക്യങ്ങളോടു തുല്യങ്ങളായതുകൊണ്ടു വേദാന്തശാസ്ത്രത്തിൽനിന്നു തന്നെ ബ്രഹ്മം സിദ്ധിക്കും. വിവരിച്ചുപറയാം—ദർശം പൗർണ്ണമാസം മുതലായ ക്രിയ ഇന്നഫലത്തോടുകൂടിയതും വിശിഷ്ടമായ ഇന്നമാതിരി ചടങ്ങുകളോടുകൂടിയതും ഇന്നക്രമത്തിനു പ്രയോഗിക്കപ്പെടുന്ന അങ്ഗങ്ങളോടുകൂടിയതും ആണെന്നുള്ള, അലൗകികവും പ്രത്യക്ഷാദ്യവിഷയവുമായ പരമാർത്ഥവസ്തു വേദവാക്യങ്ങളാൽ തന്നെ അറിയിക്കപ്പെടുന്നതു് എങ്ങനെയോ അതുപോലേ, പരമാത്മേശ്വരദേവതാദിവസ്തുവും, അസ്ഥൂലത്വാദിധർമ്മങ്ങളോടുകൂടിയതും അശനാദിയെ അതിക്രമിച്ചിരിക്കുന്നതും മററുമാണെന്നുള്ളതു വേദവാക്യങ്ങളാൽ തന്നെയാണു അറിയിക്കപ്പെടുന്നതു്; അതിനാൽ അലൗകികമായതുകൊണ്ടു ബ്രഹ്മം പരമാർത്ഥമായിത്തന്നെ ഇരിക്കേണ്ടതാണു്. ജ്ഞാനത്തെ ഉണ്ടാക്കുന്ന വിഷയത്തിൽ ക്രിയാർത്ഥങ്ങളായ വാക്യങ്ങളെക്കാൾ ജ്ഞാനവാക്യങ്ങൾക്കു ഒരു വിശേഷവുമില്ല. പരമാത്മാദിവസ്തു വിഷയമായ ജ്ഞാനം അനിശ്ചിതമോ വിപരീതമോ ആയിട്ടാണുണ്ടാകുന്നതെന്നു പറവാനും തരമില്ല.

പൂർവപക്ഷം—ക്രിയാർത്ഥങ്ങളായ വാക്യങ്ങൾ മൂന്നംശമുള്ളതും അലൗകികമാണെങ്കിലും അനുഷ്ഠേയവുമായ ഭാവനയേ അറിയിക്കുന്നു; പരമേശ്വരാദിവിജ്ഞാനത്തിൽ അതുപോലേ അനുഷ്ഠേയമായി യാതൊന്നുമില്ല; അ

തിനാൽ ക്രിയാത്ഥകങ്ങളായ വാക്യങ്ങളോട്ട ജ്ഞാനാത്ഥകങ്ങളായ വാക്യങ്ങൾക്കു സാധമ്മ്യമുണ്ടെന്നു പറയുന്നതു ശരിയല്ല.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. ജ്ഞാനാത്ഥകങ്ങളായ വാക്യങ്ങളിൽ അനുഷ്ഠേയമായി യാതൊന്നുമില്ലെങ്കിലും ആ വാക്യങ്ങളിൽനിന്നുണ്ടാകുന്ന ജ്ഞാനം യഥാത്ഥവിഷയമായതുകൊണ്ടു അവയ്ക്കു പ്രാമാണ്യത്തിനു വിരോധമില്ല. മൂന്നംശമുള്ള അനുഷ്ഠേയമായ ഭാവന എന്നു പറയുന്നതു് അനുഷ്ഠേയമായതുകൊണ്ടല്ല അതിനെ വിധിക്കുന്ന വാക്യം യഥാത്ഥമായിരിക്കുന്നതു്; പിന്നെയോ പ്രമാണത്തിൽനിന്നു് അറിഞ്ഞിട്ടുള്ളതുകൊണ്ടാണു്. അനുഷ്ഠേയവിഷയമായ ജ്ഞാനവും യഥാത്ഥമായിരിക്കുന്നതു അനുഷ്ഠേയവിഷയമായിരിക്കുന്നതുകൊണ്ടല്ല, വേദവാക്യത്താൽ ജനിപ്പിക്കപ്പെട്ടുന്നതുകൊണ്ടുതന്നെയാണു്.

വേദവാക്യത്തിൽനിന്നു് അറിയപ്പെടുന്ന വസ്തു പരമാത്ഥമായിരിക്കുമ്പോൾ, അതു് അനുഷ്ഠിക്കേണ്ടതാണെങ്കിൽ അനുഷ്ഠിക്കയും, അനുഷ്ഠിക്കേണ്ടതല്ലാത്തപക്ഷം അനുഷ്ഠിക്കാതിരിക്കയും ചെയ്യുകയാണു്.

പൂവ്വപക്ഷം—ആകട്ടെ ബ്രഹ്മം വാക്യഗമ്യമോ പദഗമ്യമോ? വാക്യഗമ്യമാണെന്നു പറയുന്നപക്ഷം അതു ശരിയല്ല. എന്തെന്നാൽ അനുഷ്ഠേയമല്ലാത്തതിൽ വാക്യം പ്രമാണമാകയില്ല. പദങ്ങൾ ഒന്നു ചേന്നിരിക്കുന്നതാണല്ലോ വാക്യം. അനുഷ്ഠിക്കേണ്ടതായി ഒന്നുമില്ലെങ്കിൽ പദങ്ങൾ ഒന്നു ചേന്നിരിക്കുവാൻ വഴിയില്ല. എന്തെങ്കിലും അനുഷ്ഠേയമായി ഉണ്ടായിരുന്നാൽ അതിനെ വിധിക്കുന്നതിനുവേണ്ടി പദങ്ങൾ ഒരുമിച്ചു ചേന്നിരിക്കാം. അതിനാൽ, "ഇതു ഇന്നവൻ ഇന്നവിധത്തിൽ ചെയ്യേണ്ടതാണു്." എന്നിങ്ങനെ അനുഷ്ഠേയനിഷ്ഠമായിരിക്കുന്നതാണു് പ്രമാണമായ വാക്യം അല്ലാതെ 'ഇതു് ഇന്നവൻ ഇന്നവിധത്തിൽ' ഇത്യാദികളായ നൂറുപദങ്ങൾ കൂടിയാലും, ചെയ്യണം, ചെയ്യേണ്ടതാണു്, ചെയ്യപ്പെടണം, കത്തവ്യമാണു്; ഇത്യാദികളിൽ ഒന്നില്ലാതെപോയാൽ അതു വാക്യമാകയില്ല. അതിനാൽ, പരമാത്മേശ്വരാദിപദങ്ങൾക്കു വാക്യപ്രമാണത്വമില്ല. ഇനി, വാക്യാത്ഥമല്ല, പദാത്ഥമാണു ബ്രഹ്മം എന്നു പറയുന്നപക്ഷം, അതു മററു പ്രമാണങ്ങൾക്കു വിഷയമായിരിക്കണം. അങ്ങനെ ഇരിക്കുന്നില്ല; അതിനാൽ ബ്രഹ്മം പദാത്ഥമല്ല. ഇങ്ങനെ വാക്യാത്ഥവും പദാത്ഥവുമല്ലാത്തതുകൊണ്ടു് ബ്രഹ്മം ശാസ്ത്രാത്ഥമെന്നു പറയുന്നതു ശരിയല്ല.

സമാധാനം—അങ്ങനെ പറഞ്ഞുകൂട. 'നാലുവർണത്തോടുകൂടിയ മേരു ഉണ്ടു്.' എന്നിങ്ങനെ അനുഷ്ഠേയമല്ലാത്തതിലും വാക്യം കാണുന്നുണ്ടു്. 'വർണചതുഷ്ടയത്തോടുകൂടിയ, ഇത്യാദിവാക്യം കേട്ടാൽ മേരു മുതലായതു അനുഷ്ഠിക്കപ്പെടേണ്ടതാണെന്നുള്ള വിചാരം ആക്കും ഉണ്ടാകയില്ല. അതുപോലേ 'ഉണ്ടു്' എന്ന പദത്തോടുകൂടിയ, പരമാത്മേശ്വരാദി പ്രതിപാദകവാക്യത്തിലെപ്പദങ്ങൾക്കു വിശേഷണ വിശേഷ്യഭാവത്തിലുള്ള സംഗതി (ഒരുമിച്ചു ചേരുക)യേ ആക്കു തടുക്കുവാൻ കഴിയും ?

പൂവ്വപക്ഷം—മേരു മുതലായവയുടെ ജ്ഞാനംപോലെ പരമാത്മജ്ഞാനവും പ്രയോജനമില്ലാത്തതാകയാൽ, സിദ്ധാത്ഥമായ തത്ത്വമസ്യാദിവാക്യം അഫലമായതുകൊണ്ടു പ്രമാണമല്ല.

സമാധാനം — അങ്ങനെ വാദിക്കുന്നതു ശരിയല്ല; “ബ്രഹ്മ വിദാപ്നോതി പരം”, “ഭിദ്യതേ ഹൃദയഗ്രന്ഥിഃ” എന്നിങ്ങനെ പരമാത്മജ്ഞാനത്തിനു ഫലമുള്ളതായി ശ്രുതിയിൽ കാണുന്നുണ്ടു്. സംസാരബീജമായ അവിദ്യാദി ദോഷങ്ങൾക്കു നിവൃത്തി വരുന്നതായി വിദ്വാന്മാൎക്കു് അനുഭവവുമുണ്ടു്. ബ്രഹ്മജ്ഞാനത്തിന്റെ ഫലശ്രുതി ജുഹൂവിലുള്ള ഫലശ്രുതിപോലേ അൎത്ഥവാദമായിരിക്കുവാൻ തരവുമില്ല. എന്തെന്നാൽ ഈ പരമാത്മജ്ഞാനം അന്യശേഷമല്ല.

ശാസ്ത്രം കാൎയ്യപരം തന്നെയായിരിക്കണമെന്നു നിയമമില്ലെന്നുള്ളതിലേയ്ക്കു വേറേയും ഹേതു പറയാം. — പ്രതിഷിദ്ധങ്ങളായ കളഞ്ജഭക്ഷണാദികൾക്കും അധഃപതനം മുതലായ അനിഷ്ടഫലങ്ങൾക്കും തമ്മിലുള്ള സംബന്ധം വേദത്തിൽ നിന്നുതന്നെയാണു് അറിയപ്പെടുന്നതു്. അതു് അനുഷ്ഠിക്കപ്പെടേണ്ടതുമല്ല. പ്രതിഷിദ്ധ വിഷയത്തിൽ, പ്രവൎത്തിച്ചുപോയവനു് അതുചെയ്യാതിരിക്കയല്ലാതെ അനുഷ്ഠിക്കേണ്ടതായി വേറെ യാതൊന്നുമില്ല. പരമാൎത്ഥത്തിൽ പ്രതിഷേധവിധികൾ അകൎത്തവ്യതാജ്ഞാനപരങ്ങളെന്നു തന്നെയാണു പറയേണ്ടതു്. പ്രതിഷേധജ്ഞാനത്താൽ സംസ്കൃതനായ ഒരു ക്ഷുധാൎത്തനു്, കളഞ്ജം, അഭിശസ്താന്നം മുതലായതുകിട്ടുമ്പോൾ ഉണ്ടാകുന്ന, ഇതു ഭക്ഷ്യമാണെന്നോ ഭോജ്യമാണെന്നോ ഉള്ളജ്ഞാനം, ആ വക വസ്തുക്കളുടെ വിഷയത്തിലുള്ള പ്രതിഷേധജ്ഞാനത്തിന്റെ സ്മൃതിയാൽ ബാധിക്കപ്പെടുന്നു. കാനൽ ജലത്തെ സംബന്ധിച്ച പേയമെന്നുള്ള ജ്ഞാനം ആ വിഷയത്തിലുള്ള പരമാൎത്ഥജ്ഞാനത്താൽ ബാധിക്കപ്പെടുന്നതുപോലേ എന്നു ദൃഷ്ടാന്തം പറയാം. സ്വാഭാവികമായ ആ വിപരീതജ്ഞാനം നീക്കപ്പെടുമ്പോൾ അനൎത്ഥകരമായ കളഞ്ജാദിഭക്ഷണഭോജനപ്രവൃത്തി ഉണ്ടാകുന്നില്ല. വിപരീതജ്ഞാനം കൊണ്ടുണ്ടാകുന്ന പ്രവൃത്തിയ്ക്കു ആ വിപരീതജ്ഞാനം നശിക്കുമ്പോൾ തനിയേനിവൃത്തിയുണ്ടാവുകയാണു്. അതിനെ ഇല്ലാതാക്കുന്നതിനു വിശേഷിച്ചു യത്നമൊന്നും ചെയ്യേണ്ട ആവശ്യമില്ല. അതിനാൽ പ്രതിഷേധ വിധികൾക്കെല്ലാം വസ്തുയാഥാത്മ്യജ്ഞാനപരതയല്ലാതെ, പുരുഷവ്യാപാരനിഷ്ഠതയുടെ ഗന്ധം പോലുമില്ല. അതു പോലെ ഇവിടേയും പരമാത്മാദിയാഥാത്മ്യജ്ഞാനവിധികൾ അത്ര മാത്രത്തിൽതന്നെ പൎയ്യവസാനിക്കുന്നവയായിരിക്കണം. അതുപോലേ, പരമാത്മവിജ്ഞാനത്താൽ സംസ്കരിക്കപ്പെട്ടവനു്, അതിന്റെ വിപരീതമായ അൎത്ഥങ്ങളുടെ ജ്ഞാനം കൊണ്ടുണ്ടാകുന്ന പ്രവൃത്തികൾ അനൎത്ഥകരങ്ങളാണെന്നു് അറിയപ്പെടുന്നതുകൊണ്ടു്, പരമാത്മാദിയാഥാത്മ്യ ജ്ഞാനത്തിന്റെ സ്മൃതിയാൽ ആ വക പ്രവൃത്തികൾക്കു കാരണമായ സ്വാഭാവികമായ വിപരീതജ്ഞാനം ബാധിതമാകുമ്പോൾ ആ പ്രവൃത്തികൾ ഇല്ലാതാവും.

പൂൎവ്വപക്ഷം — കളഞ്ജഭക്ഷണാദി അനൎത്ഥകരമെന്നുള്ള വസ്തുയാഥാത്മ്യജ്ഞാനത്തിന്റെ സ്മരണത്താൽ, അതു ഭക്ഷ്യമാണെന്നും മററുമുള്ള സ്വാഭാവികമായ വിപരീത ജ്ഞാനം നീക്കപ്പെടുമ്പോൾ, ആ വക ഭക്ഷിക്ക മുതലായ അനൎത്ഥപ്രവൃത്തികൾ ഇല്ലാതാകുന്നതുപോലേ ശാസ്ത്രവിഹിതങ്ങ

* ൬൩ *

ളായ പ്രവൃത്തികൾ ഇല്ലാതാകുമെന്ന പറയുന്നതു ശരിയല്ല. എന്തെന്നാൽ അവ പ്രതിഷേധവിഷയങ്ങളല്ല.

സമാധാനം—വിപരീതജ്ഞാനംകൊണ്ടുണ്ടായവ എന്നും അനർത്ഥകരങ്ങളെന്നുമുള്ള വിഷയത്തിൽ അവ തുല്യങ്ങളാകുന്നു. കളഞ്ജഭക്ഷണം മുതലായതു മിഥ്യാജ്ഞാനംകൊണ്ടുണ്ടാകുന്നതും അനർത്ഥത്തെ ഉണ്ടാക്കുന്നതും ആയിരിക്കുന്നതുപോലെതന്നെ ശാസ്ത്രവിഹിത പ്രവൃത്തികളും മിഥ്യാജ്ഞാനജന്യങ്ങളും അനർത്ഥകരങ്ങളുമാകുന്നു. അതിനാൽ, പരമാത്മയാഥാത്മ്യജ്ഞാനമുള്ളവനു ശാസ്ത്രവിഹിതപ്രവൃത്തികളും പ്രതിഷേധവിഷയങ്ങളായ കളഞ്ജഭക്ഷണാദികളോടു തുല്യങ്ങളാകയാൽ, പരമാത്മജ്ഞാനത്താൽ വിപരീതജ്ഞാനം നീക്കപ്പെട്ടപ്പോൾ ആ പ്രവൃത്തികളും ഇല്ലാതാകുമെന്നു പറയുന്നതു യുക്തംതന്നെ.

പൂർവ്വപക്ഷം—കാമ്യകർമ്മങ്ങൾ അജ്ഞാനജന്യങ്ങളും അനർത്ഥകരങ്ങളുമായതുകൊണ്ട്, വിദ്വാന് അവയിൽ പ്രവൃത്തി ഇല്ലാതാകുമെന്നു പറയുന്നതു ശരിതന്നെ. എന്നാൽ നിത്യങ്ങൾ വെറും ശാസ്ത്രവിഹിതങ്ങൾ മാത്രമാണ് അനർത്ഥകരങ്ങളല്ലതാനും. അതിനാൽ അവ ഇല്ലാതാകുമെന്നു പറയുന്നതു യുക്തമല്ല.

സമാധാനം—അങ്ങനെ പറയേണ്ട; നിത്യകർമ്മങ്ങളും അവിദ്യ, രാഗം, ദ്വേഷം മുതലായ ദോഷങ്ങളുള്ളവനുവേണ്ടി വിധിക്കപ്പെട്ടിട്ടുള്ളവയാണ്. സ്വർഗ്ഗകാമം മുതലായ ദോഷങ്ങളുള്ളവനു ദർശപൂർണ്ണമാസാദി കാമ്യകർമ്മങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നതുപോലെ, സർവ്വാനർത്ഥബീജങ്ങളായ അവിദ്യാദിദോഷങ്ങളും അതുകൊണ്ടുണ്ടാകുന്ന, ഇഷ്ടപ്രാപ്തിയിലും അനിഷ്ടപരിഹാരത്തിലുമുള്ള രാഗം ദ്വേഷം മുതലായ ദോഷങ്ങളുമുള്ളവനും ആ രാഗദ്വേഷങ്ങളാൽ പ്രേരിതമായ അവിശേഷപ്രവൃത്തിയോടുകൂടിയവനും ആയിട്ടുള്ളവന്നാണ് നിത്യകർമ്മങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നത്. അവ കേവലം ശാസ്ത്രനിമിത്തങ്ങൾ മാത്രമാണെന്നു പറയുന്നതു ശരിയല്ല.

അഗ്നിഹോത്രം, ദർശം, പൂർണ്ണമാസം, ചാതുർമ്മാസ്യം, പശുബന്ധം, സോമം എന്നീ കർമ്മങ്ങൾക്കു സ്വതേ, കാമ്യങ്ങളെന്നും നിത്യങ്ങളെന്നുമുള്ള വിവേകമില്ല. കർത്താവിലുള്ള സ്വർഗ്ഗകാമാദിദോഷത്താൽ അവ കാമ്യങ്ങളായിത്തീരുന്നു. അതുപോലെ അവിദ്യാദിദോഷങ്ങളോടുകൂടിയിരിക്കയും സ്വഭാവേന പ്രാപ്തമായ ഇഷ്ടപ്രാപ്തിയേയും അനിഷ്ടപരിഹാരത്തേയും ആഗ്രഹിക്കയും ചെയ്യുന്നവന് ആ ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനും വേണ്ടിത്തന്നെയാണു നിത്യങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നതെന്നു വിചാരിക്കുന്നതാണു യുക്തം; എന്തെന്നാൽ അങ്ങനെ ഉള്ളവനെ ഉദ്ദേശിച്ചാണ് അവ വിധിക്കപ്പെട്ടിരിക്കുന്നത്. പരമാത്മയാഥാത്മ്യവിജ്ഞാനമുള്ളവന്, ശമമെന്ന ഉപായമല്ലാതെ ഒരു കർമ്മവും വിധിക്കപ്പെട്ടിട്ടുള്ളതായി കാണുന്നില്ല. കർമ്മത്തിനു നിമിത്തമായ ദേവതാദിസർവ്വസാധനങ്ങളുടെയും വിജ്ഞാനത്തെ നശിപ്പിച്ചിട്ടാണല്ലൊ ആത്മജ്ഞാനം വിധിക്കപ്പെടുന്നത്. ക്രിയാകാരകാദിവിജ്ഞാനം നശിപ്പിക്കപ്പെട്ടിട്ടുള്ളവന് കർമ്മങ്ങളിൽ പ്രവൃത്തിയുണ്ടാവാൻ വഴിയുമില്ല. എന്തെന്നാൽ ക്രിയയിൽ പ്രവൃത്തിയുണ്ടാകണമെങ്കിൽ അതിനുമുമ്പ്, വിശിഷ്ടക്രിയാസാധനാദിവിജ്ഞാനമുണ്ടായിരിക്കണം.

താൻ, ദേശകാലാദികളാൽ അനവച്ഛിന്നവും അസ്ഥൂലവും അദ്വയവും മററുമായ ബ്രഹ്മമാകുന്നു എന്നുള്ള വിജ്ഞാനമുള്ളവന്ന് കർമ്മത്തിന്ന് അവസരമില്ലല്ലോ.

പൂർവ്വപക്ഷം—വിദ്വാന്നു ഭിക്ഷാടനം മുതലായതിന്ന് അവസരമുണ്ടാകുന്നതുപോലെ കർമ്മത്തിനും അവസരമുണ്ടായിക്കൂടയോ?

സമാധാനം—അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ ഭോജനാദികളിലുള്ള പ്രവൃത്തി അവിദ്യമുതലായ കേവലദോഷങ്ങളെക്കൊണ്ടുണ്ടാകുന്നതാണ്. അതിനാൽ അതു് അനിയതമാണ്. നിത്യമായകർമ്മം അതുപോലെ ചിലപ്പോൾ ചെയ്ക എന്നും ചിലപ്പോൾ ചെയ്യാതിരിക്ക എന്നും വരുവാൻ തരമില്ലല്ലോ. എന്നാൽ ഭോജനാദികർമ്മം കേവലദോഷത്താൽ ഉണ്ടാകുന്നതാകയാൽ, ദോഷത്തിന്റെ ഉത്ഭവവും അഭിഭവവും അനിയതമായതുകൊണ്ടു് അനിയതമായി വരാവുന്നതാണ്. കാമങ്ങളുടെ ഉത്ഭവവും അഭിഭവവും അനിയതമാകയാൽ കാമ്യങ്ങളിലുള്ള പ്രവൃത്തി അനിയതമായിരിക്കുന്നതുപോലെ എന്ന് ദൃഷ്ടാന്തം പറയാം. ശാസ്ത്രനിമിത്തങ്ങളായ കാലാദിയുടെ അപേക്ഷയുള്ളതുകൊണ്ടു് നിത്യകർമ്മങ്ങൾ അനിയതങ്ങളാവാൻ തരമില്ലതാനും. നിത്യകർമ്മങ്ങൾക്കു ദോഷവും നിമിത്തമാണെങ്കിലും അവയ്ക്കു്, കാമ്യാഗ്നിഹോത്രത്തിനു ശാസ്ത്രവിഹിതമായതുകൊണ്ടു സായം പ്രാതഃകാലാദിയുടെ അപേക്ഷയുള്ളതുപോലെ, ശാസ്ത്രാപേക്ഷയുള്ളതുകൊണ്ടു് കാലാദിയുടെ അപേക്ഷയുണ്ടായിരിക്കുന്നതു വിരുദ്ധമല്ല.

പൂർവ്വപക്ഷം—ഭോജനം മുതലായതു ദോഷകൃതമാണെങ്കിലും "ചാതുർവ്വർണ്യം ചരേദ്ഭൈക്ഷ്യം യതീനാംതു ചതുർഗ്ഗൃണം" ഇത്യാദി നിയമം കാണുന്നുണ്ടു്. അതുപോലെ വിദ്വാന്ന് അഗ്നിഹോത്രാദിനിയമവും ഉണ്ടായിക്കൂടയോ?

സമാധാനം—നിയമം ക്രിയയല്ല; ക്രിയയ്ക്കു പ്രയോജകവുമില്ല. അതിനാൽ ഇതു ജ്ഞാനത്തിന്ന് അപവാദത്തെ ഉണ്ടാക്കുകയില്ല.

അതിനാൽ പരമാത്മയാഥാത്മ്യജ്ഞാനവിധിയും, അതിനു വിപരീതമായ സ്ഥൂലദ്വൈതാദിജ്ഞാനത്തെ നിവർത്തിപ്പിക്കുന്നതാകയാൽ, സാമർത്ഥ്യത്താൽ, സർവ്വകർമ്മപ്രതിഷേധവിധിയുടെ അർത്ഥത്തിലായിത്തീരുന്നു. എന്തെന്നാൽ പ്രതിഷേധവിഷയങ്ങളിൽ പ്രവർത്തിക്കാതിരിക്കുന്നതുപോലെ തന്നെയാണ് കർമ്മങ്ങളിൽ പ്രവർത്തിക്കാതിരിക്കുന്നതു്. അതിനാൽ പ്രതിഷേധവിധിയിൽ എന്നപോലെ വസ്തുപ്രതിപാദനപരമായും ശാസ്ത്രം വരാമെന്നു സിദ്ധിച്ചിരിക്കുന്നു. അതുകൊണ്ടു പ്രാണദേവത വിശുദ്ധ്യാദിഗുണമുള്ളതാണെന്നും സിദ്ധിക്കുന്നു.

ഉപ—തേ ഹ വാചമൂചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യോ വാഗുദഗായത്; യോ വാചി ഭോഗസ്തം ദേവേഭ്യ ആഗായത്; യത് കല്യാണം വദതി തദാത്മനേ. തേ വിദുരനേനൈവ ന ഉദ്ഗാത്രാ/ത്യേഷ്യന്തീതി; തമഭിദ്രുത്യ പാപ്മനാ/വിധ്യൻ; സ യഃ സപാപ്മാ യദേവേദമപ്രതിരൂപംവദതി; സ ഏവ സ പാപ്മാ. ൨.

| | |
|---|---|
| തേ | =അവർ=ദേവന്മാർ |
| വാചം | =വാക്കിനോട്ട്=വാഗഭിമാനിനിയായ ദേവതയോട്ട്, |
| ത്വം | ="നീ |
| നഃ | =ഞങ്ങൾക്കുവേണ്ടി |
| ഉദ്ഗായ | =ഉദ്ഗാനംചെയ്ക" |
| ഇതി | =എന്ന് |
| ഊചുഃ | =പറഞ്ഞു |
| തഥാ ഇതി | ="അങ്ങനെയാകട്ടെ"എന്ന് |
| വാക് | =വാഗ്ദേവത |
| തേഭ്യഃ | =അവക്കുവേണ്ടി |
| ഉദഗായത് | =ഉദ്ഗാനംചെയ്തു. |
| വാചി | =വാക്കുനിമിത്തമായി ഉള്ള |
| ഭോഗഃ | =ഭോഗം |
| യഃ | =ഏതോ |
| തം | =ആ ഭോഗത്തെ |
| ദേവേഭ്യഃ | =ദേവന്മാർക്കായി |
| ആഗായത് | =ആഗാനംചെയ്തു. |
| കല്യാണം വദതി ഇതി യത് | =കല്യാണമായി വദിക്കുക എന്നതു ഏതോ |
| തത് ആത്മനേ | =അതിനെ തനിയ്ക്കായി ആഗാനംചെയ്തു. |
| തേ | =അവർ=അസുരന്മാർ |
| അനേന ഉദ്ഗാത്രാ | ="ഈ ഉദ്ഗാതാവിനെക്കൊണ്ട് |
| നഃ | =നമ്മളെ |
| അത്യേഷ്യന്തി വൈ | =ദേവന്മാർനമ്മെ അതിഗമിക്കും" |
| ഇതി | =എന്ന് |
| വിദുഃ | =അറിഞ്ഞു. |
| തം അഭിദ്രുത്യ | =ആ ഉദ്ഗാതാവിനെ അഭിഗമിച്ചിട്ട |
| പാപ്മനാ | =പാപ്മാവുകൊണ്ട |
| അവിധ്യൻ | =വേധിച്ചു=താഡിച്ചു. |
| സഃ പാപ്മാ | =ആ പാപ്മാവ് |
| യഃ | =ഏതോ |
| സഃ | =അത്, |
| യത് ഏവ | =ഏതുനിമിത്തമാണോ |
| ഇദം അപ്രതിരൂപം വദതി ഇതി | =ഈ അപ്രതിരൂപമായിപ്പറയുന്നത് |
| സഃ ഏവ | =അതുതന്നെയാകുന്നു. |
| സഃ പാപ്മാ | =ആ പാപ്മാവു= അപ്രതിരൂപമായിപ്പറയുന്നതിന നിമിത്തമായ ആ പാപ്മാവ് |
| സഃ ഏവ | =പ്രജാപതിയുടെ വാക്കിൽ ഉള്ള തുതന്നെയാകുന്നു |

**ഭാഷ്യം**—ആ ദേവന്മാർ ഇപ്രകാരം നിശ്ചയിച്ചിട്ട് വാക്കിനോട്ട-

വാഗഭിമാനിനിയായ ദേവതയോട്—പറഞ്ഞു: —അങ്ങു ഞങ്ങൾക്കുവേണ്ടി ഉദ്ഗാനംചെയ്യണം; എന്നുവച്ചാൽ ഉദ്ഗാതാവുചെയ്യുന്ന കർമ്മത്തെചെയ്യണം.". ഔദ്ഗാത്രകർമ്മംവാഗ്ദേവതയാൽ നിർവ്വഹിക്കപ്പെടാവുന്നതാണെന്നും ആ ദേവതതന്നെയാണ്; "അസതോ മാസദ്ഗമയ" എന്നുള്ള ജപമന്ത്രാഭിധേയയായ ദേവത എന്നും ദേവന്മാർ കണ്ടു എന്നർത്ഥം.

ഇവിടെ ഉപാസനയുടെയും കർമ്മത്തിൻെറയും കർത്താക്കളെന്ന നിലയിൽ വാഗാദികൾതന്നെയാണു വിവക്ഷിക്കപ്പെട്ടിരിക്കുന്നതു്; എന്തുകൊണ്ടെന്നാൽ, പരമാർത്ഥത്തിൽ എല്ലാ ജ്ഞാനകർമ്മസംവ്യവഹാരത്തിനും കർത്തൃത്വവും വിഷയത്വവും വാഗാദികൾക്കുതന്നെയാകുന്നു. പരമാത്മാവിനു കർത്തൃത്വമില്ലെന്നുള്ളതു്, "ധ്യായതീവ, ലേലായതീവ" എന്നതുകൊണ്ടു ഷഷ്ഠാധ്യായത്തിൽ വിസ്തരിച്ചു പറയും. ഇവിടെയും അധ്യായത്തിൻെറ അവസാനത്തിൽ "ത്രയം വാ ഇദം രൂപം കർമ്മ" എന്നതുകൊണ്ടു്, അവ്യാകൃതം മുതലായ ക്രിയാകാരകഫലങ്ങളെ എല്ലാം അവിദ്യാവിഷയമെന്നു പറഞ്ഞു ഉപസംഹരിക്കുവാൻപോകുന്നു. അവ്യാകൃതത്തിൽനിന്നു പരമായിട്ടുള്ളതേതോ, പരമാത്മാവെന്നു പറയുന്നതും, വിദ്യാവിഷയവും, നാമരൂപകർമ്മാത്മകമല്ലാത്തതുമായ അതിനെയാകട്ടെ, "നേതി" "നേതി" എന്ന് ഇതരപ്രത്യാഖ്യാനംകൊണ്ടു വേറേ ഉപസംഹരിക്കുവാനുംപോകുന്നു വാഗാദികളുടെ സമാഹാരമാകുന്ന ഉപാധിയാൽ പരികല്പിക്കപ്പെട്ടന്നതും സംസാരിയുമായ ആത്മാവേതോ അതിനേയും വാക്കു മുതലായവയുടെ കൂട്ടത്തിൽ ചേർന്നതെന്നുതന്നെ "ഏഭ്യോഭൂതേഭ്യഃ സമുത്ഥായതാന്യേവാനുവിനശ്യതി" എന്നുള്ളതുകൊണ്ടു കാണിക്കും. അതിനാൽ, വാഗാദികൾക്കുതന്നെ ജ്ഞാനകർമ്മങ്ങളുടെ കർത്തൃത്വവും ഫലപ്രാപ്തിയും വിവക്ഷിച്ചിരിക്കുന്നതു ശരിതന്നെ.

ദേവന്മാരാൽ മേൽപറഞ്ഞപ്രകാരം പ്രാർത്ഥിക്കപ്പെട്ട വാക്ക്, 'അങ്ങനെ ആകട്ടെ' എന്ന് ഏററു്, അവർക്കുവേണ്ടി ഉദ്ഗാനം ചെയ്തു. എന്നാൽ, ദേവന്മാർക്കുവേണ്ടി ഉദ്ഗാനകർമ്മംകൊണ്ടു വാക്കിനാൽ നിർവ്വഹിക്കപ്പെട്ട കാര്യവിശേഷം എന്താണ്? പറയാം—വദനാദിവ്യാപാരത്താൽ വാക്കുനിമിത്തം വാഗാദിസമുദായത്തിനുണ്ടാകുന്ന ഉപകാരം ഏതോ അതുതന്നെ. വാക്കു വദിക്കുന്നതുകൊണ്ടുണ്ടാകുന്ന ഭോഗം എല്ലാത്തിനുമുള്ള ഫലമാണല്ലൊ. ആ ഭോഗത്തെ, വാക്ക്, പവമാനങ്ങളെന്നു പറയുന്ന മൂന്നു സ്തോത്രങ്ങളിൽ ആക്കിയിട്ട്, അവശിഷ്ടങ്ങളായ ഒമ്പതു സ്തോത്രങ്ങളിൽ, യാചനികവും ഋക്കുകളെ സംബന്ധിച്ചതുമായ, കല്യാണ (ശോഭന)മായി വർണ്ണങ്ങളെ ഉച്ചരിക്ക എന്നുള്ള ഫലത്തെ തനിക്കുവേണ്ടിത്തന്നെ ആഗാനം ചെയ്തു. വർണങ്ങളെ വേണ്ടുംവണ്ണമുച്ചരിക്ക എന്നതു് വാഗ്ദേവതയുടെ അസാധാരണമായ കർമ്മമാണല്ലോ. അതിനാൽ ആണ്, കല്യാണമായിപ്പറയുന്നതു് എന്ന് അതിനെമാത്രം വിശേഷിപ്പിക്കുന്നതു്. സങ്ഘാതത്തിനു മുഴുവൻ ഉപകാരിക്കുക എന്നുള്ള വദനകാര്യമാകട്ടെ യജമാനനെ സംബന്ധിച്ചതുതന്നെ.

ഇങ്ങനെ, സ്വാർത്ഥമായും പരാർത്ഥമായും ഉദ്ഗാനം ഉള്ളപ്പോൾ, കല്യാണമായിപ്പറയുക എന്നതിനു തന്നോടുതന്നെ ഉള്ള സംബന്ധത്തിൽ വാഗ്ദേവതയ്ക്കുള്ള അഭിനിവേശമാകുന്ന അവസരത്തെ (തരം—പഴുതു്) ല

ദിച്ചിട്ട് അസുരന്മാർ ദേവന്മാരുടെ ഉദ്ദേശ്യം അറിഞ്ഞു. എങ്ങനെ എന്നാൽ—“ദേവന്മാർ ഈ ഉദ്ഗാതാവിനെക്കൊണ്ടു നമ്മേ—സ്വാഭാവികമായ ജ്ഞാനത്തേയും കർമ്മത്തേയും—ശാസ്ത്രജനിതമായ കർമ്മജ്ഞാനങ്ങളുടെ രൂപത്തിൽ അതിക്രമിച്ചിട്ട്, ഉദ്ഗാത്രാത്മകമായ ജ്യോതിസ്സായി സ്ഥിതിചെയ്യും. അതായതു അഗ്ന്യാദികളുടെ സ്വരൂപത്തിൽ ആയിത്തീരും” ഇങ്ങനെ അറിഞ്ഞിട്ട് അവർ ആ ഉദ്ഗാതാവിൻെറ നേരെ ചെന്ന് ഉദ്ഗാതാവിനെ, സ്വന്തമായ ആസങ്ഗരൂപമായ പാപ്മാവിനെക്കൊണ്ടു വേധിച്ചു—പാപ്മാവിനോടു സംയോജിപ്പിച്ചു. പൂർവ്വജന്മാവസ്ഥനായ പ്രജാപതിയുടെ വാക്കിൽ ക്ഷേപിക്കപ്പെട്ട ആ പാപ്മാവ് ഏതെന്നാൽ, ഏതിനാൽ പ്രേരിപ്പിക്കപ്പെട്ടിട്ടാണോ, അസഭ്യം, ബീഭത്സം, അനൃതം മുതലായതിനെ, ഇച്ഛയില്ലെങ്കിലും പറയുന്നതു്, അതാണ് ആ പാപ്മാവ്; അനനുരൂപമായിപ്പറയുക എന്നുള്ള കാര്യത്താൽ അനുമാനിക്കപ്പെടുന്ന ആ പാപ്മാവ് പ്രജാപതിയുടെ കാര്യഭൂതകളായ പ്രജകളിൽ വാക്കിൽ വർത്തിക്കുന്നു. അനനുരൂപമായിപ്പറയുക എന്നതിനാൽ അനുമിക്കപ്പെടുന്ന അതുതന്നെയാണ് പ്രജാപതിയുടെ വാക്കിലുള്ള ആ പാപ്മാവ്. എന്തെന്നാൽ, കാര്യം കാരണത്തിന് അനുരൂപമായിരിക്കുമല്ലോ.

ഉപ—അഥ ഹ പ്രാണമൂചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യഃ പ്രാണ ഉദ്ഗായത്. യഃ പ്രാണേ ഭോഗസ്തം ദേവേഭ്യ ആഗായത്; യത് കല്യാണം ജിഘ്രതി തദാത്മനേ. തേ വിദുരനേന വൈ ന ഉദ്ഗാത്രാത്യേഷ്യന്തീതി, തമഭിദ്രുത്യപാപ്മനാവിധ്യൻ; സ യഃ സ പാപ്മാ യദേവേദമപ്രതിരൂപം ജിഘ്രതി; സ ഏവ സ പാപ്മാ. 3

| | |
|---|---|
| അഥ | =അനന്തരം. |
| പ്രാണം | =പ്രാണനോട്ട്, |
| ത്വം | =“നീ |
| നഃ | =ഞങ്ങൾക്കവേണ്ടി, |
| ഉദ്ഗായ | =ഉദ്ഗാനംചെയ്ക” |
| ഇതി | =എന്ന് |
| ഊചുഃ | =ദേവന്മാർ പറഞ്ഞു. |
| തഥാ ഇതി | =“അങ്ങനെയാകട്ടെ” എന്നു പറഞ്ഞ്, |
| പ്രാണഃ | =പ്രാണൻ |
| തേഭ്യഃ | =അവക്കവേണ്ടി |
| ഉദ്ഗായത് | =ഉദ്ഗാനംചെയ്തു. |
| പ്രാണേ | =പ്രാണൻ നിമിത്തം ഉള്ള. |
| ഭോഗഃ യഃ | =ഭോഗം ഏതോ, |
| തം | =അതിനെ |
| ദേവേഭ്യഃ ആഗായത് | =ദേവന്മാക്കവേണ്ടി ആഗാനംചെയ്തു. |
| കല്യാണം ജിഘ്രതി ഇതിയത് | =കല്യാണമായിട്ടുള്ളതിനെ ഘ്രാണിക്കുന്നു എന്നതു് ഏതോ |
| തത് | =അതിനെ |

| | |
|---|---|
| ആത്മനേ | =തനിക്കവേണ്ടി ആഗാനംചെയ്യു. |
| അനേന ഉദ്ഗാത്രാ | =ഈ ഉദ്ഗാതാവിനെക്കൊണ്ടു് |
| നഃ | =നമ്മെ |
| അത്യേഷ്യന്തി | =ദേവന്മാർ അതിഗമിക്കും." |
| ഇതി | =എന്നു് |
| തേ | =അവർ = അസുരന്മാർ |
| വിദുഃ | =അറിഞ്ഞു. |
| തം അഭിദ്രുത്യ | =ആ ഉദ്ഗാതാവിൻെറ നേരേ ചെന്നു |
| പാപ്മനാ | =പാപംകൊണ്ടു് |
| അവിധ്യൻ | =ആ പ്രാണനെ വേധിച്ചു. |
| സഃ പാപ്മായഃ | =ആ പാപം ഏതോ |
| സഃ | =അതു്, |
| യത് ഏവ | =ഏതുനിമിത്തമാണോ |
| ഇദം അപ്രതിരൂപം ജിഘ്രതി | =ഈ അനുചിതമായിട്ടുള്ളതിനെ ഘ്രാണിക്കുന്നതു് |
| സഃ ഏവ | =അതുതന്നെ. |
| സഃ പാപ്മാ | =അനുചിതമായിട്ടുള്ളതിനെ ഘ്രാണിക്കുന്നതുകൊണ്ടു് അനുമിക്കപ്പെടുന്ന ആ പാപ്മാവു്. |
| സഃ ഏവ | =പ്രജാപതിയുടെ പ്രാണനിലുള്ളതുതന്നെ. |

ഉപ—അഥ ഹ ചക്ഷുരൂചു സ്ത്വം ന ഉദ്ഗായേതി; തഥേതി തേഭ്യശ്ചക്ഷുരുദഗായത്. യശ്ചക്ഷുഷി ഭോഗസ്തം ദേവേഭ്യ ആഗായത്; യത് കല്യാണം പശ്യതി തദാത്മനേ. തേ വിദുരനേന വൈ ന ഉദ്ഗാത്രാ/ത്യേഷ്യന്തീതി; തമഭിദ്രുത്യ പാപ്മനാ/വിധ്യൻ. സ യഃ സ പാപ്മാ യദേവേദമപ്രതിരൂപം പശ്യതി സ ഏവ സ പാപ്മാ. 4

| | |
|---|---|
| അഥ | =അനന്തരം |
| ചക്ഷുഃ, | =ചക്ഷുസ്സിനോടു്, |
| ത്വം | ="നീ |
| നഃ | =ഞങ്ങൾക്കവേണ്ടി |
| ഉദ്ഗായ | =ഉദ്ഗാനംചെയ്യു" |
| ഇതി | =എന്നു് |
| ഊചുഃ | =ദേവന്മാർ പറഞ്ഞു. |
| തഥാ ഇതി | ="അങ്ങനെ ആകട്ടെ" എന്നു പറഞ്ഞു, |
| ചക്ഷുഃ | =ചക്ഷുസ്സു് |
| തേഭ്യഃ | =അവർക്കവേണ്ടി |
| ഉദഗായത് | =ഉദ്ഗാനം ചെയ്തു. |
| ചക്ഷുഷി | =ചക്ഷുസ്സുനിമിത്തമായുള്ള |
| ഭോഗഃ | =ഭോഗം |
| യഃ | =ഏതോ |

തം =അതിനെ
ദേവേഭ്യഃ =ദേവന്മാക്കായി
ആഗായത് =ആഗാനം ചെയ്തു.
കല്യാണം പശ്യതി ഇതിയത് =കല്യാണമായിട്ടുള്ളതിനെ കാണുക എന്നുള്ളതു എതോ
തത് =അതിനെ
ആത്മനേ =തനിയ്ക്കായി ആഗാനംചെയ്തു.
"അനേനഉദ്ഗാത്രാ ="ഈ ഉദ്ഗാതാവിനെക്കൊണ്ട്
നഃ അത്യേഷ്യന്തിവൈ =ദേവന്മാർ നമ്മെ അതിഗമിക്കും"
ഇതി =എന്ന്
തേ വിദുഃ =ആ അസുരന്മാർ അറിഞ്ഞു
തം അഭിദ്രുത്യ =ആ ഉദ്ഗാതാവിനെ അഭിദ്രവിച്ചിട്ട്
പാപ്മനാ =പാപ്മാവിനെക്കൊണ്ട്
അവിധ്യൻ =വേധിച്ചു
സഃ പാപ്മായഃ =ആ പാപ്മാവ് എതോ
സഃ =അത്
യത് ഏവ =യാതൊന്നുനിമിത്തമാണോ
ഇദം അപ്രതിരൂപം പശ്യതി =ഈ അനുചിതമായിട്ടുള്ളതിനെ കാണുന്നത്
സഃ ഏവ =അതുതന്നെയാകുന്നു
സഃ പാപ്മാ =അനുചിതമായിട്ടുള്ളതിനെ കാണുന്നതിനു നിമിത്തമായ ആ പാപ്മാവ്
സഃ ഏഷഃ =പ്രജാപതിയുടെ ചക്ഷുസ്സിൽ അസുരന്മാർ ചേത്തതുതന്നെ.

ഉപ:—അഥ ഹ ശ്രോത്ര മൂചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യഃ ശ്രോത്ര മുദഗായത്. യഃ ശ്രോത്രേ ഭോഗസ്തം ദേവേഭ്യ ആഗായത്; യത് കല്യാണംശൃണോതി തദാത്മനേ, തേ വ ദുരനേന വൈ ന ഉദ്ഗാത്രാ/തേഷ്യന്തീതി. തമഭിദ്രുത്യ പാപ്മനാ/വിധ്യൻ സയഃ സ പാപ്മായദേവേദമ പ്രതിരൂപം ശൃണോതി; സ ഏവ സ പാപ്മാ. 5.

അഥ =അനന്തരം
ത്വം നഃ ഉദ്ഗായ ഇതി ="നീ ഞങ്ങൾക്കായി ഉദ്ഗാനം ചെയ്ക" എന്ന്
ശ്രോത്രം =ശ്രോത്രത്തോട്
ഊചുഃ =പറഞ്ഞു
തഥാ ഇതി ="അങ്ങനെയാകട്ടെ" എന്നു പറഞ്ഞ്,
ശ്രോത്രം =ശ്രോത്രം
തേഭ്യഃ =ആ ദേവന്മാക്കായി
ഉദഗായത് =ഉദ്ഗാനംചെയ്തു.
ശ്രോത്രേ =ശ്രോത്രം നിമിത്തമുള്ള
ഭോഗഃ =ഭോഗം

യഃ =ഏതോ
തം =അതിനെ
ദേവേഭ്യഃ =ദേവന്മാൎക്കായി
ആഗായത് =ആഗാനം ചെയ്തു.
കല്യാണം =കല്യാണത്തെ=ശോഭനമായിട്ടുള്ളതിനെ
ശൃണോതി ഇതി =കേൾക്കുന്നു എന്നതു്
യത് =ഏതോ
തത് =അതിനെ
ആത്മനേ =തനിക്കായി ആഗാനംചെയ്തു.
അനേന ഉദ്ഗാത്രാ =“ഈ ഉദ്ഗാതാവിനെക്കൊണ്ടു്
നഃ =നമ്മേ
അത്യേഷ്യന്തി =ദേവന്മാർ അതിഗമിക്കും”
ഇതി =എന്നു്
തേ =അവർ=അസുരന്മാർ
വിദുഃ =അറിഞ്ഞു.
തം അഭിദ്രുത്യ =ആ ഉദ്ഗാതാവിൻെറ നേരേ ചെന്നു്
പാപ്മനാ =പാപ്മാവുകൊണ്ടു
അവിധ്യൻ =വേധിച്ചു.
സഃ പാപ്മാ =ആ പാപ്മാവു്
യഃ =ഏതോ,
സഃ =അതു്,
യത് ഏവ =ഏതുനിമിത്തമാണോ
ഇദം അപ്രതിരൂപം ശൃണോതി =ഈ അനുചിതമായിട്ടുള്ളതിനെ കേൾക്കുന്നതു്,
സഃ ഏവ =അതുതന്നെ
സഃ പാപ്മാ =അനുചിതശ്രവണത്തിനു നിമിത്തമായ ആ പാപ്മാവു്
സഃ ഏവ =പ്രജാപതിയുടെ ശ്രോത്രത്തിൽ ഉള്ളതുതന്നെ. 5.

ഉപ—അഥ ഹ മനഉൗചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യോ മന ഉദഗായത്. യോ മനസി ഭോഗസ്തം ദേവേഭ്യ ആഗായത്. യത്കല്യാണം സങ്കല്പയതി തദാത്മനെ. തേ വിദുരനേന വൈ ന ഉദ്ഗാത്രാഽത്യേഷ്യന്തീതി. തമഭിദ്രുത്യ പാപ്മനാഽവിധ്യൻ. സ യഃ സ പാപ്മാ യദേവേദ മപ്രതിരൂപം സങ്കല്പയതി. സ ഏവ സ പാപ്മാ. ഏവമുഖല്വേതാ ദേവതാഃ പാപ്മഭിരുപാസൃജൻ ഏവമേനാഃ പാപ്മനാഽവിധ്യൻ 6.

അഥ =പിന്നെ
മനഃ =മനസ്സിനോടു്
ത്വം =നീ
നഃ =ഞങ്ങൾക്കുവേണ്ടി

* ൧൩൩ *

| | |
|---|---|
| ഉദ്ഗായ | =ഉദ്ഗാനം ചെയ്യു." |
| ഇതി | =എന്ന് |
| ഊചുഃ | =ദേവന്മാർ പറഞ്ഞു. |
| തഥാ ഇതി | ="അങ്ങനെ ആകട്ടേ" എന്നു പറഞ്ഞു, |
| മനഃ | =മനസ്സ് |
| തേഭ്യഃ | =ആ ദേവന്മാർക്കായി |
| ഉദഗായത് | =ഉദ്ഗാനംചെയ്തു. |
| മനസി | =മനസ്സനിമിത്തമുള്ള |
| ഭോഗഃ | =ഭോഗം |
| യഃ | =ഏതോ |
| തം | =അതിനെ |
| ദേവേഭ്യഃ | =ദേവന്മാർക്കായി |
| ആഗായത് | =ആഗാനംചെയ്തു. |
| കല്യാണംസങ്കല്പയതിഇതിയത് | =കല്യാണമായിട്ടുള്ളതിനെ സങ്കല്പിക്കുന്നു എന്നുള്ളത് ഏതോ, |
| തത് | =അതിനെ |
| ആത്മനേ | =തനിക്കുവേണ്ടി ആഗാനംചെയ്തു. |
| അനേന ഉദ്ഗാത്രാ | ="ഈ ഉദ്ഗാതാവിനെക്കൊണ്ടു |
| നഃ | =നമ്മെ |
| അത്യേഷ്യന്തി | =ദേവന്മാർ അതിഗമിക്കും" |
| ഇതി | =എന്ന് |
| തേ | =അവർ ആ അസുരന്മാർ |
| വിദുഃ | =അറിഞ്ഞു. |
| തം | =ആ ഉദ്ഗാതാവിനെ |
| അഭിദ്രുത്യ | =അഭിദ്രവിച്ച്, |
| പാപ്മനാ അവിധ്യൻ | =പാപ്മാവുകൊണ്ടു വേധിച്ചു. |
| സഃ പാപ്മാ യഃ | =ആ പാപ്മാവ് ഏതോ |
| സഃ | =അത്, |
| യത് ഏവ | =ഏതു നിമിത്തമാണോ |
| ഇദംഅപ്രതിരൂപംസങ്കല്പയതി | =ഈ അനുചിതമായിട്ടുള്ളതിനെ സങ്കല്പിക്കുന്നത്, |
| സഃ ഏവ | =അതുതന്നെ ആകുന്നു- |
| സഃ പാപ്മാ | =അനുചിതമായിട്ടുള്ളതിനെ സങ്കല്പിക്കുന്നതിന നിമിത്തമായ ആ പാപം |
| സഃ ഏവ | =അതുതന്നെ പ്രജാപതിയുടെ മനസ്സിൽ ഉണ്ടായിരുന്നതുതന്നെ. |
| ഏവം | =ഇപ്രകാരം |
| ഏനാഃ | =ഈ ദേവതകളെ |
| പാപ്മനാ അവിധ്യൻ | =പാപ്മാവുകൊണ്ടു വേധിച്ചു; അതായതു, |
| ഏവം ഉ ഖലു | =വാഗാദികളെ പാപ്മാവോടു യോജിപ്പിച്ചതുപോലെ തന്നെ |

| | |
|---|---|
| ഏതാഃ ദേവതാഃ | =ഈ ത്വഗാദിദേവതകളെ |
| പാപ്മഭിഃ ഉപാസൃജൻ | =പാപ്മാക്കളോടു യോജിപ്പിച്ചു. |

ഭാഷ്യം—വാഗ്ദേവതയെ പരീക്ഷിച്ചതുപോലെ തന്നെ ക്രമേണ ഘ്രാണാദിദേവതകളേയും ഉദ്ഗീഥനിർവ്വർത്തകങ്ങളായതിനാൽ ജപമന്ത്രപ്രകാശ്യകളും ഉപാസ്യകളുമാണോഎന്നു പരീക്ഷിച്ചു നോക്കി; ദേവന്മാർ താഴേ പറയുംപ്രകാരം നിശ്ചയം വരികയും ചെയ്തു:—"ക്രമേണ പരീക്ഷിക്കപ്പെട്ട വാഗാദികൾ, കല്യാണമായ വിഷയവിശേഷങ്ങൾക്കു തങ്ങളോടുതന്നെ സംബന്ധം വേണമെന്നുള്ള അഭിനിവേശം നിമിത്തം ഉണ്ടായ ആസുരപാപ്മാവിനോടുള്ള സംസർഗത്താൽ ഉദ്ഗീഥത്തെ നിർവ്വഹിക്കുന്നതിന് അസമർത്ഥങ്ങളായിരിക്കുന്നു. അതിനാൽ, അശുദ്ധകളും മററുള്ളതിൽ അവ്യാപികകളും ആയതുകൊണ്ടു് "അസതോമാ സദ്ഗമയ" എന്നുള്ള ജപമന്ത്രപ്രകാശ്യത്വമോ ഉപാസ്യത്വമോ അവയ്ക്കില്ല". ഇങ്ങനെ, വാഗാദിദേവതകളെപ്പോലേതന്നെ, ഇവിടെ പ്രത്യേകം പറയാത്ത ത്വഗാദിദേവതകളേയും, ത്വഗാദികളിലും കല്യാണവും അകല്യാണവുമായ കാര്യം കാണുന്നതുകൊണ്ടു്, പാപ്മാവുകൊണ്ടു വേധിച്ചു; എന്നുവച്ചാൽ പാപ്മാവിനോടു സംസർഗമുള്ളവയാക്കി. 3, 4, 5, 6,

ഉപ—അഥ ഹേമമാസന്യം പ്രാണമൂചുസ്ത്വം ന ഉദ്ഗായേതി; തഥേതി തേഭ്യഏഷപ്രാണഉദഗായത്; തേ വിദുരനേന വൈ നഉദ്ഗാത്രാ ƒ ത്യേഷ്യന്തീതി തമഭിദ്രുത്യപാപ്മനാ ƒ വിവ്യത്സൻ; സ യഥാ ƒ ശ്മാനമൃത്വാലോഷ്ടോവിധ്വംസേതൈവം ഹൈവ വിധ്വംസമാനാ വിഷ്വഞ്ചോ വിനേശുഃ തതോ ദേവാ അഭവൻപരാ ƒ സുരാഃ; ഭവത്യാത്മനാ, പരാ ƒ സ്യദ്വിഷൻ ഭ്രാതൃവ്യോ ഭവതി,യഏവം വേദ 7

| | |
|---|---|
| അഥ | =അനന്തരം |
| ഇമം | =ഈ |
| ആസന്യം | =ആസ്യത്തിലുള്ള |
| പ്രാണം | =പ്രാണനോടു്, |
| ത്വം | ="നീ, |
| നഃ | =ഞങ്ങൾക്കുവേണ്ടി |
| ഉദ്ഗായ | =ഉദ്ഗാനംചെയ്യു" |
| ഇതി | =എന്നു് |
| ഊചുഃ ഹ | =ദേവന്മാർ പറഞ്ഞു. |
| തഥാ ഇതി | ="അങ്ങനെ ആകട്ടെ" എന്നു പറഞ്ഞു്, |
| പ്രാണഃ | =പ്രാണൻ |
| തേഭ്യഃ | =അവർക്കായി |
| ഉദഗായത് | =ഉദ്ഗാനംചെയ്തു. |
| അനേന ഉദ്ഗാത്രാ | ="ഈ ഉദ്ഗാതാവിനെക്കൊണ്ടു് |
| നഃ അത്യേഷ്യന്തി | =നമ്മേ ദേവന്മാർ അതിഗമിക്കും." |
| ഇതി | =എന്നു് |

| | |
|---|---|
| തേ വിദുഃ | =ആ അസുരന്മാർ അറിഞ്ഞു. |
| തം അഭിദ്രുത്യ | =അവന്റെ നേരേ ചെന്നിട്ട |
| പാപ്മനാ | =പാപ്മാവിനെക്കൊണ്ട് |
| അവിവ്യത്സൻ | =വേധിക്കുവാൻ ഇച്ഛിച്ചു. |
| സഃ യഥാ | =അത് എങ്ങനെഎന്നാൽ— |
| യഥാ | =എപ്രകാരം |
| ലോഷ്ടഃ | =ലോഷ്ടം=മണ്ണാങ്കട്ട |
| അശ്മാനം ഋത്വാ | =പാഷാണത്തെ പ്രാപിച്ചിട്ട് |
| വിധ്വംസേത | =വിധ്വംസിക്കുമോ, |
| ഏവംഏവ | =ഇപ്രകാരംതന്നെ |
| വിധ്വംസമാനാഃ | =വിശേഷിച്ചു ധ്വസ്തരായിട്ട്, |
| വിഷ്വഞ്ചഃ | =നാനാഗതികളായി |
| വിനേശുഃ | =വിനാശത്തെ പ്രാപിച്ചു. |
| തതഃ | =അനന്തരം |
| ദേവാഃ | =ദേവന്മാർ-പ്രകൃതരായ വാഗാദികൾ |
| അഭവൻ | =അഗ്ന്യാദ്യാത്മകമായ സ്വന്ത രൂപത്തിലായിത്തീൻ. |
| അസുരാഃ | =അസുരന്മാർ |
| പരാ അഭവൻ | =പരാഭൂതരായിത്തീൻ=വിനഷ്ടരായിത്തീൻ. |
| യഃ ഏവംവേദ | =ആരാണോ ഇപ്രകാരം അറിയുന്നത് |
| സഃ | =അവൻ |
| ആത്മനാ ഭവതി | =താനായിത്തീരും. |
| അസ്യ | =ഇവന്റെ |
| ദ്വിഷൻ | =ശത്രുവായ |
| ഭ്രാതൃവ്യഃ | =ഭ്രാതൃവ്യൻ |
| പരാഭവതി | =പരാഭൂതനാകും. |

ഭാ—മൃത്യുവിനെ അതിക്രമിക്കുന്നതിനായി, മുറയ്ക്കു വാഗാദിദേവതകളെ എല്ലാം ഉപാസിച്ചിട്ടും, രക്ഷ കിട്ടാതിരുന്ന ദേവന്മാർ, അനന്തരം, മുഖത്തിന്റെ അന്തർഭാഗത്തുള്ള ദ്വാരത്തിലുള്ള ഈ പ്രാണനോട് (ഈ പ്രാണൻ എന്ന് അഭിനയിച്ചു കാണിക്കുന്നതാണ്.) "നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്യു" എന്നു പറഞ്ഞു. മുഖ്യനായ (മുഖത്തിനുള്ളിലുള്ള) പ്രാണനാകട്ടെ, "അങ്ങനെയാകട്ടെ." എന്നു പറഞ്ഞ് തന്നെ ശരണം പ്രാപിച്ച ദേവന്മാക്കുവേണ്ടി ഉദ്ഗാനംചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ടു ദേവന്മാർ നമ്മെ അതിഗമിക്കു"മെന്ന് അസുരന്മാർ അറിഞ്ഞു. അവർ ദോഷസംസർഗ്ഗമില്ലാത്ത മുഖ്യ പ്രാണനെ പാപ്മാവുകൊണ്ടു വേധിക്കുവാൻ ഇച്ഛിച്ചു. സ്വന്തമായ ആസങ്ഗദോഷത്താൽ വാഗാദികളിൽ തങ്ങളുടെ ശ്രമം ഫലിച്ചിട്ടുള്ള അസുരന്മാർ, ആ പഴക്കമനുസരിച്ചാണ് ഇപ്പോൾ ഇതിനുദ്യമിച്ചത്. എന്നിട്ട് അവർ നശിച്ചുപോയി. എങ്ങനെയെന്നതിന് ഒരു ദൃഷ്ടാന്തം പറയാം—ലോകത്തിൽ, പാഷാണത്തെ പൊടിക്കുന്നതിനായി അതിന്മേൽ ക്ഷേപിക്കപ്പെടുന്ന പാംസുപിണ്ഡം, പാഷാണത്തിൽ എത്തി,

തനിയേതന്നെ പൊടിഞ്ഞുപോകുന്നതെങ്ങനെയോ, അതുപോലേ ആ അസുരന്മാർ തീരെത്തകൎന്നു പലവഴിക്കു ചിതറി നശിച്ചുപോയി. അങ്ങനെ,സംസൎഗ്ഗധൎമ്മമില്ലാത്ത മുഖ്യ പ്രാണനെ ആശ്രയിച്ചതിന്റെ ബലത്താൽ അസുരന്മാർ നശിച്ചതുംകൊണ്ടു്, ദേവതാത്തിന്നു പ്രതിബന്ധഭൂതങ്ങളായ, സ്വാഭാവികാസങ്ഗത്താൽ ഉണ്ടായ പാപങ്ങളിൽനിന്നു വിയോഗം വന്നതിനാൽ, പ്രകൃതരായ വാഗാദിദേവന്മാർ, ഇനി പറയാൻപോകുന്ന അഗ്ന്യാദ്യാത്മകമായ സ്വത്വമുള്ള ദേവതാരൂപത്തിലായിത്തീൎന്നു. വാഗാദികൾ മുമ്പും അഗ്ന്യാദ്യാത്മകങ്ങൾതന്നെ ആയിരുന്നു എങ്കിലും, സ്വാഭാവികമായ പാപ്മാവിനാൽ അവയുടെ വിജ്ഞാനം മറയ്ക്കപ്പെട്ടിരുന്നതിനാൽ, തങ്ങൾ പിണ്ഡങ്ങൾ മാത്രമാണു് എന്നു് അഭിമാനിയ്ക്കുന്നവയായിത്തീൎന്നിരുന്നു. ഇപ്പോൾ ആ പാപത്തിൽനിന്നു വേൎപെട്ടതുകൊണ്ടു പിണ്ഡമാത്രാഭിമാനത്തെ ഉപേക്ഷിച്ചു്, ശാസ്ത്രത്താൽ സമൎപ്പിക്കപ്പെട്ട, വാഗാദ്യാത്മകങ്ങളെന്നും അഗ്ന്യാദ്യാത്മകങ്ങളെന്നുമുള്ള അഭിമാനത്തോടുകൂടിയവയായിത്തീൎന്നു. എന്നു മാത്രമല്ല, പ്രതിപക്ഷഭൂതരായ അസുരന്മാർ പരാഭൂതരായി—വിനഷ്ടരായി—ത്തീരുകയും ചെയ്തു.

മുമ്പിലേ കല്പത്താൽ വൎണ്ണിക്കപ്പെട്ട കഴിഞ്ഞ കാലത്തിലുള്ള യജമാനൻ, ആഖ്യായികാരൂപയായ ഈ ശ്രുതിയെത്തന്നെ കണ്ടു്, ആ ക്രമത്തിന്നു തന്നെ വാഗാദി ദേവതകളെ പരീക്ഷിച്ചു്, അവയെ ആസങ്ഗരൂപമായ പാപ്മാവിന്നു് ആസ്പദമാണെന്നുള്ള ദോഷം കണ്ടതിനാൽ തള്ളിക്കളഞ്ഞു് ദോഷാസ്പദമല്ലാത്ത മുഖ്യപ്രാണനെ ആത്മാവെന്ന നിലയിൽ കണ്ടെത്തി, വാക്കു മുതലായ ആധ്യാത്മികപിണ്ഡമാത്രത്താൽ പരിച്ഛിന്നനാണു താൻ എന്നുള്ള അഭിമാനത്തെ ഉപേക്ഷിച്ചു്, ശാസ്ത്രത്താൽ പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ള, വാഗാദികളുടെ അഗ്ന്യാദ്യാത്മകത്വത്തെ വിഷയീകരിക്കുന്ന വൈരാജപിണ്ഡാഭിമാനമാകുന്ന വൎത്തമാനപ്രജാപതിത്വത്തെ പ്രാപിച്ചതു് എങ്ങനെയോ, അതുപോലെതന്നെ, ഈ യജമാനനും വേദത്തിൽ പറഞ്ഞിരിക്കുന്ന ആ ക്രമം അനുസരിച്ചു തന്നെ മുഖ്യനായ പ്രാണനെ ആത്മാവെന്ന നിലയിൽ കണ്ടു് പ്രജാപതിസ്വരൂപത്തിൽ താനായിത്തീരുന്നു. ഇവന്നു് പ്രജാപതിത്വത്തിന്നു വിരോധിയായ പാപ്മാവാകുന്ന, ദ്വേഷിക്കുന്ന ഭ്രാതൃവ്യൻ പരാഭൂതനായിത്തീരുകയും ചെയ്യുന്നു. ദ്വേഷിക്കുന്നവനല്ലാതേയും ഭരതാദിയെപ്പോലെ ഒരു ഭ്രാതൃവ്യൻ ഉണ്ടാകാവുന്നതാണു്; അതിനാലാണു് ദ്വേഷിക്കുന്ന ഭ്രാതൃവ്യൻ എന്നു പറഞ്ഞതു്. എന്നാൽ ഇന്ദ്രിയവിഷയാസങ്ഗത്താൽ ഉണ്ടാകുന്ന പാപ്മാവു് ഭ്രാതൃവ്യനും ദ്വേഷ്ടാവുമാണു്; എന്തെന്നാൽ, അതു് പാരമാൎത്ഥികമായ ആത്മസ്വരൂപത്തെ മറയ്ക്കുന്നതിന്നു ഹേതുവാണു്. അതു പ്രാണപരിഷ്വങ്ഗത്താൽ, പാഷാണത്തിൽ തട്ടി പാംസുപിണ്ഡം പൊടിഞ്ഞുപോകുന്നതുപോലെ പൊടിഞ്ഞുപോകും. ഈ ഫലമൊക്കെ ആൎക്കാണെന്നുവെച്ചാൽ, പൂൎവ്വയജമാനനെപ്പോലെ, ഇതിൽ പറഞ്ഞപ്രകാരമുള്ള പ്രാണനെ ആത്മാവെന്ന നിലയിൽ പ്രാപിക്കുന്നതാരോ അവന്നാണു്. 7.

ഫലത്തെ ഉപസംഹരിച്ചിട്ടു് ഇപ്പോൾ ആഖ്യായികാരൂപത്തെത്തന്നെ

ആശ്രയിച്ചുപറയുന്നു. വാഗാദികളെ വിട്ട് മുഖ്യനായ പ്രാണനെത്തന്നെ ആത്മാവെന്ന നിലയിൽ ഉപാസിക്കേണ്ടതു എന്തു ഹേതുവാലാണെന്നുള്ള തിൻെറ യുക്തിയേ നിരൂപണം ചെയ്യുന്നതിനായി, ഈ മുഖ്യപ്രാണൻ വാ ഗാദികൾക്കും പിണ്ഡാദികൾക്കും പൊതുവായ ആത്മാവായതുകൊണ്ടാണെ ന്നുള്ള അൎത്ഥത്തെ ആഖ്യായികകൊണ്ടു ശ്രുതി കാണിക്കുന്നു:—

ഉപ—തേഹോചുഃ, കപന്നസോഭൂദ്, യോ ന ഇത്ഥമസക്തേതി. അ യമാസ്യേ ൎന്തരിതി; സോ ൎയാസ്യ ആങ്ഗിരസോ ൎങ്ഗാനാം ഹിരസഃ 8.

| | |
|---|---|
| തേ | =അവർ=പ്രജാപതിയുടെ പ്രാണങ്ങൾ |
| ഊചുഃ ഹ | =പറഞ്ഞു:— |
| യഃ | =“ആരാണോ |
| നഃ | =നമ്മേ |
| ഇത്ഥം | =ഇപ്രകാരം |
| അസക്ത | =ദേവഭാവത്തോടു ചേൎത്തു, |
| സഃ | =അവൻ |
| കപന്ന് അഭൂത് | =എവിടെ ഇരുന്നുവോ?” |
| ഇതി | =എന്നു, |
| അയം | =“ഇതാ! |
| ആസ്യേ അന്തഃ | =വായുടെ നടുവിൽ.” |
| ഇതി | =എന്നു അവർ കണ്ടുപിടിച്ചു. |
| സഃ | =ആ പ്രാണൻ |
| അയാസ്യഃ | =അയാസ്യനും |
| ആങ്ഗിരസഃ | =ആങ്ഗിരസനുമാകുന്നു. |
| ഹി | എന്തെന്നാൽ |
| അങ്ഗാനാം | =അങ്ഗങ്ങളുടെ=കാൎയ്യകരണാത്മകങ്ങളായ അങ്ഗങ്ങളുടെ |
| രസഃ | =രസമാകുന്നു=സാരമാകുന്നു. |

ഭാഷ്യം - മുഖ്യനായ പ്രാണനാൽ ദേവസ്വരൂപത്തെ പ്രാപിപ്പിക്കപ്പെട്ട, ഫലാവസ്ഥയിലുള്ള ആ പ്രജാപതിയുടെ പ്രാണങ്ങൾ പറഞ്ഞുവത്രേ. “ന മ്മേ, താന എന്നുള്ള നിലയിൽ ദേവത്വത്തെ പ്രാപിച്ചതാരോ അവൻ എ വിടെയാണ്?” ലോകത്തിൽ ഒരുവനാൽ ഉപകരിക്കപ്പെട്ടവർ ഉപകൎത്താവി നെ സ്മരിക്കാറുണ്ടല്ലോ. അതുപോലേതന്നെ വാഗാദികളും സ്മരിച്ചുകൊ ണ്ടു വിചാരണചെയ്തു, ആ ഉപകൎത്താവിനെ കാൎയ്യകരണസങ്ഘാതരൂപ മായ അവനവനിൽതന്നേ കണ്ടുപിടിച്ചു. എങ്ങനെയാണു കണ്ടുപിടിച്ച തു? “ഇതാ ആസ്യത്തിൻെറ നടുവിൽ!” എന്നിങ്ങനെയാണ്. മുഖത്തിലു ള്ള ആകാശത്തിൽ ആ ഉപകൎത്താവു പ്രത്യക്ഷനായി വൎത്തിക്കുന്നതായി അ വർ കണ്ടുപിടിച്ചു എന്നൎത്ഥം. ആളുകളെല്ലാം വിചാരണചെയ്തിട്ടാണല്ലോ നിശ്ചയിക്കുന്നതു. അതുപോലെതന്നെയാണ് ദേവന്മാരും. ഈ പ്രാ ണൻ, മുഖത്തിനുള്ളിലുള്ള ആകാശത്തിൽ, വാഗാദികളെന്ന നിലയിലുള്ള യാതൊരു വിശേഷത്തെയും ആശ്രയിക്കാതെ, വൎത്തിക്കുന്നതായി “അയം

ആസ്യേ" എന്നു ദേവന്മാരാൽ കണ്ടുപിടിക്കപ്പെട്ടതുകൊണ്ടു അയാസ്യനാകുന്നു. താൻ യാതൊരു വിശേഷത്തേയും ആശ്രയിക്കാത്തതുകൊണ്ടാണ് വാഗാദികളെ എല്ലാം ഒരുപോലേ അഗ്ന്യാദിഭാവത്തോടുചേർത്തതും. മദ്ധ്യസ്ഥനല്ലാത്തവന് പൊതുവായ ഒരു കാൎയ്യം സാധിക്കുവാൻ കഴിയുകയില്ലല്ലോ. ഇങ്ങനെ സൎവ്വസാധാരണനായതുകൊണ്ടുതന്നേ ഈ മുഖ്യപ്രാണൻ ആങ്ഗിരസൻ ആകുന്നു. അതായതു കാൎയ്യകാരണങ്ങളുടെരസം—ആത്മാവ്—ആകുന്നു. എങ്ങനെയാണ് ആങ്ഗിരസനാകുന്നതെന്നു പറയുന്നു. കാൎയ്യകരണാത്മകങ്ങളായ അങ്ഗങ്ങളുടെ രസം—സാരം—ആത്മാവ്—പ്രാണനാണെന്നുള്ളതു പ്രസിദ്ധമാണല്ലോ. എന്തെന്നാൽ പ്രാണൻ പൊയ്പ്പോയാൽ അങ്ഗങ്ങൾ ശോഷിച്ചുപോകുന്നു. ഈ സംഗതി ഇനി പറയും. അങ്ഗങ്ങളുടെ രസമായതുകൊണ്ടും, വിശേഷങ്ങളെ ആശ്രയിക്കാത്തതിനാലും, കാൎയ്യകരണങ്ങളുടെ പൊതുവായ ആത്മാവും വിശുദ്ധനുമായതിനാൽ വാഗാദികളെവിട്ട്, പ്രാണനെത്തന്നെ ആത്മാവെന്ന നിലയിൽ ആശ്രയിക്കേണ്ടതാണെന്നു വാക്യാൎത്ഥം. വിപരീതമല്ലാത്ത ബോധത്തിൽനിന്നു ശ്രേയഃ പ്രാപ്തിയും വിപരീതബോധത്തിൽനിന്ന് അനിഷ്ടപ്രാപ്തിയും കാണുന്നതുകൊണ്ട്. ആത്മാവിനെത്തന്നെയാണല്ലോ ആത്മാവെന്ന നിലയിൽ ഉപാസിക്കേണ്ടതു്. 8

ഉപ—സാ വാ ഏഷാ ദേവതാ ദൂൎന്നാമ; ദൂരം ഹ്യസ്യാമൃത്യുഃ; ദൂരം ഹ വാ അസ്മാൻമൃത്യുർഭവതി യ ഏവം വേദ. 9

| | |
|---|---|
| സാ ഏഷാ ദേവതാ | =അങ്ങനെയുള്ള ഈ പ്രാണദേവത |
| ദൂഃ നാമ വൈ | ='ദൂർ' എന്നു പ്രസിദ്ധിയുള്ളതാകുന്നു. |
| ഹി | =എന്തെന്നാൽ |
| അസ്യാഃ | =ഈ ദേവതയിൽനിന്ന് |
| മൃത്യുഃ | =മൃത്യു |
| ദൂരം | =ദൂരത്തിലാണ്. |
| ഏവം യഃ വേദ | =ഇപ്രകാരം ആർ അറിയുന്നുവോ, |
| അസ്മാത് | =ഇവനിൽനിന്ന് |
| മൃത്യുഃ | =മൃത്യു |
| ദൂരം ഭവതിഹവൈ | =ദൂരത്തിലായിത്തീരുന്നു. |

ഭാഷ്യം—പ്രാണനു ശുദ്ധി അസിദ്ധയാണെന്നു മതമുണ്ട്. വാഗാദികൾക്കു കല്യാണവദനം മുതലായവയിൽ ആസങ്ഗം ഉള്ളതുപോലേ ആസങ്ഗാസ്പദത്വമില്ലാത്തതിനാൽ പ്രാണനു വിശുദ്ധി സിദ്ധമാണെന്നു കാണിച്ച് ഇതിനെ പരിഹരിച്ചിട്ടുണ്ടല്ലോ എന്നാണെങ്കിൽ, ശരിതന്നെ; എന്നാൽ, ആങ്ഗിരസത്വംകൊണ്ടു വാഗാദികളുടെ ആത്മാവാണെന്നു പറഞ്ഞതിനാൽ, ശവത്തെ തൊട്ടവനെ തൊട്ടാൽ ഉള്ളതുപോലേ പ്രാണനു് അശുദ്ധത വരാമെന്ന് ആശങ്കിച്ചുപറയുന്നു:—പ്രാണൻ ശുദ്ധൻതന്നെ; എന്തെന്നാൽ, അങ്ങനെയുള്ള ഈ ദേവത—ഏതു പ്രാണനെ പ്രാപിച്ചിട്ടാണോ, പാഷാണത്തെ പ്രാപിച്ചിട്ടു പാംസുപിണ്ഡമെന്നപോലെ അസുരന്മാർ തകൎന്നുപോയതു്, ആ ദേവത—വൎത്തമാനയജമാനന്റെ ശരീരത്തിൽ

സ്ഥിതി ചെയ്യുന്നതും "മുഖത്തിനുള്ളിൽ ഇതാ!" എന്നു ദേവന്മാരാൽ നിർദ്ധാരണം ചെയ്യപ്പെട്ടതുമായ ഈ ദേവത അതുതന്നെ, അതു ദേവതയുമാണ്. എന്തെന്നാൽ ഉപാസനക്രിയയുടെ അംഗമെന്ന നിലയിൽ ഗുണഭൂതമായിരിക്കുന്നു. അങ്ങനെയുള്ള ഈ ദേവത—'ദൂർ' എന്നു ഖ്യാതയായിരിക്കുന്നു. അങ്ങനെ 'ദൂർ' എന്നു പ്രസിദ്ധിയുള്ളതുകൊണ്ട് ഇതിനു വിശുദ്ധിസിദ്ധംതന്നെ. എന്നാൽ ഇതിനു 'ദൂർ' എന്നു പേരു പ്രസിദ്ധമായിരിക്കുന്നത് എന്തുകൊണ്ടാണ് എന്നു പറയുന്നു:—മൃത്യു—ആസംഗലക്ഷണമായ പാപ്മാവു—ഈ പ്രാണദേവതയിൽനിന്നു ദൂരെയായതുകൊണ്ടാണ് ഇതിനു 'ദൂർ' എന്ന പേർ പ്രസിദ്ധമായിരിക്കുന്നത്. അസംശ്ലേഷധർമ്മി—ഒന്നും പററാത്ത സ്വഭാവമുള്ളത്—ആകയാൽ, പ്രാണൻ, മൃത്യുവിനു സമീപസ്ഥനാണെങ്കിലും ദൂരസ്ഥനാകുന്നു. ഈ 'ദൂർ' എന്ന നാമംതന്നെ പ്രാണനു വിശുദ്ധിയെ കാണിക്കുന്നു. ഇങ്ങനെ അറിയുന്നവനുള്ള ഫലം പറയുന്നു:—ഇപ്രകാരം വിശുദ്ധി ഗുണത്തോടുകൂടി പ്രാണനെ ഉപാസിക്കുന്നതാരോ അവനിൽനിന്നു മൃത്യുദൂരത്തായിത്തീരും ഉപാസിക്ക എന്നു വച്ചാൽ ഉപാസ്യാർത്ഥവാദത്തിൽ ശ്രുതിയാൽ ദേവതാദിസ്വരൂപം എങ്ങനെയാണോ അറിയിക്കപ്പെടുന്നത്, അപ്രകാരം മനസ്സുകൊണ്ടു ചിന്തിച്ചുകൊണ്ടിരിക്കയാണ്. ചിന്തിക്കുന്നതു ലൗകികപ്രത്യയങ്ങളാൽ മുടക്കമില്ലാതെ ..ം, ദേവതാദിസ്വരൂപൻ തന്നെയാണ താൻ എന്നുള്ള അഭിമാനത്തിന് അഭിവ്യക്തി ഉണ്ടാകുന്നതുവരെയുമാണ്; മനുഷ്യനാണ് താൻ എന്നു തോന്നുന്നതുപോലേ, ജീവിച്ചിരിക്കുമ്പോഠംതന്നെ ദേവനാണ് താൻ എന്നുള്ള അഭിവ്യക്തി ഉണ്ടാകുന്നതുവരെ എന്നർത്ഥം. അങ്ങനെ അഭിമാനത്തിന്റെ അഭിവ്യക്തി ഉണ്ടാകുന്നവനു മാത്രമേ, ദേഹപാതാനന്തരം ആ ദേവനായിത്തീരുക എന്ന ഫലം സിദ്ധിക്കയുള്ളു എന്നതിലേക്ക്, "ദേവോഭൂത്വാ ദേവാനപ്യേതി" "കിംദേവതോഽസ്യാം പ്രാച്യാംദിശ്യസി" എന്നും മററുമുള്ള ശ്രുതികഠം പ്രമാണങ്ങളാകുന്നു. 9

ഈ പ്രാണദേവത 'ദൂർ' എന്നു പേരുള്ളതാണെന്നും, ഇതിനെ ഇങ്ങനെ അറിയുന്നവനു മൃത്യു ദൂരത്തായിത്തീരുമെന്നും പറഞ്ഞുവല്ലോ. എന്നാൽ ഇപ്രകാരം അറിയുന്നവനു മൃത്യു ദൂരത്താകുന്നതെങ്ങനെയാണ്? പറയാം—ഇപ്രകാരം അറിയുക എന്നുള്ളതിനു മൃത്യു വിരുദ്ധമാണ്. ഇന്ദ്രിയങ്ങഠംക്കും വിഷയങ്ങഠംക്കും തമ്മിലുള്ള സംസർഗത്താൽ ഉണ്ടാകുന്ന പാപ്മാവു് പ്രാണനാണ് ആത്മാവെന്നഭിമാനമുള്ളവനു വിരുദ്ധമാണല്ലോ- എന്തെന്നാൽ ആ പാപ്മാവിനു ഹേതു വാഗാദിവിശേഷത്തോടു കൂടിയ ആത്മാവിലുള്ള അഭിമാനവും സ്വാഭാവികമായ അജ്ഞാനവുമാണു. പ്രാണാത്മാഭിമാനം ശാസ്ത്രത്താൽ ഉണ്ടാകുന്നതാണ്- അതിനാൽ അതിനു ബലം കൂടും- അതുകൊണ്ടു ഇപ്രകാരം അറിയുന്നവന് പാപ്മാവ് ദൂരത്താകുമെന്നു പറഞ്ഞതു്, ഇപ്രകാരം അറിയുന്നതിനും പാപ്മാവിനും തമ്മിൽ വിരോധമുള്ളതിനാൽ, ശരി തന്നെ- ഇതിനെ കാണിക്കുന്നു:—

ഉപ:—സാ വാ ഏഷാ ദേവതൈതാസാം ദേവതാനാം പാപ്മാനം മൃത്യുമപഹത്യ, യത്രാഽഽസാം ദിശാമന്തസ്തദ്ഗമയാം ചകാര; തദാസാം പാപ്മനോ വിന്യദധാത്; തസ്മാന്ന ജനമിയാന്നാന്തമിയാന്നേത് പാപ്മാനം മൃത്യുമന്വവായാനീതി. 10

| | |
|---|---|
| സാ ഏഷാ ദേവതാ | =അങ്ങനെ ഉള്ള പ്രാണൻ എന്നു പറയുന്ന ഈ ദേവത |
| ഏതാസാം ദേവതാനാം | =ഈ വാഗാദിദേവതകളുടെ |
| പാപ്മാനംമൃത്യും | =പാപ്മാവാകുന്ന മൃത്യുവിനെ |
| അപഹത്യ | =അപഹനിച്ചിട്ടു്, |
| യത്ര | =എവിടെയാണോ |
| ആസാം ദിശാം അന്തഃ | =ഈ ദിക്കുകളെ അവസാനം |
| തത് | =അവിടെ |
| ഗമയാംചകാര വൈ | =ഗമിപ്പിച്ചു. |
| തത് (ഗമയിത്വാ) | =അവിടെ (ഗമിപ്പിച്ചിട്ടു്) |
| ആസാം | =ഈ ദേവതകളുടെ |
| പാപ്മനഃ | =പാപ്മാക്കളെ |
| വിന്യദധാത് | =പലവിധത്തിൽ അടക്കിവച്ചു. |
| തസ്മാത് | =അതിനാൽ, |
| പാപ്മാനം മൃത്യും | ="പാപ്മാവാകുന്ന മൃത്യുവിനെ. |
| ന അനപവായാനി ഇത് | =ഞാൻ പ്രാപിക്കരുതു്. അയ്യോ!" |
| ഇതി | =എന്നുവിചാരിച്ചു്, |
| ജനം ന ഇയാത് | =ജനത്തെ ഗമിക്കരുതു്. |
| അന്തം | =അന്തത്തെ=ദിക്കുകളുടെ അന്തത്തെ |
| ന ഇയാത് | =ഗമിക്കരുതു്. |

ഭാഷ്യം—'സാ വാ ഏഷാ ദേവതാ' എന്നതിൻെറ അൎത്ഥം മുമ്പുപറഞ്ഞിട്ടുള്ളതുപോലേതന്നെ. ഈ പ്രാണദേവത, വാഗാദികളായ ദേവതകളുടെ പാപ്മാവാകുന്ന മൃത്യുവിനെ അപഹനിച്ചിട്ടു്—സ്വാഭാവികമായ അജ്ഞാനംനിമിത്തമുണ്ടാകുന്ന, ഇന്ദ്രിയവിഷയസംസൎഗ്ഗത്തിലുള്ള ആസങ്ഗത്താൽ ഉണ്ടാക്കപ്പെടുന്ന പാപംകൊണ്ടാണല്ലോ എല്ലാവരും മരിക്കുന്നതു്. അതിനാൽ അതുതന്നെയാണു മൃത്യു; ആ മൃത്യുവിനെ, പ്രാണാത്മാഭിമാനരൂപകളായ വാഗാദിദേവതകളിൽനിന്നു വിട്ടുത്തിയിട്ടു്—(പ്രാണാത്മാഭിമാനം എന്നുള്ള നില യിൽമാത്രമാണു് പ്രാണൻ മൃത്യുവിൻെറ അപഹന്താവെന്നു പറയപ്പെടുന്നതു്. ഇപ്രകാരം അറിയുന്നവൻെറ പാപ്മാവു ദൂരത്തുപോകുന്നതാകട്ടെ വിരോധത്താൽതന്നെയാണു്. ദേവതകളുടെ പാപ്മാവാകുന്ന മൃത്യുവിനെ അപഹനിച്ചിട്ടു് എന്തുചെയ്തു എന്നു പറയുന്നു:—) പ്രാചി മുതലായ ദിക്കുകളുടെ അവസാനം എവിടെയോ അവിടെ ഗമിപ്പിച്ചു.

പൂൎവ്വപക്ഷം—ദിക്കുകൾക്കു അവസാനമില്ലല്ലോ; പിന്നെ അവിടെ ഗമിപ്പിച്ചുഎന്നു പറയുന്നതു് എങ്ങനെയാണു്?

സമാധാനം—പറയാം; ശ്രൌതവിജ്ഞാനമുള്ള ജനങ്ങളെയും ആ ജനങ്ങൾ അധിവസിക്കുന്ന ദേശത്തേയും അവധിയാക്കി, ആ നിമിത്തംകൊണ്ടുതന്നെ ദിക്കുകളെ കല്പിച്ചിരിക്കയാണു്. അതിനാൽ ദിക്കുകൾക്കു ആനന്ത്യമില്ല, ശ്രൌതവിജ്ഞാനവിരോധികളായ ജനങ്ങളാൽ അധിവസിക്ക

പ്പെടുന്ന ദേശം തന്നെയാണു ദിക്കുകളുടെ അന്തം. ദേശാന്തമെന്നു പറഞ്ഞാൽ അരണ്യമെന്ന് അർത്ഥമാകുന്നതുപോലെയാണ് ഇതും. അതിനാൽ നിങ്ങൾ പറഞ്ഞ ദോഷമില്ല.

പ്രാണദേവത, ഈ ദേവതകളുടെ പാപ്മാക്കളെ അവിടെ ഗമിപ്പിച്ചിട്ടു പലവിധത്തിൽ അമർത്തിവച്ചു. അങ്ങനെ അമർത്തിവച്ചതു പ്രാണാത്മാഭിമാനഹീനരായ അന്ത്യജനങ്ങളിലാണ്. വെറും ദേശത്തിൽ പാപ്മാവു സ്ഥിതിചെയ്യാൻ വഴിയില്ലല്ലോ; എന്തുകൊണ്ടെന്നാൽ ആ പപ്മാവ് ഇന്ദ്രിയസംസർഗ്ഗജന്യമാകയാൽ പ്രാണികളെ ആശ്രയിച്ചല്ലാതെ സ്ഥിതിചെയ്കയില്ല അതിനാൽ ആ അന്ത്യജനത്തോട്, സംഭാഷണം ദർശനം മുതലായതുകൊണ്ടു സംസർഗ്ഗം ചെയ്യരുത്. അവരോടു സംസർഗ്ഗം ചെയ്താൽ പാപത്തോടും സംസർഗ്ഗം ചെയ്തതായിട്ടുതീരും. എന്തെന്നാൽ അവർ പാപ്മാവിന് ആശ്രയമാണല്ലോ. ദിഗന്തമെന്നു പറയുന്നതും സാധാരണ അന്ത്യജനങ്ങൾ പാർത്തുവരുന്നതുമായ ദേശത്തിൽ, അവിടം ജനശൂന്യമായിരുന്നാലും പോകരുത്. ആ ദേശത്തിലുള്ള ജനങ്ങളോട്, അവർ അവിടം വിട്ടിരുന്നാലും സംസർഗ്ഗം ചെയ്യരുത്. മൂലത്തിൽ 'നേത്' എന്നുള്ള നിപാതം, പ്രാണോപാസകൻ മാത്രമല്ല, എല്ലാവരും ഈ നിഷേധത്തെ അതിക്രമിക്കുന്നതിൽ ഭയപ്പെടണമെന്നുള്ള അർത്ഥത്തിലാണ്. "അങ്ങനെയുള്ള ജനങ്ങളോടു സംസർഗ്ഗം ചെയ്താൽ ഞാൻ പാപ്മാവാകുന്ന മൃത്യുവിനെ അനുഗമിക്കും" എന്നു ഭയപ്പെട്ടു മേൽ പറഞ്ഞ പ്രകാരമുള്ള ജനങ്ങളോടു സംസർഗ്ഗം ചെയ്കയോ ദിഗന്തമെന്നു പറയുന്ന ദേശത്തിൽ പോവുകയോ ചെയ്യരുത്. (എന്നു മുമ്പിലത്തേതിനോടു സംബന്ധം) 10.

ഉപ—സാ വാ ഏഷാ ദേവതൈതാസാം ദേവതാനാം പാപ്മാനം മൃത്യുമപഹത്യാഥൈനാ മൃത്യുമത്യവഹത്. 11.

| | |
|---|---|
| സാ ഏഷാ ദേവതാ | =അങ്ങനെയുള്ള ഈ പ്രാണദേവത |
| ഏതാസാം ദേവതാനാം | =ഈ വാഗാദിദേവതകളുടെ |
| പാപ്മാനം മൃത്യും | =പാപ്മാവാകുന്ന മൃത്യുവിനെ |
| അപഹത്യ | =അപഹനിച്ചിട്ട് |
| അഥ | =അനന്തരം |
| ഏനാഃ | =ഈ ദേവതകളേ |
| മൃത്യുംഅത്യവഹത് | =മൃത്യുവിനെ കടത്തിവിട്ടു. |

ഭാഷ്യം—വാഗാദികൾക്ക് പ്രാണാത്മജ്ഞാനകർമ്മഫലമായ ആധ്യാത്മതപത്തെ പറയുന്നു:—ഈ പ്രാണദേവത, ഈ വാഗാദിദേവതകളുടെ പാപ്മാവാകുന്ന മൃത്യുവിനെ അപഹനിച്ചിട്ട്, അനന്തരം ദേവതകളെ മൃത്യുവിനപ്പുറം എത്തിച്ചു. ആധ്യാത്മികപരിച്ഛേദത്തെ ഉണ്ടാക്കുന്ന പാപ്മാവാകുന്ന മൃത്യു പ്രാണാത്മവിജ്ഞാനത്താൽ അപഹതമായതുകൊണ്ടു ആ പ്രാണൻ പാപ്മാകുന്ന മൃത്യുവിന്റെ അപഹന്താവാകുന്നു. അതിനാൽ ആ പ്രാണൻതന്നെയാണ് ഈ വാഗാദിദേവതകളെ പ്രകൃതമാ

യ പാപ്മാവാകുന്ന മൃത്യുവിനെ കടത്തി, സ്വന്തമായ, അപരിച്ഛിന്നമാ അഗ്ന്യാദിദേവതാസ്വരൂപത്തെ പ്രാപിപ്പിച്ചതു്. 11.

ഉപ - സ വൈ വാചമേവ പ്രഥമാമത്യവഹത്; സാ ऽ യദാ മൃത്യുമത്യമുച്യത സോ ऽ ഗ്നിരഭവത്; സോ ऽ യമഗ്നിഃ പരേണ ऽ മൃത്യു മതിക്രാന്തോ ദീപ്യതേ. 12.

| | |
|---|---|
| സഃ | =ആ പ്രാണൻ |
| പ്രഥമാം | =പ്രഥമയായ=പ്രധാനയായ |
| വാചം ഏവ | =വാക്കിനെത്തന്നെ |
| അത്യവഹത്വൈ | =കടത്തിവിട്ടു. |
| സാ | =ആ വാക്കു് |
| യദാ | =എപ്പോൾ |
| മൃത്യുംഅത്യമുച്യത | =മൃത്യുവനെ അതിക്രമിച്ചു മുക്തയായയോ, |
| തദാ | =അപ്പോൾ |
| സഃ അഗ്നിഃ അഭവത് | =അതു് അഗ്നിയായിത്തീൎന്നു. |
| അതിക്രാന്തഃ | =കടന്നുപോയ |
| അയം അഗ്നിഃ | =ഈ അഗ്നി |
| മൃത്യും പരേണ | =മൃത്യുവിന്നു് അപ്പുറം |
| ദീപ്യതേ | =ദീപിക്കുന്നു=പ്രകാശിക്കുന്നു. |

ഭാഷ്യം—ആ പ്രാണൻ പ്രധാനമായ വാക്കിനെത്തന്നെ—ഉദ്ഗീഥകൎമ്മത്തിൽ മററു കരണങ്ങളെ അപേക്ഷിച്ചു് കൂടുതൽ ഉപകരിക്കുന്നതാണു വാക്കിനുള്ള പ്രാധാന്യം—മൃത്യുവിനെക്കടത്തിവിട്ടു. മൃത്യുവിനെ കടത്തിവിട്ട ആ വാക്കിന്റെ രൂപമെന്തെന്നുപറയുന്നു:—ആ വാക്കു് എപ്പോഴാണോ പാപ്മാവാകുന്ന മൃത്യുവിനെ കടന്നു മുക്തയായതു്, അപ്പോൾ തന്നിയേതന്നെ അതു് അഗ്നിയായിത്തീൎന്നു. മുമ്പും അഗ്നിതന്നെയായിരുന്ന വാക്കു മൃത്യുവിനോടു വേർപെട്ടപ്പോഴും അഗ്നിതന്നെ ആയിത്തീൎന്നു. എന്നാൽ മൃത്യുവിയോഗത്തിൽ ഇത്രയും വിശേഷമുണ്ടു്—മൃത്യുവിനെ കടന്ന ഈ അഗ്നി മൃത്യുവിനപ്പുറം ദീപിക്കുന്നു. മോക്ഷത്തിനു മുമ്പു് അദ്ധ്യാത്മമായി വാക്കെന്ന നിലയിൽ മൃത്യുവിനാൽ പ്രതിബദ്ധമായിരുന്നതിനാൽ ഇപ്പോഴത്തെപ്പോലെ ദീപ്തിയുള്ളതായിരുന്നില്ല. ഇപ്പോഴാകട്ടെ, മൃത്യുവിനോടു വേർപെട്ടതുകൊണ്ടു മൃത്യുവിനപ്പുറം ദീപിക്കുന്നു. 12.

ഉപ—അഥ പ്രാണമത്യവഹത്; സ യദാ മൃത്യുമത്യമുച്യത, സവായുരഭവത്; സോ ऽ യം വായുഃ പരേണമൃത്യുമതിക്രാന്തഃ പവതേ. 13.

| | |
|---|---|
| അഥ | =പിന്നെ |
| പ്രാണം | =പ്രാണനെ=ഘ്രാണത്തെ |
| അത്യവഹത് | =കടത്തിവിട്ടു. |
| സഃ | =അതു്=ആ പ്രാണൻ |

യദാ =എപ്പോൾ
മൃത്യും അത്യമുച്യത =മൃത്യുവിനെ അതിക്രമിച്ചു മുക്തനായോ
തദാ =അപ്പോൾ
സഃ വായുഃ അഭവത് =അതു വായുവായിത്തീൎന്നു.
അതിക്രാന്തഃ സഃ അയം വായുഃ =മൃത്യുവിനെ അതിക്രമിച്ച ഈ വായു
മൃത്യും പരേണ =മൃത്യുവിന്ന് അപ്പുറം
പവതേ =പവനം ചെയ്യുന്നു.

ഭാഷ്യം—അതുപോലേ പ്രാണൻ—ഘ്രാണം—വായുവായിത്തീൎന്നു. മൃത്യുവിനെ അതിക്രമിച്ച ആ വായു മൃത്യുവിന്നപ്പുറം പവനം ചെയ്യുന്നു. 13

ഉപ—അഥ ചക്ഷുരത്യവഹത്; തദ്യദാ മൃത്യുമത്യമുച്യത, സ ആദിത്യോഽഭവത്; സോഽസാവാദിത്യഃ പരേണ മൃത്യുമതിക്രാന്തസ്തപതി. 14

അഥ =പിന്നെ
ചക്ഷുഃ അത്യവഹത് =ചക്ഷുസ്സിനെ കടത്തിവിട്ടു.
തത് =ആ ചക്ഷുസ്സ്
യദാ =എപ്പോൾ
മൃത്യും അത്യമുച്യത =മൃത്യുവിനെ അതിക്രമിച്ചു മുക്തമായോ
തദാ =അപ്പോൾ
സഃ ആദിത്യഃ അഭവത് =അത് ആദിത്യനായിത്തീൎന്നു.
അതിക്രാന്തഃ =മൃത്യുവിനെ അതിക്രമിച്ച
സഃ അസൗ ആദിത്യഃ =അങ്ങനെയുള്ള ആ ആദിത്യൻ
മൃത്യും പരേണ =മൃത്യുവിന് അപ്പുറം
തപതി =തപിക്കുന്നു.

ഭാഷ്യം—അതുപോലെ ചക്ഷുസ്സ് ആദിത്യനായിത്തീൎന്നു. മൃത്യുവിനെ അതിക്രമിച്ച ആ ആദിത്യൻ തപിക്കുന്നു. 14

ഉപ—അഥ ശ്രോത്രമത്യവഹത്; തദ്യദാമൃത്യുമത്യമുച്യത, താ ദിശോഽഭവൽ; താ ഇമാ ദിശഃ പരേണ മൃത്യു മതിക്രാന്താഃ. 15

അഥ =പിന്നെ
ശ്രോത്രം അത്യവഹത് =ശ്രോത്രത്തെ കടത്തിവിട്ടു.
തത് =അത് ആ ശ്രോത്രം
യദാ =എപ്പോൾ
മൃത്യും അത്യമുച്യത =മൃത്യുവിനെ കടന്നു മുക്തമായോ,
തദാ =അപ്പോൾ
താഃ ദിശഃ അഭവത് =അവ ദിക്കുകളായിത്തീൎന്നു.
അതിക്രാന്താഃ =മൃത്യുവിനെ അതിക്രമിച്ച
താഃ ഇമാഃ ദിശഃ =അങ്ങനെയുള്ള ദിക്കുകൾ
മൃത്യും പരേണ =മൃത്യുവിനപ്പുറം സ്ഥിതിചെയ്യുന്നു.

ഭാഷ്യം—അതുപോലേ ശ്രോത്രം ദിക്കുകളായിത്തീൎന്നു. ദിക്കുകൾ പ്രാച്യാദിവിഭാഗത്തോടുകൂടി സ്ഥിതിചെയ്യുന്നു. 15

ഉപ—അഥ മനോഽത്യവഹത്; തദ്യദാമൃത്യുമത്യമുച്യത, സ ചന്ദ്രമാ അഭവത്. സോഽസൗ ചന്ദ്രഃ പരേണ മൃത്യുമതിക്രാന്തോ ഭാതി; ഏവം ഹ വാ ഏനമേഷാ ദേവതാമൃത്യുമതിവഹതി, യ ഏവം വേദ, 16

| | |
|---|---|
| അഥ | =അനന്തരം |
| മനഃ | =മനസ്സിനെ |
| അത്യവഹത് | =കടത്തിവിട്ടു. |
| തത് | =അതു |
| യദാ | =എപ്പോൾ |
| മൃത്യും അത്യമുച്യത | =മൃത്യുവിനെ കടന്നു മുക്തമായിത്തീൎന്നുവോ |
| തദാ | =അപ്പോൾ |
| സഃ ചന്ദ്രമാഃ അഭവത | =അതു ചന്ദ്രമസ്സായിത്തീൎന്നു. |
| അതിക്രാന്തഃ | =മൃത്യുവിനെ അതിക്രമിച്ച |
| സഃ അസൗ ചന്ദ്രഃ | =അങ്ങിനെയുള്ള ആ ചന്ദ്രൻ |
| മൃത്യും പരേണ | =മൃത്യുവിന്റെ അപ്പുറം |
| ഭാതി | =ശോഭിക്കുന്നു. |
| ഏവം | =ഇപ്രകാരം |
| യഃ വേദ | =ആർ അറിയുന്നുവോ, |
| ഏനം | =ഇവനെ |
| ഏഷാ ദേവതാ | =ഈ പ്രാണദേവത |
| മൃത്യും അതിവഹതി | =മൃത്യുവിനെ കടത്തിവിടുന്നു |

ഭാഷ്യം—മനസ്സു ചന്ദ്രമസ്സായി ശോഭിക്കുന്നു. വാഗാദികളെ അഗ്ന്യാദിഭാവത്തിലാക്കി പൂൎവ്വയജമാനനെ മൃത്യുവിനെക്കടത്തിവിട്ടതു എങ്ങിനെയോ അതുപോലെ, വാഗാദിപഞ്ചകത്തോടുകൂടിയ പ്രാണനെ അറിയുന്ന വൎത്തമാനയജമാനനേയും, വാഗാദികളെ അഗ്ന്യാദിഭാവത്തിലാക്കി, ഈ പ്രാണദേവത, മൃത്യുവിനെ കടത്തിവിടുന്നു. "തം യഥാ യഥോപാസ്തേ തദേവ ഭവതി" എന്ന ശ്രുതി, മേൽപറഞ്ഞ ഉപാസനത്തിന്റെ മേൽപറഞ്ഞ ഫലം അനുരൂപമാണെന്നതിലേയ്ക്കു പ്രമാണമാകുന്നു. 16

ഉപ—അഥാത്മനേഽന്നാദ്യമാഗായത്. യദ്ധികിം ചാന്നമദ്യതേഽനേനൈവതദദ്യതേ. ഇഹ പ്രതിതിഷ്ഠതി 17

| | |
|---|---|
| അഥ | =അനന്തരം |
| ആത്മനേ | =തനിക്കുവേണ്ടി |
| അന്നാദ്യം | =അന്നാദ്യത്തെ |
| ആഗായത | =ആഗാനം ചെയ്തു. |
| ഹി | =എന്തെന്നാൽ, |

| | |
|---|---|
| യത് കിം ച | =ഏതെല്ലാം |
| അന്നം | =അന്നം |
| അദ്യതേ | =അദിക്കപ്പെടുന്നുവോ |
| തത് | =അതു് |
| അനേന ഏവ | =പ്രാണനെക്കൊണ്ടുതന്നെയാണ് |
| അദ്യതേ | =അദിക്കപ്പെടുന്നതു്. |
| ഇഹ | =ഈ അന്നാദ്യത്തിൽ |
| പ്രതിതിഷ്ഠതി | =പ്രാണൻ പ്രതിഷ്ഠിതിചെയ്യുന്നു. |

ഭാഷ്യം—വാഗാദികൾ തങ്ങൾക്കുവേണ്ടി ആഗാനം ചെയ്തതുപോലെ, മുഖ്യനായ പ്രാണനും, മൂന്നു പവമാനങ്ങളിൽ സർവ്വപ്രാണങ്ങൾക്കും പൊതുവായുള്ളതും പ്രജാപതിത്വമാകുന്ന ഫലത്തോടുകൂടിയതുമായ ആഗാനം ചെയ്തിട്ടു്, അനന്തരം ശിഷ്ടമുള്ള ഒൻപതു സ്തോത്രങ്ങളിൽ തനിക്കുവേണ്ടി അന്നാദ്യത്തെ ആഗാനം ചെയ്തു. അന്നവും ആദ്യവുമായിട്ടുള്ളതാണ് അന്നാദ്യം; അതായതു എല്ലാഭോജ്യവും. ആകട്ടെ, വാചനികമായ ഫലസംയോഗം കർത്താവിനാണെന്നു പറഞ്ഞുവല്ലോ; പിന്നെ എങ്ങനെയാണു പ്രാണൻ തനിക്കുവേണ്ടി അന്നാദ്യത്തെ ആഗാനം ചെയ്തു എന്നു കാണുന്നതു്? എന്നുള്ളതിനു ഹേതുവിനെ 'യദ്ധി കിം ച' ഇത്യാദികൊണ്ടു പറഞ്ഞിരിക്കുന്നു. 'യത് കിം ച' എന്നതു് എല്ലാവക അന്നത്തെയും പരാമർശിക്കുന്നതിനാണ്. ലോകത്തിൽ പ്രാണികളാൽ അദിക്കപ്പെടുന്ന അന്നമെല്ലാം അനനെ—പ്രാണനെ-ക്കൊണ്ടുതന്നെയാണ് അദിക്കപ്പെടുന്നതു്. അനൻഎന്നതു പ്രാണന്റെ പ്രസിദ്ധിയുള്ള പേരാണ്. സാന്തമായ 'അനസ്' എന്നതാണ് ശകടത്തെ കുറിക്കുന്നതു്. സ്വരാന്തമായ വേറൊന്നാണ് പ്രാണപര്യായമായിട്ടുള്ളതു്. അന്നാദ്യം പ്രാണനാൽ ആണ് അദിക്കപ്പെടുന്നതു് എന്നുമാത്രമല്ല, ശരീരാകാരത്തിൽ പരിണമിച്ചിരിക്കുന്ന ഈ അന്നാദ്യത്തിൽ ആണ് പ്രാണൻ പ്രതിഷ്ഠിതി ചെയ്യുന്നതു്. അതിനാൽ പ്രാണൻ തന്റെ പ്രതിഷ്ഠയ്ക്കുവേണ്ട. അന്നാദ്യത്തെ ആഗാനം ചെയ്തു, പ്രാണൻ അന്നത്തെ ഭക്ഷിക്കുന്നതും തന്റെ പ്രതിഷ്ഠയ്ക്കായി മാത്രമാണ്. അതിനാൽ വാഗാദികളിൽ എന്നപോലെ കല്യാണാസങ്ഗം കൊണ്ടുള്ള പാപ്മാവു പ്രാണനിൽ സംഭവിക്കുവാൻ ഇടയില്ല. 17

ഉപ—തേ ദേവാ അബ്രുവൻ:—ഏതാവദ്വാ ഇദം സർവം യദന്നം തദാത്മന ആഗാസീഃ; അനു നോഽസ്മിന്നന്ന ആഭജസ്വ ഇതി. തേ വൈ മാഽഭിസംവിശതേതി. തഥേതി തം സമന്തം പരിണ്യവിശന്ത. തസ്മാദ്യദന്നേനാന്നമത്തി തേനൈതാസ്തൃപ്യന്തി. ഏവം ഹ വാ ഏനം സ്വാ അഭിസംവിശന്തി; ഭർത്താ സ്വാനാം ശ്രേഷ്ഠഃ പുര ഏതാ ഭവത്യന്നാദോഽധിപതിര്യ ഏവംവേദ. യ ഉ ഹൈവംവിദം സ്വേഷു പ്രതി പ്രതിർബുഭൂഷതി, ന ഹൈവാലംഭാര്യേഭ്യോ ഭവതി. അഥ യ ഏവൈതമനു ഭവതി, യോ വൈതമനു ഭാര്യാൻ ബുഭൂഷതി, സ ഹൈവാലം ഭാര്യേഭ്യോ ഭവതി. 18

| | |
|---|---|
| തേ ദേവാഃ | =ആ വാഗാദികളായ ദേവന്മാർ |
| അബ്രുവൻ | =പറഞ്ഞു:— |

| | |
|---|---|
| അന്നം യത് | ="അന്നം യാതൊന്നോ |
| ഇദം തത് സർവം | =അത് എല്ലാം |
| ഏതാവത് വൈ | =ഇത്രയുമേ ഉള്ളൂവല്ലൊ; |
| തത് | =അതിനെ |
| ആത്മനേ | =തനിക്കുവേണ്ടി |
| ആഗാസിഃ | =നീ ആഗമനം ചെയ്തു. |
| അന്ന | =ഇനി |
| അസ്മിൻ അന്നെ | =ഈ അന്നത്തിൽ |
| നഃ | =ഞങ്ങളെ |
| ആഭജസ്വ | =ആഭജിപ്പിക്ക=പങ്കുള്ളവരാക്കുക". |
| ഇതി | =എന്ന് |
| തേ വൈ യൂയം | ="അന്നാർത്ഥികളാണെങ്കിൽ നിങ്ങൾ |
| മാം അഭിസംവിശത | =എന്റെ ചുററും അഭിമുഖമായി സ്ഥിതി ചെയ്യുവിൻ!" |
| ഇതി | =എന്ന പ്രാണൻ പറഞ്ഞു. |
| തഥാ ഇതി | =അങ്ങനെയാകട്ടെ" എന്നുപറഞ്ഞ്, |
| തം പരിസമന്തം | =ആ പ്രാണനു ചുററും |
| ന്യവിശന്ത | =നിവിഷ്ടരായി |
| തസ്മാത് | =അതിനാൽ |
| അനേന | =ഈ പ്രാണനെക്കൊണ്ട് |
| യത് അന്നം | =യാതൊരു അന്നത്തെ |
| അത്തി | =ലോകം അദിക്കുന്നുവോ, |
| തേന | =അതുകൊണ്ട് |
| ഏതാഃ | =ഈ വാഗാദികൾ |
| തൃപ്യന്തി | =തൃപ്തിപ്പെടുന്നു |
| ഏവം യഃ വേദ | =ഇപ്രകാരം ആർ അറിയുന്നുവോ, |
| ഏനം | =ഇവനെ |
| സ്വാഃ | =സ്വന്തം ആളുകൾ=ജ്ഞാതികൾ |
| ഏവം | =ഇപ്രകാരം |
| അഭിസംവിശന്തി ഹവൈ | =അഭിമുഖീകരിച്ചു ചുററും ഇരിക്കുന്നു. |
| ഏഷഃ | =ഇവൻ |
| സ്വാനാം | =ജ്ഞാതികൾക്ക് |
| ഭർത്താ | =ഭരണകർത്താവായും |
| ശ്രേഷ്ഠഃ | =ശ്രേഷ്ഠനായും |
| പുരഃ ഏതാ | =മുമ്പിൽ നടക്കുന്നവനായും |
| അന്നാദഃ | =അന്നത്തെ ഭക്ഷിക്കുന്നവനായും=അരോഗനായും |
| അധിപതിഃ | =മേലാവായിരുന്നു പാലിക്കുന്നവനായും |
| ഭവതി | =ഭവിക്കുന്നു |
| സ്വേഷു | =സ്വന്തം ആളുകളിൽ |
| യഃ ഉഹ | =ആരാണോ |

| | |
|---|---|
| ഏവംവിദം പ്രതി | =ഇപ്രകാരം അറിയുന്നവനെക്കുറിച്ച് |
| പ്രതിഃ | =പ്രതികൂലനായി=സ്പർദ്ധാലുക്കനാവനായി |
| ബുഭൂഷതി | =ഭവിക്കുവാൻ ഇച്ഛിക്കുന്നത്. |
| സഃ | =അവൻ |
| ഭാര്യേഭ്യഃ | =ഭരണീയന്മാർക്ക് |
| അലം | =മതിയായവനായി |
| ന ഹ ഏവ ഭവതി | =ഭവിക്കയില്ലതന്നെ |
| അഥ | =പിന്നെ |
| യഃ ഏവ | =ആരാണോ |
| ഏനം | =ഇവനെ=ഇപ്രകാരം അറിയുന്നവനെ |
| അനു ഭവതി | =അനുഗതനായി ഭവിക്കുന്നത്, |
| യഃ വാ | =ആരാണോ |
| ഏതം അനു | =ഇവനെ അനുവർത്തിച്ചുകൊണ്ട് |
| ഭാര്യാൻ | =ഭാര്യന്മാരെ=ഭരണീയന്മാരെ |
| ബുഭൂർഷതി | =ഭരിക്കുവാൻ ഇച്ഛിക്കുന്നത് |
| സഃ ഏവഹ | =അവൻ മാത്രമേ |
| ഭാര്യേഭ്യഃ | =ഭരണീയന്മാർക്ക |
| അലം ഭവതി | =മതിയായി വരികയുള്ളു. |

ഭാഷ്യം—അന്നംനിമിത്തമുള്ള ഉപകാരം വാഗാദികൾക്കും കാണുന്നതു കൊണ്ടു പ്രാണനെക്കൊണ്ടുതന്നെ ആണു് അന്നം അദിക്കപ്പെടുന്നതെന്നു പറഞ്ഞതു ശരിയല്ലെന്നു ഒരു ആക്ഷേപമുണ്ടാവാം. അതു ശരിയല്ല; എന്തെന്നാൽ വാഗാദികൾക്കുള്ള ഉപകാരം പ്രാണൻവഴി കിട്ടുന്നതാണ്. എന്നാൽ വാഗാദികൾക്ക് അന്നംകൊണ്ടുള്ള ഉപകാരം പ്രാണൻമുഖാന്തരം സിദ്ധിക്കുന്നതാണെന്നു പറഞ്ഞതു് എങ്ങനെയാണ്? ഇതു കാണിക്കുവാനായിട്ടാണ് "തേ ദേവാഃ" ഇത്യാദി ഗ്രന്ഥം. ആ വാഗാദികളായ ദേവന്മാർ (തങ്ങളുടെ വിഷയങ്ങളെ ദ്യോതിപ്പിക്കുന്നതുകൊണ്ടാണു ദേവന്മാർ എന്നു പറയുന്നതു്) മുഖ്യ പ്രാണനോടു പറഞ്ഞു:—"ലോകത്തിൽ പ്രാണസ്ഥിതികരമായി അദിക്കപ്പെടുന്ന അന്നമെല്ലാം ഇത്രയേഉള്ളു വല്ലോ. ഇതിൽ കൂട്ടതലായിട്ടില്ല. അതു മുഴവനും നീ ആഗാനംകൊണ്ടു കൈവശപ്പെടുത്തി. ഞങ്ങൾക്കു അന്നം കൂടാതെ സ്ഥിതിചെയ്യാൻ നിവൃത്തിയില്ലതാനും. അതുകൊണ്ടു് ഇനി നിന്റെ അന്നത്തിൽ ഞങ്ങളെയും പങ്കുകാരാക്കുക. ('ആഭജസ്വ' എന്നു മൂലത്തിൽ കാണുന്നതു് 'ആഭാജയസ്വ' എന്നു ണിജന്തമാണ്. ശ്രുതിയിലുള്ളതാകയാൽ ണിച്ചു ലോപിച്ചുപോയിരിക്കുന്നു.)

വാഗാദികളുടെ വാക്കു കേട്ടു പ്രാണൻ പറഞ്ഞു:—"നിങ്ങൾ അന്നാർത്ഥികളാണെങ്കിൽ എന്റെ ചുററും എനിക്കു് അഭിമുഖമായി സ്ഥിതിചെയ്യിൻ."

ഇതു കേട്ടു വാഗാദികൾ "അങ്ങനെയാകട്ടെ" എന്നു പറഞ്ഞു്, ആ പ്രാണന്റെ ചുററും നിവിഷ്ടരായി. പ്രാണന്റെ അനുജ്ഞയാൽ പ്രാണനെ ആശ്രയിച്ചുതന്നെ അങ്ങനെ നിവിഷ്ടരായ അവക്ക്, പ്രാണനെക്കൊണ്ടു് അദിക്കപ്പെടുന്നതും പ്രാണന്റെ പ്രതിഷ്ഠയ്ക്കു നിദാനവുമായ അന്നം ആ

ഷ്ടികരമായിത്തീരുന്നു. വാഗാദികൾക്കു സ്വാതന്ത്ര്യമായി അന്നത്തോടു സംബന്ധമില്ല. അതിനാൽ പ്രാണനെക്കൊണ്ടുതന്നെയാണു് അന്നം അദിക്കപ്പെടുന്നതെന്നു പറഞ്ഞതു ശരിതന്നെ.

പ്രാണനെ വാഗാദികൾക്കു് ആശ്രയമായും, വാഗാദികൾ അങ്ങിനേയുംപ്രാണനെ ആശ്രയിച്ചിരിക്കുന്നവയായും ആർ അറിയുന്നുവോ, അവൻെറയും ചുററും, പ്രാണൻെറ ചുററും വാഗാദികൾ എന്നപോലെ ജ്ഞാതികൾ നിവിഷ്ടരാകും. അവൻ ജ്ഞാതികൾക്കു് ആശ്രയിക്കത്തക്കവനായിത്തീരുമെന്നർത്ഥം. പ്രാണൻ വാഗാദികളെ എന്നപോലെ അവൻ തൻെറ ചുററും നിവിഷ്ടരായ ജ്ഞാതികളെ അന്നംകൊണ്ടു ഭരിക്കുന്നവനായും തീരും: അതുപോലേ ശ്രേഷ്ഠനായും മുമ്പേ നടക്കുന്നവനായും അരോഗനായതുകൊണ്ടു് അന്നത്തെ ഭക്ഷിക്കുന്നവനായും, വാഗാദികൾക്കു പ്രാണൻ എന്നപോലെ ജ്ഞാതികൾക്കു സ്വതന്ത്രനായ ഒരു പാലകനായും തീരും. പ്രാണനെ അറിയുന്നവന് ഇപ്പറഞ്ഞ ഫലങ്ങൾ സിദ്ധിക്കുമെന്നു മാത്രമല്ല, ഇപ്രകാരം പ്രാണനെ അറിയുന്നവൻെറ നേക്കു്, അവൻെറ ജ്ഞാതികളുടെ കൂട്ടത്തിൽ ആരാണോ പ്രതിസ്പദ്ധിയായിത്തീരുവാനിച്ഛിക്കുന്നതു്, അവൻ, പ്രാണനോടു എതിത്ത അസുരന്മാരെപ്പോലേ, ഭരണീയന്മാരെ ഭരിക്കുന്നതിനു പോരാത്തവനായിത്തീരും. എന്നാൽ ജ്ഞാതികളുടെ കൂട്ടത്തിൽ ആരാണോ, വാഗാദികൾ പ്രാണനെ എന്നപോലേ, ഇപ്രകാരം അറിയുന്നവനെ അനുഗമിക്കുകയും, വാഗാദികൾ പ്രാണനെ അനുവത്തിച്ചുകൊണ്ടു തങ്ങളെ ഭരിക്കുവാൻ ഇച്ഛിച്ചതുപോലേ, പ്രാണവിത്തിനെ അനുവത്തിച്ചുകൊണ്ടു ഭരണീയരെ ഭരിക്കുവാനിച്ഛിക്കുകയും ചെയ്യുന്നതു്, അവൻ മാത്രമേ ഭരണീയരെ ഭരിക്കുന്നതിനു ശക്തനാകയുള്ളൂ. അല്ലാതെ സ്വതന്ത്രനായിരിക്കുന്നവൻ ശക്തനാകയില്ല. ഇപ്പറഞ്ഞതെല്ലാം പ്രാണഗുണവിജ്ഞാനത്തിൻെറ ഫലമാണു്. 18.

ഭാഷ്യം—കാര്യകരണങ്ങളുടെ ആത്മാവാണു പ്രാണൻ എന്നുള്ളതിനെ പ്രതിപാദിക്കുന്നതിനായി "സോഽയാസ്യ ആങ്ഗിരസഃ" എന്നുള്ളതുകൊണ്ടു പ്രാണന് ആങ്ഗിരസത്വം ഉപന്യസിക്കപ്പെട്ടു. ഇന്നകാരണത്താലാണു് പ്രാണൻ ആങ്ഗിരസനാകുന്നതെന്നു പറഞ്ഞില്ല. അതിനാൽ അതിൻെറ സിദ്ധിക്കായി ഉത്തരഗ്രന്ഥം ആരംഭിക്കപ്പെടുന്നു. ആങ്ഗിരസത്വത്തിൻെറ ഹേതു സിദ്ധിക്കുമ്പോൾ, പ്രാണൻ കാര്യകരണങ്ങളുടെ ആത്മാവാണെന്നുള്ളതു ബോധ്യപ്പെടും. പിന്നെ, വാഗാദികൾ പ്രാണാധീനങ്ങളാണെന്നു പറഞ്ഞിട്ടുണ്ടു്. അതും എങ്ങനെയാണെന്നു് ഉപപാദിക്കണം. അതിനും കൂടിയാണു് ഉത്തരഗ്രന്ഥം.

ഉപ —"സോഽയാസ്യ ആങ്ഗിരസോഽങ്ഗാനാം ഹിരസഃ" പ്രാണോ വാ അങ്ഗാനാം രസഃ, പ്രാണോഹിവാ അങ്ഗാനാം രസഃ; തസ്മാദംയസ്മാൽ കസ്മാച്ചാങ്ഗാത് പ്രാണ ഉത്ക്രാമതി തദേവ തച്ഛുഷ്യതി; ഏഷ ഹി വാ അങ്ഗാനാം രസഃ 19.

| | |
|---|---|
| "സോഽയാസ്യ ആങ്ഗിരസോഽങ്ഗാനാം ഹിരസഃ" ഇതി | ="സോഽയാസ്യ ആങ്ഗിരസോഽങ്ഗാനാം ഹിരസഃ"എന്നുള്ളതു് കൊണ്ടു്, |

| | |
|---|---|
| പ്രാണഃ | =പ്രാണൻ |
| അങ്ഗാനാംരസഃ വൈ | =അങ്ഗങ്ങളുടെ രസമാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. |
| പ്രാണഃ അങ്ഗാനാംരസഃ ഹി വൈ | =പ്രാണൻ അങ്ഗങ്ങളുടെ രസമാണെന്നുള്ളതു പ്രസിദ്ധമാണ്. |
| യസ്മാത് കസ്മാൽച അങ്ഗാത് | =ഏതുവല്ല അങ്ഗത്തിൽനിന്നുമാണോ |
| പ്രാണഃ ഉത ക്രാമതി | =പ്രാണൻ ഉത്ക്രമിക്കുന്നത്=മാറുന്നത് |
| തത് ഏവ | =അപ്പോൾതന്നെ |
| തത് | =അത്=ആ അങ്ഗം |
| ശുഷ്യതി | =ശോഷിക്കുന്നു. |
| തസ്മാത് | =അതിനാൽ |
| ഏഷഃ | =ഈ പ്രാണൻ |
| അങ്ഗാനാം രസഃ ഹി വൈ | =അങ്ഗങ്ങളുടെ രസമെന്നു പ്രസിദ്ധമായിരിക്കുന്നു. |

ഭാഷ്യം — "സോഽയാസ്യ ആങ്ഗിരസഃ" ഇത്യാദി, ഉപപാദിക്കുന്നതിനായി, മുമ്പു് ഉപന്യസിച്ചിട്ടുള്ളതുപോലെതന്നെ ഇവിടെ എടുത്തുകാണിച്ചിരിക്കയാണ്. "പ്രാണോവാ അങ്ഗാനാംരസഃ" എന്നു് അവസാനിക്കുന്ന വാക്യം, മുമ്പു വ്യാഖ്യാനിച്ചിട്ടുള്ളതിനെ തന്നെ ഓമ്മിപ്പിച്ചിരിക്കയാണ് എന്നൎത്ഥം. പ്രാണൻ അങ്ഗങ്ങളുടെ രസമാണല്ലോ എന്നു ഓമ്മിപ്പിച്ചിരിക്കുന്നു. അങ്ഗങ്ങളുടെ രസം പ്രാണനാണെന്നുള്ളതു പ്രസിദ്ധമാണ്. വാഗാദികൾക്കു അങ്ഗങ്ങളുടെ രസമാണെന്നുള്ള പ്രസിദ്ധി ഇല്ല. അതുകൊണ്ടു "പ്രാണോ വൈ" എന്നു് ഓമ്മിപ്പിച്ചിരിക്കുന്നതു യുക്തംതന്നെ. എന്നാൽ എങ്ങനെയാണു പ്രസിദ്ധത്വം എന്നുപറയുന്നു:—ഏതെങ്കിലും ഒരു അങ്ഗത്തിൽനിന്നു പ്രാണൻ മാറിക്കളഞ്ഞാൽ അപ്പോൾതന്നെ ആ അങ്ഗം ശുഷ്കമായി— നീരസമായി —തീരുന്നു. അതിനാൽ അങ്ഗങ്ങളുടെ രസം പ്രാണനാണെന്നുള്ളതു പ്രസിദ്ധമാണ്. അതുകൊണ്ടു് കാൎയ്യകരണങ്ങളുടെ ആത്മാവു പ്രാണനാണെന്നുള്ളതു സിദ്ധമാകുന്നു. ആത്മാവു നീങ്ങിയാൽ ആണല്ലോ ശോഷം — മരണം — ഉണ്ടാകുന്നതു്. അതിനാൽ എല്ലാ ജീവികളും പ്രാണനെക്കൊണ്ടാണു ജീവിക്കുന്നത്. അതുകൊണ്ടു വാഗാദികളെ തള്ളി മുഖ്യപ്രാണനെത്തന്നെ ഉപാസിക്കണമെന്നു സമുദായാൎത്ഥം. 19.

ഭാഷ്യം—പ്രാണൻ, ഉപാസ്യനാണെന്നു കാണിപ്പാൻവേണ്ടി, രൂപകൎമ്മാത്മകങ്ങളായ കാൎയ്യകരണങ്ങളുടെ മാത്രമല്ല, നാമഭൂതങ്ങളായ ഋഗ്യജുസ്സാമങ്ങളുടേയും ആത്മാവാണെന്ന്, പ്രാണനെ സൎവ്വാത്മകനായി സ്തുതിച്ചു മഹത്വപ്പെടുത്തുന്നു: —

ഉപ — ഏഷ ഉ ഏവ ബൃഹസ്പതിഃ; വാഗ്വൈ ബൃഹതീ; തസ്യാ ഏഷപതിഃ; തസ്മാദുബൃഹസ്പതിഃ 20.

| | |
|---|---|
| ഏഷഃ ഏവ | =ഈ പ്രകൃതമായ ആങ്ഗിരസൻതന്നെ |
| ബൃഹസ്പതിഃ ഉ | =ബൃഹസ്പതിയും ആകുന്നു. |

| | |
|---|---|
| ബൃഹതീ | =ബൃഹതി എന്നു പറയുന്നതു് |
| വാക് വൈ | =വാക്കാകുന്നുവല്ലോ. |
| തസ്യാഃ | =അതിന്നു് |
| ഏഷഃ | =ഈ പ്രാണൻ |
| പതിഃ | =പതിയാകുന്നു. |
| തസ്മാത് | =അതിനാൽ |
| ബൃഹസ്പതിഃ ഉ | =ബൃഹസ്പതിയുമാകുന്നു. |

ഭാഷ്യം - പ്രകൃതനായ ഈ ആങ്ഗിരസൻ തന്നെ ബൃഹസ്പതിയുമാണ്. എങ്ങനെയാണ ബൃഹസ്പതിയാകുന്നതെന്നാൽ, പറയാം:—ബൃഹതിവാക്കാണല്ലോ. ബൃഹതി എന്നതു മുപ്പത്താറക്ഷരമുള്ള ഛന്ദസ്സാണ്. "വാഗ് വാ അനുഷ്ടുപ്" എന്ന ശ്രുതിയനുസരിച്ച് അനുഷ്ടുപ്പും വാക്കാണ്. മുപ്പത്തിരണ്ട് അക്ഷരമുള്ള ആ അനുഷ്ടുപ്പാകുന്ന വാക്ക ബൃഹതിയായ ഛന്ദസ്സിൽ അന്തർഭവിക്കുന്നു. അതിനാൽ, പ്രസിദ്ധിയുണ്ടായിരുന്നാലത്തെപ്പോലെ. "വാഗ്വൈ ബൃഹതീ" എന്നു പറഞ്ഞതു യുക്തംതന്നെ. ബൃഹതിയിൽ എല്ലാ ഋക്കുകളും അന്തർഭവിക്കുന്നു. എന്തെന്നാൽ അതു പ്രാണൻ എന്ന നിലയിൽ സ്തുതിക്കപ്പെട്ടിരിക്കുന്നു. "പ്രാണോ ബൃഹതീ, പ്രാണമൃഗ ഇത്യേവവിദ്യാത്." എന്നു വേറേ ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്. വാഗാത്മകങ്ങളായതുകൊണ്ടും ഋക്കുകൾ പ്രാണനിൽ അന്തർഭവിക്കുന്നു. അതു എങ്ങനെ എന്നാൽ—ആ വാക്കായ ബൃഹതിയ്ക്കു്—ഋക്കിന്—ഈ പ്രാണൻ പതിയാകുന്നു; എന്തെന്നാൽ പ്രാണൻ അതിന്റെ നിർവ്വർത്തകനാണ്. ഋക്ക്, കോഷ്ഠത്തിലുള്ള അഗ്നിയാൽ പ്രേരിതനായ മാരുതനാൽ നിർവ്വഹിക്കപ്പെടുന്നതാണല്ലോ. അല്ലെങ്കിൽ, പ്രാണനെ വാക്കിന്റെ പതി എന്നു പറയുന്നതു് പാലനം കൊണ്ടാകട്ടെ. പ്രാണനാണല്ലോ വാക്കിനെ പാലിക്കുന്നതു്; എന്തെന്നാൽ പ്രാണനില്ലാത്തവനു ശബ്ദം ഉച്ചരിക്കുന്നതിനുള്ള സാമർത്ഥ്യം ഇല്ലല്ലോ. അതിനാൽ, പ്രാണൻ ബൃഹസ്പതിയുമാകുന്നു. ഋക്കുകളുടെ ആത്മാവെന്നർത്ഥം. 20.

ഉപ—ഏഷ ഉ ഏവ ബ്രഹ്മണസ്പതിഃ; വാഗ്വൈ ബ്രഹ്മ; തസ്യാ ഏഷ പതിഃ; തസ്മാദു ബ്രഹ്മണസ്പതിഃ 21.

| | |
|---|---|
| ഏഷഃ ഏവ | =ഈ പ്രാണൻതന്നെ |
| ബ്രഹ്മണസ്പതിഃ ഉ | =ബ്രഹ്മണസ്പതിയും ആകുന്നു. |
| ബ്രഹ്മ | =ബ്രഹ്മം |
| വാക് വൈ | =വാക്കാകുന്നു. |
| തസ്യാഃ | =അതിന്നു്=ആ വാക്കിന്നു് |
| ഏഷഃ | =ഈ പ്രാണൻ |
| പതിഃ | =പതിയാകുന്നു. |
| തസ്മാത് | =അതിനാൽ |
| ബ്രഹ്മണസ്പതിഃ ഉ | =ബ്രഹ്മണസ്പതിയും ആകുന്നു. |

ഭാഷ്യം—അതുപോലെ, ഈ പ്രാണൻ ബ്രഹ്മണസ്പതിയുമാകുന്നു. ബ്രഹ്മമെന്നതു യജുസ്സാണ്. അതിന്റെ പതി എന്നൎത്ഥം. എങ്ങനെ എന്നാൽ യജുസ്സെന്നു പറയുന്നതു് ഒരുതരം വാക്കുതന്നെയാണ്. ആ വാക്കായ ബ്രഹ്മത്തിന്—യജുസ്സിന്—ഈ പ്രാണൻ പതിയാണ്. അതുകൊണ്ടു ബ്രഹ്മണസ്പതിയുമാണ്. അതിനുള്ള ന്യായങ്ങൾ മുമ്പിലേപ്പോലെതന്നെ. എന്നാൽ, ബൃഹതി എന്നു പറഞ്ഞതു് ഋക്കും ബ്രഹ്മമെന്നതു യജുസ്സും ആണെന്നും മറ്റൊന്നല്ലെന്നും എങ്ങനെയാണ് അറിയുന്നതു്? എന്നു ചോദിക്കയാണെങ്കിൽ പറയാം:—ഒടുവിൽ, "വാഗ്വൈസാമ" എന്ന് വാക്കിനു സാമസാമാനാധികരണ്യം നിൎദ്ദേശിച്ചിട്ടുള്ളതിനാൽ, അതുപോലെ, "വാഗ്വൈ ബൃഹതി," "വാഗ്വൈബ്രഹ്മ." എന്നുവാക്ക് സമാനാധികരണങ്ങളായി പറഞ്ഞ ബൃഹതിയും ബ്രഹ്മവും, ഋക്കും യജുസ്സുമാണെന്നു പറയുന്നതാണുയുക്തം. എന്നുമാത്രമല്ല, ബാക്കിവരുന്നതും അവയാണ്. സാമത്തെ വേറെപറഞ്ഞിരിക്കുമ്പോൾ ബാക്കി വരുന്നതു് ഋക്കും യജുസ്സും തന്നെയാണല്ലോ. ഋക്കും യജുസ്സും വാഗ്വിശേഷങ്ങളാകയാൽ അവയ്ക്കു വാക്കിനോടു സമാനാധികരണ്യം യുക്തവുമാണ്. അതുമല്ല, സാമമെന്നും ഉദ്ഗീഥമെന്നുമുള്ളവ വിശേഷാഭിധാനമാണെന്നുള്ളതു സ്പഷ്ടമാണ്. അതുപോലെ ബൃഹതീബ്രഹ്മശബ്ദങ്ങളും വിശേഷാഭിധാനമാണെന്നു വിചാരിക്കുന്നതാണു യുക്തം. അല്ലാത്തപക്ഷം, വിശേഷങ്ങളെ നിൎദ്ധാരണംചെയ്യാത്ത ആ അഭിധാനങ്ങൾ അനൎത്ഥകങ്ങളെന്നുവരും. വിശേഷം പറഞ്ഞതു വാക്കെന്നു മാത്രമാണെങ്കിൽ "വാഗ്വൈ ബൃഹതി" എന്നും, "വാഗ്വൈബ്രഹ്മ" എന്നുമുള്ള രണ്ടിടത്തും പൗനരുക്ത്യം—"വാക്കു വാക്കാകുന്നു" എന്നുള്ള പൗനരുക്ത്യം—വരികയും ചെയ്യും. അതുമാത്രവുമല്ല, ഋഗ്യജുഃസാമോദ്ഗീഥശബ്ദങ്ങൾക്കു ശ്രുതികളിൽ കാണുന്ന ക്രമവും—മുറയും—ഇങ്ങനെയാണ്. 21.

ഉപ—ഏഷ ഉ ഏവ സാമ; വാഗ്വൈസാഽമൈഷ, സാചാമശ്ചേതി തത് സാമ്നഃ സാമത്വം; യദ്വേവ സമഃ പ്ലുഷിണാ, സമോ മശകേന, സമോ നാഗേന, സമ ഏഭിസ്ത്രിഭിർല്ലോകൈഃ, സമഃ നേനേണ; തസ്മാദ്വേവ സാമ; അശ്നുതേ സാമ്നഃ സായുജ്യം സലോകതാം, യ ഏവ മേതത് സാമ വേദ. 22.

| | |
|---|---|
| ഏഷഃ ഏവ | =ഈ പ്രാണൻതന്നെ |
| സാമ ഉ | =സാമവുമാകുന്നു. |
| സാ | ='സാ' എന്നതു് |
| വാക് വൈ | =വാക്കാകുന്നു. |
| അമഃ | ='അമ' എന്ന ശബ്ദം |
| ഏഷഃ | =ഈ പ്രാണനാകുന്നു. |
| സാ ച അമഃ ച | ='സാ' എന്നതും 'അമ' എന്നതും. |
| തത് | =അതാണ് |
| സാമ്നഃ | =സാമത്തിനുള്ള |
| സാമത്വം | =സാമത്വം. |

| | |
|---|---|
| യത് ഉ ഏവ | =എന്തു കാരണത്താലാണോ. |
| പ്ലുഷിണാ | =പ്ലുഷിയോട്=പുത്തികാശരീരത്തോടു |
| സമഃ | =സമനായും |
| മശകേന സമഃ | =കൊതുകിനോടു സമനായും |
| നാഗേന സമഃ | =നാഗ (ഗജ)ത്തോടു സമനായും |
| ഏഭിഃ ത്രിഭിഃ ലോകൈഃ സമഃ | =ഈ മൂന്നുലോകങ്ങളോടും സമനായും |
| സർവേണ സമഃ | =സർവത്തോടും സമനായും ഇരിക്കുന്നതു്, |
| തസ്മാത് ഉ ഏവ | =അതുകൊണ്ടും |
| സാമ | =പ്രാണനെ സാമമെന്നു പറയാം. |
| യഃ | =ആരാണോ, |
| ഏവം | =ഇപ്രകാരം |
| ഏതത് സാമ | =ഈ സാമത്തെ |
| വേദ | =അറിയുന്നതു്, |
| സഃ | =അവൻ |
| സാമ്നഃ | =സാമത്തിന്റെ=പ്രാണന്റെ |
| സായുജ്യം | =സായുജ്യത്തെയോ |
| സലോകതാം | =സലോകതയേയോ |
| അശ്നുതേ | പ്രാപിക്കുന്നു. |

ഭാഷ്യം—ഈ പ്രാണൻതന്നെയാണു സാമം. എങ്ങനെ എന്നാൽ 'സാ' എന്നതു വാക്കാകുന്നു. എന്തെന്നാൽ സ്ത്രീലിങ്ഗശബ്ദത്തിൽ പറയപ്പെടുന്നതെല്ലാം വാക്കാകുന്നു. സർവനാമമായ 'സാ' ശബ്ദം, സർവസ്ത്രീലിങ്ഗശബ്ദങ്ങളാലും പറയപ്പെടുന്ന വസ്തുക്കളെ വിഷയീകരിക്കുന്നതാണു് എന്നർത്ഥം, അതുപോലെ 'അമ' എന്നതു പ്രാണനാകുന്നു. എല്ലാ പുല്ലിങ്ഗശബ്ദങ്ങളാലും പറയപ്പെടുന്ന വസ്തുക്കളെ വിഷയീകരിക്കുന്നതാണു് 'അമ' ശബ്ദം. "കേന മേ പൌംസ്നാനിനാമാന്യാപ്നോഷീതി; പ്രാണേനേതിബ്രൂയാത്, കേനമേ സ്ത്രീനാമാനീതി; വാ ചാ." എന്നുള്ള വേറേശ്രുതി ഇതിലേയ്ക്കു പ്രമാണമാകുന്നു. ഇങ്ങനെ ഈ സാമശബ്ദം വാക്കിന്റെയും പ്രാണന്റെയും അഭിധാനമായിട്ടുള്ളതാണു്. അങ്ങനെ പ്രാണൻ സാമമായിരിക്കയാൽ പ്രാണനാൽ നിർവഹിക്കപ്പെടുന്ന സ്വരാദിയുടെ സമുദായം മാത്രമായ ഗീതിയും സാമശബ്ദത്താൽ പറയപ്പെടുന്നു. അതിനാൽ പ്രാണനും വാക്കിനും പുറമേ സാമമെന്നു പറയുന്ന ഒന്നു ഇല്ല. എന്തെന്നാൽ, ഏതു സ്വരം വർണ്ണം മുതലായതു് എടുത്താലും അതെല്ലാം പ്രാണനാൽ നിർവഹിക്കപ്പെട്ടതും പ്രാണാധീനവുമായിരിക്കും. 'സാ' എന്നതും 'അമ' എന്നതും എന്നുള്ള വ്യുൽപത്തി അനുസരിച്ചു്, 'സാമ'എന്നുള്ളതു വാക്കും പ്രാണനും ചേർന്നതാകയാൽ 'സാമം,' 'സാമം' എന്നു പറയുന്നതിന്റെ അർത്ഥം വാക്പ്രാണാത്മകമെന്നുതന്നെയാണു്. അതിനാൽ പ്രസിദ്ധമായ—സ്വരാദിസമുദായരൂപമായ—സാമത്തിനുള്ള സാമത്വം മുഖ്യമായ സാമത്താൽ നിർവഹിക്കപ്പെട്ടതുകൊണ്ടു സിദ്ധിക്കുന്നതും ഗൗണവുമാകുന്നു എന്നു സാരം.

അഥവാ, ഇനി പറയുവാൻപോകുന്ന പ്രകാരത്തിലെല്ലാം സമനായിരിക്കുന്നതുകൊണ്ടാണു് പ്രാണനെ സാമമെന്നു പറയുന്നതു് എന്നും പറയാം.

സാമശബ്ദം കിട്ടുന്നതിനു വേറൊരു പ്രകാരത്തിലുള്ള നിമിത്തത്തെ നിർദ്ദേശിച്ചതുകൊണ്ടു കിട്ടുന്നതാണു വികല്പാത്മകമായ 'വാ' എന്ന ശബ്ദം. ഏതു പ്രകാരത്തിലാണു പ്രാണനു തുല്യത്വമെന്നു പറയുന്നു:— ഈ പ്രാണൻ പുത്തികാ(ഏററവും ചെറിയ ഒരുതരം ജന്തു) ശരീരത്തോടു സമനാകുന്നു. മശകത്തിൻെറ (കൊതുകിൻെറ) ശരീരത്തോടു സമനാകുന്നു. ആനയുടെ ശരീരത്തോടു സമനാകുന്നു. പ്രാജാപത്യമായ ത്രൈലോക്യശരീരത്തോടു സമനാകുന്നു. ഹിരണ്യഗർഭനെ സംബന്ധിച്ച ഈ ജഗദ്രൂപത്തോടു സമനാകുന്നു. പുത്തികാദിശരീരങ്ങളിൽ, ഗോത്വം മുതലായതുപോലെ, മുഴുവനിലും വ്യാപിച്ചിരിക്കുന്നതുകൊണ്ടാണു പ്രാണനു സമത്വം പറഞ്ഞിരിക്കുന്നതു്; അല്ലാതെ ആ ശരീരത്തോളം മാത്രം പരിമാണം ഉള്ളതുകൊണ്ടല്ല. എന്തെന്നാൽ, പ്രാണൻ അമൂർത്തനും സർവ്വഗതനുമാകുന്നു. ഘടം പ്രാസാദം മുതലായതിൽ ഒരേ ദീപം തന്നെ, സങ്കോചിച്ചും വികസിച്ചും സ്ഥിതിചെയ്യുന്നതുപോലെ പ്രാണനും മശകാദി ശരീരങ്ങളിൽ സങ്കോചിച്ചും വികസിച്ചും സ്ഥിതിചെയ്യുന്നതിനാൽ, ശരീരങ്ങളുടെ പരിമാണത്തോടുകൂടി ഇരിക്കകൊണ്ടുള്ള സമത്വം തന്നെയാണു വിവക്ഷിച്ചിരിക്കുന്നതെന്നു വിചാരിക്കരുതോ? എന്നാണെങ്കിൽ, പാടില്ല; എന്തെന്നാൽ, "ത ഏതേ സർവ്വ ഏവ സമാഃ സർവ്വേഽനന്താഃ" എന്നു ശ്രുതിയുണ്ടു്. എന്നാൽ സർവ്വഗതനായ പ്രാണനു് ശരീരങ്ങളിൽ അത്രയും പരിമാണത്തോടുകൂടിയ വൃത്തി കിട്ടുന്നതിനു വിരോധമില്ല.

ഇങ്ങനെ സമനായതുകൊണ്ടു സാമമെന്നു പേരോടുകൂടിയതും, ശ്രുതിയിൽ വിസ്തരിക്കപ്പെട്ടിട്ടുള്ള മഹത്വത്തോടുകൂടിയതും ആയ പ്രാണനെ ആർ അറിയുന്നുവോ, അവനു് താഴേ പറയുന്ന ഫലം സിദ്ധിക്കും: അവൻ സാമത്തിൻെറ—പ്രാണൻെറ—സായുജ്യത്തെയോ (പ്രാണനും തനിക്കും ദേഹേന്ദ്രിയങ്ങളും അഭിമാനവും ഒന്നായിരിക്കുന്ന അവസ്ഥയെ) സമാനലോകത്വത്തെയോ, ഭാവനാവിശേഷമനുസരിച്ചു്, പ്രാപിക്കും. ഇതു്, താൻ പ്രാണനാണെന്നുള്ള അഭിമാനത്തിൻെറ അഭിവ്യക്തി ഉണ്ടാകുന്നതുവരെ ഉപാസിക്കുന്നവനുള്ള ഫലമാണു്. 22.

ഉപ—ഏഷ ഉ വാ ഉദ്ഗീഥഃ; പ്രാണോ വാ ഉത്; പ്രാണേന ഹീദം സർവ്വമുത്തബ്ധം; വാഗേവ ഗീഥാ; ഉച്ച ഗീഥാ ചേതി സ ഉദ്ഗീഥഃ

| | |
|---|---|
| ഏഷഃ | =ഈ പ്രാണൻ |
| ഉദ്ഗീഥഃ ഉ വൈ | =ഉദ്ഗീഥവുമാകുന്നു. |
| ഉത് | ='ഉത്' എന്നതു് |
| പ്രാണഃ വൈ | =പ്രാണനാകുന്നു. |
| ഹി | =എന്തെന്നാൽ |
| ഇദം സർവ്വം | =ഈ ജഗത്തെല്ലാം |
| പ്രാണേന | =പ്രാണനാൽ ആണു് |
| ഉത്തബ്ധം | =ഉത്തബ്ധമായിരിക്കുന്നതു്=താങ്ങി നിറുത്തപ്പെട്ടിരിക്കുന്നതു്. |
| ഗീഥാ | =ഗീഥ എന്നു പറയുന്നതു് |

വാക് ഏവ =വാക്കുതന്നെ ആകുന്നു.
ഉത് ച ഗീഥാ ച =ഉത്തും ഗീഥയും
ഇതി സഃ =എന്നുള്ളതാണു്
ഉദ്ഗീഥഃ =ഉദ്ഗീഥം.

ഭാഷ്യം — ഈ പ്രാണൻതന്നെ ഉദ്ഗീഥവുമാകുന്നു. ഉദ്ഗീഥമെന്നുപറയുന്നതു സാമാവയവമായ ഭക്തിവിശേഷമാണു്; ഉദ്ഗാനമല്ല; എന്തെന്നാൽ ഇതു സമാധികാരമാകുന്നു, പ്രാണൻ ഉദ്ഗീഥമാകുന്നതെങ്ങനെ എന്നു പറയാം:— പ്രാണൻ 'ഉത്' ആകുന്നു; എന്തെന്നാൽ, ഈ ജഗത്തെല്ലാം പ്രാണനാലാണു ഉത്തബ്ധമായിരിക്കുന്നതു് — മുകളിൽ സ്തംഭിപ്പിക്കപ്പെട്ടിരിക്കുന്നതു് — താങ്ങിനിറുത്തപ്പെട്ടിരിക്കുന്നതു്. ഉത്തബ്ധമെന്നുള്ള അർത്ഥത്തെ അവദ്യോതിപ്പിക്കുന്ന 'ഉത്' എന്ന ശബ്ദം പ്രാണന്റെ ഗുണത്തെപ്പറയുന്നതാകുന്നു. അതിനാൽ 'ഉത്' എന്നതു പ്രാണനാണു.

'ഗീഥ' എന്നതു വാക്കുതന്നെ. എന്തെന്നാൽ, ഉദ്ഗീഥഭക്തി ശബ്ദവിശേഷമാണല്ലോ. 'ഗൈ' എന്ന ധാതുവിന്റെ അത്ഥം ശബ്ദവിശേഷമാണു്. അതിനാൽ ഉദ്ഗീഥഭക്തി വാക്കുതന്നെ. ഉദ്ഗീഥഭക്തിയ്ക്കു ശബ്ദത്തിനു പുറമേ ഒരു രൂപവും ഉൽപ്രേക്ഷിക്കപ്പെടുന്നില്ല. അതിനാൽ, 'ഗീഥ' എന്നതു വാക്കുതന്നെ എന്നുള്ള അവധാരണം യുക്തംതന്നെ. 'ഉത്' എന്നതു പ്രാണനും, 'ഗീഥ' എന്നതു പ്രാണനു് അധീനയായ വാക്കും ആകുന്നു. അതിനെ രണ്ടിനേയും ഒരു ശബ്ദംകൊണ്ടു പറയുന്നതാണു് 'ഉദ്ഗീഥം' എന്നതു്. 25

മേൽപറഞ്ഞ അത്ഥത്തെ ഉറപ്പിക്കുന്നതിനായി ഒരു ആഖ്യായിക ആരംഭിക്കുന്നു:—

ഉപ — തദ്ധാപി ബ്രഹ്മദത്തശ്ചൈകിതാനേയോ രാജാനം ഭക്ഷയന്നുവാച:— അയം ത്യസ്യ രാജാ മൂർദ്ധാനം വിപാതയതാദ്, യദിതോഽയാസ്യ ആങ്ഗിരസോഽന്യേനോദഗായദിതി. വാചാ ച ഹ്യേവ സ പ്രാണേന ചോദഗായദിതി. 24.

തത് ഹ അപി =ആ വിഷയത്തിലുംഒരുആഖ്യായികകേട്ടിട്ടുണ്ടു.
ചൈകിതാനേയഃ =ചൈകിതാനന്റെ യുവാപത്യമായ
ബ്രഹ്മദത്തഃ =ബ്രഹ്മദത്തൻ
രാജാനം =രാജാവിനെ=സോമത്തെ
ഭക്ഷയൻ =ഭക്ഷിച്ചുകൊണ്ടു്
ഉവാച =പറഞ്ഞു:—
അയാസ്യഃ ആങ്ഗിരസഃ ="അയാസ്യനായ ആങ്ഗിരസൻ
ഇതഃ =ഈ വാക്സംയുക്തനായ പ്രാണനിൽനിന്നു്
അന്യേന =മറെറാരു ദേവതയെക്കൊണ്ടാണു്
യദി ഉദഗായത് =ഉദ്ഗാനം ചെയ്തതെങ്കിൽ,
അയം രാജാ =ഈ, എന്നാൽ ഭക്ഷിക്കപ്പെടുന്ന സോമം
ത്യസ്യ =അവന്റെ=അനൃതവാദിയായ എന്റെ

 

മൂൎദ്ധാനം =മൂൎദ്ധാവിനെ=ശിരസ്സിനെ
വിപാതയതാദ് =വിപതിപ്പിക്കട്ടെ."
ഇതി =എന്ന്.
സഃ =അവൻ=അയാസ്യനായ ആങ്ഗിരസൻ
വാചാ =വാക്കുകൊണ്ടും
പ്രാണേന ച ഹി ഏവ =പ്രാണനെക്കൊണ്ടും തന്നെയാണ്
ഉദഗായത് =ഉദ്ഗാനം ചെയ്തത്
ഇതി എന്ന് ഇതുകൊണ്ടു തീൎച്ചയായി.

ഭാഷ്യം--ഉദ്ഗീഥദേവത പ്രാണനാണ്, വാഗാദിയല്ല, എന്നു മേൽ പറഞ്ഞ അൎത്ഥത്തിൽ ഒരു കഥയും കേട്ടിട്ടുണ്ട്:—ചികിതാനന്റെ അപത്യമായ ചൈകിതാനന്റെ യുവാപത്യമായ ബ്രഹ്മദത്തൻ എന്നവൻ, യജ്ഞത്തിൽ സോമത്തെ ഭക്ഷിച്ചുകൊണ്ടു പറഞ്ഞു:—'ഈ ചമസത്തിൽ സ്ഥിതിചെയ്യുന്നതും, എന്നാൽ ഭക്ഷിക്കപ്പെടുന്നതുമായ രാജാവു—സോമൻ ഞാൻ അനൃതവാദിയായിരിക്കുന്നപക്ഷം, അങ്ങനെയുള്ള എന്റെ മൂൎദ്ധാവിനെ വിസ്പഷ്ടമായി പതിപ്പിക്കട്ടെ. എന്നാൽ, അനൃതവാദിത്വം എനിക്കു വരുന്നതെങ്ങനെയാണെന്നു പറയാം:—അയാസ്യനായ ആങ്ഗിരസൻ (വിശ്വസൃട്ടുകളായ പൂൎവ്വൎഷികളുടെ സത്രത്തിലെ ഉദ്ഗാതാവു്, മുഖ്യപ്രാണന്റെ ഉപാസകനായതുകൊണ്ടു്, മുഖ്യപ്രാണാഭിധായകമായ അയാസ്യാങ്ഗിരസശബ്ദത്താൽ പറയപ്പെടുന്നു.) പ്രകൃതനായ, വാക്സംയുക്തനായ പ്രാണനിൽനിന്ന് അന്യയായ ദേവതയെക്കൊണ്ടാണ് ഉദ്ഗാനം ചെയ്തതെങ്കിൽ ഞാൻ അനൃതവാദിയാകും. ഞാൻ അങ്ങനെ അനൃതവാദിയാണെന്നുള്ളപക്ഷം, ദേവതയേ തെററിച്ചുപറയുന്ന എന്റെ മൂൎദ്ധാവിനെ വിപതിപ്പിക്കട്ടെ" ഇങ്ങനെ ബ്രഹ്മദത്തൻ ശപഥം ചെയ്തു എന്നു പറയുന്നതു്, വിജ്ഞാനത്തിൽ ദൃഢമായ വിശ്വാസമുണ്ടായിരിക്കണമെന്നു കാണിക്കുവാനാണ്.

ഈ ആഖ്യായികകൊണ്ടു നിൎദ്ധാരണം ചെയ്യപ്പെടുന്ന അൎത്ഥത്തെ ശ്രുതിസ്വന്തം വാക്കുകൊണ്ട് (വാചാചഹ്യേവ ഇത്യാദികൊണ്ട്) ഉപസംഹരിക്കുന്നു—പ്രാണപ്രധാനയായ വാക്കുകൊണ്ടും, തന്റെ ആത്മാവായ പ്രാണനെക്കൊണ്ടും ആണ് ആ അയാസ്യനായ ആങ്ഗിരസൻ എന്ന ഉദ്ഗാതാവു് ഉദ്ഗാനം ചെയ്തതു് എന്നുള്ള അൎത്ഥമാണു ശപഥത്താൽ നിൎദ്ധാരണം ചെയ്യപ്പെട്ടിരിക്കുന്നതു്. 24

ഉപ—തസ്യ ഹൈതസ്യ സാമ്നോ യഃ സ്വം വേദ, ഭവതി ഹാസ്യ സ്വം. തസ്യ വൈ സ്വര ഏവ സ്വം. തസ്മാദാൎത്വിജ്യം കരിഷ്യൻ വാചി സ്വരമിച്ഛേത. തയാ വാചാ സ്വരസമ്പന്നയാർത്വിജ്യംകുൎയ്യാത്. തസ്മാദ്യജ്ഞേ സ്വരവന്തം ദിദൃക്ഷന്ത ഏവ; അഥോ യസ്യ സ്വം ഭവതി. ഭവതി ഹാസ്യ സ്വം യ ഏവമേതത്സാമ്നഃ സ്വം വേദ. 25

തസ്യ ഏതസ്യ സാമ്നഃ =അങ്ങനെയുള്ള ഈ സാമത്തിന്റെ
സ്വം =ധനത്തെ

| | |
|---|---|
| യഃ വേദ, | =ആർ അറിയുന്നുവോ |
| അസ്യ | =ഇവന്നു് |
| സ്വം | =ധനം |
| ഭവതി ഹ | =ഉണ്ടാകും. |
| തസ്യ | =ആ സാമത്തിന്നു് |
| സ്വം | =ധനം |
| സ്വരഃ ഏവ | =സ്വരംതന്നെയാണു്. |
| തസ്മാത് | =അതിനാൽ |
| ആർത്വിജ്യംകരിഷ്യൻ | =ആർത്വിജ്യം (ഋത്വിക്കിന്റെ കർമ്മം) ചെയ്യാൻ പോകുന്നവൻ |
| വാചി | =വാക്കിൽ |
| സ്വരം ഇച്ഛേത | =സ്വരത്തെ ഇച്ഛിക്കണം. |
| സ്വരസംപന്നയാ | =സ്വരസംപന്നയായ |
| തയാ വാചാ | =ആ വാക്കുകൊണ്ടു് |
| ആർത്വിജ്യം കുര്യാത് | =ആർത്വിജ്യത്തെ ചെയ്യണം. |
| യസ്യ | =ആർക്കാണോ |
| സ്വം ഭവതി | =ധനം ഉള്ളതു്, |
| തം യഥാ | =അവനേ കാണുവാൻ ആഗ്രഹിക്കുന്നതു ഏ പ്രകാരമോ |
| തസ്മാത് | =അതുപോലേ, |
| യജ്ഞേ | =യജ്ഞത്തിൽ |
| സ്വരവന്തം | =സ്വരമുള്ളവനെ |
| ദിദൃക്ഷന്തേ ഏവ | =കാണുവാൻ ജനങ്ങൾ ആഗ്രഹിക്കുകതന്നെ =ചെയ്യുന്നു. |
| യഃ | =ആരാണോ |
| ഏവം | =ഇപ്രകാരം |
| ഏതത് | =ഈ |
| സാമ്നഃ സ്വം | =സാമത്തിന്റെ സ്വത്തിനെ |
| വേദ | =അറിയുന്നതു് |
| അസ്യ | =ഇവന്നു് |
| സ്വം | =ധനം |
| ഭവതി ഹ | =ഉണ്ടാകും. |

ഭാഷ്യം—പ്രകൃതനായ, സാമശബ്ദവാച്യനായ ഈ പ്രാണന്റെ ('ഈ പ്രാണന്റെ' എന്നുള്ളതു മുഖ്യനായ പ്രാണനെ അഭിനയംകൊണ്ടു വ്യപദേശിക്കുന്നതാണു്) സ്വത്തിനെ—ധനത്തെ—ആർ അറിയുന്നുവോ, ഇവന്നു സ്വത്തുണ്ടാകും. (ഇങ്ങനെ ഫലംകൊണ്ടു പ്രലോഭിപ്പിച്ചു് അഭിമുഖീകരിച്ചിട്ടു കേൾക്കുവാൻ ഇച്ഛിക്കുന്നവനോടു പറയുന്നു:—) ആ സാമത്തിന്ന സ്വത്തു സ്വരംതന്നെ. സ്വരം എന്നു പറയുന്നതു കണ്ഠത്തിനുള്ള മാധുര്യമാണു്. അതുതന്നെയാണു് ഈ സാമത്തിന്ന സ്വത്തു്—വിഭൂഷണം; എന്തെന്നാൽ, അതിനാൽ ഭൂഷിതമായ ഉദ്ഗാനം സമൃദ്ധിയോടുകൂടിയതായി കാ

ണപ്പെടുന്നു. അതിനാൽ, ഉദ്ഗാനമെന്ന ഋത്വിക്കൎമ്മത്തെ ചെയ്യാൻപോകുന്ന ഉദ്ഗാതാവു്, സ്വരംകൊണ്ടു സാമത്തെ ധനമുള്ളതാക്കണമെന്നു വിചാരിക്കുന്നപക്ഷം, വാക്കിനെ ആശ്രയിച്ചിരിക്കുന്ന സ്വരത്തെ ഇച്ഛിക്കണം ഇങ്ങനെ ഉദ്ഗാതാവു സൌസ്വൎയ്യത്തെ ഇച്ഛിക്കണമെന്നു വിധിച്ചിരിക്കുന്നതു പ്രാസംഗികമായിട്ടാണ്. എന്നാൽ, സാമത്തിനു സൌസ്വൎയ്യംകൊണ്ടു സ്വരവത്താണെന്നുള്ള പ്രത്യയം ഉണ്ടാക്കേണ്ടിയിരിക്കുമ്പോൾ, വെറും ഇച്ഛകൊണ്ടു സുസ്വരത്വം ഉണ്ടാകാത്തതിനാൽ, സാമൎത്ഥ്യത്താൽ, ദന്തധാവനം,തൈലപാനം മുതലായതു ചെയ്യണമെന്നുള്ള അൎത്ഥം കിട്ടുന്നു. ഇങ്ങനെ സംസ്കരിക്കപ്പെട്ട സ്വരസമ്പന്നയായ വാക്കുകൊണ്ടുവേണം ഋത്വിക്കിന്റെ കൎമ്മത്തെ ചെയ്യാൻ. ഇങ്ങനെ, സ്വരം സാമത്തിനു വിഭൂഷണവും, സാമം അതിനാൽ വിഭൂഷിതവും ആകയാൽ, ലൌകികന്മാർ ധനിയെ കാണ്മാൻ ഇച്ഛിക്കുന്നതുപോലേ, യജ്ഞത്തിൽ നല്ല സ്വരത്തോടുകൂടിയ ഉദ്ഗാതാവിനെ കാണുന്നതിനു ജനങ്ങൾ ഇച്ഛിക്കുന്നു. ധനമുള്ളവനെ കാണ്മാൻ ആളുകൾ ആഗ്രഹിക്കുമെന്നുള്ളതു ലോകത്തിൽ പ്രസിദ്ധമാണല്ലോ. (മേൽ പറഞ്ഞ, ഗുണവിജ്ഞാനത്തിനും ഫലത്തിനും തമ്മിലുള്ള സംബന്ധത്തെ ഉപസംഹരിക്കുന്നു:—) ഇങ്ങനെ ഈ സാമത്തിന്റെ സ്വത്തിനെ അറിയുന്നവന്നു സ്വത്തുണ്ടാകും. 35

ഉപ—തസ്യ ഹൈതസ്യ സാമ്നോയഃ സുവൎണ്ണം വേദ, ഭവതി ഹാസ്യ സുവൎണ്ണം; തസ്യ വൈ സ്വരഏവ സുവൎണ്ണം; ഭവതി ഹാസ്യ സുവൎണ്ണം യ ഏവമേതത് സാമ്നഃ സുവൎണ്ണം വേദ. 16

| | |
|---|---|
| തസ്യ ഏതസ്യ സാമ്നഃ | =അങ്ങനെയുള്ള ഈ സാമത്തിന്റെ |
| സുവൎണ്ണം | =സുവൎണ്ണത്തെ |
| യഃ വേദ ഹ | =ആർ അറിയുന്നുവോ |
| അസ്യ | =ഇവന്നു് |
| സുവൎണ്ണം ഭവതി ഹ | =സുവൎണ്ണം ഉണ്ടാകും. |
| തസ്യ | =ആ സാമത്തിന്നു് |
| സുവൎണ്ണം | =സുവൎണ്ണം |
| സ്വരഃ ഏവ വൈ | =സ്വരംതന്നെയാകുന്നു. |
| ഏവം | =ഇപ്രകാരം |
| ഏതത് | =ഈ |
| സാമ്നഃ സുവൎണ്ണം | =സാമത്തിന്റെ സുവൎണ്ണത്തെ |
| യഃ വേദ | =ആർ അറിയുന്നുവോ |
| അസ്യ | =ഇവന്നു് |
| സുവൎണ്ണം ഭവതി ഹ | =സുവൎണ്ണം ഉണ്ടാകും. |

ഭാഷ്യ—ഇനി, സുവൎണ്ണത്വം എന്ന വേറൊരു ഗുണത്തെ വിധിക്കുന്നു: ഈ ഗുണവും സ്വരംതന്നെയാണ്. എന്നാൽ, ഇത്രയും വിശേഷമുണ്ട്. മുമ്പു കണ്ഠഗതമായ മാധുൎയ്യമായിരുന്നു പറഞ്ഞതു്. സുവൎണ്ണശബ്ദത്താൽ പറയപ്പെടുന്ന ഇതാകട്ടെ, ലാക്ഷണികമാകുന്നു: എന്നുവെച്ചാൽ, ഇതു കണ്ഠ്യ

മാണ്, ഈ വൎണ്ണം ദന്ത്യമാണ്, എന്നും മററും ഉള്ള ലക്ഷണജ്ഞാനത്തോടുകൂടി, വേണ്ടവിധത്തിൽ വൎണ്ണങ്ങളെ ഉച്ചരിക്കുകയാകുന്നു.

അങ്ങനെയുള്ള ഈ സാമത്തിൻെറ സുവൎണ്ണത്തെ അറിയുന്നവന്ന് സുവൎണ്ണം ഉണ്ടാകും. എന്തെന്നാൽ, സുവൎണ്ണശബ്ദം സ്വരത്തിനും സുവൎണ്ണത്തിനും ഒരുപോലേ പറയുന്നതാണ്. ഗുണവിജ്ഞാനത്തിൻെറ ഫലമായി ലൗകികമായ സുവൎണ്ണംതന്നെ ഉണ്ടാകുമെന്നൎത്ഥം. ആ സാമത്തിന്ന് സ്വരംതന്നെയാണു സുവൎണ്ണം. ആരാണോ സാമത്തിൻെറ ഈ സുവൎണ്ണത്തെ അറിയുന്നതു്, ഇവന്ന് സുവൎണ്ണമുണ്ടാകും എന്നും മററുമുള്ളതെല്ലാം മുൻപിലത്തെപ്പോലേ.

ഉപ—തസ്യ ഹൈതസ്യ സാമ്നോ യഃ പ്രതിഷ്ഠാം വേദ, പ്രതി ഹ തിഷ്ഠതി; തസ്യ വൈ വാഗേവ പ്രതിഷ്ഠാ; വാചി ഹി ഖല്വേഷ ഏതത് പ്രാണഃ പ്രതിഷ്ഠിതോ ഗീയതേ; അന്ന ഇത്യുഹൈക ആഹുഃ.

| | |
|---|---|
| തസ്യ ഏതസ്യ സാമ്നഃ | =അങ്ങനെയുള്ള ഈ സാമത്തിൻെറ |
| പ്രതിഷ്ഠാം | =പ്രതിഷ്ഠയെ |
| യഃ വേദ | =ആർ അറിയുന്നുവോ, |
| സഃ | =അവൻ |
| പ്രതി തിഷ്ഠതി ഹ | =പ്രതിഷ്ഠിതിചെയ്യുന്നു. |
| തസ്യ | =ആ സാമത്തിന്ന് |
| പ്രതിഷ്ഠാ | =പ്രതിഷ്ഠ |
| വാക് ഏവ വൈ | =വാക്കുതന്നെയാകുന്നു. |
| ഹി | =എന്തെന്നാൽ |
| ഏഷഃ പ്രാണഃ | =ഈ പ്രാണൻ |
| വാചി പ്രതിഷ്ഠിതഃ ഖലു | =വാക്കിൽ പ്രതിഷ്ഠിതനായിട്ടാണല്ലോ |
| ഏതദ് ഗീയതേ | =ഈ ഗീതിയായ തീരുന്നതു്. |
| അന്നേ ഇതി | =അന്നത്തിൽ പ്രതിഷ്ഠിതനായിട്ടാണു ഗീതിഭാവത്തെ പ്രാപിക്കുന്നതെന്ന് |
| ഏകേ | =മററുചിലർ |
| ആഹുഃ ഉഹ | =പറയുന്നു. |

ഭാഷ്യം:—ഇനി പ്രതിഷ്ഠാഗുണത്തെ വിധിക്കുവാനിച്ഛിച്ചുകൊണ്ടു പറയുന്നു: അങ്ങനെയുള്ള ഈ സാമത്തിൻെറ പ്രതിഷ്ഠയെ ആർ അറിയുന്നുവോ—ഇതിൽ പ്രതിഷ്ഠിതി ചെയ്യുന്നു എന്നുള്ള വ്യുൽപത്തിയനുസരിച്ചു പ്രതിഷ്ഠ എന്നു പറയുന്ന വാക്കാകുന്ന, പ്രതിഷ്ഠ എന്ന സാമത്തിൻെറ, ഗുണത്തെ ആർ അറിയുന്നുവോ, അവൻ പ്രതിഷ്ഠിതിചെയ്യും. (മുമ്പിലത്തെപ്പോലെ ഫലംകൊണ്ടുപ്രലോഭിപ്പിച്ച് അഭിമുഖീകൃതനാക്കപ്പെട്ടു ശുശ്രൂഷുവിന്നായി പറയുന്നു:—) ആ സാമത്തിന്നു വാക്കുതന്നെ—വാക്കെന്നുപറയുന്നതു ജിഹ്വാമൂലീയാദികളായ എട്ടു സ്ഥാനങ്ങളുടെ പേരാണ്; ആ വാക്കുതന്നെ—യാണു പ്രതിഷ്ഠ. എന്തുകൊണ്ടെന്നാൽ, ജിഹ്വാമൂലീയാദികളാ—

ജിഹ്വാമൂലീയം, ഉരസ്സ്, ശിരസ്സ്, കണ്ഠം, ദന്തം, ഓഷ്ഠം, നാസിക, താലു എന്നിവ—ആകുന്ന വാക്കിൽ പ്രതിഷ്ഠിതനായിട്ടാണ്, പ്രാണൻ, ഈ ഗീതിയായിത്തീരുന്നത്. അതിനാൽ സാമത്തിനു പ്രതിഷ്ഠവാക്കാകുന്നു. പ്രാണൻ അന്നത്തിൽ പ്രതിഷ്ഠിതനായിട്ടാണു ഗീതിഭാവത്തെ പ്രാപിക്കുന്നതെന്നു വേറേ ചിലർ പറയുന്നു. ഈ പക്ഷം യുക്തിയുക്തമാണ്. അതിനാൽ ഇതും നിന്ദിതമല്ല. അതുകൊണ്ടു വാക്കോ, അന്നമോ പ്രാണന്റെ പ്രതിഷ്ഠയാകുന്നു എന്നു വികല്പേന പ്രതിഷ്ഠാഗുണത്തോടുകൂടി പ്രാണനെ ഉപാസിച്ചുകൊള്ളണം. 27

ഉപ —അഥാതഃ പവമാനാനാമേവാഭ്യാരോഹഃ; സ വൈ ഖലു പ്രസ്തോതാ സാമ പ്രസ്തൗതി; സ യത്ര പ്രസ്തുയാത് തദേതാനി ജപേത്:—അസതോ മാ സദ്ഗമയ; തമസോ മാ ജ്യോതിർഗമയ; മൃത്യോർമ്മാ ഽമൃതംഗമയ. ഇതി. സ യദാഹാസതോ മാ സദ്ഗമയേതി, മൃത്യുർവാ അസത്, സദമൃതം; മൃത്യോർമ്മാ ഽമൃതം ഗമയാമൃതം മാകുർവിത്യേവൈതദാഹ; തമസോ മാ ജ്യോതിർഗമയേതി:—മൃത്യുർവൈ തമോ, ജ്യോതിരമൃതം മൃത്യോർമ്മാ ഽമൃതം ഗമയാമൃതം മാ കുർവിത്യേവൈ തദാഹ; മൃത്യോർമ്മാ ഽമൃതം ഗമയേതി നാത്ര തിരോഹിതമിവാസ്തി. അഥ യാനീതരാണി സ്തോത്രാണി തേഷ്വാത്മനേ ഽന്നാദ്യമാഗായേത്. തസ്മാദു തേഷു വരം വൃണീത യം കാമം കാമയേത തം; സ ഏവം വിദ്വദ്ഗാതാ ഽ ഽത്മനേ വാ യജമാനായ വാ യം കാമം കാമയതേ തമാഗായതി; തദ്ധൈതല്ലോകജിദേവ; ന ഹൈവാലോക്യതായാ ആശാ ഽസ്തി, യ ഏവമേതത് സാമ വേദ. 28

| | |
|---|---|
| അഥ | =അനന്തരം |
| അതഃ | =ഇതിനാൽ=ഏതു വിജ്ഞാനമുള്ളവനാണോ ജപകർമ്മത്തിൽ അധികാരം, ആ വിജ്ഞാനം പറഞ്ഞുകഴിഞ്ഞതിനാൽ |
| പവമാനാനാം ഏവ | =പവമാനങ്ങൾക്കു മാത്രമുള്ള |
| അഭ്യാരോഹഃ | =അഭ്യാരോഹം എന്നു പറയുന്ന ജപകർമ്മം |
| വിധീയതേ | =വിധിക്കപ്പെടുന്നു:— |
| സഃ പ്രസ്തോതാ | =ആ പ്രസ്തോതാവ് |
| സാമ പ്രസ്തൗതി വൈ ഖലു | =സാമത്തെ പ്രസ്തവിക്കുമല്ലോ. |
| സഃ | =ആ പ്രസ്തോതാവ് |
| യത്ര | =ഏതു കാലത്തിൽ |
| പ്രസ്തുയാത് | =പ്രസ്തവിക്കുമോ=പ്രാരംഭിക്കുമോ, |
| തത് | =അപ്പോൾ |
| ഏതാനി | =ഇവയെ=താഴെ പറയുന്ന മന്ത്രങ്ങളെ |
| ജപേത് | =ജപിക്കണം. |
| "അസതോ മാ സദ്ഗമയ" | ="അസതോ മാ സദ്ഗമയ." |
| "തമസോ മാ ജ്യോതിർഗമയ" | ="തമസോ മാ ജ്യോതിർഗമയ." |
| "മൃത്യോർമ്മാ ഽമൃതംഗമയ" | ="മൃത്യോർമ്മാ ഽമൃതം ഗമയ." |
| ഇതി | =എന്ന്. |

സഃ =ആ മന്ത്രം
"അസതോ മാ സദ്ഗമയ" ഇതി="അസതോ മാ സദ്ഗമയ" എന്നു്
യത് ആഹ =ഏതിനെ പറയുന്നുവോ,
തത് =അതിൽ
അസത് =അസത്തു് എന്നു പറയുന്നതു്
മൃത്യുഃ വൈ =മൃത്യു ആകുന്നു.
സത് =സത്തു് എന്നതു്
അമൃതം =അമൃതമാകുന്നു.
മാ =എന്നെ
മൃത്യോഃ =മൃത്യുവിൽനിന്നു്
അമൃതം =അമൃതത്തെ
ഗമയ =പ്രാപിപ്പിക്കുക. അതായതു്;
മാ =എന്നെ
അമൃതം കുരു =അമൃതനാക്കുക
ഇതി ഏവ =എന്നുതന്നെയാണു്.
ഏതത് ആഹ =ഇതു പറയുന്നതു.
"തമസോ മാ ജ്യോതിർഗമയ" ="തമസോ മാ ജ്യോതിർഗമയ"
ഇതി =എന്നു്
യത് ആഹ =ഏതിനെപ്പറയുന്നുവോ,
തത് =അതിൽ,
തമഃ =തമസ്സു് എന്നതു്
മൃത്യുഃ വൈ =മൃത്യുആകുന്നു.
ജ്യോതിഃ =ജ്യോതിസ്സു് എന്നതു
അമൃതം =അമൃതമാകുന്നു.
മൃത്യോഃ =മൃത്യുവിൽനിന്നു്
മാ =എന്നെ
അമൃതം ഗമയ =അമൃതത്തെ പ്രാപിപ്പിക്ക. അതായതു്
മാ =എന്നെ
അമൃതം കുരു =അമൃതനാക്കുക.
ഇതി ഏവ =എന്നുതന്നെയാണു്
ഏതത് ആഹ =ഇപ്പറയുന്നതു്.
"മൃത്യോർമ്മാ/മൃതം ഗമയ" ="മൃത്യോർമ്മാ/മൃതം ഗമയ"
ഇതി അത്ര =എന്നുള്ളതിൽ
തിരോഹിതം ഇവ =തിരോഹിതമെന്നപോലെ ഉള്ള (മറഞ്ഞിരിക്കുന്നതുപോലെ ഉള്ള) അർത്ഥസ്വരൂപം
ന അസ്തി =ഇല്ല.
അഥ =അനന്തരം
ഇതരാണി സ്തോത്രാണി യാനി =മററു സ്തോത്രങ്ങൾ ഏവയോ
തേഷു =അവയിൽ
ആത്മനേ =തനിക്കായി

അന്നാദ്യം =അന്നാദ്യത്തെ
ആഗായേത് =ആഗാനം ചെയ്യണം.
യസ്മാത് =ഏതുകാരണത്താൽ ആണോ
ഏവം വിത് =ഇപ്രകാരം അറിയുന്ന=പ്രാണവിത്തായ
സഃ ഏഷഃ =അങ്ങനെയുള്ള ഈ
ഉദ്ഗാതാ =ഉദ്ഗാതാവ്
ആത്മനേ വാ =തനിക്കായോ
യജമാനായ വാ =യജമാനന്നായോ
യം കാമം കാമയതേ =ഏതുകാമത്തെ കാമിക്കുന്നുവോ
തം ആഗായതി =അതിനെ ആഗാനം ചെയ്യുന്നത്. (ആഗാനംകൊണ്ടു സാധിക്കുന്നത്)
തസ്മാത് ഉ =അതിനാൽ
തേഷു =ആ സ്തോത്രങ്ങൾ പ്രയോഗിക്കപ്പെട്ടമ്പോൾ
യം കാമം കാമയേത =ഏതുകാമത്തെയാണോ കാമിക്കുന്നത്.
തം =ആ കാമത്തെ
വരം വൃണീത =വരമായി വരിക്കണം.
തത ഏതത് =അങ്ങനെയുള്ള ഈ പ്രാണവിജ്ഞാനം (കർമ്മംകൂടാതെ തനിച്ചായാലും)
ലോകജിത് ഏവ =ലോകങ്ങളെ ജയിക്കു (സാധിക്കു)ന്നതു തന്നെ.
യഃ =ആരാണോ
ഏതത് സാമ =ഈ സാമത്തെ
വേദ =അറിയുന്നത്,
തസ്യ =അവന്ന്
അലോക്യതായൈ =ലോകാർഹതാഭാവത്തെപ്പററി
ആശാ =ആശംസനം
ന അസ്തി =ഉണ്ടാകയില്ല.

ഭാഷ്യം—ഇപ്രകാരമുള്ള പ്രാണവിജ്ഞാനമുള്ളവന്നു ജപകർമ്മം വിധിക്കുവാൻപോകുന്നു. ഏതു വിജ്ഞാനമുള്ളവന്നാണോ ജപകർമ്മത്തിൽ അധികാരം, ആ വിജ്ഞാനം പറഞ്ഞുകഴിഞ്ഞു. അനന്തരം, ഇപ്രകാരം അറിയുന്നവനാൽ പ്രയോഗിക്കപ്പെടുന്ന ജപകർമ്മം ദേവഭാവത്തെ ആഭിമുഖ്യേന ആരോഹണം ചെയ്ക എന്ന ഫലത്തോടുകൂടിയതാകയാൽ, അതു് ഇവിടെ വിധിക്കപ്പെടുന്നു. ഉദ്ഗീഥത്തോടുള്ള സംബന്ധത്താൽ ഉദ്ഗാനകാലത്തിലെല്ലാം ഈ ജപം വേണമെന്നു വന്നുകൂടുമ്പോൾ "പവമാനാനാമേവ" എന്നു പറഞ്ഞതുകൊണ്ടു കാലനിയമം സിദ്ധിച്ചു; എങ്കിലും അതുകൊണ്ടു മൂന്നുപവമാനങ്ങളിലും ചെയ്യണമെന്നു വരുന്നതിനാൽ, വീണ്ടും കാലസങ്കോചത്തെ ചെയ്യുന്നു:—പ്രസ്തോതാവ് സാമത്തെ പ്രസ്താവിക്കുമല്ലോ. അവൻ ഏതു കാലത്തിലാണോ സാമത്തെ പ്രസ്താവിക്കുന്നത് (പ്രാരംഭിക്കുന്നതു്) ആ കാലത്തിൽ, താഴെ പറയുവാൻപോകുന്ന മന്ത്രങ്ങളെ ജപിക്കണം. ഈ ജപകർമ്മത്തിന്റെ പേരാണ് അഭ്യാരോഹജപമെന്നതു്. ഈ ജപക

ൎമ്മംകൊണ്ടു പ്രാണവിത്തു നേരേ ദേവഭാവത്തെ ആരോഹണം ചെയ്യുന്നതുകൊണ്ടാണു് അഭ്യാരോഹജപമെന്നു പറയപ്പെടുന്നതു്. "ഏതാനി" എന്നുള്ള ബഹുവചനത്താൽ ഇവ മൂന്നു യജ്ജുസ്സുകളാണെന്നറിയാം. ദ്വിതീയാനിർദ്ദേശം ചെയ്കകൊണ്ടും ബ്രാഹ്മണത്തിൽ ഉൽപന്നങ്ങളായതുകൊണ്ടും പഠിച്ചിട്ടുള്ളതുപോലെ ശതപഥസ്വരംതന്നെയാണു പ്രയോഗിക്കേണ്ടതു്. അല്ലാതെ മന്ത്രങ്ങൾക്കുള്ള സ്വരമല്ല. ഈ ജപകൎമ്മം യജമാനനെസംബന്ധിച്ചതാണു്.

ആ ജപിക്കേണ്ട യജ്ജുസ്സുകൾ താഴെക്കാണുന്നവയാണു്:—"അസതോ മാസദ്ഗമയ"; "തമസോ മാ ജ്യോതിർഗമയ;" "മൃത്യോൎമ്മാ/മൃതം ഗമയ" മന്ത്രങ്ങളുടെ അർത്ഥം മറഞ്ഞിരിക്കുന്നു എന്നു വിചാരിച്ചു് ബ്രാഹ്മണം തനിയേതന്നെ മന്ത്രാർത്ഥത്തെ വ്യാഖ്യാനിക്കുന്നു. "അസതോ മാസദ്ഗമയ" എന്നുമന്ത്രം പറഞ്ഞുവല്ലോ. അതിന്റെ അർത്ഥം പറയാം:— അതിൽ അസത്തു് എന്നു പറയുന്നതു മൃത്യുവാണു്. സ്വാഭാവികങ്ങളായ കൎമ്മവും വിജ്ഞാനവുമാണു മൃത്യു എന്നു പറയപ്പെടുന്നതു്. അത്യന്താധോഭാവത്തിനു ഹേതുവാകയാലാണു് അതിനെ അസത്തെന്നു പറയുന്നതു്. ശാസ്ത്രീയങ്ങളായ കൎമ്മജ്ഞാനങ്ങളെ സത്തെന്നു പറയുന്നു. അതിനെ ഗമിപ്പിക്ക ദേവഭാവത്തിനു സാധനമായ ആത്മഭാവത്തെ പ്രാപിപ്പിക്കാ. (ഇനി അതിന്റെ വാക്യാർത്ഥത്തെപ്പറയുന്നു.) "അസതോമാസദ്ഗമയ" എന്നു ഇപ്പറയുന്നതു് 'എന്നെ അമൃതനാക്കിച്ചെയ്യുക' എന്നുതന്നെയാണു്. അതുപോലെ, "തമസോ മാ ജ്യോതിർഗമയ" എന്നതിൽ, തമസ്സ് എന്നതു മൃത്യുവാകുന്നു. ആവരണാത്മകമായതുകൊണ്ടു് എല്ലാ അജ്ഞാനവും തമസ്സാണല്ലോ. അതുതന്നെ മരണഹേതുവായതുകൊണ്ടു മൃത്യുവുമാകുന്നു. ജ്യോതിസ്സ് എന്നതു് അമൃതം—അതായതു മുൻപറഞ്ഞതിനു വിപരീതമായ ദൈവമായ സ്വരൂപം—ആകുന്നു. പ്രകാശാത്മകമായതുകൊണ്ടു ജ്ഞാനത്തെ ജ്യോതിസ്സെന്നു പറയുന്നു. അതുതന്നെ അവിനാശാത്മകമായതുകൊണ്ടു് അമൃതമാകുന്നു. അതിനാൽ "തമസോമാജ്യോതിർഗമയ" എന്നു പറഞ്ഞതു "മൃത്യുവിൽനിന്നു് എന്നെ അമൃതത്തെ പ്രാപിപ്പിക്ക, അതായതു്, എന്നെ അമൃതനാക്കുക" എന്നുതന്നെയാണു്. ദൈവമായ--പ്രാജാപത്യമായ—ഫലഭാവത്തെ പ്രാപിപ്പിക്ക എന്നൎത്ഥം. ആദ്യത്തെ മന്ത്രത്തിന്റെ അൎത്ഥം, അസാധനസ്വഭാവത്തിൽനിന്നു സാധനഭാവത്തെ പ്രാപിപ്പിക്കണമെന്നാണു്. രണ്ടാമത്തെ മന്ത്രത്തിന്റെ അൎത്ഥമാകട്ടെ, അജ്ഞാനരൂപമായ സാധനഭാവത്തിൽനിന്നും സാധ്യഭാവത്തെ പ്രാപിക്കണമെന്നത്രേ. "മൃത്യോൎമ്മാ/മൃതംഗമയ" എന്നുള്ള മൂന്നാമത്തെ മന്ത്രത്തിൽ മുൻമന്ത്രങ്ങളുടെ അൎത്ഥംതന്നെ സമുച്ചയിച്ചു പറഞ്ഞിരിക്കയാകുന്നു. അതിനാൽ അതിന്റെ അൎത്ഥം പ്രസിദ്ധംതന്നെ. മുമ്പിലത്തെ മന്ത്രങ്ങളിലെപ്പോലെ ഇതിൽ അൎത്ഥസ്വരൂപം ഗൂഢമായിരിക്കുന്നില്ല. ഇതിനു യഥാശ്രുതമായ അൎത്ഥം തന്നെയാണു്.

മൂന്നു പവമാനങ്ങളിലും യജമാനനെ സംബന്ധിച്ചു ഉദ്ഗാനത്തെ ചെയ്തിട്ടു്, ഉദ്ഗാതാവു്, ശിഷ്ടങ്ങളായ മററു സ്തോത്രങ്ങളിൽ, തനിക്കുവേണ്ടി അന്നാദ്യത്തെ ആഗാനംചെയ്യണം. പ്രാണവിത്തായ ഉദ്ഗാതാവു പ്രാണനെപ്പോലെതന്നെ പ്രാണഭൃതനാകുന്നു. ഈ ഉദ്ഗാതാവു യഥോക്തനായ

പ്രാണനെ ഇപ്രകാരം അറിയുന്നതിനാൽ പ്രാണനെപ്പോലെതന്നെ ആ കാമത്തെ സാധിക്കുന്നതിനു സമർത്ഥനാകുന്നു. അതുകൊണ്ട് ആ സ്തോത്രങ്ങൾ പ്രയോഗിക്കപ്പെടുന്ന അവസരത്തിൽ, താൻ ഏതു കാമത്തെയാണോ കാമിക്കുന്നത്, ആ കാമത്തെ വരമായി വരിക്കണം. എന്തെന്നാൽ ഈ ഉദ്ഗാതാവു, തനിക്കുവേണ്ടിയോ യജമാനനുവേണ്ടിയോ ഏതു കാമത്തെ കാമിക്കുന്നുവോ അതിനെ ആഗാനംകൊണ്ടു സാധിക്കുന്നു. ('യസ്മാത് സ ഏഷ ഏവംവിദുദ്ഗാതാ' എന്നതു 'തസ്മാത്' എന്നതിനു മുമ്പു സംബന്ധിക്കുന്നു.)

ഇങ്ങനെ ജ്ഞാനകർമ്മങ്ങളെക്കൊണ്ടു പ്രാണാത്മഭാവത്തെ പ്രാപിക്കാമെന്നു പറഞ്ഞു. അതിൽ ആശങ്കയുണ്ടാവാൻ വഴിയേ ഇല്ല. അതിനാൽ, കർമ്മമില്ലാതെ ജ്ഞാനം തനിച്ചായിരുന്നാൽ അതുകൊണ്ടു പ്രാണാത്മഭാവപ്രാപ്തി ഉണ്ടാകുമോ ഇല്ലയോ എന്ന് ഇവിടെ ആശങ്കിക്കുന്നതിന്റെ നിവൃത്തിക്കായി പറയുന്നതാണ്. "തദ്ധൈതല്ലോകജിദേവ" എന്ന്. ഈ പ്രാണദർശനം കേവലമായിരുന്നാലും ലോകങ്ങളെ ജയിക്കുന്ന (സാധിക്കുന്ന)തു തന്നെ എന്ന് അതിന്റെ അർത്ഥം.

ആരാണൊ, മേൽ പറയപ്പെട്ടപ്രകാരം തീർച്ചപ്പെട്ട മാഹാത്മ്യത്തോടുകൂടിയ, സാമമാകുന്ന പ്രാണനെ അറിയുന്നത്,—"ഞാൻ ഇന്ദ്രിയവിഷയാസങ്ഗങ്ങളാകുന്ന ആസുരങ്ങളായ പാപ്മാക്കളാൽ അധർഷണീയനും വിശുദ്ധനുമായ പ്രാണനാകുന്നു. വാഗാദിപഞ്ചകവും എന്നെ ആശ്രയിക്കകൊണ്ടാണ്, സ്വാഭാവികമായ വിജ്ഞാനത്താൽ ഉണ്ടാകുന്ന ഇന്ദ്രിയവിഷയാസങ്ഗത്താൽ ഉണ്ടാക്കപ്പെടുന്ന ആസുരമായ പാപ്മാവാകുന്ന ദോഷത്തോടു വേർപെട്ട് അഗ്ന്യാദ്യാത്മകമായിത്തീരുന്നത്. എല്ലാ ഭൂതങ്ങളിലും അന്നാദ്യത്തിന്റെ ഉപയോഗംകൊണ്ടുള്ള ഉപകാരം വാഗാദികൾക്കു സിദ്ധിക്കുന്നതും എന്നെ ആശ്രയിക്കകൊണ്ടുതന്നെയാണ്. ഞാൻ ആങ്ഗിരസനായതിനാൽ സർവ്വഭൂതങ്ങളുടെയും ആത്മാവുമാകുന്നു. ഞാൻ വാക്കിനെ വ്യാപിച്ചിരിക്കകൊണ്ടും വാക്കിന്റെ നിർവ്വർത്തകനായതുകൊണ്ടും, ഋഗ്യജുസ്സാമോദ്ഗീഥരൂപമായ വാക്കിന്റെയും ആത്മാവാകുന്നു. ഗീതിഭാവത്തെ പ്രാപിച്ചിരിക്കുന്ന സാമാത്മകനായ എനിക്കു ബാഹ്യമായ ധനം—ഭൂഷണം—സൗസ്വര്യമാകുന്നു. ലാക്ഷണികമായ സൗസ്വര്യമായ സൗവർണ്യം അതിനെക്കാൾ അന്തരമായ ഭൂഷണമാകുന്നു. ഗീതിഭാവത്തെ പ്രാപിക്കുന്ന എനിക്കു പ്രതിഷ്ഠ കണ്ഠാദിസ്ഥാനങ്ങളാണ്. ഇങ്ങനെയുള്ള ഗുണങ്ങളോടുകൂടിയ ഞാൻ, അമൂർത്തനും സർവ്വഗതനുമായതുകൊണ്ടു പുത്തികാദിശരീരങ്ങളിൽ മുഴുവൻ പരിസമാപ്തനായിരിക്കുന്നു." എന്നിങ്ങനെ ഉള്ള അഭിമാനത്തിന്റെ അഭിവ്യക്തിവരെ ഉപാസിക്കുന്നത്—അവന്നു, താൻ ലോകാർഹനല്ലാതെ വന്നേക്കുമോ എന്നുള്ള ശങ്കയോ, അതുനിമിത്തം പ്രാണാത്മഭാവപ്രാപ്തിക്കുള്ള ആശംസനമോ ഉണ്ടാകയില്ല. പ്രാണാത്മാവിൽ ആത്മാഭിമാനം ഉണ്ടായിട്ടുള്ളവന്ന് ആ പ്രാണാത്മാവിനെ പ്രാപിക്കണമെന്ന് ആശയുണ്ടാവാൻ വഴിയില്ലല്ലോ. ഗ്രാമത്തിൽ സ്ഥിതിചെയ്യുന്നവൻ, അരണ്യസ്ഥനെപ്പോലെ, താൻ എപ്പോഴാണ് ഗ്രാമത്തെ പ്രാപിക്കുന്നതെന്നു വിചാരിച്ച് ഉൽകണ്ഠിതനാവുകയില്ലല്ലോ. ആത്മാവല്ലാത്ത അസംനികൃഷ്ടവിഷയങ്ങളിലാണല്ലോ ആശംസ ഉണ്ടാകുന്നത്. അതു തന്റെ ആത്മാവിൽ സംഭവിക്കയി

ല്ല. അതിനാൽ മേൽ പറഞ്ഞപ്രകാരം പ്രാണനെ അറിയുന്നവൻ, പക്ഷേ താൻ പ്രാണാത്മഭാവത്തെ പ്രാപിക്കാതിരുന്നേക്കുമെന്നുള്ള ശങ്കയോ പ്രാപിക്കുന്നതിനുള്ള ആശംസയോ ഉണ്ടാവുകയില്ല. 28

ഒന്നാം അദ്ധ്യായത്തിൽ മൂന്നാം ബ്രാഹ്മണം കഴിഞ്ഞു.

---

## ഒന്നാം അദ്ധ്യായത്തിൽ നാലാം ബ്രാഹ്മണം.

ഭാഷ്യം—സമുച്ചിതങ്ങളായ ജ്ഞാനകർമ്മങ്ങളെക്കൊണ്ടു പ്രജാപതിത്വത്തെ പ്രാപിക്കാമെന്നുള്ളതു വ്യാഖ്യാനിക്കപ്പെട്ടു. "തദ്വൈതല്ലോകജിദേവ" ഇത്യാദികൊണ്ടു കേവലപ്രാണദർശനവും പ്രജാപതിത്വപ്രാപ്തിയ്ക്കുതകുന്നതാണെന്നുള്ളതു പറഞ്ഞുകഴിഞ്ഞു. ഫലഭൂതനായ പ്രജാപതിക്കു ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങളിലുള്ള സ്വാതന്ത്ര്യം മുതലായ വിഭൂതികളെ വർണ്ണിച്ചു്, വൈദികങ്ങളായ ജ്ഞാനകർമ്മങ്ങളുടെ ഫലോൽകർഷത്തെ വർണ്ണിക്കണമെന്നുവച്ചു് "ആത്മൈവേദ"മിത്യാദിയായ ഉത്തരഗ്രന്ഥം ആരംഭിക്കുന്നു. അതുകൊണ്ടു (വൈദികങ്ങളായ ജ്ഞാനകർമ്മങ്ങളുടെ ഫലോൽകർഷം വർണ്ണിക്കുന്നതുകൊണ്ടു), സാമർത്ഥ്യത്താൽ, കർമ്മകാണ്ഡത്തിൽ വിധിക്കപ്പെട്ടിട്ടുള്ള ജ്ഞാനകർമ്മങ്ങൾ സ്തുതിക്കപ്പെട്ടതായിത്തീരുകയും ചെയ്യും. എന്നാൽ, വിവക്ഷിതം താഴെപ്പറയുന്നതാണ്:—"ഈ ജ്ഞാനകർമ്മങ്ങളുടെ ഫലമെല്ലാം സംസാരംതന്നെയാണ്. എന്തെന്നാൽ, അതു് ഭയം, അരതി മുതലായതോടുകൂടിയതാണെന്നു ശ്രുതിയിൽതന്നെ പറയുന്നു. എന്നു മാത്രമല്ല, ഈ സംസാരം കാര്യകരണസ്വരൂപവും, സ്ഥൂലവും വ്യക്തവും അനിത്യവുമായ വിഷയത്തോടുകൂടിയതും ആകുന്നു."

ഈ വിവക്ഷിതത്തെ ഉപവർണ്ണിക്കുന്നതു്, ഇനി പറയാൻപോകുന്ന ബ്രഹ്മവിദ്യ മാത്രമേ മോക്ഷഹേതുവാകയുള്ളൂ എന്നു മേൽ പറയാൻപോകുന്നതിന് ഉപകരിക്കുന്നതിനായിട്ടാണ്. സാധ്യസാധനാദിഭേദരൂപമായ സംസാരവിഷയത്തിൽനിന്നു വിരക്തനല്ലാത്തവൻ, ദാഹമില്ലാത്തവനു പാനത്തിൽ എന്നപോലേ, ആത്മൈക്യവിജ്ഞാനവിഷയത്തിൽ അധികാരമില്ല. അതിനാൽ ജ്ഞാനകർമ്മഫലത്തിന്റെ ഉൽകർഷത്തെ ഉപവർണ്ണിക്കുന്നതു മേൽ പറയാൻപോകുന്നതിന് ഉപകരിക്കുന്നതിനായിട്ടാണ്. "തദേതത് പദനീയമസ്യ, തദേതത് പ്രേയഃ പുത്രാത്" ഇത്യാദികൊണ്ടു്, ആത്മതത്വം മാത്രമേ പ്രാപിക്കത്തക്കതായുള്ളൂ എന്നും എന്തെന്നാൽ അതു പുത്രാദികളെക്കാൾ പ്രിയതരമാണെന്നും സംസാരവിഷയത്തിൽ വിരക്തനു മോക്ഷത്തിലും വിരക്തി ഉണ്ടാകയില്ലെന്നും മോക്ഷം അപുരുഷാർത്ഥമല്ലെന്നും അതിനാൽ അതു ബുദ്ധിമാന്മാർക്കു പ്രാർത്ഥനീയമാണെന്നും മററും മേലിൽ പറയുന്നുണ്ടു്.

/ ൧൧൨

ഉപ—ആത്മൈവേദമഗ്ര ആസീത്; പുരുഷവിധഃസോ ƒനുവീക്ഷ്യനാന്യദാത്മനോ ƒ പശ്യത്; സോƒഹമസ്മീത്യഗ്രേ വ്യാഹരത്. തതോ ƒ ഹം നാമാഭവത്; തസ്മാദപ്യേതർഹ്യാമന്ത്രിതോ ƒ ഹമയമിത്യേവാഗ്രഉക്ത്വാ ƒ ഥാന്യന്നാമപ്രബ്രൂതേ, യദസ്യഭവതി. സ യത് പൂർവോƒസ്മാത് സർവസ്മാത് സർവാൻപാപ്മന ഔഷത്, തസ്മാത്പുരുഷഃ. ഓഷതി ഹ വൈ സ തം യോƒസ്മാത് പൂർവോബുഭൂഷതി യ ഏവം വേദ. 1

| | |
|---|---|
| അഗ്രേ | =മുമ്പ്=മററു ശരീരം ഉണ്ടാകുന്നതിനു മുമ്പു |
| ഇദം | =ഇത്=പലമാതിരിയിലുള്ള ശരീരമെല്ലാം |
| ആത്മാ ഏവ ആസീത് | =ആത്മാവുതന്നെ ആയിരുന്നു. |
| പുരുഷവിധഃ | =പുരുഷനെപ്പോലെ ശിരസ്സ് പാണികൾ മുതലായവയോടുകൂടിയ |
| സഃ | =ആ വിരാട്ട് |
| അനുവീക്ഷ്യ | =അനുവീക്ഷണം ചെയ്തിട്ടു=അനുപാലോചനം ചെയ്തിട്ട് |
| ആത്മനഃ അന്യത് | =തന്നിൽനിന്നു വേറേയായ ഒന്നിനെയും |
| ന അപശ്യത് | =കണ്ടില്ല. |
| സഃ | =അവൻ |
| അഗ്രേ | =മുമ്പേ |
| അഹം അസ്മി ഇതി | ="ഞാനാകുന്നു" എന്ന അർത്ഥത്തിൽ "അഹംഅസ്മി"എന്ന് |
| വ്യാഹരത് | =വ്യാഹരിച്ചു=പറഞ്ഞു. |
| തതഃ | =അതിനാൽ |
| അഹം നാമ | ="അഹം" എന്നു പേരുള്ളവനായി |
| അഭവത് | =തീൎന്നു. |
| തസ്മാത് | =അതിനാൽ |
| ഏതർഹി അപി | =ഇപ്പോഴും |
| ആമന്ത്രിതഃ | =ആമന്ത്രണം ചെയ്യപ്പെട്ടവൻ='നീ ആർ?' എന്നു ചോദിച്ചാൽ ഒരുവൻ |
| അഗ്രേ | =ആദ്യം |
| അയം അഹം ഇതി ഏവ | ="ഞാൻ ആണ്" എന്നുതന്നെ |
| ഉക്ത്വാ | =പറഞ്ഞിട്ട്, |
| അഥ | =പിന്നെ |
| യത് | =ഏതാണോ |
| അസ്യഭവതി | =ഇവനുള്ളത്, |
| തത് അന്യത് നാമ | =ആ വേറേയുള്ള നാമത്തെ |
| പ്രബ്രൂതെ | =പറയുന്നു. |
| സഃ | =ആ പ്രജാപതി |
| അസ്മാത് സർവസ്മാത് | =ഈ പ്രജാപതിത്വത്തെ പ്രാപിക്കുവാനിച്ഛിക്കുന്നവരുടെ സമുദായത്തെക്കാളെല്ലാം |
| പൂർവഃ | =പൂർവനായിട്ട് = മുമ്പനായിട്ട് |

| | |
|---|---|
| സർവാൻ പാപ്മനഃ | =എല്ലാ പാപ്മാക്കളേയും |
| ഔഷത് ഇതി യത് | =ദഹിപ്പിച്ചു എന്നുള്ളതു് ഏതോ, |
| തസ്മാത് | =അതിനാൽ |
| പുരുഷഃ | =പുരുഷനാകുന്നു. |
| ഏവം | =ഇപ്രകാരം |
| യഃ വേദ | =ആർ അറിയുന്നുവോ |
| സഃ | =അവൻ, |
| യഃ | =ആരാണോ |
| അസ്മാത് പൂർവഃ | =ഇവനെക്കാൾ മുമ്പനായി |
| ബുഭൂഷതി | =ഭവിക്കുവാൻ ഇച്ഛിക്കുന്നതു് |
| തം | =അവനെ |
| ഓഷതി ഹ വൈ | =ദഹിപ്പിക്കും. |

ഭാഷ്യം—"ആത്മൈവ" എന്നതിൽ ആത്മാവെന്നു പറയുന്നതു്, അണ്ഡജനായ ഒന്നാമത്തെ ശരീരിയായ പ്രജാപതിയാണ്. വേറേ ശരീരമുണ്ടാകുന്നതിനുമുമ്പു്, ഈ പലമാതിരിയിലുള്ള ശരീരങ്ങളെല്ലാം ആ ആത്മാവുതന്നെയായിരുന്നു. പ്രജാപതിശരീരത്തോടു് അവിഭക്തമായിരുന്നു. പുരുഷനെപ്പോലെ ശിരസ്സു, പാണി മുതലായവയോടുകൂടിയ, വിരാട്ടായ ആ പ്രജാപതിതന്നെ ആണു് ആദ്യമായി ഉണ്ടായതു്. അങ്ങനെയുള്ള ആ പ്രജാപതി, താൻ ആരാണെന്നും ഏതുമാതിരി ലക്ഷണത്തോടുകൂടിയവനാണെന്നും ആലോചിച്ചുനോക്കിയിട്ടു്, കാര്യകരണരൂപനും പ്രാണപിണ്ഡവുമായ തന്നിൽനിന്നു് വേറേയായി ഒരു വസ്തുവിനെയും കണ്ടില്ല; പിന്നെയോ, തന്നെത്തന്നെ സർവാത്മാവായിക്കണ്ടു. അവൻ "ഞാൻ അതുപോലേ—പൂർവജന്മത്തിലെപ്പോലേ—ശ്രൗതവിജ്ഞാനത്താൽ സംസ്കരിക്കപ്പെട്ട, വിരാട്സ്വരൂപനും സർവാത്മാവുമായ പ്രജാപതിയാകുന്നു." എന്നുള്ള അർത്ഥത്തിൽ "സോഽഹമസ്മി" (ഞാൻ അവനാകുന്നു.) എന്നു് ആദ്യമായി പറഞ്ഞു. അവൻ പൂർവജ്ഞാനസംസ്കാരത്താൽ തന്നെത്തന്നെ ആദ്യമായി "അഹം" (ഞാൻ) എന്നു പറഞ്ഞതിനാൽ "അഹം" എന്നു പേരുള്ളവനായിത്തീർന്നു. ആ പ്രജാപതിയ്ക്കു ശ്രുതിപ്രദർശിതമായ "അഹം" എന്നുള്ള നാമത്തെത്തന്നെ ഉപനിഷത്തു് ഇനി പറയും. കാരണമായ പ്രജാപതിയിൽ ഇങ്ങനെ നടന്നിട്ടുള്ളതുകൊണ്ടു് കാര്യഭൂതരായ പ്രാണികളിലും, ഇക്കാലത്തും ഒരാളോടു് ആരെന്നു ചോദിച്ചാൽ, ആദ്യം, "ഞാനാണു്" എന്നു കാരണാത്മാവിൻെറ പേരുകൊണ്ടുതന്നെ അവനവനെ പറഞ്ഞിട്ടു്, പിന്നെയും വിശേഷനാമത്തെ അറിവാൻ ആഗ്രഹിക്കയാണെങ്കിൽ, അനന്തരം, ദേവദത്തനെന്നോ, യജ്ഞദത്തനെന്നോ, ഈ വിശേഷപിണ്ഡത്തിനു മാതാപിതാക്കന്മാർ ഇട്ടിട്ടുള്ള പേർ ഏതെന്നാൽ അതു പറയുന്നു.

ആ പ്രജാപതി കഴിഞ്ഞജന്മത്തിൽ, സാധകാവസ്ഥയിൽ വേണ്ടവിധത്തിലുള്ള ജ്ഞാനകർമ്മഭാവനകളുടെ അനുഷ്ഠാനങ്ങളാൽ, ജ്ഞാനകർമ്മഭാവനകളെ അനുഷ്ഠിച്ചു പ്രജാപതിത്വത്തെ പ്രാപിക്കുവാനിച്ഛിക്കുന്നവരിൽ ഒന്നാമനായിത്തീർന്നു്, ആദ്യമായി, പ്രജാപതിത്വത്തിൻെറ പ്രതിബന്ധത്തിനു

കാരണഭൂതങ്ങളും ആസങ്ഗാജ്ഞാനരൂപങ്ങളുമായ എല്ലാ പാപ്മാക്കളേയും ഓഷണംചെയ്തു (ദഹിപ്പിച്ചു)തുകൊണ്ട്, പൂർവ്വം ഓഷണംചെയ്തവൻ എന്ന അർത്ഥത്തിൽ പുരുഷൻ എന്നു പറയപ്പെടുന്നു.

ഈ പ്രജാപതി, പ്രതിബന്ധകങ്ങളായ എല്ലാ പാപ്മാക്കളേയും ഓഷണംചെയ്തിട്ട്, പുരുഷനായും പ്രജാപതിയായും തീർന്നത് എങ്ങനെയോ, അതുപോലെ മററുള്ളവർക്കും ജ്ഞാനഭാവനകളുടെ അനുഷ്ഠാനമാകുന്ന റഹിയേക്കൊണ്ടോ കേവലം ജ്ഞാനബലത്താലോ പാപ്മാക്കളെ ദഹിപ്പിച്ചു പുരുഷനും പ്രജാപതിയുമായിത്തീരാം. ഇപ്രകാരം അറിയുന്നവരിൽ ജ്ഞാനഭാവനകൾക്ക് ഉൽകർഷമുള്ളവൻ, തന്നെക്കാൾ മുമ്പേ പ്രജാപതിയായിത്തീരുവാനിച്ഛിക്കുന്നവനെ ദഹിപ്പിക്കും. (ജ്ഞാനകർമ്മഭാവനകളുടെ ആധിക്യമുള്ളവൻ എന്നതു സാമർത്ഥ്യത്താൽ കിട്ടുന്നതാണ്.)

പൂർവ്വപക്ഷം — ഇപ്രകാരം അറിയുന്നവനാൽ ദഹിപ്പിക്കപ്പെടുന്നു എങ്കിൽ പ്രജാപതിത്വത്തെ പ്രാപിപ്പാൻ ഉള്ള ആഗ്രഹം ഒരാൾക്ക് അനർത്ഥകരമാണല്ലോ.

സമാധാനം — അങ്ങനെ പറയേണ്ട; ദഹിപ്പിക്കപ്പെടുക എന്നത്, ജ്ഞാനഭാവനകൾക്ക് ഉൽക്കർഷമില്ലാത്തതിനാൽ മുമ്പേ പ്രജാപതിത്വത്തെ പ്രാപിക്കാതിരിക്ക മാത്രമാണ്. ഉൽക്കൃഷ്ടമായ സാധനങ്ങളുള്ളവൻ മുമ്പേ പ്രജാപതിത്വത്തെ പ്രാപിക്കുമ്പോൾ ന്യൂനങ്ങളായ സാധനങ്ങളോടു കൂടിയവൻ പ്രാപിക്കയില്ലാത്തതുകൊണ്ട്, ഒന്നാമതു പ്രജാപതിത്വത്തെ പ്രാപിച്ചവൻ പ്രാപിക്കാത്തവനെ ദഹിപ്പിക്കുന്നു എന്നു പറകയാണ്. അല്ലാതെ, ഉൽകൃഷ്ടസാധനങ്ങളുള്ളവൻ ന്യൂനസാധനങ്ങളുള്ളവനെ വാസ്തവത്തിൽത്തന്നെ ദഹിപ്പിക്കുന്നില്ല. ലോകത്തിൽ പന്തയംവച്ചു ഓടുന്നവരിൽ ആദ്യം നിശ്ചിതസ്ഥലത്തു ചെല്ലുന്നവനാൽ ദഗ്ദ്ധരായതുപോലെ മററുള്ളവർ അപഹൃതസാമർത്ഥ്യന്മാരായിത്തീരാറുണ്ടല്ലോ. അതുപോലെ.

ഭാഷ്യം — സ്തുതിക്കുവാൻ ഉദ്ദേശിക്കുന്ന, കർമ്മകാണ്ഡവിഹിതങ്ങളായ ജ്ഞാനകർമ്മങ്ങളുടെ പ്രാജാപത്യലക്ഷണമായ ഫലം സംസാരവിഷയത്തിനപ്പുറമുള്ളതല്ലെന്നു കാണിക്കുവാനിച്ഛിച്ചുകൊണ്ടു പറയുന്നു:—

ഉപ — സോഽബിഭേത്; തസ്മാദേകാകീ ബിഭേതി; സ ഹായമീക്ഷാംചക്രേ, യന്മദന്യന്നാസ്തി, കസ്മാന്നു ബിഭേമീതി; തത ഏവാസ്യ ഭയം വീയായ; കസ്മാദ്ധ്യഭേഷ്യത്? ദ്വിതീയാദ്വൈ ഭയം ഭവതി. 2

| | |
|---|---|
| സഃ | =അവൻ=ആ പ്രജാപതി |
| അബിഭേത് | =ഭയപ്പെട്ടു. |
| തസ്മാത് | =അതിനാൽ |
| ഏകാകീ | =ഒററയായുള്ളവൻ |
| ബിഭേതി | –ഭയപ്പെടുന്നു. |
| സഃ അയം | =അങ്ങനെ ഭയപ്പെട്ട ഈ പ്രജാപതി |
| ഈക്ഷാംചക്രേ | =ഈക്ഷണത്തെചെയ്തു=വിചാരിച്ചറിഞ്ഞു. |
| യത് | =“യാതൊരു കാരണത്താൽ |

| | |
|---|---|
| മത് അന്യത് | =എന്നിൽനിന്ന് അന്യായമായിട്ടുള്ള വസ്തു |
| ന അസ്തി | =ഇല്ലയോ, |
| തത് | =അതിനാൽ |
| കസ്മാത് നു | =ഏതിൽനിന്നാണു് |
| ബിഭേമി | =ഞാൻ ഭയപ്പെടുന്നതു്?" |
| ഇതി | =എന്നു്. |
| തതഃ ഏവ | =അതിനാൽതന്നെ |
| അസ്യ | =ഇവൻെറ=ഈ പ്രജാപതിയുടെ |
| ഭയം | =ഭയം |
| വീയായ | =തീരെ നീങ്ങി. |
| കസ്മാത് ഹി | =ഏതിൽനിന്നാണു് |
| അഭേഷ്യത് | =ഭയപ്പെട്ടതു്? |
| ദ്വിതീയാത്'വൈ | =രണ്ടാമതൊന്നിൽനിന്നാണല്ലോ |
| ഭയംഭവതി | =ഭയമുണ്ടാകുന്നതു്. |

ഭാഷ്യം—ആ പ്രജാപതി—പ്രഥമനായ ശരീരി എന്നും പുരുഷവിധനെന്നും മററും വ്യാഖ്യാനിക്കപ്പെട്ട പ്രജാപതി—നമ്മേപ്പോലെതന്നെ ഭയപ്പെട്ടു. പുരുഷനെപ്പോലേയുള്ളവിധത്തിൽ ശരീരകരണങ്ങളോടുകൂടിയ ഇവൻ, തൻെറ നാശത്തെസംബന്ധിച്ചുള്ള വിപരീതജ്ഞാനത്താൽ, അതായതു് "ഞാൻ ഒററയ്ക്കേയുള്ളൂ; ആരെങ്കിലും എന്നെ കൊല്ലും" എന്നുള്ള വിപരീതജ്ഞാനത്താൽ ഭയപ്പെട്ടുവല്ലോ. അതിനാൽ അതുപോലെയാകയാൽ ഇന്നും ഏകാകിയായിട്ടുള്ളവൻ ഭയപ്പെടുന്നു. എന്നു മാത്രമല്ല, നമ്മെയും മററുംപോലെതന്നെ ഭയഹേതുവായ വിപരീതദർശനത്തെ നീക്കുന്നതിനു കാരണമായ, ശരിയായവിധത്തിലുള്ള ആത്മദർശനത്തെ ഈ പ്രജാപതി ആലോചിച്ചറികയുംചെയ്തു. എങ്ങനെ എന്നാൽ, "എന്നെക്കൂടാതെ, എനിക്ക് എതിരായ വേറേ വസ്തു ഇല്ലാത്തതിനാൽ എൻെറ വിനാശത്തിനു ഹേതുവില്ലാതിരിക്കെ, ഞാൻ എന്തിൽനിന്നാണു ഭയപ്പെടുന്നതു്?" എന്നു്. അങ്ങനെയുള്ള ശരിയായ ആത്മദർശനം കൊണ്ടുതന്നെ ഈ പ്രജാപതിയുടെ ഭയം നിശ്ശേഷം നീങ്ങി. ആ പ്രജാപതിയ്ക്കുണ്ടായിരുന്ന ഭയം കേവലാവിദ്യനിമിത്തംതന്നെയുണ്ടായതാണെന്നും പരമാത്മദർശനത്തിൽ അതു് അനുപപന്നമാണെന്നും പറയുന്നു:—എന്തുകൊണ്ടാണു് ഈ പ്രജാപതി ഭയപ്പെട്ടതു്? (പരമാത്മത്തെ നിരൂപണം ചെയ്യുമ്പോൾ ഭയം അനുപപന്നമാണെന്നാഭിപ്രായം) എന്തെന്നാൽ രണ്ടാമതുള്ള വേറൊരു വസ്തുവിൽനിന്നാണു ഭയം ഉണ്ടാവുക. ആ രണ്ടാമതൊരു വസ്തു ഉണ്ടെന്നു തോന്നിക്കുന്നതു് അവിദ്യയാണു്. തത്ത്വജ്ഞാനംകൊണ്ടു് അവിദ്യ നശിക്കുമ്പോൾ അവിദ്യനിമിത്തമുള്ള ദ്വൈതദർശനം നശിക്കും. ദ്വൈതദർശനമില്ലാതായാൽ ഹേതു നശിക്കുന്നതിനാൽ ഭയമുണ്ടാവാൻ ന്യായമില്ല. "തത്രകോമോഹഃ കഃ ശോക ഏകത്വമനുപശ്യതഃ" എന്നുള്ള മന്ത്രം ഇതിലേക്കു പ്രമാണാന്തരമാകുന്നു. ഏകത്വദർശനംകൊണ്ടു പ്രജാപതിയുടെ ഭയം നീങ്ങിയതു യുക്തംതന്നെ. എന്തെന്നാൽ, രണ്ടാമതൊരു വസ്തുവിൽനിന്നാണല്ലോ ഭയമുണ്ടാകുന്നതു്. ആ രണ്ടാമതൊരുവസ്തുവിൻെറ ദർശനം ഏകത്വദർശനത്താൽ നീക്കപ്പെട്ടതിനാൽ ഇല്ലാതായിരിക്കുന്നു.

ഇവിടെ പൂർവ്വപക്ഷം — പ്രജാപതിക്ക് ഏകത്വദർശനമുണ്ടായത് എവിടെനിന്നാണ്? ഇദ്ദേഹത്തിന് ഉപദേശിച്ചത് ആരാണ്? ആരും ഉപദേശിക്കാതെയാണ് പ്രജാപതിക്ക് ഏകത്വജ്ഞാനമുണ്ടായതെങ്കിൽ നമുക്കും മററും അതുപോലെ ഉണ്ടാവേണ്ടയോ? ജന്മാന്തരത്തിൽ ഉണ്ടായിരുന്ന ഏകത്വജ്ഞാനത്തിൻെറ സംസ്കാരം കൊണ്ടാണുണ്ടായതെന്നു പറയുന്ന പക്ഷം ഏകത്വദർശനംകൊണ്ടു പ്രയോജനമില്ലെന്നുവരും. എങ്ങനെ എന്നാൽ, കഴിഞ്ഞ ജന്മത്തിൽ പ്രജാപതിക്ക് ഏകത്വദർശനമുണ്ടായിരുന്നിട്ടും ബന്ധകാരണമായ അവിദ്യനീങ്ങിയില്ലല്ലോ. അവിദ്യയോടുകൂടിത്തന്നേ ജനിച്ചതുകൊണ്ടാണല്ലോ ഇവൻ ഭയപ്പെട്ടത്. ഇതുപോലേ ആർക്കും ഏകത്വദർശനംകൊണ്ടു ഫലമൊന്നുമില്ലെന്നുവരും. ഇനി, പ്രജാപതിക്ക് ഈജന്മത്തിൽതന്നെ, മററൊരാളുടെ ഉപദേശത്തിൻെറയും മററും അപേക്ഷകൂടാതെ ഐക്യജ്ഞാനമുണ്ടാവുന്നു എന്നും, 'ജ്ഞാനമപ്രതിഘം യസ്യ' എന്നുള്ള സ്മൃതി അതിനു പ്രമാണമാണെന്നും, ഭയം, അരതി മുതലായതിനു കാരണമായ പ്രാരബ്ധകർമ്മത്താൽ പ്രതിബന്ധമുണ്ടാകുന്നതുകൊണ്ട്, അത് ഉണ്ടായഉടൻതന്നെ ബന്ധത്തേയും അതിൻെറ ഹേതുവിനേയും നിരോധിക്കുന്നില്ലെന്നും, അതിനാൽ മരണകാലത്തിലുള്ള ഐക്യജ്ഞാനമാണ് അജ്ഞാനത്തെ നിവർത്തിപ്പിക്കുന്നതെന്നും പറകയാണെങ്കിൽ, അതുംശരിയല്ല; എന്തെന്നാൽ, ഫലം ആരംഭിച്ചകർമ്മം, അതിനുഹേതുവായ അജ്ഞാനലേശത്തെ നശിപ്പിക്കുന്ന ജ്ഞാനത്തിൻെറ ശക്തിയെ പ്രതിബന്ധിക്കുമെങ്കിലും, ജന്മാന്തരത്തിലുള്ളതു തുടങ്ങിയ, എല്ലാ സംസാരത്തിനും ഹേതുവായ അജ്ഞാനത്തെ നശിപ്പിക്കുന്ന ജ്ഞാനത്തിൻെറ സാമർത്ഥ്യത്തെ പ്രതിബന്ധിക്കുമെന്നുള്ളതിനു പ്രമാണമില്ലാത്തതിനാൽ, മദ്ധ്യത്തിൽ ഉണ്ടാകുന്ന ജ്ഞാനം അവിദ്യാനിവർത്തകമല്ലെന്നു പറയുവാൻ സാധിക്കയില്ല. എന്നുമാത്രമല്ല, അന്ത്യമായ ഐക്യജ്ഞാനം അവിദ്യാനിവർത്തകമെന്നു പറയുന്നതിൽഹേതു അന്ത്യത്വമോ, ജ്ഞാനത്വമോ, ഐക്യജ്ഞാനത്വമോ? അന്ത്യത്വമാണു ഹേതു എങ്കിൽ വേറേയജമാനൻെറയും നമ്മുടെയും മററും അന്ത്യങ്ങളായ ജ്ഞാനങ്ങളിൽ അജ്ഞാനധ്വംസംകാണുന്നില്ലാത്തതിനാൽ അന്ത്യത്വമെന്ന ഹേതു അജ്ഞാനധ്വംസിത്വത്തിനു വ്യാപ്യമല്ല. ജ്ഞാനത്വമാണു ഹേതു എന്നുപറയുന്നപക്ഷം, പൂർവ്വജ്ഞാനങ്ങളിൽ, ബന്ധഹേതുവായ അജ്ഞാനത്തിൻെറ ധ്വംസംകാണാത്തതിനാൽ ജ്ഞാനത്വമെന്ന ഹേതുവും അനൈകാന്തികമാണ്. പ്രജാപതിയുടെ അന്ത്യമായ ഐക്യജ്ഞാനം ഐക്യജ്ഞാനമായതുകൊണ്ടാണ് അജ്ഞാനത്തെ നിവർത്തിപ്പിക്കുന്നതെന്നു പറയുന്നതും അയുക്തമാണു. ഉപാന്ത്യമായഐക്യജ്ഞാനത്തിൽ ഐക്യജ്ഞാനത്വമുണ്ടായിരുന്നിട്ടും അതിന് അജ്ഞാനനിവർത്തകത്വമില്ലാത്തതുപോലേ അന്ത്യമായ ജ്ഞാനത്തിലും അജ്ഞാനനിവർത്തകത്വം വരുവാൻ നിവൃത്തിയില്ല; ഉപാന്ത്യജ്ഞാനത്തിലുള്ള ഐക്യജ്ഞാനത്വരൂപഹേതു അനൈകാന്തികമാണ്. അതിനാൽ ഏകത്വദർശനം അനർത്ഥകം തന്നെയാണ്.

സമാധാനം — ഈ ദോഷം പറവാൻപാടില്ല. ലോകത്തിൽ, പുണ്യകർമ്മങ്ങളെക്കൊണ്ടുണ്ടാകുന്ന വിശുദ്ധങ്ങളായ കാര്യകരണങ്ങളോടുകൂടിയ ജന്മമുള്ളപ്പോൾ, പ്രജ്ഞ, മേധ, സ്മൃതി ഇവയ്ക്കു വൈശാരദ്യം കാണുന്നുണ്ടെ

ല്ലോ. അതുപോലെ, പ്രജാപതിയുടെ ജന്മവും, ധർമ്മം, ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം ഇവയ്ക്കു വിപരീതഹേതുക്കളായ എല്ലാ പാപ്മാക്കളും ദഹിക്കുകകൊണ്ടു്, വിശുദ്ധങ്ങളായ കാര്യകരണങ്ങളോടുകൂടിയതും ഉൽകൃഷ്ടവുമാകുന്നു. അതിനാൽ അദ്ദേഹത്തിന്ന് ആരും ഉപദേശിക്കാതെതന്നെ, പൂർവകല്പത്തിലുള്ള പദം, പദാർത്ഥം, വാക്യം ഇവയുടെ സ്മരണയോടുകൂടിയിരിക്കെ, സ്മൃതിവിഷയമായ വാക്യത്തെ വിചാരണചെയ്യുമ്പോൾ, അദൃഷ്ടത്തിന്റെ സാഹായ്യത്താൽ, അതിൽനിന്നു്, ഏകത്വദർശനമുണ്ടാകുന്നതു യുക്തംതന്നെ. ഇതിലേയ്ക്കു കൂടുതൽ തെളിവായി, "ജ്ഞാനമപ്രതിഘം യസ്യ വൈരാഗ്യം ച ജഗത്പതേഃ ഐശ്വര്യം ചൈവ ധർമ്മശ്ച സഹസിദ്ധം ചതുഷ്ടയം" എന്ന സ്മൃതിയുണ്ടു്.

ഇവിടെ പൂർവപക്ഷം—ഇതൊക്കെ സഹസിദ്ധമാണെങ്കിൽ "സോഽബിഭേത്" എന്നുള്ള ശ്രുതിയിൽ പറയുന്നപ്രകാരം ഭയമുണ്ടാവാൻ തരമില്ല. ആദിത്യനോടൊരുമിച്ചു് തമസ്സ് ഉയരുകയില്ലല്ലോ. അതിനാൽ, ശ്രുതിവിരുദ്ധമായതുകൊണ്ടു് സഹസിദ്ധത്വസ്മൃതി അപ്രമാണമാണു്.

സമാധാനം—അങ്ങനെയല്ല; സഹസിദ്ധമെന്നു പറയുന്നതിന്റെ അർത്ഥം ജനിക്കുമ്പോൾതന്നെ സിദ്ധിക്കുന്നതെന്നല്ല: വേറെ ആരും ഉപദേശിക്കാതെതന്നേ സിദ്ധിക്കുന്നതെന്നാണു്.

പൂർവപക്ഷം—പ്രജാപതിക്കെന്നപോലെ, ജ്ഞാനം ജന്മാന്തരത്തിൽ ചെയ്യുന്ന പുണ്യംകൊണ്ടുണ്ടാകുന്നതാണെങ്കിൽ, "ശ്രദ്ധാവാൻ ലഭതേ ജ്ഞാനം തത്പരഃ സംയതേന്ദ്രിയഃ" "തദ്വിദ്ധി പ്രണിപാതേന, പരിപ്രശ്നേന, സേവയാ" എന്നുംമററുമുള്ള ശ്രുതിസ്മൃതിവിഹിതങ്ങളായ ജ്ഞാനഹേതുക്കൾ അഹേതുക്കളായിപ്പോകുമല്ലോ.

സമാധാനം—അങ്ങനെ പറയുന്നതു ശരിയല്ല; നിമിത്തങ്ങളുടെ വികല്പം, സമുച്ചയം, ഗുണവത്ത്വം, അഗുണവത്ത്വം എന്നിങ്ങനെയുള്ള ഹേതുക്കളാൽ കാര്യോൽപത്തിയിൽ വിശേഷം സംഭവിക്കാവുന്നതുകൊണ്ടു ശ്രദ്ധാദിഹേതുക്കളെ വിധിച്ചതു് അർത്ഥമില്ലാത്തതല്ല, ഒന്നുകൂടി വിവരിക്കാം:—ലോകത്തിൽ, നൈമിത്തികങ്ങളായ കാര്യങ്ങൾക്കു് നിമിത്തഭേദം പലവിധത്തിൽ വികല്പിക്കപ്പെടുന്നുണ്ടു്. അതുപോലേ നിമിത്തങ്ങളുടെ സമുച്ചയവും പലവിധത്തിൽ ആവാം. വികല്പിതങ്ങളും സമുച്ചിതങ്ങളുമായ ആ നിമിത്തങ്ങൾക്കു്, പിന്നെയും, ഗുണമുള്ളതെന്നും ഗുണമില്ലാത്തതെന്നുമുള്ള ഭേദവുമുണ്ടാകുന്നു. ഉദാഹരണത്തിന്നു രൂപജ്ഞാനത്തെത്തന്നെ എടുക്കാം. അതു് ഒരു നൈമിത്തികമായ കാര്യമാണു്. പൂച്ച മുതലായ രാത്രിയിൽ സഞ്ചരിക്കുന്ന ജന്തുക്കൾക്കു് ഇരുട്ടത്തു രൂപജ്ഞാനത്തിന്, വെളിച്ചംവേണ്ട, ചക്ഷുസ്സിനും രൂപത്തിനും തമ്മിൽ സന്നികർഷം മാത്രംമതി. യോഗികൾക്കു രൂപജ്ഞാനത്തിന്നു് മനസ്സുമാത്രം മതി. നമുക്കാകട്ടെ, ചക്ഷുസ്സിന്നും രൂപത്തിനും തമ്മിൽ സന്നികർഷവും വെളിച്ചവുംകൂടി വേണം. അതുപോലെ, ആദിത്യൻ ചന്ദ്രൻ മുതലായവയുടെ വെളിച്ചത്തിന്റെ ഭേദത്താലും സമുച്ചയിക്കപ്പെട്ട നിമിത്തഭേദങ്ങൾ ഉണ്ടാകുന്നു. അതുപോലെ ഒരു വെളിച്ചത്തിന്നുതന്നെ ഗുണവത്ത്വംകൊണ്ടും അഗുണവത്ത്വംകൊണ്ടും ഭേദങ്ങൾ ഉണ്ടാകാം.

ഇതുപോലെ ആത്മൈകത്വജ്ഞാനത്തിലും, ചിലേടത്തു ജന്മാന്തരത്തിൽ ചെയ്തിട്ടുള്ള സുകൃതവുംനിമിത്തമാകുന്നു. പ്രജാപതിക്ക് അങ്ങനെയാണല്ലോ. ചിലേടത്തു തപസ്സായിരിക്കും നിമിത്തം "തപസാബ്രഹ്മവിജിജ്ഞാസസ്വ" എന്ന ശ്രുതിയുണ്ട്. ചിലേടത്ത് "ആചാര്യവാൻ പുരുഷോവേദ." "ശ്രദ്ധാവാൻ ലഭതേജ്ഞാനം." "തദ്വിദ്ധിപ്രണിപാതേന", "ആചാര്യാദ്ധൈവ" "ദ്രഷ്ടവ്യഃ ശ്രോതവ്യഃ" എന്നുള്ള ശ്രുതിസ്മൃതികളനുസരിച്ച് ശ്രദ്ധ മുതലായവ ജ്ഞാനലാഭത്തിനു നിയമേനനിമിത്തങ്ങളായിത്തീരുന്നു. എന്തെന്നാൽ അവ ജ്ഞാനോദയത്തിനു പ്രതിബന്ധകങ്ങളായ അധർമ്മാദികൾ നീങ്ങുന്നതിനു ഹേതുക്കളാകുന്നു. വേദാന്തങ്ങളുടെ ശ്രവണം മനനം, നിദിധ്യാസനം ഇവ സാക്ഷാൽ ജ്ഞേയവിഷയങ്ങളാണ്. പാപം മുതലായ പ്രതിബന്ധകങ്ങൾ ക്ഷയിക്കുമ്പോൾ, ആത്മാവും മനസ്സും പരമാത്മജ്ഞാനത്തിനു നിമിത്തമായിത്തീരുന്നതു സ്വാഭാവികവുമാണ്. അതിനാൽ, ശ്രദ്ധ, പ്രണിപാതം മുതലായവ ഒരിക്കലും, ജ്ഞാനത്തിനു ഹേതുക്കളല്ലെന്നുവരികയില്ല 2.

ഉപ—സ വൈ നൈവ രേമേ; തസ്മാദേകാകീ ന രമതേ. സ ദ്വിതീയമൈച്ഛത്; സ ഹൈതാവാനാസ, യഥാ സ്ത്രീപുമാംസൗ സംപരിഷ്വക്തൗ; സ ഇമമേവാത്മാനം ദ്വേധാഽപാതയത്; തതഃ പതിശ്ച പത്നീ ചാഭവതാം. തസ്മാദിദമർദ്ധബൃഗളമിവ സ്വ ഇതിഹ സ്മാഽഽഹയാജ്ഞവല്ക്യഃ; തസ്മാദയമാകാശഃ സ്ത്രിയാ പൂര്യത ഏവ. താം സമഭവത്; തതോ മനുഷ്യാ അജായന്ത. 3.

| | |
|---|---|
| സഃ | =അവൻ = ആ പ്രജാപതി |
| ന ഏവ രേമേ വൈ | =രമിച്ചില്ല = രതിയെ പ്രാപിച്ചില്ല. |
| തസ്മാത് | =അതിനാൽ |
| ഏകാകീ | =ഏകാകിയായിട്ടുള്ളവൻ |
| ന രമതേ | =രമിക്കുന്നില്ല. |
| സഃ | =അവൻ, |
| ദ്വിതീയം | =രണ്ടാമതൊരുവസ്തുവിനെ=സ്ത്രീവസ്തുവിനെ |
| ഐച്ഛത് | =ഇച്ഛിച്ചു. |
| സഃ | =അവൻ |
| സംപരിഷ്വക്തൗ | =പരസ്പരം ആലിംഗനംചെയ്തിരിക്കുന്ന |
| സ്ത്രീപുമാംസൗ | =സ്ത്രീപുരുഷന്മാർ |
| യഥാ | =എങ്ങനെയോ = ഏതു പരിമാണത്തോടുകൂടിയിരിക്കുമോ |
| ഏതാവാൻ | =അത്രയും പരിമാണമുള്ളവൻ |
| ആസ | =ആയിത്തീർന്നു. |
| സഃ | =അവൻ |
| ഇമം ആത്മാനം ഏവ | =ഈ ആത്മാവിനെത്തന്നെ |
| ദ്വേധാ അപാതയത് | =രണ്ടുപ്രകാരത്തിൽ പതിപ്പിച്ചു. |
| തതഃ | =അതിനാൽ |

| | |
|---|---|
| പതിഃ ച പത്നീ ച | =പതിയും പത്നിയും |
| അഭവതാം | =ഉണ്ടായി. |
| തസ്മാത് | =അതിനാൽ |
| ഇദം | =ഈ ശരീരം |
| സ്വേ | =തന്നിലുള്ള = തന്റെ |
| അർദ്ധബൃഗളം ഇവ | =അർദ്ധഭാഗംപോലെയിരിക്കുന്നു. |
| ഇതി | =എന്നു് |
| യാജ്ഞവല്ക്യഃ | =യാജ്ഞവല്ക്യൻ |
| ആഹ സ്മ | =പറഞ്ഞിട്ടുണ്ടു്. |
| തസ്മാത് | =അതിനാൽ |
| ആകാശഃ | =ആകാശമായ = സ്ത്രീയാകുന്ന പകുതിയില്ലാത്ത |
| അയം | = ഈ പുരുഷാർദ്ധം |
| സ്ത്രീയാ | =സ്ത്രീയാൽ |
| പൂര്യതേ ഏവ | =പൂരിപ്പിക്കപ്പെട്ടുകതന്നെ ചെയ്യുന്നു. |
| താം | =അവളെ = പത്നിയായി കല്പിക്കപ്പെട്ട ശതരൂപ എന്ന ആ പുത്രിയെ |
| സമഭവത് | =സംഭവിച്ചു=പ്രജാപതി ഉപഗമിച്ചു. |
| തതഃ | =അതിൽനിന്നു് |
| മനുഷ്യാഃ | = മനുഷ്യർ |
| അജായന്ത | =ഉണ്ടായി. |

ഭാഷ്യം—പ്രജാപതിത്വം സംസാരവിഷയമാണെന്നുള്ളതിലേയ്ക്കു് ഇനിയും ഹേതു പറയാം—ആ പ്രജാപതി രമിച്ചില്ല; രതിയെ അനുഭവിച്ചില്ല, നമ്മെയുംമററുംപോലെ അരതിയാൽ ആവിഷ്ടനായിത്തീൎന്നു എന്നൎത്ഥം. അതുകൊണ്ടു് ഇപ്പോഴും ഏകാകിയായിട്ടുള്ളവൻ രതിയെ അനുഭവിക്കുന്നില്ല. രതി എന്നതു് ഇഷ്ടാൎത്ഥത്തോടുള്ള സംയോഗംകൊണ്ടുണ്ടാകുന്ന ക്രീഡയാകുന്നു. അതിൽ പ്രസക്തനായുള്ളവനു് ഇഷ്ടവിയോഗത്താൽ മനസ്സിൽ ഉണ്ടാകുന്ന ആകുലഭാവമാണു് അരതി എന്നു പറയപ്പെടുന്നതു്. അരതിയാൽ ആവിഷ്ടനായ പ്രജാപതി അതിനെ നീക്കുന്നതിനായി അതിനെ നശിപ്പിക്കുന്നതിനു സാമൎത്ഥ്യമുള്ള രണ്ടാമതൊരു വസ്തുവിനെ—സ്ത്രീവസ്തുവിനെ—ഇച്ഛിച്ചു. ഇങ്ങനെ സ്ത്രീവിഷയത്തെ ഇച്ഛിക്കുന്ന ആ പ്രജാപതിയ്ക്കു് സ്ത്രീയാൽ ആലിംഗനം ചെയ്യപ്പെട്ടവനായാലത്തെപ്പോലെയുള്ള അഭിമാനം ഉണ്ടായി. ആ അഭിമാനത്താൽ, അവൻ സത്യസങ്കല്പനായതുകൊണ്ടു്, അരതിയേ നീക്കുന്നതിനായി തമ്മിൽ നല്ലവണ്ണം ആലിംഗനം ചെയ്തിരിക്കുന്ന സ്ത്രീപുരുഷന്മാരുടെ പരിമാണമേതോ ആ പരിമാണത്തോടുകൂടിയവനായിത്തീൎന്നു. അത്രയും പരിമാണത്തോടുകൂടിയിരിക്കുന്ന അവനവനെത്തന്നെ അവൻ രണ്ടായിപ്പതിപ്പിച്ചു (മൂലത്തിൽ ഇമമേവ എന്നുള്ള അവധാരണം മൂലകാരണമായ വിരാട്ടിൽനിന്നു വ്യത്യാസപ്പെടുത്തിക്കാണിക്കുന്നതിനാണു്.) ക്ഷീരംമുഴുവനും നശിച്ചിട്ടു തയിരായിത്തീരുന്നതുപോലേ വിരാട്ടു മുഴുവൻ നശിച്ചു മേൽപറഞ്ഞ പരിമാണത്തോടുകൂടിയവനായി

/ ഫബവ്യ

ത്തീരുകയല്ല ചെയ്തത്. പിന്നെ എങ്ങനെ എന്നാൽ താനായി ത്തന്നേ സ്ഥിതിചെയ്യുന്ന വിരാട്ടിന് താൻ സത്യസങ്കല്പനാകയാൽ തന്നിൽ നിന്നു വേറേയായും പരസ്പരം ആലിങ്ഗനംചെയ്തിരിക്കുന്ന സ്ത്രീപുരുഷന്മാർക്കുള്ളിടത്തോളം പരിമാണത്തോടുകൂടിയും ഉള്ള വേറൊരു ശരീരം ഉണ്ടാവുകയാണുണ്ടായത്. "സഹൈതാവാനാസ" എന്നു സാമാനാധികരണ്യം കാണിച്ചിരിക്കുന്നതുകൊണ്ട് അങ്ങനെ ഒരുമിച്ചു ചേർന്നിരിക്കുന്ന സ്ത്രീപുരുഷന്മാരുടെ പരിമാണത്തിലായിത്തീർന്നത് ആ വിരാട്ടുതന്നെയാണുതാനും.

മേൽപറഞ്ഞപ്രകാരം പതിപ്പിച്ചതിനാൽ ഓരോഭാഗം പതിയും പത്നിയുമായിത്തീർന്നു. ഇതു ലോകപ്രസിദ്ധരായ എല്ലാ ദമ്പതിമാരുടെയും നിർവ്വചനമാണ്. സ്ത്രീയായിത്തീർന്നതു തന്റെ അർദ്ധം തന്നെയാകയാൽ ഈ ശരീരം അരാനവന്റെ പകുതിഭാഗം പോലെയിരിക്കുന്നു എന്നു യാജ്ഞവൽക്യൻ പറഞ്ഞിട്ടുണ്ട്. യജ്ഞത്തിന്റെ വല്ക്കൻ—വക്താവ്—യജ്ഞവല്ക്കൻ. യജ്ഞവല്ക്കന്റെ പുത്രൻ യാജ്ഞവല്ക്യൻ. അഥവാ ബ്രഹ്മാവിന്റെ അപത്യമെന്നിരിക്കട്ടെ. അതിനാൽ, വിവാഹത്തിനുമുമ്പ് പുരുഷനായ അർദ്ധം സ്ത്രീയായ മറേറ അർദ്ധത്തോടുകൂടാതെ അപൂർണമായിരിക്കുന്നു. വിവാഹത്താൽ സ്ത്ര്യർദ്ധത്തോടുചേർന്നു പുരുഷാർദ്ധം പൂർണ്ണമാകുന്നു. ചിപ്പി മുതലായവയുടെ രണ്ടു പകുതികൾ ചേർന്നു മുഴുവനായിത്തീരുന്നതുപോലേ എന്നു ദൃഷ്ടാന്തം പറയാം.

ഇങ്ങനെ രണ്ടായിത്തീർന്നതിൽ ഒരു പകുതി, മനു എന്ന പ്രജാപതിയായിരുന്നു മറേറ പകുതി ശതരൂപ എന്ന സ്ത്രീയായിത്തീർന്നു. പത്നി എന്ന നിലയിൽ കല്പിക്കപ്പെട്ട, തന്റെ പുത്രിയായ ശതരൂപയുമായി, ആ പ്രജാപതി മൈഥുനത്തെ പ്രാപിച്ചു. അതിൽ നിന്നു മനുഷ്യർ ഉണ്ടായി. 3

ഉപ—സോഹേയമീക്ഷാംചക്രേ—കഥംനുമാऽऽത്മന ഏവ ജനയിത്വാ സംഭവതി? ഹന്ത! തിരോऽസാനീതി; സാഗൗരഭവത്; ഋഷഭഇതരഃ; താംസമേവാഭവത്; തതോ ഗാവോऽജായന്ത; ബഡവേതരാऽഭവത്; അശ്വവൃഷ ഇതരഃ; ഗർദ്ദഭീതരാ, ഗർദ്ദഭഇതരഃ; താം സമേവാഭവത്; തത ഏകശഫമജായത; അജേതരാऽഭവത്; വസ്തഇതരഃ; അവിരിതരാ, മേഷഇതരഃ; താം സമേവാഭവത്; തതോऽജാവയോऽജായന്ത; ഏവമേവ യദിദം കിംച മിഥുനമാപിപീലികാഭ്യസ്തത് സർവ്വമസൃജത. 4

| | |
|---|---|
| സാ ഇയം | =ആ ഇവൾ=ആ ശതരൂപ |
| ഈക്ഷാം ചക്രേ ഉഹ | =ഈക്ഷിച്ചു=ആലോചിച്ചു:— |
| മാ | ="എന്നെ |
| ആത്മനഃ ഏവ | =തന്നിൽനിന്നുതന്നെ |
| ജനയിത്വാ | =ജനിപ്പിച്ചിട്ട്, |
| കഥം നു | =എങ്ങനെയാണ് |
| സംഭവതി | =സംഭവിക്കുന്നത്?=ഉപഗമിക്കുന്നത്? |
| ഹന്ത | =ഇപ്പോൾ |
| തിരഃ അസാനി ഇതി | =ഞാൻ മറഞ്ഞുകളയാം" എന്ന്, |
| സാ | =അവൾ=ശതരൂപ |

| | |
|---|---|
| ഗൗഃ അഭവത് | =ഗോവായിത്തീൎന്നു. |
| ഇതരഃ | =മറേറ ആൾ=മനു |
| ഋഷഭഃ | =ഋഷഭം (കാള) ആയി. |
| താം | =അവളെ |
| സമഭവത് ഏവ | =ഉപഗമിക്കതന്നെ ചെയ്തു. |
| തതഃ | =അതിൽനിന്നു് |
| ഗാവഃ അജായന്ത | =ഗോക്കൾ ജനിച്ചു. |
| ഇതരാ | =മറേറവൾ=ശതരൂപ |
| ബഡവാ അഭവത് | =പെൺകുതിരയായിത്തീൎന്നു. |
| ഇതരഃ | =മറേറവൻ=മനു |
| അശ്വവൃഷഃ | =ആൺകുതിരയായി. |
| ഇതരാ | =ശതരൂപ |
| ഗർദ്ദഭീ | =പെൺകഴുതയായി. |
| ഇതരഃ | =മറേറആൾ |
| ഗർദ്ദഭഃ | =ആൺകഴുതആയി. |
| താം | =അവളെ |
| സമഭവത് ഏവ | =ഉപഗമിക്കതന്നെ ചെയ്തു. |
| തതഃ | =അതിൽനിന്നു് |
| ഏകശഫം | =ഒററക്കുളമ്പുള്ള ഇനം (കുതിര, കോവർകഴുത, കഴുത) |
| അജായത | =ഉണ്ടായി. |
| ഇതരാ | =ശതരൂപ |
| അജാ അഭവത് | =കോലാട്ടിൻ പെണ്ണായിത്തീൎന്നു. |
| ഇതരഃ | =മറേറ ആൾ=മനു |
| വസ്തഃ | =കോലാടായിത്തീൎന്നു. |
| ഇതരാ | =ശതരൂപ |
| അവിഃ | =പെൺകുറിയാടായി. |
| ഇതരഃ | =മറേറയാൾ=മനു |
| മേഷഃ | =കുറിയാടായി. |
| താം | =അവളെ |
| സമഭവത് ഏവ | =ഉപഗമിക്കതന്നേ ചെയ്തു. |
| തതഃ | =അതിൽനിന്നു് |
| അജാവയഃ | =കോലാടുകളും കുറിയാടുകളും |
| അജായന്ത | =ഉണ്ടായി. |
| ഏവം ഏവ | =ഇപ്രകാരംതന്നെ, |
| പിപീലികാഭ്യഃ ആ | =പിപീലികകൾവരെ |
| യത് കിംച ഇദം മിഥുനം | =ഏതെല്ലാംമിഥുനമാണോലോകത്തിൽഉള്ളതു് |
| തത് സർവം | =അതിനെഎല്ലാം |
| അസൃജത | =സൃഷ്ടിച്ചു. |

ഭാഷ്യം— ആ ശതരൂപ, സ്മൃതിയിൽ പുത്രീഗമനത്തെ പ്രതിഷേധിച്ചിട്ടുള്ളതിനെ ഓൎത്തുകൊണ്ടു് ആലോചിച്ചു:—"എന്താണിങ്ങനെ അകൃത്യം

ചെയ്യുന്നതു്? എന്നെ തന്നിൽനിന്നു തന്നെ ജനിപ്പിച്ചിട്ടു ഉപഗമിക്കുന്നുവല്ലോ. ഇവൻ നിർഘൃണനാണെങ്കിലും ഞാൻ ഇപ്പോൾ മറഞ്ഞുകളയാം, അതായതു മറെറാരു ജാതിയായിക്കളയാം" ഇങ്ങനെ ആലോചിച്ച് അവൾ ഗോവായിത്തീൎന്നു. ഉൽപാദിപ്പിക്കേണ്ട പ്രാണികളുടെ കൎമ്മങ്ങളാൽ പ്രേരിപ്പിക്കപ്പെട്ടുകയാൽ ശതരൂപയ്ക്കും മനുവിനും അതേബുദ്ധിതന്നേ പിന്നെയും പിന്നെയുമുണ്ടായി. പ്രജാപതി വൃഷഭമായിത്തീൎന്നു. അവളെ ഉപഗമിക്ക തന്നെ ചെയ്തു. അതിൽ നിന്നു ഗോക്കൾ ഉണ്ടായി. അതുപോലെ, ശതരൂപ പെൺകുതിരയായപ്പോൾ മനു ആൺകുതിരയായി. ശതരൂപ പെൺകഴുതയായി; മനു ആൺകഴുതയായി. ഓരോ നിലയിലും അവളെ ഉപഗമിച്ചു. അതിൽ നിന്നു്, ഒറെറക്കുളമ്പുള്ള, കുതിര, കോവർകഴുത, കഴുത എന്നിവയുണ്ടായി. അതുപോലെ ശതരൂപപെൺകോലാടായും, മനു ആൺകോലാടായും, ശതരൂപ പെൺകുറിയാടായും മനു ആൺകുറിയാടായും തീൎന്നു. എന്നിട്ട്, മനു ആ പെൺകോലാടിനേയും പെൺകുറിയാടിനേയും ഉപഗമിക്കതന്നെ ചെയ്തു. അതിൽനിന്നു്, കോലാട്ട, കുറിയാട്ട് എന്ന വൎഗ്ഗങ്ങളുണ്ടായി. ഇതുപോലേ, ഈ ലോകത്തിൽ, പിപീലികംവരേ (അവയുംപടെ)യുള്ള സ്ത്രീപുരുഷരൂപമായ ഇണ ഏതെല്ലാമോ അതിനെ എല്ലാം ഈ ന്യായത്താൽതന്നെ സൃഷ്ടിച്ചു. 4

ഉപ—സോ / വേദഹം വാവ സൃഷ്ടിരസ്മ്യഹം ഹീദം സൎവമസൃക്ഷീതി, തതഃ സൃഷ്ടിരഭവത്; സൃഷ്ട്യാം ഹാസ്യൈതസ്യാം ഭവതി, യ ഏവം വേദ. 5

| | |
|---|---|
| സഃ | =അവൻ=ആ പ്രജാപതി |
| അവേത് | =വിചാരിച്ചു:— |
| സൃഷ്ടിഃ | ="സൃഷ്ടി=സൃഷ്ടിക്കപ്പെട്ട ജഗത്തു് |
| അഹം വാവ അസ്മി | =ഞാൻതന്നെയാകുന്നു. |
| ഹി | =എന്തെന്നാൽ |
| ഇദം സൎവം | =ഇതിനെ എല്ലാം |
| അഹം അസൃക്ഷി | =ഞാനാണു സൃഷ്ടിച്ചതു്" |
| ഇതി | =എന്നു്. |
| തതഃ | =അതിനാൽ |
| സൃഷ്ടിഃ അഭവത് | =സൃഷ്ടി എന്നു പേരുള്ളവനായിത്തീൎന്നു. |
| ഏവം | =ഇപ്രകാരം |
| യഃ വേദ | =ആർ അറിയുന്നുവോ, |
| സഃ | =അവൻ |
| അസ്യ | =ഇവൻെറ=ഈ പ്രജാപതിയുടെ |
| ഏതസ്യാം സൃഷ്ട്യാം | =ഈ സൃഷ്ടിയിൽ=സൃഷ്ടിയായ ഈ ജഗത്തിൽ |
| ഭവതി | =സ്രഷ്ടാവായിത്തീരുന്നു. |

ഭാഷ്യം അ പ്രജാപതി, ഈ ലോകത്തെ മുഴുവൻ സൃഷ്ടിച്ചിട്ടു വിചാരിച്ചു. എങ്ങനെ എന്നാൽ, "ഞാൻതന്നെയാണു സൃഷ്ടി; (സൃഷ്ടിക്കപ്പെടുന്നതു് എന്ന അർത്ഥത്തിൽ, ജഗത്തിനെയാണു സൃഷ്ടി എന്നു പറഞ്ഞിരിക്കുന്നതു്) എന്നാൽ സൃഷ്ടിക്കപ്പെട്ട ജഗത്തു് എന്നിൽനിന്നു അഭിന്നമായതുകൊണ്ടു ഞാൻതന്നെയാകുന്നു. എന്തെന്നാൽ, ഈ ജഗത്തിനെ മുഴുവൻ സൃഷ്ടിച്ചതു ഞാനാകുന്നു." ഇങ്ങനെ പ്രജാപതി, സൃഷ്ടിശബ്ദംകൊണ്ടു താനന്നെ അഭിധാനം ചെയ്തതുകൊണ്ടു്, അദ്ദേഹം സൃഷ്ടിഎന്നു പേരുള്ളവനായിത്തീൎന്നു. ആരാണോ ഇപ്രകാരം അറിയുന്നതു്, അതായതു്, പ്രജാപതിയേപ്പോലേ, അധ്യാത്മം, അധിഭൂതം, അധിദൈവം ഇവയോടുകൂടിയ ജഗത്തിനെ "ഞാനാകുന്നു" എന്നിങ്ങനെ തന്നിൽനിന്നു് അനന്യമായി അറിയുന്നതു്, അവൻ പ്രജാപതയെപ്പോലെതന്നെ തന്നിൽനിന്നു് അനന്യഭൂതമായ ജഗത്തിന്റെ സ്രഷ്ടാവായിത്തീരും. 5

ഉപ — അഥേത്യഭ്യമന്ഥത്; സമുഖാച്ച യോനേൎഹസ്താഭ്യാം ചാഗ്നിമസൃജത; തസ്മാദേതദുഭയമലോമകമന്തരതഃ; അലോമകാഹി യോനിരന്തരതഃ. തദ്യദിദമാഹുരമും യജാമും യജേത്യേകൈകം ദേവ, മേതസ്യൈവ സാ വിസൃഷ്ടിഃ; ഏഷ ഉഹ്യേവ സർവേദേവാഃ. അഥയത്കിഞ്ചേദമാർദ്രം തദ്രേതസോഽസൃജത; തദു സോമഃ; ഏതാവദ്വാ ഇദം സർവമന്നംചാന്നാദശ്ച; സോമഎവാന്നം; അഗ്നിരന്നാദഃ; സൈഷാ ബ്രഹ്മണോഽതിസൃഷ്ടിഃ, യച്ഛ്രേയസോ ദേവാനസൃജത, അഥയന്മർത്ത്യഃ സന്നമൃതാനസൃജത, തസ്മാദതിസൃഷ്ടിഃ. അതിസൃഷ്ട്യാം ഹാസ്യൈതസ്യാം ഭവതി, യഏവംവേദ. 6

| | |
|---|---|
| അഥ | =അനന്തരം |
| ഇതി | =ഇപ്രകാരം |
| അഭ്യമന്ഥത് | =ആഭിമുഖ്യേന മഥനംചെയ്തു. |
| സഃ | =ആ പ്രജാപതി |
| മുഖാത് യോനേഃച | =മുഖമാകുന്നയോനിയിൽനിന്നും |
| ഹസ്താഭ്യാംച | =ഹസ്തങ്ങളാകുന്ന യോനികളിൽനിന്നും |
| അഗ്നിം | =അഗ്നിയെ |
| അസൃജത | =സൃഷ്ടിച്ചു. |
| തസ്മാത് | =അതനാൽ |
| ഏതത് ഉഭയം | =ഇതുരണ്ടും |
| അന്തരതഃ | =അകത്തു് |
| അലോമകം | =രോമമില്ലാത്തതായിരിക്കുന്നു. |
| യോനിഃ | =യോനി |
| അന്തരതഃ | =അകത്തുവശത്തു് |
| അലോമകാ ഹി | =രോമമില്ലാത്തതാണല്ലോ. |
| തത് | =അതിൽ=കൎമ്മപ്രകരണത്തിൽ, |
| ഏകൈകം ദേവം | =ഓരോ ദേവനേയും |
| അമുംയജ, അമുംയജ ഇതി | =ഇന്നദേവനെ യജിക്കുക, ഇന്നദേവനെ യജിക്കുക എന്നു് |
| യത് ഇദം ആഹുഃ | =ഇപ്പറയാറുള്ളതു് ഏതോ |

| | |
|---|---|
| സാറിസ്സൃഷ്ടിഃ | =ആ വിവിധമായ സൃഷ്ടി |
| ഏതസ്യ ഏവ | =ഈ പ്രജാപതിയുടെ തന്നെയാകുന്നു. |
| സവേ് ദേവാഃ | =എല്ലാദേവന്മാരും |
| ഏഷഃ ഉ ഹി ഏവ | =ഈ പ്രജാപതിതന്നെ ആകുന്നു. |
| അഥ | =അനന്തരം |
| ഇദം യത് കിംച | =ലോകത്തിൽ ഏതെല്ലാമാണോ |
| ആർദ്രം | =ആർദ്രമായിട്ടുള്ളതു്, |
| തത് | =അതിനെ |
| രേതസഃ | =രേതസ്സിൽനിന്നു് |
| അസൃജത | =സൃഷ്ടിച്ചു. |
| തത് | =അതു് |
| സോമഃ ഉ | =സോമംതന്നെയാകുന്നു. |
| ഇദം സവ്ം | =ഈ ജഗത്തെല്ലാം |
| ഏതാവത് വൈ | =ഇത്രത്തോളംമാത്രമാകുന്നു. |
| അന്നം ച അന്നാദഃ ച | =അന്നവും അന്നാദനും മാത്രമാകുന്നു. |
| അന്നം ഏവ സോമഃ | =അന്നംതന്നെയാണു് സോമം. |
| അന്നാദഃ ഏവ | =അന്നാദൻതന്നെ |
| അഗ്നിഃ | =അഗ്നി. |
| ശ്രേയസഃ | =തന്നെക്കാൾ ശ്രേഷ്ഠരായ |
| ദേവാൻ | =ദേവന്മാരെ |
| അസൃജത ഇതി യത് | =സൃഷ്ടിച്ചു എന്നതു് ഏതോ, |
| സാ ഏഷാ | =ഇതു് |
| ബ്രഹ്മണഃ | =ബ്രഹ്മാവിൻെറ = പ്രജാപതിയുടെ |
| അതിസൃഷ്ടിഃ | =തന്നെക്കാൾ കൂടിയതരത്തിലുള്ള സൃഷ്ടിയാകുന്നു. |
| മത്ത്യഃ സൻ | =മത്ത്യനായിരുന്നുകൊണ്ടു് |
| അമൃതാൻ | =മരണമില്ലാത്തവരെ |
| അസൃജത ഇതിയത് | =സൃഷ്ടിച്ചു എന്നതു് ഏതോ |
| തസ്മാത് | =അതിനാൽ |
| അതിസൃഷ്ടിഃ | =അതിസൃഷ്ടിയാകുന്നു. |
| ഏവം യഃ വേദ | =ഇപ്രകാരം ആർ അറിയുന്നുവോ |
| സഃ | =അവൻ |
| അസ്യ | =ഇവൻെറ = ഈ പ്രജാപതിയുടെ |
| ഏതസ്യാം അതിസൃഷ്ട്യാം | =ഈ അതിസൃഷ്ടിയിൽ |
| ഭവതി | =പ്രജാപതിയെപ്പോലെതന്നെ സ്രഷ്ടാവായിത്തീരും. |

ഭാഷ്യം—ഇങ്ങനെ മിഥുനാത്മകമായ ഈ ജഗത്തിനെ സൃഷ്ടിച്ചിട്ടു്, ബ്രാഹ്മണാദിവണ്ണങ്ങളെ നിയന്ത്രണംചെയ്യുന്ന ദേവതകളെ സൃഷ്ടിക്കാനിച്ഛിച്ചുകൊണ്ടു്, ആ പ്രജാപതി, ഇങ്ങനെ (അഭിനയിച്ചുകാണിക്കുന്നു.) മുഖത്തിൽ (വായിൽ) കൈകളിട്ടു് അഭിമഥനംചെയ്തു. ഇങ്ങനെ മുഖത്തെ

കൈകളെക്കൊണ്ടു മഥനംചെയ്തിട്ടു്, മുഖം ഹസ്തങ്ങൾ ഇവയാകുന്ന യോനികളിൽനിന്നു്, ബ്രാഹ്മണജാതിയ്ക്കു് അനുഗ്രഹംചെയ്യുന്ന അഗ്നിയെ സൃഷ്ടിച്ചു. ഈ ഹസ്തങ്ങളുംമുഖങ്ങളും ദാഹകനായ അഗ്നിയുടെ യോനിയായതുകൊണ്ടു്, ആ രണ്ടും അകത്തുഭാഗത്തു രോമങ്ങളില്ലാത്തവയായിരിക്കുന്നു. ഇവയ്ക്കു രണ്ടിനും യോനിയോടു സാമ്യമുണ്ടു്. സ്ത്രീകളുടെ യോനി അകത്തുഭാഗത്തു രോമമില്ലാത്തതാണല്ലോ. അഗ്നിയേപ്പോലേതന്നേ ബ്രാഹ്മണനും പ്രജാപതിയുടെ മുഖത്തിൽനിന്നു തന്നെയാണു ജനിച്ചതു്. അതിനാൽ, ഒരേ യോനിയിൽനിന്നു ജനിച്ചവരാകയാൽ, ജ്യേഷ്ഠനാൽ അനുജൻ എന്നപോലേ, അഗ്നിയാൽ ബ്രാഹ്മണൻ അനുഗ്രഹിക്കപ്പെടുന്നു. അതുകൊണ്ടാണു്, ബ്രാഹ്മണന്റെ ദേവത അഗ്നിയാണെന്നും ബ്രാഹ്മണന്റെ വീര്യം മുഖത്തിലാണെന്നും ശ്രുതിസ്മൃതികളിൽ പ്രസിദ്ധമായിരിക്കുന്നതു്.

അതുപോലേ, ബലത്തിന്റെ ആശ്രയങ്ങളായ ബാഹുക്കളിൽനിന്നു് ക്ഷത്രിയജാതിയുടെ നിയന്താവായ ഇന്ദ്രൻ മുതലായവരേയും ക്ഷത്രിയനേയും സൃഷ്ടിച്ചു. അതിനാൽ ക്ഷത്രിയജാതിയുടെ, ദേവത ഇന്ദ്രനും, വീര്യം ബാഹുക്കളിലുമാണെന്നു ശ്രുതിസ്മൃതിപ്രസിദ്ധമായിരിക്കുന്നു അതുപോലേതന്നെ ഈഹയ്ക്കു് (ഉത്സാഹത്തിന്) ആശ്രയമായ ഊരുക്കളിൽനിന്നു്, വസുമുതലായ വൈശ്യജാതിയുടെ നിയന്താവിനേയും വൈശ്യനേയും സൃഷ്ടിച്ചു. അതുകൊണ്ടു്, വൈശ്യൻ, കൃഷി മുതലായതിൽ താൽപര്യമുള്ളവനും വസുമുതലായ ദേവതയോടുകൂടിയവനുമായിരിക്കുന്നു. അതുപോലേ, പാദങ്ങളിൽനിന്നു്, പൃഷാവെന്നു പറയുന്ന പൃഥിവിയാകുന്ന ദേവതയേയും പരിചരണത്തിനു ശക്തനായ ശൂദ്രനേയും സൃഷ്ടിച്ചു എന്നു ശ്രുതിസ്മൃതികളിൽ പ്രസിദ്ധമാണു്.

അവയിൽ ക്ഷത്ത്രാദിദേവതാസൃഷ്ടി ഇവിടെ പറഞ്ഞിട്ടില്ല; ഇനി പറയുവാൻപോകുന്നതേയുള്ളു; എങ്കിലും, മുഴുവൻ സൃഷ്ടിയേയും അനുകീർത്തനം ചെയ്യുന്നതിനായി, ക്ഷത്ത്രാദിദേവതാസൃഷ്ടിയും പറഞ്ഞു കഴിഞ്ഞാലത്തെപ്പോലേ, "ഏഷ ഉ ഏവ സർവേ ദേവാഃ" എന്നു് ഉപസംഹരിച്ചിരിക്കുന്നു. സൃഷ്ടിശ്രുതിയിൽ പറഞ്ഞിരിക്കുന്നതനുസരിച്ചു എല്ലാ ദേവന്മാരും പ്രജാപതിതന്നെയാണെന്നുള്ളതാണു വിവക്ഷിതമായ അർത്ഥം. എന്തെന്നാൽ, സൃഷ്ടിക്കപ്പെട്ടവ സ്രഷ്ടാവിൽനിന്നു വേറെയല്ല; ദേവന്മാർ പ്രജാപതിയാൽതന്നെ സൃഷ്ടിക്കപ്പെട്ടവരുമാണു്.

ഇങ്ങനെ പ്രകരണാർത്ഥം വ്യവസ്ഥിതമായിരിക്കുമ്പോൾ, അവിദ്വാന്മാരുടെ മററുമതങ്ങളെ നിന്ദിച്ചു പറയുന്നതു് ആ പ്രകരണാർത്ഥത്തെ സ്തുതിക്കുന്നതിനായിട്ടാണു്. ഒന്നിനെ നിന്ദിക്കുന്നതു് മററൊന്നിനെ സ്തുതിക്കുന്നതിനായിട്ടാണു്.

കർമ്മപ്രകരണത്തിൽ കേവലയാജ്ഞികന്മാർ; യാഗകാലത്തിൽ ആ അഗ്നിയേ യജിക്ക, ആ ഇന്ദ്രനെ യജിക്ക, എന്നും മററും, അഗ്നിമുതലായ ദേവന്മാരെ, നാമം ശസ്ത്രം,സ്തോത്രം, കർമ്മം മുതലായവയെക്കൊണ്ടു വ്യത്യാസപ്പെട്ടിരിക്കുന്നതുകൊണ്ടു്, പ്രത്യേകം പ്രത്യേകമായി വിചാരിച്ചുകൊണ്ടു പറയാറുണ്ടല്ലോ. അതിനെ അങ്ങനെതന്നെ മനസ്സിലാക്കരുതു്. ആ വിവിധസൃഷ്ടിയെല്ലാം പ്രജാപതിയുടെ തന്നെയാകുന്നു. അതിനാൽ എല്ലാ ദേവന്മാരും, ഈ പ്രജാപതിയാകുന്ന പ്രാണൻതന്നെയാണു്.

ഇവിടെ ഭിന്നാഭിപ്രായങ്ങൾ ഉണ്ട്—ഹിരണ്യഗർഭൻ പരൻതന്നെയാണെന്ന് ഒരു കൂട്ടർ പറയുന്നു. സംസാരിയാണെന്നു മറ്റൊരുകൂട്ടർ വാദിക്കുന്നു.

"ഇന്ദ്രം മിത്രം വരുണമഗ്നിമാഹുഃ" എന്നുള്ള മന്ത്രവർണ്ണം, "ഏഷ ബ്രഹ്മൈഷ ഇന്ദ്ര ഏഷ പ്രജാപതിരേതേ സർവേ ദേവാഃ" എന്നുള്ള ശ്രുതി, "ഏതമേകേ വദന്ത്യഗ്നിം മനുമന്യേ പ്രജാപതിം." എന്നും, "യോऽസാവതീന്ദ്രിയോऽഗ്രാഹ്യഃ സൂക്ഷ്മോऽവ്യക്തഃ സനാതനഃ സർവഭൂതമയോऽചിന്ത്യഃ സ ഏവ സ്വയമുദ്ബഭൗ" എന്നുമുള്ള സ്മൃതി, ഇവയൊക്കെയാണ് ഹിരണ്യഗർഭൻ പരൻ തന്നെയാണെന്നു പറയുന്നവർക്ക് അവലംബമായിട്ടുള്ള പ്രമാണങ്ങൾ. സംസാരിയാണെന്നു പറയുന്നവരാകട്ടെ, തങ്ങളുടെ വാദത്തിനു താങ്ങായികൊണ്ടു വരുന്നത്, ഒന്നാമത്, "സർവാൻപാപ്മനൗഷത്" എന്നുള്ള ശ്രുതിയാണ്. സംസാരിയല്ലാത്തവൻ പാപ്മാക്കളെ ദഹിപ്പിക്കുവാനിടയില്ലല്ലോ. രണ്ടാമത്, ഹിരണ്യഗർഭന്, ഭയം, അരതി ഇവയോടു സംയോഗമുണ്ടായതായി ശ്രുതിയിൽ പറഞ്ഞിരിക്കുന്നത്, പിന്നെ "അഥയന്മർത്ത്യഃ സന്നമൃതാനസൃജത" എന്നുള്ള ശ്രുതിയും, "ഹിരണ്യഗർഭം പശ്യത ജായമാനം" എന്നുള്ള മന്ത്രവർണ്ണവും, കർമ്മവിപാകക്രിയയിൽ, "ബ്രഹ്മാ വിശ്വസൃജോ ധർമ്മോ മഹാനവ്യക്തമേവ ച ഉത്തമാം സാത്വികീമേതാം ഗതിമാഹുർമ്മനീഷിണഃ" എന്നുള്ള സ്മൃതിയും അവർക്ക് അനുകൂലങ്ങളാകുന്നു എന്നു അവർ പറയുന്നു.

ഇങ്ങനെ വിരുദ്ധാർത്ഥം സംഭവിക്കുവാൻ തരമില്ലാത്തതിനാൽ വിരുദ്ധാർത്ഥപ്രതിപാദികകളായ ശ്രുതികൾക്കു പ്രാമാണ്യത്തിനു വ്യാഘാതം വരുന്നു എന്നാണെങ്കിൽ, ആ വാദം ശരിയല്ല. മറ്റൊരുകല്പനകൊണ്ട് രണ്ടുവിധത്തിലുള്ള ശ്രുതികൾക്കും ഉപപത്തി ഉണ്ടാകാവുന്നതുകൊണ്ട് അവയ്ക്കു തമ്മിൽ വിരോധമില്ല. അതിനാൽ അവ പ്രമാണംതന്നെ. ഉപാധിവിശേഷത്തോടുള്ള സംബന്ധത്താൽ വേറൊരു വിശേഷകല്പന ഉണ്ടാകാവുന്നതാണ്. ആത്മാവുസ്വതേ സംസാരിയും ഉപാധിവശാൽ സംസാരിയുമാണെന്നുള്ളതാണു കല്പനാന്തരം. "ആസീനോ ദൂരം വ്രജതി ശയാനോ യാതി സർവ്വതഃ; കസ്തം മദാമദം ദേവം മദന്യോജ്ഞാതുമർഹതി." (സ്വതേ കൂടസ്ഥനാണെങ്കിലും ആത്മാവ്, മനസ്സവേഗത്തിൽ വളരെദൂരം പോകുന്നതുകൊണ്ട്, ആ ഉപാധിവഴി ദൂരത്തുപോകുന്നു. സ്വപ്നത്തിൽ ഒരിടത്തു കിടക്കുകയാണെങ്കിലും മനസ്സുപോകുന്നതുകൊണ്ടുള്ള ഭ്രമത്താൽ എല്ലായിടത്തും പോകുന്നതുപോലെ തോന്നുന്നുണ്ടല്ലോ. അതുപോലെയാണു ജാഗരത്തിലും എന്നർത്ഥം) എന്നും മറ്റുമുള്ള ശ്രുതികളനുസരിച്ച്, ഉപാധിവശാലാണു പരനു സംസാരിത്വം; പരമാർത്ഥത്തിൽ സംസാരിത്വമില്ല. സ്വതഃ ആത്മാവ് അസംസാരിതന്നെ. ഇങ്ങനെ ഹിരണ്യഗർഭന് ഏകത്വവും നാനാത്വവും. അതുപോലെതന്നെ എല്ലാ ജീവങ്ങൾക്കും. "തത് ത്വ മസി" എന്ന ശ്രുതി അതിനു പ്രമാണമാകുന്നു. എന്നാൽ ഉപാധിയുടെ ശുദ്ധ്യതിശയത്തെ അപേക്ഷിച്ച്, ഹിരണ്യഗർഭൻ പരൻതന്നെ എന്നു മിക്കവാറുമുള്ള ശ്രുതിസ്മൃതിവാദങ്ങൾ നടപ്പായിരിക്കുന്നു. അവയിൽ ചിലേടത്തുമാത്രമേ സംസാരിത്വത്തെക്കാണിക്കുന്നുള്ളൂ. ജീവങ്ങൾക്കാകട്ടെ, ഉപാധിയിലുള്ള അശുദ്ധിയുടെ ബാഹുല്യത്താൽ മിക്കവാറും സംസാരിത്വത്തെത്തന്നെ പറ

യുന്നു. എല്ലാ ഉപാധിഭേദവും നീങ്ങിയിരിക്കുന്ന അവസ്ഥയെ അപേക്ഷിച്ച് എല്ലാവരേയും പരൻ എന്ന്, "തത് ത്വ മസി", "ക്ഷേത്രജ്ഞം ചാപി മാംവിദ്ധി" ഇത്യാദി ശ്രുതിസ്മൃതിവാദങ്ങൾ പറയുന്നു.

ആഗമബലത്തെ ഉപേക്ഷിച്ചിരിക്കുന്ന താർക്കികന്മാരാകട്ടെ, ഉണ്ടെന്നും ഇല്ലെന്നും കർത്താവെന്നും അകർത്താവെന്നും പരസ്പരവിരുദ്ധമായി പല പ്രകാരത്തിൽ തർക്കിച്ച്, ശാസ്ത്രാർത്ഥത്തെ കുഴച്ചുകളഞ്ഞിരിക്കുന്നു. അതിനാൽ അവർക്ക് അർത്ഥനിശ്ചയം ദുർല്ലഭമായിരിക്കുന്നു. എന്നാൽ, ശാന്തദർപ്പന്മാരും കേവലശാസ്ത്രാനുസാരികളുമായിട്ടുള്ളവർക്ക് ദേവതാദിവിഷയമായ ശാസ്ത്രാർത്ഥം, പ്രത്യക്ഷവിഷയംപോലേ നിശ്ചിതമാകുന്നു.

അങ്ങനെ ഇരിക്കെ, ഏകനായ പ്രജാപതി എന്ന ദേവന്, അന്നാദിരൂപത്തിലുള്ള ഭേദത്തെ വിവക്ഷിച്ചിരിക്കുന്നതിനാൽ അതിനെ പ്രതിപാദിക്കുന്നതിനായി ഉത്തരഗ്രന്ഥം പ്രവർത്തിച്ചിരിക്കുന്നു. അതിൽ അന്നാദമായ അഗ്നിയെ പറഞ്ഞു കഴിഞ്ഞു. ഇപ്പോൾ അന്നാദ്യമായസോമത്തെപ്പറയുവാൻ പോകുന്നു—അന്നാദനായ അഗ്നിയെ സൃഷ്ടിച്ചതിന്റെ ശേഷം ലോകത്തിൽ ആർദ്രമായിട്ടുള്ളതു (ദ്രവാത്മകമായിട്ടുള്ളതു്) ഏതെല്ലാമോ അതിനെ, രേതസ്സിൽനിന്ന്—തന്റെ ബീജത്തിൽനിന്ന്—സൃഷ്ടിച്ചു. "രേതസ ആപഃ" എന്നു ശ്രുതിയുണ്ടല്ലോ. സോമം ദ്രവാത്മകവുമാണ്. അതിനാൽ, രേതസ്സിൽനിന്നു പ്രജാപതിയാൽ സൃഷ്ടിക്കപ്പെട്ട ആർദ്രമായിട്ടുള്ളതു് സോമംതന്നെ. ഇതെല്ലാം ഇത്രമാത്രമേ ഉള്ളൂ. ഇതിൽ കൂടുതലായി ഒന്നുമില്ല. എത്രമാത്രമെന്നാണെങ്കിൽ, അന്നവും അന്നാദനുംമാത്രം[ സോമം അന്നംതന്നെയാണ്. എന്തെന്നാൽ അതു ദ്രവാത്മകമായതുകൊണ്ട് അന്നത്തെപ്പോലേ തൃപ്തികരമാണ്. അന്നാദനെന്നുപറയുന്നതു് അഗ്നിയുമാണ്. എന്തെന്നാൽ അഗ്നി ഉഷ്ണവും രൂക്ഷവുമാകുന്നു. "സോമഏവാന്നമഗ്നിരന്നാദഃ" എന്ന അവധാരണത്തിന്റെ അർത്ഥം, അദിക്കപ്പെടുന്നതേതോ അതുതന്നേ സോമമെന്നും, അത്താവാരോ അവൻതന്നെ അഗ്നി എന്നുമാണ്. അർത്ഥബലമനുസരിച്ചാണല്ലോ അവധാരണം. അഗ്നിയാണെങ്കിലും ചിലേടത്തു ഹോമിക്കപ്പെടുമ്പോൾ സോമത്തിൽതന്നെ ഉൾപ്പെടുന്നു. സോമമാണെങ്കിലും ചിലേടത്തു യജിക്കപ്പെടുമ്പോൾ, അത്താവായതുകൊണ്ട് അഗ്നിതന്നെ. ഇങ്ങനെ അഗ്നീഷോമാത്മകമായ ജഗത്തിനെ താനെന്നനിലയിൽ കാണുന്നവന് ഒരു ദോഷവും പററുകയില്ല; അവൻ പ്രജാപതിയായിത്തീരുകയും ചെയ്യും.

പ്രജാപതിയുടെ ഈ സൃഷ്ടി അതിസൃഷ്ടിയാകുന്നു; അതായതു തന്നെക്കാൾകൂടിയതരത്തിലുള്ള സൃഷ്ടിയാകുന്നു. ഏതുസൃഷ്ടിഎന്നാൽ, തന്നെക്കാൾ ശ്രേഷ്ഠരായ ദേവന്മാരെ സൃഷ്ടിച്ചതാണ്. ദേവസൃഷ്ടി അതിസൃഷ്ടിയാകുന്നതെങ്ങനെ എന്നു പറയാം—പ്രജാപതി, താൻ മർത്ത്യനായി (മരണസ്വഭാവമുള്ളവനായി) ഇരുന്നുകൊണ്ട് കർമ്മജ്ഞാനവഹ്നികൊണ്ട് എല്ലാ പാപ്മാക്കളേയും ദഹിപ്പിച്ചിട്ട്, മരണമില്ലാത്ത സ്വഭാവത്തോടുകൂടിയ ദേവന്മാരെ സൃഷ്ടിച്ചുവല്ലോ. അതുകൊണ്ട്, ഉൽകൃഷ്ടജ്ഞാനകർമ്മങ്ങളുടെ ഫലമായ ഈ സൃഷ്ടി അതിസൃഷ്ടിയാകുന്നു. അതിനാൽ, പ്രജാപതിയുടെ ആത്മഭൂതയായ ഈ അതിസൃഷ്ടിയെ ആർ അറിയുന്നുവോ അവൻ ഈ അതിസൃഷ്ടി

ഫലൻ

ത്തിൽ പ്രജാപതിയെപ്പോലെ തന്നെ ആയിത്തീരും. പ്രജാപതിയെപ്പോലേ തന്നെ സൃഷ്ടിക്കുന്നവനായിത്തീരുമെന്നർത്ഥം. 6

ഭാഷ്യം—ജ്ഞാനകർമ്മരൂപമായ എല്ലാ വൈദികമായ സാധനവും, കർത്താവു മുതലായ അനേകകാരകങ്ങളുടെ അപേക്ഷയുള്ളതും, പ്രജാപതിത്വഫലമാകുന്ന അവസാനത്തോടുകൂടിയതുമായ സാധ്യവും, ഇത്രയുമേയുള്ള സംസാരമെന്നു പറയുന്ന വ്യാകൃതമായ ജഗത്ത്; എന്നു പറഞ്ഞു കഴിഞ്ഞു. ഇനി സാധ്യസാധനരൂപമായ ഈ ജഗത്തിന്റെ തന്നെ, വ്യാകരണത്തിനുമുമ്പുള്ള ബീജാവസ്ഥയെ, അങ്കുരാദികാര്യം കൊണ്ട് അനുമിക്കപ്പെടുന്ന, വൃക്ഷത്തിന്റെ ബീജാവസ്ഥയെ എന്നപോലെ നിർദ്ദേശിക്കുവാൻ പോകുന്നു. കർമ്മമാകുന്ന ബീജത്തിൽ നിന്നുദ്ഭവിച്ചതും അവിദ്യയാകുന്ന ക്ഷേത്രത്തിൽ വളർന്നിരിക്കുന്നതുമായ ഈ സംസാരവൃക്ഷത്തെ ചുവടോടേ പിഴുതുകളയണമെന്നാണ് ഉദ്ദേശ്യം. അതിനെ പിഴുതുകളയുന്നതിലാണല്ലോ പുരുഷാർത്ഥങ്ങളുടെ പരിസമാപ്തി. "ഊർദ്ധ്വമൂലോഽവാക്ശാഖഃ" എന്നു കാഠകത്തിലും "ഊർദ്ധ്വമൂലമധഃ ശാഖം" എന്നു ഗീതയിലും, "ബ്രഹ്മവൃക്ഷഃ സനാതനഃ" എന്നു പുരാണത്തിലും, സംസാരവൃക്ഷത്തിന്റെ മൂലം അജ്ഞാതമായ ബ്രഹ്മമാണെന്നുള്ളതിനെ പ്രതിപാദിച്ചിട്ടുണ്ട്.

ഉപ—തദ്ധേദം തർഹ്യവ്യാകൃതമാസീത്; തന്നാമരൂപാഭ്യാമേവ വ്യാക്രിയതാസൗനാമാഽയമിദംരൂപ ഇതി; തദിദമപ്യേതർഹി നാമരൂപാഭ്യാമേവ വ്യാക്രിയതേഽസൗ നാമായമിദംരൂപ ഇതി. സഏഷ ഇഹ പ്രവിഷ്ട ആനഖാഗ്രേഭ്യോ, യഥാക്ഷുരഃ ക്ഷുരധാനേഽവഹിതഃ സ്യാത് വിശ്വംഭരോ വാ വിശ്വംഭരകുലായേ; തം ന പശ്യന്തി- അകൃത്സ്നോഹി സഃ; പ്രാണന്നേവ പ്രാണോ നാമ ഭവതി; വദൻ വാക്; പശ്യംശ്ചക്ഷുഃ ശൃണ്വൻ ശ്രോത്രം, മന്വാനോമന, സ്താന്യസ്യൈതാനികർമ്മനാമാന്യേവ. സ യോഽത ഏകൈകമുപാസ്തേ, ന സ വേദ; അകൃത്സ്നോഹ്യേഷഃ; അത ഏകൈകേന ഭവതി; ആത്മേത്യേവോപാസീത; അത്ര ഹ്യേതേ സർവ് ഏകം ഭവന്തി. തദേതത് പദനീയമസ്യ സർവസ്യ, യദയമാത്മാ; അനേന ഹ്യേതത് സർവം വേദ. യഥാ ഹ വൈ പദേനാനുവിന്ദേ, ദേവം കീർത്തിം, ശ്ലോകം വിന്ദതേ, യഏവം വേദ. 7

| | |
|---|---|
| തത് ഹ ഇദം | =ബീജാവസ്ഥമായിരിന്ന ജഗത്ത്. |
| തർഹി | =അപ്പോൾ=ഉൽപത്തിക്കുമുമ്പ് |
| അവ്യാകൃതം ആസീത് | =അവ്യാകൃതമായിരുന്നു. |
| തത് | =അത്=അവ്യാകൃതമായിരുന്ന ജഗത്ത് |
| അയം അസൗനാമാ | ="ഇവൻ ഇന്ന പേരുള്ളവനാകുന്നു. |
| ഇദം രൂപഃ | =ഇന്നരൂപ (നിറ)ത്തോടുകൂടിയവനാകുന്നു;" |
| ഇതി | =എന്ന് |
| നാമരൂപാഭ്യാം ഏവ | =നാമംകൊണ്ടും രൂപംകൊണ്ടുംതന്നെ |
| വ്യാക്രിയത | =വ്യാകരിച്ചു. |
| തത് ഇദം | =അങ്ങനെയുള്ള അവ്യാകൃതമായ വസ്തു |
| ഏതർഹി അപി | =ഇക്കാലത്തും, |

| | |
|---|---|
| അയം അസൗനാമാ | ="ഇവൻ ഇന്നപേരുള്ളവനാകുന്നു; |
| ഇദരൂപഃ | =ഇന്ന രൂപമുള്ളവനാകുന്നു." |
| ഇതി | =എന്നു് |
| നാമരൂപാഭ്യാം ഏവ | =നാമംകൊണ്ടും രൂപംകൊണ്ടുംതന്നെ. |
| വ്യാക്രിയതേ | =വ്യാകരിക്കുന്നു. |
| സഃ | =അവൻ=ആ പരനായ ആത്മാവു്, |
| ക്ഷുരഃ | =ക്ഷുരം=കത്തി |
| ക്ഷുരധാനേ | =കത്തിക്കൂട്ടിൽ |
| അവഹിതഃ | =അവഹിതമായിരിക്കുന്നതും=പ്രവേശിപ്പിക്കപ്പെട്ടിരിക്കുന്നതും. |
| വിശ്വംഭരഃ | =വിശ്വംഭരൻ=അഗ്നി |
| വിശ്വംഭരകുലായേ | =വിശ്വംഭരന്റെ (അഗ്നിയുടെ) കുലായത്തിൽ=(കൂടായതടിമുതലായതിൽ) |
| അവഹിതഃ വാ | =അവഹിതനായിരിക്കുന്നതും |
| യഥാ | =ഏതുപ്രകാരമോ, |
| തഥാ | =അപ്രകാരം |
| ഇഹ | =ഈ ദേഹങ്ങളിൽ |
| ആ നഖാഗ്രേഭ്യഃ | =നഖാഗ്രങ്ങൾവരെ |
| പ്രവിഷ്ടഃ | =പ്രവിഷ്ടനായി |
| തം ന പശ്യന്തി | =അവനെ കാണുന്നില്ല. |
| ഹി | =എന്തെന്നാൽ, |
| സഃ | =അവൻ=പ്രാണനാദിക്രിയയോടുകൂടിയ ആത്മാവു് |
| അകൃത്സ്നഃ | =അകൃത്സ്നനാകുന്നു=അസമസ്തനാകുന്നു. |
| പ്രാണൻ ഏവ | =പ്രാണനക്രിയയെ ചെയ്തുകൊണ്ടിരിക്കുമ്പോൾ മാത്രമെ |
| പ്രാണഃ നാമ ഭവതി | =പ്രാണൻ എന്നു പേരുള്ളവനായിരിക്കുന്നുള്ളു. |
| വദൻ ഏവ | =വദിക്കുമ്പോൾ മാത്രമേ |
| വാക് നാമ ഭവതി | =വാക്ക് എന്നു പേരുള്ളവനായിരിക്കുന്നുള്ളു. |
| പശ്യൻ ഏവ | =ദർശിക്കുമ്പോൾ മാത്രമേ |
| ചക്ഷുഃ നാമ ഭവതി | =ചക്ഷുസ്സ് എന്നു പേരുള്ളവനായിരിക്കുന്നുള്ളു, |
| ശൃണ്വൻ ഏവ | =ശ്രവിക്കുമ്പോൾ മാത്രമേ |
| ശ്രോത്രം നാമ ഭവതി | =ശ്രോത്രമെന്നു പേരുള്ളവനായിരിക്കുന്നുള്ളു. |
| മന്വാനഃ ഏവ | =മനനംചെയ്യുമ്പോൾ മാത്രമേ |
| മനഃ നാമഭവതി | =മനസ്സെന്നു പേരുള്ളവനായിരിക്കുന്നുള്ളു. |
| അസ്യ | =ഈ ആത്മാവിന്റെ |
| താനി ഏതാനി | =അങ്ങനെയുള്ള ഈ പ്രാണാദിനാമങ്ങൾ |
| കർമ്മനാമാനി ഏവ | =കർമ്മംകൊണ്ടുണ്ടായ നാമങ്ങൾ മാത്രമാണു്. |
| യഃ | =ആരാണോ |

അതഃ =ഇതിൽനിന്നു=പ്രാണനാദിക്രിയാസമുദായത്തിൽനിന്നു
ഏകൈകം =ഓരോന്നിനെ
ഉപാസ്തേ =ഉപാസിക്കുന്നതു്,
സഃ =അവൻ
ന വേദ =അറിയുന്നില്ല=ബ്രഹ്മത്തെ അറിയുന്നില്ല.
ഹി =എന്തെന്നാൽ,
ഏഷഃ =ഈ ആത്മാവു്,
അതഃ ഏകൈകേന =ഈ പ്രാണനാദിസമുദായത്തിൽ ഓരോന്നായി നില്ക്കുമ്പോഴം
അകൃത്സ്നഃ =അകൃത്സ്നനാകുന്നു=അസമസ്തനാകുന്നു.
ആത്മാ ഇതി ഏവ =ആത്മാവെന്നുവച്ചുതന്നെ
ഉപാസീത =ഉപാസിക്കണം.
ഹി =എന്തെന്നാൽ
അത്ര =ഈ ആത്മാവിൽ
ഏതേ സർവേ =ഈ വിശേഷങ്ങളെല്ലാം
ഏകം ഭവന്തി =ഏകമായിത്തീരുന്നു.
അയം ആത്മാ യത് =ഈ ആത്മാവു് എന്നതു് ഏതോ
തത് ഏതത് =പ്രകൃതമായ ഈ തത്വമാണു്
അസ്യസർവസ്യ =ഇതിൽ എല്ലാററിലും വച്ചു
പദനീയം =പ്രാപിക്കപ്പെടേണ്ടതു്.
ഹി =എന്തെന്നാൽ
അനേന =ഇതുകൊണ്ടു്=ഈ ആത്മതത്വത്തെ അറിയുന്നതുകൊണ്ടു,
ഏതത് സർവം =ഇതിനെ=എല്ലാം=ആത്മാവല്ലാത്തതിനെ എല്ലാം
വേദ =അറിയുന്നു.
യഃ =ആരാണോ
ഏവം വേദ =ഇപ്രകാരം അറിയുന്നതു.
സഃ =അവൻ,
യഥാ ഹ വൈ =ഏതുപ്രകാരമാണോ
പദേന =പദംകൊണ്ടു്=ചുവട്ടടയാളംകൊണ്ടു്
അനു വിന്ദേത് =ലഭിക്കുവാനുദ്ദേശിക്കുന്ന പശുവിനെ ലഭിക്കുന്നതു്,
ഏവം =ഇപ്രകാരം
കീർത്തിം =കീർത്തിയെ (ഖ്യാതിയെ, അഥവാ ഐക്യജ്ഞാനത്തെ)യും
ശ്ലോകം =ശ്ലോകത്തെ (ഇഷ്ടന്മാരോടുള്ള കൂട്ടുകെട്ടിനെ, അഥവാ മുക്തിയെ)യും
വിന്ദതേ =ലഭിക്കുന്നു.

ഭാഷ്യം—"തദ്ധേദം" എന്നതിലെ "തത്" എന്നതിന്റെ അർത്ഥം ഉൽപത്തിക്കു മുമ്പു ബീജാവസ്ഥമായ ജഗത്തു് എന്നാകുന്നു. അതു പരോക്ഷമായതുകൊണ്ടു്—എന്തെന്നാൽ അവ്യാകൃതഭാവത്തിലുള്ള ജഗത്തു ഭൂതകാലത്തിലുള്ളതാണു്—അപ്രത്യക്ഷമായിട്ടുള്ളതിനെപ്പററയുന്ന "തത്" എന്ന സർവ്വനാമംകൊണ്ടു അതിനെ പറഞ്ഞിരിക്കുന്നു. തർഹി=അക്കാലത്തു്. ഐതിഹ്യാർത്ഥകമായ "ഹ" എന്നശബ്ദം സുഖഗ്രഹണത്തിനായിപ്രയോഗിച്ചിരിക്കുന്നതാണു്. "യുധിഷ്ഠിരോ ഹ (കില) രാജാ//സീത്" എന്നു പറഞ്ഞാൽ എങ്ങനെയോ അതുപോലെ, "ഏവം ഹതദാസീത്" അതു (ഇങ്ങനെയായിരുന്നുപോൽ!) എന്നുപറഞ്ഞാൽ പരോക്ഷമാണെങ്കിലും ജഗത്തിന്റെ ബീജാവസ്ഥയെ സുഖമായി ഗ്രഹിക്കുവാൻ കഴിയും. "ഇദം" എന്നതിന്റെ അർത്ഥം വ്യാകൃതനാമരൂപാത്മകവും സാധ്യസാധനലക്ഷണവും മുമ്പു വർണ്ണിക്കപ്പെട്ടിട്ടുള്ളപ്രകാരത്തിലുള്ളതുമായ ജഗത്തു് എന്നാണു്. പരോക്ഷാവസ്ഥയിലും പ്രത്യക്ഷാവസ്ഥയിലുമുള്ള ജഗത്തിനെ പറയുന്ന "തത്" "ഇദം" എന്നുള്ള ശബ്ദങ്ങൾക്കുള്ള സാമാനാധികരണ്യത്താൽ, പരോക്ഷാവസ്ഥയിലും പ്രത്യക്ഷാവസ്ഥയിലുമുള്ള ജഗത്തു് ഒന്നുതന്നെ എന്നു മനസ്സിലാകുന്നു. അവ്യാകൃതമായിരുന്ന ജഗത്തുതന്നെയാണു് ഇപ്പോൾവ്യാകൃതമായിരിക്കുന്നതെന്നും ഇപ്പോൾ വ്യാകൃതമായിരിക്കുന്ന ജഗത്തുതന്നെയാണു മുമ്പു അവ്യാകൃതമായിരുന്നതെന്നും മനസ്സിലാകുന്നു എന്നർത്ഥം. ഇങ്ങനെയാകുമ്പോൾ, അസത്തായ കാര്യത്തിനു ഉൽപത്തിയോ സത്തായിട്ടുള്ളതിനു വിനാശമോ ഇല്ലെന്നു തീർച്ചപ്പെടുന്നു. "നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ" എന്നു സ്മൃതിയിൽ പറഞ്ഞിട്ടുള്ളതു സ്ഥിരപ്പെടുന്നു.

ഇങ്ങനെ അവ്യാകൃതമായിരുന്ന ജഗത്തു് നാമംകൊണ്ടും രൂപംകൊണ്ടും മാത്രമാണു വ്യാകൃതമായിത്തീർന്നതു. എന്നുവച്ചാൽ നാമമായിട്ടും രൂപമായിട്ടും മാത്രമാണു വ്യാകരിച്ചതു്; അല്ലാതെ പ്രത്യഗാത്മാവെന്ന സ്വതന്ത്രരൂപത്തിലല്ല എന്നർത്ഥം. "വ്യാക്രിയത" എന്ന കർമ്മകർത്തരിപ്രയോഗത്താൽ തനിയേതന്നെയാണു വ്യാകരിച്ചതെന്നർത്ഥം കിട്ടുന്നു. വി+ആ+അക്രിയത എന്നതിൽ, വി=വിസ്പഷ്ടമായി. ആ=വരേ=നാമരൂപവിശേഷങ്ങളെ തീർച്ചപ്പെടുത്താവുന്നടത്തോളം സ്പഷ്ടമായി. നാമരൂപവിശേഷങ്ങളെ തീർച്ചപ്പെടുത്താൻ കഴിയുന്നിടത്തോളം വ്യക്തമായിത്തീർന്നു എന്നർത്ഥം. സാമർത്ഥ്യത്താൽ, നിയന്താവായ കർത്താവു്, സാധനവ്യാപാരം എന്നിവ നിമിത്തമാണു വ്യാകരിച്ചതെന്നു കിട്ടുന്നു. "അസൌനാമാ" എന്നതിലെ "അസൌ" എന്നുള്ള, ഒരു വിശേഷത്തേയും കുറിക്കാത്ത സർവ്വനാമംകൊണ്ടു നാമസാമാന്യത്തെ വ്യപദേശിക്കുന്നു. ദേവദത്തനെന്നോ, യജ്ഞദത്തനെന്നോമറേറാ ഏതെങ്കിലും ഒരു പേരുള്ളവൻ എന്നാണു് "അസൌനാമാ" എന്നതിന്റെ അർത്ഥം. അതുപോലെ "ഇദംരൂപൻ" എന്നതിലെ, "ഇദം എന്നതു്, ശുക്ലകൃഷ്ണാദികളായ എല്ലാ രൂപങ്ങൾക്കും ഒരുപോലെ പറയാവുന്നതാണു്. ശുക്ലമോ, കൃഷ്ണമോ മറേറാ ആയ ഏതെങ്കിലും രൂപത്തോടുകൂടിയവൻ എന്നാണു്, ഇദംരൂപൻ എന്നതിന്റെ അർത്ഥം. അങ്ങനെയുള്ള അവ്യാകൃതമായ ഈ വസ്തു ഇക്കാലത്തും ഇവൻ ഇന്നപേരുള്ളവൻ; ഇന്നനിറമുള്ളവൻ എന്നു നാമരൂപങ്ങളെക്കൊണ്ടുമാത്രമാണു വ്യാകരിക്കുന്നതു്.

ആരെ അറിയുന്നതിനായിട്ടാണോ സവ്വശാസ്ത്രങ്ങളുടെയും ആരംഭം; ആരിലാണോ, സ്വാഭാവികിയായ അവിദ്യയാൽ കർത്തൃത്വം, ക്രിയ, ഫലം ഇവ അധ്യാരോപിക്കപ്പെട്ടിട്ടുള്ളതു്; ആരാണോ ജഗത്തിനമുഴുവൻ കാരണമായിരിക്കുന്നതു്; ആരുടെ രൂപത്തിൽ (നിലയിൽ) ഉള്ള അവ്യാകൃതങ്ങളായ നാമരൂപങ്ങളാണോ, നിമ്മലമായ സലിലത്തിൽനിന്ന മലമായ ഫേനമെന്നപോലെ വ്യാകൃതങ്ങളായിത്തീരുന്നതു്; ആയ്, ആ നാമരൂപങ്ങളിൽനിന്ന വിലക്ഷണനും, നിത്യശുദ്ധബുദ്ധമുക്തസ്വഭാവനും ആകുന്നുവോ, അങ്ങനെയുള്ള ഇവൻ, നാമരൂപങ്ങളെ വ്യാകരിച്ചുകൊണ്ടു്, കമ്മഫലാശ്രയങ്ങളും അശനായ മുതലായവയോടുകൂടിയവയും ആയ ബ്രഹ്മാദിസ്തംബപയ്യന്തങ്ങളായ ദേഹങ്ങളിൽ പ്രവിഷ്ടനായി.

പൂവ്വപക്ഷം—അവ്യാകൃതം തനിയേതന്നെ വ്യാകരിച്ചു എന്നാണല്ലോ മുമ്പു പറഞ്ഞതു്. ഇപ്പോഴം, പരനായ ആത്മാവുതന്നെ അവ്യാകൃതത്തെ വ്യാകരിച്ചുകൊണ്ടു ദേഹങ്ങളിൽ പ്രവിഷ്ടനായി എന്നുപറയുന്നതെങ്ങനെ?

സമാധാനം—ഈ ദോഷം പറവാനില്ല; എന്തെന്നാൽ, അവ്യാകൃതമായ ജഗത്തെന്നുള്ളനിലയിൽ പരനായ ആത്മാവിനേയും വിവക്ഷിച്ചിട്ടുണ്ടു്. അവ്യാകൃതമായ ജഗത്തു വ്യാകൃതമായിത്തീന്നതു് സാമർത്ഥ്യത്താൽ കിട്ടുന്ന നിയന്താവായ കത്താവു് ക്രിയ എന്നിവനിമിത്തമാണെന്ന മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അവ്യാകൃതശബ്ദത്തിന്നു് ഇദം ശബ്ദത്തോടു സാമാനാധികരണ്യമുള്ളതുകൊണ്ടും അതു് (അവ്യാകൃതശബ്ദം) നിയന്താവു മുതലായവയോടുകൂടിയ ജഗത്തിനെ പറയുന്നതാണെന്ന വിചാരിക്കണം. എങ്ങനെ എന്നാൽ, വ്യാകൃതമായ ഈ ജഗത്തു്, നിയന്താവു മുതലായ അനേകം കാരകങ്ങളും, നിമിത്തങ്ങളും, ഉപാദാനങ്ങളും മുതലായ വിശേഷങ്ങളോടുകൂടിയതായിരിക്കുന്നതുപോലെ അവ്യാകൃതമായ അതും, അവയിൽ ഒന്നും കുറവില്ലാത്ത വിശേഷങ്ങളോടുകൂടിയതുതന്നെയാണു്. അവതമ്മിലുള്ള വിശേഷം വ്യാകൃതമെന്നും അവ്യാകൃതമെന്നുമുള്ളതുമാത്രമാണു്. 'ഗ്രാമം വന്നു', 'ഗ്രാമം ശൂന്യമായി' എന്നുംമററും വിവക്ഷഅനുസരിച്ചുശബ്ദപ്രയോഗം ലോകത്തിൽ കണ്ടിട്ടുമുണ്ടു്. ചിലപ്പോഴം ഗ്രാമശബ്ദംകൊണ്ടു പാപ്പിടത്തെമാത്രം വിവക്ഷിക്കുമ്പോഴം'ഗ്രാമം ശൂന്യമായി.'എന്നശബ്ദപ്രയോഗമുണ്ടാകുന്നു. ചിലപ്പോഴം ഗ്രാമത്തിൽ പാക്കുന്ന ആളുകളെ വിവക്ഷിക്കുമ്പോഴം 'ഗ്രാമംവന്നു'എന്നും പ്രയോഗിക്കും. ചിലപ്പോഴം രണ്ടിനേയും വിവക്ഷിച്ചും ഗ്രാമശബ്ദപ്രയോഗം ഉണ്ടാകുന്നുണ്ടു്. ഗ്രാമത്തെ പ്രവേശിക്കരുതു്. എന്നുള്ളിടത്തു് അങ്ങനെയാണു്. അതുപോലെ ഇവിടെയും വ്യാകൃതവും അവ്യാകൃതവുമായ ജഗത്തു് എന്നു് അഭേദത്തെ വിവക്ഷിക്കുമ്പോഴം ആത്മാവിനേയും അനാത്മാവിനേയും വ്യപദേശിക്കുന്നു. ഉൽപത്തിവിനാശാത്മകമായ ജഗത്തു് എന്നുപറയുമ്പോഴം കേവലമായ ജഗത്തിനെ വ്യപദേശിക്കുന്നു. അപ്രകാരംതന്നെ, മഹാൻ. അജൻ, ആത്മാവു്, അസ്ഥൂലൻ, അനണു, എന്നുംമററും പറയുന്നിടത്തു കേവലാത്മാവിനെയാണു വ്യപദേശിക്കുന്നതു്.

ഇവിടെ ആക്ഷേപം—വ്യാകത്താവായ പരനാൽ വ്യാകൃതമായ ജഗത്തു എല്ലായിടത്തും വ്യാപ്തമായിരിക്കുന്നു. അങ്ങനെയുള്ള പരൻ ഇതിൽ

പ്രവേശിച്ചതായി പരികല്പിക്കുന്നതെങ്ങനെ? പരിച്ഛിന്നമായ ഒരു വസ്തുവിനും അതു മുമ്പിൽ പ്രവേശിച്ചിട്ടില്ലാത്തസ്ഥലത്തും ആണു് പ്രവേശിക്കുവാൻ കഴിയുന്നതു്. പുരുഷനു് ഗ്രാമം മുതലായതിൽ പ്രവേശിക്കുവാൻ കഴിയുന്നതുപോലെ എന്നു് ദൃഷ്ടാന്തം പറയാം. എന്നാൽ ആകാശത്തിനു് ഒന്നിലും പ്രവേശിക്കുവാൻ സാധിക്കയില്ല. എന്തെന്നാൽ അതു് എപ്പോഴും എല്ലായിടത്തും പ്രവേശിച്ചിരിക്കുന്നതാണു്.

സമാധാനം—പാഷാണത്തിലെ സർപ്പംപോലെ മറ്റൊരുധർമ്മത്താൽ ആണു് പ്രവേശിച്ചതായി പറയുന്നതു്. ഒന്നുകൂടി വിവരിക്കാം—പരിപൂർണ്ണനായ പരനു് എങ്ങും പ്രവേശമുണ്ടാവാൻ വഴിയില്ലെങ്കിലും പ്രവേശിച്ചു എന്നു പറയുന്നതിനു് ഉപപത്തി ഉണ്ടു്. പരനായ ആത്മാവു സ്വന്തരൂപത്തിൽതന്നെ പ്രവേശിക്കയല്ല ചെയ്തതു്; പിന്നെയോ, അതിൽതന്നെ ഇരിക്കുന്ന ആത്മാവു്, ജീവൻ എന്നു പറയുന്ന മറ്റൊരു ധർമ്മത്തോടുകൂടി ഉപജനിക്കയായിരുന്നു. പാഷാണത്തിനുള്ളിൽ സഹജമായ സർപ്പവും നാളികേരത്തിനുള്ളിൽ ജലവുമുണ്ടാകുന്നതുപോലെ എന്നു് ദൃഷ്ടാന്തം പറയാം. ഇങ്ങനെ വേറൊരു ധർമ്മത്തോടുകൂടി ഉപജനിക്കുന്നതുകൊണ്ടു് പരൻ ബുദ്ധ്യാദികളിൽ പ്രവേശിച്ചു എന്നു് ഉപചാരമായി പറയുന്നതാണു്.

ആക്ഷേപം—ഈ സമാധാനം സമ്മതിക്കാൻ നിവൃത്തിയില്ല. "തത്സൃഷ്ട്വാ തദേവാനുപ്രാവിശത്" എന്നു ശ്രുതിയുണ്ടു്, ആരാണോ സൃഷ്ടിച്ചതു് അദ്ദേഹം കാര്യത്തെ സൃഷ്ടിച്ചിട്ടു, വേറൊരു ഭാവത്തെ പ്രാപിക്കാതെതന്നെ അതിൽ പ്രവേശിച്ചു എന്നാണു് അതിൽ പറയുന്നതു്. ഭുജിച്ചിട്ടു ഗമിക്കുന്നു എന്നു പറഞ്ഞാൽ, മുമ്പും പിമ്പും നടക്കുന്ന ഭുജിക്രിയയും ഗമിക്രിയയും പരസ്പരം വിച്ഛേദിക്കുന്നതും കർത്താവു് ഒന്നായിരിക്കുന്നതും എങ്ങനെയോ, അതുപോലെതന്നെ ഇവിടെയും. എന്നാൽ, പാഷാണസർപ്പന്യായേന, കാര്യത്തിൽ സ്ഥിതിചെയ്യുന്ന പരൻതന്നെ വേറൊരു ഭാവത്തിലായിത്തീർന്നതാണെങ്കിൽ ഇതു സംഭവിക്കയില്ല. നിരവയവവും അപരിച്ഛിന്നവുമായ വസ്തുവിനു്, ഒരു സ്ഥാനത്തോടു വേർപെട്ടു മറ്റൊരുസ്ഥാനത്തോടു ചേരുക എന്ന പ്രകാരത്തിലുള്ള പ്രവേശം കണ്ടിട്ടുമില്ല.

സമാധാനം—പ്രവേശിച്ചതായി ശ്രുതിയുള്ളതുകൊണ്ടു്, പരൻ സാവയവൻതന്നെ എന്നു വച്ചുകൊള്ളണം.

ആക്ഷേപം—അതിനു നിവൃത്തിയില്ല; "ദിവ്യോഹ്യമൂർത്തഃപുരുഷഃ" "നിഷ്കലംനിഷ്ക്രിയം" ഇത്യാദി ശ്രുതികളും വ്യപദേശ്യങ്ങളായ എല്ലാ ധർമ്മവിശേഷങ്ങളേയും പ്രതിഷേധിക്കുന്ന ശ്രുതികളും പരന്റെ സാവയവത്വത്തിനു് എതിരാകുന്നു.

സമാധാനം—എന്നാൽ പ്രതിബിംബം പ്രവേശിക്കുന്നതുപോലെ പ്രവേശിച്ചു എന്നു വിചാരിക്കാം.

ആക്ഷേപം—അങ്ങനെയും വിചാരിക്കാൻ പാടില്ല; എന്തെന്നാൽ, പരനു് മറ്റൊരു വസ്തുവിനോടു വിപ്രകർഷമോ സന്നികർഷമോ (അകൽചയോ അടുപ്പമോ) ഒന്നും ഉണ്ടാവാൻ തരമില്ല.

സമാധാനം—ദ്രവ്യത്തിൽ ഗുണം പ്രവേശിക്കുന്നതുപോലെ എന്നു പറഞ്ഞുകൂടയോ?

ആക്ഷേപം—അതും പാടില്ല; എന്തെന്നാൽ, ഗുണം ദ്രവ്യത്തെ ആശ്രയിച്ചിരിക്കുന്നതുപോലെ പരൻ മറെറാന്നിനെ ആശ്രയിച്ചിരിക്കുന്നില്ല. എപ്പൊഴും പരതന്ത്രമായിത്തന്നെ ഇരിക്കുന്നതും ആശ്രിതവുമായ ഗുണത്തിന്നു ദ്രവ്യത്തിൽ പ്രവേശം ഉപചാരമായിപ്പറയാം. എന്നാൽ ബ്രഹ്മത്തിന്നു, സ്വാതന്ത്ര്യമുണ്ടെന്നു ശ്രുതിയിൽ കാണുന്നതുകൊണ്ട്, അങ്ങനെ പ്രവേശത്തിന്നു വഴിയില്ല.

സമാധാനം—ഫലത്തിൽ ബീജത്തിന്റെ പ്രവേശംപോലെയാണു പരന്റെ പ്രവേശം എന്നു പറയുന്നതിനെന്താണു വിരോധം?

ആക്ഷേപം—അങ്ങനെയും പറഞ്ഞുകൂട; എന്തെന്നാൽ, അങ്ങനെ പറയുന്നപക്ഷം, ബീജത്തിന്നെന്നപോലെ പരന്നും, സാവയവത്വം വൃദ്ധി, ക്ഷയം, ഉൽപത്തി, വിനാശം മുതലായ ധർമ്മങ്ങൾ ഉണ്ടെന്നുവരും. ബ്രഹ്മത്തിന്ന് ഇങ്ങനെയുള്ള ധർമ്മങ്ങൾ ഇല്ലതാനും. എന്തെന്നാൽ, "അജരോഽമരഃ" ഇത്യാദി ശ്രുതിന്യായങ്ങൾക്ക് അതു വിരുദ്ധമാണ്.

സമാധാനം—പരിച്ഛിന്നനും സംസാരിയുമായ മറെറാരു ആത്മാവാണു പ്രവേശിച്ചതെന്നു വിചാരിക്കരുതോ?

ആക്ഷേപം—അങ്ങനെ വിചാരിക്കുവാൻ പാടില്ല; എന്തെന്നാൽ "സേയം ദേവതൈക്ഷത" എന്നു തുടങ്ങി, "നാമരൂപേ വ്യാകരവാണി" എന്നുവരെയുള്ളതുകൊണ്ട്, അതേ ദേവതയ്ക്കുതന്നെയാണ് വ്യാകരണകർത്തൃത്വവും പ്രവേശകർത്തൃത്വവും എന്നു ശ്രുതിയിൽ കാണുന്നു. അതുപോലെ, "തത് സൃഷ്ട്വാ തദേവാനുപ്രാവിശത്", "സ ഏതമേവ സീമാനം വിദാര്യൈതയാ ദ്വാരാ പ്രാപദ്യത" എന്നുംമററുമുള്ള മററു ശ്രുതികളും, "സർവ്വാണിരൂപാണിവിചിന്ത്യധീരോ നാമാനികൃത്വാഽഭിവദൻ യദാസ്തേ", "ത്വം കുമാര ഉതവാ കുമാരീ, ത്വം ജീർണ്ണോ ദണ്ഡേന വഞ്ചസി", "പുരശ്ചക്രേ ദ്വിപദഃ", "രൂപം രൂപം" ഇത്യാദി മന്ത്രവർണ്ണങ്ങളും, പരനിൽനിന്ന് അന്യനാണു പ്രവേശിച്ചതെന്നുള്ള വാദത്തിന്നു എതിരാകുന്നു. പ്രവിഷ്ടർക്കു പരസ്പരം ഭേദമുള്ളതുകൊണ്ടു, പരൻതന്നെയാണു പ്രവേശിച്ചതെന്നു പറയുന്നപക്ഷം, പരന്നു അനേകത്വം വരുമല്ലോ എന്നാണെങ്കിൽ, ഇല്ല, അങ്ങനെ വരികയില്ല. എന്തെന്നാൽ,"ഏകോ ദേവോ ബഹുധാ സന്നിവിഷ്ടഃ","ഏകഃ സൻ ബഹുധാ വിചാര", ത്വമേകോഽസിബഹൂനനുപ്രവിഷ്ടഃ", "ഏകോ ദേവഃ സർവ്വഭൂതേഷുഗൂഢഃ സർവ്വവ്യാപീ സർവ്വഭൂതാഽന്തരാത്മാ" എന്നുംമററുമുള്ള ശ്രുതികളനുസരിച്ച്, പരന് ഏകത്വംതന്നെ: അനേകത്വം വരികയില്ല.

എന്നാൽ, പ്രവേശം ഉപപന്നമാണോ, അല്ലയോ എന്നിരിക്കട്ടെ; പ്രവേശിച്ചവർ എല്ലാം സംസാരികളാണ്; പരൻ അവരിൽനിന്നു അഭിന്നനമാണ്; അതിനാൽ പരന്നു സംസാരിത്വം വന്നുകൂടുന്നുവല്ലോ.

സമാധാനം—വിശപ്പു മുതലായതൊന്നും ഇല്ലെന്നുള്ള ശ്രുതിയനുസരിച്ചു സംസാരിത്വമില്ല.

ശങ്ക—സുഖിത്വം ദുഃഖിത്വം മുതലായത്ു കാണുന്നതുകൊണ്ടു സംസാരിത്വമില്ലെന്നു പറഞ്ഞുകൂടാ.

സമാധാനം—അങ്ങനെ വാദിക്കാൻ പാടില്ല; "ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ" എന്ന ശ്രുതി സംസാരിത്വമില്ലെന്നുള്ളതിനു പ്രമാണമാകുന്നു.

ശങ്ക—പ്രത്യക്ഷാദി വിരുദ്ധമാകയാൽ ആ ശ്രുതിയെ പ്രമാണമായി വിചാരിക്കുവാൻ പാടില്ല.

സമാധാനം—പ്രത്യക്ഷം മുതലായത്ു ഉപാധിയെ ആശ്രയിക്കകൊണ്ടുണ്ടായ വിശേഷങ്ങളെ വിഷയികരിക്കുന്നവയാകയാൽ, ആത്മധർമ്മങ്ങളെ സംബന്ധിച്ചിടത്തോളം അവയെ ശരിയായ പ്രമാണങ്ങളായി കരുതുവാൻ പാടില്ല. അതിനാൽ, ആത്മാവു അസംസാരിയാണെന്നുള്ള ശ്രുതിക്കു പ്രത്യക്ഷാദിപ്രമാണവിരോധം പറയുവാനില്ല. "ന ദ്രഷ്ടേർദ്രഷ്ടാരം പശ്യേത്", "വിജ്ഞാതാരമരേ, കേന വിജാനീയാത്", "അവിജ്ഞാതം വിജ്ഞാതൃ" ഇത്യാതി ശ്രുതികളനുസരിച്ചു, ഞാൻ സുഖിയാണ്, ദുഃഖിയാണ് ഇത്യാദി പ്രത്യക്ഷവിജ്ഞാനങ്ങളൊന്നും ആത്മവിഷയങ്ങളായ വിജ്ഞാനങ്ങളല്ല. പിന്നെയോ, ബുദ്ധി മുതലായ ഉപാധികളിലുള്ള ആത്മപ്രതിച്ഛായയെ വിഷയീകരിക്കുന്നവ മാത്രമാണ്. "ഈ ഞാൻ" എന്നു വിഷയത്തോടു വിഷയിക്കു താദാത്മ്യാദ്ധ്യാസം കാണുന്നതുകൊണ്ടു ദൃശ്യത്തോടുകൂടിയ ആത്മാവല്ലാതെ, കേവലനായ ആത്മാവു പ്രത്യക്ഷവിഷയമല്ല; അതിനാൽ കേവലനായ ആത്മാവിനു, ദുഃഖാദി സംബന്ധരൂപമായ സംസാരമില്ല. എന്നുമാത്രമല്ല, "നാന്യദതോഽസ്തിദ്രഷ്ടൃ" എന്നുള്ളതുകൊണ്ടു, അസ്ഥൂലത്വാദി വിശേഷണത്തോടുകൂടിയ അക്ഷരൻതന്നെയാണു പ്രത്യാഗാത്മാവെന്നു കാണിക്കുന്ന ശ്രുതി ആത്മാവിനു സംസാരിത്വത്തെ വാരണംചെയ്യുന്നു. അതു മാത്രവുമല്ല, സുഖദുഃഖങ്ങൾക്കു ദേഹാവയവങ്ങൾ വിശേഷ്യങ്ങളായിരിക്കുന്നതുകൊണ്ടും അവ ദേഹാവയവങ്ങളുടെ ധർമ്മങ്ങളാണെന്നു നിശ്ചയിക്കാവുന്നതാകയാൽ ആത്മാവിൽ സംസാരിത്വം പ്രമാണസിദ്ധമല്ല.

ശങ്ക—"ആത്മനസ്തുകാമായ" എന്നുള്ളതുകൊണ്ട്, സുഖസാധനങ്ങളെല്ലാം ആത്മാവിനുവേണ്ടിയുള്ളവയാണെന്നു ശ്രുതിയിൽ പറയുന്നതിനാൽ സുഖത്തിനാശ്രയം ആത്മാവുതന്നെ. സുഖത്തോടൊന്നിച്ചിരിക്കുന്നതാകയാൽ ദുഃഖവും അവിടെത്തന്നെ എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അതിനാൽ, ആത്മാവു അസംസാരിഎന്നുപറയുന്നതു യുക്തമല്ല.

സമാധാനം—അങ്ങനെ പറയുവാൻ പാടില്ല; "യത്രവാ അന്യദിവസ്യാത്" എന്നുള്ള ഗമകമനുസരിച്ച് സുഖസാധനങ്ങൾ ആത്മാത്ഥങ്ങളാണെന്നു പറയുന്ന ശ്രുതികളെല്ലാം, ആത്മാവിന്, അവിദ്യാവസ്ഥയിലുള്ളസംസാരിത്വത്തെ അനുവദിച്ചുകൊണ്ടു, ഇതിൽപരമില്ലാത്ത ആനന്ദത്തെ പ്രതിപാദിക്കുന്നവയാണെന്നാണ് അംഗീകരിച്ചിട്ടുള്ളത്. "തത് കേനകം പശ്യേത്", "നേഹ നാനാഽസ്തികിംചന", "തത്ര കോമോഹഃ കഃ ശോക ഏകത്വമനുപശ്യതഃ" ഇത്യാദികൊണ്ടു വിദ്യാവിഷയത്തിൽ ദുഃഖാദിയെ പ്രതിഷേധിച്ചിരിക്കുന്നതുകൊണ്ടും ശോകം മുതലായതൊന്നും ആത്മധർമ്മമല്ല.

ശങ്ക—ബുദ്ധിമുതലായ പതിന്നാലുഗുണങ്ങളോട്ടുക്രൂടിയതാണ് ആത്മാവെന്നുള്ള താർക്കികസങ്കേതത്തിന്ന വിരുദ്ധമാകയാൽ ആത്മാവു അസംസാരിയെന്നുപറയുന്നതു യുക്തമല്ല.

സമാധാനം—അങ്ങനെ പറഞ്ഞുക്രൂടാ; യുക്തി അനുസരിച്ചു നോക്കിയാലും ആത്മാവിന്ന ദുഃഖിത്വം വരുവാൻ വഴിയില്ല. പ്രത്യക്ഷവിഷയമായ ദുഃഖത്തിന് വിശേഷ്യമാണ് ആത്മാവെന്ന പറയുവാൻ നിവൃത്തിയില്ല; എന്തെന്നാൽ, ആത്മാവു പ്രത്യക്ഷാവിഷയമാണ്; ദുഃഖം ആത്മധർമ്മമായിരുന്നെങ്കിൽ അതും പ്രത്യക്ഷാവിഷയമായിരിക്കേണ്ടിയിരുന്നു.

ശങ്ക—പ്രത്യക്ഷാവിഷയമായ ആകാശം പ്രത്യക്ഷവിഷയമായ ശബ്ദഗുണത്തോടുക്രൂടിയിരിക്കുന്നതുപോലെ, പ്രത്യക്ഷാവിഷയമായ ആത്മാവു് പ്രത്യക്ഷമായ ദുഃഖത്തോടുക്രൂടിയിരിക്കുന്നു എന്നു വിചാരിച്ചുക്രൂടേ?

സമാധാനം—പാടില്ല; എന്തെന്നാൽ, ധർമ്മധർമ്മിഭാവമുള്ളിടത്ത്, 'ശുക്ലമായപടം' എന്നുള്ളിടത്തുള്ളതുപോലെ, ഏകജ്ഞാനഗമ്യത്വമുണ്ടായിരിക്കും. ഏകപ്രത്യയവിഷയത്വമില്ലാത്തിടത്തു ധർമ്മധർമ്മിഭാവവുമുണ്ടായിരിക്കയില്ല. ദുഃഖത്തിനും ആത്മാവിനും ഏകപ്രത്യയവിഷയത്വമില്ല; അതിനാൽ ധർമ്മധർമ്മിഭാവവുമില്ല. സുഖഗ്രാഹകമായ പ്രത്യക്ഷപ്രത്യയംകൊണ്ടു നിത്യാനുമേയനായ ആത്മാവിനെ വിഷയീകരിക്കുന്നതിന്ന ന്യായമില്ല. ആത്മാവിനെയും വിഷയീകരിക്കുന്നപക്ഷം, ആത്മാവു ഒന്നായതുകൊണ്ടു വിഷയി ഇല്ലാതെ പോകും.

ശങ്ക—ദീപത്തിന്നെന്നപോലെ, ഒരേആത്മാവിന്നുതന്നെ വിഷയത്വവും വിഷയിത്വവും വന്നുക്രൂടയോ?

സമാധാനം—ഒന്നിൽ ഒരേസമയത്തു വിഷയത്വവും വിഷയിത്വവും സംഭവിക്കയില്ല; ആത്മാവിൽ അംശമുണ്ടാവാൻ വഴിയുമില്ല.

ഇതുകൊണ്ട്, വിജ്ഞാനത്തിന്ന ഗ്രാഹ്യത്വവും ഗ്രാഹകത്വവും വിജ്ഞാനവാദികൾ അംഗീകരിക്കുന്നതിനെ നിരാകരിച്ചിരിക്കുന്നു. പ്രത്യക്ഷവിഷയമായ ദുഃഖത്തേയും അനുമാനവിഷയമായ ആത്മാവിനേയും, ഗുണമെന്നും ഗുണി എന്നുമുള്ള നിലയിൽ അനുമാനിക്കുന്നതിനേയും നിരാകരിച്ചിരിക്കുന്നു. എന്തെന്നാൽ, ദുഃഖം എപ്പോഴും തന്നെ പ്രത്യക്ഷവിഷയവും രൂപാദികളോടുസമാനാധികരണവുമാണ്. ആത്മാവിൽ ദുഃഖം മനഃസംയോഗംകൊണ്ടുണ്ടാകുന്നതാണെന്നു വയ്ക്കുന്നപക്ഷവും, ആത്മാവിന്ന സാവയവത്വം,വിക്രിയാവത്ത്വം, അനിത്യത്വം മുതലായവ ഉണ്ടെന്നുവരും. സംയോഗിയായ ദ്രവ്യത്തിന്, വികാരമുണ്ടാകാതെ, ഒരുഗുണംപോകുന്നതായിട്ടോ വരുന്നതായിട്ടോ കണ്ടിട്ടില്ല. നിരവയവമായിട്ടുള്ളതു വികാരത്തെ പ്രാപിക്കുന്നതായിട്ടും, നിത്യമായുള്ളതു് അനിത്യഗുണങ്ങൾക്കു ആശ്രയമായും ഒരിടത്തും കാണപ്പെട്ടിട്ടുമില്ല. ആകാശം നിത്യമാണെന്ന് ആഗമവാദികൾ അംഗീകരിക്കുന്നില്ല. നിത്യമായുള്ളതു അനിത്യഗുണത്തിന്ന ആശ്രയമായിരിക്കുന്നു എന്നതിലേക്കു വേറെ ദൃഷ്ടാന്തം പറയുവാനൊട്ടില്ല താനും. ദ്രവ്യത്തിന്, അവയവങ്ങൾക്കു മാററം വരാതെകണ്ട് വികാരമുണ്ടാവാൻ വഴിയുമില്ല.

ശങ്ക — ആത്മാവു്, സാവയവമാണെങ്കിലും നിത്യമാണെന്നു വന്നുകൂടയോ?

സമാ — പാടില്ല; സാവയവമായിട്ടുള്ളതു് അവയവസംയോഗംകൊണ്ടുണ്ടാകുന്നതാകയാൽ അതിനു വിഭാഗവുമുണ്ടാകണം

ശങ്ക — സാവയവങ്ങളായിത്തന്നേ ഇരിക്കുന്ന വജ്രംമുതലായതു അവയവസംയോഗംകൊണ്ടുണ്ടായതാണെന്നുള്ളതിലേയ്ക്കു പ്രമാണമില്ലാത്തതുകൊണ്ടു സാവയവമായിട്ടുള്ളതെല്ലാം അവയവസംയോഗപൂർവകങ്ങളാണെന്നു പറവാൻ പാടില്ല.

സമാധാനം — വജ്രംമുതലായതും, പടാദിയെപ്പോലെ, സാവയവമായതുകൊണ്ടു് അവയവസംയോഗംകൊണ്ടുണ്ടായതാണെന്നു അനുമാനിക്കാവുന്നതാണു്.

അതിനാൽ, ആത്മാവു, ദുഃഖാദികളായ അനിത്യഗുണങ്ങൾക്കു് ആശ്രയമാണെന്നു വരുവാൻ തരമില്ല.

ശങ്ക — പരൻ ദുഃഖിയല്ലെന്നും ദുഃഖിയായ മറെറാരു ആത്മാവു ഇല്ലെന്നും വരുന്നപക്ഷം, ദുഃഖത്തെ ഉപശമിപ്പിക്കുന്നതിനായി ശാസ്ത്രം ആരംഭിച്ചിട്ടുള്ളതു അനൎത്ഥകമാണെന്നു വരുമല്ലോ.

സമാധാനം — അങ്ങനെ പറഞ്ഞുകൂടാ; ശാസ്ത്രം ആരംഭിച്ചിരിക്കുന്നതു്, അവിദ്യയാൽ അദ്ധ്യാരോപിതമായ ദുഃഖിത്വഭ്രമത്തെ നീക്കുന്നതിനായിട്ടാണു്. എങ്ങനെ എന്നാൽ, ആകെ പത്തുപേരുള്ളതിൽ ഒരാൾ തന്നെ കൂടി എണ്ണാതെ ബാക്കി ഒൻപതുപേരെമാത്രം എണ്ണി മുഴുവൻ സംഖ്യകാണാതെ വിഷമിക്കുമ്പോൾ, അയാളുടെ തെററിനെ ചൂണ്ടിക്കാണിച്ചു് തങ്ങൾ ഒൻപതുപേരെയുള്ളൂ എന്നുള്ള തെററിദ്ധാരണയെ നീക്കിക്കൊടുക്കുന്നതുപോലെ. എന്നു മാത്രവുമല്ല, കല്പിതാകൃതിയിൽ ദുഃഖിയായ ആത്മാവിനെ അംഗീകരിക്കുന്നുമുണ്ടു്.

ആത്മാവിൻെറ പ്രവേശം സൂൎയ്യാദിപ്രതിബിംബംപോലെയാകുന്നു. അതായതു്, ജലത്തിൽ സൂൎയ്യാദികളുടെ പ്രതിബിംബരൂപമായ പ്രവേശം കാണപ്പെടുന്നതുപോലെ ആത്മാവിനു് സൃഷ്ടമായ കാൎയ്യത്തിലുള്ള പ്രവേശവും കാല്പനികമാകുന്നു. ആത്മാവിനു് വ്യാകൃതത്തിലുള്ള പ്രവേശത്തിൻെറ സ്വരൂപം, ജലാദിയിൽ പ്രതിബിംബംപോലെ വ്യാകൃതമായ കാൎയ്യത്തിൽ അനുഭവപ്പെടത്തക്ക നിലയിലാവുകയാകുന്നു. ഉൽപത്തിക്കുമുമ്പു അനുഭവപ്പെടാതിരുന്ന ആത്മാവു് പിന്നീടു് സൃഷ്ടിക്കപ്പെട്ട വ്യാകൃതത്തിൽ ബുദ്ധിയുടെ അന്തർഭാഗത്തിൽ, ജലത്തിൽ സൂൎയ്യാദി പ്രതിബിംബമെന്നപോലെ അനുഭവപ്പെടുമ്പോൾ, കാൎയ്യത്തെ സൃഷ്ടിച്ചിട്ടു അതിൽ പ്രവേശിച്ചിരിക്കുന്നതുപോലെ കാണപ്പെടുന്നതായി, "സ എഷ ഇഹ പ്രവിഷ്ടഃ" "തത് സൃഷ്ട്വാ തദേവാനുപ്രാവിശത്", "സ ഏതമേവ സീമാനാം വിദാൎയ്യൈതയാ ദ്വാരാ പ്രാപദ്യത.", "സേയം ദേവതൈക്ഷത, ഹന്താഹമിമാസ്തിസ്രോദേവതാ അനേന ജീവേനാऽऽത്മനാऽനുപ്രവിശ്യ" എന്നുംമററുമുള്ള ശ്രുതികളാൽ നി

ണങ്ങളാണ്. എല്ലാത്തിനും ഉപലക്ഷണത്തിനായിട്ടാണ് ഇവിടെ വാക്കിനെ പറഞ്ഞത്. വ്യാകൃതം മുഴുവൻ ഇതുതന്നെ. "ത്രയം വാ ഇദം നാമ, രൂപം കർമ്മ എന്നു് ഇനി പറയും.

മനനം ചെയ്യുമ്പോൾ മനസ്സ് എന്ന പേരുള്ളവനായിത്തീരുന്നു. 'മനുതേ' എന്നുള്ള വ്യുൽപത്തി അനുസരിച്ചാണ് ഈ പേരു. ജ്ഞാനശക്തിവികാസങ്ങളുടെ സാധാരണകരണത്തെ മനസ്സെന്നു പറയുന്നത്, 'മനുതേഽനേന' എന്നുള്ള വ്യുൽപത്തിയാലാണ്. പുരുഷനെ മനസ്സെന്നു പറയുന്നതാകട്ടെ, മനക്രിയയുടെ കർത്താവ്—മനനം ചെയ്യുന്നവൻ—എന്ന അർത്ഥത്തിലത്രേ.

അങ്ങനെയുള്ള ഈ പ്രാണാദികൾ ആത്മാവിന്റെ കർമ്മനാമങ്ങൾ, അതാതു കർമ്മങ്ങൾകൊണ്ടുണ്ടായിട്ടുള്ള നാമങ്ങൾ മാത്രമാകുന്നു; അല്ലാതെ, വസ്തുമാത്രത്തെ വിഷയീകരിക്കുന്നവയല്ല. അതിനാൽ അവ, മുഴുവനായ ആത്മവസ്തുവിനെ അവദ്യോതിപ്പിക്കുന്നവയല്ല. ഇങ്ങനെ ഈ ആത്മാവ്, പ്രാണനാദിക്രിയകൊണ്ടു്, അതാതു ക്രിയയാൽ ഉണ്ടാകുന്ന പ്രാണാദിനാമരൂപങ്ങളാൽ വ്യാകരിക്കപ്പെട്ടുന്നുണ്ടെങ്കിലും മുഴുവനും ദർശിക്കപ്പെട്ടുന്നില്ല.

അതിനാൽ, ഈ പ്രാണനാദിക്രിയാസമുദായത്തിൽ ഓരോന്നിനെ, പ്രാണനെന്നോ, ചക്ഷുസ്സെന്നോ ഉള്ള, മററു വിശിഷ്ടക്രിയാത്മകമായിട്ടുള്ളതിനെ ഉൾപ്പെടുത്താതെയുള്ള ഒരു വിശിഷ്ടത്തെ, മനസ്സുകൊണ്ടു്, 'ഇതു ആത്മാവാണ്'' എന്നു് ആർ ഉപാസിക്കുന്നുവോ, അതായതു ചിന്തിക്കുന്നുവോ, അവൻ ബ്രഹ്മത്തെ അറിയുന്നില്ല. എന്തെന്നാൽ, ഈ പ്രാണനാദിക്രിയാസമുദായത്തിൽനിന്നു് ഓരോ വിശേഷണത്തോടുകൂടിയ ആത്മാവ്, മററു ധർമ്മങ്ങളെ ഉൾപ്പെടുത്തുന്നില്ലാത്തതുകൊണ്ട് അസമസ്തൻ—മുഴുവനല്ലാത്തവൻ—ആകുന്നു. എത്രകാലമാണോ ഇവൻ, 'ഞാൻ കാണുന്നു' എന്നോ, 'ഞാൻ കേൾക്കുന്നു' എന്നോ, 'ഞാൻ സ്പർശിക്കുന്നു' എന്നോ, സ്വഭാവപ്രവൃത്തിയോടുകൂടിയതായി ആത്മാവിനെ അറിയുന്നത്, അത്രയും കാലം അവൻ വാസ്തവത്തിൽ മുഴുവൻ ആത്മാവിനെ അറിയുന്നില്ല.

പിന്നെ എങ്ങനെ കണ്ടാലാണ് മുഴുവൻ ആത്മാവിനെയും അറിയുന്നത് എന്നു പറയുന്നു:—'ആത്മാവ്'' എന്നുതന്നെ ഉപാസിക്കണം. പറയപ്പെട്ട പ്രാണാദിവിശേഷണങ്ങൾ ആക്കാണോ, അവൻ, അവയെ പ്രാപിക്കുന്നവൻ (ആപ്നോതി) എന്ന അർത്ഥത്തിൽ ആത്മാവെന്നു പറയപ്പെട്ടുന്നു. അവൻ അങ്ങനെ എല്ലാ വിശേഷണങ്ങളേയും തന്നിൽ ഉൾപ്പെടുത്തിക്കൊള്ളുന്നതിനാൽ, കൃത്സ്നനാകുന്നു. വസ്തുമാത്രരൂപത്തിൽ—വെറും വസ്തു എന്ന നിലയിൽ—ആണല്ലോ, പ്രാണാദ്യുപാധിവിശേഷങ്ങളുടെ ക്രിയയാൽ ഉണ്ടാക്കപ്പെട്ടുന്ന വിശേഷണങ്ങളെ വ്യാപിക്കുന്നത്. ഉപാധിസംബന്ധംകൊണ്ടാണ് ആത്മാവിനു പ്രാണനാദിക്രിയാസംബന്ധമുണ്ടാകുന്നതെന്നുള്ളതിലേക്കു "ധ്യായതീവ, ലേലായതീവ" എന്നു മേൽ പറയുവാൻപോകുന്ന ഭാഗം പ്രമാണമാണ്. അതിനാൽ, 'ആത്മാവ്'' എന്നുതന്നെ ഉപാസിക്കണം. ഇങ്ങനെ സ്വന്തമായ വസ്തുരൂപത്തിൽ ഗ്രഹിക്കപ്പെട്ടുമ്പോൾ

ഇവൻ മുഴുവനാകുന്നു. എങ്ങനെയാണു മുഴുവനാകുന്നതെന്നു് ആശങ്കിച്ചുപറയുന്നു:—ജലത്തിലുള്ള സൂര്യപ്രതിബിംബഭേദങ്ങളെല്ലാം ആദിത്യനിൽ ഒന്നായിത്തീരുന്നതുപോലെ, പ്രാണാദികർമ്മജനാമങ്ങളാൽ പറയപ്പെടുന്ന, പ്രാണാദ്യുപാധികൃതങ്ങളായ മേൽപറഞ്ഞ വിശേഷങ്ങളെല്ലാം നിരുപാധികനായ ഈ ആത്മാവിൽ ഒന്നായിത്തീരുന്നു.

'ആത്മേത്യേവോപാസീത' എന്നുള്ളതു് അപൂർവ്വവിധിയല്ല; എന്തെന്നാൽ, അതു പക്ഷേ പ്രാപ്തമാണു്. "യത് സാക്ഷാദപരോക്ഷാദ്ബ്രഹ്മ", "കതമ ആത്മേതി", "യോഽയം വിജ്ഞാനമയഃ" എന്നും മററുമുള്ള ആത്മപ്രതിപാദനപരങ്ങളായ ശ്രുതികളാൽ ആത്മവിഷയകമായ ജ്ഞാനം ഉൽപാദിപ്പിക്കപ്പെട്ടിട്ടുണ്ടു്: അപ്പോൾ, ആത്മസ്വരൂപവിജ്ഞാനംകൊണ്ടുതന്നെ ആത്മവിഷയകമായ അനാത്മാഭിമാനബുദ്ധിയാകുന്ന-ആത്മാവിൽ കാരകം മുതലായതിനേയും ക്രിയാഫലത്തേയും ആരോപിക്കയാകുന്ന സ്വരൂപത്തോടുകൂടിയ—അവിദ്യ നിവർത്തിപ്പിക്കപ്പെട്ടിരിക്കുന്നു. അവിദ്യ നിവർത്തിപ്പിക്കപ്പെട്ടിരിക്കുമ്പോൾ, കാമാദിദോഷങ്ങൾ ഉണ്ടാകുന്നതിന്നു് ഇടയില്ലാത്തതിനാൽ അനാത്മചിന്തയ്ക്കു വഴിയില്ല. അപ്പോൾ, പരിശേഷിക്കുന്ന ആത്മചിന്ത മാത്രമാണു് ഉണ്ടാകാനിടയുള്ളതു്. ഈ പക്ഷത്തിൽ ഉപാസനം പ്രാപ്തമായതുകൊണ്ടു വിധിക്കേണ്ട ആവശ്യമില്ല.

അപൂർവ്വവിധിയാണെന്നു വാദിക്കുന്നവന്റെ ശങ്ക—ആത്മോപാസനപ്രാപ്തി, പാക്ഷികമാണോ നിത്യമാണൊ എന്നുള്ളതിരിക്കട്ടെ! ഇതു് അപൂർവ്വവിധിയാവാം. എന്തെന്നാൽ, ജ്ഞാനവും ഉപാസനവും ഒന്നായിരിക്കുമ്പോൾ ഇതു് അപ്രാപ്തമാണു്. "ന സ വേദ" എന്നു വിജ്ഞാനത്തെ പ്രസ്താവിച്ചിട്ടു്, "ആത്മേത്യേവോപാസീത" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു്, 'വേദ' എന്നുള്ള ശബ്ദത്തിന്നും ഉപാസനശബ്ദത്തിന്നും ഒരേ അർത്ഥം തന്നെയാണെന്നു മനസ്സിലാകുന്നു. അനേനഹ്യേതത് സർവ്വം വേദ," "ആത്മാനമേവാവേത്" ഇത്യാദി ശ്രുതികളനുസരിച്ചും വിജ്ഞാനമെന്നതു ഉപാസനമാണു്. അതു് അപ്രാപ്തമായതുകൊണ്ടു വിധ്യർഹവുമാണു്. എന്നുതന്നെയുമല്ല, സ്വരൂപാന്വാഖ്യാനം കൊണ്ടു മാത്രം പുരുഷപ്രവൃത്തി ഉണ്ടാകയുമില്ല. അതിനാൽ പുരുഷപ്രവൃത്തിക്കു പ്രേരകമായ വിധി ഉണ്ടായിരിക്കേണ്ടതാണു്. അതുകൊണ്ടും ഇതു് അപൂർവ്വവിധിതന്നെയാണു്. ആത്മോപാസനം വിധിവിഷയമാണെന്നുള്ളതിന്നു്, ആത്മജ്ഞാനവിധി കർമ്മവിധിപോലെതന്നെ ഇരിക്കുന്നതും ഒരു തെളിവാണു്. "യജേത" "ജുഹുയാത്" ഇത്യാദികർമ്മവിധികളും "ആത്മേത്യേവോപാസീത," "ആത്മാ വാ അരേ ദ്രഷ്ടവ്യഃ" ഇത്യാദിയായ ആത്മോപാസനവിധികളും തമ്മിൽ ഒരു വിശേഷവും കാണുന്നില്ലല്ലോ. എന്നുമല്ല, വിജ്ഞാനമെന്നതു മാനസക്രിയയുമാണു്. 'ഏതു ദേവതയ്ക്കായി ഹവിസ്സ് എടുക്കുന്നുവോ ആ ദേവതയെ, വഷട്കരിക്കുവാൻ പോകുന്നവൻ മനസ്സുകൊണ്ടു ധ്യാനിക്കണം' എന്നും മററും മാനസമായ ക്രിയ വിധിക്കപ്പെടുന്നതുപോലെ, "ആത്മേത്യേവോപാസീത", "മന്തവ്യോനിദിധ്യാസിതവ്യഃ" ഇത്യാദി കൊണ്ടു ജ്ഞാനാത്മകമായ ക്രിയതന്നെയാണു വിധിക്കപ്പെടുന്നതു്. അതുപോലെ, 'വേദ' എന്ന ശബ്ദത്തിന്നും ഉപാസനശബ്ദത്തിന്നും അർത്ഥം ഒന്നുതന്നെ

യാണെന്ന നാം ഇതിനുമുമ്പു പറഞ്ഞിട്ടുമുണ്ടല്ലോ- അതുമല്ല, ഭാവനയുടെ അംശങ്ങൾ മൂന്നും ഇതിൽ ഉണ്ടായിരിക്കുവാൻ വഴിയുമുണ്ട്. "യജേത" എന്നുള്ള ഭാവനയിൽ, എന്തിനെ എന്തുകൊണ്ട്, എങ്ങനെ എന്നുള്ള ആകാംക്ഷയെ ശമിപ്പിക്കുന്നതിനു കാരണമായ മൂന്നു അംശമുള്ളതായി മനസ്സിലാകുന്നതുപോലേ, "ഉപാസീത" എന്നുള്ള ഭാവന വിധിക്കപ്പെട്ടപ്പോഴും, എന്തിനെ ഉപാസിക്കണം? എന്തുകൊണ്ടുപാസിക്കണം? എങ്ങനെ ഉപാസിക്കണം? എന്നുള്ള ആകാങ്ക്ഷ ഉണ്ടാകുമ്പോൾ, ആത്മാവിനെ, മനസ്സുകൊണ്ട്, ത്യാഗം, ബ്രഹ്മചര്യം, ശമം, ദമം ഉപരമം, തിതിക്ഷ മുതലായതോടുകൂടി, എന്നുള്ള മൂന്നംശവും ശാസ്ത്രത്താൽ തന്നെ സമർത്ഥിക്കപ്പെടുന്നു-

ദർശപൂർണമാസാദിപ്രകരണത്തിനു മുഴുവനും, ദർശപൂർണമാസാദി വിധിയെ ഉദ്ദേശിച്ചുള്ളതാണെന്നതു കൊണ്ടാണ് ഉപയോഗം; ഇതുപോലേ, ഉപനിഷത്തിലുള്ള ആത്മോപാസനപ്രകരണത്തിനും ആത്മോപാസനവിധിയേ ഉദ്ദേശിച്ചുള്ളതായതുകൊണ്ടുതന്നെയാണു ഉപയോഗം. "നേതി നേതി", "അസ്ഥൂലം", "ഏകമേവാദ്വിതീയം", "അശനായാദ്യതീതം" എന്നും മററുമുള്ള വാക്യങ്ങൾക്ക്, ഉപാസ്യനായ ആത്മാവിന്റെ സ്വരൂപവിശേഷത്തെ സമപ്പിക്കുന്നതുകൊണ്ടാണ് ഉപയോഗം. ആത്മോപാസനവിധിയുടെ ഫലം, മോക്ഷമോ, അവിദ്യാനിവൃത്തിയോ ആണ്.

വേറേ ചിലരുടെ അഭിപ്രായം—ഉപാസനം കൊണ്ട്, ആത്മവിഷയകമായ, വിശിഷ്ടമായ വേറൊരു വിജ്ഞാനത്തെ ഭാവന ചെയ്യണം. അതുകൊണ്ടാണു ആത്മാവു് അറിയപ്പെടുന്നത്. അവിദ്യയേ നിവൃത്തിപ്പിക്കുന്നതും അതുതന്നെ. അല്ലാതെ, ആത്മാവിനെ സംബന്ധിച്ച വേദവാക്യങ്ങളാൽ ഉണ്ടാക്കപ്പെടുന്ന വിജ്ഞാനമല്ല. ഈ അത്ഥത്തിൽ, "വിജ്ഞായ പ്രജ്ഞാം കുർവീത", "ശ്രോതവ്യോമന്തവ്യോ നിദിധ്യാസിതവ്യഃ", "സോഽന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ" ഇത്യാദികളായ വചനങ്ങളുമുണ്ട്.

ഇവയിൽ, ഒന്നാമത്തെ പക്ഷത്തിനു സമാധാനം—"ആത്മേത്യേവോപാസീത" എന്നതു അപൂർവവിധിയാണെന്നു പറഞ്ഞുകൂടാ, എന്തുകൊണ്ടെന്നാൽ, ആത്മസ്വരൂപകഥനംകൊണ്ട് അനാത്മപ്രതിഷേധംവഴി, വാക്യത്തിൽനിന്നുണ്ടാകുന്ന വിജ്ഞാനത്തിനുപുറമേ,മാനസമായോ ബാഹ്യമായോ ഉള്ള യാതൊരു കത്തവ്യത്തേയും ഈ വാക്യം വിധിക്കുന്നില്ല. എവിടെയാണോ വിധിവാക്യം കേൾക്കുന്നതുകൊണ്ടുമാത്രം ഉണ്ടാകുന്ന വിജ്ഞാനത്തിനു പുറമേ, പുരുഷപ്രവൃത്തികൂടി ഗമ്യമായിരിക്കുന്നത്, അവിടെയാണു വിധിക്കു സാഫല്യം, "ദർശപൂർണമാസാഭ്യാം സ്വർഗകാമോയജേത" ഇത്യാദികളെ ഉദാഹരിക്കാം. ദർശപൂർണമാസവിധിവാക്യത്താൽ ജനിപ്പിക്കപ്പെടുന്നവിജ്ഞാനം തന്നെയാണു ദർശപൂർണമാസാനുഷ്ഠാനമെന്ന് ആരും വിചാരിക്കയില്ലല്ലോ. അവയുടെ അനുഷ്ഠാനം, അധികാരം കൊണ്ടുണ്ടാകുന്ന ജ്ഞാനത്തെ അപേക്ഷിച്ചിരിക്കുന്നു. അതിനാൽ ആ വിധി അർത്ഥവത്താണ്. എന്നാൽ, "നേതി, നേതി" എന്നും മററുമുള്ള ആത്മപ്രതിപാദകങ്ങളായ വാക്യങ്ങളിൽ നിന്നുണ്ടാകുന്ന വിജ്ഞാനത്തിനു പുറമേ, ദർശപൂർണമാസാദിയിലെപ്പോലെ, പുരുഷവ്യാപാരം സംഭവിക്കയില്ല. എന്തെന്നാൽ, ആ

വാക്യങ്ങളിൽ നിന്നുണ്ടാകുന്ന വിജ്ഞാനം സർവ്വവ്യാപാരങ്ങളുടെയും ഉപശമത്തിനു ഹേതുവാണ്. ഉദാസീനമായ വിജ്ഞാനം പ്രവൃത്തിജനകമല്ലല്ലോ. എന്നു മാത്രമല്ല, "ഏകമേവാദ്വിതീയം," "തത്ത്വമസി" എന്നു തുടങ്ങിയ വാക്യങ്ങൾ, അബ്രഹ്മത്തേയും അനാത്മാവിനേയും പററിയുള്ള വിജ്ഞാനത്തെ നിവൎത്തിപ്പിക്കുന്നവയുമാണ്, അങ്ങനെ മിഥ്യാജ്ഞാനം നിവൎത്തിച്ചാൽപിന്നെ, പ്രവൃത്തിയുണ്ടാകുവാൻ ന്യായവുമില്ല. എന്തെന്നാൽ മിഥ്യാജ്ഞാനാഭാവവും പ്രവൃത്തിയും തമ്മിൽ വിരുദ്ധമാണ്-

പൂൎവ്വപക്ഷം—വാക്യത്തിൽനിന്നുണ്ടാകുന്ന വിജ്ഞാനംകൊണ്ടു മാത്രം അബ്രഹ്മാനാത്മവിജ്ഞാനത്തിനു നിവൃത്തിയുണ്ടാകുന്നതല്ല.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. "തത്ത്വമസി", "ആത്മൈവേദം", "ഏകമേവാദ്വിതീയം", "ബ്രഹ്മൈവേദമമൃതം", "നാന്യദതോഽസ്തി ദ്രഷ്ടൃ","തദേവ ബ്രഹ്മ ത്വം വിദ്ധി" ഇത്യാദി വാക്യങ്ങൾ,ബ്രഹ്മാത്മൈക്യജ്ഞാനപരങ്ങളായ വാക്യങ്ങളിൽനിന്നുണ്ടാകുന്ന വിജ്ഞാനം മിഥ്യാജ്ഞാനത്തേയും അതിൻെറ കാൎയ്യത്തേയും നിവൎത്തിപ്പിക്കുന്നതാണെന്നുള്ളതിലേക്കു പ്രമാണമാകുന്നു.

പൂൎവ്വപക്ഷം—മേൽപറഞ്ഞ വാക്യങ്ങൾ, ആത്മാവിനെ ദശിക്കണമെന്നുള്ള വിധിക്കു വിഷയത്തെ സമൎപ്പിക്കുന്നവയാണ്.

സമാധാനം—അല്ല, എന്തെന്നാൽ, ആത്മവസ്തുസ്വരൂപത്തെ സമൎപ്പിക്കുന്നവയായ 'തത്ത്വമസി' ഇത്യാദി വാക്യങ്ങളെക്കൊണ്ടു് അവയെ കേൾക്കുന്ന മാത്രയിൽതന്നെ ആത്മദൎശനം ഉണ്ടാകുന്നതുകൊണ്ടു് ദ്രഷ്ടവ്യവിധിക്കു വേറൊരു അനുഷ്ഠാനം ചെയ്യേണ്ടതായിട്ടില്ല. ഈ ഉത്തരം മുമ്പു പറഞ്ഞിട്ടുള്ളതാണ്.

പൂൎവ്വപക്ഷം—ആത്മസ്വരൂപത്തെ പറഞ്ഞതുമാത്രംകൊണ്ടു, വിധികൂടാതെ, ആത്മവിജ്ഞാനത്തിൽ പ്രവൎത്തിക്കുകയില്ല.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ; ആത്മപ്രതിപാദകങ്ങളായ വാക്യങ്ങളെക്കൊണ്ടു് ആത്മവിജ്ഞാനം ഉണ്ടായിരിക്കുന്നതുകൊണ്ടു ചെയ്തതിനെത്തന്നെ പിന്നെയും ചെയ്യുന്നതെന്തിനാണ്?

പൂൎവ്വപക്ഷം—വിധിയില്ലെങ്കിൽ ആവക വാക്യങ്ങളുടെ ശ്രവണത്തിലും പ്രവൎത്തിക്കയില്ല.

സമാധാനം—അങ്ങനെയാണെങ്കിൽ നിലയില്ലാതെവരും. ആത്മപ്രതിപാദക വാക്യാൎത്ഥങ്ങളെ ശ്രവിക്കുന്നതിനു വിധികൂടാതെ പ്രവൎത്തിക്കയില്ലെങ്കിൽ, അതുപോലെ വിധിവാക്യാൎത്ഥത്തെ ശ്രവിക്കുന്നതിലും വിധികൂടാതെ പ്രവൎത്തിക്കയില്ലാത്തതുകൊണ്ടു വേറേ വിധിയുടെ ആവശ്യംവരുന്നു. അപ്രകാരംതന്നെ ആ വിധിയുടെ അൎത്ഥത്തെ ശ്രവിക്കുന്നതിലും വേറെ വിധി വേണ്ടിവരുന്നു. ഇങ്ങനെ നിലയില്ലാതാകും.

പൂൎവ്വപക്ഷം—വാക്യംകൊണ്ടു ഉണ്ടാകുന്ന ആത്മജ്ഞാനത്തിൻെറ സ്മൃതിസന്തതി (ധാരാരൂപത്തിലുള്ള സ്മൃതി) ശ്രവണംകൊണ്ടുണ്ടാകുന്ന

വിജ്ഞാനമാത്രത്തിൽനിന്ന് ഭിന്നമായ വേറൊരു അൎത്ഥമല്ലയോ? അതി നാൽ അതാണു വിധിക്കപ്പെടുന്നത്.

സമാധാനം—അല്ല, എന്തെന്നാൽ അതു അൎത്ഥവശാൽ കിട്ടുന്നതാ ണ്. എപ്പോഴാണോ ആത്മപ്രതിപാദകങ്ങളായ വാക്യങ്ങളെ ശ്രവിക്കുന്ന തുകൊണ്ട് ആത്മവിഷയകമായ വിജ്ഞാനമുണ്ടാകുന്നത്, അപ്പോൾതന്നെ —അതുണ്ടാകുമ്പോൾതന്നെ— ആത്മവിഷയകമായ മിഥ്യാജ്ഞാനത്തെ നിവൎത്തിപ്പിച്ചുകൊണ്ടുതന്നെയാണുണ്ടാകുന്നത്. ആത്മവിഷയകമായ മി ഥ്യാജ്ഞാനം നിവൎത്തിച്ചാൽ, അതിൽനിന്നുണ്ടാകുന്ന, സ്വാഭാവികങ്ങളും അനാത്മവസ്തുഭേദങ്ങളെ വിഷയീകരിക്കുന്നവയുമായ സ്മൃതികൾ ഉണ്ടാക യുമില്ല. ആവക വസ്തുക്കൾ അനൎത്ഥങ്ങളാണെന്നു മനസ്സിലാകുന്നതുകൊ ണ്ടും അവയുടെ സ്മൃതി ഉണ്ടാകയില്ല. ആത്മജ്ഞാനമുണ്ടാകുമ്പോൾ മ റ്റുള്ളവസ്തു അനൎത്ഥമാണെന്നു മനസ്സിലാകുമല്ലൊ. എന്തെന്നാൽ, അവ, അനിത്യങ്ങളും ദുഃഖം, അശുദ്ധി മുതലായ പല ദോഷങ്ങളോടുകൂടിയവയു മാണ്. എന്നാൽ, ആത്മവസ്തു അവയിൽനിന്നെല്ലാം വിലക്ഷണമായതു കൊണ്ട് അതിന്റെ സ്മൃതിയുണ്ടാകുമെന്നുള്ളത് അൎത്ഥസിദ്ധവുമാണ്.

അതുകൊണ്ട് ആത്മാവഗതികൊണ്ട് അനാത്മവിജ്ഞാനസ്മൃതി കൾ ഇല്ലാതെയാകുന്നു. ശേഷിച്ചിരിക്കുന്ന ആത്മൈകത്വവിജ്ഞാനസ്മൃ തി അൎത്ഥപ്രാപ്തമായതുകൊണ്ട് അതിനു വിധേയത്വമില്ല. ആത്മവി ജ്ഞാനസ്മൃതി, ശോകം, മോഹം, ഭയം, ആയാസം മുതലായവയെ നിവ ൎത്തിപ്പിക്കുന്നതായതുകൊണ്ടു ദൃഷ്ടഫലമാണു, അതുകൊണ്ടും അതു വിധേയ മല്ല. ശോകമോഹാദിദോഷങ്ങൾ വിപരീതജ്ഞാനത്തിൽനിന്നുണ്ടാകുന്ന വയാണല്ലൊ. "തത്ര കോ മോഹഃ", "വിദ്വാൻനബിഭേതികുതശ്ചന", "അ ഭയംവൈജനകപ്രാപ്തോസി", "ഭിദ്യതേഹൃദയഗ്രന്ഥിഃ" ഇത്യാദി ശ്രുതികൾ ആത്മസ്മൃതി ശോകമോഹാദിനിവൎത്തകമാണെന്നുള്ളതിനു പ്രമാണങ്ങ ളാകുന്നു.

പൂൎവ്വപക്ഷം—അങ്ങനെയാണെങ്കിലും, ചിത്തവൃത്തിനിരോധം വേദ വാക്യജനിതമായ ആത്മവിജ്ഞാനത്തിൽനിന്ന് അൎത്ഥാന്തരമായതുകൊ ണ്ട് അതു വിധിക്കുന്നു എന്നു വന്നുകൂടയോ? തന്ത്രാന്തരങ്ങളിൽനിന്നും അതു കൎത്തവ്യമാണെന്ന് അറിയപ്പെട്ടിട്ടുള്ളതുകൊണ്ട്, അതു വിധേയമാണെന്നു വ രുന്നതിനു വിരോധമില്ല.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. എന്തെന്നാൽ അതു മോക്ഷ സാധനമെന്ന നിലയിൽ അറിയപ്പെട്ടിട്ടില്ല. വേദാന്തങ്ങളിൽ ബ്രഹ്മവി ജ്ഞാനത്തെ ഒഴിച്ചു വേറെ ഒന്നും പരമപുരുഷാൎത്ഥസാധനമായി അറിയ പ്പെടുന്നില്ല. "ആത്മാനമേവാവേത്", "തസ്മാത് തത്സൎവ്വമഭവത്", "ബ്രഹ്മവിദാപ്നോതിപരം", "സയോഹവൈതത് പരമംബ്രഹ്മവേദ, ബ്ര ഹ്മൈവഭവതി", "ആചാൎയ്യവാൻ പുരുഷോവേദ", "തസ്യതാവദേവചിരം" "അഭയംഹിവൈബ്രഹ്മഭവതി,യഏവംവേദ" എന്നും മറ്റുമുള്ള അനവധി ശ്രുതികളെ അതിലേക്കു പ്രമാണമായി പറവാൻ കഴിയും. എന്നുതന്നെയു മല്ല, ചിത്തവൃത്തിനിരോധത്തിന്, ആത്മവിജ്ഞാനം, അതിന്റെ സ്മൃതി-

സന്താനം ഇവയല്ലാതെ വേറെ സാധനവുമില്ല. ബ്രഹ്മാത്മവിജ്ഞാനമൊഴിച്ചു മോക്ഷത്തിനു വേറെ സാധനമുണ്ടെന്നല്ല, ചിത്തവൃത്തിനിരോധത്തിനു മുക്തിഹേതുത്വമുണ്ടെന്നുവച്ചാൽ തന്നെയും ആത്മജ്ഞാനംകൊണ്ടുതന്നെ അതു സിദ്ധിക്കുന്നതുകൊണ്ടു് അതു വിധിക്കേണ്ട ആവശ്യമില്ലെന്നാണു പറഞ്ഞതിന്റെ സാരം.

വേദാന്തങ്ങളിൽ ആകാങ്ക്ഷയില്ലാത്തതുകൊണ്ടു ഭാവനയുമില്ല. "യജേത" എന്നും മററുമുള്ളിടത്തു് - എന്തിനെ, എന്തുകൊണ്ടു്, എങ്ങനെ എന്നിങ്ങനെ ഭാവനാകാങ്ക്ഷ ഉണ്ടാകുമ്പോൾ, ഫലം, സാധനം ഇതികർത്തവ്യത ഇവയെക്കൊണ്ടു് ആകാങ്ക്ഷയെ ശമിപ്പിക്കുന്നതുപോലെ, ഇവിടെ ആത്മവിജ്ഞാനവിധിയിലും ഉണ്ടായിരിക്കാൻ ന്യായമുണ്ടെന്നു പറയുന്നതു ശരിയല്ല. എന്തെന്നാൽ "ഏകമേവാദ്വിതീയംബ്രഹ്മ" "തത്ത്വമസി" "നേതിനേതി" "അനന്തരമബാഹ്യം" "അയമാത്മാബ്രഹ്മ" ഇത്യാദി വാക്യങ്ങളുടെ അർത്ഥം അറിയുന്നതോടൊരുമിച്ചുതന്നെ എല്ലാ ആകാങ്ക്ഷകളും ശമിക്കുന്നതാണു്. വാക്യാർത്ഥവിജ്ഞാനത്തിൽ പ്രവർത്തിക്കുന്നതു വിധിയുടെ പ്രേരണകൊണ്ടല്ലതാനും. വേറൊരു വിധിയുടെ പ്രേരണകൊണ്ടാണു വാക്യാർത്ഥവിജ്ഞാനത്തിൽ പ്രവർത്തിക്കുന്നതെന്നു പറയുന്ന പക്ഷം അനവസ്ഥാദോഷംവരുമെന്നു നാം മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. "ഏകമേവാദ്വിതീയംബ്രഹ്മ" ഇത്യാദിവാക്യങ്ങളിൽ വിധികാണുന്നതുമില്ല. എന്തെന്നാൽ, അവ ആത്മസ്വരൂപത്തെ അന്വാഖ്യാനംചെയ്യുന്നതുകൊണ്ടുതന്നെ അവസാനിച്ചുപോയിരിക്കുന്നു.

പൂർവ്വപക്ഷം—വസ്തുസ്വരൂപത്തെ അന്വാഖ്യാനംചെയ്യുന്നവ മാത്രമായതുകൊണ്ടു് ആവക ശ്രുതികൾക്കു പ്രാമാണ്യമില്ല. "സോഽരോദീത്; യദരോദീത് തദ്രുദ്രസ്യ രുദ്രത്വം" (അവൻ രോദിച്ചു; അങ്ങനെ രോദിച്ചതാണു രുദ്രന്റെ രുദ്രത്വത്തിനു കാരണം) എന്നുംമററുമുള്ളിടത്തു് വസ്തുസ്വരൂപത്തെ അന്വാഖ്യാനം ചെയ്യുന്നതിൽ മാത്രമേ അവയ്ക്കു താൽപര്യമുള്ളു എന്നുള്ളതുകൊണ്ടു്, ആവക ശ്രുതികൾക്കു പ്രാമാണ്യമില്ലാത്തതുപോലെ ആത്മാർത്ഥകങ്ങളായ വാക്യങ്ങളും സ്വരൂപാന്വാഖ്യാനപരങ്ങളായതുകൊണ്ടു് പ്രമാണങ്ങളല്ലതന്നെ.

സമാധാനം—അങ്ങനെ പറവാൻ പാടില്ല; എന്തെന്നാൽ, വിശേഷമുണ്ടു്; വസ്തുവിനെ അന്വാഖ്യാനം ചെയ്യുന്നതോ ക്രിയയെ അന്വാഖ്യാനം ചെയ്യുന്നതോ അല്ല വാക്യത്തിന്റെ പ്രാമാണ്യത്തിനു കാരണം; പിന്നെയോ, നിശ്ചിതവും ഫലത്തോടുകൂടിയതുമായ വിജ്ഞാനത്തെ ജനിപ്പിക്കുന്നതാണു്. അതു് എവിടെ ഉണ്ടോ ആ വാക്യം പ്രമാണമാണു്; എവിടെ ഇല്ലയോ അതു് അപ്രമാണവുമാണു്. നാം നിങ്ങളോടു ചോദിക്കുന്നു—ആത്മസ്വരൂപാന്വാഖ്യാനപരങ്ങളായ വാക്യങ്ങളിൽ നിന്നു് ഫലവത്തും നിശ്ചിതവുമായ വിജ്ഞാനമുണ്ടാകുന്നുണ്ടോ ഇല്ലയോ? ഉണ്ടാകുന്നുണ്ടെങ്കിൽ അവയ്ക്കു് അപ്രമാണ്യം പറയുന്നതെങ്ങനെ? വിജ്ഞാനഫലമായി, അവിദ്യാശോകമോഹഭയാദികളായ സംസാരബീജങ്ങളായ ദോഷങ്ങളുടെ നിവൃത്തിയെ നിങ്ങൾ കാണുന്നില്ലയോ? "തത്ര കോ മോഹഃ, കഃ ശോകഃ ഏകത്വമനുപശ്യതഃ?", "മന്ത്രവിദേവാസ്മി, നാത്മവിത്; സോഽഹം

ഭഗവഃ ശോചാമി; തം മാ ഭഗവാൻ ശോകസ്യ പാരം താരയതു" എന്നും മററുമുള്ള അനേകം ഉപനിഷദ്വാക്യങ്ങളെ നിങ്ങൾ കേൾക്കുകയും ചെയ്യുന്നില്ലേ? "സോഽരോദീത്" ഇത്യാദികളിൽനിന്ന് ഇപ്രകാരം ഫലവത്തും നിശ്ചിതവുമായ വിജ്ഞാനമുണ്ടാകുന്നുണ്ടോ? ഇല്ലെങ്കിൽ അത് അപ്രമാണമായിക്കൊള്ളട്ടെ. അത് അപ്രമാണമാണെന്നുവെച്ച്, ഫലവത്തും നിശ്ചിതവുമായ വിജ്ഞാനത്തെ ജനിപ്പിക്കുന്ന വാക്യങ്ങൾക്ക് അപ്രാമാണ്യം വരുന്നതെങ്ങനെ? അങ്ങനെ അപ്രാമാണ്യം വരുന്നപക്ഷം, ദർശ, പൂർണ്ണമാസം മുതലായവയെ വിധിക്കുന്ന വാക്യങ്ങളിൽ എന്തു വിശ്വാസം?

പൂർവ്വപക്ഷം—ദർശപൂർണ്ണമാസാദി വാക്യങ്ങൾ പുരുഷപ്രവൃത്തിജനകമായ വിജ്ഞാനത്തെ ഉത്പാദിപ്പിക്കുന്നതുകൊണ്ട് അവയ്ക്കു പ്രാമാണ്യമുണ്ട്. ആത്മവിജ്ഞാനവാക്യങ്ങൾ അങ്ങനെ പ്രവർത്തകജ്ഞാനത്തെ ഉൽപാദിപ്പിക്കുന്നില്ല.

സമാധാനം—അതു ശരിതന്നെ. എങ്കിലും ആത്മവിജ്ഞാനവാക്യങ്ങൾക്ക് അപ്രാമാണ്യം പറവാൻ പാടില്ല. എന്തെന്നാൽ അവയ്ക്കു പ്രാമാണ്യത്തിനു കാരണം ഉണ്ട്. അതു മുമ്പു പറഞ്ഞതുതന്നെയാണ്; വേറെയല്ല. സർവപ്രവൃത്തിബീജങ്ങളുടേയും നിരോധമാകുന്ന ഫലത്തോടുകൂടിയ വിജ്ഞാനത്തെ ഉത്പാദിപ്പിക്കുന്നവയാണെന്നുള്ളത് ആത്മപ്രതിപാദകവാക്യങ്ങൾക്ക് അപ്രാമാണ്യത്തിനു കാരണമല്ലെന്നു മാത്രമല്ല; അലങ്കാരം കൂടിയാണ്.

പിന്നെ, "വിജ്ഞായപ്രജ്ഞാം കുർവീത" ഇത്യാദി വചനങ്ങൾക്ക്, വാക്യാർത്ഥവിജ്ഞാനത്തിനു പുറമെ ഉപാസനം കൂടി ചെയ്യേണ്ടതാണെന്നാണ് അർത്ഥമെന്നു പറഞ്ഞുവല്ലോ. അതു സത്യം തന്നെ; എന്നാൽ ആ വചനങ്ങൾ അപൂർവ്വവിധിക്കുവേണ്ടിയുള്ളവയല്ല; പക്ഷെ പ്രാപ്തമായിട്ടുള്ളതിനെ നിയമിക്കുന്നതിനു മാത്രമായിട്ടുള്ളവയാണ്.

എന്നാൽ, ഉപാസനത്തിനു പക്ഷേ പ്രാപ്തി എങ്ങനെയാണ്? "ആത്മപ്രതിപാദകവാക്യങ്ങളിൽനിന്ന് ആത്മവിഷയകമായ വിജ്ഞാനമുണ്ടാകുമ്പോൾ, അനാത്മസ്മൃതികൾ ഹേതുക്കളായ മിഥ്യാജ്ഞാനാദികൾ നീങ്ങുന്നതുകൊണ്ട്, 'ഹേതുവില്ലാതായാൽ ഫലമില്ലാതാകും' എന്ന ന്യായമനുസരിച്ച്, അനാത്മസ്മൃതികൾ സംഭവിക്കാത്തതിനാൽ, പിന്നീട് ആത്മസ്മൃതിതന്നേ തുടർച്ചയായി ഉണ്ടാകുമെന്നും, വേറെപ്രകാരത്തിൽ വരുവാൻ വഴിയില്ലെന്നും സിദ്ധാന്തി മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ" എന്നാണെങ്കിൽ, ശരിതന്നെ; എങ്കിലും, ശരീരാത്മകമായ കർമ്മം നിയതഫലമായതുകൊണ്ട് (തീർച്ചയായും ഫലമുള്ളതായതുകൊണ്ട്), സമ്യഗ്ജ്ഞാനമുണ്ടായാലും വാങ്മനഃകായങ്ങളുടെ പ്രവൃത്തി, വില്ലിൽനിന്നു വിട്ട അമ്പു മുതലായതിന്റെ പ്രവൃത്തിപോലെ, തീർച്ചയായും ഉണ്ടാകും. എന്തെന്നാൽ, പ്രവൃത്തഫലമായ കർമ്മം ജ്ഞാനത്തേക്കാൾ ബലവത്തരമാണ്. അതു ജ്ഞാനത്തിന് ഉപജീവ്യമാണ്. അതുകൊണ്ട് പക്ഷേ ജ്ഞാനപ്രവൃത്തിക്ക് ദൗർബല്യം വന്നുകൂടുന്നു. അതിനാൽ, ജ്ഞാനം, വൈരാഗ്യം മുതലായ സാധനങ്ങളുടെ ബലത്തെ അവലംബിച്ച് ആത്മവിജ്ഞാ

നസ്മൃതിസന്തതിയേ നിയമിക്കേണ്ടിയിരിക്കുന്നു. എന്നല്ലാതെ അതു് അപൂർവ്വമായി വിധിക്കപ്പെടേണ്ട ആവശ്യമില്ല; എന്തെന്നാൽ അതു് പ്രാപ്തമാണ് എന്നു് നാം മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ, "വിജ്ഞായ പ്രജ്ഞാംകുർവ്വീത" ഇത്യാദി വാക്യങ്ങൾക്കു്, വേറേ അത്ഥം സംഭവിക്കാത്തതിനാൽ, നിയമവിധിതന്നെയാണ് അത്ഥം.

പൂർവ്വപക്ഷം—"ആത്മേത്യേവോപാസീത—" എന്നുള്ളിടത്തു് 'ഇതി' ശബ്ദത്തെ പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് ഇതു് അനാത്മോപാസനമാണ്. "പ്രിയമിത്യേതദുപാസീത" ഇത്യാദിയിൽ പ്രിയാദിഗുണത്തോടുകൂടിയ ആത്മാവിനെത്തന്നെയല്ല ഉപാസിക്കേണ്ടതു്; പിന്നെയോ, പ്രിയാദിഗുണത്തോടുകൂടിയതായി പ്രാണൻ മുതലായതിനെത്തന്നെയാണ്. അതുപോലേ ഇവിടെയും, പിന്നാലെ ഇതി ശബ്ദത്തോടുകൂടി ആത്മശബ്ദത്തെ പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു് ആത്മഗുണത്തോടുകൂടി അനാത്മവസ്തുവിനെ ആണ് ഉപാസിക്കേണ്ടതെന്നു മനസ്സിലാക്കാം. അതുമാത്രമല്ല; ആത്മാവിനെത്തന്നെ ഉപാസിക്കണമെന്നു വിധിക്കുന്ന വാക്യങ്ങളിൽനിന്ന് ഇതു വിലക്ഷണവുമാണ്. "ആത്മാനമേവലോകമുപാസീത" എന്നു മേൽ പറയും. ആ വാക്യത്തിൽ 'ആത്മാനം' എന്നു ദ്വിതീയപ്രയോഗിച്ചിരിക്കുന്നതിനാൽ ആത്മാവിനെത്തന്നെ ആണ് ഉപാസിക്കേണ്ടതായി ഉദ്ദേശിച്ചിരിക്കുന്നതു്. എന്നാൽ, ഇവിടെ ദ്വിതീയ ഇല്ല; "ആത്മേത്യേവോപാസീത" എന്നു്, 'ആത്മ'ശബ്ദത്തിൻെറ പിന്നാലേ 'ഇതി' ശബ്ദമുണ്ടുതാനും. അതിനാൽ ആത്മാവിനെയല്ല ഉപാസിക്കേണ്ടതെന്നും ആത്മഗുണത്തോടുകൂടി വേറൊന്നിനെയാണെന്നും മനസ്സിലാകുന്നു.

സമാധാനം—അങ്ങനെ പറയുവാൻ പാടില്ല; എന്തെന്നാൽ വാക്യശേഷത്തിൽനിന്ന് ആത്മാവിനെത്തന്നെയാണുപാസിക്കേണ്ടതെന്നറിയാം. ഈ വാക്യത്തിൻെറ തന്നെ ശേഷത്തിൽനിന്ന് ആത്മാവുതന്നെയാണ് ഉപാസ്യമെന്നു മനസ്സിലാകുന്നുണ്ടു്. "തദേതത് പദനീയമസ്യ സർവ്വസ്യ യദയമാത്മാ" "അന്തരതരം യദയമാത്മാ," "ആത്മാനമേവാവേത്" എന്നും മററുമുള്ള വാക്യശേഷങ്ങൾ നോക്കുക.

പൂർവ്വപക്ഷം—പ്രവേശിച്ചവൻെറ ദശനത്തെ പ്രതിഷേധിച്ചിരിക്കുന്നതുകൊണ്ടു് ആത്മാവു് അനുപാസ്യമാണ്. ഏതു് ആത്മാവിനാണോ പ്രവേശനം പറഞ്ഞിരിക്കുന്നതു്, അതിൻെറ ദശനത്തെത്തന്നെയാണ്, 'തം ന പശ്യന്തി' എന്നുള്ളതുകൊണ്ടു നിഷേധിച്ചിരിക്കുന്നതു്. 'തം' എന്നതുകൊണ്ടു പ്രകൃതനായ ആത്മാവിനെത്തന്നെയാണ് എടുത്തിരിക്കുന്നതു്, അതിനാൽ ആത്മാവു് ഉപാസ്യമല്ലതന്നെ.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. ദശനത്തെ പ്രതിഷേധിച്ചിരിക്കുന്നതു്, അകൃത്സ്നത്വദോഷമുണ്ടെന്നുള്ള അഭിപ്രായത്തോടുകൂടിയാണ്. അല്ലാതെ ആത്മാവിൻെറ ഉപാസ്യത്വത്തെ പ്രതിഷേധിക്കുന്നതിനല്ല. എന്തെന്നാൽ, പ്രാണനാദിക്രിയാവിശിഷ്ടത്വംകൊണ്ടു് ആത്മാവിനെ വിശേഷിപ്പിച്ചിരിക്കുന്നു. ആത്മാവിൻെറ ഉപാസ്യത്വം അഭിപ്രേതമല്ല

എങ്കിൽ, "അകൃത്സ്നോഹ്യേഷോ ഽ തഏകൈകേനഭവതി" എന്നുള്ളതു കൊണ്ട്, പ്രാണനം മുതലായ ഓരോരോ ക്രിയയോടുകൂടിയ ആത്മാവ് അകൃത്സ്നനാണെന്നു പറഞ്ഞതു അനർത്ഥകമായിത്തീരും. അതുകൊണ്ട് അനേകം ഏകങ്ങളോടുകൂടിയ ആത്മാവു കൃത്സ്നനായതിനാൽ ഉപാസ്യൻ തന്നെ എന്നു സിദ്ധമായിരിക്കുന്നു.

പിന്നാലെ ഇതിശബ്ദത്തോടുകൂടി ആത്മശബ്ദം പ്രയോഗിച്ചിരിക്കുന്നതാകട്ടെ, ആത്മതത്വം, പരമാർത്ഥത്തിൽ, ആത്മാവെന്നുള്ള ശബ്ദത്തിനും പ്രത്യയത്തിനും അവിഷയമാണെന്ന് അറിയിക്കുന്നതിനുവേണ്ടിയാകുന്നു. അല്ലെങ്കിൽ 'ആത്മാനമുപാസീത' എന്നുതന്നേ പറയുമായിരുന്നു. അങ്ങനെ പറയുമ്പോൾ, അർത്ഥാൽ, ആത്മാവിൽ ശബ്ദവും ജ്ഞാനവും അനുവദിക്കപ്പെട്ടതായി വരും. അത് അനിഷ്ടവുമാണ്. "നേതി,നേതി", "വിജ്ഞാതാരമരേ, കേന വിജാനീയാത്?", "അവിജ്ഞാതം വിജ്ഞാതൃ","യതോ വാചോനിവർത്തന്തേ അപ്രാപ്യ മനസാ സഹ"എന്നും മററുമുള്ള ശ്രുതികൾക്ക് അതു വിരുദ്ധമാണ്. പിന്നെ, "ആത്മാനമേവലോകമുപാസീത" എന്നു പറഞ്ഞതാകട്ടെ, അനാത്മോപാസനപ്രസംഗത്തെ നിവർത്തിപ്പിക്കുന്നതിൽ താത്പര്യത്തോടുകൂടിയാകയാൽ വേറെ വാക്യമേ അല്ല.

"അനിർജ്ഞാതത്വം (തീർച്ചയായി അറിവാൻ പാടില്ലായ്ക)എന്നതു ആത്മാവിനും അനാത്മാവിനും ഒരുപോലെയുള്ളതാണ്. അങ്ങനെ ഇരിക്കെ, "ആത്മേത്യേവോപാസീത" എന്ന്, ആത്മോപാസനത്തിൽ മാത്രം യത്നം ചെയ്യുന്നു. അനാത്മവിജ്ഞാനത്തിൽ യാതൊരു യത്നവും ചെയ്യുന്നില്ല; അതെന്താണു?" എന്നതിനു സമാധാനം പറയുന്നു:—ഇതിൽ എല്ലാററിലും വച്ച്, ഈ ആത്മതത്വമേതോ അതുതന്നെയാണു ഗമിക്കപ്പെടേണ്ടതു് (അറിയപ്പെടേണ്ടതു്.) മറെറാന്നുംഅറിയുകതന്നേ വേണ്ടയോ? എന്നാണെങ്കിൽ, അങ്ങനെയല്ല, അറിയേണ്ടതാണെങ്കിലും, അതിന്, ആത്മജ്ഞാനത്തിനുപുറമേ വേറൊരു വിജ്ഞാനത്തിൻെറ ആവശ്യമില്ല. എന്തെന്നാൽ, ഈ ആത്മാവിനെ അറിഞ്ഞാൽ ആത്മാവല്ലാത്ത എല്ലാത്തിനേയും അറിയാം. എന്നാൽ, ഒന്നിനെ അറിയുന്നതുകൊണ്ടു മറെറാന്നിനെ അറിയുവാൻ സാധിക്കയില്ല എന്ന് ഒരു ആക്ഷേപമുണ്ടാവാം. അതിനു പരിഹാരം മേൽ, ദുന്ദുഭ്യാദിഗ്രന്ഥം കൊണ്ടു പറഞ്ഞുകൊള്ളാം.

എങ്ങനെയാണ് ഇതു അറിയപ്പെടേണ്ടതു് എന്നു പറയുന്നു—ലോകത്തിൽ, പശു മുതലായതിൻെറ കുളമ്പുകൊണ്ട് അടയാളപ്പെട്ടിരിക്കുന്നിടം കണ്ട്, അതുകൊണ്ട്, കാണാതെപോയതും കണ്ടുപിടിക്കവാൻ ഇച്ഛിക്കപ്പെടുന്നതുമായ പശു മുതലായതിനെ അന്വേഷിച്ചു കണ്ടെത്തുന്നതു് എങ്ങനെയോ, അതുപോലെയാണ് ആത്മതത്വത്തെ കണ്ടെത്തേണ്ടതു്. ഇങ്ങനെ ആത്മാവിനെ ലഭിച്ചാൽ അതോടുകൂടി സർവ്വത്തേയും ലഭിക്കുമെന്നർത്ഥം.

ആകട്ടെ, ആത്മാവ് അറിയപ്പെട്ടാൽ മററുള്ളതെല്ലാം അറിയപ്പെടും, എന്നു ജ്ഞാനമാണല്ലോ പ്രകൃതം; അങ്ങനെയിരിക്കേ, അപ്രകൃതമായ ലാഭത്തെ പറയുന്നതെന്താണ്? എന്നാണെങ്കിൽ പറയാം—ജ്ഞാനത്തിനും

ലാഭത്തിനും ഏകാർത്ഥത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. ആത്മാവിൻെറ അലാഭമെന്നതു് അജ്ഞാനംതന്നെയാണു്. അതുകൊണ്ടു് ആത്മാവിൻെറ ലാഭം ജ്ഞാനംതന്നെ; അല്ലാതെ അനാത്മാക്കളുടെ ലാഭംപോലെ അപ്രാപ്തപ്രാപ്തിരൂപമല്ല. എന്തെന്നാൽ, ആത്മാവിൻെറ വിഷയത്തിൽ, ലഭിക്കുന്നവനും ലഭിക്കുന്ന വസ്തുവിനും തമ്മിൽ ഭേദമില്ല. എന്നാൽ, എവിടെ ആത്മാവിനു് അനാത്മാവു ലഭിക്കപ്പെടേണ്ടതായി വരുന്നുവോ, അവിടെ ആത്മാവു ലഭിക്കുന്നവനാണു്. അനാത്മാവു ലഭിക്കപ്പെടേണ്ട വസ്തുവാകുന്നു. അതു് അപ്രാപ്തവും, ഉത്പാദ്യാദിക്രിയയാൽ വ്യവഹിതവും, അതിനാൽ കാരകവിശേഷത്തെ എടുത്തു ക്രിയാവിശേഷത്തെ ഉൽപാദിപ്പിച്ചിട്ടു ലഭിക്കപ്പെടേണ്ടതുമാണു്. എന്നാൽ അപ്രാപ്തപ്രാപ്തിരൂപമായ ആ ലാഭം അനിത്യമാകുന്നു; എന്തെന്നാൽ, അതു സ്വപ്നത്തിലുള്ള പുത്രാദിലാഭംപോലേ, മിഥ്യാജ്ഞാനജന്യങ്ങളായ കാമക്രിയകളിൽനിന്നുണ്ടാകുന്നതാണു്. ഈ ആത്മാവാകട്ടെ, അതിനു നേരേ വിപരീതമാണു്. ആത്മാവായതുകൊണ്ടുതന്നെ അതു് ഉൽപാദ്യാദിക്രിയകളാൽ വ്യവഹിതമായിരിക്കുന്നില്ല.

ഈ ആത്മാവു നിത്യലബ്ധസ്വരൂപനാണെങ്കിലും അവിദ്യ മാത്രം അതിനു വ്യവധാനമായിരിക്കുന്നു. വിപരീതമായി രജതമെന്നു തോന്നുന്ന ശുക്തികയെ നാം കാണുന്നുണ്ടെങ്കിലും, ഗ്രഹിക്കാതിരിക്കുന്നതു വിപരീതജ്ഞാനത്താൽ ഉള്ള മറവുകൊണ്ടുമാത്രമാണല്ലോ. അതുപോലേ [illegible]ണം അതിൻെറ ജ്ഞാനം മാത്രമാണു്. എന്തെന്നാൽ ജ്ഞാനമെന്നതു വിപരീതജ്ഞാനത്താൽ ഉണ്ടാകുന്ന മറവിനെ നീക്കുകയാകുന്നു. അതുപോലേ ഇവിടെയും ആത്മാവിൻെറ അലാഭം അവിദ്യാമാത്രത്താലുള്ള വ്യവധാനമാകുന്നു. അതിനാൽ വിദ്യകൊണ്ടു് ആ വ്യവധാനത്തെ നീക്കുന്നതുതന്നെയാണു ലാഭം. അതല്ലാതെ വേറേ ഒരു തരത്തിലുള്ള ലാഭവും ഒരിക്കലും ഉണ്ടാവാൻ വഴിയില്ല. അതിനാൽ ആത്മാവിനെ ലഭിക്കുന്നതിനു് ജ്ഞാനത്തിനു പുറമെയുള്ള യാതൊരു സാധനംകൊണ്ടും ഒരു പ്രയോജനവുമില്ലെന്നു് ഇനി പറയും. അതിനാൽ. യാതൊരു ശങ്കയും കൂടാതെതന്നെ ജ്ഞാനത്തിനും ലാഭത്തിനും ഏകാർത്ഥത്വത്തെ വിവക്ഷിച്ചുകൊണ്ടാണു്, ജ്ഞാനത്തെപ്പററി പറഞ്ഞുവരവേ, 'അനുവിന്ദേത്' എന്നു പറഞ്ഞതു്. വിന്ദതിയ്ക്കു ലാഭമെന്നാണല്ലോ അർത്ഥം.

ഇനി, ഗുണവിജ്ഞാനഫലം പറയുന്നു:—ഈ ആത്മാവു്, നാമരൂപങ്ങളുടെ അനുപ്രവേശത്താൽ, നാമരൂപങ്ങളെക്കൊണ്ടു് ആത്മാവെന്നും മറ്റുമുള്ള ഖ്യാതിയേയും പ്രാണാദികളോടുള്ള കൂട്ടുകെട്ടാകുന്ന ശ്ലോകത്തേയും പ്രാപിച്ചിരിക്കുന്നതു് എങ്ങനെയോ, അതുപോലെ ഇപ്രകാരമറിയുന്നവനും ഖ്യാതി(കീർത്തി)യേയും ശ്ലോകത്തേ (ഇഷ്ടന്മാരോടുള്ള കൂട്ടുകെട്ടിനെ)യും ലഭിക്കും. അഥവാ, മേൽ പറഞ്ഞപ്രകാരമുള്ള ആത്മവസ്തുവിനെ ആർ അറിയുന്നുവോ അവൻ, മുമുക്ഷുകൾക്കു് അപേക്ഷിതവും കീർത്തിഎന്നു പറയുന്നതുമായ ഐക്യജ്ഞാനത്തേയും, അതിൻെറ ഫലമായി, ശ്ലോകമെന്നു പറയുന്ന മുക്തിയേയും പ്രാപിക്കുമെന്നു മുഖ്യമായ ഫലത്തെത്തന്നെ പറയുന്നതിനും വിരോധമില്ല. 7

ഉപ—തദേതത് പ്രേയഃ പുത്രാത്, പ്രേയോവിത്താത്, പ്രേയോന്യസ്മാത് സർവസ്മാ; ദന്താരതരം യദയമാത്മാഃ സയോന്യമാത്മനഃ പ്രിയം ബ്രുവാണം ബ്രൂയാത, പ്രിയം രോത്സ്യതീതി. ഈശ്വരോഹ; തഥൈവ സ്യാത്; ആത്മാനമേവ പ്രിയമുപാസീത; സ യ ആത്മാനമേവ പ്രിയമുപാസ്തേ, ന ഹാസ്യ പ്രിയം പ്രമായുകം ഭവതി.

അയം ആത്മായത് =ഈ ആത്മാവെന്നത് ഏതോ,
തത് ഏതത് =ഇത്
പുത്രാത് =പുത്രനെക്കാൾ
പ്രേയഃ =പ്രേയസ്സാകുന്നു=പ്രിയതരമാകുന്നു.
വിത്താത് =വിത്തത്തെക്കാൾ=സ്വർണ്ണം, രത്നം മുതലായതിനെക്കാൾ
പ്രേയഃ =പ്രിയതരമാകുന്നു.
അന്യസ്മാത് സർവ്വസ്മാത് =മററെല്ലാത്തിനെക്കാളും
പ്രേയഃ =പ്രിയതരമാകുന്നു.
അന്തരതരം =ഏററവും ഉള്ളിലുള്ളതാകുന്നു.
യഃ =ആരാണോ,=ഏതു പ്രാണപ്രിയവാദി ആണോ,
അന്യം =ആത്മാവല്ലാത്ത മറെറാന്നിനെ
ആത്മനഃ =ആത്മാവിനെക്കാൾ
പ്രിയം =പ്രിയമെന്നു
ബ്രുവാണം =പറയുന്നവനോട്,
പ്രിയം ="നിനക്ക് അഭിമതമായ പുത്രാദിരൂപമായ വസ്തു
രോത്സ്യതി =രോധിക്കും=പ്രാണസംരോധനത്തെ പ്രാപിക്കും=നശിക്കും."
ഇതി =എന്ന്
ബ്രൂയാത് =പറയുന്നത്,
സഃ =അവൻ
ഈശ്വരഃ ഹ =ഈശ്വരൻതന്നെ=അങ്ങനെ പറയുന്നതിനു മതിയായവൻതന്നെ.
തഥാ ഏവ =അങ്ങനെതന്നെ=അവൻ പറഞ്ഞതുപോലെതന്നെ
സ്യാത് =സംഭവിക്കും.
ആത്മാനം ഏവ =ആത്മാവിനെത്തന്നെ
പ്രിയം =പ്രിയമെന്ന്
ഉപാസീത =ഉപാസിക്കണം.
സഃ യഃ =അങ്ങനെ ആരാണോ
ആത്മാനം ഏവ =ആത്മാവിനെത്തന്നെ
പ്രിയം =പ്രിയമെന്ന്
ഉപാസ്തേ =ഉപാസിക്കുന്നത്,

| | |
|---|---|
| അസ്യ പ്രിയം | =ഇവൻെറ പ്രിയം |
| പ്രമായുകം | =പ്രമരണശീലമായി=നശിക്കുന്ന സ്വഭാവമുള്ളതായി |
| ന ഭവതി ഹ | =ഭവിക്കയില്ലതന്നെ. |

ഭാഷ്യം—മററുള്ളതിനെ അനാദരിച്ച് ആത്മതത്വംതന്നെ അറിയപ്പെടണമെന്നു പറയുന്നതു് എന്തുകൊണ്ടാണെന്നു പറയുന്നു: – ഈ ആത്മതത്വം പുത്രനെക്കാൾ പ്രിയതരമാകുന്നു. (പുത്രൻ പ്രിയനാണെന്നു ലോകത്തിൽ പ്രസിദ്ധമാണല്ലൊ. ആ പുത്രനെക്കാൾ പ്രിയതരമാണെന്നു പറഞ്ഞതുകൊണ്ട്, ആത്മതത്വം ഇതിൽപരമില്ലാത്ത വിധം പ്രിയമാണെന്നു കാണിച്ചിരിക്കുന്നു.) അതുപോലെ ഈ ആത്മതത്വം സ്വർണ്ണരത്നാദിയായ ധനത്തെക്കാളും പ്രിയതരമാകുന്നു; എന്നുവേണ്ട, ലോകത്തിൽ എന്തെല്ലാം പ്രിയമെന്നു പ്രസിദ്ധമായിട്ടുണ്ടോ, അതിനെ ഒക്കെക്കാളും പ്രിയതരമാകുന്നു. ആത്മതത്വം തന്നെയാണു പ്രിയതരമായിട്ടുള്ളതെന്നും പ്രാണൻ മുതലായതല്ലെന്നും പറയുന്നതു് എന്തുകൊണ്ടാണെന്നു പറയുന്നു:—പ്രാണപിണ്ഡസമുദായം, ബാഹ്യമായ പുത്രാദിയെക്കാൾ അന്തരം—ഉള്ളിലുള്ളതു്—ആത്മാവിനു അടുത്തതു്—ആകുന്നു. ഈ ആത്മതത്വമെന്നു പറയുന്നതു്, അന്തരമായ ആ പ്രാണപിണ്ഡസമുദായത്തെക്കാൾ അന്തരതരമാകുന്നു. ലോകത്തിൽ ഇതിൽപരമില്ലാത്തവിധം പ്രിയമായിട്ടുള്ളതേതോ അതു് ഏതു പ്രയത്നംചെയ്തും ലഭിക്കപ്പെടേണ്ടതാകുന്നു. ലൗകികങ്ങളായ എല്ലാ പ്രിയവസ്തുക്കളെക്കാളും പ്രിയതമമായ ഈ ആത്മാവ് അങ്ങനെയുള്ളതാണ്. അതിനാൽ, മററു പ്രിയത്തെ ലഭിക്കുന്നതിനു ചെയ്യേണ്ടതായി വരുന്ന യത്നത്തെ ഉപേക്ഷിച്ചിട്ട്, ആത്മാവിനെ ലഭിക്കുന്നതിനു വലുതായ യത്നം ചെയ്യണമെന്നർത്ഥം.

"ആത്മാവും അനാത്മാവുമായ പ്രിയവസ്തുക്കളിൽ, ഒരു പ്രിയത്തെ വിട്ടു മറേറതിനെ എടുക്കേണ്ടിവരുമ്പോൾ, ആത്മാവാകുന്ന പ്രിയത്തെ എടുത്തുകൊണ്ട് മറേറതിനെ തള്ളുന്നതു എന്തുകൊണ്ട്? നേരേമറിച്ചു ചെയ്യാത്തതു് എന്തുകൊണ്ട്? എന്നുള്ള ശങ്കയ്ക്കു സമാധാനം പറയുന്നു:— പുത്രൻ മുതലായ ഏതെങ്കിലും ഒരു ആത്മാവല്ലാത്ത വസ്തുവിനെ ആത്മാവിനെക്കാൾ പ്രിയതരംമെന്നു പറയുന്നവനോട് ഏതു് ആത്മപ്രിയവാദിയാണോ "(പുത്രാദിരൂപമായ) നിൻെറ അഭിമതം രോധിക്കും (ആവരണത്തെ —പ്രാണസംരോധത്തെ—പ്രാപിക്കും. അതായതു നശിക്കും)" എന്നു പറയുന്നതു്, അവൻ അങ്ങനെ പറയുവാൻ മതിയായവൻ തന്നെയാണ്. അതുകൊണ്ടാണ് അവൻ അങ്ങനെ പറയുന്നതു്. അതിനാൽ അതു് അങ്ങനെ തന്നെ സംഭവിക്കും. അതായതു് പ്രാണസംരോധത്തെ പ്രാപിക്കതന്നെ ചെയ്യും. അവൻ പറയുന്നതു ശരിയായിരിക്കും. അതിനാൽ അവൻ അങ്ങനെ പറയുവാൻ അധികാരമുള്ളവൻതന്നെ. (ഈശ്വരശബ്ദം ക്ഷിപ്രാർത്ഥത്തിലുള്ളതാണെന്നു ചിലർ പറയുന്നു. പ്രസിദ്ധിയുള്ളുപക്ഷം അങ്ങനെ ആവുന്നതിനു വിരോധമില്ലായിരുന്നു. പക്ഷേ, അങ്ങനെ പ്രസിദ്ധിയുണ്ടോ എന്നു സംശയമാണ്.) അതിനാൽ മററു പ്രിയത്തെ

ഉപേക്ഷിച്ചിട്ട് ആത്മാവു തന്നെയായ പ്രിയത്തെ ഉപാസിക്കണം. ആത്മാവു തന്നെയായ പ്രിയത്തെ ആർ ഉപാസിക്കുന്നുവോ—ആത്മാവു തന്നെയാണ് പ്രിയം, വേറെ ഇല്ല് എന്നു കൈക്കൊണ്ട്, ലൌകികമായ മററു പ്രിയമെല്ലാം അപ്രിയം തന്നെയാണെന്നു നിശ്ചയിച്ച്, ഉപാസിക്കുന്നുവോ—ഇവന്റെ പ്രിയം പ്രമായുകമായിരിക്കയില്ല—നശിക്കുന്ന സ്വഭാവത്തോടുകൂടിയതായിരിക്കയില്ല. "നഹാസ്യപ്രിയംപ്രമായുകംഭവതി" എന്നതിൽ "ഹ" എന്നുള്ള ശബ്ദം അനുവാദദ്യോതകമാണ്. ആത്മസുഖമാണല്ലോ ഇവിടെ പ്രിയം; അതും, സുഖമായതുകൊണ്ടു, ലൌകികസുഖം പോലെ നശിച്ചുപോയേക്കുമെന്നുള്ള ആശങ്കയെ പരിഹരിക്കുന്നതിനായി ആത്മസുഖത്തിന്റെ നിത്യതയെ അനുവദിക്കമാത്രമാണ് ഇവിടെ ചെയ്തിരിക്കുന്നത്, എന്തെന്നാൽ ആത്മാവിന്നു വേറെ പ്രിയവും അപ്രിയവും ഇല്ല. അഥവാ "ആത്മാവിനെ ഗ്രഹിക്കുന്നതു വളരെ മഹത്തായിട്ടുള്ളതാണ്, എന്തെന്നാൽ അതിൽ നിഷ്ഠയുള്ളവന്റെ പ്രിയം നശിക്കയില്ല; അതിനാൽ അതിനെ അനുസന്ധാനം ചെയ്യണം." എന്നിങ്ങനെ ആത്മപ്രിയഗ്രഹണത്തെ സ്തുതിക്കുന്നതിനായിട്ടാണ് ഫലത്തെ കീർത്തനം ചെയ്തിരിക്കുന്നതെന്നും വിചാരിക്കാം. അല്ലെങ്കിൽ, മന്ദനായ ആത്മദർശികുവേണ്ടി, പ്രിയഗുണവിശിഷ്ടമായി ആത്മാവിനെ ഉപാസിച്ചാൽ പ്രിയമായപ്രാണൻ മുതലായതു നശിക്കുകയില്ലെന്ന് ഫലത്തെ വിധിക്കുന്നതിനാണ് ഫലശ്രുതി എന്നു വിചാരിക്കാം. എന്തെന്നാൽ, 'പ്രമായുകം' എന്ന് താച്ഛീല്യാർത്ഥകമായ 'ഉകഞ്'പ്രത്യയത്തെ പ്രയോഗിച്ചിരിക്കുന്നു. പ്രാണാദികൾ പ്രമരണശീലതയുമില്ലെങ്കിലും, തീരെ പ്രമരണമില്ലെന്നു വിവക്ഷിച്ചിട്ടില്ല. ഒന്നിന്റെ സ്വഭാവം മാറുന്നതല്ലല്ലോ. 8.

ഉപ—തദാഹുഃ—യദ് ബ്രഹ്മവിദ്യയാ സർവ്വം ഭവിഷ്യന്തോ മനുഷ്യാ മന്യന്തേ; കിമു തദ് ബ്രഹ്മാവേത്-യസ്മാത് തത് സർവ്വമഭവത്? ഇതി 9.

| | |
|---|---|
| തത് | =അതിനെ=അടുത്തവാക്യത്താൽ ദ്യോതിപ്പിക്കുന്നതിനെ |
| ആഹുഃ | =പറയുന്നു=നിരതിശയമായ ശ്രേയസ്സിനെ പ്രാപിക്കുവാനിച്ഛിക്കുന്ന ബ്രാഹ്മണർ പറയുന്നു:— |
| മനുഷ്യാഃ | ="മനുഷ്യർ |
| ബ്രഹ്മവിദ്യയാ | =ബ്രഹ്മവിദ്യകൊണ്ട് |
| സർവ്വം ഭവിഷ്യന്തഃ | =തങ്ങൾ എല്ലാമായിത്തീരാമെന്ന് |
| മന്യന്തേഇതി | =വിചാരിക്കുന്നു എന്നുള്ളത് |
| യത് | =ഏതോ, |
| (തത്ര പൃച്ഛാമഃ) | =അതിനെ സംബന്ധിച്ച നാം ചോദിക്കുന്നു- |
| യസ്മാത് | =ഏതിന്റെ ജ്ഞാനത്താൽ |
| തത് | =അത്=ആ ബ്രഹ്മം |
| സർവ്വം അഭവത് | =എല്ലാമായിത്തീർന്നുവോ, |
| തത് | =അങ്ങനെയുള്ള |

കിംഉ =എന്തിനെയാണു്,
തത് ബ്രഹ്മ =ആ ബ്രഹ്മം
അവേത് =അറിഞ്ഞതു്?"
ഇതി =എന്നു്.

ഭാഷ്യം—എതിനായിട്ടാണോ ഉപനിഷത്തു മുഴുവനും, ആ ബ്രഹ്മവിദ്യ, "ആത്മേത്യേവോപാസീത" എന്നതു കൊണ്ടു സൂത്രണം ചെയ്യപ്പെട്ടു. ആ സൂത്രത്തെ വ്യാഖ്യാനിക്കണമെന്നു വിചാരിച്ചു്, അതിൻെറ പ്രയോജനത്തെ പറയുവാനായി, ഉപോദ്ഘാതനിക്കുവാൻ (ആമുഖം പറയുവാൻ)പോകുന്നു:—അതിനെ,—ഇനി പറയുവാൻ പോകുന്നതും, അനന്തരവാക്യത്തിൽ ദ്യോതിപ്പിക്കപ്പെടുന്നതുമായ വസ്തുവിനെ,—ബ്രഹ്മത്തെ അറിവാൻ ഇച്ഛിക്കുന്നവരും, ജന്മം, ജര, മരണം ഇവയുടെ പ്രവാഹത്തിൽ ചക്രംപോലെ എപ്പോഴും തിരിയുന്നതുകൊണ്ടുള്ള ആയാസാത്മകമായ ദുഃഖമാകുന്ന ജലത്തോടുകൂടിയതും, മറുകരകാണുവാൻ പാടില്ലാത്തതുമായ സംസാരമഹോദധിക്കു കപ്പലായ ഗുരുവിനെ പ്രാപിച്ചു്, അതിൻെറ മറുകര കടക്കുവാൻ ആഗ്രഹിക്കുന്നവരും, ധർമ്മാധർമ്മങ്ങളുടെ സാധനങ്ങൾ, അവയുടെ ഫലം ഇവയാകുന്ന ലക്ഷണത്തോടുകൂടിയതും സാധ്യസാധനരൂപവുമായ സംസാരത്തിൽ വിരക്തരും, അതിൽ നിന്നു വിലക്ഷണവും നിത്യവും നിരതിശയവുമായ ശ്രേയസ്സിനെ പ്രാപിപ്പാൻ വാഞ്ഛിക്കുന്നവരുമായ ബ്രാഹ്മണർ പറയുന്നു. എന്താണു അവർ പറയുന്നതെന്നു പറയുന്നു:—"ബ്രഹ്മവിദ്യകൊണ്ടു് അതായതു്, ഏതു വിദ്യകൊണ്ടാണോ ബ്രഹ്മത്തെ, അല്ലെങ്കിൽ പരമാത്മാവിനെ, അറിയുന്നതു്, ആ വിദ്യകൊണ്ടു്, നമുക്കു സർവ്വമായി—നിരവശേഷമായി—തീരാം" എന്നു മനുഷ്യർ വിചാരിക്കുന്നുണ്ടല്ലോ. (മനുഷ്യർ എന്നു പറഞ്ഞിരിക്കുന്നതു് അവക്കു വിശേഷിച്ചു് അധികാരമുണ്ടെന്നു കാണിപ്പാനാണു്. മനുഷ്യർ തന്നെയാണു്, വിശേഷിച്ചു് അഭ്യുദയത്തിലും നിഃശ്രേയസത്തിലും—ലൌകികമായ അഭ്യുദയത്തിലും മോക്ഷത്തിലും—അധികാരികൾ എന്നു് അഭിപ്രായം) കർമ്മവിഷയത്തിൽ, കർമ്മങ്ങളിൽനിന്നു ഫലപ്രാപ്തി തീർച്ചയായി ഉണ്ടാകുമെന്നു വിചാരിക്കുന്നതുപോലെ, ബ്രഹ്മവിദ്യയിൽനിന്നു സർവ്വാത്മഭാവപ്രാപ്തി തീർച്ചയായി ഉണ്ടാകുമെന്നു മനുഷ്യർ വിചാരിക്കുന്നു. എന്തെന്നാൽ, വേദപ്രാമാണ്യം രണ്ടിലും ഒരുപോലെയാണു്. അങ്ങനെ മനുഷ്യർ വിചാരിക്കുന്നതിൽ വിരുദ്ധമായ വസ്തുവിനെ (ജ്ഞാനത്തിൽനിന്നുള്ള ഫലത്തെ) കാണുന്നു. അതുകൊണ്ടു ഞങ്ങൾ ചോദിക്കുന്നു:—ഏതു ബ്രഹ്മത്തിൻെറ വിജ്ഞാനത്താലാണോ സർവ്വവുമായിത്തീരാമെന്നു മനുഷ്യർ വിചാരിക്കുന്നതു്, ആബ്രഹ്മം എന്തിനെയാണു് അറിഞ്ഞതു്? എന്തിൻെറ വിജ്ഞാനത്താലാണു് ആ ബ്രഹ്മം സർവ്വമായിത്തീന്നതു്. ബ്രഹ്മം സർവ്വവുമാണെന്നു ശ്രുതിയിൽ പറയുന്നുമുണ്ടു്. ആ ബ്രഹ്മം ഒന്നിനേയും അറിയാതെയാണു് സർവ്വവുമായിത്തീന്നതെങ്കിൽ അതുപോലെ നമുക്കും ആവരുതോ? ബ്രഹ്മവിദ്യ എന്തിനാണു്? ഇനി, അറിഞ്ഞിട്ടാണു ബ്രഹ്മം സർവ്വവുമായിത്തീന്നതെങ്കിൽ, ബ്രഹ്മവിദ്യാഫലമായ സർവ്വഭാവം കർമ്മഫലത്തോടു തുല്യം തന്നെയാകയാൽ അനിത്യമാണെന്നു വരും. എന്നു മാത്രമല്ല, ബ്രഹ്മം ഏതിനെ അറിഞ്ഞിട്ടാണോ സർവ്വവുമായിത്തീന്നതു്, അതു മറ്റൊന്നിനെ അറിഞ്ഞിട്ടാണു

സർവാത്മഭാവത്തെ പ്രാപിച്ചതെന്നും, *അതു വേറൊന്നിനെ അറിഞ്ഞിട്ടാണെന്നും അതു പിന്നെ ഒന്നിനെ അറിഞ്ഞിട്ടാണെന്നും ഇങ്ങനെ നിലയില്ലായ്ക വന്നുകൂടുകയും ചെയ്യും."

ഇവിടെ ഒന്നിനെയും അറിയാതെയാണ് ബ്രഹ്മം സർവ്വമായിത്തീർന്നതെന്നു പറയാൻ പാടില്ല; എന്തെന്നാൽ, അങ്ങനെയാവുന്ന പക്ഷം ശാസ്ത്രാർത്ഥത്തിനു വൈരൂപ്യം വരും. ബ്രഹ്മത്തിന് ഒന്നും അറിയാതെ തന്നെ സർവ്വഭാവം സിദ്ധിച്ചു എന്നും നമുക്കും മററും അറിഞ്ഞെങ്കിൽ മാത്രമേ സിദ്ധിക്കയുള്ളൂ എന്നുമുള്ളതാണു വൈരൂപ്യം. അറിഞ്ഞിട്ടാണു ബ്രഹ്മം സർവ്വഭാവത്തെ പ്രാപിച്ചതെന്നു പറയുമ്പോൾ ഫലത്തിന് അനിത്യത്വം എന്നുള്ള ദോഷം വരുമല്ലോ എന്നാണെങ്കിൽ, ഇല്ല, ഒരു ദോഷവും വരികയില്ല. അർത്ഥവിശേഷം കൊണ്ട് എല്ലാത്തിനും ഉപപത്തിയുണ്ട്. സ്വതേ അപരിച്ഛിന്നമായ ബ്രഹ്മം, അവിദ്യയുടേയും അവിദ്യാകാര്യത്തിൻെറയും സംബന്ധത്താൽ, പരിച്ഛിന്നമെന്നപോലെ തോന്നുകയാണ്. ആ അവിദ്യയേയും അവിദ്യാകാര്യത്തേയും നിവർത്തിപ്പിക്കുന്നതുകൊണ്ടാണു സർവ്വഭാവം സിദ്ധിക്കുന്നത്. അതിനാൽ സർവ്വഭാവത്തിൻെറ സാദ്ധ്യത്വം ഔപാധികമാണ്. അറിയപ്പെടേണ്ടതായി മറെറാന്നിനെ സ്വീകരിക്കുന്നില്ലാത്തതിനാൽ അനവസ്ഥയുമില്ല. വിഷയത്വം കൂടാതെ വാക്യജന്യബുദ്ധിവൃത്തിയിൽ സ്ഫുരിക്കുന്നതിനാൽ ക്രിയാവിരോധവുമില്ല. ബ്രഹ്മം അപരിച്ഛിന്നവും നിത്യസിദ്ധവുമാണെങ്കിലും, അതിൽ, അവിദ്യയുടെയും അവിദ്യാകാര്യങ്ങളുടെയും ധ്വംസരൂപമായ പ്രയോജനവിശേഷം ജ്ഞാനത്താൽ സിദ്ധിക്കുന്നതിനാൽ വിദ്യാവൈയർത്ഥ്യമെന്ന ദോഷത്തിനും അവകാശമില്ല. 9

ഉപ—ബ്രഹ്മ വാ ഇദമഗ്ര ആസീത്; തദാത്മാനമേവാവേദഹം ബ്രഹ്മാസ്മീതി; തസ്മാത് തത് സർവമഭവത്; തദ്യോ യോ ദേവാനാം പ്രത്യബുധ്യത, സ ഏവ തദഭവത്; തഥർഷീണാം; തഥാ മനുഷ്യാണാം. തദ്ധൈതത് പശ്യന്നൃഷിർവാമദേവഃ പ്രതിപേദേ ऽ ഹംമനുരഭവം സൂര്യശ്ചേതി; തദിദമപ്യേതർഹി, യ ഏവം വേദാഹം ബ്രഹ്മാസ്മീതി, സ ഇദം സർവം ഭവതി. തസ്യ ഹ ന ദേവാശ്ച നാഭൂത്യാ ഈശതേ; ആത്മാഹ്യേഷാം സ ഭവതി. അഥ യോ ऽ ന്യാം ദേവതാമുപാസ്തേ, ऽ ന്യോസാവന്യോ ऽ ഹമസ്മീതി, ന സ വേദ; യഥാ പശുരേവം സദേവാനാം. യഥാ ഹ വൈ ബഹവഃ പശവോ മനുഷ്യം ഭുഞ്ജ്യുഃ, ഏവമേകൈകഃ പുരുഷോ ദേവാൻ ഭുനക്തി. ഏകസ്മിന്നേവ പശാവാദീയമാനേ ऽ പ്രിയം ഭവതി. കിമുബഹുഷു? തസ്മാദേഷാംതന്ന പ്രിയം യദേതന്മനുഷ്യാ വിദ്യുഃ 10.

| | |
|---|---|
| ഇദം | =ഇത്=ഈ ശരീരത്തിൽ സ്ഥിതിചെയ്യുന്നതായി ഗ്രഹിക്കപ്പെടുന്നത് |
| അഗ്രേ | =മുമ്പും=പ്രതിബോധത്തിനുമുമ്പും |
| ബ്രഹ്മ വൈ | =ബ്രഹ്മംതന്നെ |
| ആസീത് | =ആയിരുന്നു. |
| തത് | =അത്=ആ ബ്രഹ്മം |
| ആത്മാനം ഏവ | =തന്നെത്തന്നേ, |

| | |
|---|---|
| അഹംബ്രഹ്മഅസ്മിഇതി | =“ഞാൻ ബ്രഹ്മമാകുന്നു”എന്നു് |
| അവേത് | =അറിഞ്ഞു. |
| തസ്മാത് | =അതിനാൽ |
| തത് | =അതു് |
| സർവ്വം അഭവത് | =സർവ്വവുമായിത്തീൎന്നു. |
| തത് | =ആ വിഷയത്തിൽ |
| ദേവാനാം | =ദേവന്മാരുടെ കൂട്ടത്തിൽ |
| യഃയഃ | =ആരാരാണോ |
| പ്രത്യബുധ്യത | =പ്രതിബോധിച്ചതു്,=ആത്മാവിനെ മേൽ പറഞ്ഞപ്രകാരം അറിഞ്ഞതു്, |
| സഃ ഏവ | =അവൻതന്നെ=ആ പ്രതിബുദ്ധനായ ആത്മാവുമാത്രം |
| തത് അഭവത് | =അതായി(ബ്രഹ്മമായി)ത്തീൎന്നു. |
| തഥാ | =അതുപോലെ |
| ഋഷീണാം | =ഋഷികളുടെകൂട്ടത്തിലും; |
| തഥാ | =അതുപോലേ |
| മനുഷ്യാണാം | =മനുഷ്യരുടെ കൂട്ടത്തിലും. |
| തത് ഏതത് | =അങ്ങനെയുള്ള ഈ ബ്രഹ്മത്തെ |
| പശ്യൻ | =“ഞാനാകുന്നു” എന്നു കണ്ടു, |
| വാമദേവഃ ഋഷിഃ | =വാമദേവൻ എന്ന ഋഷി |
| അഹം മനുഃ അഭവം | =“ഞാൻ മനുവായി; |
| സൂര്യഃ ച | =സൂര്യനും ആയി” |
| ഇതി | =എന്നു |
| പ്രതിപേദേ ഹ | =പ്രതിപദിച്ചു=സർവ്വാത്മഭാവത്തെ പ്രാപിച്ചുവത്രേ. |
| തത് ഇദം | =അങ്ങനെയുള്ള ഈ ബ്രഹ്മത്തെ, |
| ഏതർഹി അപി | =ഇക്കാലത്തും |
| “അഹം ബ്രഹ്മ അസ്മി” | =“ഞാൻ ബ്രഹ്മമാകുന്നു” |
| ഇതി ഏവം | =എന്നിങ്ങനെ (ആത്മാവായി) |
| യഃ വേദ | =ആർ അറിയുന്നുവോ, |
| സഃ | =അവൻ |
| ഇദം സർവ്വം ഭവതി | =ഇതു സർവ്വവുമായിത്തീരും. |
| തസ്യ അഭൂത്യൈ | =അവൻെറ ബ്രഹ്മഭാവപ്രാപ്തിയേയും സർവ്വഭാവപ്രാപ്തിയേയും ഇല്ലാതാക്കുന്നതിനു് |
| ദേവാഃ ച | =ദേവന്മാർപോലും, |
| ന | =ഇല്ല, |
| ന ഈശതേ ഹ | =ഈശരാകയില്ല. |
| ഹി | =എന്തെന്നാൽ, |
| സഃ | =അവൻ=ബ്രഹ്മവിത്തു് |
| ഏഷാം | =ഈ ദേവന്മാരുടെ |
| ആത്മാ ഭവതി | =ആത്മാവായിത്തീരുന്നു. |

| | |
|---|---|
| അഥ | =പിന്നെ |
| യഃ | =ആരാണോ |
| അസൌ അന്യഃ | =“അവൻ വേറെയാകുന്നു; |
| അഹം അന്യഃ അസ്മി | =ഞാൻ വേറെയാകുന്നു” |
| ഇതി | =എന്നു വിചാരിച്ച്, |
| അന്യാം ദേവതാം | =തന്നിൽനിന്നു വേറെയായ ഒരു ദേവതയെ |
| ഉപാസ്തേ | =ഉപാസിക്കുന്നത്, |
| സഃ | =അവൻ |
| ന വേദ | =തത്വത്തെ അറിയുന്നില്ല. |
| സഃ | =അവൻ |
| ദേവാനാം | =ദേവന്മാൎക്ക് |
| പശുഃ യഥാ | =പശു എങ്ങനെയോ |
| ഏവം | =ഇങ്ങനെയാകുന്നു. |
| യഥാ ഹ വൈ | =ഏതുപ്രകാരത്തിലാണോ |
| ബഹവഃ പശവഃ | =വളരെ പശുക്കൾ |
| മനുഷ്യം | =മനുഷ്യനെ |
| ഭുഞ്ജ്യുഃ | =പാലിക്കുന്നത്, |
| ഏവം | =ഇപ്രകാരം |
| ഏകൈകഃ പുരുഷഃ | =അറിവില്ലാനായ ഓരോ പുരുഷനും |
| ദേവാൻ ഭുനക്തി | =ദേവന്മാരെ പാലിക്കുന്നു. |
| ഏകസ്മിൻ ഏവ പശൌ | =ഒരു പശുതന്നെ |
| ആദീയമാനേ | =(വ്യാഘ്രാദികളാൽ) എടുക്കപ്പെട്ടപ്പോൾ |
| അപ്രിയം ഭവതി | =അപ്രിയം ഉണ്ടാകുന്നു- |
| ബഹുഷു | =വളരെ പശുക്കൾ എടുക്കപ്പെട്ടപ്പോൾ |
| കിമു | =പറയേണമോ? |
| തസ്മാത് | =അതിനാൽ |
| മനുഷ്യാഃ | =മനുഷ്യർ |
| ഏതത് | =ഇതിനെ=ഈ ബ്രഹ്മാത്മതത്വത്തെ |
| യത് വിദ്യുഃ തത് | =അറിയുന്നത്, |
| ഏഷാം | =ഈ ദേവന്മാൎക്ക് |
| ന പ്രിയം | =പ്രിയമല്ല. |

ഭാഷ്യം—“ആ ബ്രഹ്മം എന്തിനെ എങ്കിലും അറിഞ്ഞിട്ടാണ് സൎവ്വമായിത്തീൎന്നതെങ്കിൽ, ചോദിക്കട്ടെ, ആ ബ്രഹ്മം അറിഞ്ഞത് എന്തിനെയാണ്? എന്തിനെ അറിഞ്ഞിട്ടാണ് അതു സൎവ്വമായിത്തീൎന്നത്?” എന്നുള്ള ചോദ്യത്തിന് യാതൊരു ദോഷത്തിൻെറയും ഗന്ധംപോലുമില്ലാത്ത ഉത്തരംപറയുന്നു:—ഇത് അറിയുന്നതിനുമുമ്പും ബ്രഹ്മംതന്നെയായിരുന്നു. അത് അവനവനെത്തന്നെ, 'ഞാൻ ബ്രഹ്മമാകുന്നു' എന്ന് അറിഞ്ഞു. അതിനാൽ സൎവ്വമായിത്തീൎന്നു. ഇത്യാദി

ഇവിടെ ചിലർ വ്യാഖ്യാനിക്കുന്നു—“ബ്രഹ്മം എന്നു പറഞ്ഞിരിക്കുന്നത് അപരബ്രഹ്മമാണ്. എങ്കിലേ സൎവ്വഭാവം സാദ്ധ്യമായിവരുവാൻ—

സാധിക്കേണ്ടതായിവരുവാൻ—വഴിയുള്ളൂ. പരമായ ബ്രഹ്മത്തിന്ന സർവ ഭാവാപത്തി, വിജ്ഞാനംകൊണ്ടു സാധിക്കേണ്ടതല്ലല്ലോ. 'തസ്മാത് തത് സർവമഭവത്' എന്ന്, വിജ്ഞാനംകൊണ്ടു സാധിക്കേണ്ട സർവഭാവാപത്തിയെയാണല്ലോ പറഞ്ഞിരിക്കുന്നതു്. അതിനാൽ, "ബ്രഹ്മ വാ ഇദമഗ്ര ആസീത്" എന്നതിൽ പറഞ്ഞിരിക്കുന്ന ബ്രഹ്മം അപരബ്രഹ്മമായിരിക്കേണ്ടതാണു്. അഥവാ, മനുഷ്യർക്കാണു് അധികാരമെന്നുള്ളതിനാൽ, ബ്രഹ്മമായിത്തീരുവാൻപോകുന്ന ബ്രാഹ്മണനെയാണു് ബ്രഹ്മമെന്നു പറഞ്ഞിരിക്കുന്നതെന്നും വരാം. "സർവവുമായിത്തീരാമെന്നു മനുഷ്യർ വിചാരിക്കുന്നു" എന്നു് മനുഷ്യരാണല്ലോ പ്രകൃതർ. അവർക്കാണു് അഭ്യുദയവും നിഃശ്രേയസവും സാധിക്കുന്നതിൽ വിശേഷിച്ചു് അധികാരമെന്നും പറഞ്ഞിട്ടുണ്ടല്ലോ. പരമായ ബ്രഹ്മത്തിനും അപരബ്രഹ്മമായ പ്രജാപതിക്കും അധികാരമില്ലല്ലോ. അതിനാൽ ദ്വൈതൈകത്വമായ (സർവജഗദാത്മകമായ) അപരബ്രഹ്മത്തെ സംബന്ധിച്ച വിദ്യയെ കർമ്മത്തോടുചേർത്തനുഷ്ഠിച്ചു് അപരബ്രഹ്മഭാവത്തെ പ്രാപിച്ചു, ഭോജ്യത്തിൽ (ഭോഗവിഷയത്തിൽ)നിന്നു നിവൃത്തനായി, സർവഭാവപ്രാപ്തികൊണ്ടു കാമകർമ്മബന്ധനങ്ങൾ അററു് ബ്രഹ്മവിദ്യകൊണ്ടു പരബ്രഹ്മമായിത്തീരുവാൻപോകുന്നവനെയാണു് ഇവിടെ ബ്രഹ്മമെന്നു പറഞ്ഞിരിക്കുന്നതു്. 'ഓദനം പചതി' (ചോറുവയ്ക്കുന്നു) ഇത്യാദി സ്ഥലങ്ങളിൽ വരുവാൻപോകുന്ന അവസ്ഥയെ അപേക്ഷിച്ചു ശബ്ദപ്രയോഗം ലോകത്തിൽ കാണപ്പെടുന്നുമുണ്ടു്. ശാസ്ത്രത്തിലും, "പരിവ്രാജകഃ സർവഭൂതാഭയദക്ഷിണാം" "ഗൃഹസ്ഥഃ സദൃശീം ഭാര്യാം വിന്ദേത" ഇത്യാദി സ്ഥലങ്ങളിൽ കണ്ടിട്ടുണ്ടു്. അതുപോലെ ഇവിടെയും ബ്രഹ്മമായിത്തീരുവാൻപോകുന്ന പുരുഷനെയാണു് ബ്രഹ്മമെന്നു പറഞ്ഞിരിക്കുന്നതു്."

ഈ വ്യാഖ്യാനം ശരിയല്ല; എന്തെന്നാൽ, ബ്രഹ്മശബ്ദത്തിൽനിന്നു് പരനെയല്ലാതെ വേറെ ഒരു അർത്ഥത്തെ ഗ്രഹിക്കുന്നപക്ഷം അതിൻെറ സർവഭാവാപത്തി, സാധ്യമായതുകൊണ്ടു്, അനിത്യമാണെന്നു വന്നുകൂടും. ലോകത്തിൽ, നിമിത്തവശാൽ ഭാവാന്തരത്തെ പ്രാപിക്കുന്നതായും അതേ സമയത്തുതന്നെ നിത്യമായുമുള്ള യാതൊരുവസ്തുവും പരമാർത്ഥത്തിൽ ഇല്ല. അതുപോലേ സർവഭാവപ്രാപ്തി, ബ്രഹ്മവിജ്ഞാനരൂപമായ നിമിത്തത്താൽ ഉണ്ടാക്കപ്പെടുന്നതാണെങ്കിൽ, അതു നിത്യയാണെന്നുകൂടി പറയുന്നതു വിരുദ്ധമാണു്. സർവഭാവപ്രാപ്തി അനിത്യമാണെങ്കിൽ, അതു കർമ്മഫലത്തോടു തുല്യമായിത്തീരുന്നു എന്നുള്ള ദോഷം മുമ്പേ പറഞ്ഞിട്ടുണ്ടു്. അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന അസർവത്വത്തിൻെറ നിവൃത്തിയാണു് ബ്രഹ്മവിദ്യാഫലമായ സർവഭാവപ്രാപ്തി എന്നു വിചാരിക്കുന്നപക്ഷം, ബ്രഹ്മമായിത്തീരുവാൻപോകുന്ന പുരുഷനെ കല്പിക്കുന്നതിന്ന പ്രയോജനമില്ല.

പരമാർത്ഥത്തിൽ ബ്രഹ്മവിജ്ഞാനത്തിനുമുമ്പും എല്ലാജന്തുവും ബ്രഹ്മമായതുകൊണ്ടു്, നിത്യമായിട്ടുതന്നെ, സർവഭാവത്തെ പ്രാപിച്ചിരിക്കുന്നതാണെന്നും, അബ്രഹ്മത്വവും അസർവത്വവുമാകട്ടെ, ശുക്തികയിൽ രജതവും വ്യോമത്തിൽ തലവത്വം മലവത്വം മുതലായതും പോലെ അവിദ്യയാൽ അധ്യാരോപിക്കപ്പെടുന്നതാണെന്നും, അങ്ങനെ ബ്രഹ്മത്തിൽ അവിദ്യയാൽ

അധ്യാരോപിതമായ അബ്രഹ്മത്വവും അസർവത്വവും ബ്രഹ്മവിദ്യയാൽ നിവൎത്തിപ്പിക്കപ്പെടുന്നു എന്നും വിചാരിക്കുന്നു എങ്കിൽ "ബ്രഹ്മ വാ ഇദമഗ്ര ആസീത്." എന്നുള്ള വാക്യത്തിൽ ബ്രഹ്മശബ്ദത്തിന്റെ മുഖ്യാൎത്ഥഭൂതമായ, പരമാർത്ഥത്തിൽ ആയിരുന്ന, പരമായ ബ്രഹ്മത്തെത്തന്നെയാണു ബ്രഹ്മ ശബ്ദംകൊണ്ടു പറഞ്ഞിരിക്കുന്നതെന്നു വയ്ക്കുന്നതാണു യുക്തം. എന്തെന്നാൽ വേദം, ഉള്ള വസ്തുവിനെ അങ്ങനെതന്നെ പറയുന്നതാണ്. ബ്രഹ്മ ശബ്ദാർത്ഥത്തിനു വിപരീതമായ, ബ്രഹ്മമായിത്തീരുവാൻപോകുന്ന പുരുഷ നെയാണു ബ്രഹ്മമെന്നു പറഞ്ഞിരിക്കുന്നതെന്നു കല്പിക്കുന്നതാകട്ടെ, യുക്ത മല്ല; കേട്ടതിനെ വിട്ടു കേൾക്കാത്തതിനെ കല്പിക്കുന്നതു മഹത്തരമായ പ്ര യോജനം വേറേയില്ലാത്തപക്ഷം, അന്യായ്യമാണ്.

പൂൎവപക്ഷം—അവിദ്യയാൽ ഉണ്ടാക്കപ്പെടുന്നതല്ലാതെ, അബ്രഹ്മത്വ വും അസൎവത്വവും തീൎച്ചയായി ഉണ്ടു്.

സമാധാനം—അങ്ങനെ പറവാൻ പാടില്ല; അങ്ങനെ, അവിദ്യയാൽ ഉണ്ടാക്കപ്പെടുന്നതു കൂടാതെ അബ്രഹ്മത്വവും അസൎവത്വവുമുണ്ടെങ്കിൽ, അ തു ബ്രഹ്മവിദ്യകൊണ്ടു നീങ്ങുവാൻ ന്യായമില്ല. ബ്രഹ്മവിദ്യ ഒരിടത്തും, സാക്ഷാൽ വസ്തുധർമ്മത്തെ നീക്കുന്നതായിട്ടോ ഉണ്ടാക്കുന്നതായിട്ടോ കണ്ടി ട്ടില്ല. എന്നാൽ, എല്ലായിടത്തും തന്നെ അവിദ്യയെ നിവൎത്തിപ്പിക്കുന്നതാ യി കാണുന്നുണ്ടു്. അതുപോലെ ഇവിടെയും അവിദ്യാകൃതമായ അബ്രഹ്മ ത്വവും അസൎവത്വവും മാത്രം ബ്രഹ്മവിദ്യയാൽ നിവൎത്തിപ്പിക്കപ്പെട്ടുകൊ ള്ളട്ടെ. പാരമാൎത്ഥികമായ വസ്തുവിനെ ഉണ്ടാക്കുന്നതിനോ നീക്കുന്നതി നോ ബ്രഹ്മവിദ്യയ്ക്കു് അർഹതയില്ല. അതിനാൽ ശ്രുതത്തെ ഉപേക്ഷി ക്കുന്നതിനും അശ്രുതത്തെ കല്പിക്കുന്നതിനും പ്രയോജനമൊന്നുമില്ല.

പൂർവപക്ഷം—ബ്രഹ്മത്തിൽ അവിദ്യയുണ്ടാവാൻ ന്യായമില്ലല്ലോ.

സമാധാനം—അങ്ങനെ വിചാരിച്ചുകൂട; എന്തെന്നാൽ, ബ്രഹ്മത്തിൽ വിദ്യയേ വിധിച്ചിരിക്കുന്നു. ചക്ഷുസ്സിനു ഗോചരമായ ശുക്തികയിൽ രജ താധ്യാരോപണമില്ലാത്തപ്പോൾ, 'ഇതു ശുക്തിയാണു, രജതമല്ല;'' എന്നിങ്ങ നെശുക്തികാത്വത്തെ അറിയിക്കാറില്ലല്ലോ. അതുപോലെ, ബ്രഹ്മത്തിൽ അവിദ്യാധ്യാരോപണമില്ലാത്തപക്ഷം, "സദേവേദം സൎവം", "ബ്രഹ്മൈ വേദം സർവം"; "ആത്മൈവേദം സൎവം", "നേദം ദ്വൈതമസ്ത്യബ്രഹ്മ" എന്നിങ്ങനെ, ബ്രഹ്മത്തിൽ ഏകത്വവിജ്ഞാനം വിധിക്കേണ്ട ആവശ്യ മില്ല.

പൂർവപക്ഷം—ശുക്തികയിൽ എന്നപോലേ ബ്രഹ്മത്തിൽ അതി ന്റേതല്ലാത്ത ധൎമ്മത്തിന്റെ അധ്യാരോപണം ഇല്ലെന്നു ഞങ്ങൾ പറയുന്നി ല്ല; പിന്നെയോ, ബ്രഹ്മം, തന്നിൽ തനിക്കില്ലാത്ത ധൎമ്മത്തെ ആരോപി ക്കുന്നതിനു നിമിത്തമല്ലെന്നും അവിദ്യയുടെ കൎത്താവല്ലെന്നും മാത്രമാണു..

സമാധാനം—ബ്രഹ്മം- അവിദ്യയുടെ കൎത്താവും തെററിദ്ധാരണയുള്ള തുമല്ലെന്നു നിങ്ങൾ പറയുന്നതു് അങ്ങനെതന്നെയിരിക്കട്ടെ. എന്നാൽ, അ വിദ്യാകൎത്താവും ഭ്രമമുള്ളവനുമായി വേറേ ഒരു ചേതനൻ ഉണ്ടെന്നു സമ്മ തിക്കുവാൻ നിർവാഹമില്ല. "നാന്യോ ऽ തോസ്തിവിജ്ഞാതാ", "നാന്യദ തോ ऽ സ്തി വിജ്ഞാതൃ", "തത്ത്വമസി", "ആത്മാനമേവാവേത്," "അ ഹം ബ്രഹ്മാസ്മി'', "അന്യോ ऽ സാവന്യോ ऽ ഹമസ്മീതി,ന സ വേദ" ഇത്യാ

ദി ശ്രുതികളും, "സമം സർവേഷു ഭൂതേഷു", "അഹമാത്മാഗുഡാകേശ", "ശുനിചൈവശ്വപാകേ ച" എന്നുംമററുമുള്ള സ്മൃതികളും, "യസ്തു സർവാണി ഭൂതാനി", "യസ്മിൻ സർവാണി ഭൂതാനി" എന്നു തുടങ്ങിയ മന്ത്രവർണങ്ങളും അതിനു വിരുദ്ധമാണു്.

പൂർവപക്ഷം—ഇങ്ങനെ, ബ്രഹ്മമല്ലാതെ അജ്ഞനായി വേറേ ആരുമില്ലെങ്കിൽ ശാസ്ത്രോപദേശംകൊണ്ടു പ്രയോജനമില്ലെന്നു വരുമല്ലോ.

സമാധാനം—അറിഞ്ഞുകഴിഞ്ഞതിൻെറശേഷം, ശാസ്ത്രോപദേശം വ്യൎത്ഥമാകുന്നതു സമ്മതംതന്നെ.

പൂർവപക്ഷം—സ്വപ്രകാശമായ വസ്തുവിൽ ഉപദേശമെന്നതുപോലെ തന്നെ അറിയുന്നതും പ്രയോജനമില്ലാത്തതാണു്.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. എന്തെന്നാൽ, അജ്ഞാനനിവൃത്തി രൂപമായ ഫലം കാണുന്നുണ്ടു്.

പൂർവപക്ഷം—അജ്ഞാനനിവൃത്തി, വസ്തുവിൽനിന്നു ഭിന്നമോ അഭിന്നമോ? ഭിന്നമാണെങ്കിൽ അദ്വൈതത്തിനു ഹാനി വരുന്നു. അഭിന്നമാണെങ്കിൽ അതു ജ്ഞാനത്തിനധീനമാണെന്നു പറയാൻ തരമില്ല. അതിനാൽ അജ്ഞാനത്തിനു നിവൃത്തിയുണ്ടാവാൻ വഴിയില്ല.

സമാധാനം—അങ്ങനെ പറയുവാൻ പാടില്ല; അതു് അനുഭവത്തിനു വിരുദ്ധമാണു്. ഏകത്വവിജ്ഞാനത്താൽതന്നെ അജ്ഞാനനിവൃത്തി സിദ്ധിക്കുന്നതായി കാണുന്നുണ്ടല്ലോ. കാണപ്പെടുന്നതുകൂടി അനുപപന്നമാണെന്നു പറയുന്നതു് അനുഭവത്തിനു വിരുദ്ധമായിട്ടുള്ള വാദമാണു്. അനുഭവവിരുദ്ധമായിട്ടുള്ളതു് ആരും അംഗീകരിക്കുന്നതല്ല. അനുഭവമുള്ളതിൽ, അനുഭവമുള്ളതായതുകൊണ്ടുതന്നെ, അനുപപന്നമായി ഒന്നുമില്ല.

പൂർവപക്ഷം—യുക്തിക്കു വിരുദ്ധമായിരുന്നാൽ അനുഭവം ശരിയായ അനുഭവമല്ലെന്നല്ലേ വിചാരിക്കേണ്ടതു്?

സമാധാനം—അങ്ങനെയല്ല, അനുഭവത്തിനു വിപരീതമായിരുന്നാൽ യുക്തി തെററെന്നു വിചാരിക്കയാണു വേണ്ടതു്. അനുപപത്തി കല്പിക്കേണ്ടതു് അനുഭവബലത്താലാണു്. അനുഭവമുള്ളതു് അനുപപന്നമെന്നു പറയുന്നതിനു നിമിത്തമൊന്നുമില്ല.

പൂർവപക്ഷം—"പുണ്യോ വൈ പുണ്യേനകർമ്മണാ ഭവതി", "തം വിദ്യാകർമ്മണീസമന്വാരഭേതേ"; "മന്താ ബോദ്ധാകർത്താ വിജ്ഞാനാത്മാ പുരുഷഃ," എന്നും മററുമുള്ള ശ്രുതിസ്മൃതിന്യായങ്ങളിൽനിന്നു്, പരനിൽനിന്നു വിലക്ഷണനായി വേറേ സംസാരിഉണ്ടെന്നു് മനസ്സിലാകുന്നു. "സഏഷഃ," "നേതിനേതി," "അശനായാദ്യത്യേതി", "യഅത്മാഽപഹതപാപ്മാ വിജരോ വിമൃത്യുഃ", "ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ" ഇത്യാദി ശ്രുതികളിൽനിന്നു്, പരൻ സംസാരിയിൽനിന്നു വിലക്ഷണനാണെന്നും അറിയാം. കണാദൻ, അക്ഷപാദൻ മുതലായവരുടെ തർക്കശാസ്ത്രങ്ങളിൽ, സംസാരിയിൽനിന്നു വിലക്ഷണനായ പരനെ ഉപപത്തികളെക്കൊണ്ടു സാധിക്കുന്നു

൧൭

മുണ്ട്. സംസാരദുഃഖത്തെ നീക്കുന്നതിന് ആഗ്രഹിക്കയും അതിനായി പ്രവൎത്തിക്കുകയും ചെയ്യുന്നതായി കാണുന്നതുകൊണ്ടും സംസാരി ഈശ്വരനിൽനിന്നു ഭിന്നനാണെന്നുള്ളതു സ്പഷ്ടമായി അറിയാം. "അവാക്യനാദരഃ", "നമേ പാൎത്ഥാസ്തികർത്തവ്യം" ഇത്യാദി ശ്രുതിസ്മൃതികളും അതിന് അനുകൂലങ്ങളാണ്. "സോഽന്വേഷ്ടവ്യഃ സവിജിജ്ഞാസിതവ്യഃ", "തം വിദിത്വാ ന ലിപ്യതേ", "ബ്രഹ്മവിദാപ്നോതിപരം", "ഏകധൈവാനുദ്രഷ്ടവ്യമേതത്", "യോ വാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാ", "തമേവധീരോ വിജ്ഞായ", "പ്രണവോധനുഃ, ശരോഹ്യാത്മ ബ്രഹ്മ തല്ലക്ഷ്യമുച്യതേ" ഇത്യാദികൎമ്മകർത്തൃനിർദ്ദേശങ്ങളും, സംസാരിയും പരനും വേറെവേറെയാണെന്നുള്ളതിനു തെളിവാണ്.

മുമുക്ഷുവിന്റെ ഗതിയ്ക്കുള്ള മാൎഗ്ഗവിശേഷങ്ങളേയും ദേശവിശേഷങ്ങളേയും ഉപദേശിച്ചിരിക്കുന്നതും കൂടുതൽ തെളിവാണ്. സംസാരിക്കും പരനും തമ്മിൽ ഭേദമില്ലാത്തപക്ഷം, ആൎക്ക്, എവിടെനിന്നു ഗതിയുണ്ടാകും? ഗതിയില്ലെങ്കിൽ, ദക്ഷിണമെന്നും ഉത്തരമെന്നുമുള്ള മാൎഗ്ഗഭേദവും ഗന്തവ്യദേശഭേദവും ഉപദേശിക്കുവാൻ ന്യായമില്ലല്ലോ. എന്നാൽ, പരനിൽനിന്നു ഭിന്നനായ ആത്മാവുണ്ടെങ്കിൽ ഇതെല്ലാം ഉപപന്നംതന്നെ. കൎമ്മവും ജ്ഞാനവുമാകുന്ന സാധനങ്ങളെ ഉപദേശിച്ചിരിക്കുന്നതും സംസാരിപരഭേദവാദത്തിന് അനുകൂലമാണ്. സംസാരി പരനിൽനിന്നു ഭിന്നനാണെങ്കിലേ, അവനെ ഉദ്ദേശിച്ച്, അഭ്യുദയനിഃശ്രേയസസാധനങ്ങളായ കൎമ്മജ്ഞാനങ്ങളെ ഉപദേശിച്ചിരിക്കുന്നതു് ഉപപന്നമാവുകയുള്ളൂ. അല്ലാത്തപക്ഷം, ഈശ്വരൻ ആപ്തകാമനായതുകൊണ്ട് അതു യുക്തമല്ലാതെപോകും. അതിനാൽ, "ബ്രഹ്മവാ ഇദമഗ്ര ആസീത്" എന്നതിൽ, 'ബ്രഹ്മ'ശബ്ദംകൊണ്ടു, ബ്രഹ്മമായിത്തീരുവാൻ പോകുന്ന പുരുഷനെയാണു പറഞ്ഞിരിക്കുന്നതെന്നു വിചാരിക്കുന്നതാണു യുക്തം.

സമാധാനം—ഇതുശരിയല്ല; അങ്ങനെയാവുന്നപക്ഷം ബ്രഹ്മോപദേശം അനൎത്ഥകമാണെന്നുവരും. ബ്രഹ്മമായിത്തീരുവാൻ പോകുന്ന സംസാരിയാണ്, അബ്രഹ്മമായിരുന്നുകൊണ്ട്, അവനവനെത്തന്നെ, "ഞാൻ ബ്രഹ്മമാകുന്നു," എന്നറിഞ്ഞിട്ടു സൎവ്വമായും തീൎന്നതെങ്കിൽ, അവന് സംസാരിയായ ആത്മാവിനെ അറിഞ്ഞതുകൊണ്ടുതന്നെ സൎവ്വാത്മഭാവമാകുന്ന ഫലം സിദ്ധിച്ചിരിക്കുന്നതുകൊണ്ടു, ബ്രഹ്മോപദേശം തീൎച്ചയായും അനൎത്ഥകമായിത്തീരും. എന്തെന്നാൽ ബ്രഹ്മവിജ്ഞാനത്തിന് ഒരു പുരുഷാൎത്ഥസാധനത്തിലും വിനിയോഗമില്ല.

പൂൎവ്വപക്ഷം—സംസാരിക്കുതന്നെ, "ഞാൻ ബ്രഹ്മമാകുന്നു" എന്ന്, ബ്രഹ്മത്വസമ്പാദനത്തിനായിട്ടാണ് ബ്രഹ്മോപദേശം. ബ്രഹ്മസ്വരൂപത്തെ നിശ്ചിതമായി അറിയാതിരുന്നാൽ ബ്രഹ്മസ്വരൂപത്തെ സമ്പാദിക്കുവാൻ കഴിയുമോ? ബ്രഹ്മത്തിന്റെ ലക്ഷണത്തെ നല്ലവണ്ണം അറിഞ്ഞാലല്ലേ സമ്പത്തി സാദ്ധ്യമാകയുള്ളൂ.

സമാധാനം—അങ്ങനെയല്ല; "അയമാത്മാബ്രഹ്മ", "യത് സാക്ഷാദപരോക്ഷാദ്ബ്രഹ്മ" "യ ആത്മാ", "തത്സത്യം സ ആത്മാ" "ബ്രഹ്മവിദാ

പ്നോതിപരം" എന്നുതുടങ്ങി,"തസ്മാദ്വാ ഏതസ്മാദാത്മനഃ"എന്ന്, ഇങ്ങനെ ആയിരം സ്ഥലത്തു ബ്രഹ്മശബ്ദത്തിനും ആത്മശബ്ദത്തിനും സാമാനാധികരണ്യം കാണുന്നതിനാൽ അവയ്ക്കു് ഒരേ അർത്ഥംതന്നെയാണെന്ന് അറിയാം. ഒന്നു മറെറാന്നാകുന്ന വിഷയത്തിലാണു് സമ്പത്തി, ഒന്ന് അതുതന്നെയായിരിക്കുമ്പോൾ സമ്പത്തിയില്ല. "ഇദംസർവ്വംയദയമാത്മാ" എന്നുള്ളതുകൊണ്ടു്, ദർശിക്കപ്പെടേണ്ട പ്രകൃതനായ ആത്മാവിനെതന്നെ ഏകത്വത്തെ കാണിക്കുകയും ചെയ്യുന്നു. അതിനാൽ ആത്മാവിനു ബ്രഹ്മത്വസമ്പത്തിക്കു വഴിയില്ല.

ബ്രഹ്മോപദേശത്തിനു വേറേ പ്രയോജനം അറിയപ്പെടുന്നതുമല്ല. "ബ്രഹ്മവേദബ്രഹ്മൈവഭവതി", "അഭയം വൈജനക, പ്രാപ്തോസി", "അഭയം ഹി വൈബ്രഹ്മഭവതി" എന്നു ബ്രഹ്മജ്ഞാനത്തിനു ബ്രഹ്മഭാവാപത്തിയാണു പ്രയോജനമെന്നു ശ്രുതിയിൽ പറയുന്നുമുണ്ടു്. ബ്രഹ്മത്വസമ്പത്തിയുണ്ടാകുന്നപക്ഷം ബ്രഹ്മഭാവാപത്തി ഉണ്ടാകയില്ല. ഒന്നു മറെറാന്നായിത്തീരുവാൻ ന്യായമില്ലല്ലോ. വേദവചനബലത്താൽ സമ്പത്തിയിൽനിന്നും ബ്രഹ്മഭാവാപത്തി ഉണ്ടാകുമെന്നു പറയാൻ പാടില്ല; എന്തെന്നാൽ സമ്പത്തി എന്നതു വെറും പ്രത്യയം മാത്രമാണു്. വിജ്ഞാനത്തിനു മിഥ്യാജ്ഞാനനിവർത്തകത്വമല്ലാതെ കാരകത്വം (ഒന്നിനെ ഉണ്ടാക്കുന്നതിനുള്ള സാമർത്ഥ്യം) ഇല്ലെന്നു മുമ്പേ പറഞ്ഞിട്ടുമുണ്ടു്. വേദവചനം വസ്തുവിനു സാമർത്ഥ്യത്തെ ഉണ്ടാക്കുകയുമില്ല: ശാസ്ത്രം ജ്ഞാപകമാണു്, കാരകമല്ല; എന്നുവച്ചാൽ, ശാസ്ത്രം ഉള്ളതിനെ അറിയിക്കുമെ ഉള്ളൂ, ഇല്ലാത്തതിനെ ഉണ്ടാക്കുകയില്ല. "സ ഏഷ ഇഹ പ്രവിഷ്ടഃ" ഇത്യാദി വാക്യങ്ങളിലും പരനതന്നെയാണു പ്രവേശമെന്നാണു് ഇരിക്കുന്നതു്. അതിനാൽ, 'ബ്രഹ്മ' പദത്തിനു, ബ്രഹ്മമായിത്തീരുവാൻ പോകുന്ന പുരുഷനെന്ന് അർത്ഥം കല്പിക്കുന്നതു ശരിയല്ല.

എന്നു മാത്രവുമല്ല, ബ്രഹ്മോപദേശം ബ്രഹ്മസമ്പത്തിക്കുവേണ്ടിയുള്ളതാണെന്നു പറയുന്നപക്ഷം, ഇഷ്ടാർത്ഥത്തിനു ബാധവും വരും. ബ്രഹ്മം ഉപ്പുകട്ടിപോലെ അകമെന്നും പുറമെന്നും ഭേദമില്ലാത്തതും ഏകരസവുമായിട്ടുള്ളതാണെന്നുള്ള വിജ്ഞാനമാണു്, എല്ലാ ഉപനിഷത്തിലും പ്രതിപാദിക്കുവാനുദ്ദേശിച്ചിട്ടുള്ള അർത്ഥമെന്നു, മധുകാണ്ഡം, മുനികാണ്ഡം, എന്നീ രണ്ടു കാണ്ഡത്തിലും ഒടുവിൽ, "ഇത്യനുശാസനം", "ഏതാവദരേ ഖല്വമൃതത്വം" എന്ന്, അവധാരണം ചെയ്തിട്ടുള്ളതിൽനിന്ന് അറിയാം. അതുപോലേ, എല്ലാ ഉപനിഷത്തുകളിലും ബ്രഹ്മൈകത്വവിജ്ഞാനമാണു നിശ്ചിതമായ അർത്ഥം. അങ്ങനെയിരിക്കെ, ബ്രഹ്മത്തിൽനിന്ന് അന്യനായ സംസാരിയാണു് അവനവനെത്തന്നെ അറിഞ്ഞതെന്നു കല്പിക്കുന്നപക്ഷം ഇഷ്ടാർത്ഥത്തിനു തരക്കേടു വരും. ഈ ബൃഹദാരണ്യകത്തിൽ ബ്രഹ്മകണ്ഡികയിൽ ജീവപരന്മാർക്കു ഭേദവും ഉപസംഹാരത്തിൽ അഭേദവുമാണു് അഭിപ്രേതമായിട്ടുള്ളതെന്നു് ഉപനിഷദ്വിരോധത്തിനു സമാധാനം പറയാമെന്നുവച്ചാൽ ശാസ്ത്രം, ഉപക്രമോപസംഹാരങ്ങൾക്കു തമ്മിലുള്ള വിരോധത്താൽ അസമഞ്ജസമാണെന്നു കല്പിക്കപ്പെട്ടതായി വരും.

ഇനിയും, ബ്രഹ്മശബ്ദംകൊണ്ടു പരനെ ഗ്രഹിക്കാതിരിക്കുന്നപക്ഷം, പരനെസംബന്ധിച്ച വിദ്യയ്ക്കു ബ്രഹ്മവിദ്യ എന്ന പേരും അനുപപന്നമാ

യിത്തീരും. "ആത്മാനമേവാവേത്" എന്നുള്ളതിൽ, അറിഞ്ഞതു സംസാരിതന്നെയാണെന്നു കല്പിക്കുന്നതായാൽ, സംസാരിയെത്തന്നെത്തന്നെയാണ് അറിയുന്നതെന്നു വരുവാനേ ന്യായമുള്ളൂ; അപ്പോൾ ബ്രഹ്മവിദ്യ എന്ന പേരു അനുപപന്നമാകും.

പൂർവ്വപക്ഷം—"ആത്മാനമേവാവേത്" എന്നതിൽ ആത്മാവെന്നു പറഞ്ഞിരിക്കുന്നതു്, അറിയുന്നവനിൽനിന്നു ഭിന്നനായ പരനെയാണ്. പരനെ സംബന്ധിച്ച വിദ്യയായതുകൊണ്ടു് ബ്രഹ്മവിദ്യ എന്ന പേരും സിദ്ധിക്കുന്നു.

സമാധാനം—അങ്ങനെ പറയുന്നതു ശരിയല്ല. എന്തെന്നാൽ, "അഹംബ്രഹ്മാസ്മി" എന്നു വിശേഷിപ്പിച്ചിരിക്കുന്നു. മറെറാരാളെയാണ് അറിയുന്നതെങ്കിൽ "അഹമസ്മി" എന്നു വിശേഷിപ്പിക്കാതെ, "അയം" എന്നോ, "അസൗ" എന്നോ മറേറാ വിശേഷിപ്പിക്കുമായിരുന്നു. "അഹമസ്മി" എന്നുള്ള വിശേഷണവും, "ആത്മാനമേവാവേത്" എന്നുള്ള അവധാരണവുംകൊണ്ടു്, തീർച്ചയായും ആത്മാവുതന്നെയാണു ബ്രഹ്മമെന്നു മനസ്സിലാകുന്നു. അങ്ങനെയായാലേ, ബ്രഹ്മവിദ്യ എന്ന പേരു് ഉപപന്നമാകയുമുള്ളൂ. മററുപ്രകാരത്തിലായാൽ അതിനു്, ബ്രഹ്മവിദ്യ എന്നല്ല, സംസാരിവിദ്യ എന്നാണു പേരുപറയേണ്ടതു്. ഒന്നിനുതന്നെ പരമാർത്ഥത്തിൽ ബ്രഹ്മത്വവും അബ്രഹ്മത്വവും വരുവാൻ ന്യായവുമില്ല; എന്തെന്നാൽ, അവ ഭാനുവിനു തമസ്സും പ്രകാശവും എന്നപോലെ വിരുദ്ധങ്ങളാണ്. രണ്ടും പേരിനു നിമിത്തമാണെങ്കിൽ, ബ്രഹ്മവിദ്യ എന്നുമാത്രം പറയുന്നതും ശരിയല്ല; അപ്പോൾ ബ്രഹ്മവിദ്യ എന്നും സംസാരിവിദ്യ എന്നും പറയേണ്ടതാണ്. തത്ത്വജ്ഞാനവിവക്ഷയിൽ വസ്തുവിന് (1) അർദ്ധജരതീയത്വം കല്പിക്കുന്നതു യുക്തമല്ല. അങ്ങനെയായാൽ ശ്രോതാവിനു സംശയമാണല്ലോ ഉണ്ടാവുക. പുരുഷാർത്ഥസാധനം നിശ്ചിതമായ ജ്ഞാനവുമാണ്. "യസ്യ സ്യാദദ്ധാ ന വിചികിത്സാഽസ്തി", "സംശയാത്മാവിനശ്യതി" എന്നുള്ള ശ്രുതിസ്മൃതികളിൽനിന്ന് അതറിയാം. അതിനാൽ, പരഹിതാർത്ഥി സംശയിതമായ വാക്യാർത്ഥത്തെ പറയാൻ പാടില്ല.

പൂർവ്വപക്ഷം—നമ്മേപ്പോലേയുള്ളവരിൽ എന്നപോലേ ബ്രഹ്മത്തിൽ, "തദാത്മാനമേവാവേത്, തസ്മാത്തത് സർവ്വമഭവത്" എന്നു്, സാധകത്വം കല്പിക്കുന്നതു ഭംഗിയല്ല.

സമാധാനം—അങ്ങനെ പറയുന്നതു ശാസ്ത്രത്തെ കുററപ്പെടുത്തുകയാണ്. ഇതു നമ്മുടെ കല്പനയല്ല; ശാസ്ത്രം ചെയ്തിരിക്കുന്നതാണ്. അതിനാൽ, അതു ഭംഗിയല്ലെന്നു പറയുന്നതു ശാസ്ത്രത്തെ കുററപ്പെടുത്തുകതന്നെയാണ്. ബ്രഹ്മത്തിന് ഇഷ്ടംചെയ്യാൻ ആഗ്രഹിച്ച്, ശാസ്ത്രാർത്ഥത്തിനു വിപരീതമായ കല്പനകൊണ്ടു സ്വാർത്ഥത്തെ വിട്ടുകളയാൻ പാടില്ല. ഒന്നുകൂടി വെളിപ്പെടുത്താം—ബ്രഹ്മം നിത്യമുക്തമാണെന്ന് അറിയുന്നതു ശാ

---

(1) ഒരു സ്ത്രീ ശുക്ലസ്തനിയായിരിക്കുന്നതുകൊണ്ടു വൃദ്ധയെന്നും കൃഷ്ണകേശയായിരിക്കുന്നതുകൊണ്ടു യുവതിയെന്നും പറയുന്നതുപോലെ ഒന്നും തിർച്ചപ്പെടുത്താതെ പറയുന്നതു്

സ്രൂത്തിൽനിന്നാണല്ലോ; അതേ ശാസ്ത്രം തന്നെയാണ് അതിന്റെ സാധകത്വം മുതലായതും പറയുന്നതു്. അൎദ്ധജരതീയത്വം കല്പിക്കുന്നതു് ഉചിതവുമല്ല. അപ്പോൾ, വാസ്തവമായിട്ടുള്ളതു നിത്യമുക്തത്വമാണെന്നും മറ്റേതു കല്പിതമാണെന്നും സ്വീകരിക്കണം. ബ്രഹ്മത്തെ നിത്യമുക്തമാക്കുവാനായി, അതിന്റെ സാധകത്വം മുതലായതു തീരെ സമ്മതിക്കാതിരിക്കുന്നപക്ഷം, സ്വാൎത്ഥപരിത്യാഗം വന്നുകൂടും. എന്തെന്നാൽ, സാധകത്വം മുതലായതുകൂടാതെ, അഭ്യുദയവും നിഃശ്രേയസവും സംഭവിക്കയില്ല. ബ്രഹ്മത്തിൽനിന്നു ഭിന്നനായി ചേതനനോ അചേതനനോ ഇല്ലതാനും. "നാന്യോഽതോസ്തി ദ്രഷ്ടാ", "ബ്രഹ്മൈവേദം സൎവ്വം" ഇത്യാദി ശ്രുതികൾ കാൺക. അതിനാൽ മേൽപറഞ്ഞ വ്യവസ്ഥ സ്വീകരിക്കേണ്ടതാണ്.

ഇത്രയും കേട്ടിട്ടുതന്നെ നിങ്ങൾക്കു അക്ഷമ തോന്നുന്നതു യുക്തമല്ല. എല്ലാനാനാത്വവും ബ്രഹ്മത്തിൽ കല്പിക്കപ്പെട്ടിട്ടുള്ളതുതന്നെയാണ്. 'ഏകധൈവാനുദ്രഷ്ടവ്യം", "നേഹ നാനാഽസ്തി കിഞ്ചന", "യത്ര ഹി ദ്വൈതമിവ ഭവതി", "ഏകമേവാദ്വിതീയം" ഇത്യാദി ശ്രുതികൾ നോക്കുക. ലോകവ്യവഹാരമെല്ലാംതന്നെ ബ്രഹ്മത്തിൽ കല്പിക്കപ്പെട്ടിട്ടുള്ളതാണ്; പരമാൎത്ഥമല്ല. അതിനാൽ ബ്രഹ്മത്തിൽ സാധകത്വകല്പനമാത്രം അസുന്ദരമാണെന്നു പറയുന്നതു് ഏററവും നിസ്സാരമാണ്.

അതിനാൽ, കാൎയ്യത്തിൽ പ്രവേശിച്ച, സ്രഷ്ടാവായ ബ്രഹ്മമേതോ, അതിനെത്തന്നെയാണ്, "ബ്രഹ്മവാഇദ"മിത്യാദിവാക്യത്തിൽ ബ്രഹ്മശബ്ദംകൊണ്ടു പറയുന്നതു്. "വൈ" എന്ന ശബ്ദം അവധാരണാൎത്ഥകമാണു. ഇതു്—ശരീരത്തിൽ സ്ഥിതിചെയ്യുന്നതായി ഗ്രഹിക്കപ്പെടുന്നതേതോ അതു്—ജ്ഞാനത്തിന്റെ മുമ്പും ബ്രഹ്മംതന്നെയായിരുന്നു; സൎവ്വവുമായിരുന്നു എന്നാൽ ജ്ഞാനത്തിന്റെ മുമ്പു് "ഞാൻ അബ്രഹ്മവും അസൎവ്വവുമാകുന്നു" എന്നുള്ള അധ്യാരോപംനിമിത്തം, "ഞാൻ കൎത്താവാണ്; ക്രിയയുള്ളവനാണ്; ഫലങ്ങളെ ഭുജിക്കുന്നവനാണ്; സുഖിയാണ്; ദുഃഖിയാണ്; സംസാരിയാണ്." എന്നും അധ്യാരോപം ചെയ്യുന്നു. പരമാൎത്ഥത്തിലാകട്ടെ, സൎവ്വവും അതിൽനിന്നു വിലക്ഷണമായ ബ്രഹ്മംതന്നെയാണ്. ആ ബ്രഹ്മം, ദയാലുവായ ആചാൎയ്യനാൽ, പണിപ്പെട്ടു്, "നീ സംസാരിയല്ല" എന്നു് ഉണൎത്തപ്പെട്ടപ്പോൾ, സ്വാഭാവികമായ ആത്മാവിനെത്തന്നെ അറിഞ്ഞു. "തന്നെ" എന്നു പറഞ്ഞതു്, അവിദ്യയാൽ അധ്യാരോപിതമായ വിശേഷങ്ങളോടുകൂടാതെ എന്നുള്ള അൎത്ഥത്തിലാണ്.

ചോദ്യം—ബ്രഹ്മം അറിഞ്ഞു എന്നു പറയുന്ന സ്വാഭാവികമായ ആത്മാവേതാണ്? അതു പറയണം.

ഉത്തരം—ആത്മാവിനെ നിങ്ങൾ ഓൎക്കുന്നില്ലയോ? ഏതാണോ ഈ ശരീരങ്ങളിൽ പ്രവേശിച്ചു്, പ്രാണിക്കയും, അപാനിക്കയും, വ്യാനിക്കയും, ഉദാനിക്കയും, സമാനിക്കയും ചെയ്യുന്നതു്, അതാണു ആത്മാവെന്നു് മുമ്പേ കാണിച്ചിട്ടുണ്ടല്ലോ.

ചോദ്യം—'ഇന്നതു കാള; ഇന്നതു കുതിര' എന്നൊക്കെപ്പറയുന്നതുപോലെ പരോക്ഷമായി വ്യപദേശിക്കുന്നതല്ലാതെ, പ്രത്യക്ഷമായി ആത്മാവിനെ നിങ്ങൾ കാണിക്കുന്നില്ലല്ലോ.

സമാധാനം—എന്നാൽ, ദ്രഷ്ടാവും ശ്രോതാവും മന്താവും(=മനനം ചെയ്യുന്നവൻ) ആയിട്ടുള്ളതാണ് ആത്മാവെന്നു ധരിച്ചുകൊൾക.

ചോദ്യം—ഇതിലും നിങ്ങൾ ദർശനാദിക്രിയാകർത്താവിന്റെ സ്വരൂപത്തെ പ്രത്യക്ഷമായി കാണിക്കുന്നില്ലല്ലോ. ഗന്താവിന്റെ സ്വരൂപം ഗമനക്രിയതന്നെയല്ലല്ലോ. ഛേദിക്കുന്നവന്റെ സ്വരൂപം ഛേദനക്രിയതന്നെയാണെന്നും പറയാൻപാടില്ലല്ലോ.

സമാധാനം—എന്നാൽ, ദൃഷ്ടിയുടെ ദ്രഷ്ടാവും ശ്രുതിയുടെ ശ്രോതാവും മതിയുടെ മന്താവുമാണ്, അതായതു ദൃഷ്ടി മുതലായവയുടെ സാക്ഷിയാണ് ആത്മാവെന്നു പറയുന്നു. നിങ്ങൾക്കു തൃപ്തിയാവട്ടെ.

ചോദ്യം—മുമ്പേ നിങ്ങൾ പറഞ്ഞ ഉത്തരത്തിനും ഇതിനും ദ്രഷ്ടാവിനെസംബന്ധിച്ച് എന്തു വിശേഷമാണുള്ളത്? ദൃഷ്ടിയുടെ ദ്രഷ്ടാവായാലും ഘടനത്തിന്റെ ദ്രഷ്ടാവായാലും ദ്രഷ്ടാവുതന്നെ. നിങ്ങൾ വിശേഷം പറയുന്നതു ദ്രഷ്ടവ്യത്തിൽമാത്രമാണ്.

സമാധാനം—അങ്ങനെയല്ല, ദ്രഷ്ടാവിൽ വിശേഷമുണ്ട്. ദൃഷ്ടിയുടെ ദ്രഷ്ടാവാരോ അവൻ ദൃഷ്ടിയാണെങ്കിൽ എപ്പോഴും ദൃഷ്ടിയെ ദർശിക്കും. ഒരിക്കലും ദ്രഷ്ടാവിനാൽ ദൃഷ്ടി ദർശിക്കപ്പെടാതിരിക്കയില്ല. അവിടെ ദ്രഷ്ടാവിന്റെ ദൃഷ്ടി നിത്യയായിരിക്കണം. ദ്രഷ്ടാവിന്റെ ദൃഷ്ടി അനിത്യയാണെങ്കിൽ, അപ്പോൾ, ദൃശ്യയായ ദൃഷ്ടി, അനിത്യയായ ദൃഷ്ടിയാൽ ഘടാദിവസ്തു എന്നപോലെ, ചിലപ്പോൾ ദർശിക്കപ്പെടാതെയുമിരിക്കണം. ദൃഷ്ടിയുടെ ദ്രഷ്ടാവ് അങ്ങനെ ഒരിക്കലും ദൃഷ്ടിയെ ദർശിക്കാതിരിക്കുന്നുമില്ല.

ചോദ്യം—ദ്രഷ്ടാവിന്, നിത്യയും അദൃശ്യയുമായി ഒന്ന്, അനിത്യയും ദൃശ്യയുമായി മറെറാന്ന്, ഇങ്ങനെ രണ്ടു ദൃഷ്ടികളുണ്ടോ?

സമാധാനം—ഉണ്ട്; അനിത്യയായ ദൃഷ്ടി പ്രസിദ്ധയാണ്; അന്ധത്വവും അനന്ധത്വവും കാണുന്നുണ്ടല്ലോ. നിത്യയായ ദൃഷ്ടിയെ ഉണ്ടായിരുന്നുള്ളു എങ്കിൽ എല്ലാവരും അനന്ധന്മാരായിത്തന്നെ ഇരിക്കേണ്ടിയിരുന്നു. ദ്രഷ്ടാവിന്റെ ദൃഷ്ടിയാകട്ടെ നിത്യയാകുന്നു. "ന ഹി ദ്രഷ്ടുർദൃഷ്ടേർവിപരിലോപോവിദ്യതേ" എന്നുള്ള ശ്രുതി അതിനു പ്രമാണമാണ്. അനുമാനംകൊണ്ടും അതു സിദ്ധിക്കും. അന്ധനും, സ്വപ്നത്തിൽ, ഘടാദ്യാഭാസങ്ങളെ വിഷയീകരിച്ചുള്ള ദൃഷ്ടി അനുഭവപ്പെടുന്നുണ്ട്. അപ്പോൾ ആ ദൃഷ്ടി, ബാഹ്യദൃഷ്ടി നശിക്കുന്നതുകൊണ്ടു നശിക്കുന്നില്ല. അതു ദ്രഷ്ടാവിന്റെ ദൃഷ്ടിയാണ്. നശിക്കാത്തതും, അതുകൊണ്ടു നിത്യയും, സ്വരൂപഭൂതയും സ്വയംജ്യോതിസ്സെന്നു പറയുന്നതുമായ ആ ദൃഷ്ടികൊണ്ട്, അനിത്യയും സ്വപ്നത്തിലും ജാഗ്രത്തിലുമുള്ള വാസനാപ്രത്യയങ്ങളാകുന്ന സ്വരൂപത്തോടുകൂടിയതും ആയ മറേറ ദൃഷ്ടിയെ എപ്പോഴും കണ്ടുകൊണ്ടാണ് ദൃഷ്ടിയുടെ ദ്രഷ്ടാവു ഇരിക്കുന്നത്. ഇങ്ങനെ ആകയാൽ, അഗ്നിക്ക് ഔഷ്ണ്യമെന്നപോലെ, ദൃഷ്ടിതന്നെയാണ് ദ്രഷ്ടാവിന്റെ സ്വരൂപവും. അല്ലാതെ കണാദാദികൾ പറയുംപോലെ, ദൃഷ്ടിക്കു പുറമേ ചേതനനോ അചേതനനോ ആയ വേറെ ഒരു ദ്രഷ്ടാവില്ല.

ആ ബ്രഹ്മം, നിത്യദൃഷ്ടിസ്വരൂപവും അധ്യാരോപിതമായ അനിത്യദൃഷ്ടി മുതലായ ദോഷങ്ങളോടുകൂടാത്തതുമായ തന്നെത്തന്നെയാണ് അറിഞ്ഞതു്.

പൂർവ്വപക്ഷം—"വിജ്ഞാതാരമരേ, കേന വിജാനീയാത്?" എന്ന ശ്രുതിയുള്ളതുകൊണ്ട്, വിജ്ഞാതാവിനെ അറിഞ്ഞു എന്നു പറയുന്നതു വിരുദ്ധമാണു്.

സമാധാനം—അല്ല. ഇങ്ങനെ അറിയുന്നതു വിരുദ്ധമല്ല. ഇങ്ങനെ, ദൃഷ്ടിയുടെ ദ്രഷ്ടാവാണെന്ന് അറിയപ്പെടുകതന്നേ ചെയ്യുന്നു. അതിനു വേറേ ഒരു ജ്ഞാനത്തിൻെറ അപേക്ഷയില്ലാത്തതുകൊണ്ടും വിപ്രതിഷേധ (വിരോധ)മില്ല. ദ്രഷ്ടാവിൻെറ ദൃഷ്ടി നിത്യതന്നെയാണെന്നറിയുന്നതിന് ദ്രഷ്ടാവിനെ വിഷയീകരിക്കുന്ന മററൊരു ദൃഷ്ടിയുടെ ആകാങ്ക്ഷയില്ല. ദ്രഷ്ടാവിനെ വിഷയീകരിക്കുന്ന ദൃഷ്ടിയുടെ ആകാങ്ക്ഷ, അങ്ങനെ ഒരു ദൃഷ്ടി സംഭവിക്കാത്തതിനാൽതന്നെ നീങ്ങിപ്പോകുന്നു ഇല്ലാത്ത വിഷയത്തിൽ ആക്കും ആകാങ്ക്ഷ ഉണ്ടാകുന്നതല്ലല്ലോ. ദൃശ്യയായ ദൃഷ്ടി, ദ്രഷ്ടാവിനെ വിഷയീകരിക്കുവാനുത്സാഹിക്കയുമില്ല. ഉത്സാഹിക്കുമെങ്കിലല്ലേ അതിനെ ആകാങ്ക്ഷിക്കയുള്ളു. തനിക്കുതന്നെ തൻെറ സ്വരൂപത്തെപ്പററി ആകാങ്ക്ഷ ഉണ്ടാകയുമില്ല. അതിനാൽ, ബ്രഹ്മം തന്നെത്തന്നെ അറിഞ്ഞു എന്നുപറഞ്ഞതു്, അജ്ഞാനംകൊണ്ടുള്ള അധ്യാരോപണത്തിൻെറ നിവൃത്തിയെയാണു്. അല്ലാതെ അവനവനെത്തന്നെ വിഷയീകരിക്കുന്നതിനെയല്ല.

ബ്രഹ്മം എങ്ങനെയാണു് അറിഞ്ഞതെന്നുപറയുന്നു—"ഞാൻ ദൃഷ്ടിയുടെ ദ്രഷ്ടാവായ ആത്മാവായ ബ്രഹ്മമാകുന്നു. അങ്ങു (ഗുരു) പറയുന്നതുപോലെ, സാക്ഷാത്തും അപരോക്ഷവുമായി, സർവ്വാന്തരമായ ആത്മാവും അശനായാദികളെ കടന്നിരിക്കുന്നതും 'നേതി, നേതി,' 'അസ്ഥൂലമനണു' ഇത്യാദി ലക്ഷണങ്ങളോടുകൂടിയതും ആയിട്ടുള്ളതേതോ അതുതന്നെയാണു ഞാൻ." എന്നിങ്ങനെ ആണു് ആ ബ്രഹ്മം അറിഞ്ഞതു. ഇങ്ങനെ അറിഞ്ഞതുകൊണ്ട്, ആ ബ്രഹ്മം സർവ്വവുമായിത്തീൎന്നു; അബ്രഹ്മമാണെന്നുള്ള അധ്യാരോപണം നീങ്ങിയതിനാൽ, അതിൻെറ (അധ്യാരോപണത്തിൻെറ) കാൎയ്യമായ അസർവ്വത്വം നീങ്ങി, സർവ്വവുമായിത്തീൎന്നു. അതിനാൽ, 'ബ്രഹ്മവിദ്യകൊണ്ടു നമുക്കു സർവ്വവുമായിത്തീരാം' എന്നു മനുഷ്യർ വിചാരിക്കുന്നതു യുക്തംതന്നെ.

ആ ബ്രഹ്മം എന്തിനെ അറിഞ്ഞിട്ടാണു സർവ്വവുമായിത്തീൎന്നതെന്ന ചോദ്യത്തിനു്, "ബ്രഹ്മവാ ഇദമഗ്ര ആസീത്; തദാത്മാനമേവാവേത്; തസ്മാത് തത് സർവ്വമഭവത്" എന്നുള്ളതുകൊണ്ടു് ഉത്തരംപറഞ്ഞുകഴിഞ്ഞു.

അങ്ങനെയാകയാൽ, ദേവന്മാരുടെകൂട്ടത്തിൽ ആരെല്ലാമാണോ മേൽപറഞ്ഞപ്രകാരം ആത്മാവിനെ അറിഞ്ഞതു്. അവരെല്ലാംതന്നെ ആത്മാവായ ആ ബ്രഹ്മമായിത്തീൎന്നു, അതുപോലെതന്നെ ഋഷികളുടെകൂട്ടത്തിലും മനുഷ്യരുടെകൂട്ടത്തിലും ആത്മാവിനെ അറിഞ്ഞവർമാത്രം ബ്രഹ്മമായിത്തീൎന്നു. ദേവന്മാരുടെകൂട്ടത്തിലെന്നുംമററും പറഞ്ഞതു ലോകദൃഷ്ടിയെ

അനുസരിച്ചാണ്. അല്ലാതെ ബ്രഹ്മമെന്നുള്ള നിലയിൽ വിചാരിച്ചല്ല. "പുരഃപുരുഷ ആവിശത്" എന്നതനുസരിച്ചു, എല്ലായിടത്തും ബ്രഹ്മംതന്നെയാണ് അനുപ്രവേശിച്ചിരിക്കുന്നതെന്നു മുമ്പു പറഞ്ഞുവല്ലോ. അതുകൊണ്ടു് ശരീരം മുതലായ ഉപാധികളാൽ ഉണ്ടാക്കപ്പെടുന്ന ലോകദൃഷ്ടിയെ അപേക്ഷിച്ചാണു്, 'ദേവാനാം' ഇത്യാദി പറഞ്ഞിരിക്കുന്നതു്. പരമാത്ഥത്തിൽ ആകട്ടെ ദേവാദിശരീരങ്ങളിൽ പ്രതിബോധ (ആത്മജ്ഞാന)ത്തിനു മുമ്പു്, വേറെവിധത്തിൽമാത്രം അറിയപ്പെട്ടിരുന്ന ബ്രഹ്മംതന്നെ ആണ് ഉണ്ടായിരുന്നതു്. അതു അവനവനെത്തന്നെ അറിയുകയും ആ ജ്ഞാനത്തിനനുസരിച്ചുതന്നെ സർവവുമായിത്തീരുകയുംചെയ്തു.

ഈ ബ്രഹ്മവിദ്യയ്ക്കു സർവഭാവാപത്തി (സർവവുമായിത്തീരുക)യാണു ഫലമെന്നുള്ളതിന്റെ ഉറപ്പിനായി, ശ്രുതി, മന്ത്രങ്ങളെ ഉദാഹരിക്കുന്നു. ആ ബ്രഹ്മത്തെ, "ഞാനാകുന്നു" എന്നു്, താൻതന്നെയായിക്കണ്ടു, വാമദേവൻ എന്ന ഋഷി, ആബ്രഹ്മത്തിന്റെ ദശനത്താൽതന്നെ സർവഭാവത്തെ പ്രാപിച്ചപ്പോൾ- അദ്ദേഹം ഈ ബ്രഹ്മാത്മദർശത്തിൽ സ്ഥിതിചെയ്തുകൊണ്ടു, "അഹം മനുരഭവം, സൂര്യശ്ച" (ഞാൻ മനുവായി. സൂര്യനുമായി) ഇത്യാദിമന്ത്രങ്ങളെ കണ്ടുപിടിച്ചു. "ആബ്രഹ്മത്തെക്കണ്ടു്," എന്നതു ബ്രഹ്മവിദ്യയെ പരാമർശിക്കുന്നു: "അഹം മനുരഭവം, സൂര്യശ്ച" ഇത്യാദികൊണ്ടു് ബ്രഹ്മവിദ്യാഫലമായ സർവഭാവാപത്തിയേ പരാമശിക്കുന്നു. "കണ്ടുകൊണ്ടു സർവാത്മഭാവത്തെ പ്രാപിച്ചു" എന്നുള്ള പ്രയോഗത്താൽ—'പശ്യൻ' എന്നുള്ള ശതൃപ്രത്യയപ്രയോഗത്താൽ—ബ്രഹ്മവിദ്യയാകുന്ന സഹായസാധനത്താൽ മോക്ഷത്തെ സാധിക്കാമെന്നു കാണിച്ചിരിക്കുന്നു. "പശ്യൻ" എന്ന ശതൃപ്രത്യയം ഹേതപത്ഥത്തിലുള്ളതാണ്. ഹേതുവാകണമെങ്കിൽ, മദ്ധ്യേ മറ്റൊന്നില്ലാതെ അടുത്തിരിക്കയും വേണം. അതുകൊണ്ടു് ഈ ശതൃപ്രത്യയത്തിന്റെ ബലത്താൽ ബ്രഹ്മവിദ്യയും മോക്ഷവും, ഇടയ്ക്കു മറ്റൊന്നില്ലാത്തവിധം അടുത്തിരിക്കുന്നതായി മനസ്സിലാകുന്നു. അതിനാൽ മോക്ഷത്തിനു വേറേ സാധനത്തിന്റെ അപേക്ഷയില്ലെന്നു ശ്രുതി കാണിക്കുന്നു എന്നത്ഥം- 'ഭുഞ്ജാനസ്തൃപ്യതി' (ഉണ്ടുതൃപ്തിപ്പെടുന്നു) എന്നുള്ളതുപോലെയാണല്ലോ 'പശ്യൻ പ്രതിപേദേ' എന്നുള്ള പ്രയോഗം.

'മഹാന്മാരായ ദേവാദികൾക്കു വീര്യം കൂടുതലുള്ളതുകൊണ്ടു അവക്കു ബ്രഹ്മവിദ്യകൊണ്ടു ഈ സർവഭാവാപത്തി ഉണ്ടായി; എന്നാൽ, ഇപ്പോഴും, ഈ യുഗത്തിലുള്ളവക്കു്, വിശേഷിച്ചു മനുഷ്യക്കു്, സർവഭാവാപത്തിയുണ്ടാകയില്ല' എന്നു് ആക്കെങ്കിലും പക്ഷേ തോന്നിയേക്കാമെന്നു വിചാരിച്ചു്, ആ തോന്നൽ നീക്കുന്നതിനായി പറയുന്നു. സർവഭൂതങ്ങളിലും അനുപ്രവേശിച്ചിരിക്കുന്നതും, ദർശനം, ക്രിയ മുതലായ ലിങ്ഗങ്ങളോടുകൂടിയതും ആയ പ്രകൃതമായ ഈ ബ്രഹ്മത്തെ, ഇക്കാലത്തും, ആരെങ്കിലും, ബാഹ്യവിഷയതൃഷ്ണയില്ലാതെ "ഞാൻ ബ്രഹ്മമാകുന്നു" എന്നിങ്ങനെ, താൻതന്നെയായി അറിയുന്നതായാൽ ഉപാധിയാൽ ഉണ്ടാക്കപ്പെടുന്ന ഭ്രാന്തിവിജ്ഞാനത്താൽ അദ്ധ്യാരോപിതങ്ങളായ വിശേഷങ്ങളെ തള്ളി, "സംസാരവിഷയങ്ങളാൽ അസ്പൃഷ്ടവും, അകവും പുറവുമെന്ന ഭേദമില്ലാത്തതും ആയ കേവല (അദ്വിതീയ)മായ ബ്രഹ്മമാണു ഞാൻ" എന്നു അറിയുന്നതായാൽ. അവൻ ബ്രഹ്മവിജ്ഞാനത്താൽ അവിദ്യാകൃതമായ അസർവത്വം നീങ്ങി, സർവവുമാ

യിത്തീരും. മഹാവീൎയ്യന്മാരായ വാമദേവാദികളിലും ഹീനവീൎയ്യരായ ഇക്കാലത്തുള്ള മനുഷ്യരിലും, ബ്രഹ്മത്തിനാകട്ടെ, ബ്രഹ്മജ്ഞാനത്തിനാകട്ടെ, യാതൊരുവിശേഷവുമില്ല.

എന്നാൽ, ഇക്കാലത്തുള്ള മനുഷ്യരിൽ ബ്രഹ്മവിദ്യാഫലം അനൈകാന്തികം (തീർച്ചയായി ഉണ്ടാകുമെന്നുവിചാരിക്കാൻ പാടില്ലാത്തതു്) ആണെന്നു ശങ്കിക്കപ്പെടാവുന്നതുകൊണ്ടു പറയുന്നു:—മേൽപറഞ്ഞപ്രകാരം ബ്രഹ്മത്തെ അറിയുന്നവന് ബ്രഹ്മഭാവാപത്തിയേയോ സൎവ്വഭാവാപത്തിയേയോ ഇല്ലാതാക്കുന്നതിന് മഹാവീൎയ്യന്മാരായ ഇന്ദ്രാദിദേവന്മാർപോലും മതിയാകയില്ല; പിന്നെ മററുള്ളവരുടെ കഥ പറവാനുണ്ടോ?

ബ്രഹ്മവിദ്യാഫലപ്രാപ്തിയിൽ വിഘ്നമുണ്ടാക്കുന്നതിനു ദേവാദികൾ ശക്തരായേക്കുമെന്നു ശങ്കിക്കപ്പെടുന്നതെന്താണെന്നു പറയാം—ദേവാദികളുടെനേൎക്കു മനുഷ്യൎക്കുകടമുണ്ടു്. "ബ്രഹ്മചൎയ്യേണ ഋഷിഭ്യോ, യജ്ഞേനദേവേഭ്യഃ, പ്രജയാപിതൃഭ്യഃ" എന്നുള്ളതുകൊണ്ടു്, പുരുഷൻ, ജനിക്കുമ്പോൾ തന്നെ ഋണമുള്ളവനാണെന്നു ശ്രുതി കാണിക്കുന്നു. പുരുഷൻ ദേവന്മാൎക്കു പശുവിനെപ്പോലെയാണെന്നു പറഞ്ഞിരിക്കുന്നതുകൊണ്ടും "അയംവാ" ഇത്യാദി ലോകശ്രുതിയുള്ളതുകൊണ്ടും, തങ്ങളുടെ വൃത്തിയെ പരിപാലിക്കണമെന്നുള്ള ഇച്ഛകൊണ്ടു് ദേവന്മാർ കടക്കാരെപ്പോലെ പരതന്ത്രരായ മനുഷ്യരുടെനേൎക്കു്, അമൃതത്വപ്രാപ്തിയിൽ വിഘ്നത്തെ ആചരിച്ചേക്കുമെന്നു ന്യായമായി ശങ്കിക്കാവുന്നതാണു്.

ദേവന്മാർ തങ്ങളുടെ പശുക്കളെ തങ്ങളുടെ ശരീരംപോലെ രക്ഷിക്കുകയും ചെയ്യും. ഒരു പുരുഷൻ ദേവന്മാൎക്കു വളരെ പശുക്കൾക്കു സമമാണെന്നുപറഞ്ഞു്, യാഗാദികൎമ്മങ്ങൾക്കധീനമായ തങ്ങളുടെ വൃത്തിയേ ദേവന്മാർ എത്ര വലിയ കാൎയ്യമായിട്ടാണു കരുതുന്നതെന്ന് ഇനികാണിക്കും. "തസ്മാദേഷാംതന്നപ്രിയം, യദേതന്മനുഷ്യാവിദ്യുഃ" എന്നും, "യഥാ ഹ വൈ സ്വായലോകായാരിഷ്ടിമിച്ഛേ, ദേവം ഹൈവംവിദേ സൎവ്വാണിഭൂതാന്യരിഷ്ടിമിച്ഛന്തി" എന്നും ഇനിപറയും. ബ്രഹ്മവിത്തായിത്തീൎന്നാൽ അന്യനുവേണ്ടിയുള്ളവൻ എന്നുള്ള അവസ്ഥ നീങ്ങിപ്പോകുന്നതുകൊണ്ടു്, സ്വലോകത്വമാകട്ടെ പശുത്വമാകട്ടെ ഇല്ല എന്നുള്ളതു്, അപ്രിയമെന്നും, അരിഷ്ടിയേഇച്ഛിക്കുന്നു എന്നും പറഞ്ഞതിൽനിന്നു മനസ്സിലാക്കാം. അതിനാൽ ബ്രഹ്മവിത്തിന്റെ ബ്രഹ്മവിദ്യാഫലപ്രാപ്തിക്കു ദേവന്മാർ വിഘ്നംചെയ്യുതന്നെചെയ്യും. അവർ പ്രഭാവ(സാമൎത്ഥ്യ)മുള്ളവരുമാണല്ലൊ.

പൂൎവ്വപക്ഷം—സാമൎത്ഥ്യമുള്ളതുകൊണ്ടാണു് ദേവന്മാർ വിദ്യാഫലപ്രാപ്തിയിൽ വിഘ്നംചെയ്യുന്നതെങ്കിൽ, കൎമ്മഫലപ്രാപ്തിയിലും ദേവന്മാർ വിഘ്നം ചെയ്യുമല്ലോ അപ്പോൾ അഭ്യുദയത്തിനും നിഃശ്രേയസത്തിനുമുള്ള സാധനങ്ങളെ അനുഷ്ഠിക്കുന്നതിനു ഫലം കിട്ടുമെന്നു വിശ്വസിക്കുവാൻ നിവൃത്തിയില്ലാതെ വരികയില്ലേ? അതുപോലെ അചിന്ത്യശക്തിയായതുകൊണ്ടു ഈശ്വരനും വിഘ്നമുണ്ടാക്കുവാൻ കഴിയും. അപ്രകാരം, കാലം, കൎമ്മം, മന്ത്രം, ഔഷധി, തപസ്സ് ഇവയ്ക്കും വിഘ്നമുണ്ടാക്കാൻ ശേഷിയുണ്ടു്. ഈശ്വരകാലാദികൾ ഫലസമ്പത്തിക്കും ഫലവിപത്തിക്കും കാരണമാകുമെന്നു്, ശാസ്ത്രത്തി

ലും ലോകത്തിലും പ്രസിദ്ധമാണല്ലോ. അതുകൊണ്ടും ശാസ്ത്രാൎത്ഥത്തെ അനുഷ്ഠിച്ചാൽ ഫലം തീൎച്ചയായി കിട്ടുമെന്ന വിശ്വസിക്കുവാൻ നിവൃത്തിയില്ലാതെയാകും. അങ്ങനെയാകുമ്പോൾ ശാസ്ത്രം അപ്രമാണമെന്നുംവരും.

സമാധാനം — അങ്ങനെ പറഞ്ഞുകൂടാ; എന്തെന്നാൽ, എല്ലാപദാൎത്ഥങ്ങൾക്കും നിയതങ്ങളായ നിമിത്തങ്ങളെ എടുക്കുന്നതായിക്കാണുന്നുണ്ട്. തൈരു മുതലായതുണ്ടാക്കുവാനിച്ഛിക്കുന്നവൻ പാലുമുതലായത് എടുക്കുന്നു. അതുതന്നെയുമല്ല, പ്രാണികൾക്ക്, സുഖദുഃഖാദിയിൽ വൈചിത്ര്യവും കാണുന്നു. സ്വഭാവേനയാണ് എല്ലാം സംഭവിക്കുന്നതെന്നുള്ള വാദത്തിൽ അതിന് ഉപപത്തിയില്ല. സുഖദുഃഖാദിഫലങ്ങൾക്കു നിമിത്തം കൎമ്മമാണെന്നുള്ളതും, വേദം, സ്മൃതി, ന്യായം, ലോകം ഇവയാൽ സ്വീകരിക്കപ്പെട്ടിട്ടുള്ളതുമായ പക്ഷത്തിൽ, ദേവന്മാർ, ഈശ്വരൻ, കാലം ഇവയൊന്നും കൎമ്മഫലത്തെ വ്യത്യാസപ്പെടുത്തുകയില്ല. എന്തെന്നാൽ ദേവാദികൾ കൎമ്മങ്ങൾക്ക് ആവശ്യമുള്ള കാരകങ്ങളാണ്. പുരുഷന്മാരുടെ ശുഭമോ അശുഭമോആയകൎമ്മം, ദേവന്മാർ, കാലം, ഈശ്വരൻ മുതലായ കാരകങ്ങളുടെ അപേക്ഷകൂടാതെ ഉണ്ടാകയില്ല. ഉണ്ടായാലും, അതിനു ഫലദാനത്തിൽ സാമൎത്ഥ്യമുണ്ടായിരിക്കയില്ല. കാരകം മുതലായ അനേകനിമിത്തങ്ങളെ ഉപാദാനംചെയ്യുക ക്രിയയുടെ സ്വഭാവമാണല്ലോ. അതിനാൽ, ദേവേശ്വരാദികൾ ക്രിയയ്ക്കു അനുകൂലങ്ങളായ കാരകങ്ങളാകയാൽ കൎമ്മങ്ങളിൽ ഫലപ്രാപ്തിയെക്കുറിച്ചു അവിശ്വാസം വേണ്ട. ചിലേടത്ത് ദേവാദികൾ കൎമ്മങ്ങൾക്കു വശവൎത്തികളാണെന്നു സമ്മതിക്കേണ്ടിയുമിരിക്കുന്നു. എന്തെന്നാൽ കൎമ്മങ്ങളുടെ സാമൎത്ഥ്യത്തെ നിഷേധിക്കുവാൻ സാധിക്കയില്ല. കൎമ്മം, കാലം, ദൈവം, ദ്രവ്യം മുതലായവയുടെ സ്വഭാവം ഇവയുടെ പ്രധാനമെന്നും അപ്രധാനമെന്നുള്ളമുള്ള അവസ്ഥ, നിയതമല്ലാത്തതും അറിയുവാൻ പ്രയാസമുള്ളതുമാകയാലാണ് ലോകത്തിന് മതിവിഭ്രമമുണ്ടായിരിക്കുന്നത്. ഫലപ്രാപ്തിയിൽ കൎമ്മം മാത്രമാണു കാരകം; വേറൊന്നുമില്ല; എന്നു ചിലർ വിചാരിക്കുന്നു. ദൈവംതന്നെയാണെന്നു വേറെചിലർ പറയുന്നു. കാലമാണെന്നു മറെറാരുകൂട്ടർ വാദിക്കുന്നു. ദ്രവ്യാദിസ്വഭാവമാണെന്നാണു പിന്നെയൊരുവകക്കാരുടെ അഭിപ്രായം. ഇവയെല്ലാംകൂടിത്തന്നെയാണെന്നു മതമുള്ളവരുമുണ്ട്. അതിൽ, കൎമ്മത്തിൻെറ പ്രാധാന്യത്തെഅംഗീകരിച്ചുകൊണ്ടാണ്, "പുണ്യോ വൈ പുണ്യേന കൎമ്മണാ ഭവതി, പാപഃ പാപേന"ഇത്യാദി ശ്രുതിസ്മൃതിവാദങ്ങൾ പുറപ്പെട്ടിട്ടുള്ളത്. ഇവയിൽ (കൎമ്മം മുതലായവയിൽ)ഒന്നിനു അതിൻെറ വിഷയത്തിൽ പ്രാധാന്യവും, മററുള്ളവയ്ക്കു തൽക്കാലത്തേക്കു പ്രാധാന്യ കതിക്കു സ്ഥംഭവും ഉണ്ടാകാറുണ്ടെങ്കിലും, കൎമ്മത്തിന്, ഫലപ്രാപ്തിയെ സംബന്ധിച്ചു അപ്രാധാന്യം വരികയില്ല. എന്തെന്നാൽ, കൎമ്മത്തിൻെറ പ്രാധാന്യം ശാസ്ത്രന്യായങ്ങളാൽ നിൎദ്ധാരണം ചെയ്യപ്പെട്ടിട്ടുള്ളതാണ്.

ദേവാദികൾക്കു വിദ്യാഫലത്തിലും വിഘ്നകൎത്തൃത്വമില്ല. എന്തെന്നാൽ ബ്രഹ്മപ്രാപ്തിരൂപമായ ഫലത്തിനു വിഘ്നമുണ്ടാക്കുന്നതിനു ദേവന്മാൎക്കു സാമൎത്ഥ്യമില്ല. എന്തെന്നാൽ ആ ഫലം വിദ്യാകാലത്തിൽനിന്നു അ

കുന്ന കാലത്തല്ല. ജ്ഞാനമുണ്ടാകുമ്പോൾതന്നെ അതുമുണ്ടായിക്കഴിയും. ലോകത്തിൽ, ചക്ഷുസ്സിനു വെളിച്ചത്തോടു സംയോഗമുണ്ടാകുമ്പോൾതന്നെ രൂപാഭിവ്യക്തിയുണ്ടാകുന്നതുപോലെ, ആത്മവിഷയകമായ വിജ്ഞാനമുണ്ടാകുമ്പോൾതന്നെ തദ്വിഷയകമായ അജ്ഞാനത്തിനു തിരോഭാവമുണ്ടാകും. അതിനാൽ, വിളക്കുള്ളപ്പോൾ തമസ്സിന്റെ കാൎയ്യമുണ്ടാവാൻ വഴിയില്ലാത്തതുപോലെ, ബ്രഹ്മവിദ്യയുള്ളപ്പോൾ അവിദ്യാകാൎയ്യമുണ്ടാവാൻ തരമില്ലാത്തതിനാൽ, ദേവന്മാർ, എന്തുകൊണ്ടു്, ആൎക്കു വിഘ്നം ചെയ്യും? അപ്പോൾ ബ്രഹ്മവിത്തിനു്, ദേവന്മാരുടെ ആത്മാവെന്ന അവസ്ഥതന്നെയാണു്. അതിനെ 'ആത്മാഹ്യേഷാം സ ഭവതി' എന്നതുകൊണ്ടു പറയുന്നു. ആ ബ്രഹ്മവിത്തു് ഈ ദേവന്മാരുടെ ആത്മാവായി—സ്വരൂപവും ധ്യേയവും സൎവ്വശാസ്ത്രങ്ങളെക്കൊണ്ടും അറിയപ്പെടേണ്ടതുമായ ബ്രഹ്മമായി—തീരുന്നു. രജതമെന്നു തോന്നുന്ന ശുക്തികയുടെ ശുക്തികാത്വം എങ്ങനെ അവിദ്യാമാത്രത്താൽ വ്യവഹിതമായിരിക്കുന്നുവോ അതുപോലെ ബ്രഹ്മവിത്തിന്റെ സൎവ്വാത്മത്വവും അവിദ്യയാൽ മാത്രമാണു് വ്യവഹിതമായിരിക്കുന്നതു്; വിദ്യയുണ്ടാകുമ്പോൾതന്നെ ആ അവിദ്യ തീൎച്ചയായും നീങ്ങിപ്പോകും. അതിനാൽ, വിദ്യയ്ക്കും അതിന്റെ ഫലത്തിനും സമാനകാലികത്വം യുക്തംതന്നെ. ഇതു നാം മുമ്പു പറഞ്ഞിട്ടുള്ളതുമാണു്. ഇങ്ങനെ ബ്രഹ്മവിത്തു ദേവാദികളുടെ ആത്മാവായിത്തീരുന്നതിനാൽ, ആത്മാവിനു പ്രതികൂലമായി പ്രയത്നിക്ക എന്നതു സംഭവിക്കാത്തതാകയാൽ, ബ്രഹ്മവിത്തിനു വിദ്യാഫലപ്രാപ്തിയിൽ ദേവന്മാർ വിഘ്നം ചെയ്കയില്ല. എവിടെയാണോ ദേശകാലനിമിത്തങ്ങളാൽ വ്യവഹിതവും അനാത്മഭൂതവുമായ ഫലം, അവിടെ, ആ അനാത്മവിഷയത്തിൽ, വിഘ്നാചരണത്തിനുള്ള ദേവാദികളുടെ പ്രയത്നം സഫലമാകും; അല്ലാതെ, വിദ്യയുണ്ടാകുമ്പോൾ തന്നെ ഉണ്ടാകുന്നതും, ദേശകാലനിമിത്തങ്ങളാൽ അവ്യവഹിതവും ആയ ഈ വിദ്യാഫലത്തിന്റെ വിഷയത്തിൽ അവരുടെ വിഘ്നാചരണശ്രമം സഫലമാകയില്ല; എന്തെന്നാൽ ഇവിടെ അതിനവസരമില്ല.

ശങ്ക—ഇങ്ങനെ ജ്ഞാനത്തിനു ഉടനേ ഫലമുണ്ടാകുമെന്നു പറയുന്ന പക്ഷം, ആദ്യമായ ജ്ഞാനം അജ്ഞാനധ്വംസിയല്ലെന്നു പറയണം. എന്തെന്നാൽ, അജ്ഞന്മാൎക്കെന്നപോലെതന്നെ തത്വജ്ഞന്മാൎക്കും "ഞാൻ ബ്രഹ്മമാകുന്നു" എന്നുള്ള ജ്ഞാനം തുടൎച്ചയായിക്കാണുന്നില്ല; എന്നു മാത്രമല്ല, വിപരീതജ്ഞാനവും അതിന്റെ കാൎയ്യവും കാണുന്നതുമുണ്ടു്. അതിനാൽ, ദേഹപാതകാലത്തുള്ള ജ്ഞാനമേ അജ്ഞാനത്തെ നിവൎത്തിപ്പിക്കയുള്ളൂ എന്നു പറയേണ്ടിവരുന്നു. അപ്പോൾ ജീവന്മുക്തിയ്ക്കു വഴിയില്ല.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. അന്ത്യമായ ജ്ഞാനമാണു് അജ്ഞാനത്തെ നിവൎത്തിപ്പിക്കുന്നതെന്നു പറയുന്നപക്ഷം, ആദ്യമായ ജ്ഞാനം അജ്ഞാനനിവൎത്തകമല്ലാത്തതുകൊണ്ടു് അതു അനൈകാന്തികമാണെന്നു വരും. ആത്മവിഷയമായ ആദ്യത്തെ പ്രത്യയം അവിദ്യയേ നിവൎത്തിപ്പിക്കയില്ലെങ്കിൽ അന്ത്യമായിട്ടുള്ളതും നിവൎത്തിപ്പിക്കയില്ല. എന്തെന്നാൽ അവയുടെ വിഷയം തുല്യമാണു്.

ശങ്ക—എന്നാൽ തുടർച്ചയായുള്ള ജ്ഞാനമാണ് അവിദ്യാനിവർത്തകം; ഇടവിട്ടുള്ളതല്ല എന്നു വയ്ക്കണം.

സമാധാനം—അങ്ങനെ വയ്ക്കുവാനും പാടില്ല; എന്തെന്നാൽ, ജീവനാദിപ്രത്യയമുണ്ടാകുമ്പോൾ 'അഹം ബ്രഹ്മാസ്മി' എന്നുള്ള വിജ്ഞാനത്തിനു തുടർച്ചയുണ്ടാവാൻ വഴിയില്ല. എന്തെന്നാൽ, ജീവനാദിഹേതുകമായ പ്രത്യയവും വിദ്യാപ്രത്യയസന്തതിയും തമ്മിൽ വിരുദ്ധങ്ങളാണ്.

ശങ്ക—ജീവനാദിപ്രത്യയത്തെ തിരസ്കരിച്ചുകൊണ്ടു മരണംവരെ വിദ്യാസന്തതി ഉണ്ടാകുന്നു എന്നു പറഞ്ഞുകൂടയോ?

സമാധാനം—പാടില്ല. പ്രത്യയം ഇത്രയെന്നു തീർച്ചപ്പെടാത്തതുകൊണ്ടു ശാസ്ത്രാർത്ഥത്തിനു തീർച്ചയില്ലായ്ക എന്ന ദോഷം വരും. ഇത്ര പ്രത്യയങ്ങളുടെ സന്തതി (തുടർച്ച)യാണു അവിദ്യയെ നിവർത്തിപ്പിക്കുന്നതെന്നു തീർച്ചപ്പെടാതിരിക്കുന്നതിനാൽ ശാസ്ത്രാർത്ഥം തീർച്ചപ്പെടുകയില്ല.

ശങ്ക—സന്തതി (തുടർച്ച) എന്ന അംശത്തിൽ ശാസ്ത്രാർത്ഥത്തിനു തീർച്ചയുണ്ടല്ലോ.

സമാധാനം—അതുകൊണ്ടു മതിയായില്ല. എന്തുകൊണ്ടെന്നാൽ ആദ്യന്തങ്ങളിൽ വിശേഷമില്ല; ആദ്യത്തെ വിദ്യാപ്രത്യയസന്തതിയെന്നോ മരണകാലംവരെയുള്ള വിദ്യാപ്രത്യയസന്തതി എന്നോ ഉള്ളതിനു വിശേഷമില്ലാത്തതുകൊണ്ടു മുൻപറഞ്ഞ രണ്ടു ദോഷങ്ങളും—അതായത്, ആദ്യത്തെ പ്രത്യയം അവിദ്യാനിവർത്തകമല്ല, ഒടുവിലത്തേതു അവിദ്യാനിവർത്തകമാണ് എന്നു പറയുന്നപക്ഷം, അതു (അന്ത്യപ്രത്യയം) അന്ത്യമായതുകൊണ്ടാണ് അവിദ്യാനിവർത്തകമായിരിക്കുന്നതെങ്കിൽ ദൃഷ്ടാന്തമില്ല; ആത്മവിഷയകമായതുകൊണ്ടാണെങ്കിൽ ആദ്യത്തെ പ്രത്യയത്തിൽ വ്യഭിചാരം എന്നുള്ള രണ്ടു ദോഷങ്ങളും—വന്നുചേരും.

പൂർവ്വപക്ഷം—ഇങ്ങനെ ആണെങ്കിൽ—അതായത്, അന്ത്യപ്രത്യയവും പ്രത്യയസന്തതിയും അവിദ്യാനിവർത്തകമല്ലെങ്കിൽ, വിദ്യാപ്രത്യയം അവിദ്യയേ നിവർത്തിപ്പിക്കുകയേ ഇല്ല.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. "തസ്മാത് തത് സർവ്വമഭവത്" എന്നുള്ള ശ്രുതിയും, "ഭിദ്യതേ ഹൃദയഗ്രന്ഥിഃ", "തത്രകോമോഹഃ" ഇത്യാദി ശ്രുത്യന്തരങ്ങളും വിദ്യാപ്രത്യയം അവിദ്യാനിവർത്തകമാണെന്നുള്ളതിലേക്കു പ്രമാണമാണ്.

ശങ്ക—അതെല്ലാം അർത്ഥവാദമാണ്.

സമാധാനം—അങ്ങനെ പറയുന്നപക്ഷം എല്ലാ ശാഖകളിലുമുള്ള ഉപനിഷത്തുകളും അർത്ഥവാദങ്ങളാണെന്നു വരും. എല്ലാ ശാഖകളിലുമുള്ള ഉപനിഷത്തുകളിലും ഈ അർത്ഥം മാത്രമാണു പറയുന്നത്.

ശങ്ക—അവയും, അഹംപ്രത്യയവിഷയമായ പ്രത്യഗാത്മാവിനെ വിഷയീകരിക്കുന്നവയാകയാൽ, ഏതാനും ഒന്നും ഏതാനും ഒക്കാതെയും ഇരിക്കുന്നതുകൊണ്ട് അർത്ഥവാദങ്ങൾ തന്നെ; പ്രമാണങ്ങളല്ല.

സമാധാനം—അഹംപ്രത്യയവിഷയത്വം പ്രമാതാവിനാണ്, അല്ലാതെ. അതിന്റെ സാക്ഷിയായ ആത്മാവിനല്ല; വേദാന്തങ്ങൾ ആത്മാവിന്റെ ബ്രഹ്മത്വത്തെ ബോധിപ്പിക്കുന്നവയാണ്; എന്ന് ഇതിന്റെ പരിഹാരം മുമ്പേ പറഞ്ഞിട്ടുണ്ട്. എന്നു മാത്രമല്ല, വിദ്വാന്മാൎക്കു, ശോകം, മോഹം, ഭയം മുതലായവയുടെ നിവൃത്തി അനുഭവസിദ്ധവുമാണ്. ഇതും മുമ്പു പറഞ്ഞിട്ടുണ്ട്. അതിനാൽ, ആദ്യമോ, അന്ത്യമോ, തുടൎച്ചയായുള്ളതോ, അല്ലാത്തതോ, എന്നുള്ള ചോദ്യത്തിന്നൊന്നും അവകാശമില്ല; എന്തെന്നാൽ അവിദ്യാദിദോഷനിവൃത്തിയാകുന്ന ഫലത്തിൽ അവസാനിക്കുന്നതാണ് വിദ്യ; ആദ്യമോ, അന്ത്യമോ, സന്തതമോ അസന്തതമോ ഏതായാലും, അവിദ്യാദിദോഷനിവൎത്തകമായ പ്രത്യയം ഏതോ അതുതന്നെയാണു വിദ്യ എന്നു അംഗീകരിച്ചിരിക്കുന്നതിനാൽ മേൽ പറഞ്ഞ ചോദ്യങ്ങൾക്കു അശേഷം അവകാശമില്ല.

പിന്നെ, വിപരീതപ്രത്യയവും അതിന്റെ കാൎയ്യവും തത്വജ്ഞാനികൾക്കും കാണുന്നതുകൊണ്ടു ആദ്യമായ ജ്ഞാനം അജ്ഞാനനിവൎത്തകമല്ലെന്നു പറഞ്ഞുവല്ലോ; അതും ശരിയല്ല. പ്രാരബ്ധകൎമ്മത്തിന്റെ അവശിഷ്ടം വിദ്വാന്റെ ദേഹസ്ഥിതിക്കു ഹേതുവാകയാൽ, വിദ്വാനും, പ്രാരബ്ധം ക്ഷയിക്കുന്നതുവരെ, രാഗാദ്യാഭാസങ്ങൾ വിരുദ്ധങ്ങളല്ല. അതു ക്ഷയിക്കുമ്പോൾ, ദേഹാഭാസവും ജഗദാഭാസവും ഇല്ലാതാവുകയും ചെയ്യും. അതിനാൽ, ആദ്യജ്ഞാനം അജ്ഞാനനിവൎത്തകമാകുന്നതിൽ യാതൊരു അനുപപത്തിയുമില്ല. ഒന്നുകൂടി വിവരിക്കാം—ഏതു കൎമ്മത്താലാണോ ശരീരം ആരംഭിക്കപ്പെട്ടിരിക്കുന്നതു്, ആ കാൎയ്യം വിപരീതപ്രത്യയമാകുന്ന ദോഷം നിമിത്തം ഉണ്ടായതായതുകൊണ്ടും, അതേവിധത്തിൽ വിപരീതപ്രത്യയമാകുന്ന ദോഷത്തോടുകൂടിയിരുന്നാൽ മാത്രമേ അതിന്റെ ഫലദാനത്തിൽ സാമൎത്ഥ്യമുള്ളൂ എന്നതുകൊണ്ടും, ശരീരപാതം വരേ, ഫലോപഭോഗത്തിന്റെ അംഗമെന്ന നിലയിൽ അത്രമാത്രമുള്ള വിപരീതജ്ഞാനത്തേയും രാഗാദിദോഷത്തേയും അതു് ആക്ഷേപിക്ക (വലിച്ചുകൊണ്ടുവരിക) തന്നേ ചെയ്യും. അവയ്ക്കു ഹേതുവായ കൎമ്മം, വില്ലിൽനിന്നു വിട്ട ശരംപോലേ, ഫലിച്ചുതുടങ്ങിയിരിക്കുന്നതാണ്. അതിനാൽ, വിദ്യക്കും അതിനും തമ്മിൽ വിരോധമില്ലാത്തതുകൊണ്ടു്, വിദ്യ അതിനെ നിവൎത്തിപ്പിക്കയില്ല. പിന്നെ വിദ്യ എന്താണു ചെയ്യുന്നതെന്നാണെന്നിൽ, തന്റെ ആശ്രയത്തിൽനിന്നുതന്നെ തനിക്കു വിരോധിയായി ഉണ്ടാവാൻപോകുന്ന അവിദ്യാകാൎയ്യത്തെ നിരോധിക്കും. എന്തെന്നാൽ അതു് അനാഗതമാണു്; മറേറതു് അതീതമാണല്ലോ.

എന്നു മാത്രവുമല്ല; വിദ്യയുള്ളവന്, വിഷയമില്ലാത്തതുകൊണ്ടു വിപരീതപ്രത്യയം ഉണ്ടാവുകയുമില്ല. വിപരീതപ്രത്യയം ഉണ്ടാവുകയാണെങ്കിൽ വിഷയവിശേഷസ്വരൂപത്തെ അവധാരണം ചെയ്യാതെ, സാമാന്യത്തെ മാത്രം ആശ്രയിച്ചാണല്ലോ ഉണ്ടാവുക. ശുക്തികയിൽ രജതമെന്നുള്ള ജ്ഞാനത്തെ ഉദാഹരിക്കാം. അവിടെ ശുക്തികയുടെ സ്വരൂപത്തെ അവധാരണം ചെയ്യാതെ, രജതത്തിനും ശുക്തികയ്ക്കും തമ്മിലുള്ള സാമാന്യത്തെ (പൊതുധൎമ്മത്തെ) ആശ്രയിച്ചാണല്ലോ ശുക്തികയിൽ രജതമെന്നുള്ള തെററിദ്ധാരണ ഉണ്ടാകുന്നതു്. വിഷയവിശേഷത്തെ അവധാരണം ചെ

യ്ക്കിട്ടുള്ളവന്, എല്ലാ വിപരീതപ്രത്യയങ്ങളുടെ ആശ്രയവും നശിച്ചിരിക്കുന്നതുകൊണ്ട്, മുമ്പിലത്തേപ്പോലെ വിപരീതജ്ഞാനമുണ്ടാകയില്ല. ശുക്തികാദിയിൽ സമ്യക് പ്രത്യയമുണ്ടാകുമ്പോൾ മുമ്പുണ്ടായിരുന്ന വിപരീതപ്രത്യയം കാണുന്നില്ലല്ലോ.

ചിലേടത്ത്, വിദ്യയ്ക്കുമുമ്പുണ്ടായിട്ടുള്ള വിപരീതപ്രത്യയങ്ങളാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ള സംസ്കാരങ്ങളിൽനിന്ന്, വിപരീതപ്രത്യയങ്ങൾപോലേയുള്ള സ്മൃതികളുണ്ടായി, അകാരണമായി, വിപരീതഭ്രമമാണെന്നുള്ള ഭ്രമത്തെ ഉണ്ടാക്കുന്നു. ദിക്കു നല്ലവണ്ണം അറിയാവുന്നവനും, ചിലപ്പോൾ, എന്തുകൊണ്ടെന്നില്ലാതെ, ദിക്കു തെറ്റിപ്പോകാറുണ്ടല്ലോ. അതുപോലെയാണിതും. സമ്യഗ്ജ്ഞാനമുണ്ടായതിനുശേഷവും മുമ്പിലത്തെപ്പോലെ വിപരീതപ്രത്യയം ഉണ്ടാവുകയാണെങ്കിൽ, സമ്യഗ്ജ്ഞാനത്തേയും വിശ്വസിക്കുവാൻ പാടില്ലാത്തതുകൊണ്ട്, ശാസ്ത്രാർത്ഥവിജ്ഞാനം മുതലായതിലുള്ള പ്രവൃത്തി അസമഞ്ജസമാണെന്നു വരും. എല്ലാ പ്രമാണവും അപ്രമാണമായിത്തീരുകയും ചെയ്യും. എന്തെന്നാൽ അപ്പോൾ, പ്രമാണത്തിനും അപ്രമാണത്തിനും വിശേഷമുണ്ടാവാൻ വഴിയില്ലല്ലോ. ഇതുകൊണ്ട്—ഫലം ആരംഭിച്ചിട്ടുള്ള കർമ്മം, ഭോഗംകൊണ്ടല്ലാതെ ക്ഷയിക്കയില്ലെന്നു പറഞ്ഞ ന്യായത്താൽ—സമ്യഗ്ജ്ഞാനമുണ്ടാകുന്ന ക്ഷണത്തിൽതന്നെ ദേഹപാതമുണ്ടാകാത്തതെന്തെന്നുള്ള ചോദ്യത്തിനും സമാധാനം പറഞ്ഞുകഴിഞ്ഞു.

ജ്ഞാനോല്പത്തിക്കു മുമ്പും പിമ്പും, ഈ ജന്മത്തിലും ജന്മാന്തരങ്ങളിലും സമ്പാദിക്കപ്പെട്ടിട്ടുള്ളതും സമ്പാദിക്കപ്പെടുന്നതുമായ കർമ്മങ്ങൾ സമ്യഗ്ജ്ഞാനംകൊണ്ടു നശിച്ചുപോകുന്നു എന്നുള്ളതു ഫലപ്രാപ്തിവിഘ്നത്തെ നിഷേധിക്കുന്ന ശ്രുതികൊണ്ടുതന്നെ സിദ്ധിക്കുന്നു. "ക്ഷീയന്തേചാസ്യകർമ്മാണി", "തസ്യതാവദേവചിരം", "സർവ്വേപാപ്മാനഃ പ്രദൂയന്തേ", "തം വിദിത്വാ ന ലിപ്യതേകർമ്മണാ പാപകേന","ഏവമൈവതേനതരതഃ" "നൈനംകൃതാകൃതേ തപതഃ", "ഏതം ഹ വാ വ ന തപതി", "ന ബിഭേതി കുതശ്ചന" ഇത്യാദി ശ്രുതികളിൽനിന്നും ഇതു സിദ്ധിക്കുന്നു. "ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത് കുരുതേ" ഇത്യാദി സ്മൃതികളിൽനിന്നും.

പിന്നെ, ഋണങ്ങളാൽ പ്രതിബന്ധിക്കപ്പെടുമെന്നു പറഞ്ഞുവല്ലോ; അതില്ല. എന്തെന്നാൽ അതു് അവിദ്യാവിഷയമാണ്. അവിദ്യയുള്ളവനാണല്ലോ ഋണിയാകുന്നതു്; അവനാണല്ലോ കർത്തൃത്വം മുതലായതുണ്ടാവാൻ ന്യായമുള്ളതു്. "യത്ര വാ അന്യദിവസ്യാത് തത്രാന്യോന്യത് പശ്യേത്" എന്ന് ഇനി പറയും. ആത്മാവെന്നു പറയുന്നതു്, വേറൊന്നില്ലാത്ത സ്വഭാവമാണ്. തിമിരരോഗത്താൽ രണ്ടാമതൊരു ചന്ദ്രനുണ്ടെന്നു തോന്നുന്നതുപോലേ, അവിദ്യയുള്ളപ്പോൾ വേറേയുണ്ടെന്നു തോന്നും. അപ്പോൾ, അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന അനേക കാരകങ്ങളുടെ അപേക്ഷയുള്ള ദർശനാദികർമ്മവും അതുകൊണ്ടുണ്ടാകുന്ന ഫലവും ഉള്ളതായി, "തത്രാന്യോന്യത് പശ്യേത്" ഇത്യാദികൊണ്ടു കാണിക്കുന്നു. എപ്പോഴാണോ പിന്നെ, വിദ്യയുണ്ടായി, അവിദ്യകൊണ്ടുണ്ടാകുന്ന അനേകത്വഭ്രമം നീങ്ങുന്നതു്, അ

പ്പോൾ, കമ്മം സംഭവിക്കയില്ലെന്നുള്ളതു്, "തത്കേനകംപശ്യേത്" എന്ന തുകൊണ്ടു കാണിക്കുന്നു. അതിനാൽ, അവിദ്വാവാൻെറ വിഷയത്തിൽ മാത്രമേ ഗുണിത്വമുള്ളൂ; അതിലേ കമ്മം സംഭവിക്കയുള്ളൂ. വിദ്വാവാൻെറ വിഷയത്തിലാകട്ടെ, കമ്മം സംഭവിക്കാത്തതിനാൽ ഗുണിത്വമില്ല. ഇതിനെ മേൽ വ്യാഖ്യാനിക്കുവാൻപോകുന്ന വാക്യങ്ങളെക്കൊണ്ടുതന്നേ വിസ്തരിച്ചു കാണിച്ചുകൊള്ളാം.

അതു് എങ്ങനെ എന്നാൽ, ഇതാ ഇവിടെത്തന്നെ:—പിന്നെ, ഏതു ബ്രഹ്മവിത്താണോ ആത്മാവിൽനിന്നു വേറെയായ ഏതെങ്കിലും ദേവതയെ ഉപാസിക്കുന്നതു്, സ്തുതി, നമസ്കാരം, പൂജ, വഴിപാടു്, പ്രണിധാനം (മനസ്സറപ്പിക്ക) ധ്യാനം മുതലായതുകൊണ്ടു സേവിക്കുന്നതു്, ആ ദേവതയുടെ ഗുണഭാവത്തെ (കീഴ് എന്ന അവസ്ഥയെ) പ്രാപിച്ചു സ്ഥിതിചെയ്യുന്നതു്, "ഇവൻ എന്നിൽ നിന്നു വേറേയായുള്ളവൻ, ഞാനല്ലാത്തവൻ, ആകുന്നു. അധികൃതനായ ഞാൻ ഇവനിൽനിന്നു വേറെയാകുന്നു. ഞാൻ കടക്കാരനേപ്പോലേ ഇവനു പകരം ചെയ്യണം" എന്നുംമററുംവിചാരിച്ചുകൊണ്ടു് ഉപാസിക്കുന്നതു്, അവൻ തത്വത്തെ അറിയുന്നില്ല. ഇങ്ങനെയുള്ളവൻ അവിദ്യാദിദോഷമുള്ളവനെന്നു മാത്രമല്ല, ഗോവു മുതലായ പശുവിനെ ദോഹനം (കറക്കുക) മുതലായ ഉപകാരങ്ങൾക്കായി നാം ഉപയോഗപ്പെടുത്തുന്നതുപോലേ, അവനെ, ദേവാദികളിൽ ഓരോരുത്തനും യാഗംചെയ്ക മുതലായ അനേകം ഉപകാരങ്ങൾക്കായി ഉപയോഗിക്കയും ചെയ്യും. അതിനാൽ അവൻ പശുവിനെപ്പോലേയാകുന്നു. എല്ലാ കാര്യങ്ങളിലും കമ്മംചെയ്യേണ്ടവനാകുന്നു എന്നർത്ഥം.

വർണ്ണാശ്രമാദിപ്രവിഭാഗത്തോടുകൂടിയ അവിദ്വാനായ ഈ അധികൃതൻ ചെയ്യുന്ന, വിദ്യയോടുകൂടിയതോ കേവലമോ ആയ, ശാസ്ത്രോക്തമായ കമ്മത്തിൻെറ ഫലം, മനുഷ്യത്വംമുതൽ ബ്രഹ്മത്വംവരെയുള്ള ഉൽക്കർഷവും, ശാസ്ത്രോക്തവിപരീതമായോ സ്വാഭാവികമായോ ഉള്ള കമ്മത്തിൻെറ ഫലം, മനുഷ്യത്വം മുതൽ സ്ഥാവരത്വംവരെയുള്ള അപകർഷവുമാകുന്നു. ഇതു് എങ്ങനെയാണെന്നുള്ളതു്, "ത്രയോ വാവലോകാഃ" ഇത്യാദിയായ ബാക്കി അധ്യായം മുഴുവനുംകൊണ്ടുതന്നെ പറയും. വിദ്യയുടെ ഫലം സർവാത്മഭാവാപത്തിയാണെന്നു ചുരുക്കി കാണിക്കയും ചെയ്യും. ഈ ഉപനിഷത്തു മുഴുവനും വിദ്യാവിഭാഗത്തെ കാണിക്കുവാൻതന്നെയാണു ശ്രമിച്ചിരിക്കുന്നതു്. മുഴുവൻ ശാസ്ത്രത്തിൻേറയും അർത്ഥം ഇതുതന്നെയാണെന്നുള്ളതു മേൽ കാണിച്ചുകൊള്ളാം.

ഇങ്ങനെ വിദ്യാവിഹീനനായ മനുഷ്യൻ ദേവന്മാർക്കു പശുവിനെപ്പോലെയാകയാൽ, അവനെസംബന്ധിച്ചു് വിഘ്നത്തേയും അനുഗ്രഹത്തേയും ചെയ്യുന്നതിനു ദേവന്മാർ ശക്തന്മാർതന്നെ എന്നു കാണിക്കുന്നു—ലോകത്തിൽ, ഗോക്കൾ, അശ്വങ്ങൾ മുതലായ വളരെ പശുക്കൾ തങ്ങളുടെ സ്വാമിയായ മനുഷ്യനെ ഉപകരിക്കുന്നതുപോലെ, വളരെ പശുക്കളുടെ സ്ഥാനം വഹിക്കുന്ന ഒരു അവിദ്വാനായ പുരുഷൻ ദേവന്മാക്കു് (ദേവന്മാക്കു എന്നു പറഞ്ഞതു് പിതൃക്കൾ മുതലായവരുടെ ഉപലക്ഷണത്തിനായിട്ടാണു്) ഉപകരിക്കുന്നു. 'ഇന്ദ്രാദികളായ ദേവന്മാർ എന്നിൽ നിന്നു് അന്യ

രും എന്റെമേൽ അധികാരമുള്ളവരുമാകുന്നു. ഞാൻ ഭൃത്യനെപ്പോലെയാണ്. സ്തുതി, നമസ്കാരം, യാഗം മുതലായതുകൊണ്ട് ഇവരെ ആരാധിച്ച് ഞാൻ, അവർ തരുന്ന അഭ്യുദയവും നിഃശ്രേയസവുമാകുന്ന ഫലത്തെ പ്രാപിച്ചുകൊള്ളാം." എന്നാണ് അവിദ്വാനായ പുരുഷന്റെ അഭിസന്ധി

അങ്ങനെയാകയാൽ, ലോകത്തിൽ, വളരെ പശുക്കളുള്ള ഒരുവന് ഒരു പശുവിനെ വ്യാഘ്രം മുതലായതു അപഹരിച്ചാൽ വലുതായ അപ്രിയമുണ്ടാകുന്ന സ്ഥിതിക്ക്, വളരെ പശുക്കളുടെ സ്ഥാനം വഹിക്കുന്ന ഒരു പുരുഷൻ പശു എന്ന നിലയിൽനിന്നു തെററിപ്പോകുമ്പോൾ, വളരെ പശുക്കൾ അപഹരിക്കപ്പെട്ടപ്പോൾ കുടുംബിക്കെന്നപോലെ ദേവന്മാക്ക് അപ്രിയമുണ്ടാകുന്നത് ആശ്ചര്യമാണോ? അതിനാൽ ഒരുവിധത്തിലും മനുഷ്യർ ബ്രഹ്മാത്മതത്വത്തെ അറിയുന്നതു ദേവന്മാക്ക പ്രിയമല്ല. ഇതിന് അനുകൂലമായി, അനുഗീതകളിൽ, ൻ.

"ക്രിയാവദ്ഭിർഹി കൗന്തേയ, ദേവലോകഃസമാവൃതഃ
ന ചൈതദിഷ്ടം ദേവാനാം മർത്ത്യൈരുപരിവർത്തനം" എന്നു ഭഗവാൻ വ്യാസന്റെ വചനവുമുണ്ട്. "ദേവലോകം,യാഗാദികർമ്മങ്ങൾ ചെയ്യുന്നവരെക്കൊണ്ടാണു നിറഞ്ഞിരിക്കുന്നത്. മനുഷ്യർ തങ്ങൾക്കു മേൽവത്തിക്കുന്നതു ദേവന്മാക്കു ഇഷ്ടവുമല്ല." എന്നാണ് അതിന്റെ അർത്ഥം. അതിനാൽ ദേവന്മാർ, വ്യാഘ്രാദികളിൽനിന്നു പശുക്കളെ എന്നപോലെ മനുഷ്യരെ ബ്രഹ്മജ്ഞാനത്തിൽനിന്ന് അകററിനിത്തുവാൻ ശ്രമിക്കുന്നു. തങ്ങൾക്കുപയോഗപ്പെടുന്ന നിലയിൽനിന്നു മനുഷ്യർതെററിപ്പോകരുതെന്നാണ് അവരുടെവിചാരം. ആരെഎങ്കിലും മോചിപ്പിക്കണമെന്നു അവക്കു തോന്നിയാൽ അവനെ അവർ ശ്രദ്ധാദികളോടു യോജിപ്പിക്കും. അല്ലാത്തവന് അശ്രദ്ധ മുതലായതുണ്ടാക്കും. അതിനാൽ മുമുക്ഷുവായിട്ടുള്ളവൻ, വിദ്യാപ്രാപ്തിക്കവേണ്ടി, അല്ലെങ്കിൽ വിദ്യക്കുവേണ്ടി, ദേവാരാധനപരനായും, ശ്രദ്ധാഭക്തിപരനായും, ശ്രവണാദികളിൽ ഏകാഗ്രമനസ്സായും അപ്രമാദിയായുമിരിക്കണമെന്നുള്ളതു ദേവാപ്രിയവാക്യത്താൽ, ധ്വനിവികാരംകൊണ്ടു കാണിക്കപ്പെട്ടിരിക്കുന്നു. ൧൦.

ഭാഷ്യം—"ആത്മേത്യേവോപാസീത" എന്നതുകൊണ്ടു ശാസ്ത്രാർത്ഥം സൂത്രിതമായി വ്യാഖ്യാനിക്കാനുദ്ദേശിക്കപ്പെട്ടിരിക്കുന്ന അതിന്റെ സംബന്ധവും പ്രയോജനവും, അർത്ഥവാദത്തോടുകൂടിയ, "തദാഹുർബ്രഹ്മവിദ്യയാ" ഇത്യാദികൊണ്ടു പറയപ്പെട്ടു. സംസാരാധികാരത്തിനുള്ള (സംസാരത്തിന്റെ പ്രവൃത്തിക്കു—ഉൽപത്തിക്കു) കാരണം വിദ്യയാണെന്നുള്ളതും, "അഥയോന്യാംദേവതാം" ഇത്യാദികൊണ്ടു പറഞ്ഞു. അതിൽ, അവിദ്വാൻ, ദേവാദികൾക്കുവേണ്ടി കർമ്മങ്ങൾ ചെയ്യേണ്ടിയിരിക്കുന്നതുകൊണ്ടു ഋണിയും പരതന്ത്രനുമാണെന്നു പറഞ്ഞു. എന്നാൽ ദേവാദികൾക്കു കർമ്മം ചെയ്യേണ്ടിയിരിക്കുന്നതിനു നിമിത്തമെന്താണ്? വർണ്ണങ്ങളും ആശ്രമങ്ങളും. അവയിൽ, വർണ്ണങ്ങൾ ഏവ എന്നു പറയുന്നതിനായി ഉത്തരഗ്രന്ഥം ആരംഭിക്കുന്നു. ഏതു നിമിത്തത്തോടു സംബന്ധിച്ച കർമ്മങ്ങളിലാണ് ഈ സംസാരി പരതന്ത്രനായിട്ടുതന്നെ അധികൃതനായിരിക്കുന്നത്, എന്നുള്ളതി

നെ കാണിക്കുന്നതിനായി, അഗ്നിസർഗ്ഗത്തിന് അനന്തരമായിപ്പറയേണ്ടി യിരുന്ന ഇന്ദ്രാദിസർഗത്തെ, അവിടെപ്പറഞ്ഞില്ല. അഗ്നിയുടെ സർഗ്ഗമാക ട്ടെ, പ്രജാപതിയുടെ സൃഷ്ടിയുടെ പരിപൂർത്തിക്കായി അവിടെകാണിച്ചു. ഈ ഇന്ദ്രാദിസർഗ്ഗവും അതിന്റെ ശേഷമായതുകൊണ്ട് അവിടെത്തന്നെ കണ്ടു കൊള്ളേണ്ടതാണ്. എന്നാൽ ഇവിടെ അവിദ്യാന കർമ്മാധികാരത്തി നുള്ള ഹേതുവിനെ കാണിക്കുന്നതിനായി, അവിടെപ്പറഞ്ഞതിനെത്തന്നെ പറയുന്നു.

ഉപ—ബ്രഹ്മവാ ഇദമഗ്ര ആസീദേകമേവ, തന്ന വ്യഭവത്. തച്ഛ്റേ യോരൂപമത്യസൃജതക്ഷത്ത്റം, യാന്യേതാനി ദേവത്രാ ക്ഷത്ത്റാണീന്ദ്രോ വരുണഃ, സോമോരുദ്രഃ പർജന്യോയമോ മൃത്യുരീശാന ഇതി. തസ്മാത്ക്ഷ ത്ത്റാത്പരം നാസ്തി, തസ്മാദ് ബ്രാഹ്മണഃക്ഷത്രിയമധസ്താദുപാസ്തേ രാജസൂ യേ; ക്ഷത്ത്റ ഏവതദ്യശോദധാതി; സൈഷാക്ഷത്ത്റസ്യയോനിര്യദ്ബ്ര ഹ്മ. തസ്മാദ് യദ്യപി രാജാ പരമതാംഗച്ഛതി, ബ്രഹ്മൈവാന്തത ഉപ നിശ്രയതി സ്വാം യോനിം. യ ഉ ഏനം ഹിനസ്തി, സ്വാം സ യോനിമൃച്ഛ തി; സ പാപീയാൻ ഭവതി, യഥാശ്രേയാംസംഹിംസിത്വാ. 11.

| | |
|---|---|
| അഗ്രേ | =മുമ്പ്=ആദ്യം |
| ഇദം | =ഇതു്=ഈ ക്ഷത്ത്റാദിജാതിയെല്ലാം |
| ഏകം ഏവ | =ഒന്നുതന്നെയായ |
| ബ്രഹ്മവൈ | =ബ്രഹ്മംതന്നെ |
| ആസീത് | =ആയിരുന്നു. |
| തത് | =അതു്=ആ ബ്രഹ്മം |
| ഏകം സത് | =ഒററയ്ക്കായിരുന്നതുകൊണ്ട് |
| ന വ്യഭവത് | =വിഭവിച്ചില്ല=(കർമ്മംചെയ്യുന്നതിനു) ശക്തമായില്ല. |
| തത് | =അതു്=ആ ബ്രഹ്മം |
| ശ്രേയോരൂപം | =പ്രശസ്തരൂപമായ |
| ക്ഷത്ത്റം | =ക്ഷത്ത്റത്തെ=ക്ഷത്ത്റിയജാതിയെ |
| അത്യസൃജത | =അതിസൃഷ്ടിച്ചു=അതിശയേനസൃഷ്ടിച്ചു. |
| ദേവത്രാ ക്ഷത്ത്റാണി | =ദേവന്മാരിൽ ക്ഷത്ത്റങ്ങളെന്നുപ്രസിദ്ധങ്ങളായ |
| ഇന്ദ്രഃ | =ഇന്ദ്രൻ, |
| വരുണഃ | =വരുണൻ, |
| സോമഃ | =സോമൻ |
| രുദ്രഃ | =രുദ്രൻ, |
| പർജന്യഃ | =പർജന്യൻ, |
| യമഃ | =യമൻ, |
| മൃത്യുഃ | =മൃത്യു, |
| ഈശാനഃ | =ഈശാനൻ, |
| ഇതി ഏതാനി | =എന്നിവ, |
| യാനി | =ഏവയോ, |

താനി =അവയാണ് ആ ക്ഷത്റം.
തസ്മാത് =അതിനാൽ=ബ്രഹ്മത്താൽ അതിശയേന സൃഷ്ടിക്കപ്പെട്ടതായതിനാൽ,
ക്ഷത്റാത് =ക്ഷത്റത്തെക്കാൾ
പരം =കൂടിയതു്
ന അസ്തി =ഇല്ല.
തസ്മാൽ =അതിനാൽ
രാജസൂയേ =രാജസൂയത്തിൽ
ബ്രാഹ്മണഃ =ബ്രാഹ്മണൻ
അധസ്താൽ =താഴെ (ഇരുന്നുകൊണ്ടു്)
ക്ഷത്റിയം =ക്ഷത്റിയനെ
ഉപാസ്തേ =ഉപാസിക്കുന്നു.
ക്ഷത്റേഏവ =ക്ഷത്റത്തിൽതന്നെ
തത് യശഃ =ആ യശസ്സിനെ=ബ്രഹ്മമെന്നുള്ള ഖ്യാതിയെ
ദധാതി =സ്ഥാപിക്കുന്നു.
ബ്രഹ്മ യത് =ബ്രഹ്മമെന്നുപറയുന്നതു് ഏതോ,
തത് =അതു്
സാ ഏഷാ =ഈ പ്രകൃതയായ
ക്ഷത്രസ്യയോനിഃ =ക്ഷത്രത്തിൻെറ യോനിതന്നെയാകുന്നു.
തസ്മാത് =അതിനാൽ
രാജാ =രാജാവു്
പരമതാം =പരമതയെ=ബ്രാഹ്മണനെ അപേക്ഷിച്ചു് ഉൽകർഷത്തെ
യദിഅപി ഗച്ഛതി =ഗമിക്കുന്നു എങ്കിലും
അന്തതഃ =ഒടുവിൽ=കർമ്മം അവസാനിക്കുമ്പോൾ
സ്വാംയോനിം =തൻെറ യോനിയായ
ബ്രഹ്മഏവ =ബ്രഹ്മത്തെത്തന്നെ=ബ്രാഹ്മണജാതിയെ (തന്നെ
ഉപനിശ്രയതി =ആശ്രയിക്കുന്നു.
യഃ ഉ =ആരാണോ
ഏനം =ഇവനെ=ബ്രാഹ്മണനെ
ഹിനസ്തി =ഹിംസിക്കുന്നതു്=താഴ്ത്തിവിചാരിക്കുന്നതു്,
സഃ =അവൻ
സ്വാം യോനിം =തൻെറ യോനിയെ=തൻെറ പ്രസവത്തെ
ഋച്ഛതി =വിച്ഛേദിക്കുന്നു=നശിപ്പിക്കുന്നു.
സഃ =അവൻ
പാപീയാൻഭവതി =കുറേക്കൂടി പാപിയായിത്തീരുന്നു.
ശ്രേയാംസം =പ്രശസ്തതരനായിട്ടുള്ളവനെ
ഹിംസിത്വാ =ഹിംസിച്ചിട്ടു്
യഥാ =ഏതുപ്രകാരമാണോ പാപിയായിത്തീരുന്നതു്,
തഥാ =അതുപോലെ.

ഭാഷ്യം—അഗ്നിയെ സൃഷ്ടിച്ചിട്ട് അഗ്നിരൂപത്തിലായിത്തീൎന്ന ബ്രഹ്മം, ബ്രാഹ്മണജാതിയാണെന്നുള്ള അഭിമാനത്താൽ ബ്രഹ്മമെന്ന പറയപ്പെട്ടു. ആദ്യം, ഇപ്പോഴുള്ള ക്ഷത്ത്രാദിജാതിയെല്ലാം, ബ്രഹ്മം ഒന്നുതന്നെ ആയിരുന്നു. ക്ഷത്ത്രാദിഭേദം ഉണ്ടായിരുന്നില്ല. ആ ബ്രഹ്മം, ക്ഷത്ത്രാദികളായ പരിപാലകൻ മുതലായവർ ഇല്ലാതെ ഒററയ്ക്കായിരുന്നതിനാൽ, കൎമ്മം ചെയ്യുന്നതിന്ന ശക്തമായില്ല. ആ ബ്രഹ്മം. "ഞാൻ ബ്രാഹ്മണനാകുന്നു. എനിക്ക് ഇങ്ങനെ ചെയ്യണം" എന്നിങ്ങനെ, ബ്രാഹ്മണത്വജാതിനിമിത്തമായ കൎമ്മത്തെ ചെയ്യാനിച്ഛിച്ച്, തനിക്കു കൎമ്മകൎത്തൃത്വത്തിൽ ശക്തിയുണ്ടാകുന്നതിനായി' പ്രശസ്തരൂപമായ ക്ഷത്രിയജാതിയെ അതിശയേന സൃഷ്ടിച്ചു. (അതിനെ വ്യക്തിതിരിച്ചു കാണിക്കുന്നു:—) ദേവന്മാരിൽ ക്ഷത്ത്രങ്ങളെന്നു ലോകത്തിൽ പ്രസിദ്ധങ്ങളായിട്ടുള്ളവ എവയോ അവയാണ് (ജാതിയെപ്പറയുമ്പോൾ പക്ഷേ ബഹുവചനം അനുവദിച്ചിട്ടുള്ളതുകൊണ്ടോ, വ്യക്തികൾക്കു ബഹുത്വമുള്ളതിനാൽ ജാതിവ്യക്തികളുടെ അഭേദോപചാരത്താലോ ബഹുവചനം പ്രയോഗിച്ചിരിക്കുന്നു.) ആ സൃഷ്ടിക്കപ്പെട്ട ക്ഷത്ത്രം. അവയിൽ അഭിഷിക്തങ്ങളായിട്ടുള്ളവയെ മാത്രം വിശേഷിച്ചു പറയുന്നു:—ദേവന്മാരുടെ രാജാവായ ഇന്ദ്രൻ, ജലജന്തുക്കളുടെ രാജാവായ വരുണൻ, ബ്രാഹ്മണരുടെ രാജാവായ സോമൻ, പശുക്കളുടെ രാജാവായ രുദ്രൻ, വിദ്യുത്തു മുതലായവയുടെ രാജാവായ പർജന്യൻ, പിതൃക്കളുടെ രാജാവായ യമൻ, രോഗാദികളുടെ രാജാവായ മൃത്യു, ഭാസ്സുകളുടെ രാജാവായ ഈശാനൻ മുതലായവരാണ് ദേവന്മാരിൽ ക്ഷത്ത്രങ്ങൾ. അനന്തരം ആ ബ്രഹ്മത്താൽ, ഇന്ദ്രാദികളായ ക്ഷത്ത്രദേവതകളാൽ അധിഷ്ഠിതങ്ങളായ, സോമസൂൎയ്യവംശങ്ങളിലുള്ള മനുഷ്യക്ഷത്ത്രങ്ങൾ സൃഷ്ടിക്കപ്പെട്ടു എന്നുതന്നെ കണ്ടുകൊള്ളണം. അതിനുവേണ്ടിത്തന്നെയാണല്ലോ ക്ഷത്ത്രദേവതാസൃഷ്ടിയെ പ്രസ്താവിച്ചതു്.

ക്ഷത്ത്രം അതിശയേന സൃഷ്ടിക്കപ്പെട്ടതാകയാൽ, അതിന്ന മേലായി ഒന്നുമില്ല; അതു ബ്രാഹ്മണജാതിയുടേയും നിയന്താവാകുന്നു. അതിനാൽ ക്ഷത്ത്രിയന്ന കാരണഭൂതനാണെങ്കിലും ബ്രാഹ്മണൻ, രാജസൂയത്തിൽ താഴെ ഇരുന്നുകൊണ്ടു മുകളിൽ ഇരിക്കുന്ന ക്ഷത്രിയനെ ഉപാസിക്കുന്നു. തനിയ്ക്കു ബ്രഹ്മമെന്നുള്ള ഖ്യാതിരൂപമായി ഉള്ള യശസ്സിനെ ക്ഷത്ത്രത്തിൽതന്നെ സ്ഥാപിക്കുന്നു. രാജസൂയാഭിഷിക്തനും, ആസന്ദിയിൽ (ചെറിയ മഞ്ചത്തിൽ) ഇരിക്കുന്നവനുമായ രാജാവു്, ഋത്വിക്കിനെ'ബ്രഹ്മൻ'എന്നുവിളിക്കുമ്പോൾ, ഋത്വിക്ക്, 'രാജാവേ! അങ്ങാണു ബ്രഹ്മം'എന്നുത്തരംപറയുന്നു. ബ്രഹ്മമെന്നു പറയുന്നതേതോ അതു്, പ്രകൃതമായ ക്ഷത്രത്തിന്റെ യോനിതന്നെയാകുന്നു. അതിനാൽ, രാജാവു്, രാജസൂയാഭിഷേകഗുണമായി പരമതയെ പ്രാപിക്കുന്നു എങ്കിലും കൎമ്മം അവസാനിക്കുമ്പോൾ, തന്റെ യോനിയായ ബ്രാഹ്മണജാതിയെത്തന്നെ ആശ്രയിക്കുന്നു. പുരോഹിതനെ പൂജിക്കുന്നു എന്നൎത്ഥം. എന്നാൽ ആരാണോ, ബലാഭിമാനത്താലോ, പ്രമാദത്താൽപോലുമോ, തന്റെ യോനിയായ ബ്രാഹ്മണജാതിയെ ഹിംസിക്കുന്നതു്, അതായതു താഴ്ത്തിവിചാരിക്കുന്നതു, അവൻ സ്വന്തം യോനിയെത്തന്നെ വിച്ഛേദിക്കുന്നു. തന്റെ പ്രസവത്തെ വിനശിപ്പിക്കുന്നു എന്നൎത്ഥം. അവൻ ഇങ്ങനെ ചെയ്തു, കുറേക്കൂടിപാപിയായിത്തീരുന്നു. ക്ഷത്രിയൻ ക്രൂ

രനായതുകൊണ്ടു മുമ്പും പാപിതന്നെയാണ്. തന്റെ പ്രസവത്തെ ഹിംസിക്കുന്നതുകൊണ്ടു ഏറ്റവും പാപിയായിത്തീരുന്നു. ലോകത്തിൽ പ്രശസ്തതരനായിട്ടുള്ളവനെ ഹിംസിച്ചിട്ടു അധികം പാപിയായിത്തീരുന്നതുപോലെ. ൧൧.

ഉപ—സ നൈവ വ്യഭവത്; സ വിശമസൃജത; യാന്യേതാനി ദേവജാതാനി ഗണശ ആഖ്യായന്തേ, വസവോ രുദ്രാ ആദിത്യാ വിശ്വേദേവാ മരുത ഇതി. ൧൨.

| | |
|---|---|
| സഃ | =അവൻ.=ബ്രാഹ്മണാഭിമാനിയായ പുരുഷൻ (ബ്രഹ്മം) |
| ന ഏവ വ്യഭവത് | =എന്നിട്ടും കർമ്മം ചെയ്യുന്നതിനു കഴിവുള്ളവനായില്ല. |
| സഃ | =അവൻ |
| വിശം അസൃജത | =വിട്ടിനെ സൃഷ്ടിച്ചു |
| യാനി ഏതാനി ദേവജാതാനി | =ഏതു ദേവജാതികളാണോ |
| വസവഃ | =വസുക്കൾ |
| രുദ്രാഃ | =രുദ്രന്മാർ |
| ആദിത്യാഃ | =ആദിത്യന്മാർ |
| വിശ്വേദേവാഃ | =വിശ്വേദേവന്മാർ |
| മരുതഃ | =മരുത്തുകൾ |
| ഇതി | =എന്നിങ്ങനെ |
| ഗണശഃ | =കൂട്ടംകൂട്ടമായി |
| ആഖ്യായന്തേ | =പറയപ്പെടുന്നതു്, |
| താനി | =അവയാണു് ആവിട്ടു്. |

ഭാഷ്യം—ക്ഷത്രത്തെ സൃഷ്ടിച്ചിട്ടും, ആ ബ്രഹ്മം (ബ്രാഹ്മണാഭിമാനിയായ പുരുഷൻ) വിത്തം സമ്പാദിക്കുവാൻ ആളില്ലായ്കയാൽ മുമ്പിലത്തെപ്പോലെതന്നെ, കർമ്മം ചെയ്യുന്നതിനു ശക്തനായില്ല. അതിനാൽ അവൻ കർമ്മസാധനമായ വിത്തത്തെ സമ്പാദിക്കുന്നതിനായി വിട്ടിനെ (വൈശ്യജാതിയെ) സൃഷ്ടിച്ചു. ഈ വിട്ടു ആരെന്നാൽ, കൂട്ടംകൂട്ടമായി പറയപ്പെടുന്ന ദേവജാതിഭേദങ്ങൾ എവയോ അവയാകുന്നു. വിട്ടുകൾ മിക്കവാറും കൂട്ടംകൂട്ടമായിട്ടുള്ളവരാണല്ലോ. എന്തെന്നാൽ അവർ മിക്കവാറും പലരും ഒരുമിച്ചുചേർന്നാണു വിത്തസമ്പാദനത്തിനു സമർത്ഥരായിത്തീരുന്നതു്; ഒറ്റയ്ക്കൊറ്റയ്ക്കല്ല. വസുക്കൾ എട്ടുപേർ അടങ്ങിയ ഗണമാണു്. രുദ്രന്മാർ പതിനൊന്നുപേരാണു്. ആദിത്യന്മാർ പന്ത്രണ്ടും വിശ്വേദേവന്മാർ പതിമ്മൂന്നുമത്രേ. വിശ്വയുടെ അപത്യങ്ങളായതുകൊണ്ടോ (വിശ്വസ്വ)ദേവന്മാരുമായതുകൊണ്ടോ ആണു വിശ്വേദേവന്മാർ എന്നു പറയപ്പെടുന്നതു്. മരുത്തുകൾ ഏഴേഴുപേർ അടങ്ങിയ ഗണങ്ങളാണു്. ൧൨

ഉപ—സ നൈവ വ്യഭവത്; സ ശൗദ്രം വർണ്ണമസൃജത പൂഷണം. ഇയം വൈ പൂഷാ. ഇയം ഹീദം സർവം പുഷ്യതി യദിദം കിം ച. ൧൩.

സഃ =അവൻ
ന ഏവ വ്യഭവത് =എന്നിട്ടും കർമ്മംചെയ്യുന്നതിനു ശക്തനായില്ല.
സഃ =അവൻ
പൂഷണം =പൂഷാവാകുന്ന
ശൗദ്രം വർണ്ണം =ശൂദ്രവർണ്ണത്തെ
അസൃജത =സൃഷ്ടിച്ചു.
പൂഷാ =പൂഷാവെന്നു പറയുന്നതു്
ഇയം വൈ =ഈ പൃഥിവി ആകുന്നു.
ഇയം ഹി =ഈ പൃഥിവിയാണല്ലൊ
ഇദം യത് കിംച =ഈ ജഗത്തു് ഏതെല്ലാമോ
ഇദം സർവം =ഇതിനെ എല്ലാം
പുഷ്യതി =പോഷിപ്പിക്കുന്നതു്.

ഭാഷ്യം—അവൻ, പരിചാരകനില്ലാത്തതിനാൽ, പിന്നെയും കർമ്മം ചെയ്യുന്നതിനു ശക്തനായില്ല. അവൻ, അതിനാൽ ശൂദ്രവർണ്ണത്തെ സൃഷ്ടിച്ചു. (ശൂദ്രശബ്ദത്തിനു സ്വാർത്ഥത്തിൽ 'അൺ' പ്രത്യയവും വൃദ്ധിയും വന്നതാണു ശൌദ്രശബ്ദം) അങ്ങനെ സൃഷ്ടിക്കപ്പെട്ട ശൂദ്രവർണ്ണം പൂഷാവാണ്. പൂഷാവെന്നു വച്ചാൽ പോഷിപ്പിക്കുന്ന ആൾ ആകുന്നു. അതു ആരാണെന്നാൽ ഈ പൃഥിവിയാകുന്നു. ശ്രുതിതന്നെ പൂഷശബ്ദത്തിന് അർത്ഥനിർവ്വചനം പറയുന്നു:—ഈ പൃഥിവിയാണല്ലൊ ഈ ജഗത്തിലുള്ള സർവ്വത്തേയും പോഷിപ്പിക്കുന്നതു്.

ഉപ—സ നൈവ വ്യഭവത്; തച്ഛ്രേയോരൂപമത്യസൃജതധർമ്മം; തദേതത് ക്ഷത്രസ്യക്ഷത്രം യദ്ധർമ്മഃ. തസ്മാദ്ധർമ്മാൽപരം നാസ്തി; അഥോ അബലീയാൻ ബലീയാംസമാശംസതേ ധർമ്മേണ യഥാരാജ്ഞൈവം. യോ വൈ സ ധർമ്മഃ സത്യം വൈ തത്; തസ്മാത് സത്യം വദന്തമാഹുർദ്ധർമ്മം വദതീതി; ധർമ്മം വാ വദന്തം സത്യം വദതീതി. ഏതദ്ധ്യേവൈതദുഭയം ഭവതി. ൧൪

സഃ =അവൻ
ന ഏവ വ്യഭവത് =എന്നിട്ടും കർമ്മം ചെയ്യുന്നതിനു ശക്തനായില്ല.
തത് =അതു=ബ്രഹ്മം
ശ്രേയോരൂപം =പ്രശസ്തരൂപമായ
ധർമ്മം =ധർമ്മത്തെ
അത്യസൃജത =അതിസൃഷ്ടിച്ചു.
ധർമ്മഃ യത് =ധർമ്മമെന്നു പറയുന്നതു ഏതോ
തത് ഏതത് =ഇതു
ക്ഷത്രസ്യ ക്ഷത്രം =ക്ഷത്രത്തിന്റെയും ക്ഷത്രമാകുന്നു
തസ്മാത് =അതിനാൽ
ധർമ്മാൽപരം =ധർമ്മത്തേക്കാൾ കൂടിയതായി
ന അസ്തി =യാതൊന്നുമില്ല.

| | |
|---|---|
| അബലീയാൻ അഥോ | =ദുർബലതരൻപോലും, |
| യഥാ രാജ്ഞാ | =രാജാവിനെക്കൊണ്ടു എപ്രകാരമോ |
| ഏവം | =ഇപ്രകാരം, |
| ധർമ്മേണ | =ധർമ്മംകൊണ്ടു |
| ബലീയാംസം | =ബലവത്തരനെ |
| ആശംസതേ | =ജയിക്കുവാനാഗ്രഹിക്കുന്നു. |
| സഃ ധർമ്മഃ | =ആ ധർമ്മം |
| യഃ വൈ | =ഏതോ |
| തത് | =അതു് |
| സത്യംവൈ | =സത്യമാകുന്നു. |
| തസ്മാത് | =അതിനാൽ |
| സത്യം വദന്തം | =സത്യത്തെപ്പറയുന്നവനെപ്പററി |
| ധർമ്മം വദതി ഇതി | =ധർമ്മത്തെ പറയുന്നു എന്നു |
| ആഹുഃ | =പറയുന്നു. |
| ധർമ്മം വദന്തം | =ധർമ്മത്തെ പറയുന്നവനെപ്പററി |
| സത്യം വദതി ഇതി വാ | =സത്യത്തെപ്പറയുന്നു എന്നും |
| ആഹുഃ | =പറയുന്നു. |
| ഹി | =എന്തെന്നാൽ |
| തത് ഉഭയം | =അതുരണ്ടും=ധർമ്മവും സത്യവും |
| ഏതത് ഏവ | =ഇതു (ധർമ്മം) തന്നെ |
| ഭവതി | =ആകുന്നു. |

ഭാഷ്യം—അവൻ, നാലുവർണ്ണങ്ങളെ സൃഷ്ടിച്ചിട്ടും, ക്ഷത്രം ഉഗ്രമായതുകൊണ്ടു് അനിയതമായിത്തീർന്നെങ്കിലോ എന്നുള്ള ശങ്കകൊണ്ടു്, കർമ്മംചെയ്യുന്നതിനു ശക്തനായില്ല. അതിനാൽ ആ ബ്രഹ്മം, പ്രശസ്തരൂപമായ ധർമ്മത്തെ അതിസൃഷ്ടിച്ചു. അങ്ങനെ സൃഷ്ടിക്കപ്പെട്ട ആ ധർമ്മം ക്ഷത്രത്തിനും ക്ഷത്രമാകുന്നു; ക്ഷത്രത്തിനും നിയന്താവാകുന്നു. ഉഗ്രമായ ക്ഷത്രത്തേക്കാൾ ഉഗ്രമാകുന്നു. അതിനാൽ അതിൽപരമായി യാതൊന്നുമില്ല. ധർമ്മത്താലാണല്ലോ എല്ലാവരും നിയമിക്കപ്പെടുന്നതു്. അതെങ്ങനെ എന്നു പറയാം. ബലം കുറഞ്ഞ ഒരുവൻപോലും, രാജാവിന്റെ ബലത്താൽ ബലവത്തരനായിട്ടുള്ളവനെ ജയിക്കാമെന്നു് വിചാരിക്കുന്നതുപോലെ, ധർമ്മത്തിന്റെ ബലത്താൽ തന്നേക്കാൾ ബലംകൂടിയവനെ ജയിക്കുവാൻ ആഗ്രഹിക്കുന്നു. അഥവാ, രാജാവിനോടു് മത്സരിക്കുന്ന ഒരു കുടുംബിയേപ്പോലെ ബലഹീനൻ ബലവാനെ ധർമ്മംകൊണ്ടു് ജയിക്കാമെന്നു് വിചാരിക്കുന്നു എന്നും പറയാം. അതിനാൽ ധർമ്മം ബലവത്തരമായതുകൊണ്ടു്, അതിനു് സർവ്വനിയന്തൃത്വം സിദ്ധിക്കുന്നു. ലൗകികന്മാരാൽ വ്യവഹരിക്കപ്പെടുന്ന വ്യവഹാരരൂപമായ ധർമ്മമേതോ അതു സത്യമാകുന്നു. സത്യമെന്നതു്, ശാസ്ത്രത്തിനനുസരിച്ചിരിക്കയാകുന്നു. അതുതന്നെ, അനുഷ്ഠിക്കപ്പെടുമ്പോൾ ധർമ്മമെന്നു പേരുള്ളതായിത്തീരുന്നു. ശാസ്ത്രാർത്ഥമെന്ന നിലയിൽ അറിയപ്പെടുമ്പോഴാകട്ടെ, സത്യമാകുന്നു. അതിനാൽ, സത്യംപറയുന്നവനെ, അതായതു് ശാസ്ത്രമനുസരിച്ചു പറയുന്നവനെപ്പററി

സത്യധർമ്മവിവേകത്തെ അറിയുന്ന സമീപസ്ഥന്മാർ, 'ധർമ്മത്തെ—പ്രസിദ്ധമായ ലൌകികന്യായത്തെ—പറയുന്നു' എന്നു പറയുന്നു. നേരേമറിച്ചു ധർമ്മത്തെ—ലൌകികന്യായത്തെ—പറയുന്നവനെപ്പററി, 'സത്യം പറയുന്നു, അതായതു ശാസ്ത്രത്തിൽനിന്നു തെററാതെ പറയുന്നു' എന്നും പറയാറുണ്ടു്. ഇപ്രകാരം രണ്ടും—അറിയപ്പെടുന്നതും അനുഷ്ഠിക്കപ്പെടുന്നതും—ധർമ്മം തന്നെയാകുന്നു. അതിനാൽ, ജ്ഞാനരൂപമായും അനുഷ്ഠാനരൂപമായുമുള്ള ആ ധർമ്മം എല്ലാവരേയും നിയന്ത്രിക്കുന്നു. അതുകൊണ്ടു് അതു് ക്ഷത്രത്തിനും ക്ഷത്രമാകുന്നു. അതിനാൽ, ധർമ്മാഭിമാനമുള്ള അവിദ്വാൻ, ധർമ്മവിശേഷത്തെ അനുഷ്ഠിക്കുന്നതിനായി, അവനവനെ, ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇവയിൽ ഒരു വർണ്ണമായി അഭിമാനിച്ചുകൊള്ളുന്നു. ബ്രാഹ്മണ്യം മുതലായതു് സ്വതേതന്നെ കർമ്മാധികാരത്തിന്നു് നിമിത്തവുമാണു്-

ഉപ—തദേതത് ബ്രഹ്മ, ക്ഷത്രം, വിട്, ശൂദ്രഃ. തദഗ്നിനൈവ ദേവേഷു ബ്രഹ്മാഭവത്; ബ്രാഹ്മണോ മനുഷ്യേഷു; ക്ഷത്രിയേണ/ക്ഷത്രിയോ, വൈശ്യേന വൈശ്യഃ, ശൂദ്രേണ ശൂദ്രഃ തസ്മാ ദഗ്നാവേവ ദേവേഷു ലോകമിച്ഛന്തേ; ബ്രാഹ്മണേ മനുഷ്യേഷു; ഏതാഭ്യാം ഹി രൂപാഭ്യാം ബ്രഹ്മാ/ഭവത്. അഥ യോ ഹ വാ അസ്മാല്ലോകാത് സ്വംലോകമദൃഷ്ട്വാ പ്രൈതി സ ഏനമവിദിതോ ന ഭുനക്തി, യഥാ വേദോ വാ /നനൂക്തോ/ന്യദ്വാ കർമ്മാ/കൃതം. യദിഹ വാ അപ്യനേവംവിന്മഹത്പുണ്യം കർമ്മകരോതി, തദ്ധാസ്യാന്തതഃ ക്ഷീയത ഏവ. ആത്മാനമേവ ലോകമുപാസീത. സ യ ആത്മാനമേവ ലോകമുപാസ്തേ, ന ഹാസ്യ കർമ്മ ക്ഷീയതേ. അസ്മാദ്ധ്യേവാ/ത്മനോ യദ്യത് കാമയതേ തത്തത് സൃജതേ. 15

| | |
|---|---|
| തത് | =ആ സൃഷ്ടിക്കപ്പെട്ട ചാതുർവർണ്യം |
| ബ്രഹ്മ, ക്ഷത്രം, വിട് ശൂദ്രഃ | =ബ്രഹ്മം, ക്ഷത്രം, വിട്ട്, ശൂദ്രൻ |
| ഏതത് | =ഇതാകുന്നു. |
| തത് | =അതു് =ആ സ്രഷ്ടാവായബ്രഹ്മം |
| അഗ്നിനാ ഏവ | =അഗ്നിയായിട്ടുതന്നെ=അഗ്നിരൂപത്തിൽ തന്നെ |
| ദേവേഷു | =ദേവന്മാരുടെ കൂട്ടത്തിൽ |
| ബ്രഹ്മ അഭവത് | =ബ്രഹ്മമായി— ബ്രാഹ്മണജാതിയായിത്തീർന്നു. |
| മനുഷ്യേഷു | =മനുഷ്യരിൽ |
| ബ്രാഹ്മണഃ | =ബ്രാഹ്മണനായിത്തീർന്നു. |
| ക്ഷത്രിയേണ | =ഇന്ദ്രാദ്യധിഷ്ഠിതമായി |
| ക്ഷത്രിയഃ അഭവത് | =ക്ഷത്രിയജാതിയായിത്തീർന്നു. |
| വൈശ്യേന | =വസ്വാദ്യധിഷ്ഠിതമായി |
| വൈശ്യഃ | =വൈശ്യജാതിയായിത്തീർന്നു. |
| ശൂദ്രേണശൂദ്രഃ | =പൂഷാധിഷ്ഠിതമായി ശൂദ്രജാതിയായിത്തീർന്നു. |
| തസ്മാത് | =അതിനാൽ |
| ദേവേഷു | =ദേവന്മാരുടെ കൂട്ടത്തിൽ |

അഗ്നൗ ഏവ =അഗ്നിയിൽത്തന്നെ=അഗ്നിയോടു സംബന്ധിച്ചു കർമ്മം ചെയ്തിട്ട്
ലോകം =ലോകത്തെ=കർമ്മഫലത്തെ
ഇച്ഛന്തേ =ഇച്ഛിക്കുന്നു
മനുഷ്യേഷു =മനുഷ്യരുടെ കൂട്ടത്തിൽ
ബ്രാഹ്മണേ =ബ്രാഹ്മണനിൽ കർമ്മഫലത്തെഇച്ഛിക്കുന്നു.
ഹി =എന്തെന്നാൽ,
ബ്രഹ്മ =സാക്ഷാത് ബ്രഹ്മം
ഏതാഭ്യാം രൂപാഭ്യാം =ഈ ബ്രാഹ്മണാഗ്നിരൂപങ്ങളിലാണല്ലോ
അഭവത് =ആയിത്തീർന്നത്:
അഥ =പിന്നെ
യഃ ഹ വൈ =ആരാണോ
സ്വം ലോകം =ആത്മാവെന്നു പറയുന്ന സ്വന്തമായ ലോകത്തെ
അദൃഷ്ട്വാ =ദർശിക്കാതെ
അസ്മാത് ലോകാത് =ഈ സാംസാരികമായ ലോകത്തിൽനിന്ന്
പ്രൈതി =പ്രഗമിക്കുന്നുവോ=മരിക്കുന്നുവോ
ഏനം =ഇവനെ,
അവിദിതഃ =അറിയപ്പെടാത്ത
സഃ =അത്=ആ സ്വലോകം,
അനനൂക്തഃ =അധ്യയനംചെയ്യപ്പെടാത്ത
വേദഃ വാ =വേദമോ,
അകൃതം =ചെയ്യപ്പെടാതെയുള്ള
അന്യത് കർമ്മ വാ =വേറേ കർമ്മമോ
യഥാ =ഏപ്രകാരമോ
തഥാ =അപ്രകാരം,
ന ഭുനക്തി =ഭുജി(=പാലി)ക്കുകയില്ല.
ഇഹ =ഈ സംസാരത്തിൽ
അനേവംവിത് =ഇപ്രകാരം (ആത്മാവാകുന്ന) സ്വന്തലോകത്തെ അറിയാത്തവൻ
മഹത് അപി =വളരെ വലിയതായിട്ടുള്ള
പുണ്യം കർമ്മ =പുണ്യകർമ്മത്തെ
യദ് അപി കരോതി വൈ =ചെയ്യുന്നതായിരുന്നാലും
അസ്യ തത് =ഇവന്റെ ആ കർമ്മം
അന്തതഃ =ഒടുവിൽ
ക്ഷീയതേ ഏവ ഹ =ക്ഷയിക്കുകതന്നേ ചെയ്യുന്നു.
ആത്മാനം ഏവ ലോകം =(ആത്മാവാകുന്ന) സ്വന്തലോകത്തെത്തന്നെ
ഉപാസീത =ഉപാസിക്കണം.
സഃ യഃ =അങ്ങനെ ആരാണോ
ആത്മാനം ഏവ ലോകം ഉപാസ്തേ =(ആത്മാവാകുന്ന) സ്വന്തലോകത്തെ ഉപാസിക്കുന്നത്,

അസ്യ കർമ്മ =ഇവന്റെ കർമ്മം
ന ക്ഷീയതേ ൧൫ =ക്ഷയിക്കുകയില്ല.
യത് യത് കാമയതേ =ഏതേതിനെ കാമിക്കുന്നുവോ
തത് തത് =അതാതിനെ
അസ്മാൽ ആത്മനഃ ഹി ഏവ =ഈ ആത്മാവിൽനിന്നുതന്നെ
സൃജതേ =സൃഷ്ടിക്കുന്നു.

ഭാഷ്യം — ബ്രഹ്മം, ക്ഷത്ത്രം, വിട്ട്, ശൂദ്രൻ ഇതാണു് ആ സൃഷ്ടിക്കപ്പെട്ട ചാതുർവ്വർണ്ണ്യം. ഇങ്ങനെ ഉപസംഹരിച്ചതു്, മുമ്പു ദേവന്മാരിൽ കാണിച്ച വർണ്ണവിഭാഗത്തെ ഉത്തരഗ്രന്ഥംകൊണ്ടു മനുഷ്യരിൽ യോജിപ്പിക്കുന്നതിനായിട്ടാണു്.

സ്രഷ്ടാവായ ആ ബ്രഹ്മം ഏതോ, അതു്, അഗ്നിയായിട്ടുതന്നെ, വേറൊരു രൂപത്തിലല്ല, ദേവന്മാരുടെ കൂട്ടത്തിൽ ബ്രഹ്മമായി—ബ്രാഹ്മണജാതിയായി—തീൎന്നു. ആ ബ്രഹ്മം മനുഷ്യരിൽ ബ്രാഹ്മണരൂപത്തിലായിത്തീൎന്നു. വേറേ വികാരത്തെ പ്രാപിച്ചിട്ടാണു ബ്രഹ്മം മററു വർണ്ണങ്ങളിൽ ഒരോന്നുമായിത്തീൎന്നതു്. അല്ലാതെ സാക്ഷാത് ബ്രഹ്മമായിട്ടല്ല. ഇന്ദ്രാദിദേവതാധിഷ്ഠിതമായി ക്ഷത്ത്രിയജാതിയായിപ്പരിണമിച്ചു. വസ്വാദ്യധിഷ്ഠിതമായി വൈശ്യജാതിയായും, പൂഷാധിഷ്ഠിതമായി ശൂദ്രജാതിയായും തീൎന്നു. സ്രഷ്ടാവായ ബ്രഹ്മം ക്ഷത്ത്രാദികളിൽ വികാരത്തെപ്രാപിച്ചും അഗ്നിയിലും ബ്രാഹ്മണനിലും മാത്രം അവികൃതമായും ഇരിക്കുന്നു. അതിനാൽ, ദേവന്മാരുടെ കൂട്ടത്തിൽ അഗ്നിയിൽത്തന്നെ—അഗ്നിയോടു സംബന്ധപ്പെട്ട കർമ്മത്തെ ചെയ്തിട്ട്—കർമ്മഫലത്തെ ഇച്ഛിക്കുന്നു. അതിന്നുവേണ്ടിത്തന്നെയാണല്ലോ ആ ബ്രഹ്മം അഗ്നിരൂപത്തിൽ കർമ്മാധികരണമായിരിക്കുന്നതു്. അതിനാൽ, ആ അഗ്നിയിൽ കർമ്മംചെയ്തിട്ടു, അതിന്റെ ഫലത്തെ പ്രാർത്ഥിക്കുന്നതു യുക്തംതന്നെ.

മനുഷ്യരുടെ കൂട്ടത്തിൽ ഒരുവനെ അവലംബിച്ചു് കർമ്മഫലഭോഗം അപേക്ഷിക്കയാണെങ്കിൽ, അധികരണമെന്നും സമ്പ്രദാനമെന്നുമുള്ള നിലയിലിരിക്കുന്ന അഗ്നി, ഇന്ദ്രാദികൾ ഇവരെ സംബന്ധിച്ച ക്രിയയുടെ ആവശ്യമില്ല; പിന്നെയോ, ബ്രാഹ്മണജാതിയെ മാത്രം കിട്ടിയാൽ മതി; ആ ജാതിയെ സംബന്ധിച്ച ജപ്യാദികർമ്മം തീർച്ചയായി നടക്കുന്നതാകയാൽ, അതുമാത്രംകൊണ്ടു പുരുഷാർത്ഥം സിദ്ധിക്കും. എവിടെയാണോ പുരുഷാർത്ഥസിദ്ധി ദേവന്മാൎക്കധീനമായിരിക്കുന്നതു് അവിടെ മാത്രമേ അഗ്ന്യാദികളെസംബന്ധിച്ച ക്രിയയുടെ ആവശ്യമുള്ളു.

"ജപ്യേനൈവ തു സംസിദ്ധ്യേദ് ബ്രാഹ്മണോ, നാത്രസംശയഃ
കുൎയ്യാദന്യന്നവാ കുൎയ്യാ, മൈത്രോ ബ്രാഹ്മണ ഉച്യതേ"

എന്നു സ്മൃതിയുമുണ്ടു്. ബ്രാഹ്മണനു ജപ്യംകൊണ്ടുതന്നെ പുരുഷാർത്ഥസിദ്ധി ഉണ്ടാകും. അതിൽ സംശയമില്ല. മററു കർമ്മം ചെയ്താലും ശരി, ചെയ്യാതിരുന്നാലുംശരി; എല്ലാ ഭൂതങ്ങൾക്കും അഭയപ്രദാനംചെയ്യുന്ന വിശിഷ്ടജാതിയോടുകൂടിയവനാണു ബ്രാഹ്മണൻഎന്നു പറയപ്പെടുന്നതു്; എന്നാണു് അതിന്റെ അർത്ഥം.

ഫൎന്നു

എന്നുമാത്രമല്ല, "ബ്രാഹ്മണാ വ്യുത്ഥായ ഭിക്ഷാം ചരന്തി" എന്ന് ബ്രാഹ്മണനു സംന്യാസം ശ്രുതിയിൽ കാണുന്നു. "സംന്യാസാദ് ബ്രഹ്മണഃ സ്ഥാനം" എന്ന പ്രമാണമനുസരിച്ച് ആ സംന്യാസം ബ്രഹ്മലോകസാധനവുമാണ്. അതിനാൽ ബ്രാഹ്മണത്വജാതിനിമിത്തമായി ലോകത്തെ ഇച്ഛിക്കുന്നതു യുക്തംതന്നെ. അതുകൊണ്ടു മനുഷ്യരിൽ ബ്രാഹ്മണത്വത്തിൽ തന്നെ കർമ്മഫലത്തെ ഇച്ഛിക്കുന്നു. സ്രഷ്ടാവായ സാക്ഷാദ് ബ്രഹ്മം ഈ ബ്രാഹ്മണാഗ്നിരൂപങ്ങളിലാണ് ആയിത്തീർന്നതെന്നുള്ളതുകൊണ്ടു അഗ്നിയിലും ബ്രാഹ്മണനിലുംതന്നെ കർമ്മഫലത്തെ ഇച്ഛിക്കുന്നതു ന്യായ്യംതന്നെ.

ഇവിടെ, അഗ്നിയിലും ബ്രാഹ്മണനിലും ഇച്ഛിക്കുന്നതു പരമാത്മലോകത്തെയാണെന്നു ചിലർ പറയുന്നു. അതു ശരിയല്ല. ഇവിടെ അവിദ്യാധികാരത്തിൽ കർമ്മാധികാരത്തിനുവേണ്ടിയുള്ള വർണ്ണവിഭാഗമാണു പ്രസ്തുതമായിരിക്കുന്നത്. എന്നു മാത്രമല്ല, പിന്നീടു, ലോകത്തെ വിശേഷിപ്പിക്കുന്നുമുണ്ട്. ഇവിടെ ലോകശബ്ദംകൊണ്ടു പരനായ ആത്മാവിനെത്തന്നെയാണു പറഞ്ഞിട്ടുള്ളതെങ്കിൽ, പിന്നീട്, "സ്വംലോകമദൃഷ്ട്വാ" എന്നു വിശേഷിപ്പിച്ചിരിക്കുന്നതു അനർത്ഥകമായിത്തീരും. അഗ്ന്യധീനമായി പ്രാർത്ഥിക്കപ്പെടുന്ന പ്രകൃതമായ ലോകം സ്വലോകത്തിൽനിന്നു ഭിന്നമാണെങ്കിൽ, പ്രകൃതമായ പരലോകത്തെ നിവർത്തിപ്പിക്കുന്നതിനു പ്രയോജനപ്പെടുന്നതുകൊണ്ട്, സ്വശബ്ദംകൊണ്ടു ലോകത്തെ വിശേഷിപ്പിച്ചിരിക്കുന്നതു യുക്തമാണ്. പരമാത്മലോകത്തിനു ഒരിക്കലും സ്വത്വമില്ലാതെ പോകയുമില്ല. അവിദ്യാകൃതങ്ങളായ ലോകങ്ങൾ സ്വത്വമില്ലാത്തവയായിപ്പോകുന്നവയുമാണ്. "ക്ഷീയതഏവ" എന്നുള്ളതുകൊണ്ടു, കർമ്മകൃതങ്ങളായ ലോകങ്ങൾക്കു സ്വത്വമില്ലാതെ പോകുമെന്നുപറകയുംചെയ്യുന്നു.

"ബ്രഹ്മത്താൽ വർണ്ണങ്ങൾ സൃഷ്ടിക്കപ്പെട്ടതു കർമ്മത്തിനുവേണ്ടിയാണ്. ധർമ്മമെന്നുപറയുന്ന ആ കർമ്മം കർത്തവ്യമെന്ന നിലയിൽ എല്ലാവരെയും തന്നെ നിയന്ത്രണം ചെയ്യുന്നതും പുരുഷാർത്ഥസാധനവുമാകുന്നു. അതുകൊണ്ട്- ആ കർമ്മംകൊണ്ടുതന്നെ, പരമാത്മാവെന്നു പറയുന്ന സ്വന്തലോകത്തെ, അറിയാതിരുന്നാലും, പ്രാപിക്കാമെങ്കിൽ, "തദേതൽ പദനീയമസ്യസർവ്വസ്യ" ഇത്യാദികൊണ്ട് അതുതന്നെയാണ് അറിയപ്പെടേണ്ടതെന്നു പറഞ്ഞതു് എന്താണ്? അതിനെ അറിയാതിരുന്നാലും തരക്കേടില്ലല്ലൊ" എന്നുള്ള ആശങ്കയ്ക്കു സമാധാനം പറയുന്നു:—ആരെങ്കിലും ഒരുവൻ സാംസാരികവും, പാഞ്ചഭൌതികപിണ്ഡഗ്രഹണലക്ഷണവും, അവിദ്യാകാമകർമ്മഹേതുകവും, തന്റേതല്ലാത്തതും, ആഗന്തുകവും സാംസാരികവുമായ ഈ ലോകത്തിൽനിന്ന്, അഗ്ന്യധീനങ്ങളായ കർമ്മങ്ങളെക്കൊണ്ടു പരമാത്മലോകത്തെ സമ്പാദിക്കാമെന്നുള്ള അഭിമാനത്താലോ, ബ്രാഹ്മണത്വജാതിമാത്രനിബന്ധനങ്ങളായ കർമ്മങ്ങൾ പുരുഷാർത്ഥസാധകങ്ങളാണെന്നുള്ള വന്നുകൊണ്ടോ, ആത്മാവായതുകൊണ്ടു ഒരിക്കലും ഇല്ലാതാകാത്തതിനാൽ സ്വന്തമായ ആത്മാവെന്ന ലോകത്തെ, "ഞാൻ ബ്രഹ്മമാകുന്നു" എന്നിങ്ങനെ ദർശിക്കാതെ മരിക്കുന്നതായാൽ, അവിദ്യയാൽ വ്യവഹിതമായി അറിയപ്പെടാതിരിക്കുന്ന ആ ലോകം സ്വന്തമാണെങ്കിലും, സ്വന്തമല്ലാത്തതുപോലെ, അവനെ ശോകമോഹഭയാദികളെ നീക്കി പാലിക്കയില്ല. പഠിച്ചു

പേരുള്ള കൂട്ടത്തിൽ പത്താമൻ, താൻ പത്താമനാണെന്നറിയാതിരുന്നാൽ ശോകാദികളെ നിവത്തിപ്പിച്ച് അവനവനെ പാലിക്കയില്ലല്ലോ; അതുപോലെയും, അധ്യയനം ചെയ്യപ്പെടാത്ത വേദം കർമ്മാദികളെ അവബോധിപ്പിച്ചു പാലിക്കാത്തതുപോലെയും ലൌകികമായ കൃഷി മുതലായ മററുകർമ്മം ചെയ്യപ്പെടായ്കയാൽ സ്വന്തരൂപത്തിൽ വെളിപ്പെടുത്തപ്പെടാതിരുന്നാൽ തന്റെ ഫലത്തെ പ്രദാനംചെയ്തു രക്ഷിക്കാത്തതുപോലെയും, ആത്മാവു സ്വന്തലോകമാണെങ്കിലും സ്വന്തമായ നിത്യാത്മസ്വരൂപത്തിൽതന്നെ അഭിവ്യഞ്ജിപ്പിക്കപ്പെടാതിരുന്നാൽ, അവിദ്യ മുതലായതിനെ നീക്കി പാലിക്കയില്ലതന്നെ.

"ആകട്ടെ, സ്വലോകം ദർശിക്കുന്നതുകൊണ്ടുള്ള പരിപാലനം എന്തിനാണ്? കർമ്മത്തിനു ഫലപ്രാപ്തി നിശ്ചയമായി ഉണ്ടാകുമല്ലോ. ഇഷ്ടഫലമായ കർമ്മം ധാരാളമുള്ളതുകൊണ്ട്, അതു നിമിത്തമായി അക്ഷയമായ പരിപാലനവും സിദ്ധിക്കുമല്ലോ" എന്നാണെങ്കിൽ അതില്ല, എന്തെന്നാൽ ചെയ്യുന്നതെല്ലാം ക്ഷയമുള്ളതാണ്; എന്നു പറയുന്നു:—ഈ സംസാരത്തിൽ അത്ഭുതംപോലെ, സ്വന്തലോകത്തെ മുൻപറഞ്ഞപ്രകാരത്തിൽ അറിയാത്ത ഒരു മഹാത്മാവു വലുതായ അശ്വമേധം മുതലായ, ഇഷ്ടഫലത്തെത്തരുന്ന പുണ്യകർമ്മത്തെത്തന്നെ, "ഇതുകൊണ്ട് എനിക്കു അക്ഷയമായ ഫലം സിദ്ധിക്കും" എന്നു വിചാരിച്ച്, നിരന്തരം ചെയ്യുന്നതായാലും, അവിദ്വാനായ ഇവന്റെ ആ കർമ്മം, അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന കാമം നിമിത്തം ഉണ്ടാകുന്നതാകയാൽ, സ്വപ്നദർശനം വിഭ്രമം ഇവയാൽ ഉണ്ടാകുന്ന വിഭൂതിപോലെ, ഫലോപഭോഗത്തിന്റെ അവസാനത്തിൽ ക്ഷയിക്കതന്നെ ചെയ്യും. എന്തെന്നാൽ അതിന്റെ കാരണങ്ങളായ അവിദ്യയും കാമവും അസ്ഥിരങ്ങളാണ്. അതിനാൽ ചെയ്യുന്നതു തീർച്ചയായും ക്ഷയിക്കുമെന്നു പറയുന്നത് ഉപപന്നം തന്നെ. അതിനാൽ പുണ്യകർമ്മഫലമായ പാലനത്തിന്റെ ആനന്ത്യത്തിന് ആശയില്ലതന്നെ.

അതിനാൽ, ആത്മാവുതന്നെയായ ലോകത്തെ (ആത്മാവെന്നതു സ്വന്തമെന്ന അർത്ഥത്തിലാണു പ്രയോഗിച്ചിരിക്കുന്നത്. സ്വന്തലോകമാണല്ലോ പ്രകൃതം. ഇവിടെ സ്വശബ്ദം പ്രയോഗിച്ചിട്ടുമില്ല-) ഉപാസിക്കുന്നതാരോ അവനു കർമ്മം ക്ഷയിക്കയില്ല; എന്തുകൊണ്ടെന്നാൽ, കർമ്മമില്ലാത്തതുകൊണ്ടുതന്നെ (ഇവിടെ നിത്യത്വം പറഞ്ഞതു വിധിയല്ല, അനുവാദം മാത്രമാണ്) അവിദ്വാനു കർമ്മക്ഷയലക്ഷണമായ സംസാരദുഃഖം എപ്പോഴുമുണ്ടാകുന്നതുപോലെ വിദ്വാന് ഉണ്ടാകയില്ലെന്നർത്ഥം. "മിഥിലായാം പ്രദീപ്തായാം നമേ ദഹ്യതി കിഞ്ചന" എന്നു ജനകൻ ഒരിക്കൽ പറഞ്ഞിട്ടുണ്ട്. "മിഥിലയ്ക്കു മുഴുവൻ തീ പിടിച്ചാലും എന്റെ വക ഒന്നും ദഹിക്കയില്ല" എന്നാണ് അതിന്റെ അർത്ഥം.

സ്വാത്മലോകോപാസകനായ വിദ്വാന്റെ കർമ്മം തന്നെ ക്ഷയിക്കയില്ലെന്നു ചിലർ പറയുന്നു. ലോകശബ്ദാർത്ഥമായ കർമ്മസമവായിയെ രണ്ടുപ്രകാരത്തിൽ പരികല്പിക്കയും ചെയ്യുന്നു ഒന്ന്, വ്യാകൃതാവസ്ഥവും ഹിരണ്യഗർഭനെന്നു പേരുള്ളതുമായ കർമ്മാശ്രയമായ ലോകമാണ്. വ്യാകൃതവും പരിച്ഛിന്നവും ആയ, കർമ്മസമവായിയായ ആ ലോകത്തെ ഉപാസിക്കു

ന്ന പരിച്ഛിന്നകർമ്മാത്മദർശിയുടെ കർമ്മം ക്ഷയിക്കും. കർമ്മസമവായിയായ ആ ലോകത്തെത്തന്നെ അവ്യാകൃതാവസ്ഥയിൽ കാരണരൂപമാക്കി ഉപാസിക്കുവാൻ അപരിച്ഛിന്നകർമ്മാത്മദർശിയായതുകൊണ്ട്, അവൻെറ കർമ്മം ക്ഷയിക്കയില്ല എന്നാണ് അവർ പറയുന്നത്.

ഈ കല്പന ഭംഗിയുള്ളതുതന്നെ. എന്നാൽ ശ്രുതിയിലുള്ളതല്ല. എന്തെന്നാൽ, ശ്രുതിയിൽ, 'സ്വലോക'ശബ്ദംകൊണ്ടു പ്രകൃതനായ പരമാത്മാവിനെയാണു പറഞ്ഞിരിക്കുന്നത്. "സ്വംലോകം" എന്ന് ആരംഭിച്ച്, സ്വശബ്ദത്തെ വിട്ട്, അതിൻെറ സ്ഥാനത്ത് ആത്മശബ്ദം ചേർത്ത്, "ആത്മാനമേവലോകമുപാസീത" എന്ന് അതിനെത്തന്നെ പ്രതിനിർദ്ദേശിച്ചിരിക്കുന്നു. അവിടെ കർമ്മസമവായിയായ ലോകത്തെ കല്പിക്കുന്നതിനു തീരെ അവസരമില്ല. എന്നു മാത്രമല്ല, "കിംപ്രജയാ കരിഷ്യാമോ, യേഷാംനോഽയമാത്മാഽയംലോകഃ" എന്ന്, കേവലവിദ്യാവിഷയമായ പിന്നീടുള്ള വാക്യങ്ങളെക്കൊണ്ടു ലോകത്തെ വിശേഷിപ്പിക്കുന്നുമുണ്ട്. "ഈ ആത്മാവാണു നമ്മുടെ ലോകം" എന്നു പറയുന്നത്, പുത്രനാലും കർമ്മത്താലും അപരവിദ്യയാലും ഉണ്ടാക്കപ്പെടുന്ന ലോകങ്ങളിൽനിന്നു വിശേഷിപ്പിക്കയാണല്ലോ. "ന ഹാസ്യകേനചന കർമ്മണാ ലോകോമീയത ഏഷോഽസ്യ പരമോലോകഃ" എന്നും പറയുന്നുണ്ട്. ഇവിടെയും 'സ്വംലോകം' എന്നു വിശേഷണം കാണുന്നതുകൊണ്ട്, ഇതിന്, സവിശേഷണങ്ങളായ അവയോടു ഏകവാക്യത്വം പറയുന്നതാണു യുക്തം.

പൂർവപക്ഷം—"അസ്മാത്," "കാമയതേ" എന്നു പറഞ്ഞത് അയുക്തമാണ്. ഇവിടെ സ്വന്തലോകമെന്നു പറയുന്നതു പരമാത്മാവാണ്. അതിനെ ഉപാസിക്കുന്നതുകൊണ്ട് അതുതന്നെ ആയിത്തീരുമെന്നിരിക്കെ, 'എതിനെ എല്ലാം കാമിക്കുന്നുവോ അതിനെ എല്ലാം ഈ ആത്മാവിൽനിന്നുതന്നെ സൃഷ്ടിക്കുന്നു" എന്ന്, ആ ആത്മപ്രാപ്തിക്കു പുറമേ ഫലം പറഞ്ഞിരിക്കുന്നതു യുക്തമല്ല.

സമാധാനം—ആ ഫലവചനത്തിന് സ്വലോകോപാസനത്തെ സ്തുതിക്കുന്നതിലേ താല്പര്യമുള്ളു. സ്വന്തലോകത്തിൽനിന്നുതന്നെ എല്ലാ ഇഷ്ടവും സിദ്ധിക്കുമെന്നാണ് അതിൻെറഅർത്ഥം. ഇതിൽനിന്നു വേറേയായി യാതൊന്നും പ്രാർത്ഥനീയമായിട്ടില്ല. എന്തെന്നാൽ പരമാത്മാവായിത്തീരുന്നവൻ ആപ്തകാമനാണ്. "ആത്മതഃ പ്രാണ ആത്മത ആശാ" എന്നും മററുമുള്ള ശ്രുത്യന്തരങ്ങളിലെപ്പോലെതന്നെ ഇവിടെയും. അഥവാ "തസ്മാത് തത് സർവമഭവത്"എന്നു മുമ്പു പറഞ്ഞതുപോലേ, സ്വലോകോപാസകന് സർവാത്മഭാവത്തെ കാണിക്കുവാനായിട്ടാണ് "അസ്മാദ്ധ്യേവ" ഇത്യാദി പറഞ്ഞിരിക്കുന്നത് എന്നു വിചാരിക്കുന്നതിനും വിരോധമില്ല.

സ്വലോകോപാസനംകൊണ്ട് പരനായ ആത്മാവുതന്നെ ആയിത്തീരുന്നപക്ഷമേ പ്രകൃതമായ ആത്മാവാകുന്ന സ്വന്ത ലോകത്തിൽനിന്നുതന്നെ, എന്ന അർത്ഥത്തിൽ, "അസ്മാദ്ധ്യേവാഽഽത്മനഃ" എന്ന് ആത്മശബ്ദം പ്രയോഗിച്ചിരിക്കുന്നതു യുക്തമാവുകയുള്ളു. അല്ലാത്തപക്ഷം, പ്രകൃതമായ പരമാത്മലോകത്തിൽനിന്നു തിരിച്ചുകാണിക്കുന്നതിനായും വ്യാകൃതാവസ്ഥയിൽനിന്നു തിരിച്ചുകാണിക്കുന്നതിനായും, 'അവ്യാകൃതാവസ്ഥമായ ക

ർമ്മത്തിന്റെ ലോകത്തിൽനിന്നു്" എന്നുള്ള വിശേഷണത്തോടുകൂടിപറയുമായിരുന്നു. 'സ്വംലോകം' എന്നുള്ള, പ്രകൃതമായ പരമാത്മാവു്, 'ആത്മാനമേവ' എന്നു വിശേഷിപ്പിക്കപ്പെട്ടിരിക്കുമ്പോൾ, ശ്രുതിയിൽ ഇല്ലാത്ത, അവ്യാകൃതമെന്നു പറയുന്ന അന്തരാളാവസ്ഥയെ സ്വീകരിക്കുവാൻ സാധിക്കയില്ല. 15.

ഭാഷ്യം—ഇവിടെ, വർണ്ണാശ്രമാദ്യഭിമാനമുള്ള അവിദ്വാൻ, ധർമ്മത്താൽ നിയന്ത്രിക്കപ്പെട്ടു് ദേവാദികൾക്കുവേണ്ടി കർമ്മംചെയ്യേണ്ടിയിരിക്കുന്നതിനാൽ, പശുവിനെപ്പോലേ പരതന്ത്രനാണെന്നുപറഞ്ഞു. എന്നാൽ, ഏതു കർമ്മം ചെയ്യേണ്ടിയിരിക്കുന്നതുകൊണ്ടാണോ അവിദ്വാൻ പരതന്ത്രനായിരിക്കുന്നതു്, ആ കർമ്മങ്ങൾ ഏവ? ആർക്കാണോ കർമ്മങ്ങളെക്കൊണ്ടു പശുവിനെപ്പോലേ ഉപകരിക്കുന്നതു്, ആ ദേവാദികൾ ആരെല്ലാം? എന്നുള്ളതുരണ്ടും പ്രപഞ്ചനംചെയ്വാൻ പോകുന്നു:—

ഉപ—അഥോ അയം വാ ആത്മാ സർവേഷാം ഭൂതാനാം ലോകഃ, സ യജ്ജുഹോതി, യദ്യജതേ, തേന ദേവാനാം ലോകഃ; അഥ യദനുബ്രൂതേ തേന ഋഷീണാം; അഥ യത് പിതൃഭ്യോ നിപൃണാതി, യത് പ്രജാമിച്ഛതേ, തേന പിതൄണാം; അഥ യന്മനുഷ്യാൻ വാസയതേ, യദേഭ്യോഽശനം ദദാതി, തേന മനുഷ്യാണാം; അഥ യത് പശുഭ്യസ്തൃണോദകം വിന്ദതി, തേന പശൂനാം; യദസ്യഗൃഹേഷു ശ്വാപദാ, വയാംസ്യാകീടപിപീലികാഭ്യ ഉപജീവന്തി, തേന തേഷാം ലോകഃ; യഥാ ഹ വൈ സ്വായ ലോകായാരിഷ്ടിമിച്ഛേദ്, ഏവം ഹൈവംവിദേ സർവാണി ഭൂതാന്യരിഷ്ടിമിച്ഛന്തി; തദ്വാ ഏതദ്വിദിതം മീമാംസിതം. 16.

| | |
|---|---|
| അയം ആത്മാ | =ഈ ആത്മാവു്=പ്രകൃതനായ അവിദ്വാൻ |
| സർവേഷാം ഭൂതാനാം | =എല്ലാ ഭൂതങ്ങൾക്കും=ദേവന്മാർമുതൽ പിപീലികകൾവരെയുള്ള ഭൂതങ്ങൾക്കെല്ലാം |
| ലോകഃ വൈ | =ലോകമാകുന്നു=ഭോഗ്യമാകുന്നു. |
| സഃ | =അവൻ |
| യത് ജുഹോതി | =ഹോമിക്കുന്നതേതോ, |
| യത് യജതേ | =യജിക്കുന്നതേതോ, |
| തേന | =അതുകൊണ്ടു് |
| ദേവാനാം ലോകഃ | =ദേവന്മാർക്കു ലോകമാകുന്നു. |
| അഥ | =പിന്നെ, |
| യത് അനുബ്രൂതേ | =സ്വാധ്യായത്തെ അദ്ധ്യയനം ചെയ്യുന്നതേതോ |
| തേന | =അതുകൊണ്ടു് |
| ഋഷീണാം | =ഋഷികൾക്കു ലോകമാകുന്നു. |
| അഥ | =പിന്നെ, |
| പിതൃഭ്യഃ | =പിതൃക്കൾക്കായി |
| യത് നിപൃണാതി | =പിണ്ഡം ഉദകം മുതലായതു കൊടുക്കുന്നതേതോ, |

| | |
|---|---|
| യത് പ്രജാം ഇച്ഛതേ | =പ്രജയെ ഇച്ഛിക്കുന്നതേതോ, |
| തേന | =അതുകൊണ്ട്. |
| പിതൃണാം | =പിതൃക്കൾക്കു ലോകമാകുന്നു. |
| അഥ | =പിന്നെ, |
| മനുഷ്യാൻ | =മനുഷ്യരെ |
| യത് വാസയതേ | =വസിപ്പിക്കുന്നതേതോ, |
| ഏഭ്യഃ | =ഇവക്ക് |
| അശനം | =അശനത്തെ |
| യത് ദദാതി | =ദാനംചെയ്യുന്നതേതോ |
| തേന | =അതുകൊണ്ട് |
| മനുഷ്യാണാം | =മനുഷ്യർക്കു ലോകമാകുന്നു, |
| അഥ | =പിന്നെ, |
| പശുഭ്യഃ | =പശുക്കൾക്ക് |
| തൃണോദകം | =പുല്ലും വെള്ളവും |
| യത് വിന്ദതി | =ലഭിപ്പിക്കുന്നതു ഏതോ, |
| തേന | =അതുകൊണ്ട് |
| പശൂനാം | =പശുക്കൾക്കു ലോകമാകുന്നു. |
| അസ്യ ഗൃഹേഷു | =ഇവന്റെ ഗൃഹങ്ങളിൽ |
| ശ്വാപദാഃ | =ശ്വാപദങ്ങളും |
| വയാംസി | =പക്ഷികളും |
| ആകീടപിപീലികാഭ്യഃ | =കീടങ്ങളും പിപീലികകളുംവരേയുള്ള ജന്തുക്കളും |
| യത് ഉപജീവന്തി | =ഉപജീവിക്കുന്നു എന്നുള്ളതേതോ |
| തേന | =അതുകൊണ്ട് |
| തേഷാം ലോകഃ | =അവക്കു ലോകമാകുന്നു. |
| യഥാ ഹ വൈ | =ഏപ്രകാരമാണോ |
| സ്വായ ലോകായ | =തന്റെലോക (ദേഹ) ത്തിന് |
| അരിഷ്ടിം | =വിനാശമില്ലായ്മയെ |
| ഇച്ഛേത് | =ഇച്ഛിക്കുന്നത്, |
| ഏവം | =ഇപ്രകാരം, |
| സർവാണി ഭൂതാനി | =എല്ലാഭൂതങ്ങളും |
| ഏവം വിദേ | =ഇപ്രകാരം (താൻസർവഭൂതങ്ങൾക്കും ഭോഗ്യനാണെന്നു)വിചാരിക്കുന്നവന് |
| അരിഷ്ടിം | =അരിഷ്ടിയെ =വിനാശമില്ലായ്മയെ |
| ഇച്ഛന്തി ഹ | =ഇച്ഛിക്കുന്നു. |
| തത് ഏതത് | =ഇത് =മേൽപറഞ്ഞകർമ്മങ്ങൾ അവശ്യം ചെയ്യേണ്ടവയാണെന്നുള്ളത്, |
| വിദിതം | =വിദിതവും =പഞ്ചമഹായജ്ഞപ്രകരണത്തിൽഅറിയപ്പെട്ടിട്ടുള്ളതും |
| മീമാംസിതം ച | =അവദാനപ്രകരണത്തിൽ വിചാരണചെയ്യപ്പെട്ടിട്ടുള്ളതുമാകുന്നു. |

ഭാഷ്യം—'അഥോ' എന്നുള്ളതു് വാക്യത്തെ ഉപന്യസിക്കുന്നതിനു വേണ്ടിയുള്ള നിപാതമാകുന്നു. പ്രകൃതനായ, കർമ്മാധികൃതനായിട്ടുള്ള, ശരീരേന്ദ്രിയ സംഘാതാദികളോടുകൂടിയ, ഗൃഹസ്ഥനായ അവിദ്വാനാകുന്ന പിണ്ഡത്തെയാണ് ആത്മാവെന്നു പറഞ്ഞിരിക്കുന്നതു്. ഈ ആത്മാവു്, ദേവന്മാർ മുതൽ പിപീലികകൾ വരെയുള്ള ഭൂതങ്ങൾക്കു ലോകമാകുന്നു. ഭോഗ്യമാകുന്നു എന്നാർത്ഥം. എന്തെന്നാൽ, വർണ്ണാശ്രമാദികൾക്കു വിധിക്കപ്പെട്ടിട്ടുള്ള കർമ്മങ്ങളെ കൊണ്ടു് എല്ലാഭൂതങ്ങൾക്കും ഉപകരിക്കുന്നു.

ഏതെല്ലാം കർമ്മവിശേഷങ്ങളെക്കൊണ്ടു് ഉപകരിച്ചു്, ഏതെല്ലാം ഭൂതവിശേഷങ്ങൾക്കു ലോകമായിരിക്കുന്നു എന്നുപറയുന്നു – ആ ഗൃഹസ്ഥൻ ഹോമിക്കുന്നതുകൊണ്ടും യജിക്കുന്നതുകൊണ്ടും (യാഗമെന്നുപറയുന്നതു ദേവതയെ ഉദ്ദേശിച്ചു സ്വത്വത്തെ പരിത്യജിക്കയാകുന്നു. അതുതന്നെ ആസേചനം വരെ ഉള്ളതു് ഹോമം. ആ സേചനം എന്നതു് ദ്രവ്യപ്രക്ഷേപമാണ്. ഈ ഹോമയാഗലക്ഷണമായ കർമ്മംകൊണ്ടു്) അതു അവശ്യം കർത്തവ്യമായതിനാൽ, പശുവിനെപ്പോലേ ദേവന്മാർക്കു പരതന്ത്രനായിരിക്കുന്നതുകൊണ്ടു്, ദേവന്മാർക്കു ലോകമാകുന്നു പിന്നെ, ദിവസംതോറും സ്വാധ്യായത്തെ അധ്യയനം ചെയ്യുന്നതുകൊണ്ടു് ഋഷികൾക്കു ലോകമാകുന്നു. പിതൃക്കൾക്കു പിണ്ഡം, ഉദകം മുതലായതുകൊടുക്കുന്നതുകൊണ്ടും പ്രജയ്ക്കുവേണ്ടി ഉദ്യമിക്കയും പ്രജയെ ഉത്പാദിപ്പിക്കയും ചെയ്യുന്നതുകൊണ്ടും, ആ കർമ്മത്താൽ അവശ്യകർത്തവ്യമെന്ന നിലയിൽ പ്രതിബദ്ധനായിരിക്കുന്നതിനാൽ, പിതൃക്കൾക്കു ലോകമാകുന്നു. പിന്നെ, ഭൂമി, ഉദകം മുതലായതുകൊടുത്തു മനുഷ്യരെ പാർപ്പിക്കയും, പാർക്കുന്നവരോ പാർക്കാത്തവരോ ആയ അവർക്കു ആവശ്യപ്പെട്ടാൽ ഗൃഹത്തിൽ ഭക്ഷണം നൽകുകയും ചെയ്യുന്നതുകൊണ്ടു് മനുഷ്യർക്കു ലോകമാകുന്നു. പശുക്കൾക്കു പുല്ലും വെള്ളവും കൊടുക്കുന്നതുകൊണ്ടു പശുക്കൾക്കു ലോകമാകുന്നു. ഇവന്റെഗൃഹങ്ങളിൽ, ശ്വാപദങ്ങളും, പക്ഷികളും, പുഴുക്കളും എറുമ്പുകളുംവരെയുള്ള ജന്തുക്കളും, ധാന്യകണങ്ങൾ, ബലി, പാത്രംകഴുകിക്കളയുന്നതു മുതലായതുകൊണ്ടുപജീവിക്കുന്നതിനാൽ അവയ്ക്കു ലോകമാകുന്നു.

ഇവൻ ഈ കർമ്മങ്ങളെചെയ്തുകൊണ്ടു് ദേവാദികൾക്കു് ഉപകരിക്കുന്നതിനാൽ, ലോകത്തിൽ, തന്റെ ലോകത്തിനു്, അതായതു സ്വന്തദേഹത്തിനു്, അവിനാശത്തെ—തന്റേതെന്നുള്ളനിലയിൽനിന്നു തെററിപ്പോകരുതെന്നുള്ളതിനെ—ഇച്ഛിക്കുന്നതും അങ്ങനെ തെററിപ്പോകുമെന്നുള്ള ഭയത്താൽ, പോഷണം, രക്ഷണം മുതലായതുകൊണ്ടു് എല്ലാത്തിലുംനിന്നു് അതിനെ പരിപാലിക്കുന്നതും എപ്രകാരമോ അപ്രകാരം, "ഞാൻ സർവ്വഭൂതങ്ങൾക്കും ഭോഗ്യനാണ്, അതിനാൽ, ഞാൻ, കടക്കാരനെപ്പോലെ, ഇങ്ങനെ പകരം ചെയ്യണം" എന്നു്, അവനവനെ പരികല്പിച്ചിട്ടുള്ളവനു്, മേൽപറഞ്ഞ ഭൂതങ്ങളെല്ലാം അരിഷ്ടിയെ—അവിനാശത്തെ—ഇച്ഛിക്കുന്നു. തങ്ങളുടേതെന്നുള്ളനിലയിൽ നിന്നു തെററിപ്പോകാതിരിക്കുന്നതിനായി, കുടുംബികൾ പശുക്കളെ എന്നപോലേ, എല്ലാററിലുംനിന്നു് അവനെ പരിരക്ഷിക്കുന്നു. അതുകൊണ്ടാണു മനുഷ്യർ ബ്രഹ്മാത്മതത്ത്വത്തെ അറിയുന്നതു ദേവാദികൾക്കു പ്രിയമല്ലെന്നു മുമ്പുപറഞ്ഞതു്. ഈ മേൽപറഞ്ഞകർമ്മങ്ങൾ, ഋണംപോ

ലേ അവശ്യം ചെയ്യപ്പെടേണ്ടവയാണെന്നുള്ളത് പഞ്ചമഹായജ്ഞപ്രകരണത്തിൽ, പ്രസിദ്ധമായിട്ടുള്ളതും അവദാനപ്രകരണത്തിൽ "ഋണം ഹ വാവ ജായതേ ജായമാനഃ" ഇത്യാദിയായ അർത്ഥവാദംകൊണ്ട് വിചാരണചെയ്യപ്പെട്ടിട്ടുള്ളതുമാണ്. 16.

ഭാഷ്യം—ബ്രഹ്മത്തെ അറിഞ്ഞിട്ടുള്ളവനാണെങ്കിൽ, കർത്തവ്യതാബന്ധനരൂപമായ പശുഭാവത്തിൽനിന്നു മുക്തനായിത്തീരുന്നു. ഈ പുരുഷൻ ആരാൽ പ്രേരിതനായിട്ടാണ്, അവശൻ എന്നപോലെ, കർമ്മമാകുന്ന ബന്ധനത്തിന്റെ അധികാരത്തിൽ (അനുഷ്ഠാനത്തിൽ) പ്രവർത്തിക്കയും, എന്നാൽ മോക്ഷോപായമായ വിദ്യാധികാരത്തിൽ (ശ്രവണാദിയിൽ) അതുപോലേ പ്രവർത്തിക്കാതിരിക്കയും ചെയ്യുന്നത്? "അങ്ങനെയുള്ള അധികാരിയെ ദേവന്മാർ രക്ഷിക്കുന്നു എന്നുപറഞ്ഞില്ലേ? അവർ ചെയ്യുന്ന രക്ഷണമാണ് അവനെ പ്രവൃത്തിമാർഗ്ഗത്തിൽ നിയമേന പ്രവർത്തിപ്പിക്കുന്നത്." എന്നാണെങ്കിൽ, ശരി; എന്നാൽ കർമ്മാധികാരംകൊണ്ടു തങ്ങളുടെ വിഷയത്തിൽ വന്നിട്ടുള്ളവരെ മാത്രമേ അവരും രക്ഷിക്കയുള്ളു. അല്ലാത്തപക്ഷം, ചെയ്തതു് അനുഭവിക്കാതെ പോകുമെന്നും ചെയ്യാത്തതു് അനുഭവിക്കുമെന്നും വന്നുകൂടും. വിശിഷ്ടമായ അധികാരത്തിൽ അനാരൂഢനായ സാമാന്യനായ ഒരു വെറും പുരുഷനെ ദേവന്മാർ രക്ഷിക്കയില്ല. അതിനാൽ, എതിനാൽ പ്രേരിതനായിട്ടാണോ പുരുഷൻ, അവശനായിട്ടുതന്നെ തന്റെ ലോകത്തിൽനിന്നു ബഹിർമ്മുഖനായിത്തീരുന്നതു്, അങ്ങനെ ഒന്നുണ്ടായിരിക്കണം. "അതു അവിദ്യയല്ലേ? അവിദ്യയുള്ളവനല്ലേ ബഹിർമ്മുഖനായിത്തീർന്നു പ്രവർത്തിക്കുന്നതു്?" എന്നാണെങ്കിൽ അതും പ്രവൃത്തിക്കു പ്രേരകമാണെന്നു പറയുവാൻപാടില്ല. അതിന്റെ സ്വഭാവം വസ്തുസ്വരൂപത്തെ ആവരണംചെയ്കയാണല്ലോ. അന്ധതപം കുഴിയിലുംമററും വീഴുന്നതിൽ പ്രവർത്തിക്കുന്നതിനു ഹേതുവാകുന്നതുപോലെ അവിദ്യ പ്രവർത്തകത്തിനു ബീജമാകുന്നു എന്നേയുള്ളു. "എന്നാൽ പ്രവൃത്തിഹേതുവായിട്ടുള്ളതു് എന്താണെന്നു പറയണം" എന്നാണെങ്കിൽ അതാണ് ഇവിടെ പറയുന്നതു്. അതു് ഏഷണാകാമമാണ്. "സ്വാഭാവിക്യാമവിദ്യായാം വർത്തമാനാ ബാലാഃ പരാചഃ കാമാനനുയന്തി" എന്നു കാഠകത്തിലും, "കാമഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹവൈരിണം" എന്നു ഗീതയിലും പറഞ്ഞിരിക്കുന്നതിൽനിന്നു് മനുഷ്യന്റെ എല്ലാ പ്രവൃത്തിയ്ക്കും ഹേതു കാമം തന്നെ എന്നു തെളിയുന്നു. ഈ അർത്ഥം ഇവിടെ അദ്ധ്യായാവസാനംവരെയുള്ള ഭാഗംകൊണ്ടു് വിസ്തരിച്ചു കാണിക്കുവാൻപോകുന്നു.

ഉപ—ആത്മൈവേദമഗ്ര ആസീദേക ഏവ; സോഽകാമയത, ജായാമേ സ്യാത്; അഥ പ്രജായേയ; അഥ വിത്തംമേ സ്യാത്; അഥ കർമ്മ കുർവീയ. ഇതി ഏതാവാൻ വൈകാമഃ; നേച്ഛംശ്ച നാതോഭൂയോ വിന്ദേത്. തസ്മാദപ്യേതർഹ്യേകാകീകാമയതേ, ജായാ മേ സ്യാ ദഥപ്രജായേയ, വിത്തം മേ സ്യാ, ദഥകർമ്മകുർവീയേതി. സ യാവദപ്യേതേഷാമേകൈകം ന പ്രാപ്നോത്യകൃത്സ്ന ഏവ താവന്മന്യതേ. തസ്യോ കൃത്സ്നതാ; മന ഏവാസ്യാത്മാ; വാഗ്ജായാ; പ്രാണഃ പ്രജാ; ചക്ഷുർമ്മാനുഷം വിത്തം; ചക്ഷു

ഷാ ഹി തദ്വിന്ദതേ; ശ്രോത്രം ദൈവം; ശ്രോത്രേണ ഹി തച്ഛൃണോതി; ആത്മൈവാസ്യകർമ്മ; ആത്മനാഹികർമ്മ കരോതി; സ ഏഷ പാങ്ക്തോ യജ്ഞഃ, പാങ്ക്തഃ പശുഃ, പാങ്ക്തഃ പുരുഷഃ പാങ്ക്തമിദം സർവം യദിദം കിംച; തദിദം സർവമാപ്നോതി, യ ഏവം വേദ. 17.

| | |
|---|---|
| അഗ്രേ | =ആദ്യം = ദാരസംബന്ധത്തിൻമുമ്പു് |
| ഇദം | =ഇതു് |
| ആത്മാ ഏവ | =ആത്മാവുമാത്രം |
| ആസീത് | =ആയിരുന്നു. |
| സഃ ഏകഃ ഏവ ആസീത് | =അവൻ ഏകൻമാത്രമായിരുന്നു. |
| സഃ | =ആ ആത്മാവു് |
| അകാമയത | =കാമിച്ചു:— |
| മേ | =“എനിക്കു് |
| ജായാ സ്യാത് | =ജായയുണ്ടാകണം, |
| അഥ പ്രജായേയ | =പിന്നെ എനിക്കു പ്രജനിക്കണം; |
| അഥ | =പിന്നെ |
| മേ വിത്തം സ്യാത് | =എനിക്കു വിത്തമുണ്ടാകണം, |
| അഥ കർമ്മ കുർവീയ | =പിന്നെ എനിക്കു കർമ്മംചെയ്യണം” |
| ഇതി | =എന്നു് |
| കാമഃ | =കാമം |
| ഏതാവാൻ വൈ | =ഇത്രയുമേ ഉള്ളൂ. |
| ന | =ഇല്ല, |
| ഇച്ഛൻ ച | =ഇച്ഛിച്ചാലും, |
| അതഃ | =ഇതിനെക്കാൾ |
| ഭൂയഃ | =കൂടുതലായി |
| ന വിന്ദേത് | =ലഭിക്കുകയില്ല. |
| തസ്മാത് | =അതുകൊണ്ടു = അവിദ്വാനും കാമിയുമായ ആത്മാവു മുമ്പു കാമിച്ചതുകൊണ്ടു്, |
| ഏതർഹി അപി | =ഇക്കാലത്തും |
| ഏകാകീ | =ഏകാകിയായിട്ടുള്ളവൻ |
| മേ ജായാ സ്യാത് | =“എനിക്കു ജായയുണ്ടാകണം; |
| അഥ പ്രജായേയ | =പിന്നെ എനിക്കു പ്രജനിക്കണം; |
| അഥ മേ വിത്തം സ്യാത് | =പിന്നെ എനിക്കു വിത്തമുണ്ടാകണം; |
| അഥ കർമ്മ കുർവ്വീയ | =പിന്നെ എനിക്കു കർമ്മംചെയ്യണം” |
| ഇതി | =എന്നു് |
| കാമയതേ | =കാമിക്കുന്നു. |
| സഃ | =അവൻ |
| യാവത് | =എതുവരെ |
| ഏതേഷാം | =ഇവയിൽ = മേൽപറഞ്ഞ ജായാദികളിൽ |
| ഏകൈകം അപി | =ഓരോന്നിനെപ്പോലും |
| ന പ്രാപ്നോതി | =പ്രാപിക്കാതിരിക്കുന്നുവോ |

൧൫൧

| | |
|---|---|
| താവത് | =അതുവരെ |
| അകൃത്സ്നഃ | =താൻ അകൃത്സ്നനാണെന്ന് |
| മന്യതേ | =വിചാരിക്കുന്നു. |
| തസ്യ ഉ | =അവന് = അങ്ങനെ വിചാരിക്കുന്നവന് |
| കൃത്സ്നതാ | =കൃത്സ്നത |
| (ഏവംഭവതി) | =താഴെപ്പറയുന്നവിധത്തിൽ ഉണ്ടാകുന്നു. |
| അസ്യ | =ഇവന്ന് |
| ആത്മാ | =ആത്മാവ് |
| മനഃ ഏവ | =മനസ്സുതന്നെ. |
| ജായാ | =ജായ |
| വാക് | =വാക്കാകുന്നു. |
| പ്രജാ | =പ്രജ |
| പ്രാണഃ | =പ്രാണനാകുന്നു. |
| മാനുഷം വിത്തം | =മാനുഷമായ വിത്തം |
| ചക്ഷുഃ | =ചക്ഷുസ്സാകുന്നു. |
| ഹി | =എന്തെന്നാൽ, |
| ചക്ഷുഷാ | =ചക്ഷുസ്സുകൊണ്ടാണല്ലോ |
| തത് | =അതിനെ = മാനുഷമായ വിത്തമായ ഗോവു മുതലായതിനെ |
| വിന്ദതേ | =അറിയുന്നത്. |
| ദൈവം | =ദൈവമായവിത്തം |
| ശ്രോത്രം | =ശ്രോത്രമാകുന്നു. |
| ഹി | =എന്തെന്നാൽ, |
| ശ്രോത്രേണ | =ശ്രോത്രംകൊണ്ടാണല്ലോ |
| തത് | =അതിനെ = ദൈവമായ വിത്തമായ വിജ്ഞാനത്തെ |
| ശൃണോതി | =ശ്രവിക്കുന്നത്. |
| അസ്യ | =ഇവന്ന് |
| കർമ്മ | =കർമ്മം |
| ആത്മാ ഏവ | =ആത്മാവുതന്നെ = ശരീരംതന്നെ |
| ഹി | =എന്തെന്നാൽ |
| ആത്മനാ | =ശരീരംകൊണ്ടാണല്ലോ |
| കർമ്മ കരോതി | =കർമ്മത്തെ ചെയ്യുന്നത്. |
| സഃ ഏഷഃ | =ഇത് |
| പാങ്ക്തഃ | =പാങ്ക്തമായ = അഞ്ചുകൊണ്ടുനടക്കുന്ന |
| യജ്ഞഃ | =യജ്ഞമാകുന്നു. |
| പശുഃ | =ഗോവുമുതലായത് |
| പാങ്ക്തഃ | =പാങ്ക്തമാകുന്നു. |
| പുരുഷഃ | =പുരുഷൻ |
| പാങ്ക്തഃ | =പാങ്ക്തനാകുന്നു. |
| ഇദം | =ഇത് = കർമ്മസാധനവും ഫലവും |

| | |
|---|---|
| യത് കിംച | =ഏതെല്ലാമോ |
| ഇദം സർവം | =ഇതെല്ലാം |
| പാങ്ക്തം | =പാങ്ക്തമാകുന്നു, |
| ഏവം | =ഇപ്രകാരം |
| യഃവേദ | =ആർഅറിയുന്നുവോ=അവനവനെപാങ്ക്തമായ യജ്ഞമായിക്കാണുന്നതാരോ |
| സഃ | =അവൻ |
| തത് ഇദം സർവം | =ഈ ജഗത്തിനെ എല്ലാം |
| ആപ്നോതി | =ആത്മാവെന്ന നിലയിൽ പ്രാപിക്കുന്നു. |

ഭാഷ്യം—ആദ്യം ഇതു് ആത്മാവുമാത്രമായിരുന്നു. ദാരസംബന്ധത്തിനുമുമ്പ്, സ്വാഭാവികനും കാര്യകാരണസംഘാതരൂപനും അവിദ്വാനുമായ വർണ്ണി (=ബ്രഹ്മചാരി, അവനെ ആണ് ഇവിടെ ആത്മാവെന്നു പറഞ്ഞിരിക്കുന്നതു്) മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്നർത്ഥം. ആ ആത്മാവിൽ നിന്നു വേറെയായിട്ടുള്ളതും കാമിക്കപ്പെടുന്നതുമായ ജായമുതലായ ഭിന്നരൂപങ്ങളൊന്നും ഉണ്ടായിരുന്നില്ല; ജായാദ്യേഷണകൾക്കു ബീജഭൂതമായ അവിദ്യയോടുകൂടി ആ ആത്മാവു ഏകൻ മാത്രമായിരുന്നു. സ്വാഭാവികിയും സ്വാത്മാവിൽ കർത്തൃാദികാരകത്വത്തേയും ക്രിയാഫലാത്മകത്വത്തേയും അധ്യാരോപിക്കയാകുന്ന ലക്ഷണത്തോടുകൂടിയതും ആയ അവിദ്യാവാസനയാൽ വാസിതനായ അവൻ കാമിച്ചു. എങ്ങനെഎന്നാൽ, "കർത്താവായ എനിക്കു്, കർമ്മാധികാരത്തിനു ഹേതുഭൂതയായ ജായ ഉണ്ടാകണം. ജായയില്ലെങ്കിൽ ഞാൻ കർമ്മത്തിൽ അനധികൃതൻതന്നെ. അതിനാൽ, കർമ്മാധികാരം സിദ്ധിക്കുന്നതിനായി എനിക്കു ജായ ഉണ്ടാകണം. അനന്തരം എനിക്കു പ്രജനിക്കണം; അതായതു പ്രജാരൂപത്തിൽ എനിക്കുതന്നെ ഉൽപാദിക്കണം. പിന്നെ, കർമ്മസാധനമായ, ഗവാദിലക്ഷണമായ വിത്തം എനിക്കുണ്ടാകണം. പിന്നെ എനിക്കു് അഭ്യുദയത്തിനും നിഃശ്രേയസത്തിനും സാധനമായ കർമ്മത്തെ—ഏതുകർമ്മംകൊണ്ടാണോ ഞാൻ, കടംതീർന്നു്, ദേവാദികളുടെ ലോകത്തെ പ്രാപിക്കുന്നതു ആ കർമ്മത്തെ—ചെയ്യണം. പുത്രൻ, വിത്തം സ്വർഗ്ഗം മുതലായവയ്ക്കു സാധനങ്ങളായ കാമ്യങ്ങളായ കർമ്മങ്ങളേയും ചെയ്യണം." എന്നു്,

കാമം ഇത്രത്തോളമേ ഉള്ളൂ; ഇത്രത്തോളം വിഷയങ്ങളാൽ പരിച്ഛേദിക്കപ്പെട്ടിരിക്കുന്നു എന്നർത്ഥം. കാമിക്കപ്പെടേണ്ട വിഷയം ജായാപുത്രകർമ്മങ്ങളാകുന്ന സാധനലക്ഷണയായ ഏഷണയാണ്; ഈ സാധനൈഷണയുടെ ഫലഭൂതങ്ങളായ, മനുഷ്യലോകം, പിതൃലോകം, ദേവലോകംഎന്നു മൂന്നു ലോകങ്ങളുമുണ്ടു്. അവയ്ക്കുവേണ്ടിയാണല്ലോ, ജായാപുത്രവിത്തകർമ്മലക്ഷണമായ സാധനൈഷണ. അതിനാൽ, ലോകൈഷണ ഒന്നുമാത്രമേ ഏഷണയുള്ളൂ. അതു ഒന്നുതന്നെയാണ് സാധ്യൈഷണ എന്നും സാധനൈഷണ എന്നും രണ്ടു വിധത്തിലിരിക്കുന്നതു്. അതുകൊണ്ടു "ഉഭേ ഹ്യേതേ ഏഷണേ ഏവ" എന്നു മേൽ അവധാരണംചെയ്യും.

എല്ലാ ഉദ്യമവും ഫലത്തിനുവേണ്ടിയാകകൊണ്ടു്, അർത്ഥസിദ്ധമായ ലോകൈഷണപറയപ്പെട്ടതായിവച്ചുകൊണ്ടാണ്, "ഏതാവാൻവൈ"

എന്നു് അവധാരണം ചെയ്തിരിക്കുന്നതു്. ഭോജനം പറഞ്ഞാൽപിന്നെ തൃപ്തി വേറേ പറയേണ്ടല്ലോ. ഭോജനം അതിനായിട്ടുള്ളതാണല്ലോ. ഈ സാധ്യസാധനലക്ഷണങ്ങളായ ഏഷണകളാണു് കാമം. ഈ കാമത്താൽ പ്രേരിതനായിട്ടു് അവിദ്വാൻ, അവശനായിട്ടുതന്നെ, പട്ടുനൂൽപുഴുവിനെപ്പോലെ അവനവനെ ചുററുന്നു; അതായതു്, കർമ്മമാർഗ്ഗത്തിൽതന്നെ ആത്മാവിനെ പ്രവേശിച്ചു ബഹിർമ്മുഖനായിത്തീൎന്നു സ്വന്തലോകത്തെ കാണാതിരിക്കുന്നു. തൈത്തിരീയകത്തിലും; "അഗ്നിമുഗ്ധോ ഹൈവ ധൂമതാന്തഃ സ്വംലോകം ന പ്രതിജാനാതി" എന്നു പറഞ്ഞിട്ടുണ്ടു്. 'ഹോമം മുതലായതുവഴി, അഗ്നിതന്നെയാണു് എനിക്കു ശ്രേയസ്സിനു സാധനമായിട്ടുള്ളതു്, ആത്മജ്ഞാനമല്ല,' എന്നു് അഭിമാനിക്കുന്നവൻ പുകകൊണ്ടു വാട്ടുന്നതല്ലാതെ സ്വന്തലോകത്തെ അറിയുന്നില്ല എന്നാണു് അതിൻെറ അൎത്ഥം.

കാമങ്ങൾ അനന്തങ്ങളായതുകൊണ്ടു്, 'ഇത്രയുമേ കാമങ്ങളുള്ളു' എന്നു് അവധാരണംചെയ്യുന്നതെങ്ങനെയാണെന്നാശങ്കിച്ചു് അതിനു ഹേതു പറയുന്നു: – ഫലസാധനലക്ഷണമായ ഇതിൽനിന്നു കൂട്ടതലായി ഇച്ഛിച്ചാലും ലഭിക്കുകയില്ല. ലോകത്തിൽ, ഫലവും സാധനവും ഒഴിഞ്ഞു്, അതിനപ്പുറമേ, ദൃഷ്ടമായോ അദൃഷ്ടമായോ, ലഭിക്കേണ്ടതായി യാതൊന്നുമില്ലല്ലോ. ലഭിക്കേണ്ടതിനെ സംബന്ധിച്ചാണല്ലോ കാമമുണ്ടാകുന്നതു്. മേൽപറഞ്ഞ ഫലസാധനങ്ങളിൽ കവിഞ്ഞു ലഭിക്കേണ്ടതായി വേറെ ഇല്ലാത്തതിനാൽ, കാമം ഇത്രത്തോളമേ ഉള്ളൂ എന്നു പറഞ്ഞതു യുക്തംതന്നെ. ഈ ഏഷണകൾ രണ്ടും കാമമാണെന്നു ശ്രുതിയിൽ പറഞ്ഞിരിക്കുന്നതിൻെറ സാരം ഇതാണു്:—ദൃഷ്ടഫലമായാലും അദൃഷ്ടഫലമായാലും, സാധ്യസാധനലക്ഷണവും അവിദ്വാനായ പുരുഷൻെറ അധികാരത്തിനു വിഷയവും ആയ ഏഷണാദ്വയം കാമമാണു്. അതിൽനിന്നു വിദ്വാൻ വ്യുത്ഥാനം ചെയ്യണം. സംന്യസിച്ചു്, മോക്ഷഹേതുവായ ജ്ഞാനം സിദ്ധിക്കുന്നതിനായി ശ്രവണം മുതലായതു് ആവൎത്തിക്കണമെന്നൎത്ഥം.

ഇങ്ങനെ അവിദ്വാനും കാമിയുമായ മുമ്പിലുള്ള ആത്മാവു കാമിച്ചിട്ടുണ്ടു്. അതുപോലെ അതിനുമുമ്പിലുള്ള ആത്മാവും കാമിച്ചിട്ടുണ്ടു്. ഇതാണു ലോകസ്ഥിതി. പ്രജാപതിയുടെ ഈ സൃഷ്ടിയും ഇങ്ങനെതന്നെയാണു നടന്നതു്. അവൻ അവിദ്യകൊണ്ടു ഭയപ്പെട്ടു എന്നും അനന്തരം ഏകാകിയായിരുന്നതിനാൽ രതിതോന്നാഞ്ഞു് അരതിയെ നശിപ്പിക്കുന്നതിനായി സ്ത്രീയെ ഇച്ഛിച്ചു എന്നും ആ സ്ത്രീയേ ഉപഗമിച്ചു എന്നും അതിൽനിന്നു് ഈ സൃഷ്ടിയുണ്ടായി എന്നും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ ഇക്കാലത്തും അവൻെറ സൃഷ്ടിയിൽ, ദാരക്രിയയ്ക്കുമുമ്പു ഏകാകിയായിരിക്കുന്നവൻ, "എനിക്കു ജായയുണ്ടാകണം; അനന്തരം എനിക്കു പ്രജാരൂപത്തിൽ ഉൽപാദിക്കണം; പിന്നെ എനിക്കു വിത്തമുണ്ടാകണം; അനന്തരം കർമ്മംചെയ്യണം" എന്നു കാമിക്കുന്നു. ഇങ്ങനെ കാമിക്കയും ജായാദികളെ സംപാദിക്കയും ചെയ്യുന്നവൻ, ഇപ്പറഞ്ഞ ജായാദികളിൽ ഓരോന്നിനേയും ലഭിക്കാതിരിക്കുന്നിടത്തോളം താൻ അപൂൎണ്ണനാണെന്നുതന്നെ വിചാരിക്കുന്നു. അതിനാൽ ഇവയെ എല്ലാം സമ്പാദിക്കുമ്പോൾ മാത്രമേ സംപൂൎണ്ണത സിദ്ധിക്കയുള്ളൂ എന്നു് അൎത്ഥംകൊണ്ടു സിദ്ധിക്കുന്നു.

എന്നാൽ, അങ്ങനെ പരിപൂർണ്ണതയെ സമ്പാദിക്കുന്നതിനു ശക്തനല്ലാതിരിക്കുമ്പോൾ ഇവന്ന് പരിപൂർണ്ണതയെ സമ്പാദിക്കുവാനായി വഴിപറയുന്നു:—അവനവനെ അകൃത്സ്നനെന്നു വിചാരിക്കുന്നവന്ന് താഴെപ്പറയുന്ന വിധം കൃത്സ്നത സിദ്ധിക്കുന്നതാണ്. എങ്ങനെ എന്നാൽ ഈ കാര്യ്യകരണസങ്ഘാതം അഞ്ചായി വിഭജിക്കപ്പെട്ടിരിക്കുന്നു. അതിൽ മററുള്ള എല്ലാവക കാര്യ്യകരണങ്ങളും മനസ്സിനെ അനുവർത്തിക്കുന്നതിനാൽ മനസ്സു പ്രാധാന്യംകൊണ്ടു ആത്മാവിനെപ്പോലെയാകയാൽ ആത്മാവുതന്നെ. ജായാദികൾ നാലും കുടുംബപതിയെ അനുകരിക്കുന്നതിനാൽ അവയുടെ ആത്മാവായിരിക്കുന്നതുപോലെ ഇവിടെയും കൃത്സ്നതയ്ക്കുവേണ്ടി മനസ്സു ആത്മാവായി പരികല്പിക്കപ്പെട്ടിരിക്കുന്നു. അതുപോലെ, ആത്മാവായി പരികല്പിക്കപ്പെട്ടിരിക്കുന്ന മനസ്സിനെ അനുവർത്തിക്കുന്നു എന്നുള്ള സാമ്യംകൊണ്ടു വാക്കു ജായയാകുന്നു. വാക്ക് എന്നുപറയുന്നതു് ചോദനാദിരൂപത്തിലുള്ള ശബ്ദമാണ്. അതു മനസ്സിനാൽ ശ്രോത്രംവഴി ഗ്രഹിക്കയും അവധാരണം ചെയ്കയും, പ്രയോഗിക്കയും ചെയ്യപ്പെടുന്നു. അതിനാൽ വാക്കു മനസ്സിന്റെ ജായയെപ്പോലെയാണ്. ഇങ്ങനെ ജായാപതികളുടെ സ്ഥാനത്തുള്ള വാക്കിനാലും മനസ്സിനാലും കർമ്മത്തിനായി പ്രാണനു പ്രസവിക്കപ്പെടുന്നു. അതിനാൽ പ്രാണൻ പ്രജയെപ്പോലെയാകുന്നു. അങ്ങനെയിരിക്കെ പ്രാണചേഷ്ടാദിരൂപമായ കർമ്മം ചക്ഷുസ്സിനാൽ ദർശിക്കപ്പെടുന്ന വിത്തംകൊണ്ടു സാധിക്കേണ്ടതാകയാൽ ചക്ഷുസ്സ് മാനുഷമായ വിത്തമാകുന്നു. വിത്തം മാനുഷമെന്നും ദൈവമെന്നും രണ്ടുവിധമുണ്ട്. അതുകൊണ്ടാണ്, മറേറതല്ലെന്നു കാണിക്കുവാനായി മാനുഷമെന്നു പറഞ്ഞതു്. കർമ്മസാധനമായ ഗോവു മുതലായ മനുഷ്യസംബന്ധിയായ വിത്തം ചക്ഷുർഗ്രാഹ്യമായതുകൊണ്ട് ചക്ഷുസ്സു അതിന്റെ സ്ഥാനത്തുള്ളതാകുന്നു. മാനുഷവിത്തത്തോടുള്ള സംബന്ധത്താൽ ചക്ഷുസ്സു മാനുഷമായ വിത്തമാകുന്നു എന്നർത്ഥം. ചക്ഷുസ്സുകൊണ്ടാണല്ലോ മാനുഷവിത്തമായ ഗവാദിയെ അറിയുന്നതു്. അതിനാൽ ആണു ചക്ഷുസ്സു മാനുഷമായ വിത്തമെന്നു പറഞ്ഞതു്.

മാനുഷമല്ലാത്ത വിത്തം പിന്നെ ഏതാണെന്നു പറയുന്നു—വിജ്ഞാനം ദേവവിഷയമായതുകൊണ്ടു്, ശ്രോത്രം ദൈവമായ വിത്തമാകുന്നു. അതു ഇവിടെ സമ്പത്തിവിഷയമായ ശ്രോത്രംതന്നെയാണ്. എന്തെന്നാൽ-ദൈവവിത്തമായ ആ വിജ്ഞാനത്തെ ശ്രവിക്കുന്നതു ശ്രോത്രംകൊണ്ടാണല്ലോ- അതിനാൽ വിജ്ഞാനം ശ്രോത്രാധീനമായതുകൊണ്ടു അതു ശ്രോത്രംതന്നെ.

എന്നാൽ, ആത്മാവുമുതൽ വിത്തംവരെയുള്ള മേൽപറഞ്ഞവയെക്കൊണ്ടു നിർവഹിക്കേണ്ട കർമ്മം ഏതാണ്, എന്നുള്ളതു പറയുന്നു—കർമ്മം ആത്മാവുതന്നെ. ആത്മാവെന്നുപറഞ്ഞതു ശരീരത്തെയാണ്. ശരീരം കർമ്മത്തിന്റെ സ്ഥാനത്തു വരുന്നതു കർമ്മഹേതുവായതുകൊണ്ടാണ്. ശരീരംകൊണ്ടാണല്ലോ കർമ്മംചെയ്യുന്നതു്. അതുകൊണ്ടു, താൻ അകൃത്സ്നനാണെന്നു വിചാരിച്ചിരുന്നവൻ ഇങ്ങനെ ബാഹ്യമായ ജായാദികളുടെ രൂപത്തിലുള്ള കൃത്സ്നതപോലെതന്നെ കൃത്സ്നത സമ്പന്നനായിരിക്കുന്നു. ഇതു അകർമ്മികൾക്കുകൂടി ദർശനംമാത്രംകൊണ്ടു സാധിക്കുന്ന പാങ്ക്തമായ

യജ്ഞമാകുന്നു. പാങ്ക്തമെന്നുവച്ചാൽ അഞ്ചുകൂട്ടംകൊണ്ടു നടക്കുന്ന തെന്നർത്ഥം.

എന്നാൽ, പഞ്ചത്വസംപത്തികൊണ്ടുമാത്രം ഇതിനു യജ്ഞത്വം സിദ്ധിക്കുന്നതെങ്ങനെയാണ്? പറയാം—ബാഹ്യമായ യജ്ഞവും പശുപുരുഷസാധ്യമാണ്. ആ പശുവും പുരുഷനും പാങ്ക്തരാണ്- എന്തെന്നാൽ, മേൽപറഞ്ഞ മനസ്സു മുതലായവയുടെ പഞ്ചത്വം അവരിൽ ഉണ്ട്- അതുകൊണ്ടുപറയുന്നു—ഗവാദിയായ പശു പാങ്ക്തമാകുന്നു. പുരുഷൻ പാങ്ക്തനാകുന്നു. പുരുഷനും പശുതന്നെയാണെങ്കിലും അധികൃതൻ എന്ന നിലയിൽ വിശേഷമുള്ളതുകൊണ്ടാണു പുരുഷനെ വേറെ പറഞ്ഞത്. എന്തിന്നു വളരെപ്പറയുന്നു? ജഗത്തിലുള്ള കർമ്മസാധനവും ഫലവും എല്ലാം ഇങ്ങനെ പാങ്ക്തമാകുന്നു. ഇപ്രകാരം അവനവനെ പാങ്ക്തമായ യജ്ഞമായി സമ്പാദിക്കുന്നതാരോ, അവൻ ആത്മാവെന്നുള്ള നിലയിൽ ഈ ജഗത്തു മുഴുവൻ പ്രാപിക്കുന്നു. 17

ബൃഹദാരണ്യകോപനിഷത്തിൽ ഒന്നാമദ്ധ്യായത്തിൽ

നാലാംബ്രാഹ്മണം കഴിഞ്ഞു.

---

## ഒന്നാമദ്ധ്യായത്തിൽ അഞ്ചാം ബ്രാഹ്മണം.

ഭാഷ്യം—അവിദ്യയാണ് പ്രസ്തുതയായിരിക്കുന്നത്. അതിൽ, അവിദ്വാൻ, താൻ വേറെയാണെന്നും, ദേവത തന്നിൽനിന്നു വേറെയാണെന്നും വിചാരിച്ചു തന്റെ ആത്മാവിൽനിന്നു അന്യയായ ദേവതയെ ഉപാസിക്കുന്നു എന്നും, വർണ്ണാശ്രമാഭിമാനമുള്ളവനും, കർമ്മം ചെയ്യേണ്ടിയിരിക്കുന്നതിനാൽ അസ്വതന്ത്രനും, കാമപ്രേരിതനും, ഹോമം മുതലായ കർമ്മങ്ങളെക്കൊണ്ടു ദേവന്മാർക്കുപകരിച്ചുകൊണ്ടിരിക്കുന്നവൻമായ ആ അവിദ്വാൻ എല്ലാ ഭൂതങ്ങൾക്കും ലോകമാണെന്നും പറഞ്ഞു. എല്ലാ ഭൂതങ്ങളിലും ഓരോന്നിനാലും ഭോജ്യമെന്ന നിലയിൽ ലോകമായി ഇവൻ സൃഷ്ടിക്കപ്പെട്ടതുപോലേ, ഇവനും, ഹോമം മുതലായ പാങ്ക്തകർമ്മങ്ങളെക്കൊണ്ടു സർവ്വജഗത്തിനേയും സർവ്വഭൂതങ്ങളെയും തനിക്കു ഭോജ്യമായി സൃഷ്ടിച്ചു. ഇങ്ങനെ, ഓരോരുത്തനും തന്റെ കർമ്മത്തിനും വിദ്യയ്ക്കും(ജ്ഞാനത്തിനും) അനുരൂപമായി സർവ്വജഗത്തിനും ഭോക്താവും ഭോജ്യവുമാകുന്നു. എല്ലാത്തിനും എല്ലാരും കർത്താവും കാര്യവുമാണെന്നർത്ഥം. ഇതിനെത്തന്നെ വിദ്യാപ്രകരണത്തിൽ മധുവിദ്യയിൽ, ആത്മൈകത്വവിജ്ഞാനത്തിനായി, സർവ്വവും സർവ്വത്തിന്റെയും കാര്യമായ മധുവാണെന്നു മേൽ പറയും. ഹോമം മുതലായ പാങ്ക്തവും കാമ്യവുമായ കർമ്മംകൊണ്ടും വിജ്ഞാനം കൊണ്ടും ഈ അവിദ്വാനായ ഗൃഹസ്ഥൻ സൃഷ്ടിച്ച ജഗത്തു മുഴുവൻ കാര്യമായും കരണമായും ഏഴായി വിഭജിക്കപ്പെട്ടപ്പോൾ ഭോജ്യമായതുകൊണ്ടു സപ്താന്നങ്ങൾ എന്നു പറയപ്പെടുന്നു. അതിനാൽ ഇവൻ ആ അന്നങ്ങളുടെ പിതാവാകു

ന്നു. താഴെ പറയുന്ന മന്ത്രങ്ങഠം ഈ അന്നങ്ങളെ സംക്ഷേപമായി പ്രകാശിപ്പിക്കുന്നവയായതുകൊണ്ട് ഇവയുടെ (ഈ അന്നങ്ങളുടെ)സൂത്രങ്ങളായിട്ടുള്ളവയാകുന്നു.

മന്ത്രങ്ങഠം—യത് സപ്താന്നാനി മേധയാ തപസാ ʃജനയത് പിതാ;
ഏകമസ്യ സാധാരണം; ദ്വേ ദേവാനഭാജയത്;
ത്രീണ്യാത്മനേʃകുരുത; പശുഭ്യ ഏകം പ്രായച്ഛത്;
തസ്മിൻ സർവം പ്രതിഷ്ഠിതം, യച്ച പ്രാണിതി യച്ച ന.
കസ്മാത് താനി ന ക്ഷീയന്തേ / ദ്യമാനാനി സർവദാ?
യോ വൈതാമക്ഷിതിം വേദ സോʃന്നമത്തി പ്രതീകേന;
സ ദേവാനപിഗച്ഛതി; സ ഊർജ്ജമുപജീവതി.
ഇതിശ്ലോകാഃ

| | |
|---|---|
| പിതാ | =പിതാവു് |
| സപ്താന്നാനി | =സപ്താന്നങ്ങളെ |
| മേധയാ | =മേധകൊണ്ടും=ജ്ഞാനംകൊണ്ടും |
| തപസാ | =തപസ്സുകൊണ്ടും=കർമ്മംകൊണ്ടും |
| അജനയത് ഇതിയത് | =ജനിപ്പിച്ചു എന്നതു് ഏതോ |
| തത് യുക്തം | =അതു യുക്തംതന്നെ. |
| (താനിപ്രകാശയിഷ്യാമഃ) | =അവയെ വെളിപ്പെടുത്തുവാൻ പോകുന്നു— |
| തേഷു | =അവയിൽ=ആ അന്നങ്ങളിൽ |
| ഏകം | =ഒന്നിനെ |
| അസ്യ | =ഈ ജഗത്തിനു |
| സാധാരണം | =പൊതുവായിട്ടുള്ളതാക്കി. |
| ദ്വേ | =രണ്ടു് അന്നങ്ങളെ |
| ദേവാൻ | =ദേവന്മാരെ } =ദേവന്മാൎക്കുനൽകി. |
| അഭാജയത് | =ഭജിപ്പിച്ചു. } |
| ത്രീണി | =മൂന്നു അന്നങ്ങളെ |
| ആത്മനേ | =തനിയ്ക്കായി |
| അകുരുത | =കല്പിച്ചു. |
| ഏകം | =ഒരു അന്നത്തെ |
| പശുഭ്യഃ | =പശുക്കഠംക്കായി |
| പ്രായച്ഛത് | =നൽകി. |
| തസ്മിൻ | =അതിൽ=ആ പശുക്കഠംക്കായി നൽകിയ അന്നത്തിൽ, |
| യത് പ്രാണിതി തത് ച | =പ്രാണനം ചെയ്യുന്ന (പ്രാണചേഷ്ടയോടുകൂടിയ)തും, |
| യത് ന തത് ച | =പ്രാണചേഷ്ടയോടുകൂടാത്തതും |
| സർവം | =എല്ലാം |
| പ്രതിഷ്ഠിതം | =പ്രതിഷ്ഠിതമായിരിക്കുന്നു. |
| സർവദാ | =എപ്പോഴും |
| അദ്യമാനാനി | =അദിക്കപ്പെടുന്ന |

താനി =ആ അന്നങ്ങൾ
കസ്മാത് =എന്തുകൊണ്ടാണ്
ന ക്ഷീയന്തേ =ക്ഷയിക്കാതിരിക്കുന്നത്?
യഃവാ =ആരാണോ
ഏതാം അക്ഷിതിം =ഈ അക്ഷയത്തിനുള്ള കാരണത്തെ
വേദ =അറിയുന്നത്,
സഃ =അവൻ
പ്രതീകേന =പ്രാധാന്യേന
അന്നം അത്തി =അന്നത്തെ അദിക്കുന്നു.
സഃ =അവൻ
ദേവാൻ =ദേവന്മാരെ } =ദേവാത്മഭാവത്തെ
അപിഗച്ഛതി =അപിഗമിക്കുന്നു } പ്രാപിക്കുന്നു.
സഃ =അവൻ
ഊർജ്ജം =ഊർജത്തെ=അമൃതത്തെ
ഉപജീവതി =ഉപജീവിക്കുന്നു.
ഇതി =എന്ന്
ശ്ലോകാഃ =ശ്ലോകങ്ങൾ=മന്ത്രങ്ങൾ (1)

ഉപ—"യത് സപ്താന്നാനിമേധയാ തപസാഽജനയത് പിതേ"തി—മേധയാ ഹി തപസാഽജനയത് പിതാ. "ഏകമസ്യ സാധാരണ"മിതി—ഇദമേ വാസ്യ തത് സാധാരണമന്നം യദിദമദ്യതേ; സ യ ഏതദുപാസ്തേ ന സ പാപ്മനോ വ്യാവർത്തതേ; മിശ്രം ഹ്യേതത്. "ദ്വേ ദേവാനഭാജയ"ദിതി—ഹുതം ച പ്രഹുതം ച. തസ്മാദ് ദേവേഭ്യോ ജുഹ്വതി ച പ്രചജുഹ്വതി. അഥോ ആഹുർദ്ദർശ പൂർണ്ണമാസാവിതി. തസ്മാന്നേഷ്ടിയാജുകഃ സ്യാത്. "പശുഭ്യ ഏകം പ്രായച്ഛ"ദിതി—തത് പയഃ. പയോ ഹ്യേവാഗ്രേ മനുഷ്യാശ്ച പശവശ്ചോപജീവന്തി; തസ്മാത് കുമാരംജാതം ഘൃതം വൈവാഗ്രേ പ്രതിലേഹയന്തി; സ്തനം വാഽനുധാപയന്തി. അഥവത്സം ജാതമാഹുരതൃണാദ ഇതി. "തസ്മിൻ സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ചനേ"തി—പയസി ഹീദം സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച ന. തദ്യദിദമാഹുഃ സംവത്സരം പയസാ ജുഹ്വദപ പുനർമ്മൃത്യും ജയതീതി, ന തഥാ വിദ്യാത്; യദഹരേവജുഹോതി, തദഹഃ പുനർമ്മൃത്യുമപജയത്യേവം വിദ്വാൻ; സർവ്വം ഹി ദേവേഭ്യോഽന്നാദ്യം പ്രയച്ഛതി. "കസ്മാത് താനി ന ക്ഷീയന്തേഽദ്യമാനാനി സർവ്വദേ"തി പുരുഷോ വാ അക്ഷിതിഃ; സഹീദമന്നം ധിയാ ധിയാ ജനയതേ കർമ്മഭിഃ; യദ്ധൈതന്ന കുര്യാത് ക്ഷീയേത ഹ. "സോഽന്നത്തി പ്രതീകേനേ"തി—മുഖം പ്രതീകം; മുഖേനേത്യേതത് "സ ദേവാനപിഗച്ഛതി; സ ഊർജമുപജീവതീ" തി പ്രശംസാ. 2

"യത് സപ്താന്നാനിമേധയാ തപസാഽജനയത് പിതാ"ഇതി } =യത് സപ്താ...പിതാ."എന്ന മന്ത്രത്തിൽ പറഞ്ഞിരിക്കുന്നതിനെവ്യാഖ്യാനിക്കുന്നു:—
പിതാ =പിതാവ്
മേധയാ =മേധ (ജ്ഞാനം)കൊണ്ടും

| | |
|---|---|
| തപസാ | =തപസ്സു (കർമ്മം)കൊണ്ടും |
| ഹി | =ആണല്ലോ |
| അജനയത് | =ജനിപ്പിച്ചതു്. |
| "ഏകമസ്യ സാധാരണം"ഇതി | ="ഏകമസ്യസാധാരണം" എന്നതിന്റെ അർത്ഥം പറയുന്നു: — |
| യത് ഇദം അദ്യതേ | =ഏതാണോ ഈ അടിക്കപ്പെടുന്നതു്, |
| ഇദം ഏവ | =ഇതുതന്നെയാണു്, |
| അസ്യ | =ഈ ജഗത്തിനു് |
| സാധാരണം | =പൊതുവായ |
| തത് അന്നം | =ആ അന്നം. |
| സഃ യഃ | =ആരാണോ |
| ഏതത് | =ഈ പൊതുവായ അന്നത്തെ |
| ഉപാസ്തേ | =ഉപാസിക്കുന്നതു് |
| സഃ | =അവൻ |
| പാപ്മനഃ | =പാപ്മാവിൽനിന്നു് |
| ന നിവൎത്തതേ | =നിവൎത്തിക്കയില്ല. |
| ഹി | =എന്തെന്നാൽ |
| ഏതത് | =ഈ അന്നം |
| മിശ്രം | =മിശ്രമാകുന്നു=അവിഭക്തമാകുന്നു. |
| "ദ്വേദേവാനഭാജയത്"ഇതി | ="ദ്വേ ദേവാനഭാജയത്" എന്നതിൽ പറഞ്ഞ രണ്ടു് അന്നങ്ങൾ |
| ഹുതം ച പ്രഹുതം ച | =ഹുതവും പ്രഹുതവുമാകുന്നു. |
| തസ്മാത് | =അതിനാൽ |
| ദേവേഭ്യഃ | =ദേവന്മാൎക്കായി |
| ജുഹ്വതി | =ഹോമിക്കയും |
| പ്രജുഹ്വതി ച | =പ്രഹോമിക്കയും ചെയ്യുന്നു. |
| അഥോ | =പിന്നെ, |
| ദൎശപൂൎണ്ണമാസൗ ഇതി | =ദേവന്മാൎക്കു കൊടുത്ത അന്നങ്ങൾ ദൎശപൂൎണ്ണമാസങ്ങളാണെന്നു് |
| ആഹുഃ | =ചിലർ പറയുന്നു. |
| തസ്മാത് | =അതിനാൽ |
| ഇഷ്ടിയാജുകഃ | =കാമ്യങ്ങളായ ഇഷ്ടികളെക്കൊണ്ടു യജിക്കുന്ന ശീലമുള്ളവനായി |
| നസ്യാത് | =ഇരിക്കരുതു്. |
| "പശുഭ്യഃ ഏകം പ്രായച്ഛത്" ഇതി | =പശുക്കൾക്കായി ഒരു അന്നത്തെ നൽകി എന്നു പറഞ്ഞുവല്ലോ; |
| തത് പയഃ | =അതു പയസ്സാകുന്നു. |
| ഹി | =എന്തെന്നാൽ, |
| മനുഷ്യാഃ ച | =മനുഷ്യരും |
| പശവഃ ച | =പശുക്കളും |
| അഗ്രേ | =ആദ്യം |

ഹരം

പയഃ ഏവ =പയസ്സിനെത്തന്നെ
ഉപജീവന്തി =ഉപജീവിക്കുന്നു.
തസ്മാത് =അതിനാൽ,
ജാതം കുമാരം =ജനിച്ച കുമാരനെ
അഗ്രേ =ആദ്യം
ഘൃതം ഏവ =ഘൃതത്തെത്തന്നെ
പ്രതിലേഹയന്തിവാ =പ്രതിലേഹനം ചെയ്യിക്കയും
സ്തനം അനുധാപയന്തിവാ =പിന്നിട്ട് സ്തനത്തെ പാനം ചെയ്യിക്കയും ചെയ്യുന്നു.
അഥ =പിന്നെ,
ജാതം വത്സം =ജനിച്ചവത്സനെ=(കാളക്കിടാവിനെ)
അതൃണാദഃ ഇതി പുല്ലുതിന്നു തുടങ്ങാത്തതെന്ന്
ആഹുഃ =പറയുന്നു.
"തസ്മിൻ സർവം പ്രതിഷ്ഠിതം യച്ച പ്രാണിതിയച്ചന" ഇതി =“യസ്മിൻ സർവം........ യച്ചന” എന്ന മന്ത്രപദത്തിന്റെ വ്യാഖ്യാനം —
യത് പ്രാണിതി തത് ച =ഏതാണോ പ്രാണനം ചെയ്യുന്നത് അതും
യത് ന തത് ച =ഏതാണോ പ്രാണനം ചെയ്യാത്തത് അതും
ഇദം സർവം =ഇതെല്ലാം
പയസി ഹി =പയസ്സിലാണല്ലോ
പ്രതിഷ്ഠിതം =പ്രതിഷ്ഠിതമായിരിക്കുന്നത്.
തത് =അതിനാൽ
സംവത്സരം =“ഒരു സംവത്സരം
പയസാ =പയസ്സുകൊണ്ട്
ജുഹ്വത് =ഹോമിച്ചുകൊണ്ടിരുന്നാൽ,
പുനർ മൃത്യും അപജയതി =പുനർമൃത്യുവിനെ ജയിക്കുന്നു.”
ഇതി ഇദം =എന്നിങ്ങനെ
യത് ആഹുഃ തത് =പറയുന്നതിനെ
തഥാ =അപ്രകാരം
ന വിദ്യാത് =ധരിക്കരുത്.
പുനഃ =പിന്നെയോ,
യദഹഃ =ഏതു ദിവസത്തിലാണോ
ജുഹോതി =ഹോമിക്കുന്നത്
തദഹഃ ഏവ =ആദിവസംതന്നെ
ഏവം വിദ്വാൻ =ഇപ്രകാരം അറിയുന്നവൻ
പുനർമൃത്യും അപജയതി =പുനർമൃത്യുവിനെ ജയിക്കുന്നു.
ഹി =എന്തെന്നാൽ
ദേവേഭ്യഃ =ദേവന്മാർക്കായി
സർവം അന്നാദ്യം =എല്ലാ അന്നാദ്യത്തേയും
പ്രയച്ഛതി =അങ്ങനെ ഹോമിക്കുന്നവൻ നൽകുന്നു.
"കസ്മാത് താനി ന ക്ഷീയന്തേ ƒദ്യമാനാനി സർവദാ" ഇതി =എപ്പോഴും അദിക്കപ്പെടുന്ന ആ അന്നങ്ങൾ ക്ഷയിക്കാത്തത് എന്തുകൊണ്ടാണെന്നു ചോദിച്ചതിനുത്തരം പറയുന്നു: —

അക്ഷിതിഃ =അന്നംക്ഷയിക്കാത്തതിന്നുകാരണം
പുരുഷഃ വൈ =പുരുഷനാകുന്നു.
ഹി =എന്തെന്നാൽ
സഃ =അവനാണ്
ഇദം അന്നം =ഈ അന്നത്തെ
പുനഃ പുനഃ =വീണ്ടും വീണ്ടും
ജനയതേ =ജനിപ്പിക്കുന്നതു്.
"യോ വൈനാമക്ഷിതംവേദ" "യോ വൈനാമക്ഷിത വേദ"
ഇതി =എന്നുപറഞ്ഞതിൽ
അക്ഷിതിഃ =അക്ഷിതി=അന്നംക്ഷയിക്കാത്തതിന്നു കാരണം.
പുരുഷഃ വൈ =പുരുഷനാകുന്നു.
ഹി =എന്തെന്നാൽ
സഃ =അവനാണ്
ഇദം അന്നം =ഈ അന്നത്തെ
ധിയാ ധിയാ =അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രജ്ഞകൊണ്ടും
കർമ്മഭിഃ =കർമ്മങ്ങളെക്കൊണ്ടും
ജനയതേ =ജനിപ്പിക്കുന്നതു്.
ഏതത് =ഇതിനെ=ഈ അന്നോൽപാദനത്തെ
യത് ന കുര്യാത് ഹ =അവൻ ചെയ്യാതിരിക്കുന്നപക്ഷം
ക്ഷീയേത ഹ =അന്നം ക്ഷയിക്കും.
"സോഽന്നമത്തി പ്രതീകേന" ഇതി = "സോഽന്നമത്തിപ്രതീകേന" എന്നു പറഞ്ഞതിൽ
പ്രതീകം =പ്രതീകമെന്നതു
മുഖം =മുഖമാകുന്നു.
മുഖേന ഇതി ഏതത് =പ്രതീകംകൊണ്ടു എന്നതിന്റെ അർത്ഥം മുഖംകൊണ്ടു എന്നാണ്.
"സദേവാനപിഗച്ഛതി, സ ഊർജ്ജമുപജീവതി" ഇതി = അവൻ ദേവന്മാരെ അപിഗമിക്കുമെന്നും അവൻ അമൃതത്തെ ഉപജീവിക്കുമെന്നും പറഞ്ഞതു്
പ്രശംസാ =പ്രശംസയാകുന്നു.

ഭാഷ്യം—"യത്സപ്താന്നാനിമേധയാഽജനയത്" എന്നതിൽ "യത്" എന്നതു്, "അജനയത്" എന്ന ക്രിയയുടെ വിശേഷണമാകുന്നു മേധയാ=മേധകൊണ്ടു=പ്രജ്ഞകൊണ്ടു=വിജ്ഞാനംകൊണ്ടു്- തപസാ=തപസ്സുകൊണ്ടു്=കർമ്മംകൊണ്ടു്. ജ്ഞാനവും കർമ്മവും തന്നെയാണ്, മേധ എന്നും തപസ്സ് എന്നുമുള്ള ശബ്ദങ്ങളുടെ അർത്ഥം. എന്തെന്നാൽ, അവയാണ് പ്രകൃതങ്ങൾ, മററുള്ള മേധയും തപസ്സുമല്ല. ഇതു അവയുടെ പ്രകരണമല്ല. ജായാദികളെക്കൊണ്ടു സാധിക്കേണ്ടതു പാങ്ക്തമായ കർമ്മമാണല്ലോ. "യ ഏവം വേദ" എന്നു്, അനന്തരംതന്നെ ജ്ഞാനവും പ്രകൃ

തമായിരിക്കുന്നു. അതിനാൽ ഇവിടെ, മേധാതപഃശബ്ദങ്ങളെക്കൊണ്ടു പറഞ്ഞതു് പ്രസിദ്ധങ്ങളായ മേധാതപസ്സുകളാണെന്നു ശങ്കിക്കേണ്ട. അതിനാൽ, ഏതുസപ്താന്നങ്ങളെയാണോ ജ്ഞാനകർമ്മങ്ങളെക്കൊണ്ടു പിതാവു ജനിപ്പിച്ചതു്, എന്നു് അർത്ഥം. അവയെ പ്രകാശിപ്പിക്കുവാൻപോകുന്നു (താനി പ്രകാശയിഷ്യാമഃ) എന്നു വാക്യം പൂരിപ്പിക്കണം. അതിൽ, മന്ത്രങ്ങളുടെ അർത്ഥം, തിരോഹിതമായിരിക്കുന്നതുകൊണ്ടു മിക്കവാറും ദുർവിജ്ഞേയമായതിനാൽ അവയുടെ അർത്ഥത്തെ വ്യാഖ്യാനിക്കുന്നതിനായി ബ്രാഹ്മണം പ്രവർത്തിക്കുന്നു. അതിൽ, "യത് സപ്താന്നാനിമേധയാ തപസാ/ജനയത് പിതാ" എന്നതിൻെറ അർത്ഥം പറയാൻപോകുന്നു എന്നു പറഞ്ഞിട്ടു്, പ്രസിദ്ധമായ സംഗതിയാണെന്നു സൂചിപ്പിക്കുന്ന "ഹി" എന്നശബ്ദംകൊണ്ടുതന്നെ വ്യാഖ്യാനിക്കുന്നു. ഈ മന്ത്രത്തിൻെറ അർത്ഥം പ്രസിദ്ധമാണല്ലോഎന്നർത്ഥം. "യദജനയത്" എന്നുള്ള അനുവാദസ്വരൂപമായ മന്ത്രത്താൽ പ്രസിദ്ധാർത്ഥത്വംതന്നെ പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ബ്രാഹ്മണം ശങ്കകൂടാതെ "മേധകൊണ്ടും തപസ്സുകൊണ്ടുമാണല്ലോ ജനിപ്പിച്ചതു്" എന്നു പറയുന്നു.

"ആകട്ടെ, എന്നാൽ, ഈ അർത്ഥത്തിന്റെ പ്രസിദ്ധത എങ്ങനെയാണു്?" എന്നാണെങ്കിൽ പറയാം—ലോകഫലസാധനങ്ങളായ, ജായമുതൽ കർമ്മംവരെയുള്ളവയുടെ പിതൃത്വം പ്രത്യക്ഷംതന്നെ. "ജായാ മേ സ്യാത്" ഇത്യാദികൊണ്ടു പറയപ്പെട്ടിട്ടുമുണ്ടു്. അതിൽ, ദൈവവിത്തമായ വിദ്യയും കർമ്മവും പുത്രനും ഫലഭൂതങ്ങളായ ലോകങ്ങളുടെ സ്രഷ്ടൃത്വത്തെക്കുറിച്ചുള്ള സാധനമാണെന്നു പറഞ്ഞിട്ടുണ്ടു്; ഇനിപ്പറയാൻപോകുന്നതുമുണ്ടു്; അതിനാൽ അതും പ്രസിദ്ധംതന്നെ. അതിനാൽ, മന്ത്രം പ്രസിദ്ധാർത്ഥമാണെന്നു പറയുന്ന "മേധയാഹി" ഇത്യാദി ബ്രാഹ്മണം ഉപപന്നംതന്നെ.

ഫലവിഷയമായ ഏഷണയും ലോകത്തിൽ പ്രസിദ്ധമായിട്ടുള്ളതുതന്നെ "ഏതാവാൻ വൈകാമഃ" എന്നുള്ളതുകൊണ്ടു് ഏഷണ എന്നു പറയുന്നതു ജായമുതലായതാണെന്നും പറഞ്ഞു. ബ്രഹ്മവിദ്യാവിഷയത്തിൽ, എല്ലാം ഒന്നായതുകൊണ്ടു് കാമം ഉണ്ടാകയുമില്ല. ബ്രഹ്മവിദ്യയുടെ വിഷയമെന്നു പറഞ്ഞതു മോക്ഷമാണു്; അദ്വിതീയമായതുകൊണ്ടു രാഗാദികൾക്കു വിരോധിയായ അതിൽ കാമമെന്നു പറയുന്ന രാഗം ഉണ്ടാകയില്ല. രാഗത്തിനു നിദാനം മിഥ്യാജ്ഞാനമാണു്; അങ്ങനെയുള്ള രാഗം, സമ്യഗ്ജ്ഞാനംകൊണ്ടു പ്രാപിക്കേണ്ടതായ മോക്ഷത്തിൽ സംഭവിക്കയില്ല. എന്നാൽ, തത്ത്വബോധത്തിനധീനമായതുകൊണ്ടു്, സംസാരത്തിനു വിരോധിയായ ശ്രദ്ധയുണ്ടായിരിക്കയും ചെയ്യും. അതിനാൽ മുക്തിയിൽ സംസാരത്തിൻെറ അനുഷക്തി ഉണ്ടാവാൻ വഴിയില്ലെന്നർത്ഥം. ഇങ്ങനെ അവിദ്യയിൽനിന്നുണ്ടാകുന്ന കാമമാണു് സംസാരത്തിനു ഹേതുവെന്നു കാണിച്ചതുകൊണ്ടു്, സ്വാഭാവികങ്ങളും അശാസ്ത്രീയങ്ങളുമായ ജ്ഞാനതപസ്സുകളെക്കൊണ്ടുള്ള ജഗത്സ്രഷ്ടൃത്വം പറയപ്പെട്ടുകതന്നെ ചെയ്തിരിക്കുന്നു. സ്ഥാവരംവരേയുള്ള അനിഷ്ടഫലം കർമ്മവിജ്ഞാനനിമിത്തമായതുകൊണ്ടും സ്വാഭാവികങ്ങളായ ജ്ഞാനകർമ്മങ്ങൾ ജഗത്സൃഷ്ടിപ്രയോജകങ്ങളാണു്. എന്നാൽ ഇവിടെ വിവിക്ഷിതമായ സാധ്യസാധനഭാവം ശാസ്ത്രീയമായിട്ടുള്ളതു

തന്നെ. എന്തെന്നാൽ ബ്രഹ്മവിദ്യയെ വിധിക്കണമെന്നുള്ള ഉദ്ദേശ്യത്താൽ ശാസ്ത്രീയമായ സാധ്യസാധനഭാവത്തിൽ ഉള്ള വൈരാഗ്യത്തെയാണ് ഇവിടെ വിവക്ഷിച്ചിരിക്കുന്നതു്. വ്യക്താവ്യക്തരൂപവും സാധ്യസാധനലക്ഷണവുമായ ഈ സംസാരമെല്ലാം, അശുദ്ധവും അനിത്യവും ദുഃഖഹേതുവും അവിദ്യാവിഷയവും ആകുന്നു എന്നു വിചാരിച്ച് ഇതിൽ നിന്നു വിരക്തനായിട്ടുള്ളവന് ബ്രഹ്മവിദ്യ ആരംഭിക്കണമെന്നാണ് ഉദ്ദേശ്യം.

അതിനാൽ, സപ്താന്നങ്ങൾക്ക് വിഭജിച്ചുള്ള വിനിയോഗത്തെ പറയുന്നു; —"ഏകമസ്യസാധാരണം" എന്നു മന്ത്രപദം. അതിന്റെ വ്യാഖ്യാനമാണ് "ഇദമേവാസ്യതത് സാധാരണമന്നം" എന്നു പറഞ്ഞിരിക്കുന്നതു്. എല്ലാ പ്രമാണികളാലും ദിവസംതോറും ഭുജിക്കപ്പെടുന്നതു്, ഈ ഭോക്തൃസമുദായത്തിനു പൊതുവായ അന്നമാകുന്നു. അതിനെ സൃഷ്ടിച്ചിട്ട്, പിതാവ്, എല്ലാ ഭോക്താക്കൾക്കുമായി കല്പിച്ചു.

സർവ്വപ്രാണികളുടെയും നിലനില്പിനു കാരണവും എല്ലാ പ്രാണികളാലും ഭുജിക്കപ്പെടുന്നതുമായ ഈ അന്നത്തെ ഉപാസിക്കുന്നതു്, അതായതു് അതിൽ തൽപരനായിരിക്കുന്നതു്, പൊതുവായ അന്നത്തെ തനിക്കു പ്രത്യേകമെന്ന നിലയിൽ ആക്കുന്നതു്, ആരോ അവൻ (ഉപാസനം എന്നതു താൽപര്യാർത്ഥത്തിലാണു പ്രയോഗിക്കാറുള്ളതു്. രാജാവിനെ ഉപാസിക്കുന്നു എന്നും ഗുരുവിനെ ഉപാസിക്കുന്നു എന്നും മററും പറയുന്നതു് ആ അർത്ഥത്തിലാണല്ലോ. അതിനാൽ ഇവിടെ ഉപാസിക്കുന്നവൻ എന്നതിനു് ശരീരസ്ഥിത്യർത്ഥകമായ അന്നോപഭോഗത്തെ പ്രധാനമായിക്കരുതുകയും അദൃഷ്ടാർത്ഥമായ കർമ്മത്തെ അപ്രധാനമായി വിചാരിക്കയും ചെയ്യുന്നവൻ എന്നർത്ഥം) പാപ്മാവിൽനിന്നു് (അധർമ്മത്തിൽനിന്നു്) വിമുക്തനായിത്തീരുകയില്ല. ഈ അർത്ഥത്തിൽ "മോഘമന്നം വിന്ദതേ" ഇത്യാദിമന്ത്രവർണ്ണവും "നാത്മാർത്ഥം പാചയേദന്നം" "അപ്രദായൈഭ്യോ യോ ഭുങ്ക്തേ സ്തേന ഏവ സഃ" "അന്നാദേ ഭ്രൂണഹാ മാർഷ്ടി" ഇത്യാദി സ്മൃതിയുമുണ്ട്.

എന്നാൽ എന്തുകൊണ്ടാണ് അന്നോപഭോഗത്തിൽ തൽപരനായിരിക്കുന്നവൻ പാപ്മാവിൽനിന്നു വ്യാവർത്തിക്കാത്തതു്? പറയുന്നു—പ്രാണികളാൽ ഭുജിക്കപ്പെടുന്ന ഈ അന്നം എല്ലാ പ്രാണികളുടെയും അപ്രവിഭക്തമായ സ്വത്താകുന്നു. എല്ലാവർക്കും ഭോജ്യമായതുകൊണ്ടുതന്നെ വായിൽ ഇടുന്ന ഉരുളപോലും മറെറാരു പ്രാണിക്കു പീഡാകരമായിക്കാണുന്നു. (മറെറാരു പ്രാണി എന്നു പറഞ്ഞതു് പട്ടി പൂച്ച മുതലായതിനെയാണ്) എന്തെന്നാൽ "ഇതു എനിക്കു കിട്ടണം" എന്നു എല്ലാ പ്രാണികൾക്കും അതിൽ ആശയുണ്ടായിരിക്കും: അതിനാൽ പരപീഡനം ചെയ്യാതെ ഒരു ഉരുള ഉണ്ണുവാൻപോലും സാധ്യമല്ല. "ദുഷ്കൃതംഹി മനുഷ്യാണാ മന്നമാശ്രിത്യ തിഷ്ഠതി" ഇത്യാദി സ്മൃതിയും ഇതിനെത്തന്നെ പറയുന്നു.

ഗൃഹസ്ഥൻ ദിവസംതോറും, നിർവ്വപിക്കുന്ന വൈശ്വദേവമെന്ന അന്നമാണ് സാധാരണമായ അന്നമെന്നു ചിലർ പറയുന്നു. അതു ശരിയല്ല. വൈശ്വദേവമെന്നു പറയുന്ന അന്നത്തിന്, സർവ്വപ്രാണികളാലും ഭുജിക്കപ്പെടുന്ന അന്നത്തിനെന്നപോലെ സാധാരണത്വം പ്രത്യക്ഷമല്ല. "യദിദമദ്യതേ" എന്ന് ആ വിഷയത്തിലുള്ള വചനവും അതിന് അനുകൂലമല്ല. വൈശ്വദേവമെന്നു പറയുന്ന അന്നം, എല്ലാ പ്രാണികളാലും ഭുജിക്കപ്പെ

ടുന്ന അന്നത്തിൽ ഉൾപ്പെടുകയും ചെയ്യും. എന്നുമാത്രമല്ല, ശ്വാവ്, ച ണ്ഡാലൻ മുതലായവർ ഭക്ഷിക്കുന്ന അന്നത്തേയും സാധാരണമായ അന്ന ത്തിൽ ഉൾപ്പെടുത്തേണ്ടതുമാണ്. വൈശ്വദേവത്തിനു പുറമേയും, ശ്വാവു ചണ്ഡാലൻ മുതലായവരുടെ അന്നം കാണുന്നതുകൊണ്ട്, സാധാരണമായ അന്നം വൈശ്വദേവമാണെന്നു വ്യാഖ്യാനിപ്പാൻ നിവൃത്തിയില്ല. എന്നാൽ പ്ര ത്യക്ഷമായിട്ടുള്ളതാണ് സാധാരണാന്നമെന്നു വ്യാഖ്യാനപക്ഷം "യദിദമ ദ്യതേ" എന്നു പറഞ്ഞതു യുക്തമാണുതാനും. സാധാരണശബ്ദം കൊണ്ടു പ്രാണികൾ അദിക്കുന്ന അന്നത്തെ ഗ്രഹിക്കാതിരിക്കുന്നപക്ഷം, അതു പി താവിനാൽ സൃഷ്ടിക്കപ്പെട്ടതും വിനിയോഗിക്കപ്പെട്ടതുമല്ലെന്നുവരും. എ ല്ലാവക അന്നവും പിതാവിനാൽ സൃഷ്ടവും വിനിയുക്തവുമാണെന്നു വരി കയും വേണം. അതുമാത്രമല്ല, വൈശ്വദേവമെന്നു പറയുന്ന ശാസ്ത്രോക്ത മായ കൎമ്മത്തെ ചെയ്യുന്നവൻ പാപമാവിൽനിന്നു നിവൎത്തിക്കാതിരിക്കു ന്നതും യുക്തമല്ല. ആ കൎമ്മത്തെ എങ്ങും നിഷേധിച്ചിട്ടില്ല. അതു്, മ ൽപിടിത്തം മുതലായതുപോലേ, സ്വതേ ജുഗുപ്സിതമാണെന്നും പറവാൻ പാടില്ല. അതു ശിഷ്ടന്മാർ നടത്തേണ്ടതും നടത്താതിരുന്നാൽ പ്രത്യവായ മുണ്ടെന്നു ശ്രുതിയിൽ പറഞ്ഞിട്ടുള്ളതുമാണ്. സൎവ്വസാധാരണമായ അന്ന ത്തെ ഗ്രഹിക്കുമ്പോഴാകട്ടെ, അതിൽ തൽപരനായിരിക്കുന്നവനെ നിന്ദിച്ചു പറഞ്ഞതു ശരിയാകയും ചെയ്യും. "അഹമന്ന,- മന്നമദന്തമദ്മി" എന്ന മന്ത്രവൎണവും ഇതിന് അനുകൂലമാണ്.

"ദ്വേ ദേവാനഭാജയത്" എന്നു മന്ത്രപാദം. അതിൽ, രണ്ടു അ ന്നങ്ങളെ സൃഷ്ടിച്ചു്, ദേവന്മാൎക്കു കൊടുത്തു എന്നു പറഞ്ഞിരിക്കുന്നു. അവ എവയാണെന്നു പറയുന്നു—അവ, ഹുതവും പ്രഹുതവുമാകുന്നു. ഹുത മെന്നു പറയുന്നതു, അഗ്നിയിലുള്ള ഹോമം (ഹവനം) ആകുന്നു. ഹോമം ചെയ്തിട്ടു ബലികൊടുക്കുന്നതാണു പ്രഹുതം. ഹുതപ്രഹുതങ്ങളാകുന്ന ഈ അന്നങ്ങളെ പിതാവു ദേവന്മാൎക്കു നൽകിയതിനാൽ, ഇപ്പോഴും ഗൃഹികൾ ദേവന്മാൎക്കായി ഹോമിക്കുന്നു; നാം കൊടുക്കുന്ന ഈ അന്നം ദേവന്മാൎക്കാ കുന്നു എന്നു സങ്കല്പിച്ചുകൊണ്ടു ഹോമിക്കുന്നു. അതുപോലേ പ്രഹോമി ക്കയും ചെയ്യുന്നു. അതായതു്, ഹോമിച്ചതിന്റെ ശേഷം ബലികൊടുക്കു കയും ചെയ്യുന്നു.

ഇവിടെ വേറേചിലർ, "പിതാവിനാൽ ദേവന്മാൎക്കായി നൽക പ്പെട്ട രണ്ടു അന്നങ്ങൾ ഹുതവും പ്രഹുതവുമല്ല, പിന്നെയോ, ദൎശപൂൎണമാ സങ്ങളാകുന്നു" എന്നു പറയുന്നു. ചിതാശ്രവണം രണ്ടിലും ഒരുപോലേ ഉള്ളതുകൊണ്ടും, ഏററവും പ്രസിദ്ധിയുള്ളതാകകൊണ്ടും, ഹുതപ്രഹുതങ്ങൾ ത ന്നെ എന്നു് ഒന്നാമത്തെപക്ഷം.

ഹുതപ്രഹുതങ്ങളിലും ദ്വിത്വംസംഭവിക്കുമെങ്കിലും, ശ്രുതിവിഹിത ങ്ങളായ ദൎശപൂൎണമാസങ്ങൾക്കുതന്നെയാണ്, ദേവാന്നത്വം കൂടുതൽ പ്ര സിദ്ധമായിരിക്കുന്നതു. എന്തെന്നാൽ, "അഗ്നയേ ജുഷ്ടം നിൎവ്വപാമ്യഗ്നി രിദം ഹവിരജുഷത" ഇത്യാദിമന്ത്രങ്ങളിൽ ദൎശപൂൎണ്ണമാസങ്ങളെത്തന്നെ യാണ് ദേവാന്നങ്ങളായി അംഗീകരിച്ചിട്ടുള്ളതു. പ്രധാനവും അപ്രധാ നവും പ്രാപ്തങ്ങളാകുമ്പോൾ, കുറേക്കൂടി മുമ്പേ തോന്നുന്നതു് പ്രധാനമാണ്.

ഹുതപ്രഹുതങ്ങളെ അപേക്ഷിച്ചു പ്രാധാന്യം ദർശപൂർണ്ണമാസങ്ങൾക്കാണെ താനും. അതിനാൽ, "ദേവ ദേവാനഭാജയത്" എന്നുള്ളിടത്തു് ദർശപൂർണ്ണമാസങ്ങളെ ഗ്രഹിക്കുന്നതാണു യുക്തമായിട്ടുള്ളതു്.

പിതാവിനാൽ, ദേവന്മാൎക്കായി, ദർശപൂർണ്ണമാസങ്ങൾ എന്നു പറയുന്ന ഈ അന്നങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നതുകൊണ്ടു് അവ ദേവന്മാൎക്കു വേണ്ടിയുള്ളവയെന്നുള്ളതു തെററാതിരിക്കുവാനായി, ഇഷ്ടികളെക്കൊണ്ടു യജിക്കുന്ന ശീലമുള്ളവനായിരിക്കരുതു്. ഇഷ്ടിശബ്ദംകൊണ്ടു കാമ്യങ്ങളായ ഇഷ്ടികളെയാണു് ഗ്രഹിക്കേണ്ടതു്. ശാതപഥിയത്തിൽ അങ്ങനെ പ്രസിദ്ധിയുണ്ടു്. "യാജുകഃ" എന്നതിൽ, താച്ഛീല്യാൎത്ഥത്തിലുള്ള "ഉകഞ്" പ്രത്യയം പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു്, കാമ്യേഷ്ടികളെക്കൊണ്ടു യജിക്കുന്നതുതന്നെ പ്രധാനമായിരിക്കരുതെന്നൎത്ഥം.

"പശുഭ്യ ഏകം പ്രായച്ഛത്" എന്നുള്ള മന്ത്രപദത്തിൽ, പിതാവു് പശുക്കൾക്കു് ഒരു അന്നത്തെ നൽകി എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ അതു ഏതാണു്? അതു പയസ്സാണു്. ഈ അന്നത്തിന്റെ ഉടമസ്ഥർ പശുക്കളാണെന്നു അറിയുന്നതു് എങ്ങനെയാണു്? പറയുന്നു:—മനുഷ്യരും പശുക്കളും ആദ്യമായി പയസ്സിനെത്തന്നെയാണു് ഉപജീവിക്കുന്നതു്. അതു് അവൎക്കു് ഉചിതമായ അന്നമാണു്; അല്ലാത്തപക്ഷം, അവർ ആദ്യം നിയമേന അതിനെത്തന്നെ ഉപജീവിക്കുന്നതെങ്ങനെ?

ആദ്യം പയസ്സിനെത്തന്നെയാണുപജീവിക്കുന്നതെന്നു പറഞ്ഞതെങ്ങനെയാണെന്നു പറയാം—മനുഷ്യരും പശുക്കളും, പിതാവു് ആദ്യം വിനിയോഗം ചെയ്തതുപോലെ, ഇന്നും ആ അന്നം കൊണ്ടാണു് ഉപജീവിക്കുന്നതു്. അതുകൊണ്ടാണു്, ജനിച്ച കുമാരനെ, ത്രൈവർണ്ണികർ, ജാതകൎമ്മത്തിൽ, സ്വൎണ്ണത്തോടുകൂടിയ ഘൃതത്തെ ലേഹനം ചെയ്യിക്കയും പിന്നീടു സ്തനത്തെ പാനം ചെയ്യിക്കയും ചെയ്യുന്നതു്. ജാതകൎമ്മമില്ലാത്ത മനുഷ്യരുടെയും മനുഷ്യരൊഴിച്ചു മററു പശുക്കളുടെയും കുട്ടികളെ ആദ്യം സ്തനം തന്നെ പാനം ചെയ്യിക്കുന്നു. പിന്നെ, ഒരു ജനിച്ച പശുക്കുട്ടിയ്ക്കു എന്തുപ്രായമായി എന്നു ചോദിച്ചാൽ, പുല്ലുതിന്നു തുടങ്ങിയിട്ടില്ലെന്നു ഉത്തരം പറയാറുണ്ടു്. തീരെ കുട്ടിയാണെന്നും ഇപ്പോഴും പാലുകൊണ്ടുതന്നെയാണു ജീവിക്കുന്നതെന്നുമാണു് അതിന്റെ അൎത്ഥം.

ജാതകൎമ്മത്തിലും മററും ആദ്യം ഘൃതത്തെ ഉപജീവിക്കുന്നതും മററുള്ളവരും മററു ജന്തുക്കളും ആദ്യം പയസ്സിനെത്തന്നെ ഉപജീവിക്കുന്നതും എല്ലാം പയസ്സിനെത്തന്നെ ഉപജീവിക്കയാണു്. ഘൃതവും പയസ്സിന്റെ വികാരമാകയാൽ പയസ്സു തന്നെ.

"എന്നാൽ, ഏഴാമത്തേതായ പശുക്കളുടെ അന്നത്തെ നാലാമതായി വ്യാഖ്യാനിക്കുന്നതെന്താണു്?" എന്നാണെങ്കിൽ അതു കൎമ്മസാധനമായതുകൊണ്ടാണു്. അഗ്നിഹോത്രം മുതലായ കൎമ്മം പയസ്സാകുന്ന സാധനത്തെ ആശ്രയിച്ചാണല്ലോ ഇരിക്കുന്നതു്. വിത്തമായ പയസ്സുകൊണ്ടു സാധ്യമായ ആ കൎമ്മം, മേൽപറയാൻ പോകുന്ന അന്നത്രയരൂപമായ സാധ്യ

ത്തിന്ന സാധനമാകുന്നു. ദർശപൂർണമാസങ്ങളാകുന്ന മുൻപറഞ്ഞ അന്നങ്ങൾ, പറയാൻപോകുന്ന അന്നത്രയത്തിന്ന സാധനമായിരിക്കുന്നതുപോലേ പയസ്സും കർമ്മസാധനമായതുകൊണ്ടു കർമ്മത്തിൽ അന്തർഭവിച്ചിരിക്കയാൽ അതിനെയും കർമ്മത്തോടു ചേർത്തു പറഞ്ഞിരിക്കുന്നു. സാധനമെന്ന നിലയിൽ മുൻപറഞ്ഞവയോടു തുല്യമായതുകൊണ്ടു അർത്ഥസംബന്ധമുള്ളതിനാൽ, പാഠക്രമത്തെ വിവക്ഷിച്ചിട്ടില്ല- അന്നങ്ങളെല്ലാം ഒരുമിച്ച് (അടുപ്പിച്ച്) വ്യാഖ്യാനിക്കുന്നതാണ് സൗകര്യം. അങ്ങനെ വ്യാഖ്യാനിച്ചാലാണു സുഖമായി മനസ്സിലാകുന്നതും.

"തസ്മിൻ സർവം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച ന" എന്ന മന്ത്രപദത്തിന്ന എന്താണ് അർത്ഥമെന്നു പറയുന്നു:—പശുക്കളുടെ അന്നമായ പയസ്സിൽ, അധ്യാത്മവും അധിഭൂതവും അധിദൈവവുമായ ജഗത്തെല്ലാം—പ്രാണചേഷ്ടയുള്ള പശ്വാദിയും, അതില്ലാത്ത ശിലാദിയും എല്ലാം—പ്രതിഷ്ഠിതമായിരിക്കുന്നു. അവിടെയും "പയസിഹി" എന്ന്, പ്രസിദ്ധിയെ അവദ്യോതിപ്പിക്കുന്ന "ഹി"—ശബ്ദംകൊണ്ടു വ്യാഖ്യാനിച്ചിരിക്കുന്നു.

"പയോദ്രവ്യം സർവത്തിനും പ്രതിഷ്ഠയാകുന്നതു എങ്ങനെയാണ്?" എന്നാണെങ്കിൽ കാരണത്വംകൊണ്ടു അതു് ഉപപന്നമാകും. കാരണത്വം അഗ്നിഹോത്രാദികർമ്മസമവായിത്വവുമാണ്. അഗ്നിഹോത്രാദികർമ്മങ്ങളുടെ പരിണാമാത്മകമാണു ജഗത്തു മുഴുവനും എന്ന് അനേകമനേകം ശ്രുതിസ്മൃതിവാദങ്ങൾ വ്യവസ്ഥിതങ്ങളായിരിക്കുന്നു. അതുകൊണ്ട് പ്രസിദ്ധമായ അർത്ഥത്തെ അവദ്യോതിപ്പിക്കുന്ന "ഹി" ശബ്ദം കൊണ്ടു വ്യാഖ്യാനിച്ചതു ശരിതന്നെ.

പിന്നെ; ബ്രാഹ്മണാന്തരങ്ങളിൽ, ഒരുസംവത്സരം പാലുകൊണ്ടു ഹോമിച്ചാൽ മൃത്യുവിനെ ജയിക്കാമെന്നു കാണുന്നുണ്ട്. ഒരു സംവത്സരം—മുന്നൂററുപതു ദിവസംകൊണ്ടു ഒ ാ സത്തിൽ രണ്ടുവീതം എഴുനൂററിരുപതു ആഹുതികളുണ്ടാകും. അവ യാജുഷ്മതികൾ എന്നു പറയുന്ന ഇഷ്ടകകളായും അവ സംവത്സരത്തിൻെറ അവയവങ്ങളായ അഹോരാത്രങ്ങളായും തീർന്ന്, സംവത്സരാത്മകനായ പ്രജാപതിയാകുന്ന ചിത്യമായ അഗ്നിയെ പ്രാപിക്കുന്നു,

ഇങ്ങനെയുള്ള ദൃഷ്ടിയോടുകൂടി ഒരുസംവത്സരം ഹോമിച്ചാൽ—എന്നുവച്ചാൽ മേൽപറഞ്ഞ സംഖ്യയുടെ സാമ്യംകൊണ്ട് അഗ്നിഹോത്രാഹുതികളെ, അഗ്നിയുടെ അവയവഭൂതങ്ങളായ യാജുഷ്മതികൾ എന്നുപറയുന്ന ഇഷ്ടകകളുടെ രൂപത്തിൽ ധ്യാനിച്ച്, ആഹുതിമയികളായ ആ ഇഷ്ടകകളെ സംവത്സരത്തിൻെറ അവയവങ്ങളായ അഹോരാത്രങ്ങളായി സങ്കല്പിച്ചു പുരുഷൻെറ നാഡികളിലുള്ള സംഖ്യയുടെ സാമ്യത്താൽ ആ നാഡികളെ ആ അഹോരാത്രങ്ങൾതന്നെയായി കണ്ട് ആ രൂപത്തിൽ ആഹുതികളേയും ഇഷ്ടകകളേയും നാഡികളേയും അനുസന്ധാനംചെയ്തു നാഡികൾ അഹോരാത്രങ്ങൾ യാജുഷ്മതികൾ ഇവകൾവഴിയായി, പുരുഷൻ, സംവത്സരം ചിത്യാഗ്നി ഇവയ്ക്കു സമത്വംവരുത്തി "ഞാൻ സംവത്സരമെന്നുപറയുന്ന പ്രജാപതിയായ അഗ്നിതന്നെ." എന്നു ധ്യാനിച്ചുകൊണ്ട് ഒരുസംവത്സരം പയസ്സുകൊണ്ട് അഗ്നിഹോത്രത്തെ ഹോമിച്ചാൽ—വിദ്യയോടുകൂടിയ ആ

ഹോമത്താൽ സംവത്സരാത്മകനായ പ്രജാപതിയെ പ്രാപിച്ചു മൃത്യുവിനെ ജയിക്കും. ഇവിടെനിന്നു മരിച്ചുപോയതിന്റെ ശേഷം ദേവന്മാരുടെക്കൂട്ടത്തിൽ ജനിച്ചു്, വീണ്ടും മരണമില്ലാത്തവനായിത്തീരുമെന്നൎത്ഥം.

ഇങ്ങനെ മററു ബ്രാഹ്മണങ്ങളിൽ പറയുന്നുണ്ടു്. എന്നാൽ അതു് അങ്ങനെ ധരിക്കേണ്ട. ഇങ്ങനെ അറിയുന്നവൻ ഏതുദിവസമാണോ ഹോമിക്കുന്നതു് ആദിവസംതന്നേ മൃത്യുവിനെ ജയിക്കും. അവന്നു് ഒരുസംവത്സരത്തെ അഭ്യാസം ആവശ്യമില്ല. എല്ലാം പയസ്സിന്റെ പരിണാമമായതുകൊണ്ടു പയസ്സിലാണു സൎവ്വവും പ്രതിഷ്ഠിതമായിരിക്കുന്നതെന്നു പറഞ്ഞുവല്ലോ. ആ ജഗദാത്മതത്തെ മേൽപറഞ്ഞ വിദ്വാന്നു് ഒരുദിവസംകൊണ്ടുതന്നെ പ്രാപിക്കാം. അതുകൊണ്ടാണു്, പുനർമൃത്യുവിനെ—പുനൎമ്മരണത്തെ—ജയിക്കുന്നുഎന്നുപറഞ്ഞതു്. വിദ്വാൻ ഒരിക്കൽ ശരീരത്തോടു വേർപെട്ടാൽ സൎവ്വാത്മാവായതീരുന്നു- വീണ്ടും മരിക്കുന്നതിനു പരിച്ഛിന്നമായ ശരീരത്തെ സ്വീകരിക്കയില്ലെന്നൎത്ഥം.

എന്നാൽ, സൎവ്വാത്മഭാവത്തെ പ്രാപിച്ചു മൃത്യുവിനെ അപജയിക്കുമെന്നു പറഞ്ഞതിനു കാരണമെന്താണെന്നു പറയുന്നു:—രാവിലേയും വൈകുന്നേരവും ആഹുതിപ്രക്ഷേപംകൊണ്ടു് എല്ലാ അന്നാദ്യവും ദേവന്മാൎക്കു കൊടുക്കുന്നുണ്ടല്ലോ. അതിനാൽ അവനവനെ സൎവ്വാഹുതിമയനാക്കി, സൎവ്വദേവാത്മരൂപത്തിൽ സൎവ്വദേവന്മാരോടും ഏകാത്മഭാവത്തെ പ്രാപിച്ചു് സൎവ്വദേവമയനായിത്തീൎന്നു് വീണ്ടും മരണമില്ലാത്തവനാകുന്നതു യുക്തംതന്നെ. ഇതും ബ്രാഹ്മണാന്തരത്തിൽ പറഞ്ഞിട്ടുണ്ടു്—"ബ്രഹ്മ വൈ സ്വയംഭു തപോഽതപ്യത, തദൈക്ഷത—നവൈ തപസ്യാനന്ത്യമസ്തി; ഹന്താഹം ഭൂതേഷ്വാത്മാനം ജുഹവാനി, ഭൂതാനി ചാഽഽത്മനീതി; തത് സൎവ്വേഷു ഭൂതേഷ്വാത്മാനം ഹുത്വാ ഭൂതാനി ചാഽഽത്മനി, സൎവ്വേഷാം ഭൂതാനാം ശ്രൈഷ്ഠ്യം സ്വാരാജ്യമാധിപത്യം പൎയ്യേത്" എന്നു്.

"കസ്മാത് താനി ന ക്ഷീയന്തേഽദ്യമാനാനി സൎവ്വദാ" എന്നുള്ള മന്ത്രപാദത്തിന്റെ അൎത്ഥം പറയുന്നു—എപ്പോഴാണോ പിതാവു് ഏഴു് അന്നങ്ങളെ സൃഷ്ടിച്ചു്, വേറേ വേറേ ഭോക്താക്കൾക്കു കൊടുത്തതു്, അപ്പോൾ മുതൽതന്നെ ആ അന്നങ്ങൾ ആ ഭോക്താക്കളാൽ അദിക്കപ്പെട്ടുവരുന്നു. അവർ നിലനില്ക്കുന്നതു് അന്നംനിമിത്തമാണല്ലോ. എന്നുമാത്രമല്ല, ഉണ്ടാക്കിയതു് അനിത്യമായതുകൊണ്ടു് നശിക്കേണ്ടതുമാണു്. അതിനാൽ ആ അന്നങ്ങൾ ക്ഷയിക്കേണ്ടതാണു്. എന്നാൽ അവ ക്ഷയിക്കുന്നില്ലതാനും. എന്തെന്നാൽ, ജഗത്തു് രൂപംമാറാതെ പഴയ പടിതന്നെ ഇരിക്കുന്നതായിക്കാണുന്നുണ്ടു്. അതിനാൽ, ആ അന്നങ്ങൾ ക്ഷയിക്കാതിരിക്കുന്നതിനു കാരണമുണ്ടായിരിക്കണം. ആ കാരണം എന്തെന്നു ചോദിക്കുന്നു.

അതിനുത്തരം ഇതാണു്—അന്നങ്ങൾ ക്ഷയിക്കാതിരിക്കുന്നതിനു കാരണം പുരുഷനാണു്. ഇവൻ ആദ്യം മേധകൊണ്ടും ജായാദിയോടു സംബന്ധപ്പെട്ട പാങ്ക്തകൎമ്മംകൊണ്ടും അന്നങ്ങളുടെ സ്രഷ്ടാവും ഭോക്താവുമായിരുന്നതു് എങ്ങനെയോ, അതുപോലെ, ആർക്കാണോ ആ അന്നങ്ങൾ നൽകപ്പെട്ടതു് അവരും, ആ അന്നങ്ങളുടെ ഭോക്താക്കളാണെങ്കിലും, മേധ

കൊണ്ടും തപസ്സുകൊണ്ടും ആ അന്നങ്ങളെ ജനിപ്പിക്കുന്നതുകൊണ്ടു പിതാക്കൾതന്നെ. അതുകൊണ്ടാണ്, അന്നങ്ങൾ ക്ഷയിക്കാതിരിക്കുന്നതിനു കാരണം അന്നങ്ങളുടെ ഭോക്താവായ പുരുഷൻതന്നെ എന്നു പറഞ്ഞതു്.

പുരുഷൻ, അന്നങ്ങൾ ക്ഷയിക്കാതിരിക്കുന്നതിനു കാരണമാകുന്നതെങ്ങനെ എന്നു പറയുന്നു:—ഈ ഭുജിക്കപ്പെടുന്നതും കാര്യകാരണലക്ഷണവും ക്രിയാഫലാത്മകവുമായ ഏഴു വിധമായ അന്നത്തെ, അതതു കാലത്തുണ്ടാകുന്ന പ്രജ്ഞകൊണ്ടും വാങ്മനഃകായചേഷ്ടിതങ്ങളെക്കൊണ്ടും വീണ്ടും വീണ്ടും ഉൽപാദിപ്പിക്കുന്നതു പുരുഷനാണ്. അവൻ മേൽ പറഞ്ഞ ഏഴു വിധമായ അന്നത്തെ പ്രജ്ഞകൊണ്ടും കർമ്മങ്ങളെക്കൊണ്ടും ക്ഷണമാത്രം പോലും ഉൽപാദിപ്പിക്കാതിരുന്നാൽ എപ്പോഴും ഭുജിക്കപ്പെടുന്നതായതുകൊണ്ടു അതു ക്ഷയിക്കും. അതുകൊണ്ടു്, ഈ പുരുഷൻ അന്നങ്ങളുടെ ഭോക്താവായിരിക്കുന്നതുപോലെതന്നെ, നിരന്തരമായി, പ്രജ്ഞയ്ക്കും കർമ്മങ്ങൾക്കും തക്കവിധത്തിൽ അവയെ ഉൽപാദിപ്പിക്കുന്നുമുണ്ടു്. അതിനാൽ, എപ്പോഴും ഉണ്ടാക്കുന്നതുകൊണ്ടു്, ഈ അന്നങ്ങളുടെ ക്ഷയാഭാവത്തിനു കാരണം പുരുഷനാകുന്നു. അതുകൊണ്ടാണ് ഭുജിക്കപ്പെടുന്ന അന്നങ്ങൾ ക്ഷയിക്കാതിരിക്കുന്നതെന്നർത്ഥം.

അതിനാൽ, പ്രജ്ഞ, കർമ്മം ഇവയാൽ ഉണ്ടാക്കപ്പെടുന്ന സമുദായത്തിൻെറ സ്വരൂപത്തിലുള്ള എല്ലാ ലോകവും സാദ്ധ്യസാധനലക്ഷണവും ക്രിയാഫലാത്മകവും, ഒരുമിച്ചു ചേർന്നിരിക്കുന്ന അനേകം പ്രാണികളുടെ കർമ്മവാസനാസന്താനത്താൽ നിലനിർത്തപ്പെട്ടുപോരുന്നതും നദീപ്രവാഹവും ദീപജ്വാലയും പോലെക്ഷണികവും, അശുദ്ധവും, വാഴത്തടപോലെ കാതലില്ലാത്തതും, നര, ഇന്ദ്രജാലം, കാനൽജലം, സ്വപ്നം മുതലായതുപോലെ അസത്യവും, അതിൽ മാത്രം ദൃഷ്ടിയുള്ളവർക്കു നശിക്കാത്തതായും സാരമുള്ളതായും തോന്നുന്നതും ആകുന്നു. അതിനാൽ, ഇതിൽ വൈരാഗ്യമുണ്ടാകണമെന്നും, ഇതിൽനിന്നു വിരക്തരായവർക്കു നാലാമദ്ധ്യായം മുതൽ ബ്രഹ്മവിദ്യ ആരംഭിക്കണമെന്നും വിചാരിച്ചാണ്, "ധിയാധിയാ ജനയതേ കർമ്മഭിർ, യദ്ധൈതന്ന കുര്യാത് ക്ഷീയേത ഹ" എന്നു പറഞ്ഞിരിക്കുന്നതു.

"യോ വൈതാമക്ഷിതിം വേദ" എന്ന മന്ത്രപാദത്തെ വ്യാഖ്യാനിക്കുന്നു:—ഇനി പറയാൻ പോകുന്ന മൂന്നു് അന്നങ്ങളും ഈ അവസരത്തിൽ വ്യാഖ്യാനിക്കപ്പെട്ടതായിത്തന്നെ വിചാരിച്ചുകൊണ്ടു്, അവയുടെ യാഥാത്മ്യവിജ്ഞാനത്തിൻെറ ഫലത്തെ ഉപസംഹരിക്കുന്നു.—ആരാണോ ഈ അക്ഷയകാരണത്തെ,—അതായതു, പുരുഷനാണ് അന്നങ്ങളുടെ അക്ഷയത്തിനുള്ള കാരണമെന്നും, അവൻ ആണ് ഈ അന്നങ്ങളെ പ്രജ്ഞകൊണ്ടും കർമ്മങ്ങളെക്കൊണ്ടും ഉൽപാദിപ്പിക്കുന്നതെന്നും, അവൻ അങ്ങനെ ചെയ്യാതിരുന്നാൽ അന്നങ്ങൾ ക്ഷയിച്ചുപോകുമെന്നും ഉള്ള തത്വത്തെ—ആർ അറിയുന്നുവോ, അവൻ അന്നത്തെ അദിക്കുന്നു.

"പ്രതീകേന" എന്ന മന്ത്രത്തിലുള്ള പദത്തിൻെറ അർത്ഥത്തെ പറയുന്നു:—പ്രതീകശബ്ദത്തിനു മുഖമെന്നാണർത്ഥം. മുഖം=മുഖ്യത്വം=പ്രാ

ധാന്യം. അന്നങ്ങളുടെ പിതാവായ പുരുഷന്റെ അക്ഷിതിത്വത്തെ ആർ അറിയുന്നുവോ, ആ വിദ്വാൻ പ്രാധാന്യേനതന്നെ അന്നത്തെ അദിക്കുന്നു. അവൻ അജ്ഞനെപ്പോലെ, അന്നത്തിനു ഗുണഭൂതനായി (അപ്രധാനഭൂതനായി, കീഴ്പെട്ടവനായി)രുന്നുകൊണ്ടല്ല, അന്നത്തെ അദിക്കുന്നതു്. പിന്നെയോ, അന്നങ്ങളുടെ ആത്മാവായിരുന്നുകൊണ്ടു തന്നെയാണു്. അവൻ ഭോക്താവു മാത്രമേ ആയിരിക്കയുള്ളു; ഒരിക്കലും ഭോജ്യമായിത്തീരുകയില്ല. അവൻ ദേവന്മാരെ അപിഗമിക്കും; അതായതു ദേവത്മഭാവത്തെ പ്രാപിക്കും; അമൃതത്തെ ഉപജീവിക്കയും ചെയ്യും. ഇപ്പറഞ്ഞതു പ്രശംസമാത്രമാണു്; അല്ലാതെ ഇവിടെ അപൂർവമായ വേറെ അർത്ഥമൊന്നുമില്ല. 2.

ഉപ—"ത്രീണ്യാത്മനേഽകുരുതേ"തി, മനോ, വാചം, പ്രാണം, താന്യാത്മനേഽകുരുത. അന്യത്രമനാ അഭൂവം, നാഹമദർശം; അന്യത്രമനാ അഭൂവം, നാഹമശ്രൗഷമിതി. മനസാ ഹ്യേവ പശ്യതി; മനസാ ശൃണോതി. കാമഃ, സങ്കല്പോ, വിചികിത്സാ, ശ്രദ്ധാഽശ്രദ്ധാ, ധൃതി, രധൃതി, ഹ്രീ, ധീ, ഭീരിത്യേതത് സർവം മന ഏവ. തസ്മാ, ദപി പൃഷ്ഠത ഉപസ്പൃഷ്ടോ മനസാ വിജാനാതി. യഃ കശ്ച ശബ്ദോവാഗേവ സാ. ഏഷാ ഹ്യന്തമായത്താ; ഏഷാ ഹി ന, പ്രാണോഽപാനോ, വ്യാന, ഉദാനഃ, സമാനോഽന ഇത്യേതത് സർവം പ്രാണ ഏവ. ഏതന്മയോ വാ അയമാത്മാ, വാങ്മയോ, മനോമയഃ പ്രാണമയഃ. 3

| | |
|---|---|
| "ത്രീണ്യാത്മനേഽകുരുത" ഇതി | ="ത്രീണ്യാത്മനേഽകുരുത" എന്നതിൽ, മൂന്നിനങ്ങളെ ആത്മാവിനായി കല്പിച്ചു എന്നു പറയുന്നതു് |
| മനഃ, വാചം, പ്രാണം | =മനസ്സിനേയും, വാക്കിനേയും, പ്രാണനേയുമാകുന്നു. |
| താനി | =അവയെ=ആ മനോവാക്പ്രാണങ്ങളെ |
| ആത്മനേ അകുരുത | =ആത്മാവിനായി പിതാവു കല്പിച്ചു. |
| അന്യത്രമനാഃ അഭൂവം | ="ഞാൻ മറെറാന്നിൽ പ്രവേശിച്ച മനസ്സോടുകൂടിയവനായിരുന്നു; |
| അഹം ന അദർശം | =(അതിനാൽ) ഞാൻ കണ്ടില്ല" |
| അന്യത്രമനാഃ അഭൂവം | ="ഞാൻ അന്യത്ര മനസ്സായിരുന്നു; |
| അഹം ന അശ്രൗഷം | =(അതിനാൽ) ഞാൻ കേട്ടില്ല" |
| ഇതി | =എന്നു പറയാറുണ്ടു്. |
| മനസാ ഹി ഏവ | =മനസ്സുകൊണ്ടു തന്നെയാണു് |
| പശ്യതി | =കാണുന്നതു്; |
| മനസാ | =മനസ്സുകൊണ്ടാണു് |
| ശൃണോതി | =കേൾക്കുന്നതു്. |
| കാമഃ | =കാമം=സ്ത്രീസംസർഗ്ഗത്തിനുള്ള അഭിലാഷം |
| സങ്കല്പ | =സങ്കല്പം=അറിവിൽ പെടുന്ന വിഷയങ്ങളെ ശുക്ലനീലാദിഭേദേന വികല്പിക്ക |
| വിചികിത്സാ | =വിചികിത്സ=സംശയരൂപമായ ജ്ഞാനം |

| | |
|---|---|
| ശ്രദ്ധാ | =ശ്രദ്ധാ=അദൃഷ്ടപ്രയോജനങ്ങളായ കമ്മങ്ങളിലും, ദേവതാദികളിലുമുള്ള ആസ്തിക്യബുദ്ധി; |
| അശ്രദ്ധാ | =അശ്രദ്ധാ=ശ്രദ്ധയ്ക്കു വിപരീതമായ ബുദ്ധി |
| ധൃതിഃ | =ധൃതി=ധാരണം=ശരീരം മുതലായതു തളരുമ്പോൾ താങ്ങി നിത്തുക. |
| അധൃതിഃ | =ധൃതിയില്ലായ്ക |
| ഹ്റീഃ | =ഹ്റീ=ലജ്ജ |
| ധീഃ | =ധീ=പ്രജ്ഞ |
| ഭീഃ | =ഭീ=ഭയം |
| ഇതി ഏതത് സവ്വം | =എന്നിങ്ങനെ ഉള്ളതെല്ലാം |
| മനഃ ഏവ | =മനസ്സുതന്നെ=മനസ്സിൻെറ രൂപഭേദങ്ങൾ തന്നെ. |
| തസ്മാത് | =അതിനാൽ |
| പൃഷ്ഠതഃ | =പിൻവശത്തു് |
| ഉപസ്പൃഷ്ടഃ അപി | =സ്പശിക്കപ്പെട്ടവനായിരുന്നാലും |
| മനസാ വിജാനാതി | =മനസ്സുകൊണ്ടു് അറിയുന്നു. |
| യഃ കശ്ചന ശബ്ദഃ | =ഏതു ശബ്ദമായിരുന്നാലും |
| സാ വാക് ഏവ | =അതു വാക്കുതന്നെ. |
| ഏഷാ | =ഈ വാക്ക് |
| അന്തം | =അന്തത്തെ=അത്ഥനിണ്ണയത്തെ |
| ആയത്താ ഹി | =ആയത്തയായിരിക്കുന്നു = അനുഗമിക്കുന്നതായിരിക്കുന്നു. |
| ഏഷാ | =ഈ വാക്ക് |
| ന (പ്രകാശ്യാ) | =മറെറാന്നിനാൽ പ്രകാശിപ്പിക്കപ്പെടുന്നതല്ല. |
| പ്രാണഃ | =പ്രാണൻ |
| അപാനഃ | =അപാനൻ |
| വ്യാനഃ | =വ്യാനൻ, |
| ഉദാനഃ | =ഉദാനൻ |
| സമാനഃ | =സമാനൻ |
| അനഃ | =അനൻ |
| ഇതി ഏതത് സവ്വം | =എന്നിതെല്ലാം |
| പ്രാണ ഏവ | =പ്രാണൻതന്നെ. |
| അയം ആത്മാ | =ഈ ആത്മാവ്=അവിവേകികൾ ആത്മാവെന്നഭിമാനിക്കുന്ന, കായ്യകരണസങ്ഘാതരൂപമായ ഈ പിണ്ഡം |
| ഏതന്മയഃ വൈ | =ഇവയുടെ (മനോവാക്പ്രാണങ്ങളുടെ) ആധിക്യമുള്ളതാകുന്നു. |
| വാങ്മയഃ | =വാങ്മയവും |
| മനോമയഃ | =മനോമയവും |
| പ്രാണമയഃ | =പ്രാണമയവുമാകുന്നു. |

ഭാഷ്യം—പാങ്ക്തമായ കമ്മത്തിന്റെ ഫലഭൂതങ്ങളായി ഉപന്യസിക്കപ്പെട്ട മൂന്ന് അന്നങ്ങൾ മുമ്പു പറഞ്ഞവയുടെ കാൎയ്യമായതുകൊണ്ടും, വിസ്തീൎണ്ണവിഷയമായതുകൊണ്ടും, മുൻപറഞ്ഞ അന്നങ്ങളിൽ നിന്നു തിരിച്ചു മാററി വച്ചിരുന്നു. അവയെ വ്യാഖ്യാനിക്കുന്നതിനായി ഈ ബ്രാഹ്മണം അവസാനിക്കുന്നതുവരേയുള്ള ഉത്തരഗ്രന്ഥം വിനിയോഗിക്കപ്പെട്ടിരിക്കുന്നു.

അവയിൽ മനസ്സിന്റെ സത്തയെപ്പററിയും സ്വരൂപത്തെപ്പററിയും സംശയമുള്ളതുകൊണ്ട്, ആ സംശയത്തെ നിരസിക്കുന്നതിനായി പറയുന്നു. —ശ്രോത്രം മുതലായ ബാഹ്യകരണങ്ങളിൽ നിന്നു വ്യതിരിക്തമായി, മനസ്സെന്ന് ഒരു അന്തഃകരണമുണ്ടെന്നുള്ളതി ്, ഒന്നാമതായി ലോകപ്രസിദ്ധി തന്നെയാണു പ്രമാണം. ബാഹ്യകരണങ്ങൾക്കും രൂപാദിവിഷയങ്ങൾക്കും ആത്മാവിനും തമ്മിൽ സംബന്ധമുണ്ടായിരിക്കുമ്പോഴും അഭിമുഖീഭൂതമായ വിഷയത്തെ ഗ്രഹിക്കാതിരിക്കുന്നുണ്ട്. "നീ ഈ രൂപത്തെ കണ്ടുവോ?" എന്നു ചോദിച്ചാൽ, "എന്റെ മനസ്സു വേറൊരു വിഷയത്തിൽ പ്രവേശിച്ചിരുന്നു; അതുകൊണ്ടു ഞാൻ കണ്ടില്ല" എന്നു പറയാറുണ്ട്. അതുപോലെ, "ഞാൻ ഇപ്പറഞ്ഞതു നീ കേട്ടുവോ?" എന്ന ചോദ്യത്തിനു "ഞാൻ മറെറാന്നിൽ മനസ്സു വച്ചിരുന്നതിനാൽ കേട്ടില്ല" എന്നും ഉത്തരമുണ്ടാകാറുണ്ട്. അതിനാൽ, ഏതിന്റെ അസാന്നിധ്യത്തിലാണോ രൂപാദിഗ്രഹണസമൎത്ഥമായിട്ടുള്ളവനുകൂടി, ചക്ഷുസ്സു മുതലായതിന് അതാതിന്റെ വിഷയത്തോടു സംയോഗമുണ്ടായിരുന്നാലും, രൂപം, ശബ്ദം മുതലായതിന്റെ ജ്ഞാനമുണ്ടാകാതിരിക്കുന്നത്, ഏതിന്റെ സാന്നിധ്യത്തിലാണോ ഉണ്ടാകുന്നത്, അങ്ങനെയുള്ളതും, സ്വകരണങ്ങളോടും വിഷയങ്ങളോടും ചേരുന്നതുമായ മനസ്സെന്നു പറയുന്ന വേറൊരു അന്തഃകരണം ഉണ്ടെന്നു സിദ്ധിക്കുന്നു. അതിനാൽ എല്ലാ ലോകവും മനസ്സുകൊണ്ടുതന്നെയാണു കാണുന്നത്; മനസ്സുകൊണ്ടാണു കേൾക്കുന്നത്. മനസ്സ് വ്യഗ്ര (വ്യാകുല)മായിരിക്കുമ്പോൾ ദൎശനം മുതലായതു ഉണ്ടാകുന്നില്ല.

മനസ്സുണ്ടെന്നു സിദ്ധമായപ്പോൾ, മനസ്സിന്റെ സ്വരൂപത്തെക്കുറിച്ചുള്ള സംശയത്തെ നിരാകരിക്കുവാനായി പറയുന്നു—കാമം, അതായതു സ്ത്രീസംസൎഗ്ഗത്തിനുള്ള അഭിലാഷം, സങ്കല്പം, അല്ലെങ്കിൽ അറിവിൽ പെടുന്ന വിഷയങ്ങളുടെ ശുക്ലനീലാദിഭേദേന ഉള്ള വികല്പനം, വിചികിത്സ, അല്ലെങ്കിൽ സംശയരൂപമായ ജ്ഞാനം, ശ്രദ്ധ, അതായതു് അദൃഷ്ടപ്രയോജനങ്ങളായ കമ്മങ്ങളിലും ദേവതാദികളിലുമുള്ള ആസ്തിക്യബുദ്ധി, അശ്രദ്ധ=ശ്രദ്ധയുടെ വിപരീതമായ ബുദ്ധി, ധൃതി, അതായതു ധാരണം അല്ലെങ്കിൽ ദേഹം മുതലായതിനു തളൎച്ചയുണ്ടാകുമ്പോൾ അതിനെ താങ്ങിനിറുത്തുന്ന ശക്തി, അധൃതി അല്ലെങ്കിൽ ധൃതിയുടെ വിപരീതമായ അവസ്ഥ, ഹ്രീ=ലജ്ജ, ധീ=പ്രജ്ഞ, ഭീ=ഭയം, എന്നിങ്ങനെയുള്ളതെല്ലാം മനസ്സുതന്നെ. ഇവയെല്ലാം മനസ്സെന്നു പറയുന്ന അന്തഃകരണത്തിന്റെ രൂപങ്ങളാണെന്നൎത്ഥം. മനസ്സുണ്ടെന്നുള്ളതിലേക്കു വേറൊരു കാരണം കൂടി പറയുന്നു:—കണ്ണിനു കാണാൻ സാധിക്കാത്ത പിൻവശത്ത് ഒരാൾ തൊട്ടാലും, "ഇതു കൈകൊണ്ടു തൊടുന്നതാണ്; ഇതു മുട്ടുകൊണ്ടുള്ള സ്പൎശമാണ്" എന്നിങ്ങനെ വേർതിരിച്ചറിയാറുണ്ട്. ഇങ്ങനെ വേർതിരിക്കുന്ന മനസ്സ് എന്നൊന്ന് ഇല്ലെങ്കിൽ, സ്പൎശ

ത്തെ മാത്രം ഗ്രഹിക്കുന്ന ത്വഗിന്ദ്രിയം കൊണ്ടു മാത്രം എങ്ങനെ വേർതിരിച്ചറിയും? അങ്ങനെ വേർതിരിച്ചറിയുന്നതിനു കാരണമായിട്ടുള്ളതേതോ, അതാണു മനസ്സ്.

ഇങ്ങനെ മനസ്സുണ്ടെന്നു സിദ്ധിച്ചു; അതിന്റെ സ്വരൂപവും മനസ്സിലായി. ഇവിടെ, കർമ്മങ്ങളുടെ ഫലഭൂതങ്ങളായ. മനോവാക്പ്രാണങ്ങളെന്നു പറയുന്ന മൂന്നിനങ്ങളെ. അദ്ധ്യാത്മമായും അധിഭൂതമായും അധിദൈവമായും വ്യാഖ്യാനിക്കുവാനുദ്ദേശിച്ചിരിക്കുന്നു. അവയിൽ, ആദ്ധ്യാത്മികങ്ങളായ വാങ്മനഃപ്രാണങ്ങളിൽ, മനസ്സു വ്യാഖ്യാനിക്കപ്പെട്ടുകഴിഞ്ഞു. ഇനി ഇപ്പോൾ വാക്കിനെ വ്യാഖ്യാനിക്കുവാൻ ആരംഭിക്കുന്നു.—ലോകത്തിൽ പ്രാണികളുടെ താല്വാദിസ്ഥാനങ്ങളെക്കൊണ്ട് അഭിവ്യഞ്ജിപ്പിക്കപ്പെടുന്ന വർണ്ണാത്മകമായിട്ടുള്ളതോ, വാദ്യങ്ങൾ, മേഘം മുതലായതു നിമിത്തമുണ്ടാകുന്ന അവർണാത്മകമായിട്ടുള്ളതോ ആയി ഏതെല്ലാം ശബ്ദം—ധ്വനി—ഉണ്ടോ, അതെല്ലാം വാക്കുതന്നെ.

ഇപ്പറഞ്ഞതു വാക്കിന്റെ സ്വരൂപമാണ്, ഇനി, അതിന്റെ കാര്യത്തെപറയുന്നു.—ഇത് (ഈ വാക്ക്) അഭിധേയത്തിന്റെ അന്തത്തെ—നിർണ്ണയത്തെ—അനുഗമിക്കുന്നതാകുന്നു. അഭിധേയത്തെ നിർണ്ണയിക്കുന്നതാകുന്നു എന്നർത്ഥം. അതിനാൽ അതിനെ അപലപിക്കുവാൻ പാടില്ല. ഇതു് അഭിധേയത്തെ പ്രകാശിപ്പിക്കുന്നതുപോലെ ഇതിനെ മറ്റൊന്നു പ്രകാശിപ്പിക്കുന്നില്ല. ഇതു പ്രദീപം മുതലായതിനെപ്പോലെ സ്വയം-പ്രകാശാത്മികയായതുകൊണ്ട് പ്രകാശികമാത്രമാണ്; പ്രകാശ്യയല്ല. പ്രദീപാദികളുടെ പ്രകാശം മറ്റൊരു പ്രകാശത്താൽ പ്രകാശിപ്പിക്കപ്പെടുന്നില്ലല്ലോ. അതുപോലെ വാക്കും, പ്രകാശിപ്പിക്കുന്നതല്ലാതെ പ്രകാശിപ്പിക്കപ്പെടുന്നില്ല. അതു മറ്റൊന്നിനാൽ പ്രകാശിപ്പിക്കപ്പെടുന്നു എന്നു പറയുന്ന പക്ഷം, അതു മൂന്നാമതൊന്നിനാൽ പ്രകാശിപ്പിക്കപ്പെടുന്നു എന്നും അതു പിന്നെ ഒന്നിനാലെന്നും, ഇങ്ങനെ അനവസ്ഥ വരും. ആ അനവസ്ഥയെ, "ഏഷാഹിനു" എന്നുള്ള ശ്രുതി, വാക്കിനു പ്രകാശ്യത്വം നിഷേധിച്ചു പരിഹരിച്ചിരിക്കുന്നു- വാക്കു മറ്റൊന്നിനാൽ പ്രകാശിപ്പിക്കപ്പെടുന്നില്ലെന്നും, പ്രകാശകത്വം തന്നെയാണു വാക്കിന്റെ കാര്യമെന്നും ആണ് അതിന്റെ അർത്ഥം.

ഇനി, പ്രാണനെ പറയുന്നു.—മുഖത്തിലും നാസികയിലും കൂടി സഞ്ചരിക്കുന്നതും ഹൃദയത്തോടു സംബന്ധിച്ചതുമായ വായുവൃത്തിയെ, പ്രണയനം—മുമ്പോട്ടു പുറപ്പെടുക—നിമിത്തം പ്രാണൻ എന്നു പറയുന്നു. ഹൃദയത്തിനു താഴെ നാഭിവരെയുള്ള പ്രദേശത്തിൽ സ്ഥിതിചെയ്യുന്ന കീഴ്പോട്ടുള്ള വൃത്തിയ്ക്കു് മൂത്രപുരീഷാദിയെ അപനയിക്കുന്നതുകൊണ്ട് അപാനൻ എന്നുപേർ സിദ്ധിച്ചിരിക്കുന്നു. വ്യായമനം—പ്രാണാപാനങ്ങളുടെ നിയമനം—നിമിത്തം, പ്രാണാപാനങ്ങളുടെ സന്ധിക്ക്, വ്യാനൻ എന്നു പേർ. ഈ വ്യാനനാണ്, ശക്തിയുപയോഗിച്ചു ചെയ്യേണ്ട കർമ്മങ്ങൾക്കു ഹേതുവായിരിക്കുന്നത്. ദേഹപുഷ്ടി, ഊർദ്ധ്വഗമനം മുതലായതിനു ഹേതുവും ഉള്ളംകാലുമുതൽ ശിരസ്സുവരെ മേൽപോട്ടു പ്രവർത്തിക്കുന്നതുമായ വായുവാണ് ഉദാനൻ. ഭുജിക്കുന്നതിന്റെയും പാനം ചെയ്യുന്നതിന്റെയും സാരാംശത്തെ ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും സമമായി എത്തിച്ചുകൊടുക്കുന്നതിനാൽ കോഷ്ഠത്തിൽ സ്ഥിതിചെയ്യുന്നതും അന്നത്തെ പചിക്കുന്നതുമായ വായു സമാനൻ എന്നു

വിളിക്കപ്പെടുന്നു. 'അനനൻ' എന്നതു്, മേൽപറഞ്ഞ വൃത്തിവിശേഷങ്ങൾക്കെല്ലാം പൊതുവായിട്ടുള്ളതും പൊതുവായ ദേഹചേഷ്ടയെ സംബന്ധിക്കുന്നതുമായ വൃത്തിയാകുന്നു. ഈ പറയപ്പെട്ട പ്രാണാദികളെല്ലാം പ്രാണൻതന്നെയാകുന്നു. പ്രാണൻ എന്നു്, വൃത്തിയോടുകൂടിയ ആദ്ധ്യാത്മികമായ അനനനെയാണുപറഞ്ഞതു്- വൃത്തിഭേദത്തെ പ്രദർശിപ്പിച്ചതുകൊണ്ടുതന്നെ പ്രാണന്റെ കർമ്മവും വ്യാഖ്യാനിക്കപ്പെട്ടുകഴിഞ്ഞു. ആദ്ധ്യാത്മികങ്ങളായ, മനോവാക്പ്രാണങ്ങൾ എന്നു പറയുന്ന അന്നങ്ങൾ വ്യാഖ്യാനിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

അവിവേകികളാൽ ആത്മാവെന്നു അഭിമാനിക്കപ്പെടുന്ന കാര്യകരണസങ്ഘാതരൂപമായ ഈ പിണ്ഡം, മേൽപറഞ്ഞമനോവാക്പ്രാണങ്ങളുടെ വികാരമാകുന്നു. അതായതു്, പ്രാജാപത്യങ്ങളായ ഈ വാങ്മനഃപ്രാണങ്ങളാൽ ആരംഭിക്കപ്പെട്ടതാകുന്നു. പൊതുവേ, 'ഏതന്മയൻ' എന്നുപറഞ്ഞതിനെത്തന്നെ പ്രത്യേകം, വാങ്മയൻ, മനോമയൻ, പ്രാണമയൻ എന്നു സ്ഫുടീകരിക്കയാണു് ശ്രുതിയിൽ ചെയ്തിരിക്കുന്നതു്. 3.

ഭാഷ്യം—പ്രാജാപത്യങ്ങളായ ആ അന്നങ്ങളുടെതന്നെ ആധിഭൗതികമായ വിസ്താരത്തെപ്പറയുന്നു---

ഉപ—ത്രയോ ലോകാ ഏത ഏവ. വാഗേവായം ലോകോ, മനോന്തരിക്ഷലോകഃ,പ്രാണോഽസൗ ലോകഃ 4

| | |
|---|---|
| ത്രയഃ ലോകാഃ | =മൂന്നുലോകങ്ങൾ=ഭൂർ, ഭുവർ, സ്വർ എന്ന മൂന്നുലോകങ്ങൾ |
| ഏതേ ഏവ | =ഇവതന്നെ=ഈ വാങ്മനഃപ്രാണങ്ങൾതന്നെ. |
| അയംലോകഃ | =ഈ ലോകം |
| വാക് ഏവ | =വാക്കുതന്നെ |
| മനഃ | =മനസ്സ് |
| അന്തരിക്ഷലോകഃ | =അന്തരിക്ഷലോകമാകുന്നു. |
| പ്രാണഃ | =പ്രാണൻ |
| അസൗലോകഃ | =അങ്ങേലോകമാകുന്നു. |

ഭാഷ്യം—ഭൂർ, ഭുവർ. സ്വർ എന്ന മൂന്നുലോകങ്ങൾ, ഈ വാങ്മനഃപ്രാണങ്ങൾതന്നെ. അവയെ വേർതിരിച്ചു പറയുന്നപക്ഷം, ഈ ലോകം വാക്കുതന്നെ; മനസ്സ് അന്തരിക്ഷലോകമാകുന്നു. പ്രാണൻ അങ്ങേലോകമത്രെ. സ്വർലോകമെന്നർത്ഥം. 4

ഉപ—ത്രയോവേദാ ഏത ഏവ; വാഗേവർഗ്വേദോ, മനോ യജുർവേദഃ, പ്രാണഃ സാമവേദഃ 5.

| | |
|---|---|
| ത്രയഃ വേദാഃ | =മൂന്നുവേദങ്ങൾ |
| ഏതേ ഏവ | =ഈ വാങ്മനഃപ്രാണങ്ങൾതന്നെ. |
| വാക് ഏവ | =വാക്കുതന്നെ |

| | |
|---|---|
| ഋഗ്വേദഃ | =ഋഗ്വേദം. |
| മനഃ | =മനസ്സ്, |
| യജുർവ്വേദഃ | =യജുർവ്വേദമാകുന്നു. |
| പ്രാണഃ സാമവേദഃ | =പ്രാണൻസാമവേദമാകുന്നു. 5 |

ഉപ—ദേവാഃ, പിതരോ, മനുഷ്യാഏത ഏവ; വാഗേവ ദേവാ, മ
നഃ പിതരഃ, പ്രാണോ മനുഷ്യാഃ 6.

| | |
|---|---|
| ദേവാഃ | =ദേവന്മാരും |
| പിതരഃ | =പിതൃക്കളും |
| മനുഷ്യാഃ | =മനുഷ്യരും |
| ഏതേ ഏവ | =ഈ വാങ്മനഃപ്രാണങ്ങൾതന്നെ. |
| വാക് ഏവ ദേവാഃ | =വാക്കതന്നെ ദേവന്മാർ. |
| മനഃ പിതരഃ | =മനസ്സ പിതൃക്കളാകുന്നു. |
| പ്രാണഃ മനുഷ്യാഃ | =പ്രാണൻ മനുഷ്യരാകുന്നു. 6 |

ഉപ—പിതാ, മാതാ, പ്രജൈത ഏവ; മനഏവ പിതാ, വാങ്മാ
താ, പ്രാണഃപ്രജാ. 7

| | |
|---|---|
| പിതാ മാതാ പ്രജാ | =പിതാവും മാതാവും പ്രജയും |
| ഏതേ ഏവ | =ഈ വാങ്മനഃപ്രാണങ്ങൾതന്നെ. |
| മനഃ ഏവ പിതാ | =മനസ്സുതന്നെ പിതാവ്. |
| വാക് മാതാ | =വാക്ക മാതാവാകുന്നു. |
| പ്രാണഃ പ്രജാ | =പ്രാണൻ പ്രജയാകുന്നു. 7 |

ഭാഷ്യം—"ത്രയോവേദാഃ" ഇത്യാദിവാക്യങ്ങളുടെ അത്ഥം സുഗമ
മാണ്. 5. 6. 7.

ഉപ—വിജ്ഞാതം, വിജിജ്ഞാസ്യ, മവിജ്ഞാത മേത ഏവ; യത്
കിം ച വിജ്ഞാതം വാചസ്തദ്രൂപം; വാഗ്ഘി വിജ്ഞാതാ, വാഗേനം
തദ്ഭൂത്വാ/വതി. 8

| | |
|---|---|
| വിജ്ഞാതം | =അറിയപ്പെട്ടതും, |
| വിജിജ്ഞാസ്യം | =അറിയുവാനിച്ഛിക്കപ്പെടുന്നതും |
| അവിജ്ഞാതം | =അറിയപ്പെടാത്തതും |
| ഏതേ ഏവ | =ഇവതന്നെ=ഈ മനോവാക്പ്രാണങ്ങൾത ന്നെ |
| യത് കിം ച | =ഏതെല്ലാമാണോ, |
| വിജ്ഞാതം | =അറിയപ്പെട്ടതായിരിക്കുന്നത് |
| തത് | =അതെല്ലാം |
| വാചഃ രൂപം | =വാക്കിൻെറ രൂപമാകുന്നു. |
| ഹി | =എന്തെന്നാൽ |
| വാക് | =വാക്ക് |
| വിജ്ഞാതാ | =അറിയപ്പെട്ടതാകുന്നു. |

വാക് =വാക്ക്
തത് ഭൃതാ =ആ അറിയപ്പെട്ട വസ്തുവായിത്തിന്ന്
ഏനം =ഇവനെ=ഈ വാഗ്വിഭൂതിയെ അറിയുന്നവനെ
അവതി =രക്ഷിക്കുന്നു

ഭാഷ്യം— അറിയപ്പെട്ടതും, അറിയുവാൻ ഇച്ഛിക്കപ്പെടുന്നതും, അറിയപ്പെടാത്തതും ഈ വാങ്മനഃപ്രാണങ്ങൾതന്നെ. ഏതെല്ലാമാണോ അറിയപ്പെട്ടിട്ടുള്ളതു്, അതു വാക്കിന്റെ രൂപമാകുന്നു. അതിനു തനിയേതന്നെ, ശ്രുതി ഹേതുവിനെ പറയുന്നു:— വാക്ക്, പ്രകാശാത്മികയായതുകൊണ്ടു് വിജ്ഞാതയാണല്ലോ. മറ്റുള്ള പദാർത്ഥം അറിയിക്കുന്ന വാക്ക് എങ്ങനെയാണ് അറിയപ്പെടാത്തതാകുന്നതു്? "വാചൈവ സമ്രാഡ് ബന്ധുഃ പ്രജ്ഞായതേ" എന്ന് ഇനി പറയും. വാഗ്വിശേഷത്തെ അറിയുന്നവനുള്ള ഫലം പറയുന്നു—മേൽപറഞ്ഞ വാഗ്വിഭൂതിയെ, അതായതു വാക്കിന്റെ വിശേഷത്തെ അറിയുന്നവനെ, വാക്കുതന്നെ, ആ വിജ്ഞാതമായിത്തീർന്നു രക്ഷിക്കും. വിജ്ഞാതരൂപത്തിൽതന്നെ ഇവന്ന് അന്നമായി, ഭോജ്യമായിത്തീരുന്നു എന്ന് അർത്ഥം.

ഉപ—യത് കിംച വിജിജ്ഞാസ്യം, മനസസ്തദ്രൂപം; മനോ ഹി വിജിജ്ഞാസ്യം; മന ഏനം തദ് ഭൂത്വാ/വതി. 9

യത് കിംച =ഏതെല്ലാമാണോ
വിജിജ്ഞാസ്യം =അറിയുവാൻ ഇച്ഛിക്കപ്പെടുന്നതു്
തത് =അതു്
മനസഃ രൂപം =മനസ്സിന്റെ രൂപമാകുന്നു.
ഹി =എന്തെന്നാൽ
മനഃ =മനസ്സ്
വിജിജ്ഞാസ്യം =അറിയുവാൻ ഇച്ഛിക്കപ്പെടുന്നതാകുന്നു.
മനഃ =മനസ്സ്
തദ് ഭൃതാ =ആ അറിയുവാനിച്ഛിക്കപ്പെടുന്ന വസ്തുവായിത്തീർന്ന്
ഏനം =ഈ മനോവിഭൂതിയെ അറിയുന്നവനെ
അവതി =രക്ഷിക്കുന്നു.

ഭാഷ്യം—അതുപോലെ, ഏതാണോ വിജിജ്ഞാസ്യമായിരിക്കുന്നതു്, അതായതു വിസ്പഷ്ടമായി അറിയുവാൻ ഇച്ഛിക്കപ്പെടുന്നതായിരിക്കുന്നതു്, അതു മനസ്സിന്റെ രൂപമാകുന്നു. മനസ്സ് സന്ദേഹവിഷയമായ ആകാരത്തോടുകൂടിയതായതുകൊണ്ട് അറിയുവാൻ ഇച്ഛിക്കപ്പെടുന്നതാണല്ലോ. മുമ്പിലത്തെപ്പോലെ, മനോവിഭൂതിയെ അറിയുന്നവനുള്ള ഫലം പറയുന്നു. മനസ്സുതന്നെ, ആ അറിയുവാനിച്ഛിക്കപ്പെടുന്ന വസ്തുവായിത്തീർന്ന്, മനോവിഭൂതിയെ അറിയുന്നവനെ അവനം ചെയ്യുന്നു. അറിയപ്പെടുവാനിച്ഛിക്കുന്നതിന്റെ സ്വരൂപത്തിൽ അന്നമായിത്തീരുന്നു എന്നർത്ഥം. 9

ഉപ — യത് കിംചാവിജ്ഞാതം പ്രാണസ്യ തദ്രൂപം; പ്രാണോഹ്യവിജ്ഞാതഃ; പ്രാണ ഏനം തദ് ഭൂത്വാऽവതി. ൧൦

| | |
|---|---|
| യത് കിംച | =ഏതെല്ലാമാണോ |
| അവിജ്ഞാതം | =അറിയപ്പെടാത്തതായിരിക്കുന്നത് |
| തത് | =അത് |
| പ്രാണസ്യരൂപം | =പ്രാണന്റെരൂപമാകുന്നു. |
| ഹി | =എന്തെന്നാൽ |
| പ്രാണഃ | =പ്രാണൻ |
| അവിജ്ഞാതഃ | =അറിയപ്പെടാത്തതാകുന്നു. |
| പ്രാണഃ | =പ്രാണൻ |
| തത് ഭൂത്വാ | =ആ അവിജ്ഞാതമായിത്തീൎന്ന് |
| ഏനം | =ഇവനെ=ഈ പ്രാണവിഭൂതിയെ അറിയുന്നവനെ |
| അവതി | =രക്ഷിക്കുന്നു. |

ഭാഷ്യം— അതുപോലെ ഏതെല്ലാമാണോ വിജ്ഞാനത്തിന്റെ അവിഷയമായിരിക്കുന്നത്, സന്ദേഹത്തിന്റെ വിഷയംപോലുമല്ലാതിരിക്കുന്നത്, അതു പ്രാണന്റെ രൂപമാകുന്നു. എന്തെന്നാൽ പ്രാണൻ അവിജ്ഞാതസ്വരൂപനാകുന്നു- അനിരുക്തശ്രുതി അനുസരിച്ച് പ്രാണൻ അറിയപ്പെടാത്ത സ്വരൂപത്തോടുകൂടിയതാകുന്നു; വിജ്ഞാതം വിജിജ്ഞാസ്യം അവിജ്ഞാതം എന്നുള്ള ഭേദേന വാങ്മനഃപ്രാണങ്ങൾക്കു വിഭാഗം ഉള്ളപ്പോൾ "ത്രയോലോകാഃ" ഇത്യാദിവചനങ്ങൾ അങ്ങനെതന്നെ ധ്യാനിക്കുന്നതിനായിട്ടാണ്. എല്ലായിടത്തും വിജ്ഞാതാദിരൂപം കാണുന്നതുകൊണ്ട് ശ്രുതിവചനത്തിൽനിന്നുതന്നെ അതിന്റെ നിയമം അറിഞ്ഞുകൊള്ളേണ്ടതാണ്. പ്രാണൻ, പ്രാണവിഭൂതിയെ അറിയുന്നവനെ, അവിജ്ഞാതമായിത്തീൎന്ന് അവനംചെയ്യുന്നു; അവിജ്ഞാതസ്വരൂപത്തിൽതന്നെ ഇവന്റെ അന്നമായിത്തീരുന്നു എന്നൎത്ഥം. ശിഷ്യപുത്രാദികളാൽ സന്ദേഹിക്കപ്പെടുന്നവരായും അറിയപ്പെടാത്തവരായും ഇരുന്നാലും ആചാൎയ്യൻ പിതാവു മുതലായവർ ഉപകരിക്കുന്നതായി നാം കാണുന്നുണ്ടല്ലോ. അതുപോലെ മനസ്സും പ്രാണനും, സന്ദേഹിക്കപ്പെടുന്നതായും അറിയപ്പെടാത്തതായും ഇരുന്നാലും അന്നമായിത്തീരുന്നതിന്നു വിരോധമില്ല. ൧൦

ഭാഷ്യം—വാക്ക്, മനസ്സ്, പ്രാണൻ ഇവയുടെ ആധിഭൗതികമായ വിസ്താരം വ്യാഖ്യാനിക്കപ്പെട്ടുകഴിഞ്ഞു. ഇനി, ആധിദൈവികമായ വിസ്താരത്തെ വ്യാഖ്യാനിക്കുവാൻ ആരംഭിക്കുന്നു:—

ഉപ—തസ്യൈ വാചഃ പൃഥിവീ ശരീരം, ജ്യോതീരൂപമയമഗ്നിഃ; തദ്യാവത്യേവ വാക്, താവതീ പൃഥിവീ; താവാനയമഗ്നിഃ. ൧൧

| | |
|---|---|
| തസ്യൈ വാചഃ | =ആ വാക്കിന്റെ |
| ശരീരം പൃഥിവീ | =ശരീരം പൃഥിവിയാകുന്നു. |

| | |
|---|---|
| ജ്യോതിരൂപം | =പ്രകാശാത്മകമായകരണം |
| അയം അഗ്നിഃ | =ഈ പാൎത്ഥിവമായ അഗ്നിയാകുന്നു. |
| തത് | =അതിൽ |
| വാക് യാവതീ ഏവ | =വാക്ക് എത്രത്തോളമുണ്ടോ |
| പൃഥിവീ താവതീ ഏവ | =പൃഥിവിയും അത്രത്തോളം തന്നെയുണ്ട്. |
| അയം അഗ്നിഃ | =ഈ പാർത്ഥിവാഗ്നിയും |
| താവാൻ | =അത്രത്തോളമുണ്ട്. |

ഭാഷ്യം—പ്രജാപതിയുടെ അന്നമായി പ്രസ്താവിക്കപ്പെട്ട ആ വാക്കിന്, ശരീരം — ബാഹ്യമായ ആധാരം — പൃഥിവിയാകുന്നു. പൃഥിവിയുടെ ആധേയഭൂതമായ ഈ പാർത്ഥിവമായ അഗ്നി പ്രകാശാത്മകമായ കരണമാകുന്നു. പ്രജാപതിയുടെ വാക്ക രണ്ടുരൂപങ്ങളോടുകൂടിയതാണ്. കാൎയ്യവും കരണവുമാണ് ആ രണ്ടു രൂപങ്ങൾ. കാൎയ്യം ആധാരവും അപ്രകാശവുമാകുന്നു. കരണം ആധേയവും പ്രകാശവുമാണ്. അതു രണ്ടുമായ പൃഥിവ്യഗ്നികൾ പ്രജാപതിയുടെ വാക്കുതന്നെയാകുന്നു. അതിൽ, അധ്യാത്മമെന്നും അധിഭൂതമെന്നുമുള്ള ഭേദത്താൽ ഭിന്നയായി വാക്ക എത്രത്തോളം പരിമാണത്തോടുകൂടിയതായിരിക്കുന്നുവോ, അതിൽ എല്ലാം ആധാരമെന്ന നിലയിൽ വ്യവസ്ഥിതയായിരിക്കുന്ന കാൎയ്യഭൂതയായ പൃഥിവിയും അത്രയും പരിമാണത്തോടുകൂടിയതുതന്നെ ആകുന്നു. ജ്യോതിരൂപത്തിൽ പൃഥിവിയെ അനുപ്രവേശിച്ചിരിക്കുന്ന കരണരൂപവും ആധേയവുമായ ഈ അഗ്നിയും അത്രത്തോളം പരിമാണത്തോടുകൂടിയതാണ്. മേൽപറയുവാൻ പോകുന്നവയിലും സമാനപരിമാണത്വം ഇതുപോലേതന്നെ കണ്ടുകൊള്ളണം.

11

ഉപ—അഥൈതസ്യ മനസോ ദ്യൗഃ ശരീരം; ജ്യോതീരൂപമസാവാദിത്യഃ; തദ്യാവദേവമനസ്താവതീദ്യൗഃ; താവാനസാവാദിത്യഃ തൗ മിഥുനം സമൈതാം; തതഃപ്രാണോഽജായത; സ ഇന്ദ്രഃ; സ ഏഷോഽസപത്നഃ; ദ്വിതീയോ വൈ സപത്നോ ഭവതി. നാസ്യസപത്നോ ഭവതി യ ഏവം വേദ.

| | |
|---|---|
| അഥ | =പിന്നെ, |
| ഏതസ്യ മനസഃ | =ഈ മനസ്സിൻെറ |
| ശരീരം | =ശരീരം |
| ദ്യൗഃ | =ദ്യോവാകുന്നു. |
| ജ്യോതീരൂപം | =പ്രകാശാത്മകമായകരണം |
| അസൗ ആദിത്യഃ | =ആ ആദിത്യനാകുന്നു. |
| തത് | =അതിൽ |
| മനഃ | =മനസ്സ് |
| യാവത് ഏവ | =എത്രത്തോളമുണ്ടോ, |
| ദ്യൗഃ | =ദ്യോവും |
| താവതീ ഏവ | =അത്രത്തോളം തന്നെ ഉണ്ട്. |
| അസൗ ആദിത്യഃ | =ആ ആദിത്യനും |

താവാൻ =അത്രത്തോളമുണ്ട്.
തൌ =അവ=അഗ്ന്യാദിത്യന്മാരാകുന്ന വാക്കും മനസ്സും
മിഥുനം =മിഥുനത്തെ=പരസ്പരസംസർഗ്ഗത്തെ
സമൈതാം =പ്രാപിച്ചു.
തതഃ =അതിൽനിന്ന്
പ്രാണഃ അജായത =പ്രാണൻ ഉണ്ടായി.
സഃ =അവൻ=ആ പ്രാണൻ
ഇന്ദ്രഃ =ഇന്ദ്രനാകുന്നു=പരമേശ്വരനാകുന്നു.
സഃ ഏഷഃ =ഇവൻ
അസപത്നഃ =അസപത്നനാകുന്നു=എതിരായി ആരും ഇല്ലാത്തവൻ ആകുന്നു.
സപത്നഃ =സപത്നൻ
ദ്വിതീയഃ വൈ =രണ്ടാമതൊരുത്തനാണല്ലോ.
യഃ =ആരാണോ
ഏവം വേദ =ഇപ്രകാരം അറിയുന്നത്
അസ്യ =ഇവന്ന്
സപത്നഃ =സപത്നൻ=എതിരാളി
ന ഭവതി =ഉണ്ടാകയില്ല.

ഭാഷ്യം—മേൽപറയപ്പെട്ട, പ്രാജാപത്യമായ അന്നമായ മനസ്സിന് ദ്യുലോകം ശരീരമാകുന്നു. കാര്യ്യവും ആധാരവുമാകുന്നു. ആ ആദിത്യൻ, ആധേയമായ, ജ്യോതീരൂപമായ കരണമാകുന്നു. അതിൽ, അധ്യാത്മമോ അധിഭൂതമോ ആയ മനസ്സ് എത്ര പരിമാണത്തോടുകൂടിയതാണോ, അത്രയും പരിമാണത്തോടുകൂടിയതാണ്, ജ്യോതിരൂപമായ കരണമായ മനസ്സിന്റെ ആധാരമെന്ന നിലയിൽ വ്യവസ്ഥിതമായദ്യോവും ജ്യോതിരൂപമായ കരണവും ആധേയവുമായ ആ ആദിത്യനും അത്രത്തോളം പരിമാണത്തോടുകൂടിയതാണ്. ആധിദൈവികങ്ങളായ വാക്കും മനസ്സുമായ അഗ്ന്യാദിത്യന്മാരാകുന്ന മാതാപിതാക്കന്മാർ മിഥുനത്തെ—പരസ്പരസംസർഗ്ഗത്തെ പ്രാപിച്ചു. മനസ്സായ ആദിത്യനാകുന്ന പിതാവിനാൽ പ്രസവിക്കപ്പെട്ടതും, വാക്കായ അഗ്നിയാകുന്ന മാതാവിനാൽ പ്രകാശിപ്പിക്കപ്പെട്ടതുമായ കർമ്മത്തെ—കാര്യ്യത്തെ—ചെയ്യാമെന്ന്, പ്രത്യേകം അഭിസന്ധിയോടുകൂടി, ദ്യാവാപൃഥിവികളുടെ അന്തരാളത്തിൽ അഗ്ന്യാദിത്യന്മാർക്ക് പരസ്പരസംസർഗ്ഗം ഉണ്ടായി എന്നർത്ഥം. അവരുടെ ആ സംഗമത്തിൽനിന്ന്, പരിസ്പന്ദരൂപമായ—ചലനരൂപമായ—കർമ്മത്തിനായി, പ്രാണൻ, അതായതു വായു, ജനിച്ചു. അങ്ങനെ ജനിച്ചവൻ ഇന്ദ്രനാകുന്നു; അതായതു പരമേശ്വരനാകുന്നു. അവൻ ഇന്ദ്രനാണെന്നുമാത്രമല്ല, അസപത്നനുമാണ്. അവന്ന് എതിരായി ആരുമില്ല. സപത്നൻ എന്നു പറയുന്നതാരാണ്? എതിരായി വരുന്ന രണ്ടാമതൊരുത്തനെയാണ് സപത്നൻ എന്നു പറയുന്നത്. അതിനാൽ, രണ്ടാമതെന്നുള്ള അവസ്ഥയുള്ളവയാണെങ്കിലും, വാക്കും മനസ്സും, പ്രാണനെക്കുറിച്ചു സപത്ന

ങ്ങളാകുന്നില്ല. അവ, അധ്യാത്മമായി എങ്ങനെയോ അതുപോലെതന്നെ, പ്രാണന്റെ കീഴിൽ എന്ന നിലയിൽ ഇരിക്കുന്നവയാണു്. അതിൽ, പ്രാസങ്ഗികമായ അസപത്നവിജ്ഞാനത്തിന്റെ ഫലം പറയുന്നു—മേൽ പറഞ്ഞപ്രകാരം പ്രാണനെ അസപത്നനായി അറിയുന്നതാരോ അവന്നു് എതിരാളിയുണ്ടാകയില്ല. 12

ഉപ—അഥൈതസ്യ പ്രാണസ്യാപഃ ശരീരം; ജ്യോതീരൂപമസൗ ചന്ദ്രഃ; തദ്യാവാനേവപ്രാണസ്താവത്യ ആപഃ; താവാനസൗ ചന്ദ്രഃ; ത ഏതേ സർവ് ഏവ സമാഃ; സർവേഽനന്താഃ. സ യോ ഹൈതാനന്തവത ഉപാസ്തേഽന്തവന്തം സലോകം ജയതി. അഥ യോ ഹൈതാനനന്താനുപാസ്തേഽനന്തം സലോകം ജയതി. 13

| | |
|---|---|
| അഥ | =പിന്നെ |
| ഏതസ്യ | =ഈ, പ്രകൃതമായ പ്രാജാപത്യാന്നമായ |
| പ്രാണസ്യ | =പ്രാണന്നു് |
| ശരീരം | =ശരീരം |
| ആപഃ | =അപ്പുകളാകുന്നു. |
| ജ്യോതീരൂപം | =ജ്യോതീരൂപമായകരണം |
| അസൗ ചന്ദ്രഃ | =ആ ചന്ദ്രനാകുന്നു. |
| തത് | =അതിൽ, |
| പ്രാണഃ | =പ്രാണൻ |
| യാവാൻ ഏവ | =എത്ര പരിമാണമുള്ളതാകുന്നുവോ |
| ആപഃ | =അപ്പുകളും |
| താവത്യഃ | =അത്രയും പരിമാണത്തോടുകൂടിയവയാകുന്നു. |
| അസൗ ചന്ദ്രഃ | =ആ ചന്ദ്രനും |
| താവാൻ | =അത്രയും പരിമാണത്തോടുകൂടിയതാകുന്നു. |
| തേ ഏതേ | =ഇവ |
| സർവേ ഏവ | =എല്ലാം |
| സമാഃ | =സമങ്ങളാകുന്നു. |
| സർവേ | =എല്ലാം |
| അനന്താഃ | =അനന്തങ്ങളാകുന്നു. |
| സഃ യഃ | =ആരാണോ |
| ഏതാൻ | =ഇവയെ |
| അന്തവതഃ | =അന്തമുള്ളവയായി |
| ഉപാസ്തേ ഹ | =ഉപാസിക്കുന്നു, |
| സഃ | =അവൻ |
| അന്തവന്തം | =അന്തമുള്ള |
| ലോകം | =ലോകത്തെ |
| ജയതി | =ജയിക്കുന്നു. |
| അഥ | =പിന്നെ |
| യഃഹ | =ആരാണോ |

| | |
|---|---|
| ഏതാൻ | =ഇവയെ |
| അനന്താൻ | =അനന്തങ്ങളായി |
| ഉപാസ്തേ | =ഉപാസിക്കുന്നതു്, |
| സഃ | =അവൻ |
| അനന്തം | =അനന്തമായ |
| ലോകം | =ലോകത്തെ |
| ജയതി | =ജയിക്കുന്നു. |

ഭാഷ്യം—പിന്നെ, പ്രാജാപത്യമായ അന്നമായ, പ്രകൃതനായ ഈ പ്രാണന്, പ്രജകൾക്കു പിന്നിട്ട പറഞ്ഞ പ്രാണന് അല്ല, അപ്പുകളാണു്, കാര്യ്യവും കരണാധാരവുമായ ശരീരം. മുമ്പിലത്തെപ്പോലെ ജ്യോതിരൂപമായ കരണവും ആധേയവുമായിട്ടുള്ള ചന്ദ്രനാണ്. അതിൽ, പ്രാണൻ അധ്യാത്മാദിഭേദങ്ങളിൽ എത്ര പരിമാണത്തോടുകൂടിയതാണോ, അത്രയും പരിമാണത്തോടു—വ്യാപ്തിയോടു്—കൂടിയവയാണ് അപ്പുകളും. അപ്പുകളുടെ ആധേയവും അപ്പുകളിൽ അനുപ്രവേശിച്ചിരിക്കുന്നതും കരണഭൂതമായുമുള്ള ആ ചന്ദ്രനും, അധ്യാത്മമായും അധിഭൂതമായും അത്രയും വ്യാപ്തിയോടു കൂടിയതാകുന്നു. ഇവയാണു്, പിതാവിനാൽ പാങ്ക്തമായ കർമ്മം കൊണ്ടു സൃഷ്ടിക്കപ്പെട്ട, വാങ്മനഃപ്രാണങ്ങൾ എന്നു പറയുന്ന അന്നങ്ങൾ. അധ്യാത്മമായും അധിഭൂതമായുമുള്ള ജഗത്തു മുഴുവൻ ഇവയാൽ വ്യാപ്തമാകുന്നു. ഇവയിൽനിന്നു കൂട്ടതലായോ വേറെയായോ, കരണാത്മകമായോ കാര്യ്യാത്മകമായോ യാതൊന്നുമില്ല. എന്നാൽ ഇവയെല്ലാം കൂടിയതു പ്രജാപതിയാകുന്നു. അങ്ങനെയുള്ള ഈ വാങ്മനഃപ്രാണങ്ങൾ എല്ലാം തുല്യങ്ങളും എല്ലാ പ്രാണികൾക്കും വിഷയമായി അധ്യാത്മമായും അധിഭൂതമായും വ്യാപിച്ചു സ്ഥിതിചെയ്യുന്നവയും, അതുകൊണ്ടുതന്നെ അനന്തങ്ങളും, അതായതു സംസാരമുള്ളിടത്തോളം നിലനിൽക്കുന്നവയും ആകുന്നു. ഇവ കാര്യ്യങ്ങളും കരണങ്ങളുമാണെന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു സംസാരമാണെന്നറിയാം. കാര്യ്യകരണാത്മകങ്ങളാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. പ്രജാപതിയുടെ ആത്മഭൂതങ്ങളായ ഇവയെ, അധ്യാത്മരൂപത്തിലോ അധിഭൂതരൂപത്തിലോ പരിച്ഛിന്നങ്ങളായി ആർ ഉപാസിക്കുന്നുവോ, അവൻ അവന്റെ ഉപാസനത്തിനനുരൂപമായിത്തന്നെ, അതിന്റെ ഫലമായി, അന്തമുള്ള ലോകത്തെ ജയിക്കുന്നു. അവൻ പരിച്ഛിന്നനായിത്തന്നെ തീരുമെന്നും ഇവയുടെ ആത്മഭൂതനായിത്തീരുകയില്ലെന്നും അർത്ഥം. പിന്നെ, ആരാണോ ഇവയെ അനന്തങ്ങളായി—സർവാത്മകങ്ങളും സർവപ്രാണികളുടെയും ആത്മഭൂതങ്ങളും അപരിച്ഛിന്നങ്ങളുമായി—ഉപാസിക്കുന്നതു്, അവൻ അനന്തമായ ലോകത്തെത്തന്നെ ജയിക്കുന്നു. 13

ഭാഷ്യം—പിതാവു പാങ്ക്തമായ കർമ്മംകൊണ്ടു് ഏഴു അന്നങ്ങളെ സൃഷ്ടിച്ചിട്ടു അവയിൽ മൂന്നു് അന്നങ്ങളെ തനിക്കായി കല്പിച്ചു എന്നു പറഞ്ഞു. പാങ്ക്തകർമ്മഫലഭൂതങ്ങളായ ആ അന്നങ്ങൾ വ്യാഖ്യാനിക്കപ്പെട്ടുകഴിഞ്ഞു. അതിൽ, ഇവ പാങ്ക്തമായ കർമ്മത്തിന്റെ ഫലമാകുന്നതെങ്ങനെ? പറയാം—വിത്തവും കർമ്മവും ആ മൂന്നു് അന്നങ്ങളിലുമുള്ള

തുകൊണ്ടു്, അവയിലും പാങ്ക്തത്വമുണ്ടെന്നറിയാം. അതിൽ, പൃഥിവിയും അഗ്നിയും മാതാവാകുന്നു എന്നും ദ്യോവും ആദിത്യനും പിതാവാകുന്നു എന്നും ഇവയുടെ മദ്ധ്യേ ഉള്ള പ്രാണൻ പ്രജയാണെന്നും വ്യാഖ്യാനിച്ചു കഴിഞ്ഞതാണു്. അതിൽ വിത്തവും കർമ്മവും കൂടി സംഭവിപ്പിക്കുന്നതിനായി ആരംഭിക്കുന്നു:—

ഉപ—സ ഏഷ സംവത്സരഃ പ്രജാപതിഃ ഷോഡശകലഃ, തസ്യ രാത്രയഏവ പഞ്ചദശകലാഃ; ധ്രുവൈവാസ്യ ഷോഡശീകലാ; സ രാത്രിഭിരേവാ//പൂര്യതേ /പ ച ക്ഷീയതേ. സോ/ മാവാസ്യാം രാത്രിമേതയാ ഷോഡശ്യാ കലയാ സർവ്വമിദം പ്രാണഭൃദനുപ്രവിശ്യ തതഃ പ്രാതർജായതേ തസ്മാദേതാം രാത്രിം പ്രാണഭൃതഃപ്രാണം ന വിച്ഛിന്ദ്യാദപി കൃകലാസസ്യൈ തസ്യാ ഏവ ദേവതായാ അപചിത്യൈ. 14

| | |
|---|---|
| സഃ ഏഷഃ പ്രജാപതിഃ | =അങ്ങനെയുള്ള ഈ പ്രജാപതി |
| ഷോഡശകലഃ | =പതിനാറു കലകളോടുകൂടിയ |
| സംവത്സരഃ | =സംവത്സരമാകുന്നു. |
| തസ്യ | =അവന്റെ |
| പഞ്ചദശ കലാഃ | =പതിനഞ്ചു കലകൾ |
| രാത്രയഃ ഏവ | =രാത്രികൾതന്നെ ആകുന്നു. |
| അസ്യ | =ഈ സംവത്സരാത്മകനായ പ്രജാപതിയുടെ |
| ഷോഡശീകലാ | =പതിനാറാമത്തെ കല |
| ധ്രുവാ ഏവ | =നിത്യതന്നെയാകുന്നു. |
| സഃ | =അവൻ |
| രാത്രിഭിഃ ഏവ | =രാത്രികളെക്കൊണ്ടുതന്നെ |
| ആപൂര്യതേച | =ആപൂർണ്ണനാവുകയും |
| അപക്ഷീയതേച | =ക്ഷയിച്ചുപോകയും ചെയ്യുന്നു. |
| സഃ | =അവൻ=കാലാത്മാവായ ആ പ്രജാപതി |
| അമാവാസ്യാം രാത്രിം | =കറുത്ത വാവുന്നാൾ രാത്രിയിൽ |
| ഇദംപ്രാണഭൃത് സർവ്വം | =ഈ പ്രാണിവകകളെ എല്ലാം |
| അനുപ്രവിശ്യ | =അനുപ്രവേശിച്ചിട്ടു്, |
| തതഃ | =അനന്തരം |
| പ്രാതഃ | =അടുത്തദിവസം രാവിലെ |
| ജായതേ | =ജനിക്കുന്നു. |
| തസ്മാത് | =അതിനാൽ, |
| ഏതാം രാത്രിം | =ഈ രാത്രിയിൽ, |
| ഏതസ്യാഃദേവതായാഃ ഏവ | =ഈ സോമദേവതയുടെതന്നെ |
| അപചിത്യൈ | =പൂജയ്ക്കായി |
| പ്രാണഭൃതഃ | =പ്രാണിയുടെ=ഒരു പ്രാണിയുടേയും |
| കൃകലാസസ്യ അപി | =ഓന്തിന്റെപോലും— |
| പ്രാണം | =പ്രാണനെ |
| നവിച്ഛിന്ദ്യാത് | =വിച്ഛേദിക്കരുതു്=നശിപ്പിക്കരുതു്. |

ഭാഷ്യം—ത്ര്യന്നാത്മാവായ പ്രകൃതനായ പ്രജാപതിയെ സംവത്സരരൂപത്തിൽ വിശേഷിച്ചു നിർദ്ദേശിക്കുന്നു. സംവത്സരാത്മാവായ—കാലരൂപനായ—ഈ പ്രജാപതി പതിനാറു കലകളോടുകൂടിയവനാകുന്നു. കാലാത്മാവായ ആ പ്രജാപതിയുടെ പതിനഞ്ചു കലകൾ രാത്രികൾ, അതായതു അഹോരാത്രങ്ങൾ, തന്നെ. തിഥികൾതന്നെ എന്നർത്ഥം. ഈ പ്രജാപതിയുടെ പതിനാറാമത്തെ കല നിത്യതന്നെയാകുന്നു. ആ പ്രജാപതി, കലകളായിപ്പറഞ്ഞ രാത്രികളെക്കൊണ്ടുതന്നെ പൂർണ്ണനാവുകയും ക്ഷയിച്ചുപോകയും ചെയ്യുന്നു. ശുക്ലപക്ഷത്തിൽ പ്രതിപദം മുതൽ കലകൾ കൂടിക്കൂടി പൗർണ്ണമാസിയിൽ സംപൂർണ്ണമണ്ഡലനാകുന്നതുവരെ, ചന്ദ്രനാകുന്ന പ്രജാപതി, വർദ്ധിക്കുകയും. കറുത്തപക്ഷത്തിൽ കലകൾ കുറഞ്ഞുകുറഞ്ഞ്, അമാവാസ്യയിൽ നിത്യയായ ഒരു കല മാത്രം ശേഷിക്കുന്നതുവരെ ക്ഷയിക്കുകയും ചെയ്യുന്നുണ്ടല്ലോ. കാലാത്മാവായ ഈ പ്രജാപതി, കറുത്ത വാവുന്നാൾ രാത്രിയിൽ, ശേഷിക്കുന്ന, ധ്രുവയെന്നുപറഞ്ഞ പതിനാറാമത്തെ കലകൊണ്ടു വെള്ളം കുടിക്കയും ഔഷധികളെ ഭക്ഷിക്കയും ചെയ്യുന്ന ഈ പ്രാണിവർഗ്ഗത്തിലെല്ലാം, ഓഷധിരൂപത്തിലും ജലരൂപത്തിലും വ്യാപിച്ച്, രാത്രി മുഴവൻ സ്ഥിതിചെയ്തിട്ട് അനന്തരം അടുത്ത ദിവസം രാവിലെ രണ്ടാമത്തെ കലയോടുകൂടി ജനിക്കുന്നു. ഇങ്ങനെ ഈ പ്രജാപതി പാങ്ക്തസ്വരൂപനാകുന്നു. ദ്യോവും ആദിത്യനുമാകുന്ന മനസ്സു പിതാവ്; പൃഥിവിയും അഗ്നിയുമാകുന്ന വാക്ക് ജായ —മാതാവ്; പ്രാണൻ അവരുടെ പ്രജ; വിത്തംപോലെ ഉപചയാപചയ (വൃദ്ധിക്ഷയ) സ്വഭാവമുള്ളവയാകയാൽ, തിഥികളാകുന്ന ചന്ദ്രന്റെ കലകൾ വിത്തം; കാലാവയവങ്ങളായ ആ കലകൾ ജഗത്തിന്റെ പരിണാമത്തിനു ഹേതുവാകുന്നതു കർമ്മം. ഇങ്ങനെ, ഈ കൃത്സ്നനായ പ്രജാപതി, 'ജായാമേസ്യാദഥ പ്രജായേയ; വിത്തം മേ സ്യാദ്, അഥ കർമ്മകുർവീയ" എന്നുള്ള ഏഷണയ്ക്കു് അനുരൂപനായിട്ടുതന്നെ പാങ്ക്തമായ കർമ്മത്തിന്റെ ഫലഭൂതനായി ഉണ്ടായി. കാരണത്തിനനുസരിച്ചിരിക്കും കാര്യവും എന്നാണല്ലോ ലോകത്തിലെമുറ. അതുകൊണ്ടാണു പ്രജാപതി, പാങ്ക്തമായ കർമ്മത്തിന്റെ ഫലഭൂതനാണെന്നുപറഞ്ഞത്.

ഈ ചന്ദ്രൻ, അമാവാസ്യനാൾ രാത്രിയിൽ ധ്രുവയായ കലകൊണ്ടു എല്ലാ പ്രാണിവർഗ്ഗത്തിലും അനുപ്രവേശിച്ചു വർത്തിക്കുന്നതുകൊണ്ട്, ആ രാത്രിയിൽ ഒരു പ്രാണിയുടെയും—ഒരു ഓന്തിന്റെപോലും—പ്രാണന് വിച്ഛേദംവരുത്തരുത്. ഓന്ത് സ്വതേ പാപസ്വരൂപമായതുകൊണ്ട്, അതിനെ കാണുന്നതുതന്നെ അമംഗലമാണെന്നു വിചാരിച്ചു പ്രാണികൾ കൊല്ലാറുള്ളതാണ്. അതിനെപ്പോലും കറുത്ത വാവുന്നാൾ രാത്രിയിൽ കൊന്നുകൂടാ എന്നർത്ഥം.

"ആകട്ടെ, "നഹിംസ്യാത് സർവ്വാഭൂതാന്യന്യത്ര തീർത്ഥേഭ്യഃ" എന്ന്, പ്രാണിഹിംസ നിഷേധിക്കപ്പെട്ടിട്ടുണ്ടല്ലോ; പിന്നെ എന്തിനാണ് ഇവിടെ വിശേഷിച്ചു നിഷേധിച്ചതു്?" എന്നാണെങ്കിൽ, ശരിതന്നെ; പ്രാണിഹിംസ പ്രതിഷേധിക്കപ്പെട്ടിട്ടുണ്ട്; എങ്കിലും, ബാക്കിയുള്ള ദിവസങ്ങളിൽ കൊല്ലാമെന്നോ, അല്ലെങ്കിൽ ഓന്തിനെ കൊല്ലാമെന്നോ, ഹിംസാനിഷേധത്തിന് അപവാദമായിട്ടല്ല, ഇവിടെ ഇങ്ങനെ പറഞ്ഞതു്; പിന്നെയോ, ഈ സോമദേവതയുടെ പൂജയ്ക്കായി മാത്രമാണ്. 14

ഉപ—യോ വൈ സ സംവത്സരഃ പ്രജാപതിഃ ഷോഡശകലോ/യമേവ സയോ/യമേവം വിത്പുരുഷഃ; തസ്യ വിത്തമേവ പഞ്ചദശകലാഃ ആത്മൈ വാസ്യഷോഡശീ കലാ; സ വിത്തേനൈവാ//ച പൂര്യ്യതേ/പ ച ക്ഷീയതേ. തദേതന്നഭ്യം യദയമാത്മാ; പ്രധിർവിത്തം; തസ്മാദ്യദ്യപി സർവ്വജ്യാനിം ജീയത, ആത്മനാ ചേജ്ജീവതി, പ്രധിനാ/ഗാദിത്യേ വാ//ഹുഃ 15.

| | |
|---|---|
| ഷോഡശകലഃ | =പതിനാറു കലകളോടുകൂടിയ |
| സഃ സംവത്സരഃ പ്രജാപതിഃ | =ആ സംവത്സരമാകുന്ന പ്രജാപതി |
| യഃ വൈ | =ആരാണോ |
| അയം ഏവ | =ഇവൻതന്നെയാണ്, |
| അയം ഏവം വിത് പുരുഷഃ | =ഇപ്രകാരം അറിയുന്ന ഈ പുരുഷൻ |
| യഃ | =ആരോ |
| സഃ | =അവൻ. |
| തസ്യ | =അവന്നു് |
| പഞ്ചദശകലാഃ | =പതിനഞ്ചുകലകൾ |
| വിത്തം ഏവ | =വിത്തംതന്നെയാകുന്നു. |
| അസ്യ | =ഇവന്ന് |
| ഷോഡശീ കലാ | =പതിനാറാമത്തെ കല |
| ആത്മാ ഏവ | =ശരീരംതന്നെ. |
| സഃ | =അവൻ |
| വിത്തേന ഏവ | =വിത്തംകൊണ്ടുതന്നെ |
| ആപൂര്യ്യതേ ച | =ആപൂർണനാവുകയും |
| അപക്ഷീയതേ ച | =ക്ഷയിച്ചുപോകയും ചെയ്യുന്നു. |
| അയം ആത്മാ യത് | =ഈ ശരീരമെന്നതു ഏതോ |
| തത് ഏതത് | =ഇതു് |
| നഭ്യം | =നാഭി (രഥചക്രത്തിൻെറകുടം) യുടെ സ്ഥാനത്തുള്ളതാകുന്നു. |
| വിത്തം | =ഭോഗ്യം മുതലായതു |
| പ്രധിഃ | =രഥചക്രത്തിൻെറ നേമിയുടെ സ്ഥാനത്തുള്ളതാണ്. |
| തസ്മാത് | =അതിനാൽ |
| യദ്യപി സർവ്വജ്യാനിം ജീയതേ | =എല്ലാം ക്ഷയിച്ചാലും, |
| ആത്മനാ ജീവതി ചേത് | =ശരീരംകൊണ്ടു ജീവിക്കുന്നപക്ഷം |
| പ്രധിനാ അഗാത് | ="ബാഹ്യമായ പരിവാരംകൊണ്ടേ ക്ഷീണിച്ചിട്ടുള്ളൂ" |
| ഇതി ഏവ ആഹുഃ | =എന്നുതന്നെ പറയുന്നു. |

ഭാഷ്യം—പരോക്ഷനായിപ്പറയപ്പെട്ട, പതിനാറു കലകളോടുകൂടിയ, സംവത്സരാത്മകനായ പ്രജാപതി തീരെ അപരോക്ഷനാണെന്നു വിചാരിക്കേണ്ട. എന്തെന്നാൽ, ഇതാ അവൻ പ്രത്യക്ഷനായിട്ടുതന്നെ കാണപ്പെടുന്നു. അതു് ആരാണെന്നാൽ, ആരാണോ മേൽ പറയപ്പെട്ട ത്യന്നാത്മക

നായ പ്രജാപതിയെ ആത്മഭൂതനായി അറിയുന്നതു്, അവനാണ്'. എന്തു സാമ്യംകൊണ്ടാണ് അവൻ പ്രജാപതിയാകുന്നതെന്നു പറയുന്നു—ഇപ്രകാരം അറിയുന്ന പുരുഷന്, വിത്തംതന്നെയാണു പതിനഞ്ചു കലകൾ. വിത്തം കലകളെപ്പോലെ ഉപചയാപചയസ്വഭാവമുള്ളതാണല്ലോ. ആ വിത്തംകൊണ്ടു സാധിക്കുന്നതു കർമ്മവുമാണ്. (വിത്തത്തിന്റെ ഉപചയാപചയങ്ങളാണു കർമ്മമെന്നു വാർത്തികകാരൻ പറയുന്നു.) അവന്നു കൃൽസ്നതയ്ക്കുവേണ്ടി പറയുന്നു—ഈ വിദ്വാന്, ധ്രുവ എന്ന കലയുടെ സ്ഥാനത്തുള്ള പതിനാറാമത്തെ കല, പ്രാണാദിവിശിഷ്ടമായ ഈ പിണ്ഡംതന്നെ. അവൻ ചന്ദ്രനെപ്പോലെ വിത്തംകൊണ്ടുതന്നെ പൂർണ്ണനാകയും ക്ഷയിച്ചുപോകയും ചെയ്യുന്നു. ഇതു ലോകത്തിൽ പ്രസിദ്ധമായിട്ടുള്ളതാണ്. പ്രാണാദിവിശിഷ്ടമായ ഈ പിണ്ഡം രഥചക്രത്തിന്റെ നാഭിയുടെ സ്ഥാനത്തുള്ളതാകുന്നു. വിത്തം, രഥചക്രത്തിന്നു ആരക്കാലും വട്ടവുംമററുംപോലേ പരിവാരത്തിന്റെ സ്ഥാനത്തുള്ളതും ബാഹ്യവുമാകുന്നു. അതിനാൽ ഒരുവൻ സർവ്വസ്വവും ക്ഷയിച്ചു ക്ഷീണനായിത്തീന്നാലും, രഥചക്രനാഭിയുടെ സ്ഥാനത്തുള്ള ആത്മാവു (ശരീരം)കൊണ്ടു അവൻ ജീവിച്ചിരിക്കുന്നപക്ഷം, ഒരു രഥചക്രത്തിന്റെ അരങ്ങളും നേമികളും പോയതുപോലേ, ഇവൻ ബാഹ്യമായ പരിവാരത്തിൽ മാത്രമേ ക്ഷീണിച്ചിട്ടുള്ളു എന്നുള്ള അർത്ഥത്തിൽ, പ്രധികൊണ്ടേ അവൻ പൊയ്പ്പോയുള്ളു എന്നു പറയുന്നു. ജീവിച്ചിരിക്കയാണെങ്കിൽ, അരനേമികളുടെ സ്ഥാനത്തുള്ള വിത്തംകൊണ്ടു വീണ്ടും വർദ്ധിക്കുമെന്നാണു അങ്ങനെ പറയുന്നവരുടെ അഭിപ്രായം. 15

ഭാഷ്യം—ദൈവദത്തമായ വിദ്യയോടുകൂടിയ പാങ്ക്തമായ കർമ്മംകൊണ്ടു്, ത്ര്യന്നാത്മകനായ പ്രജാപതിയായിത്തീരുമെന്നുള്ളതു വ്യാഖ്യാനിച്ചു. അനന്തരം, ജായാദിവിത്തം പരിവാരത്തിന്റെ സ്ഥാനത്തുള്ളതാണെന്നും പറഞ്ഞു. പൂർവ്വഗ്രന്ഥത്തിൽ പുത്രൻ, കർമ്മം, അപരവിദ്യ ഇവ ലോകപ്രാപ്തിസാധനങ്ങളാണെന്നുമാത്രം പൊതുവേ പറഞ്ഞതേയുള്ളു. പുത്രാദികൾക്കു ലോകപ്രാപ്തിരൂപമായ ഫലത്തെക്കുറിച്ചു പ്രത്യേകമായ സംബന്ധത്തിന്റെ നിയമം പറഞ്ഞില്ല, പുത്രാദിസാധനങ്ങൾക്കു സാധ്യവിശേഷങ്ങളോടുള്ള ആ സംബന്ധം പറയുവാനായി അടുത്ത കണ്ഡിക ആരംഭിക്കുന്നു—

ഉപ—അഥ, ത്രയോ വാവ ലോകാ, മനുഷ്യലോകഃ, പിതൃലോകോ' ദേവലോക ഇതി. സോ/യംമനുഷ്യലോകഃ പുത്രേണൈവജയ്യോ, നാന്യേന കർമ്മണാ; കർമ്മണാപിതൃലോകോ, വിദ്യയാദേവലോകഃദേവലോകോവൈ ലോകാനാം ശ്രേഷ്ഠഃ; തസ്മാദ്വിദ്യാം പ്രശംസന്തി. 16.

| | |
|---|---|
| അഥ മനുഷ്യലോകഃ | =മനുഷ്യലോകം, |
| പിതൃലോകഃ | =പിതൃലോകം |
| ദേവലോകഃ | =ദേവലോകം |
| ഇതി | =എന്ന് |
| ലോകാഃ | =ലോകങ്ങൾ |
| ത്രയഃ വാവ | =മൂന്നു തന്നെ. |
| സഃ അയം മനുഷ്യലോകഃ | =ഈ മനുഷ്യലോകം |

| | |
|---|---|
| പുത്രേണ ഏവാ। | =പുത്രനെക്കൊണ്ടുതന്നെ |
| ജയ്യഃ | =ജയിക്കപ്പെടേണ്ടതാകുന്നു,= സാധിക്കപ്പെടേണ്ടതാകുന്നു. |
| അന്യേന | =മറെറാന്നുകൊണ്ട്, |
| കമ്മണാ (വിദ്യയാവാ) | =അതായതു കമ്മംകൊണ്ടോ വിദ്യകൊണ്ടോ, |
| ന | =ജയിക്കപ്പെടാവുന്നതല്ല. |
| പിതൃലോകഃ | =പിതൃലോകം |
| കമ്മണാ | =കമ്മംകൊണ്ടു ജയിക്കപ്പെടേണ്ടതാകുന്നു. |
| ദേവലോകഃ | =ദേവലോകം |
| വിദ്യയാ | =വിദ്യകൊണ്ടു ജയിക്കപ്പെടേണ്ടതാണ്. |
| ലോകാനാം | =ലോകങ്ങളിൽവച്ച് |
| ശ്രേഷ്ഠഃ | =ശ്രേഷ്ഠമായിട്ടുള്ളത് |
| ദേവലോകഃ വൈ | =ദേവലോകമാകുന്നു. |
| തസ്മാത് | =അതിനാൽ |
| വിദ്യാം | =വിദ്യയെ |
| പ്രശംസന്തി | =പ്രശംസിക്കുന്നു. |

ഭാഷ്യം—'അഥ' എന്ന നിപാതം വാക്യാരംഭത്തിനായിട്ടുള്ളതാണ്. 'വാവ' എന്നതു് അവധാരണാത്ഥകമാകുന്നു..

ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള സാധനങ്ങളെ അർഹിക്കുന്ന ലോകങ്ങൾ മൂന്നുതന്നെ. മൂന്നിൽ കുറവുമില്ല, കൂടുതലുമില്ല; ആ ലോകങ്ങൾ, മനുഷ്യലോകം, പിതൃലോകം, ദേവലോകം ഇവയത്രേ. അവയിൽ മനുഷ്യലോകം പുത്രനാകുന്ന സാധനംകൊണ്ടുതന്നെ സാധിക്കപ്പെടേണ്ടതാകുന്നു. (പുത്രനെക്കൊണ്ടു സാധിക്കപ്പെടേണ്ടതു എങ്ങനെയാണെന്നു മേൽപറയും.) അതു് മറെറാരു സാധനംകൊണ്ട്, അതായതു കമ്മംകൊണ്ടോ വിദ്യകൊണ്ടോ (വിദ്യയാവാ എന്നു വാക്യശേഷം) ജയിക്കപ്പെടാവുന്ന തല്ല. പിതൃലോകത്തെ ജയിക്കേണ്ടതു് അഗ്നിഹോത്രാദിരൂപമായ കമ്മംകൊണ്ടുതന്നെയാണ്. പുത്രനെക്കൊണ്ടോ വിദ്യകൊണ്ടോ അതിനെ ജയിക്കുവാൻ കഴിയുകയില്ല. ദേവലോകത്തെ ജ്ഞാനംകൊണ്ടുതന്നെ ജയിക്കണം. അതിനെ ജയിക്കുവാൻ പുത്രനോ കമ്മമോ മതിയാകയില്ല. മൂന്നു ലോകങ്ങളിലുംവച്ചു ഏററവും ശ്രേഷ്ഠമായതു ദേവലോകമാകുന്നു. അതിനാൽ, അതിൻെറ സാധനമായ വിദ്യയെ പ്രശംസിക്കുന്നു. 16.

ഭാഷ്യം—ഇങ്ങനെ പുത്രൻ, കമ്മം, വിദ്യ എന്നുള്ള മൂന്നുസാധനങ്ങൾ, സാധ്യങ്ങളായ മൂന്നു ലോകങ്ങളാകുന്ന ഫലങ്ങളിൽ ഓരോന്നിനായി വിനിയോഗിക്കപ്പെട്ടു. ജായയാകട്ടെ, പുത്രനും കമ്മത്തിനും വേണ്ടിയുള്ളവളാകയാൽ, വേറേ സാധനമല്ലാത്തതുകൊണ്ടു വേറേ പറയപ്പെട്ടില്ല. വിത്തവും കമ്മസാധനമായതുകൊണ്ടു വേറേ സാധനമല്ല. വിദ്യാകമ്മങ്ങൾ, സ്വരൂപലാഭംകൊണ്ടുതന്നെ ലോകജയഹേതുക്കളാണെന്നുള്ളതു പ്രസിദ്ധമാണ്. എന്നാൽ, പുത്രൻ ക്രിയാത്മകനല്ലാത്തതുകൊണ്ട്, എങ്ങനെയാണു ലോകജയഹേതുവാകുന്നതെന്ന് അറിഞ്ഞുകൂടാ. അതിനാൽ അതു പറയുവാൻ ആരംഭിക്കുന്നു.—

ഉപ—അഥാതഃ സംപ്രത്തിഃ—യദാ പ്രൈഷ്യൻ മന്യതേഽഥ പുത്രമാഹ-ത്വം ബ്രഹ്മ, ത്വംയജ്ഞസ്ത്വം ലോകഇതി. സ പുത്രഃ പ്രത്യാഹാ, ഹം ബ്രഹ്മാ, ഹംയജ്ഞോഽഹംലോക ഇതി യദ്വൈ കിംചാനൂക്തം, തസ്യ സർവസ്യ ബ്രഹ്മേത്യേകതാ. യേ വൈ കേച യജ്ഞാ, സ്തേഷാം സർവേഷാം യജ്ഞ ഇത്യേകതാ; യേ വൈ കേ ച ലോകാ, സ്തേഷാം സർവേഷാം ലോകഇത്യേകതാ; എതാവദ്വാ ഇദം സർവം; എതന്മാ സർവം സന്നയമിതോഽഭുനജദിതി. തസ്മാത് പുത്രമനുശിഷ്ടം ലോക്യമാഹുഃ; തസ്മാദേനമനുശാസതി. സ യ ദൈവം വിദസ്മാല്ലോകാത് പ്രൈത്യഥൈഭിരേവ പ്രാണൈഃ സഹ പുത്രമാവിശതി. അഥ യദ്യനേന കിംചിദക്ഷ്ണയാഽകൃതം ഭവതി, തസ്മാദേനം സർവസ്മാത് പുത്രോമുഞ്ചതി; തസ്മാത് പുത്രോ നാമ സഃ. പുത്രേണൈവാസ്മിൻ ലോകേ പ്രതിതിഷ്ഠതി. അഥൈന മേതേ ദൈവാഃ പ്രാണാ അമൃതാ ആവിശന്തി 17.

| | |
|---|---|
| അഥ അതഃ | =ഇതിനുമേൽ |
| സമ്പ്രത്തിഃ | =സമ്പ്രത്തി എന്ന കർമ്മം പറയപ്പെടുന്നു. |
| യദാ | =എപ്പോഴാണോ |
| പ്രൈഷ്യൻ | =മരിക്കുവാൻപോകുന്നവനായി |
| മന്യതേ | =വിചാരിക്കുന്നത് |
| അഥ | =അപ്പോൾ |
| പുത്രം | =പുത്രനോട്ട് |
| ആഹ | =പറയുന്നു— |
| ത്വംബ്രഹ്മ | ="നീ ബ്രഹ്മമാണ്; |
| ത്വം യജ്ഞഃ | =നീ യജ്ഞമാണ് |
| ത്വം ലോകഃ | =നീ ലോകമാണ്" |
| ഇതി | =എന്ന്. |
| സഃ പുത്രഃ | =ആ പുത്രൻ |
| പ്രത്യാഹ | =ഉത്തരംപറയുന്നു — |
| അഹം ബ്രഹ്മ | ="ഞാൻ ബ്രഹ്മമാണ്; |
| അഹം യജ്ഞഃ | =ഞാൻ യജ്ഞമാണ്; |
| അഹം ലോകഃ | =ഞാൻ ലോകമാണ്" |
| ഇതി | =എന്ന് |
| അനൂക്തം | =അധ്യയനം |
| യത് കിം ച വൈ | =എന്തെല്ലാമാണോ |
| തസ്യ സർവസ്യ | =അതിന് എല്ലാത്തിനും |
| ബ്രഹ്മ ഇതി | =ബ്രഹ്മമെന്നുള്ള പദത്തിൽ |
| ഏകതാ | =ഏകത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. |
| യജ്ഞാഃ | =യജ്ഞങ്ങൾ |
| യേ കേ ച വൈ | =എവയെല്ലാമാണോ |
| തേഷാം സർവേഷാഃ | =അവയ്ക്കെല്ലാത്തിനും |
| യജ്ഞഃ ഇതി | =യജ്ഞമെന്നുള്ളപദത്തിൽ |
| ഏകതാ | =ഏകത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. |

| | |
|---|---|
| ലോകാഃ | =ലോകങ്ങൾ |
| യേ കേ ച വൈ | =ഏവയെല്ലാമാണോ |
| തേഷാം സവ്വേഷാം | =അവയെല്ലാം |
| ലോകഃ ഇതി | =ലോകം എന്നുള്ളപദത്തിൽ |
| ഏകതാ | =ഏകത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. |
| ഇദം സവ്വം | ="ഇതെല്ലാം = ഗൃഹസ്ഥൻചെയ്യേണ്ടതെല്ലാം |
| ഏതാവത് വൈ | =ഇത്രത്തോളംമാത്രമേ ഉള്ളൂ. |
| അയം | =ഈ പുത്രൻ |
| ഏതത് സവ്വം സൽ | =ഇതെല്ലാമായിട്ട് |
| മാം | =എന്നെ |
| ഇതഃ | =ഈ ലോകത്തിൽനിന്ന് |
| അഭുനജത് | =പാലിക്കും" |
| ഇതി | =എന്നാണ് പിതാവിൻെറ അഭിപ്രായം. |
| തസ്മാത് | =അതിനാൽ |
| അനുശിഷ്ടം | =അനുശാസിക്കപ്പെട്ടിട്ടുള്ള |
| പുത്രം | =പുത്രനെ |
| ലോക്യം | =ലോക്യനെന്ന് |
| ആഹുഃ | =(ബ്രാഹ്മണർ) പറയുന്നു. |
| തസ്മാത് | =അതിനാൽ |
| ഏനം | =ഇവനെ=പുത്രനെ |
| അനുശാസതി | =അനുശാസിക്കുന്നു. |
| ഏവംവിത് | =ഇപ്രകാരം അറിയുന്ന=സംപ്രത്തിയെ ചെയ്തിട്ടുള്ള |
| സഃ | =അവൻ=പിതാവ് |
| യദാ | =എപ്പോൾ |
| അസ്മാത് ലോകാത് | =ഈ ലോകത്തിൽനിന്ന് } =മരിക്കുന്നുവോ, |
| പ്രൈതി | =ഗമിക്കുന്നുവോ, |
| അഥ | =അപ്പോൾ |
| ഏഭിഃ ഏവ പ്രാണൈഃ സഹ | =ഇതേപ്രാണങ്ങളോടുകൂടെത്തന്നെ |
| പുത്രം | =പുത്രനെ |
| ആവിശതി | =ആവേശിക്കുന്നു. |
| അനേന | =ഇവനാൽ |
| കിംചിത് | =എന്തെങ്കിലും |
| അക്ഷ്ണയാ | =ഒരു മൂലയിൽ ഉള്ള ഒരു ചെറിയ പഴുതോള്ളമെങ്കിലും |
| അകൃതം | =അകൃതമായി=ചെയ്യപ്പെടാത്തതായി |
| യദിഭവതി | =ഉണ്ടായിരുന്നാൽ, |
| തസ്മാത് സവ്വസ്മാത് | =അതിൽ എല്ലാത്തിലും നിന്ന് |
| ഏനം | =ഇവനെ=ഈ പിതാവിനെ |
| സഃ പുത്രഃ | =ആ പുത്രൻ |

മുഞ്ചതി =മോചിപ്പിക്കുന്നു.
തസ്മാത് =അതിനാൽ ആണ്
പുത്രഃ നാമ =പുത്രൻ എന്നു പേരുള്ളവനായിരിക്കുന്നത്.
സഃ =അവൻ
പുത്രേണ ഏവ =പുത്രനെക്കൊണ്ടുതന്നെ
അസ്മിൻ ലോകേ =ഈ ലോകത്തിൽ
പ്രതിതിഷ്ഠതി =പ്രതിഷ്ഠയെ പ്രാപിക്കുന്നു.
അഥ =അനന്തരം=സംപ്രത്തിക്കുശേഷം
ഏനം =ഈ പിതാവിനെ
അമൃതാഃ =മരണസ്വഭാവമില്ലാത്ത
ദൈവാഃ =ദേവസംബന്ധികളായ = ഹിരണ്യഗർഭനെ സംബന്ധിച്ച
ഏതേ പ്രാണാഃ =ഈ പ്രാണങ്ങൾ
ആവിശന്തി =ആവേശിക്കുന്നു.

ഭാഷ്യം—അനന്തരം സംപ്രത്തി പറയപ്പെടുന്നു:—സംപ്രത്തി എന്നു വച്ചാൽ സംപ്രദാനമാണ്. പറയാൻ പോകുന്ന കർമ്മത്തിൻെറ പേരാണ സംപ്രത്തി എന്നതു്. ഈ വിധത്തിൽ പിതാവു പുത്രനിൽ തൻെറ വ്യാപാരങ്ങളുടെ സംപ്രദാനത്തെ ചെയ്യുന്നതുകൊണ്ടാണ് ഈ കർമ്മത്തെ സംപ്രത്തി എന്നു പറയുന്നത്. അതു് ഏതു കാലത്തിലാണ ചെയ്യപ്പെടേണ്ടതെന്നു പറയുന്നു.—പിതാവു് എപ്പോഴാണോ, അരിഷ്ടാദിദർശനം (മരണലക്ഷണം മുതലായതു കാണുക) കൊണ്ടു താൻ മരിക്കുവാൻ പോകുന്നു എന്നു വിചാരിക്കുന്നതു്, അപ്പോൾ പുത്രനെ വിളിച്ചു്, അവനോടു്, "നീ ബ്രഹ്മമാണ; നീ യജ്ഞമാണ്; നീ ലോകമാണ്" എന്നു പറയുന്നു. മുമ്പുതന്നെ അനുശാസിക്കപ്പെട്ടിട്ടുള്ള പുത്രനാകട്ടെ, "ഇതു ഞാൻ ചെയ്യേണ്ടതാണ്" എന്ന് അറിയുന്നതുകൊണ്ടു, "ഞാൻ ബ്രഹ്മമാണ്; ഞാനു യജ്ഞമാണ്; ഞാൻ ലോകമാണ്" എന്ന് ഉത്തരം പറയുന്നു.

ഇതിൻെറ അർത്ഥം വ്യക്തമല്ലെന്നു വിചാരിച്ചു ശ്രുതി, വ്യാഖ്യാനത്തിനായി പ്രവൎത്തിക്കുന്നു —അധ്യയനം ചെയ്യപ്പെട്ടതോ അല്ലാത്തതോ ആയ അവശിഷ്ടമായ സ്വാദ്ധ്യായത്തിനെല്ലാത്തിനും ബ്രഹ്മമെന്ന പദത്തിൽ ഏകത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. "ഇത്രയും കാലം, വേദവിഷയമായ ഏതു് അധ്യയനവ്യാപാരമാണോ ഞാൻ ചെയ്യേണ്ടിയിരുന്നതു് - അതു് ഇനിമേൽ ചെയ്യുന്നവൻ നീയായിരിക്കട്ടെ" എന്നാണ "ത്വം ബ്രഹ്മ" എന്നതിൻെറ അർത്ഥം. അതുപോലെ അനുഷ്ഠിക്കപ്പെട്ടിട്ടുള്ളവയോ അല്ലാത്തവയോ ആയി, അനുഷ്ഠിക്കപ്പെടേണ്ടവയായുള്ള യജ്ഞങ്ങൾ എവയെല്ലാമോ അവയെല്ലാം യജ്ഞമെന്ന ഒരു പദത്തിൽ ഏകത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. "ഞാൻ കൎത്താവായിരുന്ന യജ്ഞങ്ങൾക്കെല്ലാം ഇനിമേൽ നീ കൎത്താവായിരിക്കട്ടെ" എന്നാണ്, "ത്വം യജ്ഞഃ"എന്നതിൻെറ താൽപര്യം. ഏതെല്ലാം ലോകങ്ങളാണോ ജയിക്കപ്പെടേണ്ടവയായി, ജയിക്കപ്പെട്ടും ജയിക്കപ്പെടാതെയും ഉള്ളതു് അവയെല്ലാം, ലോകമെന്ന പദത്തിൽ ഏകത്വം

വിവക്ഷിക്കപ്പെട്ടിരിക്കുന്നു. "ഞാൻ ജയിക്കേണ്ടിയിരുന്നവയും, എന്നാൽ ജയിക്കപ്പെട്ടവയായും ജയിക്കപ്പെടാത്തവയായും ഇരിക്കുന്നവയുമായ ലോകങ്ങളേ, ഇനിമേൽ നീ ജയിക്കേണ്ടതാണ്" എന്നുള്ള അഭിപ്രായത്തോടുകൂടിയാണു, "ത്വം ലോകഃ" എന്നു പറഞ്ഞിരിക്കുന്നതു. "ഇനിമേൽ അധ്യയനം, യജ്ഞം, ലോകജയം ഇവയാകുന്ന കത്തവ്യങ്ങൾ നിന്നിൽ സമപ്പിക്കപ്പെട്ടിരിക്കുന്നു. ഞാനാകട്ടെ, കത്തവ്യതയാകുന്ന ബന്ധനത്തെ വിഷയമാക്കിയുള്ള സങ്കല്പത്തിൽ നിന്നു മുക്തനായിരിക്കുന്നു" എന്നു പിതാവിന്റെ ആശയം. അനുശാസിക്കപ്പെട്ടവനായതുകൊണ്ടു് ആ പുത്രൻ അതിനെ എല്ലാം അങ്ങനെ തന്നെ ഏൽക്കുകയും ചെയ്യുന്നു.

മേൽപറഞ്ഞ അനുശാസനത്തിൽ പിതാവിന്റെ അഭിപ്രായം ഇതാണെന്നു വിചാരിച്ചുകൊണ്ടു ശ്രുതി വ്യാഖ്യാനിക്കുന്നു:—"ഒരു ഗൃഹസ്ഥൻ ചെയ്യേണ്ടതെന്തെല്ലാം ഇത്രത്തോളമേ ഉള്ളൂ. എത്രത്തോളമെന്നാൽ, വേദങ്ങളെ അധ്യയനംചെയ്യണം; യജ്ഞങ്ങളെ യജിക്കണം; ലോകങ്ങളെ ജയിക്കണം ഇത്രത്തോളം. ഈ പുത്രൻ, ഇതെല്ലാമായിട്ട്—അതായതു ഈ ഭാരംമുഴവൻ എന്നിൽനിന്നു വിടുത്തി, തന്നിൽ ചുമത്തി—എന്നെ ഈ ലോകത്തിൽനിന്നു പാലിക്കും." ('അഭുനജത്' എന്നുള്ള ലങ്ങ് ലൃട്ടിന്റെ അത്ഥത്തിലാണു പ്രയോഗിച്ചിരിക്കുന്നതു്; എന്തെന്നാൽ, ഛന്ദസ്സിൽകാലനിയമമില്ല) എന്നാണു പിതാവിന്റെ അഭിപ്രായം. ഇപ്രകാരം യോഗ്യത തികഞ്ഞ പുത്രൻ പിതാവിനെ കത്തവ്യതാബന്ധനരൂപമായ ഈ ലോകത്തിൽനിന്നു മോചിപ്പിക്കുമെന്നുള്ളതുകൊണ്ടു് വേണ്ടുംവണ്ണം അനുശാസിക്കപ്പെട്ടിട്ടുള്ള പുത്രനെ പിതാവിനു ലോകഹിതൻ എന്നുള്ള അർത്ഥത്തിൽ 'ലോക്യൻ' എന്നു ബ്രാഹ്മണർ പറയുന്നു. അതുകൊണ്ടാണ്—"ഇവൻ നമുക്കു ലോക്യനായി വരണം"എന്നു വിചാരിച്ചാണ്—പിതാക്കൾ പുത്രനെ അനുശാസിക്കുന്നതു്.

ഇപ്രകാരം അറിയുന്ന ആ പിതാവു് ഏതു കാലത്തിലാണോ കത്തവ്യതാസങ്കല്പങ്ങളെ എല്ലാം പുത്രനിൽ സമപ്പിച്ചിട്ടു മരിക്കുന്നതു്, അപ്പോൾ, ഈ പ്രകൃതങ്ങളായ വാങ്മനഃപ്രാണങ്ങളോടു കൂടെത്തന്നെ പുത്രനെ ആവേശിക്കുന്നു. പുത്രനിൽ വ്യാപിക്കുന്നു എന്നർത്ഥം. അധ്യാത്മപരിച്ഛേദത്തിനു ഹേതുവായ മിഥ്യാജ്ഞാനം മുതലായതു നീങ്ങിപ്പോയിരിക്കകൊണ്ടു്,പിതാവിന്റെ വാങ്മനഃപ്രാണങ്ങൾ, ആധിദൈവികമായ പൃഥിവ്യഗ്ന്യാദ്യാത്മകമായസ്വന്തംരൂപത്തിൽ, ഭിന്നഘടത്തിലുള്ള പ്രദീപത്തിന്റെ പ്രകാശംപോലെ, സവത്തിലും വ്യാപിക്കുന്നു. ആ പ്രാണങ്ങളോടുകൂടി പിതാവും പുത്രനിൽ ആവേശിക്കുന്നു. "ഞാൻ അധ്യാത്മാദിഭേദവിസ്താരത്തോടുകൂടിയ അനന്തങ്ങളായ വാങ്മനഃപ്രാണങ്ങളാകുന്നു" എന്നിങ്ങനെ ഭാവനചെയ്തിട്ടുള്ളവനാണല്ലോ പിതാവു്. അതിനാൽ, പിതാവു് ആ പ്രാണങ്ങളെ അനുവത്തിക്കുന്നവനായിത്തീരുന്നതുകൊണ്ടു്, ഈ പ്രാണങ്ങളോടുകൂടിത്തന്നെ പുത്രനെ ആവേശിക്കുന്നു എന്നു പറഞ്ഞതു യുക്തംതന്നെ- ഇവൻ, എല്ലാവരുടെയും ആത്മാവായിത്തീരുന്നു. അപ്പോൾ പുത്രന്റെയും ആത്മാവായിത്തീരുമല്ലോ. ഇതാണു് ആശയം.—"ഏതു പിതാവിനാണോ ഇപ്രകാരം അനുശാസിക്കപ്പെട്ട പുത്രനുണ്ടായിരിക്കുന്നതു്, അവൻ

പുത്രരൂപത്തിൽ ഈ ലോകത്തിൽതന്നേ വത്തിക്കുന്നു. അതിനാൽ, മരിച്ചുപോയിരിക്കുന്നതായി വിചാരിക്കയേവേണ്ട." ഇതുതന്നെ വേറേ (ഐതരേയ) ശ്രുതിയിലും പറഞ്ഞിട്ടുണ്ട് — "സോഽസ്യായമിതരആത്മാ പുണ്യേഭ്യഃ കമ്മഭ്യഃ പ്രതിധീയതേ" എന്ന്.

ഇനി പുത്രന്റെ നിവ്ചനത്തെ പറയുന്നു.—പിതാവു ചെയ്യേണ്ടതുവല്ല കോണിലും ഒരു ചെറിയ പഴുതു വരുവാൻ തക്കവണ്ണംപോലും ചെയ്യപ്പെടാതെ വിട്ടുപോയിരുന്നാൽ, പിതാവിനാൽ ചെയ്യപ്പെട്ടിട്ടില്ലാത്ത കത്തവ്യത്തിന്റെ രൂപത്തിലുള്ളതും ലോകപ്രാപ്തിക്കു പ്രതിബന്ധമായിട്ടുള്ളതുമായ അതിൽ നിന്നെല്ലാം, അതെല്ലാം താൻ തന്നെ അനുഷ്ഠിച്ചു നിറവേററി, പിതാവിനെ മോചിപ്പിക്കുന്നതുകൊണ്ടാണു്, പൂരണംകൊണ്ടു പിതാവിനെ ത്രാണം ചെയ്യുന്നവൻ എന്ന അത്ഥത്തിൽ, പുത്ര്ൻ എന്നു പറയപ്പെട്ടന്നതു്. പിതാവിന്റെ വിടവു പൂരണംചെയ്തു്, പിതാവിനെ ത്രാണംചെയ്യുന്നതുതന്നെയാണു പുത്രന്റെ പുത്രത്വം. ആ പിതാവു് മരിച്ചുപോയാലും, ഇപ്രകാരമുള്ള പുത്രനെക്കൊണ്ടു്, അമൃതനായിട്ടു് ഈ ലോകത്തിൽ പ്രതിഷ്ഠയെ പ്രാപിക്കുന്നു. ഇങ്ങനെ, ആ പിതാവു്, പുത്രനെക്കൊണ്ടു് ഈ മനുഷ്യലോകത്തെ ജയിക്കുന്നു. വിദ്യകൊണ്ടും കമ്മംകൊണ്ടും ദേവലോകത്തേയും പിതൃലോകത്തേയും ജയിക്കുന്നതു് ഇങ്ങനെ അല്ല; അവയുടെ സ്വരൂപലാഭം ഉണ്ടായിരിക്കകൊണ്ടു മാത്രമാണു്. വിദ്യയും കമ്മവും, പുത്രനെപ്പോലേ, സ്വരൂപലാഭത്തിനു പുറമേ വ്യാപാരാന്തരത്തെ അപേക്ഷിച്ചല്ലല്ലോ ലോകജയത്തിനു ഹേതുക്കളായിത്തീരുന്നതു്.

അനന്തരം, സംപ്രത്തിയെ ചെയ്തിരിക്കുന്ന ഈ പിതാവിനെ, ഹിരണ്യഗർഭനെ സംബന്ധിച്ചവയും, മരണസ്വഭാവമില്ലാത്തവയും ആയ ഈ വാഗാദികൾ ആവേശിക്കുന്നു. 17.

ഭാ—അതു് എങ്ങനെ എന്നു പറയുന്നു:—

ഉപ—പൃഥിവ്യൈ ചൈനമഗ്നേശ്ച ദൈവീ വാഗാവിശതി. സാ വൈ ദൈവീവാഗ്, യയാ യദ്യദേവ വദതി, തത് തത് ഭവതി. 18

| | |
|---|---|
| പൃഥിവ്യൈ | =പൃഥിവിയിൽനിന്നും |
| അഗ്നേഃ ച | =അഗ്നിയിൽനിന്നും |
| ദൈവീ വാക് | =ദൈവിയായ (=അധിദൈവാത്മികയായ) വാക്കു |
| ഏനം | =ഇവനെ=സംപ്രത്തിയെ ചെയ്തിരിക്കുന്നവനെ |
| ആവിശതി | =ആവേശിക്കുന്നു. |
| യയാ | =ഏതു വാക്കുകൊണ്ടു് |
| യത് യത് ഏവ വദതി, തത് തത് | =പറയുന്നതെല്ലാം |
| ഭവതി | =അങ്ങനെതന്നെഭവിക്കുന്നുവോ |
| സാ വാക് വൈ | =ആ വാക്കാണു് |
| ദൈവീ | =ദൈവിയായിട്ടുള്ളതു്. |

ഭാഷ്യം—ഇങ്ങനെ, പുത്രൻ, കൎമ്മം, അപരവിദ്യ എന്നുള്ള സാധനങ്ങൾ, മനുഷ്യലോകം, പിതൃലോകം, ദേവലോകം ഇവയെ സാധിക്കുന്നതിനുള്ളവയാണെന്നുള്ളതു ശ്രുതി തന്നെ കാണിച്ചിരിക്കുന്നു. ഇവിടെ ചില വായാടികൾ, ശ്രുതിയിൽപറഞ്ഞ വിശേഷാൎത്ഥത്തെ അറിയാതെ പുത്രാദിസാധനങ്ങൾ മോക്ഷത്തിനുള്ളവയാണെന്നു വാദിക്കുന്നു. "ജായാമേ സ്യാത്" ഇത്യാദി പാങ്‌ക്തമായ കൎമ്മം കാമ്യമാണെന്നുള്ള ഉപക്രമം കൊണ്ടും, പുത്രാദികൾക്കു സാദ്ധ്യവിശേഷങ്ങളിൽ വിനിയോഗംപറഞ്ഞു് ഉപസംഹരിച്ചിരിക്കുന്നതുകൊണ്ടും, ശ്രുതി അവരുടെ വായടച്ചുകളഞ്ഞിരിക്കുന്നു. അതിനാൽ ജ്ജനശ്രുതി അവിദ്വാന്റെ വിഷയത്തിലുള്ളതാണെന്നും പരമാത്മാവിനെ അറിയുന്നവന്റെ വിഷയത്തിലുള്ളതല്ലെന്നും സിദ്ധിക്കുന്നു. "കിംപ്രജയാ കരിഷ്യാമോ യേഷാംനോഽയമാത്മാഽയംലോകഃ" എന്നു ഇനി പറയുവാൻപോകുന്ന വാക്യശേഷവും, ജ്ജനശ്രുതി-സ്മൃതികൾ അവിരക്തന്റെ വിഷയത്തിലുള്ളവയാണെന്നുള്ളതിനു അനുകൂലമാണ്.

എന്നാൽ വേറേചിലർ, മനുഷ്യലോകജയം അതിൽനിന്നു വ്യാവൎത്തിക്കയായിരിക്കുന്നതുപോലെ പിതൃലോകത്തിന്റെയും ദേവലോകത്തിന്റെയും ജയവും അവയിൽനിന്നു വ്യാവൎത്തിക്കതന്നെയാണെന്നും, അതിനാൽ പുത്രൻ, കൎമ്മം ,അപരവിദ്യ ഇവയെ ചേൎത്തു അനുഷ്ഠിക്കുന്നതുകൊണ്ടു് ഈ മൂന്നു ലോകങ്ങളിൽനിന്നും വ്യാവൃത്തനായിട്ടു, പരമാത്മവിജ്ഞാനംകൊണ്ടു മോക്ഷത്തെ പ്രാപിക്കുന്നു എന്നും, അതുകൊണ്ടു പുത്രാദിസാധനങ്ങൾ പരമ്പരയാമോക്ഷത്തിനു ഉപകരിക്കുന്നവയാണെന്നും വിചാരിക്കുന്നു. അവരുടേയും വായടയ്ക്കുന്നതിനുവേണ്ടി, "പൃഥിവ്യൈചേനമഗ്നേശ്ച" ഇത്യാദിയായ ഈ ഉത്തരശ്രുതിതന്നെ, ത്ര്യന്നാത്മവിദ്യയെ അറിയുന്നവനും കൎമ്മിയും സമ്പ്രത്തിയെ ചെയ്തിട്ടുള്ളവനും ആയ പുത്രവാനു് സിദ്ധിക്കുന്ന ഫലത്തെകാണിക്കുവാനായി പ്രവൎത്തിച്ചിരിക്കുന്നു. ഈ ഫലംതന്നെയാണ് മോക്ഷഫലമെന്നു പറയാമെന്നുവച്ചാൽ അതു സാധിക്കയില്ല. ത്ര്യന്നസംബന്ധമുള്ളതുകൊണ്ടും, വീണ്ടും വീണ്ടും ജനിപ്പിക്കുന്നതായിക്കാണുന്നതുകൊണ്ടു്, അന്നങ്ങൾ ജ്ഞാനകൎമ്മങ്ങളുടെ കാൎയ്യങ്ങളായതുകൊണ്ടും "യദ്ധൈതന്നകുൎയ്യാത് ക്ഷീയേതഹ" എന്നു അവയ്ക്കു ക്ഷയംപറഞ്ഞിട്ടുള്ളതുകൊണ്ടും, ശരീരമെന്നും ജ്യോതിരൂപമെന്നും പറഞ്ഞിട്ടുള്ള കാൎയ്യത്വവും കരണത്വവും ഉപപന്നമാകേണ്ടിയിരിക്കുന്നതുകൊണ്ടും, "ത്രയം വാ ഇദം"എന്നു നാമരൂപകൎമ്മാത്മകമായി ഉപസംഹരിച്ചിരിക്കുന്നതുകൊണ്ടും സൂത്രത്വപ്രാപ്തിയാണു മുക്തി എന്നു പറയുവാൻ നിവൃത്തിയില്ല. ഈ സാധനത്രയംതന്നെ എല്ലാംചേൎന്നു വിരക്തനായവിദ്വാനു് മോക്ഷത്തിനായും അവിരക്തനായ അവിദ്വാനു സൂത്രത്വപ്രാപ്തിരൂപമായഫലത്തിനായും തീരുന്നുഎന്നു്, ഈ വാക്യത്തിൽനിന്നുതന്നെ മനസ്സിലാക്കുവാൻ കഴിയുകയുമില്ല. പുത്രാദിസാധനങ്ങൾക്കു ത്ര്യന്നാത്മരൂപമായ ഫലത്തെ കാണിക്കുന്നതുകൊണ്ടുതന്നെ വാക്യം ഉപക്ഷീണമായിപ്പോകുന്നു. ഒരിക്കൽ പറഞ്ഞിട്ടുള്ള "പൃഥിവ്യൈച" ഇത്യാദിയായ ഒരു വാക്യത്തിനു് അനേകാൎത്ഥത്വം പറയുവാനും തരമില്ല. എന്തെന്നാൽ അങ്ങനെയാകുന്നപക്ഷം വാക്യഭേദം വരും.

ഫല

സമ്പ്രത്തിയെ ചെയ്തിരിക്കുന്ന ഇവനെ, പൃഥിവിയിൽനിന്നും അഗ്നിയിൽനിന്നും അധിദൈവാത്മികയായ വാക്ക് ആവേശിക്കുന്നു. പൃഥിവ്യഗ്നിലക്ഷണയായ ദൈവിയായ വാക്ക്, എല്ലാവരുടെയും വാക്കിന് ഉപാദാനഭൂതയാണല്ലോ. അവിടുന്ന് ആ വാക്ക് ആധ്യാത്മികങ്ങളായ ആസങ്ഗാദിദോഷങ്ങളാൽ നിരുദ്ധയാകുന്നു. ആ ദോഷം നീങ്ങിപ്പോകുമ്പോൾ വിദ്വാൻെറവാക്കു ആവരണം നീങ്ങിയാൽ ജലവും ദീപപ്രകാശവും എങ്ങനെയോ അതുപോലെ വ്യാപിക്കുന്നു. അതാണ് പൃഥിവിയിൽനിന്നും അഗ്നിയിൽനിന്നും ദൈവിയായ വാക്ക് ഇവനെ ആവേശിക്കുന്നു എന്നു പറഞ്ഞിരിക്കുന്നത്. ആ ദൈവിയായ വാക്ക്, അനൃതാദിദോഷരഹിതയും ശുദ്ധയുമാകുന്നു. ആ വാക്കുകൊണ്ട്, തനിയ്ക്കായോ, അന്യനായോ എന്തെല്ലാം പറയുന്നുവോ, അതെല്ലാംഅതുപോലേതന്നെ സംഭവിക്കും. ഇവൻെറവാക്ക്, അമോഘയായും പ്രതിബന്ധമില്ലാത്തതായും തീരുമെന്നർത്ഥം. 18.

ഉപ—ദിവശ്ചൈനമാദിത്യാച്ച ദൈവം മന ആവിശതി; തദ്വൈ ദൈവം മനോ, യേനാ//നന്ദ്യേവ ഭവത്യഥോ ന ശോചതി. 19

| | |
|---|---|
| ദിവഃ ച ആദിത്യാത് ച | =ദ്യോവിൽനിന്നും ആദിത്യനിൽനിന്നും |
| ദൈവം മനഃ | =ദൈവമായ (ഹിരണ്യഗർഭസംബന്ധിയായ) മനസ്സ്, |
| ഏനം ആവിശതി | =ഇവനെ ആവേശിക്കുന്നു. |
| യേന | =ഏതുമനസ്സുകൊണ്ടാണോ |
| ആനന്ദീ ഏവ ഭവതി | =ആനന്ദമുള്ളവൻതന്നെ ആയിരിക്കുകയും |
| അഥോ ന ശോചതി | =ശോചിക്കാതിരിക്കയും ചെയ്യുന്നതു, |
| തത് വൈ | =അതുതന്നെയാണ് |
| ദൈവം മനഃ | =ദൈവമായ മനസ്സ്. |

ഭാഷ്യം—അതുപോലെ, ദ്യോവിൽനിന്നും ആദിത്യനിൽനിന്നും ദൈവമായ മനസ്സ്, ഇവനെ ആവേശിക്കുന്നു. ഏതു മനസ്സുകൊണ്ടാണോ ഇവൻ ആനന്ദ (സുഖ) മുള്ളവൻ തന്നെയായിരിക്കുന്നതും, ശോകാദിനിമിത്തങ്ങളോടു സംയോഗമില്ലാത്തതിനാൽ ശോചിക്കാതിരിക്കുന്നതും, അതുതന്നെയാണ്, സ്വഭാവേന നിർമ്മലമായതിനാൽ, ദൈവമായ മനസ്സ്. 19

ഉപ—അദ്ഭ്യശ്ചൈനം ചന്ദ്രമസശ്ച ദൈവഃ പ്രാണ ആവിശതി. സ വൈ ദൈവഃ പ്രാണോ, യഃ സഞ്ചരംശ്ചാസഞ്ചരംശ്ച ന വ്യഥതേ//ഥോ ന രിഷ്യതി. സ ഏവംവിത് സർവേഷാം ഭൂതാനാമാത്മാ ഭവതി; യഥൈഷാ ദേവതൈവം സഃ. യഥൈതാം ദേവതാം സർവാണി ഭൂതാന്യവന്ത്യേവം ഹൈവംവിദം സർവാണി ഭൂതാന്യവന്തി. യദു കിംചേമാഃ പ്രജാഃ ശോചന്ത്യമൈവാ//സാം തദ് ഭവതി. പുണ്യമേവാമും ഗച്ഛതി. ന ഹ വൈ ദേവാൻ പാപം ഗച്ഛതി. 20

| | |
|---|---|
| അദ്ഭ്യഃ ച ചന്ദ്രമസഃ ച | =അപ്പുകളിൽനിന്നും ചന്ദ്രമസ്സിൽനിന്നും |
| ദൈവഃ പ്രാണഃ | =ദൈവമായ പ്രാണൻ |

ഏനം ആവിശതി =ഇവനെ ആവേശിക്കുന്നു.
യഃ =ഏതുപ്രാണനാണോ
സഞ്ചരൻ ച =സഞ്ചരിക്കുന്നതായാലും
അസഞ്ചരൻ ച =സഞ്ചരിക്കാതിരിക്കുന്നതായാലും
ന വ്യഥതേ =വ്യഥിക്കാതിരിക്കയും
അഥോ ന രിഷ്യതി =വിനാശത്തെ പ്രാപിക്കാതിരിക്കയും ചെയ്യുന്നതു്.
സഃ വൈ =അതാണു്
ദൈവഃ പ്രാണഃ =ദൈവമായ പ്രാണൻ.
സഃ ഏവം വിത് =ആ ത്ര്യന്നാത്മദർശനത്തെ അറിയുന്നവൻ
സർവേഷാം ഭൂതാനാം =എല്ലാഭൂതങ്ങളുടെയും
ആത്മാ ഭവതി =ആത്മാവായിത്തീരുന്നു.
ഏഷാ ദേവതാ =ഈ ഹിരണ്യഗർഭദേവത
യഥാ =ഏതുപ്രകാരമോ,
സഃ =അവനും=ആ ത്ര്യന്നാത്മദർശനവേദിയും
ഏവം =ഇപ്രകാരംതന്നെ.
യഥാ =ഏപ്രകാരമാണോ
ഏതാം ദേവതാം =ഈ ഹിരണ്യഗർഭദേവതയെ
സർവാണി ഭൂതാനി =എല്ലാ ഭൂതങ്ങളും
അവന്തി =അവനംചെയ്യുന്നതു =പാലിക്കുന്നതു= പൂജിക്കുന്നതു്-
ഏവം =ഇപ്രകാരം
ഏവംവിദം =ഈ ത്ര്യന്നാത്മദർശനത്തെ അറിയുന്നവനേയും
സർവാണി ഭൂതാനി =എല്ലാ ഭൂതങ്ങളും
അവന്തി ഹ =പൂജിക്കുന്നു.
ഇമാഃ പ്രജാഃ =ഈ പ്രജകൾ
യത് കിം ച ഉ =എന്തിനെപ്പററിയാണോ
ശോചന്തി =ശോചിക്കുന്നതു,
തത് =അതു്=ആ ശോകാദിനിമിത്തമായ ദുഃഖം
ആസാം അമാ ഏവ =ഇവരുടെകൂടെത്തന്നെ
ഭവതി =ചേർന്നിരിക്കുന്നു.
അമും =അവനെ=പ്രാജാപത്യമായ പദത്തിൽ വർത്തിക്കുന്ന ആ ത്ര്യന്നാത്മദർശിയെ
പുണ്യം ഏവ =പുണ്യം(=പുണ്യത്തിന്റെ ഫലമായ ശുഭം) മാത്രമേ
ഗച്ഛതി =പ്രാപിക്കയുള്ളു:
ദേവാൻ =ദേവന്മാരെ
പാപം =പാപം=പാപഫലമായ ദുഃഖം-
ന ഗച്ഛതി ഹ വൈ =പ്രാപിക്കയില്ലതന്നെ-

ഭാഷ്യം—അതുപോലെ അപ്പുകളിൽ നിന്നും ചന്ദ്രമസ്സിൽനിന്നും ദൈവമായ പ്രാണൻ ഇവനെ ആവേശിക്കുന്നു- ആ ദൈവമായ പ്രാണൻ ഏതു ലക്ഷണത്തോടുകൂടിയതാണെന്നു പറയുന്നു:—ഏതാണോ പ്രാണിഭേദങ്ങളിൽ സഞ്ചരിക്കുന്നതായിരുന്നാലും സഞ്ചരിക്കാതിരിക്കുന്നതായിരുന്നാലും, അതായതു വ്യഷ്ടിരൂപത്തിലായിരുന്നാലും, സമഷ്ടിരൂപത്തിലായിരുന്നാലും അഥവാ ജംഗമങ്ങളിൽ സഞ്ചരിക്കുന്നതായിരുന്നാലും സ്ഥാവരങ്ങളിൽ സഞ്ചരിക്കാതിരിക്കുന്നതായാലും വ്യഥിക്കാതിരിക്കുകയും—ദുഃഖനിമിത്തമായ ഭയത്തോടു ചേരാതിരിക്കയും—അതു മാത്രമല്ല, നശിക്കാതിരിക്കുകയും—ഹിംസയെ പ്രാപിക്കാതിരിക്കയും—ചെയ്യുന്നതു്, അതാണു ദൈവമായ പ്രാണൻ. ഈ പറയപ്പെട്ട ത്ര്യന്നാത്മദർശനത്തെ അറിയുന്നതാരോ, അവൻ എല്ലാ ഭൂതങ്ങളുടെയും ആത്മാവായിത്തീരുന്നു. എന്നുവച്ചാൽ, എല്ലാ ഭൂതങ്ങളുടെയും പ്രാണനായിത്തീരുന്നു. എല്ലാഭൂതങ്ങളുടെയും മനസ്സായിത്തീരുന്നു; എല്ലാഭൂതങ്ങളുടെയും വാക്കായിത്തീരുന്നു. ഇങ്ങനെ സർവ്വഭൂതാത്മാവായിത്തീരുന്നതിനാൽ, മുമ്പേ സിദ്ധനായ ഹിരണ്യഗർഭദേവതയെപ്പോലെ തന്നെ, സർവ്വജ്ഞനായും സർവ്വകൃത്തായും തീരുന്നു എന്നർത്ഥം. ഇവന്റെ സർവ്വജ്ഞത്വത്തിനും സർവ്വകൃത്ത്വത്തിനും ഒരു തടവുമില്ല. എന്നുമാത്രമല്ല, ഈ ഹിരണ്യഗർഭദേവതയെ എപ്രകാരമാണോ എല്ലാഭൂതങ്ങളും യാഗം മുതലായവകൊണ്ടു പൂജിക്കുന്നതു്, അതുപോലെതന്നെ ഈ ത്ര്യന്നാത്മദർശിയേയും എല്ലാ ഭൂതങ്ങളും യാഗാദികളെക്കൊണ്ടു പൂജിക്കും. ഇവിടെ ഇങ്ങനെ ഒരു ആശങ്കയുണ്ടാവാം:—സർവ്വപ്രാണികളുടെയും ആത്മാവായിത്തീരുന്നു എന്നു പറഞ്ഞതിൽ, അവൻ സർവ്വപ്രാണികളുടെയും കാര്യകരണാത്മകനായിത്തീരുമ്പോൾ സർവ്വപ്രാണികളുടെയും സുഖദുഃഖങ്ങളോടു സംബന്ധിക്കുമെന്നൊരു ദോഷമുണ്ടു്. അതിനാൽ പ്രാജാപത്യമായ പദം സ്വീകാര്യമല്ല.

സമാധാനം—അങ്ങനെ വിചാരിക്കുന്നതു ശരിയല്ല; എന്തെന്നാൽ അങ്ങനെയുള്ളവൻ അപരിച്ഛിന്നബുദ്ധിയായിരിക്കും. തങ്ങൾ പരിച്ഛിന്നരാണെന്നു വിചാരിക്കുന്നവക്കാണു അന്യർ തങ്ങളെ നിന്ദിക്കയും മററും ചെയ്യുമ്പോൾ, 'ഇവൻ എന്നെ നിന്ദിച്ചു' എന്നും മററുമുള്ള വിചാരത്താൽ ദുഃഖസംബന്ധമുണ്ടാകുന്നതായിക്കാണുന്നതു്. സർവ്വാത്മാവായ ഇവനാകട്ടെ, ആക്രോശിക്കുന്നവനിലും ആക്രോശിക്കപ്പെടുന്നവനിലും രണ്ടുപേരിലും താനെന്നുള്ള ബുദ്ധിക്കു വിശേഷമില്ലാത്തതുകൊണ്ടു, അതുനിമിത്തമായി ദുഃഖമുണ്ടാകുന്നില്ല. ഒരാൾ മരിക്കുമ്പോൾ, അവൻ തന്റെ പുത്രനാണെന്നോ ഭ്രാതാവാണെന്നോ വിചാരിച്ചു, പുത്രാദിനിമിത്തമായി ഒരുത്തനു ദുഃഖമുണ്ടാകുന്നു. ആ നിമിത്തമില്ലാതിരിക്കുമ്പോൾ, അവന്റെ മരണത്തെ കാണുന്നവനും ദുഃഖമുണ്ടാകുന്നില്ല. അതുപോലേ, അപരിച്ഛിന്നാത്മാവായ ഈശ്വരനും, എന്റേതെന്നും നിന്റേതെന്നും മററുമുള്ള, ദുഃഖനിമിത്തമായ മിഥ്യാജ്ഞാനാദിദോഷമില്ലാത്തതുകൊണ്ടു് ദുഃഖമുണ്ടാകുന്നില്ലതന്നെ. ഇതു താഴെപ്പറയുന്നു:—ഈ പ്രജകൾ എന്തിനെപ്പററിയാണോ ശോചിക്കുന്നതു്, ശോകാദിനിമിത്തമായ ആ ദുഃഖം, ഈ പ്രജകളുടെ പരിച്ഛിന്നബുദ്ധിയാൽ ഉണ്ടാക്കപ്പെടുന്നതായതുകൊണ്ടു്, അവരോടുകൂടിത്തന്നേ ചേന്നിരിക്കുന്നു. സർവ്വാത്മാവിനാകട്ടെ, ആരോടു, എന്തു്, സംയുക്തമാ

യോ വിയുക്തമായോർ തിങ്കം? പ്രാജാപത്യമായ പദത്തിൽ വത്തിക്കുന്ന അവനെ പുണ്യം—ശുഭഫലം—മാത്രമേ പ്രാപിക്കയുള്ളൂ. അവൻ നിരതിശയമായ പുണ്യത്തെയാണല്ലോ ചെയ്തിട്ടുള്ളതു്; അതിനാൽ അതിന്റെ ഫലം മാത്രമേ പ്രാപിക്കയുള്ളൂ. പാപഫലത്തിനു അവസരമില്ലാത്തതുകൊണ്ടു്, പാപഫലമായദുഃഖംദേവന്മാരെ പ്രാപിക്കയില്ലതന്നെ. 20

ഭാഷ്യം—"ത ഏതേ സർവ്വ ഏവ സമാഃ സർവ്വേഽനന്താഃ" എന്നുള്ളതുകൊണ്ടു്, ഒരുപോലെ വാങ്മനഃപ്രാണങ്ങളുടെ ഉപാസനം പറയപ്പെട്ടു. ഇവയിൽ ഒന്നിനും പ്രത്യേകം വിശേഷമൊന്നും പറഞ്ഞില്ല. ഇതു് ഇങ്ങനെതന്നെയാണോ മനസ്സിലാക്കേണ്ടതു ? അതോ വിചാരണ ചെയ്യുമ്പോൾ അവശ്യാനുഷ്ഠേയമായ ഉപാസനത്തെ സംബന്ധിച്ചു വല്ല വിശേഷവും മനസ്സിലാക്കുവാൻ കഴിയുമോ? എന്നുള്ളതു പറയുന്നു.

ഉപ—അഥാതോ വ്രതമീമാംസാ—പ്രജാപതിർഹ കർമ്മാണി സസൃജേ; താനി സൃഷ്ടാന്യന്യോന്യേനാഽസ്പർദ്ധന്ത. വദിഷ്യാമ്യേ വാഹമിതി വാഗ്ദധ്രേ; ദ്രക്ഷ്യാമ്യഹമിതി ചക്ഷുഃ; ശ്രോഷ്യാമ്യഹമിതി ശ്രോത്രം; ഏവമന്യാനി കർമ്മാണി യഥാകർമ്മ. താനി മൃത്യുഃ ശ്രമോ ഭൂത്വോപയേമേ; താന്യാപ്നോത്; താന്യാപ്ത്വാ മൃത്യുരവാരുന്ധ. തസ്മാച്ഛ്രാമ്യത്യേവവാക്; ശ്രാമ്യതി ചക്ഷുഃ; ശ്രാമ്യതി ശ്രോത്രം. അഥേമമേവ നാഽഽപ്നോ, ദ്യോഽയം മധ്യമഃ പ്രാണഃ. താനി ജ്ഞാതും ദധ്രിരേ. അയം വൈ നഃ ശ്രേഷ്ഠോ, യഃ സഞ്ചരംശ്ചാസഞ്ചരംശ്ച ന വ്യഥതേഽഥോ ന രിഷ്യതി. ഹന്താസ്യൈവ സർവ്വേ രൂപമസാമേതി, ത ഏതസ്യൈവ സർവ്വേ രൂപമഭവൻ. തസ്മാദേത ഏതേനാഽഽഖ്യായന്തേ പ്രാണാ ഇതി. തേന ഹ വാവ തൽ കുലമാചക്ഷതേ, യസ്മിൻ കുലേ ഭവതി യ ഏവം വേദ. യ ഉ ഹൈവംവിദാ സ്പർദ്ധതേഽനുശുഷ്യതി; അനുശുഷ്യ ഹൈവാഽന്തതോ മ്രിയതേ. ഇത്യധ്യാത്മം 21.

| | |
|---|---|
| അഥ അതഃ | =അനന്തരം |
| വ്രതമീമാംസാ | =വ്രതമീമാംസ (ഉപാസനകർമ്മവിചാരണ) പറയപ്പെടുന്നു — |
| പ്രജാപതിഃ | =പ്രജാപതി=പ്രജകളുടെ സ്രഷ്ടാവു് |
| കർമ്മാണി | =കർമ്മങ്ങളെ=വാഗാദികളായ കർമ്മങ്ങൾക്കുള്ള കരണങ്ങളെ. |
| സസൃജേ ഹ | =സൃഷ്ടിച്ചു. |
| സൃഷ്ടാനി | =സൃഷ്ടിക്കപ്പെട്ട |
| താനി | =അവ |
| അന്യോന്യേന | =തമ്മിൽ |
| അസ്പർദ്ധന്ത | =സ്പർദ്ധിച്ചു=മത്സരിച്ചു. |
| അഹം | ="ഞാൻ |
| വദിഷ്യാമി ഏവ | =വദിക്കുകതന്നെ ചെയ്യും" |
| ഇതി | =എന്നു് |
| വാക് | =വാക്കു് |

| | |
|---|---|
| ദധ്രേ | =വ്രതംപിടിച്ചു. |
| അഹം | =“ഞാൻ |
| ദ്രക്ഷ്യാമി | =ദശിക്കും” |
| ഇതി ചക്ഷുഃ | =എന്നു ചക്ഷുസ്സ് വാശിപിടിച്ചു. |
| അഹം ശ്രോഷ്യമി | =“ഞാൻ ശ്രവിക്കും” |
| ഇതി ശ്രോത്രം | =എന്നു ശ്രോത്രം വ്രതം ധരിച്ചു. |
| ഏവം | =ഇങ്ങനെ |
| അന്യാനി കർമ്മാണി | =മററു കർമ്മങ്ങളും |
| യഥാകർമ്മ | =അതാതിന്റെ കർമ്മത്തിനനുസരിച്ചു വ്രതംപിടിച്ചു. |
| താനി | =അവയെ |
| മൃത്യുഃ | =മൃത്യു |
| ശ്രമഃ ഭൂത്വാ | =ശ്രമമായിത്തീന്ന് |
| ഉപയേമേ | =ഉപയമിച്ചു=സംഗ്രഹിച്ചു. |
| താനി | =ആ വാഗാദികളെ |
| ആപ്നോത് | =മൃത്യു പ്രാപിച്ചു. |
| താനി ആപ്ത്വാ | =അവയെ പ്രാപിച്ചിട്ട് |
| മൃത്യുഃ | =മൃത്യു |
| അവാരുന്ധ | =അവരോധിച്ചു =അവയെ സ്വകർമ്മങ്ങളിൽ നിന്നു തെററിച്ചു. |
| തസ്മാത് | =അതിനാൽ, |
| വാക് | =വാക്ക് |
| ശ്രാമ്യതി ഏവ | =തളരുകതന്നെ ചെയ്യുന്നു = സ്വകർമ്മത്തിൽ നിന്നുതെററുന്നു. |
| ചക്ഷുഃ | =ചക്ഷുസ്സും |
| ശ്രാമ്യതി | =തളരുന്നു. |
| ശ്രോത്രം ശ്രാമ്യതി | =ശ്രോത്രവും ശ്രാന്തമായിത്തീരുന്നു. |
| അഥ | =എന്നാൽ, |
| അയം മധ്യമഃ പ്രാണഃ | =ഈ മധ്യമനായ (മുഖ്യനായ) പ്രാണൻ |
| യഃ | =ഏതോ |
| ഇമം ഏവ | =ഇവനെമാത്രം |
| ന ആപ്നോത | =മൃത്യുപ്രാപിച്ചില്ല. |
| താനി | =ആ വാഗാദികളായ മററുകരണങ്ങൾ |
| ജ്ഞാതും | =അറിയുന്നതിന് = ആ മുഖ്യപ്രാണനെ അറിയുന്നതിന് |
| ദധ്രിരേ | =മനസ്സുവച്ചു. |
| യഃ | =“ആരാണോ |
| സഞ്ചരൻ ച | =സഞ്ചരിക്കുന്നവനായാലും |
| അസഞ്ചരൻ ച | =സഞ്ചരിക്കാതിരിക്കുന്നവനായാലും |
| ന വ്യഥതേ | =വ്യഥിക്കാതിരിക്കയും |
| അഥോ നരിഷ്യതി | =നശിക്കാതിരിക്കയും ചെയ്യുന്നത്, |

| | |
|---|---|
| സഃ അയം വൈ | =അങ്ങനെയുള്ള ഈ മുഖ്യപ്രാണൻതന്നെയാണ് |
| നഃ ശ്രേഷ്ഠഃ | =നമ്മളുടെക്കൂട്ടത്തിൽ ശ്രേഷ്ഠൻ. |
| ഹന്ത | =ഇപ്പോൾ |
| വയം | =നമ്മൾ |
| അസ്യൈവ രൂപം ഏവ | =ഇവന്റെ രൂപംതന്നെ |
| അസാമ | =ആയിത്തീരണം." |
| ഇതി | =ഇങ്ങനെ നിശ്ചയിച്ചിട്ട്, |
| തേ സർവ്വേ | =അവർഎല്ലാം = വാഗാദികൾഎല്ലാം |
| ഏതസ്യ ഏവ | =ഈ മുഖ്യപ്രാണന്റെതന്നെ |
| രൂപം | =രൂപം |
| അഭവൻ | =ആയിത്തീൎന്നു. |
| തസ്മാത് | =അതിനാൽ, |
| ഏതേ | =ഈ വാഗാദികൾ |
| ഏതേന | =ഈ പ്രാണനെ (പ്രാണന്റെ അഭിധാനം) കൊണ്ട്, |
| പ്രാണാഃ ഇതി | =പ്രാണങ്ങൾ എന്ന് |
| ആഖ്യായന്തേ | =അഭിധാനംചെയ്യപ്പെടുന്നു. |
| യഃ | =ആരാണോ |
| ഏവം | =ഇപ്രകാരം (വാഗാദികളുടെ പ്രാണരൂപതയേയും പ്രാണാഖ്യതത്തേയും) |
| വേദ | =അറിയുന്നത്, |
| സഃ | =അവൻ = ആ വിദ്വാൻ |
| യസ്മിൻ കുലേ | =ഏതുകുലത്തിൽ |
| ഭവതി | =ജനിച്ചിരിക്കുന്നുവോ |
| തത് കുലം | =ആകുലത്തെ |
| തേന ഹ വാവ | =അവനെ (അവന്റെപേരു) കൊണ്ടുതന്നെ |
| ആചക്ഷതേ | =ആളുകൾ പറയുന്നു. |
| യഃ ഉ ഹ | =ആരാണോ |
| ഏവംവിദാ | =ഇപ്രകാരം അറിയുന്നവനോട് |
| സ്പർദ്ധതേ | =സ്പർദ്ധിക്കുന്നത് |
| സഃ | =അവൻ |
| അനുശുഷ്യതി | =ശോഷത്തെ പ്രാപിക്കുന്നു. |
| അനുശുഷ്യ ഏവ ഹ | =അനുശോഷിച്ചിട്ടുതന്നെ |
| അന്തതഃ | =ഒടുവിൽ |
| മ്രിയതേ | =മരിക്കുന്നു. |
| ഇതി | =ഇങ്ങനെ |
| അധ്യാത്മം | =അധ്യാത്മമായ പ്രാണാത്മദർശനം പറയപ്പെട്ടു. |

ഭാഷ്യം—അനന്തരം വ്രതമീമാംസ—ഉപാസനകർമ്മവിചാരണ—പറ
യുന്നു:—ഈ പ്രാണങ്ങളിൽ ഏതിൻെറ കർമ്മമാണ്, വ്രതമായിധരിക്കപ്പെ
ടേണ്ടതെന്നുള്ള വിഷയത്തിൽ മീംമാസ പ്രവർത്തിക്കുന്നു. പ്രജാപതി പ്രജ
കളെ സൃഷ്ടിച്ചിട്ട്, കർമ്മങ്ങളെ—വാഗാദികളായ കരണങ്ങളെ (അവകർമ്മ
ങ്ങൾക്കു വേണ്ടിയുള്ളവയാകയാൽ കർമ്മങ്ങളെന്നു പറയപ്പെടുന്നു.) സൃഷ്ടി
ച്ചപ്പോൾ. എന്നാൽ സൃഷ്ടിക്കപ്പെട്ട ആ വാഗാദികൾ പരസ്പരം സ്പർദ്ധി
ച്ചു. എങ്ങനെ എന്നാൽ, "ഞാൻ വദിച്ചുകൊണ്ടുതന്നെ ഇരിക്കും. അ
തായത്, സ്വവ്യാപാരത്തിൽ നിന്നു ഞാൻ വിരമിക്കാതെതന്നെ ഇരിക്കും"
എന്ന്, വാക്കുവാശിപിടിച്ചു. "വേറെ ആരെങ്കിലുംകൂടി, എന്നെപ്പോലെ,
സ്വവ്യാപാരത്തിൽനിന്ന് ഉപരമിക്കാതിരിക്കുവാൻ ശക്തനായിട്ട് ഉണ്ടെങ്കി
ൽ, അവൻ തൻെറ വീര്യത്തെ പ്രദർശിപ്പിക്കട്ടെ." എന്നാണ് വാക്കിൻെറ
അഭിപ്രായം. "ഞാൻ ദർശിക്കും" എന്നു ചക്ഷുസ്സും, "ഞാൻ ശ്രവിക്കും."
എന്നു ശ്രോത്രവും, അതുപോലെ, അതാതിൻെറ കർമ്മമനുസരിച്ചു മററു കര
ണങ്ങളും വ്രതം പിടിച്ചു. ആ വാഗാദികരണങ്ങളെ, മൃത്യു, ശ്രമരൂപിയാ
യിത്തീർന്നിട്ട് സംഗ്രഹിച്ചു. എങ്ങനെ എന്നാൽ, സ്വവ്യാപാരത്തിൽ പ്ര
വർത്തിച്ച ആ കരണങ്ങളെ മൃത്യു പ്രാപിച്ചു. അതായത്, ശ്രമരൂപത്തിൽ,
തന്നെ അവയിൽ വെളിപ്പെടുത്തി; അങ്ങനെ പ്രാപിച്ചതിൻെറ ശേഷം
അവയെ അവരോധിച്ചു; അതായതു സ്വകർമ്മങ്ങളിൽനിന്നു തെററിച്ചു.
അതിനാൽ ഇന്നും, വദിക്കുക എന്ന തൻെറ കർമ്മത്തിൽ പ്രവർത്തിക്കുന്ന
വാക്ക് ശ്രാന്തയായിത്തീരുകതന്നെ ചെയ്യുന്നു അതുപോലെ ചക്ഷുസ്സും
ശ്രാന്തമാകുന്നു; ശ്രോത്രവും ശ്രാന്തമാകുന്നു. എന്നാൽ, ശ്രമരൂപിയായ മൃ
ത്യു, മധ്യമ (മുഖ്യ)നായ പ്രാണനെ മാത്രം പ്രാപിച്ചില്ല. അതിനാൽ ആ
മുഖ്യപ്രാണൻ അശ്രാന്തനായിട്ടുതന്നേ ഇന്നും സ്വകർമ്മത്തിൽ പ്രവർത്തിക്കു
ന്നു. അങ്ങനെ മൃത്യുവിനാൽ സ്വകർമ്മങ്ങളിൽനിന്നു തെററിക്കപ്പെട്ട വാ
ഗാദികളായ മററു കരണങ്ങൾ, ആ മുഖ്യപ്രാണനെ അറിയുന്നതിനു മനസ്സു
വച്ചു. "ഇവൻതന്നെയാണു നമ്മുടെ കൂട്ടത്തിൽ ശ്രേഷ്ഠൻ—പ്രശസ്യതമ
ൻ—അഭ്യധികൻ. എന്തെന്നാൽ, ഇവൻ സഞ്ചരിച്ചുകൊണ്ടിരുന്നാലും
സഞ്ചരിക്കാതിരുന്നാലും വ്യഥിക്കുന്നില്ല; നശിക്കുന്നുമില്ല. അതിനാൽ, ഇ
പ്പോൾ നമ്മളെല്ലാം ഈ പ്രാണൻെറതന്നെ രൂപമായിത്തീരണം. അതാ
യതു്, പ്രാണനെ ആത്മാവെന്ന നിലയിൽ സ്വീകരിക്കണം." ഇങ്ങനെ
നിശ്ചയിച്ച്, അവ എല്ലാം ഈ പ്രാണൻെറ തന്നെ രൂപമായിത്തീർന്നു.
പ്രാണൻെറ രൂപത്തെത്തന്നെ, തങ്ങളെന്ന നിലയിൽ അംഗീകരിച്ചു. ത
ങ്ങളുടെ വ്രതങ്ങൾ മൃത്യുവിനെ തടുക്കുന്നതിനു മതിയാകയില്ലെന്നു വിചാരി
ച്ച്, പ്രാണവ്രതത്തെത്തന്നെ ധരിച്ചു എന്നർത്ഥം. അതുകൊണ്ടാണ്, വാ
ഗാദികളായ മററു കരണങ്ങൾ, ചലനാത്മകമായ പ്രാണരൂപംകൊണ്ടും,
പ്രകാശാത്മകമായ സ്വന്തരൂപംകൊണ്ടും രൂപവത്തുകളായിരിക്കുന്നത്.
പ്രാണനിലല്ലാതെ മറെറാന്നിലും ചലനാത്മകത്വം ഉണ്ടാകുവാൻ വഴിയില്ല
ല്ലോ. ചലനവ്യാപാരത്തെ മുൻനിർത്തിയാണല്ലോ വാഗാദികൾ തങ്ങളുടെ
വ്യാപാരങ്ങളിൽ പ്രവർത്തിക്കുന്നതായിക്കാണുന്നത്. അതിനാൽ, ഈ വാ
ഗാദികൾ, പ്രാണൻെറ പേരുകൊണ്ട്, 'പ്രാണങ്ങൾ' എന്നിങ്ങനെ വിളി
ക്കപ്പെടുന്നു. ആരാണോ ഇപ്രകാരം, സർവ്വകരണങ്ങളുടേയും പ്രാണാത്മത

ദ്യേയും പ്രാണശബ്ദാഭിധേയതത്വത്തേയും അറിയുന്നതു് ആ വിദ്വാൻ ഏതു കുലത്തിൽ ജനിച്ചിരിക്കുന്നുവോ ആ കുലത്തെ, ആ വിദ്വാൻെറ പേരുകൊണ്ടു തന്നേ ലൗകികന്മാർ പറയുന്നു. അവൻ ജനിച്ച കുലം അവൻെറ നാമം കൊണ്ടുതന്നേ ഇതു് ഇന്നാരുടെ കുലമെന്നു പ്രസിദ്ധമായിത്തീരുന്നു എന്നർത്ഥം. എന്നു മാത്രമല്ല, ആരാണോ ഒരുവൻ, ഇപ്രകാരം പ്രാണാത്മദർശിയായിട്ടുള്ളവനോടു മത്സരിക്കുന്നതു്, അതായതു അവൻെറ എതിരാളിയായിത്തീരുന്നതു്, അവൻ ഈ ശരീരത്തിൽതന്നെ ശോഷത്തെ പ്രാപിക്കും. ശോഷത്തെ പ്രപിച്ചുതന്നേ ഒടുവിൽ മരിക്കും. അവൻ ഉപദ്രവമൊന്നും കൂടാതെ പെട്ടെന്നു മരിക്കുകയില്ലെന്നർത്ഥം. ഇങ്ങനെ അദ്ധ്യാത്മമായ പ്രാണാത്മദർശനം പറഞ്ഞുകഴിഞ്ഞു. (ഇങ്ങനെ പറഞ്ഞു വന്നതിനെ ഉപസംഹരിച്ചു, അധിദൈവതമായിട്ടുള്ളതിനെ മേൽ കാണിക്കവാനായിട്ടാണു.) 21.

ഉപ—അഥാധിദൈവതം—ജ്വലിഷ്യാമ്യേവാഹമിത്യഗ്നിർദധ്രേ; തപ്സ്യാമ്യഹമിത്യാദിത്യോ, ഭാസ്യാമ്യഹമിതി ചന്ദ്രമാഃ ഏവമന്യാ ദേവതാ യഥാദൈവതം. സ യഥൈഷാം പ്രാണാനാം മധ്യമഃ പ്രാണ, ഏവമേതാസാം ദേവതാനാം വായുഃ. മ്ലോചന്തി ഹ്യന്യാ ദേവതാ, ന വായുഃ. സൈഷാ/നസ്തമിതാ ദേവതാ യദ്വായുഃ . 22

| | |
|---|---|
| അഥ | =അനന്തരം |
| അധിദൈവതം | =ദേവതാവിഷയമായ ദർശനം പറയുന്നു:— |
| അഹം | =“ഞാൻ |
| ജ്വലിഷ്യാമി ഏവ | =ജ്വലിച്ചുകൊണ്ടുതന്നെ ഇരിക്കും” |
| ഇതി | =എന്നു്, |
| അഗ്നിഃ ദധ്രേ | =അഗ്നി വ്രതംപിടിച്ചു. |
| അഹം തപ്സ്യാമി ഇതി | =“ഞാൻ തപിക്കും”എന്നു |
| ആദിത്യഃ | =ആദിത്യനും, |
| അഹം ഭാസ്യാമി ഇതി | =“ഞാൻ പ്രകാശിക്കും” എന്നു |
| ചന്ദ്രമാഃ | =ചന്ദ്രനും, |
| ഏവം | =ഇപ്രകാരം |
| യഥാദൈവതം | =അതാതു ദേവതകൾക്കു തക്കവണ്ണം |
| അന്യാഃ ദേവതാഃ | =വിദ്യുത്തു മുതലായ മററു ദേവതകളും വ്രതം പിടിച്ചു. |
| ഏഷാം പ്രാണാനാം | =ഈ വാഗാദികളായ പ്രാണങ്ങളുടെ കൂട്ടത്തിൽ |
| സഃ മധ്യമഃ പ്രാണഃ | =ആ മധ്യമനായ പ്രാണൻ |
| യഥാ | =എപ്രകാരമോ |
| ഏവം | =ഇപ്രകാരമാണു്, |
| ഏതാസാം ദേവതാനാം | =ഈ അഗ്ന്യാദിദേവതകളുടെ കൂട്ടത്തിൽ |
| വായുഃ | =വായുവും. |
| ഹി | =എന്തെന്നാൽ, |

| | |
|---|---|
| അന്യാഃ ദേവതാഃ | =മററു ദേവതകൾ |
| മ്ലോചന്തി | =അസ്തത്തെ പ്രാപിക്കുന്നു. |
| വായുഃ ന | =വായു അസ്തത്തെ പ്രാപിക്കുന്നില്ല. |
| വായുഃ യത് | =വായു എന്നതേതോ |
| സാ ഏഷാ ദേവതാ | =ആ ദേവത |
| അനസ്തമിതാ | =അസ്തമിക്കാത്തതാകുന്നു. |

ഭാഷ്യം—അനന്തരം, ദേവതാവിഷയമായ ദർശനം പറയുന്നു. അതായത്, ഏതു ദേവതാവിശേഷത്തിന്റെ വ്രതധാരണമാണ ശ്രേഷ്ഠമെന്നു വിചാരണ ചെയ്യുന്നു—ഇതും എല്ലാം അധ്യാത്മംപോലേ തന്നെ. "ഞാൻ ജ്വലിക്കുകതന്നെ ചെയ്യും" എന്ന് അഗ്നി വ്രതം ധരിച്ചു. "ഞാൻ തപിക്കും" എന്ന് ആദിത്യൻ, "ഞാൻ ഭാസിക്കും" എന്നു ചന്ദ്രൻ; ഇങ്ങനെ വിദ്യുത്തുമുതലായ മററു ദേവതകളും, അതാതു ദേവതകൾക്കൊത്തവണ്ണം വാശിപിടിച്ചു. അധ്യാത്മമായി, വാഗാദികളായ പ്രാണങ്ങളുടെ കൂട്ടത്തിൽ മധ്യമപ്രാണൻ മൃത്യുവിനാൽ തന്റെ കർമ്മത്തിൽനിന്നു തെററിക്കപ്പെടാതെ—തന്റെ പ്രാണവ്രതത്തിനു ഭംഗം വരാതെ—ഇരിക്കുന്നതു് എങ്ങനെയോ, അതുപോലെയാണ്, അഗ്ന്യാദികളായ ഈ ദേവതകളുടെ കൂട്ടത്തിൽ വായുവും. അധ്യാത്മമായി, വാഗാദികൾ തങ്ങളുടെ കർമ്മങ്ങളിൽനിന്നു ഉപരമിക്കുന്നതുപോലേ, അഗ്ന്യാദികളായ മററു ദേവതകൾ അസ്തത്തെ പ്രാപിക്കുന്നു. മധ്യമനായ പ്രാണനെപ്പോലേ, വായു അസ്തത്തെ പ്രാപിക്കുന്നില്ല. വായു എന്നു പറയുന്ന ഈ ദേവത അസ്തത്തെ പ്രാപിക്കാത്ത ദേവതയാകുന്നു. ഇങ്ങനെ, അധ്യാത്മമായും, അധിദൈവതമായും വിചാരണചെയ്തു്, പ്രാണന്റെയും വായുവിന്റെയും വ്രതം അഭഗ്നമാണെന്നു തീർച്ചപ്പെടുത്തിയിരിക്കുന്നു. 22

ഉപ—അഥൈഷ ശ്ലോകോ ഭവതി—

| | |
|---|---|
| അഥ | =ഇനി |
| ഏഷഃ ശ്ലോകഃ | =ഈ (താഴെപ്പറയുന്ന) ശ്ലോകം |
| ഭവതി | =ഉണ്ട് |

ഭാഷ്യം—മേൽപറഞ്ഞ അർത്ഥത്തെ പ്രകാശിപ്പിക്കുന്നതായി താഴെപ്പറയുന്ന ശ്ലോകമുണ്ട്.

ശ്ലോ—യതശ്ചോദേതിസൂര്യഃ അസ്തം യത്ര ച ഗച്ഛതി
തം ദേവാശ്ചക്രിരേ ധർമ്മം; സ ഏവാദ്യ സ ഉ ശ്വഃ ഇതി.

| | |
|---|---|
| യതഃ | =യാതൊരു വായുവിൽനിന്നു (അ) പ്രാണനിൽ നിന്നു |
| സൂര്യഃ | =സൂര്യൻ (അ) ചക്ഷുസ്സ് |
| ഉദേതി ച | =ഉദിക്കയും |
| യത്ര | =യാതൊരു വായുവിൽ (അ) പ്രാണനിൽ |
| അസ്തം ഗച്ഛതി ച | =അസ്തമത്തെ പ്രാപിക്കയും ചെയ്യുന്നുവോ |

| | |
|---|---|
| തം ധമ്മം | =ആ ധമ്മത്തെ=ആ വായുവ്രതത്തെ (അ) പ്രാണവ്രതത്തെ |
| ദേവാഃ | =ദേവന്മാർ=അഗ്ന്യാദികൾ (അ) വാഗാദികൾ |
| ചക്രിരെ | =ചെയ്തു. |
| സഃ ഏവ | =ആ ധമ്മംതന്നെ |
| അദ്യ | =ഇന്നും ദേവന്മാരാൽ അനുവർത്തിക്കപ്പെടുന്നു. |
| സഃ ഉ | =അതുതന്നെ |
| ശ്വഃ | =നാളെയും അനുവർത്തിക്കപ്പെടും. |

ഭാഷ്യം—ഏതു വായുവിൽനിന്നു്, സൂര്യൻ ഉദിക്കുന്നുവോ ഏതു വായുവിൽ അപരസന്ധ്യാസമയത്തിൽ അസ്തത്തെ പ്രാപിക്കയും ചെയ്യുന്നുവോ അധ്യാത്മമായി ചക്ഷുഃസ്വരൂപത്തിൽ ഏതു പ്രാണനിൽനിന്നു സൂര്യൻ ഉദിക്കുന്നുവോ, ഏതു പ്രാണനിൽ, പുരുഷന്റെ ഉറക്കസമയത്തു് അസ്തംത്തെ പ്രാപിക്കയും ചെയ്യുന്നുവോ, ആ വായുവിന്റെ വ്രതത്തേയും പ്രാണന്റെ വ്രതത്തേയും അഗ്ന്യാദികളും, അധ്യാത്മമായി വാഗാദികളുമായ ദേവന്മാർ ധരിച്ചു. ആ വ്രതത്തെ തന്നെ അവർ ഇന്നും അനുവർത്തിക്കുന്നു; നാളെയും അതിനെത്തന്നെ അനുവർത്തിക്കയും ചെയ്യും.

ഉപ—"യതശ്ചോദേതി സൂര്യോഽസ്തം യത്ര ച ഗച്ഛതി" ഇതി. പ്രാണാദ്വാ ഏഷ ഉദേതി; പ്രാണേഽസ്തമേതി. "തം ദേവാശ്ചക്രിരേ ധമ്മം സ ഏവാദ്യ സ ഉ ശ്വഃ" ഇതി. യദ്വാ ഏതേഽമുർഹ്യധ്രിയന്ത, തദേവാപ്യദ്യ കുവ്ന്തി. തസ്മാദേകമേവ വ്രതം ചരേത്; പ്രാണ്യാച്ചൈവാപാന്യാച്ച; നേന്മാ പാപ്മാ മൃത്യുരാപ്നവദിതി. യദ്യു ചരേത്, തത് സമാപിപയിഷേത്. തേനോ ഏതസ്യൈ ദേവതായൈ സായുജ്യം സലോകതാം ജയതി. 23

| | |
|---|---|
| "യതശ്ചോദേതി സൂര്യോഽസ്തം യത്ര ച ഗച്ഛതി" ഇതി. | ="യതശ്ച......ച്ഛതി" എന്നതിനെ ചുരുക്കത്തിൽ വ്യാഖ്യാനിക്കുന്നു— |
| ഏഷഃ | =ഈ സൂര്യൻ |
| പ്രാണാത് വൈ | =പ്രാണനിൽ നിന്നാണു |
| ഉദേതി | =ഉദിക്കുന്നതു്. |
| പ്രാണേ അസ്തം ഏതി | =പ്രാണനിലാണു് അസ്തത്തെപ്രാപിക്കുന്നതു്. |
| "തംദേവാശ്ചക്രിരേ ധമ്മം സ ഏവാദ്യ സ ഉ ശ്വഃ ഇതി | ="തം ദേവാ...ശ്വഃ" എന്നതിന്റെ അത്ഥമെന്തെന്നു പറയുന്നു— |
| ഏതേ | =ഈ ദേവന്മാർ=അഗ്ന്യാദികളും വാഗാദികളും |
| അമുർഹി | =അക്കാലത്തു് |
| യത് വൈ | =ഏതു വായുവ്രതത്തേയും പ്രാണവ്രതത്തേയുമാണോ |
| അധ്രിയന്ത | =ധരിച്ചതു് |
| തത് ഏവ | =അതിനെത്തന്നെ |
| അദ്യ അപി | =ഇപ്പോഴും ചെയ്യുന്നു. |
| തസ്മാത് | =അതിനാൽ |

| | |
|---|---|
| ഏകം ഏവ വ്രതം | =ഒരു വ്രതത്തെത്തന്നെ |
| ചരേത് | =അനുഷ്ഠിക്കണം. |
| പ്രാണ്യാത് ച ഏവ | =പ്രാണിക്കയും=പ്രാണനവ്യാപാരത്തെ ചെയ്കയും |
| അപാന്യാത് ച | =അപാനിക്കയും ചെയ്യണം. |
| പാപ്മാ മൃത്യുഃ | ="പാപ്മാവായ മൃത്യു |
| മാ | =എന്നെ |
| നേത് പ്രാപ്നവത് | =പ്രാപിക്കരുതേ!" |
| ഇതി | =എന്നു ഭയപ്പെട്ടു് ആ ഒരു വ്രതത്തെത്തന്നെ അനുഷ്ഠിക്കണം. |
| യദി ചരേത് ഉ | =അനുഷ്ഠിച്ചുതുടങ്ങുകയാണെങ്കിൽ |
| സമാപിപയിഷേത് | =സമാപിപ്പിക്കുവാൻ ഇച്ഛിക്കണം. |
| തേന ഉ | =ആ വ്രതാനുഷ്ഠാനംകൊണ്ടു്, |
| ഏതസ്യൈ ദേവതായൈ | =ഈ ദേവതയുടെ=ഈ പ്രാണദേവതയുടെ |
| സായുജ്യം | =സായുജ്യത്തെയോ=ഏകാത്മഭാവത്തേയോ |
| സലോകതാം | =സമാനലോകത്വത്തേയോ |
| ജയതി | =പ്രാപിക്കുന്നു. |

ഭാഷ്യം—മേൽപറഞ്ഞ മന്ത്രത്തെ ബ്രാഹ്മണം ചുരുക്കത്തിൽ വ്യാഖ്യാനിക്കുന്നു.—പ്രാണനിൽ നിന്നാണ് ഈ സൂര്യൻ ഉദിക്കുന്നതു്; പ്രാണനിലാണ് അസ്തത്തെ പ്രാപിക്കുന്നതു്.

"തം ദേവാശ്ചക്രിരേ ധർമ്മം സ ഏവാദ്യ സ ഉ ശ്വഃ" എന്നതിൻെറ അർത്ഥം എന്തെന്നു പറയുന്നു.—ഈ വാഗാദികളും അഗ്ന്യാദികളും അക്കാലത്തു്, ഏതു പ്രാണവ്രതത്തേയും വായു വ്രതത്തേയും ധരിച്ചുവോ, അതിനെത്തന്നെ ഇപ്പോഴും അനുവർത്തിക്കുന്നു. അവർ അതു മുടങ്ങാതെതന്നെ അനുവർത്തിക്കയും ചെയ്യും. എന്നാൽ വാഗാദികളുടെ വ്രതവും അഗ്ന്യാദികളുടെ വ്രതവും ഭങ്ഗമുള്ളതുതന്നെയാണ്; എന്തെന്നാൽ അവയ്ക്കു അസ്തമയകാലത്തിലും സ്വാപ (ഉറക്ക) സമയത്തും പ്രാണനിലും വായുവിലും ലയം കാണുന്നു.

ഇതു വേറൊരിടത്തു് (അഗ്നിരഹസ്യത്തിൽ) പറഞ്ഞിട്ടുണ്ട്.—"യദാ വൈ പുരുഷഃ സ്വപിതി, പ്രാണംതർഹി വാഗപ്യേതി; പ്രാണം മനഃ പ്രാണം ചക്ഷുഃ, പ്രാണം ശ്രോത്രം; യദാപ്രബുധ്യതേ, പ്രാണാദേവാധി പുനർജായന്തേ. ഇത്യധ്യാത്മം. അഥാധിദൈവതം—യദാ വാ അഗ്നിരനുഗച്ഛതി, വായും തർഹ്യനുദ്വാതി; തസ്മാദേനമുദവാസീദിത്യാഹുഃ; വായും ഹ്യനുദ്വാതി. യദാ [illegible] ദിത്യോ [illegible] സ്തമേതി; വായും തർഹിപ്രവിശതി; വായും ചന്ദ്രമാഃ. വായൗ ദിശഃ പ്രതിഷ്ഠിതാഃ വായോരേവാധി പുനർജായന്തേ" ഇതി. (ഇതിൻെറ അർത്ഥം.—പുരുഷൻ ഉറങ്ങുമ്പോൾ, വാക്കും, മനസ്സും, ചക്ഷുസ്സും ശ്രോത്രവും പ്രാണനിൽ ലയിക്കുന്നു. ഉണരുമ്പോൾ, പ്രാണനിൽ നിന്നുതന്നേ വീണ്ടും ഉണ്ടാവുകയും ചെയ്യുന്നു. ഇങ്ങനെ അധ്യാത്മം. ഇനി അധിദൈവതം.—അഗ്നി, വായുവിനെ അനുഗമിക്കുമ്പോൾ, വായു

വിന്നു് അധീനനായിത്തിന്നു് അസ്തമയത്തെ പ്രാപിക്കുന്നു. അപ്പോൾ ഉപ സിച്ചു (അണഞ്ഞുപോയി) എന്നു പറയുന്നു. ആദിത്യൻ വായുവിന്നു് അധീനനായിട്ടാണു് അസ്തമിക്കുന്നതു്. അപ്പോൾ വായുവിൽ പ്രവേശിക്കുന്നു. ചന്ദ്രനും അസ്തമിക്കുമ്പോൾ വായുവിൽ പ്രവേശിക്കയാണു ചെയ്യുന്നതു്. ദിക്കുകൾ വായുവിൽ പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. വായുവിൽനിന്നുതന്നെവീണ്ടും ഉണ്ടാകുന്നു.)

എല്ലാ ദേവന്മാരാലും അനുവർത്തിക്കപ്പെടുന്ന, പരിസ്പന്ദാത്മകതപമാകുന്ന, വായുവിൻെറയും പ്രാണൻെറയും വ്രതംതന്നെ വാഗാദികളിലും അഗ്ന്യാദികളിലും അനുഗതമായിരിക്കുന്നതുകൊണ്ടു്, മററുള്ളവരും ഒരു വ്രതത്തെത്തന്നെ അനുഷ്ഠിക്കണം. ആ വ്രതം ഏതെന്നാൽ—പ്രാണവ്യാപാരത്തേയും അപാനവ്യാപാരത്തേയും ചെയ്യണം. പ്രാണനമെന്നും അപാനനമെന്നുമുള്ള പ്രാണാപാനവ്യാപാരത്തിന്നു് മുടക്കമില്ലല്ലോ. അതിനാൽ, ഇന്ദ്രിയാന്തരങ്ങളുടെ വ്യാപാരത്തെ ഉപേക്ഷിച്ചു്, പ്രാണാപാനവ്യാപാരരൂപമായ ഒരു വ്രതത്തെത്തന്നെ അനുഷ്ഠിക്കണം. "പാപ്മാവായ മൃത്യു, ശ്രമരൂപിയായിട്ടു എന്നേ പ്രാപിക്കരുതേ! (നേത്, എന്നു ബ്രാഹ്മണത്തിലുള്ള നിപാതം ഭയത്തെ സൂചിപ്പിക്കുന്നതാണു്.) ഞാൻ ഈ പ്രാണവ്രതത്തിൽനിന്നു തെററിയാൽ മൃത്യുവിനാൽ ഗ്രസിക്കപ്പെട്ടവൻ തന്നെ." എന്നിങ്ങനെ ഭയപ്പെട്ടു്, പ്രാണവ്രതത്തെ ധരിക്കണം. എപ്പോഴെങ്കിലുംപ്രാണവ്രതത്തെ ആരംഭിക്കയാണെങ്കിൽ അതിനെ സമാപിപ്പിക്കുവാൻ ഇച്ഛിക്കണം. അതായതു മരണംവരേ അനുവർത്തിക്കണം. ഈ വ്രതത്തിനു മുടക്കംവരുത്തിയാൽ പ്രാണനും ദേവന്മാരും പരിഭവിക്കും. അതിനാൽ, സമാപിപ്പിക്കതന്നേവേണം.

പ്രാണാത്മപ്രതിപത്തിരൂപമായ ഈ വ്രതംകൊണ്ടു്, "എല്ലാഭൂതങ്ങളിലും വാഗാദികളും അഗ്ന്യാദികളും ഞാൻതന്നെയാണു്. പ്രാണനും ആത്മാവും സർവ്വത്തേയും പരിസ്പന്ദിപ്പിക്കുന്നവനും ഞാനാണു്." എന്നിങ്ങനെയുള്ള വ്രതത്തെ ധരിക്കുന്നതുകൊണ്ടു്—ഈ പ്രാണദേവതയുടെതന്നെ, സായുജ്യ (ഏകാത്മഭാവ)ത്തേയും, വിജ്ഞാനത്തിനു മാന്ദ്യമുള്ള പക്ഷം സലോകതയേയും പ്രാപിക്കും. 23.

ബൃഹദാരണ്യകോപനിഷത്തിൽ, ഒന്നാമധ്യായത്തിൽ,
അഞ്ചാം ബ്രാഹ്മണം കഴിഞ്ഞു.

—*—

## അഞ്ചാമദ്ധ്യായത്തിൽ ആറാംബ്രാഹ്മണം.

ഉപ—ത്രയം വാ ഇദം, നാമ, രൂപം, കർമ്മ; തേഷാം നാമ്നാം വാഗിത്യേതദേഷാമുക്ഥം; അതോഹിസർവ്വാണി നാമാന്യുത്തിഷ്ഠന്തി; ഏതദേഷാംസാമ; ഏതദ്ധിസർവ്വൈർന്നാമഭിഃ സമം; ഏതദേഷാംബ്രഹ്മ; ഏതദ്ധിസർവ്വാണി നാമാനിബിഭർത്തി. 1.

ഇദം =ഇതെല്ലാം
നാമ, രൂപം, കർമ്മ =നാമം, രൂപം, കർമ്മം എന്ന്
ത്രയം വൈ =മൂന്നുതന്നെ.
തേഷാം =അവയിൽ
ഏഷാം നാമ്നാം =ഈ നാമവിശേഷങ്ങൾക്ക്
വാക് ഇതി ഏതത് =വാക്ക് എന്നുള്ള ശബ്ദസാമാന്യമാണ്
ഉക്ഥം =ഉപാദാനകാരണം.
അതഃ ഹി =ഇതിൽനിന്നാണല്ലോ
സർവ്വാണി നാമാനി =എല്ലാ നാമങ്ങളും
ഉത്തിഷ്ഠന്തി =ഉത്ഥാനം ചെയ്യുന്നത്=ഉണ്ടാകുന്നത്.
ഏതത് =ഇത്=ഈ വാക്കെന്നുള്ളത്
ഏഷാം =ഈ നാമവിശേഷങ്ങളുടെ
സാമ =സാമമാകുന്നു=സാമാന്യമാകുന്നു.
ഹി =എന്തെന്നാൽ
ഏതത് =ഈ ശബ്ദസാമാന്യം
സർവ്വൈഃ നാമഭിഃ =എല്ലാ നാമങ്ങളോടും
സമം =സമമാകുന്നു.
ഏതത് =ഈ ശബ്ദസാമാന്യം
ഏഷാം =ഈ നാമവിശേഷങ്ങളുടെ
ബ്രഹ്മ =ബ്രഹ്മമാകുന്നു=ആത്മാവാകുന്നു.
ഹി =എന്തെന്നാൽ
ഏതത് =ഇത്
സർവ്വാണി നാമാനി =എല്ലാ നാമങ്ങളേയും
ബിഭർത്തി =ഭരിക്കുന്നു.

ഭാഷ്യം— അവിദ്യാവിഷയമായി പ്രസ്തുതവും, സാധ്യസാധനലക്ഷണവുമായ, വ്യാകൃതമായ ജഗത്തും, പ്രാണാത്മഭാവപ്രാപ്തിവരെയുള്ള ഉൽക്കർഷത്തോടുകൂടിയ ജ്ഞാനകർമ്മങ്ങളുടെ ഫലവും, ഈ ജഗത്തിന്റെ വ്യാകരണത്തിനുമുൻപുള്ള, വൃക്ഷബീജത്തിനു സമമായ, വ്യാകൃതമെന്നു പറയുന്ന അവസ്ഥയും ഇതെല്ലാം മൂന്നെണ്ണമാണ്. ആ മൂന്നെണ്ണമേതെന്നാൽ, നാമം, രൂപം, കർമ്മം എന്നീ അനാത്മാവുതന്നെ. അല്ലാതെ, സാക്ഷാദ്ബ്രഹ്മമായ ആത്മാവല്ല. അതിനാൽ ഇതിൽനിന്നു വിരക്തനാകണമെന്നുവിചാരിച്ച്, അതിനുവേണ്ടിയാണ്, "ത്രയംവാ" ഇത്യാദി ആരംഭിച്ചിരിക്കുന്നത്. ഈ അനാത്മാവിൽനിന്നു മനസ്സു തിരിയാത്തവന് "ഞാൻ ബ്രഹ്മമാകുന്നു" എന്നു സ്വന്ത ലോകത്തെ ഉപാസിക്കുന്നതിനു ബുദ്ധി പ്രവർത്തിക്കയില്ല. അങ്ങനെ കാഠകത്തിൽ പറഞ്ഞിട്ടുമുണ്ട്.

"പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂഃ-
സ്തസ്മാത് പരാങ് പശ്യതി; നാന്തരാത്മൻ;
കശ്ചിദ്ധീരഃ പ്രത്യഗാത്മാന മൈക്ഷ-
ദാവൃത്ത ചക്ഷുരമൃതത്വമിച്ഛൻ." ഇത്യാദി.

"എന്നാൽ, വ്യാകൃതാവ്യാകൃതസ്വരൂപവും ക്രിയാകാരകഫലാത്മകവുമായ ഈ സംസാരം നാമരൂപകർമ്മാത്മകം തന്നെയാണ്- ആത്മാവല്ല, എന്നുള്ളതു സംഭാവനം ചെയ്യാൻ കഴിയുന്നതു് എങ്ങനെയാണ്?" എന്നു് ഒരു ശങ്കയുണ്ടാവാം. അതിന്നു സമാധാനം പറയുന്നു.—ഉപന്യസിക്കപ്പെട്ടപ്രകാരമുള്ള നാമാദികളിൽ, നാമങ്ങളുടെ ഉപാദാനകാരണം വാക്ക് എന്നുള്ളതാകുന്നു. വാക്ക് എന്നു പറയുന്നതു് ശബ്ദസാമാന്യമാണ്. "യഃ കശ്ചശബ്ദോ വാഗേവ സാ" എന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. വാക്ക് എന്നുള്ള ശബ്ദത്തിന്റെ അർത്ഥമായ ഈ ശബ്ദസാമാന്യംമാത്രമാണ്, ഈ നാമവിശേഷങ്ങളുടെ ഉപാദാനകാരണം. ഇന്തുപ്പിന്റെ തരികൾക്ക് ഇന്തുപ്പുമലപോലെ, എന്നു ദൃഷ്ടാന്തം പറയാം. അതു് ഉപപാദിക്കുവാനായി പറയുന്നു.—ഈ നാമസാമാന്യത്തിൽനിന്നാണ്, യജ്ഞദത്തൻ, ദേവദത്തൻ എന്നും മററുമുള്ള പ്രവിഭാഗങ്ങളോടുകൂടിയ എല്ലാ നാമങ്ങളും, ലവണാചലത്തിൽനിന്നു ലവണകണങ്ങൾ എന്നപോലെ ഉണ്ടായി വേർതിരിയുന്നതു്. കാര്യം കാരണത്തിൽനിന്ന് അഭിന്നവുമാണ്. അതുപോലെ വിശേഷങ്ങൾ സാമാന്യത്തിൽ അന്തർഭവിക്കുന്നതിനാലും, എല്ലാ നാമവിശേഷങ്ങളും നാമസാമാന്യത്തിൽ അന്തർഭവിക്കുന്നു.

സാമാന്യവിശേഷഭാവം എങ്ങനെയാണെന്നു പറയുന്നു.—ഈ ശബ്ദസാമാന്യം നാമവിശേഷങ്ങളുടെ സാമമാകുന്നു- സമമായതുകൊണ്ടാണ് സാമമെന്നു പറയുന്നതു്. സാമാന്യമെന്ന് അർത്ഥം. എന്തെന്നാൽ, ഈ ശബ്ദസാമാന്യം അതിന്റെ വിശേഷങ്ങളായ എല്ലാ നാമങ്ങളോടും സമമാകുന്നു.

എന്നുമാത്രമല്ല, നാമവിശേഷങ്ങൾക്കെല്ലാം ഒരുപോലെ ഇതിൽനിന്ന് ആത്മലാഭമുണ്ടാകുന്നതുകൊണ്ടും ഇവയെല്ലാം അതിൽ അന്തർഭവിക്കുന്നു. എതിന്നു എതിൽനിന്ന് ആത്മലാഭമുണ്ടാകുന്നുവോ അതു അതിൽനിന്നു വേർതിരിയാതിരിക്കുന്നതായിട്ടാണു കാണപ്പെടുന്നതു്. ഘടാദികൾ മൃത്തിൽനിന്നു വേർപിരിയാതിരിക്കുന്നതു ദൃഷ്ടാന്തം. നാമവിശേഷങ്ങൾക്കു വാക്കിൽനിന്ന് ആത്മലാഭം എങ്ങനെ എന്നു പറയുന്നു:—ഈ നാമവിശേഷങ്ങൾക്കു വാക്ക് എന്ന ശബ്ദം കൊണ്ടു പറയപ്പെടുന്ന വസ്തുവാണ് ബ്രഹ്മം, അതായതു ആത്മാവു്. അതിനാൽ, അതിൽനിന്നാണു നാമങ്ങൾക്കു ആത്മലാഭം. അവയ്ക്കു ശബ്ദവ്യതിരിക്തമായ സ്വരൂപമുണ്ടാവാൻ ന്യായമില്ലല്ലോ. അതിനെ പ്രതിപാദിയ്ക്കുന്നു:—എന്തെന്നാൽ, ഈ ശബ്ദസാമാന്യമാണു എല്ലാനാമങ്ങളേയും സ്വരൂപപ്രദാനംകൊണ്ടു ഭരിക്കുന്നതു്. ഇങ്ങനെ കാര്യകാരണഭാവവും, സാമാന്യവിശേഷഭാവവും ആത്മപ്രദാനവും ഉപപന്നമായതുകൊണ്ടു നാമവിശേഷങ്ങൾ ശബ്ദമാത്രങ്ങളെന്നു സിദ്ധിക്കുന്നു. ഇങ്ങനെതന്നെ അടുത്ത രണ്ടു വാക്യങ്ങളിലും ഉപപത്തികൾ യോജിപ്പിച്ചുകൊള്ളണം.

1 ഉപ.—അഥ രൂപാണാം ചക്ഷുരിത്യേതദേഷാമുക്ഥം; അതോഹി സർവ്വാണിരൂപാണ്യുത്തിഷ്ഠന്തി. ഏതദേഷാം സാമ; ഏതദ്ധി സർവൈ രൂപൈഃ സമം; ഏതദേഷാം ബ്രഹ്മ; ഏതദ്ധി സർവ്വാണി രൂപാണി ബിഭർത്തി.

| | |
|---|---|
| അഥ രൂപാണാം | =ഇനി രൂപവിശേഷങ്ങൾക്ക രൂപസാമാന്യത്തിൽ അന്തർഭാവത്തെ പറയുന്നു:— |
| ഏഷാം | =ഈ രൂപങ്ങൾക്ക |
| ചക്ഷുഃ ഇതി ഏതത് | =ചക്ഷുസ്സെന്നുള്ള രൂപസാമാന്യമാണ് |
| ഉക്ഥം | =ഉപാദാനകാരണം. |
| ഹി | =എന്തെന്നാൽ, |
| അതഃ | =ഇതിൽനിന്നാണ് |
| സർവ്വാണി രൂപാണി | =എല്ലാരൂപങ്ങളും |
| ഉത്തിഷ്ഠന്തി | =ഉണ്ടാകുന്നതു്. |
| ഏതത് | =ഇതു് ഈ രൂപസാമാന്യം |
| ഏഷാം | =ഈ രൂപവിശേഷങ്ങളുടെ |
| സാമ | =സമമാകുന്നു. |
| ഹി | =എന്തെന്നാൽ |
| ഏതത് | =ഇതു് |
| സർവ്വൈഃ രൂപൈഃ | =എല്ലാ രൂപങ്ങളോടും |
| സമം | =സമമാകുന്നു. |
| ഏതത് | =ഈ രൂപസാമാന്യം |
| ഏഷാം | =ഈ രൂപവിശേഷങ്ങളുടെ |
| ബ്രഹ്മ | =ബ്രഹ്മമാകുന്നു=ആത്മാവാകുന്നു. |
| ഹി | =എന്തെന്നാൽ |
| ഏതത് | =ഇതു് |
| സർവ്വാണി രൂപാണി | =എല്ലാരൂപങ്ങളേയും |
| ബിഭർത്തി | =ഭരിക്കുന്നു. |

ഭാഷ്യം—ഇനി രൂപവിശേഷങ്ങൾക്ക രൂപസാമാന്യത്തിൽ അന്തർഭാവത്തെ പറയുന്നു—സിതം, അസിതം മുതലായ രൂപങ്ങൾക്ക, ചക്ഷുസ്സെന്നു പറയുന്ന, ചക്ഷുർവ്വിഷയമായ രൂപങ്ങളുടെ സാമാന്യമാണു ഉപാദാനകാരണം. എന്തെന്നാൽ ഇതിൽ നിന്നാണു എല്ലാരൂപങ്ങളുമുണ്ടാകുന്നതു്. ഇതു് ഈ രൂപവിശേഷങ്ങളുടെ സാമമാകുന്നു. എന്തെന്നാൽ ഇതു എല്ലാ രൂപവിശേഷങ്ങളോടും സമമാണ്. ഇതു് ഇവയുടെ ബ്രഹ്മം—ആത്മാവു്—ആകുന്നു. എന്തെന്നാൽ, ഇതു് എല്ലാ രൂപവിശേഷങ്ങളേയും ഭരിക്കുന്നു. 2

ഉപ — അഥ കർമ്മണാം—ആത്മേത്യേതദേഷാമുക്ഥം; അതോ ഹി സർവ്വാണി കർമ്മാണ്യുത്തിഷ്ഠന്തി. ഏതദേഷാം സാമ; ഏതദ്ധി സർവ്വൈഃ കർമ്മഭിഃ സമം. ഏതദേഷാം ബ്രഹ്മ; ഏതദ്ധി സർവ്വാണി കർമ്മാണി ബിഭർത്തി. തദേതത് ത്രയം സദേകമയമാത്മാ. ആത്മോ ഏകഃ സന്നേതത് ത്രയം. തദേതദമൃതം സത്യേന ച്ഛന്നം. പ്രാണോ വാ അമൃതം; നാമരൂപേ സത്യം; താഭ്യാമയം പ്രാണശ്ഛന്നഃ 3

| | |
|---|---|
| അഥ | =ഇനി |
| കർമ്മണാം | =കർമ്മവിശേഷങ്ങൾക്ക കർമ്മസാമാന്യത്തിൽ അന്തർഭാവത്തെപറയുന്നു.— |

| | |
|---|---|
| ഏഷാം | =ഈ കർമ്മവിശേഷങ്ങൾക്കു |
| ആത്മാ ഇതി ഏതത് | =ആത്മാവു (ശരീരം) എന്നു പറയുന്ന കർമ്മസാമാന്യമാണ് |
| ഉക്ഥം | =ഉപാദാനകാരണം. |
| ഹി | =എന്തെന്നാൽ |
| അതഃ | =ഇതിൽനിന്നാണ് |
| സർവ്വാണികർമ്മാണി | =എല്ലാ കർമ്മങ്ങളും |
| ഉത്തിഷ്ഠന്തി | =ഉണ്ടാകുന്നതു്. |
| ഏതത് | =ഈ കർമ്മസാമാന്യമാണ് |
| ഏഷാം | =ഈകർമ്മവിശേഷങ്ങളുടെ |
| സാമ | =സാമം. |
| ഹി | =എന്തെന്നാൽ |
| ഏതത് | =ഇതു് |
| സർവ്വൈഃകർമ്മഭിഃ | =എല്ലാകർമ്മവിശേഷങ്ങളോടും |
| സമം | =സമമാകുന്നു. |
| ഏതത് | =ഈ കർമ്മസാമാന്യം |
| ഏഷാം | =ഈ കർമ്മവിശേഷങ്ങളുടെ |
| ബ്രഹ്മ | =ബ്രഹ്മമാകുന്നു=ആത്മാവാകുന്നു. |
| ഹി | =എന്തെന്നാൽ, |
| ഏതത് | =ഇതു് |
| സർവ്വാണി കർമ്മാണി | =എല്ലാകർമ്മവിശേഷങ്ങളേയും |
| ബിഭർത്തി | =ഭരിക്കുന്നു. |
| തത് ഏതത് ത്രയം | =അങ്ങനെയുള്ള ഈ നാമം, രൂപം, കർമ്മം എന്ന മൂന്നും |
| ഏകംസത് | =ഒന്നായിട്ടു |
| അയം ആത്മാ | =ഈ ആത്മാവാകുന്നു=കാര്യകരണസങ്ഘാതരൂപമായ ഈ പിണ്ഡമാകുന്നു. |
| ഏകഃസൻ | =ഏകമായിരിക്കുന്ന |
| ആത്മാ | =ഈ കാര്യകരണസങ്ഘാതം |
| ഏതത് ത്രയം ഉ | =ഈ നാമരൂപകർമ്മങ്ങൾ മൂന്നുംതന്നെ |
| തത് ഏതത് അമൃതം | =ഈ (പറവാൻപോകുന്ന) അമൃതം |
| സത്യേന ഛന്നം | =സത്യത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നു. |
| അമൃതം | =അമൃതമെന്നു പറയുന്നതു് |
| പ്രാണഃ വൈ | =പ്രാണനാകുന്നു. |
| സത്യം | =സത്യമെന്നു പറയുന്നതു് |
| നാമരൂപേ | =നാമരൂപങ്ങളത്രെ. |
| താഭ്യാം | =അവയാൽ |
| അയം പ്രാണഃ | =ഈ പ്രാണൻ |
| ഛന്നഃ | =മറയ്ക്കപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—ഇനി ഇപ്പോൾ, മനനാത്മകങ്ങളും ദർശനാത്മകങ്ങളും ചില

നാത്മകങ്ങളും ആയ എല്ലാ കർമ്മവിശേഷങ്ങൾക്കും ക്രിയാസാമാന്യത്തിൽ അന്തർഭാവത്തെ പറയുന്നു:—എല്ലാ കർമ്മവിശേഷങ്ങൾക്കും ഉപാദാനകാരണം ആത്മാവെന്നു പറയുന്നതാകുന്നു. ആത്മാവെന്ന ശബ്ദത്തിൻെറ അർത്ഥം ശരീരസാമാന്യമെന്നാണ്. ഇവിടെ ആത്മാവിൻെറ കർമ്മത്തെയാണ് ആത്മാവെന്നു പറഞ്ഞിരിക്കുന്നത്. ശരീരമാകുന്ന ആത്മാവുകൊണ്ടാണ കർമ്മം ചെയ്യുന്നതെന്നു പറഞ്ഞിട്ടുണ്ടല്ലോ. എല്ലാ കർമ്മവും അഭിവ്യക്തമാകുന്നതും ശരീരത്തിലാണ്. അതുകൊണ്ട്—ശരീരത്തിൽ ഇരിക്കുന്നതാകകൊണ്ട്—ആത്മശബ്ദം ശരീരത്താൽ നിർവ്വഹിക്കപ്പെടുന്ന കർമ്മത്തെ പറയുന്നു. കർമ്മമെന്നു പറഞ്ഞതു കർമ്മസാമാന്യമാണ. അതാണ് എല്ലാ കർമ്മവിശേഷങ്ങൾക്കും ഉക്ഥമെന്നും മററുമുള്ളതു മുമ്പിലത്തെപ്പോലേ തന്നെ.

മേൽപറഞ്ഞപ്രകാരമുള്ള, തമ്മിൽതമ്മിൽ ആശ്രയിച്ചിരിക്കുന്നതും പരസ്പരാഭിവ്യക്തിക്കു കാരണവും, പരസ്പരം ലയിക്കുന്നതും ആയ, നാമം, രൂപം,കർമ്മം എന്ന മൂന്നും ഒരുമിച്ചുചേൎന്നു, മുക്കാലിപോലേ ഒന്നായതാണ്, കാര്യകാരണസങ്ഘാതാത്മകമായ ഈ പിണ്ഡം. അന്നത്രയത്തിൽ, "ഏതന്മയോ വാ അയമാത്മാ" ഇത്യാദികൊണ്ട് ഇതു വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. നാമം, രൂപം, കർമ്മം ഇത്രയും മാത്രമാണ്, വ്യാകൃതവും അവ്യാകൃതവുമായ ഈ ജഗത്തെല്ലാം. ഏകമായിരിക്കുന്ന ഈ കാര്യകാരണസങ്ഘാതം, അദ്ധ്യാത്മം, അധിഭൂതം, അധിദൈവം എന്നീ നിലകളിൽ വ്യവസ്ഥിതമായ ഈ നാമം, രൂപം, കർമ്മം എന്ന മൂന്നുംതന്നെ.

ഈ പറയാൻപോകുന്ന അമൃതം സത്യത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നു. ഈ വാക്യത്തിൻെറ അർത്ഥം പറയുന്നു:—കരണാത്മകനും, അന്തർഭാഗത്തിൽ ഉപഷ്ടംഭിപ്പിക്കുന്നവനും, ആത്മാവിൻെറഉപാധിയായിരിക്കുന്നവനും, സ്ഥൂലദേഹം നശിച്ചാലും നശിക്കാത്തവനും ആയ പ്രാണനാണ് അമൃതമെന്നു പറയപ്പെടുന്നതു്. സത്യമെന്നു പറയുന്നതു, കാര്യാത്മകങ്ങളും ശരീരാവസ്ഥയിലുള്ളവയും ആയ നാമരൂപങ്ങളാണ്. ക്രിയാത്മകനും ആ നാമരൂപങ്ങളുടെ ഉപഷ്ടംഭകൻമായ പ്രാണനാകട്ടെ, ബാഹ്യങ്ങളും, ഉണ്ടാവുകയും നശിക്കയും ചെയ്യുന്ന സ്വഭാവത്തോടുകൂടിയവയും അതുകൊണ്ടുതന്നെ മർത്ത്യങ്ങളുമായ ആ നാമരൂപങ്ങളാൽ മറയ്ക്കപ്പെട്ടിരിക്കുന്നു. ഇങ്ങനെ ഈ അവിദ്യാവിഷയമായ സംസാരതത്ത്വം കാണിക്കപ്പെട്ടു. ഇതിനുമേൽ, വിദ്യാവിഷയമായ ആത്മാവു അറിയപ്പെടണമെന്നുവച്ചു നാലാമദ്ധ്യായം ആരംഭിക്കുന്നു. (അടുത്ത അധ്യായം ബൃഹദാരണ്യകക്രമത്തിനു നാലാമദ്ധ്യായവും ഉപനിഷത്തിൻെറ ക്രമത്തിനു രണ്ടാമദ്ധ്യായവുമാണ്.)

ബൃഹദാരണ്യകോപനിഷത്തിൽ ഒന്നാമദ്ധ്യായത്തിൽ
ആറാംബ്രാഹ്മണം കഴിഞ്ഞു.

ഒന്നാമദ്ധ്യായവും കഴിഞ്ഞു.

ബൃഹദാരണ്യക്രമത്തിനു മൂന്നാമദ്ധ്യായം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായം.

### ഒന്നാംബ്രാഹ്മണം.

ഭാഷ്യം — "ആത്മാവെന്നുതന്നെ ഉപാസിക്കണം; ആ ആത്മതത്വത്തെ അനുസന്ധാനം ചെയ്താൽ സർവ്വം അനുസന്ധാനംചെയ്യപ്പെട്ടതായിത്തീരും. എല്ലാത്തിലും പ്രിയതരമായതുകൊണ്ട്, അന്വേഷിക്കപ്പെടേണ്ടതും അതുതന്നെ — ആ ആത്മതത്വം തന്നെയാണ്. ആത്മാവിനെത്തന്നെ, 'ഞാൻ ബ്രഹ്മമാകുന്നു' എന്ന് അറിഞ്ഞു ബ്രഹ്മം സർവ്വവുമായിത്തീർന്നു. അങ്ങനെ സർവ്വാത്മഭാവപ്രാപ്തിക്കുനിമിത്തമായതുകൊണ്ടും ആത്മതത്വംതന്നെയാണ് അന്വേഷിക്കപ്പെടേണ്ടതു്!" ഇങ്ങനെ, ആത്മതത്വം ഒന്നുതന്നെയാണു വിദ്യാവിഷയം. 'ആ ദേവത വേറെ, ഞാൻ വേറേ' എന്നുള്ള ഭേദദൃഷ്ടിക്കു വിഷയമായിട്ടുള്ളതാകട്ടെ അവിദ്യാവിഷയമാകുന്നു-

"ഏകധൈവാനുദ്രഷ്ടവ്യം", "മൃത്യോഃ സ മൃത്യുമാപ്നോതി, യ ഇഹ നാനേവ പശ്യതി" ഇത്യാദികളെക്കൊണ്ട്, എല്ലാ ഉപനിഷത്തുകളിലും, വിദ്യാവിഷയവും അവിദ്യാവിഷയവും വേർതിരിക്കപ്പെട്ടിട്ടുണ്ട്. അവയിൽ അവിദ്യാവിഷയമെല്ലാം, മൂന്നാമദ്ധ്യായത്തിൻെറ — ഉപനിഷൽക്രമത്തിൽ ഒന്നാമദ്ധ്യായത്തിൻെറ — അവസാനംവരെയുള്ള ഭാഗത്തിൽ, സാധനാദിഭേദവിശേഷങ്ങളുടെ വിനിയോഗത്താൽ വ്യാഖ്യാനിക്കപ്പെട്ടുകഴിഞ്ഞു. അങ്ങനെ വ്യാഖ്യാനിക്കപ്പെട്ട അവിദ്യാവിഷയം മുഴുവൻ രണ്ടുപ്രകാരത്തിൽ ഉള്ളതാണ്. ഉള്ളിൽ, ഗൃഹത്തിനു തൂണുമുതലായതുപോലെ, ഉപഷ്ടംഭകനും, പ്രകാശകനും, അമൃതനുമായ പ്രാണൻ. പുറമെ, കാര്യരൂപവും, അപ്രകാശാത്മകവും, ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്ന സ്വഭാവത്തോടുകൂടിയതും, ഗൃഹത്തിനു പുല്ലു, കുശങ്ങൾ, മണ്ണു മുതലായവ എങ്ങനെയോ അതുപോലെയുള്ളതും, സത്യശബ്ദംകൊണ്ടു പറയപ്പെടുന്നതും മർത്ത്യവുമായിട്ടുള്ള സ്ഥൂലശരീരം. അതിനാൽ അമൃതശബ്ദവാച്യനായ പ്രാണൻ ഛന്നനായിരിക്കുന്നു എന്നു പറഞ്ഞു് ഉപസംഹരിക്കയും ചെയ്തിട്ടുണ്ട്.

ആ പ്രാണൻതന്നെ, ബാഹ്യങ്ങളായ, ആദിത്യചന്ദ്രാദികളായ ആധാരഭേദങ്ങളിൽ പലവിധത്തിൽ വിസ്തൃതനായിരിക്കുന്നു. പ്രാണൻ ഏകനായ ദേവൻ എന്നു പറയപ്പെടുന്നു. പ്രാണൻെറ, ബാഹ്യവും ഏകവും സാധാരണവുമായ പിണ്ഡംതന്നെ, വിരാട്ട്, വൈശ്വാനരൻ, പുരുഷവിധനായ ആത്മാവ്, പ്രജാപതി, കൻ, ഹിരണ്യഗർഭൻ ഇത്യാദികളായ ശബ്ദങ്ങളെക്കൊണ്ടു പറയപ്പെടുന്നു. അതിൻെറ കരണങ്ങൾ സൂര്യാദികളെക്കൊണ്ടു വേർതിരിക്കപ്പെട്ടിരിക്കുന്നു. ഏകവും അനേകവുമായ ബ്രഹ്മം ഇത്രയുംതന്നെ; ഇതിനപ്പുറമില്ല. ഇതു്, പ്രത്യേകം ശരീരഭേദങ്ങളിൽ പരിസമാപ്തമായിരിക്കുന്നതും, ചേതനയുള്ളതും കർത്താവും ഭോക്താവുമാകുന്നു.

ഈ അവിദ്യാവിഷയത്തെത്തന്നെ ആത്മാവെന്ന നിലയിൽ അംഗീകരിച്ചിരിക്കുന്ന ഗാർഗ്യൻ എന്ന ബ്രാഹ്മണനെ വക്താവായും, അതിനു

വിപരീതമായ മുഖ്യബ്രഹ്മത്തെ ആത്മാവായിക്കാണുന്ന അജാതശത്രുവിനെ ശ്രോതാവായും കല്പിച്ച് ഒരു ആഖ്യായിക പറയുവാൻ പോകുന്നു. എന്തെന്നാൽ, പൂർവ്വപക്ഷവും സിദ്ധാന്തവുമായ ആഖ്യായികയുടെ രൂപത്തിൽ സമർപ്പിക്കപ്പെടുന്ന അർത്ഥം ശ്രോതാവിന് സുഖമായി മനസ്സിലാകും. നേരെമറിച്ച്, പ്രശ്നമെന്നും ഉത്തരമെന്നുമുള്ള നിലയിലല്ലാതെ, തർക്കശാസ്ത്രംപോലെ വെറും കാര്യം മാത്രം പറഞ്ഞുകൊണ്ടുപോകുന്ന വാക്യങ്ങൾ പ്രതിപാദിക്കുന്ന അർത്ഥമാകട്ടെ, വിഷയം അതിസൂക്ഷ്മമാകയാൽ, മനസ്സിലാകുവാൻ പ്രയാസമായിരിക്കും. കാഠകത്തിൽ—"ശ്രവണായാപി ബഹുഭിര്യോ ന ലഭ്യഃ" ഇത്യാദി വാക്യങ്ങളെക്കൊണ്ട്, പ്രകൃതമായ വസ്തു സുസംസ്കൃതമായ ദേവ (സാത്വിക) ബുദ്ധിക്കുമാത്രമേ മനസ്സിലാകുവാൻ സാധിക്കയുള്ളൂ എന്നും സാമാന്യബുദ്ധിക്കു മനസ്സിലാകുവാൻ സാധിക്കയില്ലെന്നുമുള്ളതു വിസ്തരിച്ചു കാണിച്ചിട്ടുണ്ട്. "ആചാര്യവാൻപുരുഷോവേദ" എന്നും, "ആചാര്യാദ്ധൈവ വിദ്യാ" എന്നു ഛാന്ദോഗ്യത്തിലും, "ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനസ്തത്ത്വദർശിനഃ" എന്നു ഗീതയിലും പറഞ്ഞിട്ടുണ്ട്. ഇതിലും, ശാകല്യയാജ്ഞവല്ക്യസംവാദംകൊണ്ട്, ബ്രഹ്മം അതിഗഹനമാണെന്ന്, വലിയ സംരംഭത്തോടുകൂടി മേൽപറയും. അതിനാൽ, ആഖ്യായികാരൂപത്തിൽ, പൂർവ്വപക്ഷസിദ്ധാന്തരൂപത്തിലാക്കി വസ്തുവിനെ സമർപ്പിക്കുന്നതിനുള്ള ആരംഭം യുക്തംതന്നെ.

എന്നു മാത്രമല്ല, ആഖ്യായികാരൂപത്തിൽ പറയുന്നതു ആചാരവിധിയെ ഉപദേശിക്കുന്നതിനും ഉപകരിക്കും. വക്താവ് ഇന്ന ആചാരത്തോടുകൂടിയിരിക്കണമെന്നും ശ്രോതാവിന് ഇന്ന ആചാരങ്ങൾ ഉണ്ടായിരിക്കണമെന്നും വിദ്യാദാനത്തിലും വിദ്യാലാഭത്തിലും വക്താവിനും ശ്രോതാവിനുമുള്ള ആചാരങ്ങൾ ആഖ്യായികയിൽനിന്നു അറിയാം. കേവലതർക്കബുദ്ധിയെ നിഷേധിക്കുക എന്നുള്ളത് ആഖ്യായികയുടെ വേറൊരു പ്രയോജനമാണ്. "നൈഷാതർക്കേണ മതിരാപനേയാ" എന്നു ശ്രുതിയും, "ന തർക്കശാസ്ത്രദഗ്ദ്ധായ" എന്നു സ്മൃതിയും, കേവലതർക്കംകൊണ്ടു തത്ത്വജ്ഞാനമുണ്ടാകയില്ലെന്നു കാണിക്കുന്നു. ബ്രഹ്മവിജ്ഞാനത്തിൽ ശ്രദ്ധ പരമമായ സാധനമാണെന്നും ആഖ്യായികകൊണ്ടു കിട്ടുന്നു. ആഖ്യായികയിൽ, ഗാർഗ്ഗ്യനും അജാതശത്രുവിനും ഏററവും ശ്രദ്ധാലുത്വം കാണുന്നുണ്ടല്ലോ. "ശ്രദ്ധാവാൻ ലഭതേജ്ഞാനം" എന്നു സ്മൃതിയുമുണ്ട്.

ഉപ—ഓം. ദൃപ്തബാലാകിർഹാനൂചാനോ ഗാർഗ്ഗ്യ ആസ. സ ഹോവാചാജാതശത്രും കാശ്യം, ബ്രഹ്മ തേ ബ്രവാണീതി. സ ഹോ വാചാജാതശത്രുഃ സഹസ്രമേതസ്യാം വാചി ദദ്മോ, ജനകോ ജനക ഇതി വൈ ജനാധാവന്തീതി.

| | |
|---|---|
| അനൂചാനഃ | =അനുവചനസമർത്ഥനും=വാഗ്മിയും |
| ദൃപ്തബാലാകിഃ | =ദൃപ്ത (ഗർവിത)നും ബലാകയുടെ പുത്രനും ആയ |
| ഗാർഗ്ഗ്യഃ | =ഗാർഗ്ഗ്യൻ എന്നു ഗോത്രനാമമുള്ള ഒരു ബ്രാഹ്മണൻ |

| | |
|---|---|
| ആസ ഹ | =ഉണ്ടായിരുന്നപോൽ. |
| സഃ | =അവൻ |
| കാശ്യം | =കാശിരാജനായ |
| അജാതശത്രും | =അജാതശത്രുവിനോട്, |
| തേ | ="അങ്ങേയ്ക്കു് |
| ബ്രഹ്മ ബ്രവാണി | =ഞാൻ ബ്രഹ്മത്തെ പറഞ്ഞുതരാം" |
| ഇതി ഉവാച ഹ | =എന്ന പറഞ്ഞുവത്രേ. |
| സഃ അജാത ശത്രുഃ | =ആ അജാതശത്രു |
| ഉവാച ഹ | =പറഞ്ഞുപോൽ— |
| ഏതസ്യാം വാചി | ="ഈ വാക്കനിമിത്തം |
| സഹസ്രം | =ആയിരം പശുക്കളെ |
| ദദ്മഃ | =നാം തരുന്നുണ്ട്. |
| ജനകഃ ജനകഃ ഇതി വൈ | =ജനകൻ ജനകൻ എന്നാണല്ലോ |
| ജനാഃ | =ജനങ്ങൾ |
| ധാവന്തി | =ഓടുന്നതു്." |
| ഇതി | =എന്ന - |

ഭാഷ്യം—ഈ ആഖ്യായികയിൽ പൂർവ്വപക്ഷത്തെ പറയുന്നവനായി, അവിദ്യാവിഷയത്തെ ബ്രഹ്മമെന്ന വിചാരിക്കുന്നവനും, വേണ്ടുംവണ്ണം ബ്രഹ്മത്തെ അറിയാത്തതുകൊണ്ടുതന്നെ ഗർവ്വിതനും ബലാകയുടെ പുത്രനും വാഗ്മിയുമായി ഗാർഗ്ഗ്യൻ എന്ന ഗോത്രനാമമുള്ള ഒരു ബ്രാഹ്മണൻ ഒരുകാലത്തുണ്ടായിരുന്നു. അദ്ദേഹം അജാതശത്രു എന്ന പേരുള്ള കാശിരാജാവിന്റെ അടുക്കൽ ചെന്നു്, "ഞാൻ അങ്ങേയ്ക്കു ബ്രഹ്മത്തെ പറഞ്ഞുതരാം" എന്ന പറഞ്ഞു. ഇതുകേട്ടു്, അജാതശത്രു പറഞ്ഞു:—"അങ്ങു 'നിനക്കു ബ്രഹ്മത്തെ പറഞ്ഞുതരാം" എന്ന പറഞ്ഞ വാക്കനിമിത്തം ഞാൻ ആയിരം പശുക്കളെ ദാനംചെയ്യുന്നുണ്ട്" ആ വാക്കുമാത്രം ആയിരം പശുക്കളെ ദാനംചെയ്യുന്നതിനുനിമിത്തമാണെന്നാണു രാജാവിന്റെ അഭിപ്രായം. എന്നാൽ ബ്രഹ്മത്തെപ്പറയുക എന്ന നിമിത്തത്തെത്തന്നെ എന്തുകൊണ്ട് ആവശ്യപ്പെട്ടില്ല? "നിനക്കു ബ്രഹ്മത്തെ പറഞ്ഞുതരാം" എന്നുള്ള വാക്കു മാത്രംനിമിത്തമായി വിചാരിക്കുന്നതു് എന്തുകൊണ്ട്? എന്നുള്ളതിനു സമാധാനമായി, രാജാവിന്റെ അഭിപ്രായത്തെ ശ്രുതിതന്നെ പറയുന്നു. ജനകൻ ജനകൻ എന്നു് പദത്തെ ആവർത്തിച്ചിരിക്കുന്നതു്, ജനകൻ ദാതാവു്, ജനകൻ ശ്രോതാവു, എന്നുള്ള രണ്ടു വാക്യങ്ങളുടെ അർത്ഥത്തിലാണു്. 'വൈ' എന്ന ശബ്ദം പ്രസിദ്ധിയെ കാണിക്കുന്നു. "ജനകനാണു ദാനംചെയ്യുവാൻ ഇച്ഛയുള്ളവൻ, ജനകനാണു ശ്രവിപ്പാൻ ഇച്ഛിക്കുന്നവൻ, എന്നുവിചാരിച്ചു, ബ്രഹ്മത്തെ ശ്രവിക്കുവാനാഗ്രഹിക്കുന്നവരും പറയുവാൻ ഇച്ഛിക്കുന്നവരും പ്രതിഗ്രഹിക്കുവാൻ ഇച്ഛിക്കുന്നവരും ആയ ജനങ്ങൾ ജനകന്റെ അടുക്കലേക്കു് ഓടുന്നു. അതിനാൽ, അതെല്ലാം അങ്ങു എന്നിലും സംഭാവനം ചെയ്യുവല്ലോ" എന്നാണു രാജാവിന്റെ അഭിപ്രായം. 1.

ഉപ—സ ഹോവാച ഗാർഗ്യഃ—യ ഏവാസാവാദിത്യേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രുഃ—മാമൈതസ്മിൻ സംവദിഷ്ഠാഃ; അതിഷ്ഠാഃ സർവേഷാം ഭൂതാനാം മൂർദ്ധാ രാജേതിവാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ / തിഷ്ഠാഃ സർവേഷാം ഭൂതാനാം മൂർദ്ധാ, രാജാ ഭവതി     2.

| | |
|---|---|
| സഃ ഗാർഗ്യഃ | =ആ ഗാർഗ്യൻ |
| ഉവാച ഹ | =പറഞ്ഞു:— |
| ആദിത്യേ | ="ആദിത്യനിൽ ഉള്ള |
| അസൗ പുരുഷഃ | =ആ പുരുഷൻ |
| യഃ ഏവ | =ആരോ |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു(=കാണുന്നു)." |
| സഃ അജാതശത്രുഃ | =ആ അജാതശത്രു |
| ഉവാച ഹ | =പറഞ്ഞു:— |
| മാ | ="വേണ്ടാ, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിൻെറ വിഷയത്തിൽ |
| മാസംവദിഷ്ഠാഃ | =സംവദിയ്ക്കേണ്ട=അങ്ങു സംവാദത്തെ ചെയ്യേണ്ട |
| അതിഷ്ഠാഃ | =അതിഷ്ഠനം=എല്ലാഭൂതങ്ങളെയും അതിക്രമിച്ചു സ്ഥിതിചെയ്യുന്നവനും |
| സർവേഷാം ഭൂതാനാം | =എല്ലാഭൂതങ്ങളുടേയും |
| മൂർദ്ധാ | =മൂർദ്ധാവും =ശിരസ്സും |
| രാജാ | =രാജാവും =ദീപ്തിഗുണോപേതനും |
| ഇതി വൈ | =എന്നുള്ള വിശേഷണങ്ങളോടുകൂടി |
| അഹം | =ഞാൻ |
| ഏതം | =ഇവനെ |
| ഉപാസേ | =ഉപാസക്കുന്നു." |
| ഇതി | =എന്ന് |
| യഃ | ="ആരാണോ |
| ഏതം | =ഇവനെ |
| ഏവം | =ഇപ്രകാരം |
| ഉപാസ്തേ | =ഉപാസിക്കുന്നത്, |
| സഃ | =അവൻ |
| അതിഷ്ഠാഃ | =അതിഷ്ഠനായും, |
| സർവേഷാം ഭൂതാനാം | =എല്ലാ ഭൂതങ്ങളുടെയും |
| മൂർദ്ധാ | =മൂർദ്ധാവായും |
| രാജാ | =രാജാവായും |
| ഭവതി | =ഭവിക്കുന്നു." |

ഭാഷ്യം—അങ്ങനെ, കേൾക്കുവാനാഗ്രഹിച്ച് അഭിമുഖനായിത്തീൎന്ന രാജാവിനോടു ഗാർഗ്ഗ്യൻ പറഞ്ഞു:—"ആദിത്യനിലും ചക്ഷുസ്സിലും ഏകനായി, ചക്ഷുസ്സുവഴിയായി ഹൃദയത്തിൽ (ബുദ്ധിയിൽ) പ്രവേശിച്ചു 'ഞാൻ കൎത്താവും ഭോക്താവുമാകുന്നു' എന്നുള്ള അഭിമാനത്തോടുകൂടിയിരിക്കുന്നപുരുഷനെയാണു് ഈ കാൎയ്യകരണസങ്ഘാതത്തിൽ, ഞാൻ ബ്രഹ്മമായിക്കാണുന്നതു്. അവനെ ഞാൻ ഉപാസിക്കുന്നു. അതിനാൽ ആ പുരുഷനെ ബ്രഹ്മമെന്നു നിനക്കു ഞാൻ പറഞ്ഞുതരുന്നു. നീയും ഉപാസിക്കുക. ഇതുകേട്ടു് അജാതശത്രു "വേണ്ട വേണ്ട" എന്നു കൈകൊണ്ടു വിലക്കിക്കൊണ്ടു ഉത്തരം പറഞ്ഞു:—"ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവദിക്കേണ്ട ('മാ, മാ' എന്നു രണ്ടുതവണ പറഞ്ഞതു ഗാർഗ്ഗ്യനു അല്പം വല്ലായ്മ ഉണ്ടാകുന്നതിനുവേണ്ടിയാണു്.) ഇങ്ങനെ നമുക്കു രണ്ടുപേൎക്കും ഒരുപോലെ അറിയാവുന്ന വിഷയത്തിൽ, എന്നെ അറിവില്ലാത്തവനെപ്പോലെ കാണിച്ചുകൊണ്ടു പറയുന്നതു് എനിക്കു വല്ലായ്മയ്ക്കു കാരണമാണു. അതിനാൽ ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ അങ്ങു സംവാദം ചെയ്യേണ്ട. വേറെ ബ്രഹ്മത്തെ അറിയാമെങ്കിൽ അതിനെ പറയുക. അല്ലാതെ, എനിക്കു് അറിയാവുന്നതുതന്നെ പറയേണ്ട. പിന്നെ, എനിക്കു ബ്രഹ്മത്തെ മാത്രമേ അറിയാവൂ എന്നും അതിന്റെ വിശേഷണങ്ങളും ഉപാസനഫലങ്ങളും അറിഞ്ഞുകൂടെന്നും അങ്ങു വിചാരിക്കുന്നുണ്ടെങ്കിൽ, അങ്ങനെ വിചാരിക്കേണ്ട; അങ്ങു പറയുന്ന ഇതെല്ലാം എനിക്കു് അറിയാം. എങ്ങനെഎന്നാൽ—അതിഷ്ഠനും—ഭൂതങ്ങളെ അതിക്രമിച്ചു സ്ഥിതിചെയ്യുന്നവനും—എല്ലാ ഭൂതങ്ങളുടേയും മൂൎദ്ധാവും, ദീപ്തിഗുണത്തോടുകൂടിയിരിക്കകൊണ്ടു രാജാവും, എന്നീ വിശേഷണങ്ങളോടുകൂടിയ ബ്രഹ്മമാണു് ഈ കാൎയ്യകരണസങ്ഘാതത്തിൽ കൎത്താവും ഭോക്താവുമായിരിക്കുന്നതെന്നു വിചാരിച്ചു്, ഞാൻ ഇതിനെ ഉപാസിക്കുന്നു. ഇങ്ങനെയുള്ള മൂന്നു വിശേഷണങ്ങളോടുകൂടി ബ്രഹ്മത്തെ ഉപാസിക്കുന്നവനുള്ള ഫലവും താഴെപ്പറയുന്നതാണു്:—ആരാണോ ഈ ബ്രഹ്മത്തെ ഇങ്ങനെ ഉപാസിക്കുന്നതു്, അവൻ, അതിഷ്ഠനായും എല്ലാ ഭൂതങ്ങളുടേയും മൂൎദ്ധാവായും രാജാവായും തീരും. ഏതു ഗുണങ്ങളോടുകൂടി ഉപാസിക്കുന്നുവോ ആ ഗുണങ്ങൾക്കു് അനുരൂപമായിട്ടാണല്ലോ ഫലം ലഭിക്കുന്നതു്. "തം യഥാ യഥോപാസതേ, തദേവ ഭവതി." എന്ന ശ്രുതി അതിനു പ്രമാണമാണു്." 2.

ഉപ:—സ ഹോവാച ഗാർഗ്ഗ്യോ,യ ഏവാസൗ ചന്ദ്രേ പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോ വാചാജാതശത്രു,ൎമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ; ബൃഹൻ, പാണ്ഡരവാസാഃ, സോമോ രാജേതിവാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ,ഽഹരഹൎഹ സുതഃ,പ്രസുതോ ഭവതി, നാസ്യാന്നം ക്ഷീയതേ. 3.

സഃഗാർഗ്ഗ്യഃ =ആ ഗാർഗ്ഗ്യൻ
ഉവാചഹ =പറഞ്ഞു—
ചന്ദ്രേ ="ചന്ദ്രനിലുള്ള
അസൗ പുരുഷഃ =ആ പുരുഷൻ

| | |
|---|---|
| യഃ ഏവ | =ആരോ |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു” |
| ഇതി | =എന്ന് |
| സഃ അജാതശത്രുഃ | =ആ അജാതശത്രു |
| ഉവാചഹ | =പറഞ്ഞു:— |
| മാ | =“വേണ്ട, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിൻെറ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =അങ്ങു സംവദിക്കേണ്ട; |
| ബൃഹൻ | =മഹാനും |
| പാണ്ഡരവാസാഃ | =പാണ്ഡര (ശുഭ്ര) മായ വാസസ്സോടുകൂടിയവനും |
| രാജാ | =രാജാവും ആയ |
| സോമഃ | =സോമൻ |
| ഇതിവൈ | =എന്നുവിചാരിച്ചു |
| അഹം | =ഞാൻ |
| ഏതം | =ഈ പുരുഷനെ |
| ഉപാസേ | =ഉപാസിക്കുന്നു” |
| ഇതി | =എന്ന് |
| യഃ | =“ആരാണോ |
| ഏതം | =ഇവനെ |
| ഏവം | =ഇപ്രകാരം |
| ഉപാസ്തേ | =ഉപാസിക്കുന്നതു് |
| സഃ(തസ്യ) | =അവന്നു് |
| അഹരഹഃ | =ദിവസംതോറും |
| സുതഃ | =യജ്ഞത്തിൽ (പ്രകൃതിയിൽ)സോമം അഭിഷുതമായും |
| പ്രസുതഃ | =വികൃതികളിൽ പ്രസുതമായും |
| ഭവതി | =ഭവിക്കും |
| അസ്യഅന്നം ന ക്ഷീയതേ | =ഇവന് അന്നം ക്ഷയിക്കയില്ല.” |

ഭാഷ്യം—തനിക്ക് അറിയാവുന്നതുതന്നെയായതുകൊണ്ടു്, ആദിത്യരൂപമായ ബ്രഹ്മത്തെ അജാതശത്രു നിരാകരിച്ചപ്പോൾ, ഗാർഗ്യൻ, ചന്ദ്രനിൽ വേറൊരു ബ്രഹ്മത്തെ അംഗീകരിച്ചു. “ചന്ദ്രനിലും മനസ്സിലും ബുദ്ധിയിലും ഒന്നായി, കർത്താവും ഭോക്താവുമായിരിക്കുന്ന പുരുഷനെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു” എന്നും മററും മുമ്പിലത്തേപ്പോലെതന്നെ. ബൃഹൻ=മഹാൻ. പാണ്ഡരമായ - ശുക്ലമായ—വാസസ്സോടുകൂടിയവൻ പാണ്ഡരവാസസ്സ്. പ്രാണൻെറ ശരീരം അപ്പുകളായതുകൊണ്ടും, പുരുഷൻ, വസ്ത്രത്താൽ എന്നപോലെ ശരീരത്താൽ വേഷ്ടിതനായിത്തീരുന്നതുകൊണ്ടും, അപ്പുകൾ പാണ്ഡരങ്ങളാണെന്നുള്ളതു പ്രസിദ്ധമാകയാലും, ചന്ദ്രാഭിമാ

നിയായ പ്രാണനെ പാണ്ഡരവാസസ്സെന്നു പറഞ്ഞതു യുക്തംതന്നെ. "മഹാനും, പാണ്ഡരമായ വാസസ്സോടുകൂടിയവനും ദീപ്തിഗുണമുള്ളവനുമായ ചന്ദ്രനേയും, യജ്ഞത്തിൽ അഭിഷവണം ചെയ്യപ്പെടുന്നതും ലതാത്മകവും ആയ, അന്നഭൂതമായ സോമത്തേയും ഏകീകരിച്ചു് ഇതിനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു. ഇപ്പറഞ്ഞപ്രകാരമുള്ള ഗുണങ്ങളോടുകൂടി ബ്രഹ്മത്തെ ഉപാസിക്കുന്നവന്, ദിവസംതോറും സോമം യജ്ഞത്തിൽ (പ്രകൃതിയിൽ) അഭിഷവണം ചെയ്യപ്പെടും; വികൃതികളിൽ പ്രകർഷേണ സവനം ചെയ്യപ്പെടും. പ്രകൃതിരൂപമായും വികൃതിരൂപമായും രണ്ടുവിധത്തിലുള്ള യജ്ഞങ്ങളേയും അനുഷ്ഠിക്കുന്നതിനുള്ള സാമർത്ഥ്യം സിദ്ധിക്കുമെന്നർത്ഥം. അന്നാത്മകമായ സോമത്തെ ബ്രഹ്മമായി ഉപാസിക്കുന്ന ഇവന്റെ അന്നം ക്ഷയിക്കയുമില്ല." 3.

ഉപ.—സ ഹോവാച ഗാർഗ്ഗ്യോ, യ ഏവാസൗ വിദ്യുതി പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാചാജാതശത്രു, ർമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ; തേജസ്വീതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, തേജസ്വീ ഹ ഭവതി; തേജസ്വിനീ ഹാസ്യ പ്രജാ ഭവതി. 4.

| | |
|---|---|
| സഃ ഗാർഗ്ഗ്യഃ | =ആ ഗാർഗ്ഗ്യൻ |
| ഉവാച ഹ | =പറഞ്ഞു:— |
| വിദ്യുതി | ="വിദ്യുത്തിൽ ഉള്ള |
| അസൗ പുരുഷഃ | =ആ പുരുഷൻ |
| യഃ ഏവ | =ആരോ, |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു" |
| ഇതി | =എന്ന്. |
| സഃ അജാതശത്രുഃ | =ആ അജാതശത്രു |
| ഉവാച ഹ | =പറഞ്ഞു:— |
| മാ | ="വേണ്ട |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =സംവദിക്കേണ്ട; |
| തേജസ്വീ ഇതി വൈ | =തേജസ്വി എന്നു് |
| അഹം | =ഞാൻ |
| ഏതം | =ഈ പുരുഷനെ |
| ഉപാസേ | =ഉപാസിക്കുന്നു" |
| ഇതി | =എന്ന്. |
| യഃ | ="ആരാണോ |
| ഏതം | =ഇവനെ |
| ഏവം ഉപാസ്തേ | =ഇപ്രകാരം ഉപാസിക്കുന്നതു് |
| സഃ | =അവൻ |
| തേജസ്വീ ഭവതി ഹ | =തേജസ്വിയായി ഭവിക്കുന്നു. |

| | |
|---|---|
| അസ്യ പ്രജാ | =ഇവന്റെ പ്രജ |
| തേജസ്വിനീഭവതി ഹ | =തേജസ്വിനിയായിത്തീരുന്നു." |

ഭാഷ്യം—അതുപോലെ, വിദ്യുത്തിലും ത്വക്കിലും ഹൃദയത്തിലും ഒന്നായദേവതയേ ബ്രഹ്മമായി താൻ ഉപാസിക്കുന്നു എന്നു ഗാർഗ്ഗ്യനും അതിനെ തേജസ്വി എന്ന വിശേഷണത്തോടുകൂടി താൻ ഉപാസിക്കുന്നു എന്നും ആ ഗുണത്തോടുകൂടി ഉപാസിക്കുന്നവൻ തേജസ്വിയായും അവന്റെ പ്രജ തേജസ്വിനിയായും തീരുമെന്നും അജാതശത്രുവും പറഞ്ഞു. വിദ്യുദാത്മകരംകള ബഹുത്വം അംഗീകരിച്ചിട്ടുള്ളതുകൊണ്ടാണ തന്നിലും പ്രജയിലും ഫലബാഹുല്യം പറഞ്ഞിരിക്കുന്നത്. 4

ഉപ—സ ഹോവാച ഗാർഗ്ഗ്യോ, യ ഏവായമാകാശേ പുരുഷ, ഏതമേവാഹംബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു, മ്മാ മൈതസ്മിൻ സംവദിഷ്ഠാഃ, പൂർണ്ണമപ്രവർത്തീതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ,പൂര്യതേ പ്രജയാ പശുഭി, ന്നാസ്യാസ്മാല്ലോകാത് പ്രജോദ്വർത്തതേ. 5

| | |
|---|---|
| സഃ ഗാർഗ്ഗ്യഃ ഉവാച ഹ | =ആ ഗാർഗ്ഗ്യൻ പറഞ്ഞു:— |
| ആകാശേ | ="ആകാശത്തിൽ ഉള്ള |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ ഏവ | =ആരോ |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു." |
| ഇതി | =എന്ന് |
| സഃ അജാതശത്രുഃ | =ആ അജാതശത്രു |
| ഉവാച ഹ | =പറഞ്ഞു:— |
| മാ | ="വേണ്ട, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =സംവദിക്കേണ്ട |
| പൂർണ്ണം | =പൂർണ്ണവും |
| അപ്രവർത്തി | =പ്രവർത്തിക്കാത്തതും=ക്രിയയില്ലാത്തതും |
| ഇതി വൈ | =എന്ന് |
| അഹം | =ഞാൻ |
| ഏതം | =ഇവനെ |
| ഉപാസേ | =ഉപാസിക്കുന്നു." |
| ഇതി | =എന്ന് |
| യഃ | ="ആരാണോ |
| ഏതം | =ഇവനെ |
| ഏവം ഉപാസ്തേ | =ഇപ്രകാരംഉപാസിക്കുന്നത് |
| സഃ | =അവൻ |

| | |
|---|---|
| പ്രജയാ | =പ്രജയാലും |
| പശുഭിഃ | =പശുക്കളാലും |
| പൂർയ്യതേ | =പൂർണ്ണനായിത്തീരുന്നു. |
| അസ്യ പ്രജാ | =ഇവന്റെ പ്രജ |
| അസ്മാത് ലോകാത് | =ഈ ലോകത്തിൽനിന്നു് |
| ന ഉദ്വർത്തതേ | =ഉദ്വർത്തിക്കയില്ല=അററുപോകയില്ല. |

ഭാഷ്യം—അതുപോലെ, ആകാശത്തിലും ഹൃദയാകാശത്തിലും ഏകയായ ദേവതയെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്നു ഗാർഗ്ഗ്യനും, അതിനെ, പൂർണ്ണമെന്നും അപ്രവർത്തി എന്നുമുള്ള വിശേഷണങ്ങളോടുകൂടി താൻ ഉപാസിക്കുന്നു എന്നും, അങ്ങനെ ഉപാസിക്കുവാൻ പ്രജയാലും പശുക്കളാലും പൂർണ്ണനാകുമെന്നും, അവനു സന്താനവിച്ഛേദംവരികയില്ലെന്നും അജാതശത്രുവും പറഞ്ഞു. 5

ഉപ—സ ഹോവാച ഗാർഗ്ഗ്യോ, യ ഏവായം വായൌ പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാഃ ഇന്ദ്രോ വൈകുണ്ഠോ/'പരാജിതാ സേനേതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, ജിഷ്ണുർഹാപരാജിഷ്ണുർഭവത്യന്യതസ്ത്യജായീ. 6

| | |
|---|---|
| സഃ ഗാർഗ്ഗ്യഃ ഉവാച ഹ | =ആ ഗാർഗ്ഗ്യൻ പറഞ്ഞു:— |
| വായൌ | =“വായുവിൽഉള്ള |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ ഏവ | =ആരോ |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു” |
| ഇതി | =എന്നു്. |
| സഃ അജാതശത്രുഃ ഉവാച ഹ | =ആ അജാതശത്രു പറഞ്ഞു— |
| ഇന്ദ്രഃ | =ഇന്ദ്രനും=പരമേശ്വരനും |
| വൈകുണ്ഠഃ | =വൈകുണ്ഠനും=അപ്രസഹ്യനും |
| അപരാജിതാസേനാ | =അപരാജിതയായസേനയും |
| ഇതി വൈ | =എന്നു്, |
| അഹം | =ഞാൻ |
| ഏതം ഉപാസേ ഇതി | =ഇവനെ ഉപാസിക്കുന്നു,, എന്നു് |
| സഃ | =“ആരാണോ |
| ഏതം ഏവം ഉപാസ്തേ സഃ | =ഇവനെ ഇപ്രകാരം ഉപാസിക്കുന്നതു് അവൻ |
| ജിഷ്ണുഃ | =ജിഷ്ണുവായും=ജയശീലനായും |
| അപരാജിഷ്ണുഃ | =തോൽക്കാത്തവനായും |
| അന്യതസ്ത്യജായീ | =സപത്നന്മാരേജയിക്കുന്ന ശീലമുള്ളവനായും |
| ഭവതി | =തീരുന്നു.” |

ഭാഷ്യം—അതുപോലെ, വായുവിലും പ്രാണനിലും ഹൃദയത്തിലും ഒന്നായദേവതയെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്നു ഗാർഗ്യനും, അതിനെ, ഇന്ദ്രൻ (പരമേശ്വരൻ) എന്നും, വൈകുണ്ഠൻ (ബലാൽകരിക്കുവാൻ പാടില്ലാത്തവൻ) എന്നും, അപരാജിത (അന്യന്മാരാൽ തോൽപ്പിക്കപ്പെട്ടിട്ടില്ലാത്തതു) ആയ സേന എന്നും (മരുത്തുകളും ഗണമാണെന്നാണല്ലോ പ്രസിദ്ധി) ഉള്ള വിശേഷണങ്ങളോടുകൂടി താൻ ഉപാസിക്കുന്നു എന്നും ഈ വിശേഷണങ്ങളോടുകൂടി ആ ദേവതയെ ഉപാസിക്കുന്നവൻ ജയശീലനായും തോൽക്കാത്തവനായും അന്യതസ്ത്യരെ (മററു മാതാവിൽനിന്നു ജനിച്ചവരെ സപത്നരെ എന്നർത്ഥം) ജയിക്കുന്ന ശീലമുള്ളവനായും തീരുമെന്നും അജാതശത്രുവും പറഞ്ഞു. 6

ഉപ —സ ഹോവാച ഗാർഗ്യോ, യ ഏവായമഗ്നൌ പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രുർമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ വിഷാസഹിരിതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ വിഷാസഹിർഹഭവതി; വിഷാസഹിർഹാസ്യ പ്രജാ ഭവതി. 7

| | |
|---|---|
| സഃ ഗാർഗ്യഃ ഉവാച ഹ | =ആ ഗാർഗ്യൻ പറഞ്ഞു:— |
| അഗ്നൌ | =“അഗ്നിയിലുള്ള |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ ഏവ | =ആരോ |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു” |
| ഇതി | =എന്ന്. |
| സഃ അജാതശത്രുഃ | =ആ അജാതശത്രു |
| ഉവാച ഹ | =പറഞ്ഞു— |
| മാ | =“വേണ്ട, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =സംവദിക്കേണ്ട; |
| വിഷാസഹിഃ ഇതി വൈ | =വിഷാസഹി എന്ന് (=ഇടുന്നഹവിസ്സിനെ സഹിക്കുന്നവൻഎന്ന്) |
| അഹം | =ഞാൻ |
| ഏതം | =ഈ പുരുഷനെ |
| ഉപാസേ | =ഉപാസിക്കുന്നു” |
| ഇതി | =എന്ന്. |
| യഃ | =“ആരാണോ |
| ഏതം | =ഇവനെ |
| ഏവം | =ഇപ്രകാരം |
| ഉപാസ്തേ | =ഉപാസിക്കുന്നതു |
| സഃ | =അവൻ |

| | |
|---|---|
| വിഷാസഹിഃ | =വിഷാസഹിയായി=അന്യന്മാരെ സഹിക്കുന്നവനായി |
| ഭവതി ഹ | =തീരുന്നു. |
| അസ്യ പ്രജാ | =ഇവൻെറ പ്രജ |
| വിഷാസഹിഃ ഭവതി ഹ | =വിഷാസഹിയായിത്തീരുന്നു." |

ഭാഷ്യം—അഗ്നിയിലും വാക്കിലും ഹൃദയത്തിലും ഒന്നായദേവതയെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്നു ഗാർഗ്യൻ പറഞ്ഞു. വിഷാസഹി, അതായതു്, ഹോമം ചെയ്യപ്പെടുന്ന—ക്ഷേപിക്കപ്പെടുന്ന—ഹവിസ്സിനെ, ഭസ്മമാക്കുന്നതുകൊണ്ട് സഹിക്കുന്നവൻ എന്നുള്ള വിശേഷണത്തോടുകൂടി താൻ അതിനെ ഉപാസിക്കുന്നു എന്നും അങ്ങനെ ഉപാസിക്കുന്നവൻ വിഷാസഹിയായി— അന്യരെ സഹിക്കുന്നവനായി —ത്തീരുമെന്നും, അവൻെറ പ്രജയും വിഷാസഹിയാകുമെന്നും അജാതശത്രു പറഞ്ഞു. അഗ്നികൾക്കു ബഹുത്വമുള്ളതുകൊണ്ടാണ്, വിദ്യുത്തുകൾക്കു പറഞ്ഞതുപോലെ ഫലബാഹുല്യം പറഞ്ഞിരിക്കുന്നതു്. 8

ഉപ—സ ഹോവാച ഗാർഗ്യോ, യ ഏവായമപ്സു പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി. സഹോവാചാജാതശത്രു, മ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ, പ്രതിരൂപ ഇതി വാ അഹമേനമുപാസ ഇതി; സ യ ഏതമേവമുപാസ്തേ, പ്രതിരൂപം ഹൈവൈനമനുഗച്ഛതി, നാപ്രതിരൂപം, അഥോ പ്രതിരൂപോഽസ്മാജ്ജായതേ. 8.

| | |
|---|---|
| സഃ ഗാർഗ്യഃ ഉവാച ഹ | =ആ ഗാർഗ്യൻ പറഞ്ഞു:— |
| അപ്സു | ="അപ്പുകളിൽ ഉള്ള |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ ഏവ | =ആരോ |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു" |
| ഇതി | =എന്നു്. |
| സഃ അജാതശത്രുഃ | =ആ അജാതശത്രു |
| ഉവാച ഹ | =പറഞ്ഞു:— |
| മാ | ="വേണ്ട, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിൻെറ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =സംവദിക്കേണ്ട; |
| പ്രതിരൂപഃ | =പ്രതിരൂപൻ=അനുരൂപൻ=ശ്രുതിസ്മൃതികൾക്കു അപ്രതികൂലൻ |
| ഇതി വൈ | =എന്നുള്ള വിശേഷണത്തോടുകൂടി |
| അഹം | =ഞാൻ |
| ഏതം | =ഇവനെ |
| ഉപാസേ | =ഉപാസിക്കുന്നു" |

| | |
|---|---|
| ഇതി | =എന്ന്. |
| ഏതം | =“ഇവനെ |
| ഏവം | =ഇപ്രകാരം |
| സഃ യഃ ഉപാസ്തേ | =ആർ ഉപാസിക്കുന്നുവോ |
| ഏനം | =ഇവനെ |
| പ്രതിരൂപം ഏവ | =അനുരൂപമായിട്ടുള്ളതുതന്നെ |
| അനുഗച്ഛതി | =അനുഗമിക്കുന്നു=പ്രാപിക്കുന്നു. |
| അപ്രതിരൂപം | =അനുരൂപമല്ലാത്തത് |
| ന | =പ്രാപിക്കുന്നില്ല. |
| അസ്മാത് | =ഇവനിൽനിന്നു |
| പ്രതിരൂപഃ | =അനുരൂപമായിട്ടുള്ളതുതന്നെ |
| ജായതേ അഥോ | =ഉണ്ടാകുകയും ചെയ്യുന്നു.” |

ഭാഷ്യം—അപ്പുകളിലും രേതസ്സിലും ഹൃദയത്തിലും ഒന്നായിട്ടുള്ള ദേവതയെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്നു ഗാർഗ്ഗ്യൻ പറഞ്ഞു. പ്രതിരൂപൻ (=അനുരൂപൻ ശ്രുതിസ്മൃതികൾക്കു പ്രതികൂലനല്ലാത്തവൻ) എന്ന വിശേഷണത്തോടുകൂടി താൻ അതിനെ ഉപാസിക്കുന്നു എന്നും, ഈ വിശേഷണത്തോടുകൂടി അതിനെ ഉപാസിക്കുന്നവനെ, ശ്രുതിസ്മൃതിശാസനങ്ങൾക്ക് അനുരൂപമായിട്ടുള്ളതു മാത്രമേ പ്രാപിക്കയുള്ളു എന്നും, അങ്ങനെയല്ലാത്തതു പ്രാപിക്കയില്ലെന്നും, അവനിൽനിന്നുണ്ടാകുന്നതും അങ്ങനെയുള്ളതുതന്നെ ആയിരിക്കുമെന്നും അജാതശത്രുവും പറഞ്ഞു. 8.

ഉപ—സ ഹോവാച ഗാർഗ്ഗ്യോ, യ ഏവായമാദർശേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാ ജാതശത്രു, മ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ; രോചിഷ്ണുരിതി വാ അഹമേനമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, രോചിഷ്ണുർഹ ഭവതി; രോചിഷ്ണുർഹാസ്യ പ്രജാ ഭവതി; അഥോ യൈഃ സംനഗച്ഛതി സർവാംസ്താനതിരോചതേ. 9.

| | |
|---|---|
| സഃ ഗാർഗ്ഗ്യഃ ഉവാച ഹ | =ആ ഗാർഗ്ഗ്യൻ പറഞ്ഞു:— |
| ആദർശേ | =“ആദർശത്തിൽ (=കണ്ണാടിയിൽ) ഉള്ള |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ ഏവ | =ആരോ |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു” |
| ഇതി | =എന്ന്. |
| സഃ അജാതശത്രുഃ ഉവാച ഹ | =അജാതശത്രു പറഞ്ഞു— |
| മാ | =“വേണ്ടാ, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =സംവാദം ചെയ്യേണ്ട. |
| രോചിഷ്ണുഃ ഇതി വൈ | =രോചിഷ്ണു(ദീപ്തിസ്വഭാവൻ)എന്ന വിശേഷണത്തോടുകൂടി, |

| | |
|---|---|
| അഹം ഏതം ഉപാസേ | =ഞാൻ ഇവനെ ഉപാസിക്കുന്നു" |
| ഇതി | =എന്നു്. |
| ഏതം | ="ഇവനെ |
| ഏവം | =ഇപ്രകാരം |
| യഃ ഉപാസ്തേ | =ആർ ഉപാസിക്കുന്നുവോ, |
| സഃ | =അവൻ |
| രോചിഷ്ണുഃ ഭവതി ഹ | =രോചിഷ്ണുവായിത്തീരുന്നു. |
| അസ്യ പ്രജാ | =ഇവൻെറ പ്രജ |
| രോചിഷ്ണുഃ ഭവതി ഹ | =രോചിഷ്ണുവായിത്തീരുന്നു. |
| അഥോ | =എന്നു മാത്രമല്ല, |
| യൈഃ | =ആരോടു |
| സംനിഗച്ഛതി | =അടുക്കുന്നുവോ |
| താൻ സർവാൻ | =അവരെ എല്ലാവരേയും |
| അതിരോചതേ | =അതിക്രമിച്ചു പ്രകാശിക്കുകയും ചെയ്യും. |

ഭാഷ്യം—തെളിവുള്ള സ്വഭാവത്തോടുകൂടിയ കണ്ണാടി, ഖഡ്ഗം മുതലായതിലും സത്വഗുണത്തിൻെറ ആധിക്യത്താൽ ശുദ്ധിയുള്ള ഹൃദയത്തിലും പ്രതിബിംബിക്കുന്ന ഏകയായ ദേവതയെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്നു ഗാർഗ്യനും ആ ദേവതയെ രോചിഷ്ണു എന്ന വിശേഷണത്തോടുകൂടി താൻ ഉപാസിക്കുന്നു എന്നും അങ്ങനെ ഉപാസിക്കുന്നവൻ ദീപ്തിസ്വഭാവനായിത്തീരുമെന്നു മാത്രമല്ല, അവൻെറ പ്രജയും അങ്ങനെയായിത്തീരുമെന്നും, അവൻ തന്നോടു ഇടപെടുന്നവരെ എല്ലാം കവിഞ്ഞുവിളങ്ങുമെന്നും അജാതശത്രുവും പറഞ്ഞു. 9

ഉപ—സ ഹോവാച ഗാർഗ്യോ യ ഏവായം യന്തം പശ്ചാച്ഛബ്ദോഽനൂദേ,—ത്യേതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു, മ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ; അസുരിതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, സർവം ഹൈവാസ്മിൻ ലോക ആയുരേതി നൈനം പുരാ കാലാത് പ്രാണോ ജഹാതി. 10

| | |
|---|---|
| സഃ ഗാർഗ്യഃ ഉവാച ഹ | =ആ ഗാർഗ്യൻ പറഞ്ഞു:— |
| യന്തം പശ്ചാത് | ="പോകുന്നവൻെറ പിന്നാലെ |
| യഃ ഏവ അയം ശബ്ദഃ | =ഏതൊരു ശബ്ദമാണോ |
| അനൂദേതി | =ഉദിക്കുന്നതു് |
| ഏതം ഏവ | =ഇതിനെത്തന്നെ |
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു" |
| ഇതി | =എന്നു്. |
| സഃ അജാതശത്രുഃ ഉവാച ഹ | =ആ അജാതശത്രു പറഞ്ഞു:— |
| മാ | ="വേണ്ട, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിൻെറ വിഷയത്തിൽ |

| | |
|---|---|
| **മാ സംവദിഷ്ഠാഃ** | =സംവാദം ചെയ്യേണ്ട, |
| **അസുഃ ഇതി വൈ** | =അസു എന്ന വിശേഷണത്തോടുകൂടി |
| **അഹം** | =ഞാൻ |
| **ഏതം** | =ഇതിനെ |
| **ഉപാസേ** | =ഉപാസിക്കുന്നു" |
| **ഇതി** | =എന്ന്. |
| **ഏതം** | ="ഇതിനെ |
| **ഏവം** | =ഇപ്രകാരം |
| **യഃ ഉപാസ്തേ** | =ആർ ഉപാസിക്കുന്നുവോ, |
| **സഃ** | =അവൻ |
| **അസ്മിൻ ലോകേ** | =ഈ ലോകത്തിൽ |
| **സർവം ഏവ ആയുഃ** | =മുഴുവൻ ആയുസ്സിനെയും തന്നെ |
| **ഏതി** | =പ്രാപിക്കുന്നു. |
| **ഏനം** | =ഇവനെ |
| **കാലാത് പുരാ** | =കാലത്തിനുമുമ്പ് |
| **പ്രാണഃ** | =പ്രാണൻ |
| **ന ജഹാതി** | =ഉപേക്ഷിക്കയില്ല." |

ഭാഷ്യം—പോകുന്നവന്റെ പിന്നാലേ ഉണ്ടാകുന്ന ശബ്ദത്തേയും, അധ്യാത്മമായി, ജീവനഹേതുവായ പ്രാണനേയും ഏകീകരിച്ച്, ഇതിനെത്തന്നെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്നു ഗാർഗ്യനും, അതു തനിക്കു അറിയാവുന്നതാണെന്നും അതിനെ, അസു — ജീവനഹേതുവായപ്രാണൻ—എന്ന വിശേഷണത്തോടുകൂടി താൻ ഉപാസിക്കുന്നുണ്ടെന്നും, അങ്ങനെ ഉപാസിക്കുന്നവൻ ഈ ലോകത്തിൽ, തനിക്കു കർമ്മം കൊണ്ടു ലഭിച്ചിട്ടുള്ള ആയുസ്സിനെ മുഴുവനും തന്നെ അനുഭവിക്കുമെന്നും, കർമ്മഫലത്താൽ പരിച്ഛേദിക്കപ്പെട്ടിട്ടുള്ള കാലത്തിനുമുമ്പു അവൻ രോഗാദികളാൽ പീഡയനുഭവിച്ചുകൊണ്ടിരുന്നാലും അവനെ പ്രാണൻ ഉപേക്ഷിക്കയില്ലെന്നും അജാതശത്രുവും പറഞ്ഞു. 10

ഉപ—സ ഹോവാച ഗാർഗ്യോ, യ ഏവായം ദിക്ഷു പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു, മ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ ദ്വിതീയോഽനപഗ ഇതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, ദ്വിതീയവാൻ ഹ ഭവതി, നാസ്മാദ്ഗണശ്ഛിദ്യതേ. 11

| | |
|---|---|
| **സഃ ഗാർഗ്യഃ ഉവാച ഹ** | =ആ ഗാർഗ്യൻ പറഞ്ഞു:— |
| **ദിക്ഷു** | ="ദിക്കുകളിലുള്ള |
| **അയം പുരുഷഃ** | =ഈ പുരുഷൻ |
| **യഃ ഏവ** | =ആരോ, |
| **ഏതം ഏവ** | =ഇവനെത്തന്നെ |
| **അഹം ബ്രഹ്മ ഉപാസേ** | =ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു." |
| **ഇതി** | =എന്ന്. |

| | |
|---|---|
| സഃ അജാതശത്രുഃ ഉവാച ഹ | =ആ അജാതശത്രു പറഞ്ഞു:— |
| മാ | ="വേണ്ട, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =സംവാദം ചെയ്യേണ്ട. |
| ദ്വിതീയഃ | =ദ്വിതീയൻ (സഹായമുണ്ടായിരിക്കുന്നവൻ) |
| അനപഗഃ | =അനപഗൻ (പിരിയാത്തവൻ) |
| ഇതി വൈ | =എന്ന വിശേഷണങ്ങളോടുകൂടി |
| അഹം | =ഞാൻ |
| ഏതം ഉപാസേ | =ഇവനെ ഉപാസിക്കുന്നു" |
| ഇതി | =എന്നു്. |
| ഏതം | ="ഇവനെ |
| ഏവം | =ഈ പ്രകാരം |
| യഃ ഉപാസ്തേ | =ആർ ഉപാസിക്കുന്നുവോ, |
| സഃ | =അവൻ |
| ദ്വിതീയവാൻ ഭവതി ഹ | =സഹായക്കാർ ഉള്ളവനായിത്തീരും |
| അസ്മാത് | =ഇവനിൽനിന്നു് |
| ഗണഃ | =കൂട്ടക്കാർ |
| ന ഛിദ്യതേ | =പിരിഞ്ഞുപോകയില്ല." |

ഭാഷ്യം—ദിക്കുകളിലും കർണ്ണങ്ങളിലും ഹൃദയത്തിലും ഒന്നായിരിക്കുന്ന, അവിയുക്തസ്വഭാവരായ (തമ്മിൽ പിരിയാത്ത സ്വഭാവമുള്ള) അശ്വികൾ എന്ന ദേവതയെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്നു ഗാർഗ്ഗ്യൻ പറഞ്ഞു. ദ്വിതീയവത്ത്വം (സഹായമുണ്ടായിരിക്ക) അനപഗത്വം (തമ്മിൽ പിരിയാതിരിക്ക) എന്ന ഗുണങ്ങളോടുകൂടി താൻ ആ ദേവതയെ ഉപാസിക്കുന്നു എന്നും, അങ്ങനെ ഉപാസിക്കുന്നവൻ എപ്പോഴും നല്ല ഭൃത്യാദികളാൽ പരിവൃതനായിരിക്കുമെന്നും, അവന്റെ കൂട്ടക്കാർ അവനെ ഒരിക്കലും പിരിഞ്ഞുപോകയില്ലെന്നും രാജാവു പറഞ്ഞു. ॥ ११ ॥

ഉപ—സ ഹോവാച ഗാർഗ്ഗ്യോ യ ഏവായം ഛായാമയഃ പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു, മ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ; മൃത്യുരിതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, സർവം ഹൈവാസ്മിൻ ലോക ആയുരേതി; നൈനം പുരാ കാലാന്മൃത്യുരാഗച്ഛതി. ॥ १२ ॥

| | |
|---|---|
| സഃ ഗാർഗ്ഗ്യഃ ഉവാച ഹ | =ആ ഗാർഗ്ഗ്യൻ പറഞ്ഞു:— |
| അയം ഛായാമയഃ പുരുഷഃ | ="ഈ ഛായാമയനായ പുരുഷൻ |
| യഃ ഏവ | =ഏതോ |
| ഏതം ഏവ | =ഇവനെത്തന്നെ |
| അഹം ബ്രഹ്മ ഉപാസേ | =ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" |
| ഇതി | =എന്നു്. |
| സഃ അജാതശത്രുഃ ഉവാച ഹ | =ആ അജാതശത്രു പറഞ്ഞു:— |

| | |
|---|---|
| മാ | =“വേണ്ട, |
| ഏതസ്മിൻ | =ഈബ്രഹ്മത്തിന്റെ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =സംവാദംചെയ്യേണ്ട. |
| മൃത്യുഃ ഇതി വൈ | =മൃത്യുഎന്ന വിശേഷണത്തോടുകൂടി |
| അഹം | =ഞാൻ |
| ഏതം | =ഇവനെ |
| ഉപാസേ | =ഉപാസിക്കുന്നു” |
| ഇതി | =എന്ന്. |
| ഏതം | =“ഇവനെ |
| ഏവം | =ഇപ്രകാരം |
| യഃഉപാസ്തേ | =ആർ ഉപാസിക്കുന്നുവോ |
| സഃ | =അവൻ |
| അസ്മിൻ ലോകേ | =ഈ ലോകത്തിൽ |
| സർവം ഏവ ആയുഃ | =മുഴുവൻ ആയുസ്സിനെത്തന്നെ |
| ഏതി | =പ്രാപിക്കുന്നു. |
| കാലാത് പുരാ | =കാലത്തിനുമുമ്പ് |
| ഏനം | =ഇവനെ |
| മൃത്യുഃ ന ആഗച്ഛതി | =മൃത്യുപ്രാപിക്കയില്ല.” |

ഭാഷ്യം — മരായയിലും— ബാഹ്യമായതമസ്സിലും, അധ്യാത്മമായി ആവരണാത്മകമായ അജ്ഞാനത്തിലും — ഹൃദയത്തിലും ഏകയായ ദേവതയെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്ന് ഗാർഗ്യനും, മൃത്യു എന്ന വിശേഷണത്തോടുകൂടി താൻ അതിനെ ഉപാസിക്കുന്നുഎന്നും അങ്ങനെ ഉപാസിക്കുന്നവന്ന മുഴുവൻആയുസ്സുതന്നെ ലഭിക്കുമെന്നും അവന്ന കാലത്തിനുമുമ്പു മൃത്യുവരികയില്ലെന്നും അജാതശത്രുവും പറഞ്ഞു. ശബ്ദരൂപമായ ബ്രഹ്മത്തെ ഉപാസിക്കുന്നതിനും തമോബ്രഹ്മത്തെ ഉപാസിക്കുന്നതിനും ഫലം ഏകദേശം തുല്യമാണെങ്കിലും. തമോബ്രഹ്മത്തെ ഉപാസിക്കുന്നവന്ന കാലത്തിനുമുമ്പു മൃത്യുവരാത്തതുകൊണ്ടു രോഗാദിപീഡ ഉണ്ടാകയില്ലെന്നു വിശേഷമുണ്ട്. 12.

ഉപ — സ ഹോവാച ഗാർഗ്യോ, യ ഏവായമാത്മനി പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു, മ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ ആത്മന്വീതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, ആത്മന്വീ ഹ ഭവതി. ആത്മന്വിനീ ഹാസ്യപ്രജാ ഭവതി. സ ഹ തൂഷ്ണീമാസ ഗാർഗ്യഃ. 13.

| | |
|---|---|
| സഃ ഗാർഗ്യഃ ഉവാച ഹ | =ആ ഗാർഗ്യൻ പറഞ്ഞു: — |
| ആത്മനി | =“ആത്മാവിൽ (=പ്രജാപതിയിൽ)ഉള്ള |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ ഏവ | =യാതൊരോ, |
| ഏതം ഏവ | =ഇവനെത്തന്നെ |

| | |
|---|---|
| അഹം | =ഞാൻ |
| ബ്രഹ്മ ഉപാസേ | =ബ്രഹ്മമായി ഉപാസിക്കുന്നു" |
| ഇതി | =എന്ന്. |
| സഃ അജാതശത്രുഃ ഉവാച ഹ | =ആ അജാതശത്രു പറഞ്ഞു— |
| മാ | ="വേണ്ട, |
| ഏതസ്മിൻ | =ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ |
| മാ സംവദിഷ്ഠാഃ | =സംവാദത്തെച്ചെയ്യേണ്ട; |
| ആത്മന്വീ ഇതി വൈ | =ആത്മാവോടുകൂടിയവൻ എന്ന വിശേഷണത്തോടുകൂടി |
| അഹം | =ഞാൻ |
| ഏതം ഉപാസേ ഇതി | =ഇവനെ ഉപാസിക്കുന്നു" എന്നു. |
| യഃ | =ആരാണോ |
| ഏതം | =ഇവനെ |
| ഏവം ഉപാസ്തേ | =ഇപ്രകാരം ഉപാസിക്കുന്നത് |
| സഃ | =അവൻ |
| ആത്മന്വീഭവതി ഹ | =ആത്മാവുള്ളവനായിത്തീരും. |
| അസ്യ പ്രജാ | =ഇവന്റെ പ്രജ |
| ആത്മന്വിനീ | =ആത്മന്വിനിയായുംതീരും". |
| സഃ ഗാർഗ്യഃ | =ആ ഗാർഗ്യൻ |
| തൂഷ്ണീം ആസ | =മിണ്ടാതിരുന്നു. |

ഭാഷ്യം—ആത്മാവിലും—പ്രജാപതിയിലും—ബുദ്ധിയിലും—ഹൃദയത്തിലും ഏകയായ ദേവതയെ താൻ ബ്രഹ്മമായി ഉപാസിക്കുന്നു എന്ന ഗാർഗ്യൻ പറഞ്ഞു. ആത്മന്വീ—ആത്മാവുള്ളവൻ—എന്ന വിശേഷണത്തോടുകൂടി താൻ അതിനെ ഉപാസിക്കുന്നു എന്നും അങ്ങനെ ഉപാസിക്കുന്നവൻ ആത്മാവുള്ളവനായിത്തീരുമെന്നുമാത്രമല്ല അവന്റെ പ്രജയും ആത്മാവുള്ളതായിത്തീരുമെന്നും (ആത്മാവുള്ളതായിരിക്ക എന്നുവെച്ചാൽ വശ്യാത്മാവായിരിക്ക എന്നർത്ഥം) അജാതശത്രു പറഞ്ഞു. ബുദ്ധിയുക്കു ബഹുത്വമുള്ളതുകൊണ്ടാണ് ഫലത്തിനു ബാഹുല്യം. തനിക്കറിയാവുന്നവയാണെന്നുള്ള കാരണത്താൽ ഗാർഗ്യൻ പറഞ്ഞ ബ്രഹ്മങ്ങളെ എല്ലാം രാജാവു മുറയ്ക്കു നിഷേധിച്ചപ്പോൾ ഗാർഗ്യന്റെ ബ്രഹ്മവിജ്ഞാനമെല്ലാം അവസാനിക്കയും അദ്ദേഹം ഒന്നുംതോന്നാതെ തലകുനിച്ചു മിണ്ടാതിരിക്കയും ചെയ്തു.

ഉപ—സ ഹോവാചാജാതശത്രുഃ; ഏതാവന്നു 3 ഇതി. ഏതാവദ്ധീതി. നൈതാവതാ വിദിതം ഭവതീതി. സ ഹോവാച ഗാർഗ്യ ഉപ ത്വാ യാനീതി.

| | |
|---|---|
| സഃ അജാതശത്രുഃ | =ആ അജാതശത്രു |
| ഏതാവത് നു 3 | ="ഇത്രയുമേ ഉള്ളോ?" |
| ഇതി | =എന്ന് |
| ഉവാച ഹ | =പറഞ്ഞു. |

| | |
|---|---|
| ഏതാവത് ഹി ഇതി | ="ഇത്രയുമേ ഉള്ളൂ" എന്നു ഗാർഗ്യൻ മറുപടി പറഞ്ഞു. |
| ഏതാവതാ | ="ഇത്രയുംമാത്രം (അറിഞ്ഞതു)കൊണ്ട് |
| വിദിതം ന ഭവതി | =ബ്രഹ്മം അറിയപ്പെട്ടതാകയില്ല." |
| ഇതി | =എന്ന് അജാതശത്രു പിന്നെയും പറഞ്ഞു. |
| ത്വാ | ="അങ്ങേ |
| ഉപയാനി | =ഞാൻ ഉപഗമിക്കുന്നു" |
| ഇതി | =എന്നു ഗാർഗ്യൻ പറഞ്ഞു. |

ഭാഷ്യം—ഗാർഗ്യൻ അങ്ങനെയായിത്തീർന്നതുകണ്ട്, അജാതശത്രു, "ഇത്രമാത്രമേ ഉള്ളോ?" എന്നു വീട്ടിച്ചോദിച്ചു. "ഇത്രയുമേ ബ്രഹ്മത്തെപ്പറ്റി അറിയാൻ പാടുള്ളോ?, അതോ ഇനിയും കൂടുതലുണ്ടോ?" എന്നാണു രാജാവിന്റെ അഭിപ്രായം. "ഇത്രമാത്രമേ അറിയാവൂ" എന്നു മറേറ ആൾ (ഗാർഗ്യൻ) മറുപടി പറഞ്ഞു. "ഇത്രയുംമാത്രം അറിഞ്ഞതുകൊണ്ടു ബ്രഹ്മത്തെ അറിഞ്ഞു എന്നു പറയുവാൻ പാടില്ല; പിന്നെ എന്തിനാണു; "നിനക്കു ഞാൻ ബ്രഹ്മത്തെ പറഞ്ഞുതരാം" എന്ന് അങ്ങ് അഹങ്കരിക്കുന്നതു?" എന്നു രാജാവു ചോദിച്ചു.

ആശങ്ക—ഇത്രയും അറിഞ്ഞതുകൊണ്ടു ഒന്നും അറിഞ്ഞതേയില്ലെന്നാണോ രാജാവു പറയുന്നതു? ഈ വിജ്ഞാനത്തിനു ഫലമുണ്ടെന്നു പറഞ്ഞിരിക്കുന്നതുകൊണ്ട് അങ്ങനെയാണെന്നു വിചാരിക്കാൻ നിവൃത്തിയില്ല. ഈ വാക്യങ്ങൾ അർത്ഥവാദങ്ങളാണെന്നു പറയുവാനും തരമില്ല; എന്തെന്നാൽ, "അതിഷ്ഠാഃ സർവ്വേഷാം ഭൂതാനാം" ഇത്യാദികളായി അപൂർവ്വവിധിപരങ്ങളായ വാക്യങ്ങൾ ഓരോ ഉപാസനോപദേശത്തിലും കാണുന്നു. അവയ്ക്ക് അനുരൂപങ്ങളായ ഫലങ്ങളും വെവ്വേറെ എല്ലായിടത്തും പറയുന്നു. അർത്ഥവാദമാണെങ്കിൽ ഇതു അസാമഞ്ജസ (അയുക്ത)മാണ്. അപ്പോൾ "ഇത്രയുംകൊണ്ട് അറിയപ്പെട്ടതായില്ല" എന്നു രാജാവു പറയുന്നതെങ്ങനെ?

സമാധാനം—ഇങ്ങനെ ആക്ഷേപിക്കേണ്ട. അധികൃതനെ അപേക്ഷിച്ചാണ് അങ്ങനെ പറഞ്ഞിരിക്കുന്നതു്. ശുശ്രൂഷുവായ അജാതശത്രുവിനു ബ്രഹ്മോപദേശം ചെയ്യുവാനാണല്ലോ അമുഖ്യബ്രഹ്മവിത്തായ ഗാർഗ്യൻ തുടങ്ങിയതു്. അദ്ദേഹത്തോടു മുഖ്യബ്രഹ്മവിത്തായ അജാതശത്രുവിന് "മുഖ്യബ്രഹ്മത്തെപ്പറ്റയുവാൻ വന്ന അങ്ങേയ്ക്ക് അതു അറിഞ്ഞുകൂടാ" എന്നു പറയാവുന്നതു തന്നെയാണ്. അജാതശത്രു അമുഖ്യബ്രഹ്മവിജ്ഞാനത്തേയും നിരാകരിക്കയായിരുന്നെങ്കിൽ, അപ്പോൾ "ഇത്രയുംകൊണ്ട്" എന്നു പറകയില്ലായിരുന്നു; "അങ്ങേയ്ക്കു ഒന്നും അറിഞ്ഞുകൂടാ" എന്നേ പറയുമായിരുന്നുള്ളു. അതിനാൽ അവിദ്യാവിഷയത്തിൽ ആദിത്യാദികൾ ബ്രഹ്മങ്ങളാകുന്നു. എന്നുമാത്രമല്ല ഇവയെ അറിയുന്നതു പരബ്രഹ്മവിജ്ഞാനത്തിനു ദ്വാരവുമാണ്. അതുകൊണ്ടും, "ഇത്രയോളം അറിഞ്ഞതുകൊണ്ടു ബ്രഹ്മം അറിയപ്പെട്ടതായില്ല" എന്നു പറഞ്ഞതു യുക്തംതന്നെ. ഇവ അവിദ്യാവിഷയത്തിൽ വിജ്ഞേയങ്ങളും നാമരൂപകർമ്മാത്മകങ്ങളുമാണെന്നുള്ളതു തൃതീയാ

ധ്യായത്തിൽ—ഉപനിഷത്ക്രമത്തിനു ഒന്നാമദ്ധ്യായത്തിൽ—കാണിക്കപ്പെട്ടിട്ടുണ്ടു്. അതിനാൽ, "ഇത്രയും അറിഞ്ഞതുകൊണ്ടു ബ്രഹ്മം അറിയപ്പെട്ടതായില്ലെന്നു പറയുന്ന രാജാവു്, ഇതിൽ കൂടുതലായി ബ്രഹ്മത്തെ അറിയാനുണ്ടെന്നു കാണിക്കുന്നു. അതു് ഉപസദിക്കാത്തവനു പറഞ്ഞുകൊടുത്തുകൂടാ എന്നുള്ള ആചാരവിധി അറിയുന്ന ഗാർഗ്യൻ, മററുശിഷ്യന്മാർ ഗുരുവിനോടു പറയുന്നതുപോലെ, "ഞാൻ അങ്ങേ ഉപസദിക്കുന്നു" എന്നു പറയുന്നു:

ഉപ—സ ഹോവാചാജാതശത്രുഃ, പ്രതിലോമം ചൈതദ്, യദ് ബ്രാഹ്മണഃ ക്ഷത്രിയമുപേയാദ് ബ്രഹ്മ മേ വക്ഷ്യതീതി; വ്യേവ ത്വാ ജ്ഞപയിഷ്യാമീതി. തം പാണാവാദായോത്തസ്ഥൗ. തൗ ഹ പുരുഷം സുപ്തമാജഗ്മതുഃ; തമേതൈർനാമഭിരാമന്ത്രയാം ചക്രേ—ബൃഹൻ, പാണ്ഡരവാസഃ, സോമ, രാജന്നിതി. സനോത്തസ്ഥൗ. തം പാണിനാ//പേഷം ബോധയാംചകാര; സഹോത്തസ്ഥൗ. 15

| | |
|---|---|
| സഃ അജാതശത്രുഃ | =ആ അജാതശത്രു |
| ഉവാച ഹ | =പറഞ്ഞു:— |
| ബ്രാഹ്മണഃ | ="ബ്രാഹ്മണൻ, |
| മേ ബ്രഹ്മ വക്ഷ്യതി ഇതി | ="എനിക്കു ബ്രഹ്മത്തെ പറഞ്ഞുതരും" എന്നു വിചാരിച്ചു് |
| ക്ഷത്രിയം | =ക്ഷത്രിയനെ |
| ഉപേയാത് ഇതി യത് | =ഉപഗമിക്കുക എന്നുള്ളതു ഏതോ |
| ഏതത് | =ഇതു് |
| പ്രതിലോമം ച | =വിപരീതവുമാണു്. |
| അഹം | =ഞാൻ |
| ത്വാ | =അങ്ങേ |
| വിജ്ഞപയിഷ്യാമി ഏവ | =വിജ്ഞാപിപ്പിക്കതന്നെ ചെയ്യാം" |
| ഇതി | =എന്നു്. |
| തം | =അദ്ദേഹത്തെ (ഗാർഗ്യനെ) |
| പാണൗ ആദായ | =കൈയ്ക്കു പിടിച്ചുകൊണ്ടു് |
| ഉത്തസ്ഥൗ | =രാജാവു എഴുന്നേററു. |
| തൗ | =അവർ രണ്ടുപേരും |
| സുപ്തം | =ഉറങ്ങിക്കിടന്ന |
| പുരുഷം | =പുരുഷന്റെ അടുക്കൽ |
| ആജഗ്മതു | =ചെന്നു. |
| തം | =ആ പുരുഷനെ |
| ബൃഹൻ | ="ബൃഹന്നായിട്ടുള്ളവനേ" |
| പാണ്ഡരവാസഃ | ="പാണ്ഡരവാസസ്സേ" |
| സോമ | ="സോമ" |
| രാജൻ | ="രാജാവേ" |
| ഇതി ഏതൈഃനാമഭിഃ | =എന്ന നാമങ്ങളെക്കൊണ്ടു |
| ആമന്ത്രയാംചക്രേ | =ആമന്ത്രണംചെയ്തു=വിളിച്ചു. |

| | |
|---|---|
| സഃ | =അവൻ |
| ന ഉത്തസ്ഥൌ | =എഴുന്നേററില്ല. |
| തം | =അവനെ |
| പാണിനാ | =കൈകൊണ്ട |
| ആപേഷം | =ആപേഷണം ചെയ്തുചെയ്ത് |
| ബോധയാംചകാര | =ഉണത്തി. |
| സഃ | =അവൻ |
| ഉത്തസ്ഥൌ ഹ | =എഴുന്നേററു. |

ഭാഷ്യം—ആ അജാതശത്രു പറഞ്ഞു:—"ഇതു വിപരീതമാണ്. ഉത്തമവണ്ണനും ആചാര്യത്വത്തിൽ അധികൃതനുമായ ബ്രാഹ്മണനായിരുന്നുകൊണ്ട്, ആചാര്യസ്വഭാവനല്ലാത്ത ക്ഷത്രിയനെ ഉപസദിക്കുന്നത്, ആചാരവിധിശാസ്ത്രങ്ങളിൽ നിഷേധിക്കപ്പെട്ടിട്ടുള്ളതാണ്. അതിനാൽ, അങ്ങ് ആചാര്യനായിത്തന്നെ ഇരുന്നുകൊൾക. എതിനെ അറിഞ്ഞാലാണോ ബ്രഹ്മം അറിയപ്പെട്ടതായിത്തീരുന്നത്, ഏതാണോ അറിയപ്പെടേണ്ടതായ ആ മുഖ്യബ്രഹ്മം, അതിനെ ഞാൻ അങ്ങയെ അറിയിക്കതന്നെ ചെയ്യാം" ഇങ്ങനെ പറഞ്ഞു, സലജ്ജനായ ആ ഗാർഗ്യനെ വിശ്വാസമുണ്ടാക്കുന്നതിനായി കൈക്കു പിടിച്ചുകൊണ്ട് എഴുന്നേററു. അവർ രണ്ടുപേരും രാജഗൃഹപ്രദേശത്തിൽ ഒരിടത്ത് ഉറങ്ങിക്കിടക്കുന്ന ഒരു പുരുഷന്റെ അടുക്കൽ ചെന്നു. എന്നിട്ട്, "ബൃഹന്നായിട്ടുള്ളവനേ! പാണ്ഡരവാസസ്സേ! സോമ! രാജാവേ!" എന്നീനാമങ്ങളെക്കൊണ്ട് അവനെ വിളിച്ചു. ഇങ്ങനെക്കെ വിളിച്ചിട്ടും അവൻ എഴുന്നേററില്ല. അതുകൊണ്ട കുലുക്കി ഉണത്തി. അവൻ എഴുന്നേററു. അതുകൊണ്ട്, ഗാർഗ്യൻ അഭിപ്രായപ്പെട്ടതല്ല ഈ ശരീരത്തിൽ കത്താവും ഭോക്താവുമായ ബ്രഹ്മം എന്നു സിദ്ധിച്ചു.

"ആട്ടെ, ഉറങ്ങിക്കിടന്ന പുരുഷന്റെ അടുക്കൽചെന്നു അവനെ വിളിച്ചിട്ട് അവൻ എഴുന്നേല്ക്കാഞ്ഞതുകൊണ്ട്, ഗാർഗ്യന്റെ അഭിപ്രായപ്രകാരമുള്ള ബ്രഹ്മം ബ്രഹ്മമല്ലെന്നു സിദ്ധിക്കുന്നതെങ്ങനെയാണ്?" എന്നാണെങ്കിൽ പറയാം.—ജാഗരിതകാലത്തിൽ, ഗാർഗ്യന്റെ അഭിപ്രായപ്രകാരമുള്ള കത്താവും ഭോക്താവും ബ്രഹ്മവുമായ പുരുഷൻ കരണങ്ങളിൽ സന്നിഹിതനായിരിക്കുന്നതുപോലെ, ആ പുരുഷന്റെ സ്വാമിയായ, അജാതശത്രുവിന്റെ അഭിപ്രായപ്രകാരമുള്ള പുരുഷനും ഭൃത്യന്മാരിൽ രാജാവെന്നപോലേ സന്നിഹിതനായിത്തന്നെ ഇരിക്കുന്നുണ്ട്. എന്നാൽ, ഭൃത്യനും സ്വാമിയുമായ, ഗാർഗ്യനും അജാതശത്രുവും അഭിപ്രായപ്പെട്ട ബ്രഹ്മങ്ങളെ വേർതിരിച്ചറിയുന്നതിനുള്ള കാരണം കൂടിക്കുഴഞ്ഞുകിടക്കുന്നതുകൊണ്ട്, അതിന്റെ വിശേഷങ്ങളെ തീച്ചപ്പെടുത്താൻ പാടില്ലാതിരിക്കുന്നു. എന്നുവച്ചാൽ, ഭോക്താവിനു ദ്രഷ്ടൃത്വം മാത്രമേയുള്ളൂ, ദൃശ്യത്വമില്ല; അഭോക്താവിനു ദൃശ്യത്വമല്ലാതെ ദ്രഷ്ടൃത്വമില്ല; അതുരണ്ടും ജാഗരിതത്തിൽ സങ്കീർണമായിരിക്കുന്നതിനാൽ വേർതിരിച്ചു കാണിക്കുവാൻസാധിക്കയില്ല; അതുകൊണ്ടാണ് ഉറങ്ങിക്കിടന്നവന്റെ അടുക്കൽ പോയത്.

പൂർവ്വപക്ഷം—ഉറങ്ങിക്കിടക്കുന്നവന്റെ അടുക്കൽചെന്ന് വിശിഷ്ടങ്ങളായ നാമങ്ങളെക്കൊണ്ടു വിളിച്ചാലും, ഭോക്താവുതന്നെയാണ് അതു കേൾക്കുന്നതെന്നും അഭോക്താവല്ലെന്നും വേർതിരിച്ചറിയുവാൻ സാധിക്കുകയില്ല.

സമാധാനം—അങ്ങനെ പറഞ്ഞുകൂടാ. ഗാർഗ്ഗ്യന്റെ അഭിപ്രായപ്രകാരമുള്ള ബ്രഹ്മത്തിന്റെ വിശേഷണങ്ങൾ നിർദ്ധാരിതമായിട്ടുണ്ട്. സത്യത്താൽ ഛന്നനും വാഗാദികൾ സ്വവ്യാപാരങ്ങളിൽനിന്നു വിരമിക്കുമ്പോഴും വിരമിക്കാത്തവനും പ്രാണനും ആത്മാവും അമൃതനും ആയിരിക്കുന്നതാരോ, ആർക്കാണോ അപ്പുകൾ ശരീരമായിട്ടുള്ളത്, ആരാണോ പാണ്ഡരവാസസ്സായും അസപത്നനായതുകൊണ്ടു മഹാനായും ഇരിക്കുന്നത്, ആരാണോ പതിനാറു കലകളോടുകൂടിയ സോമനും രാജാവുമായിരിക്കുന്നത്, അവൻ, അറിയപ്പെട്ടിട്ടുള്ളപ്രകാരംതന്നെ തന്റെ വ്യാപാരത്തിൽ ഏർപ്പെട്ട് അനസ്തമിതസ്വഭാവനായിത്തന്നെയിരിക്കുന്നു. അവനു വിരോധിയായ മറ്റൊന്നിന്റെ വ്യാപാരം അക്കാലത്തുള്ളതായി ഗാർഗ്ഗ്യൻ അഭിപ്രായപ്പെടുന്നുമില്ല. അതുകൊണ്ട്, സ്വന്തം നാമങ്ങളെക്കൊണ്ടു വിളിച്ചാൽ അവൻ ഉണരേണ്ടതാണ്. എന്നാൽ അവൻ ഉണർന്നില്ല. അതുകൊണ്ട്, ഗാർഗ്ഗ്യൻ അഭിപ്രായപ്പെടുന്ന ബ്രഹ്മം ഭോക്താവല്ലെന്നുള്ളതാണ് പരിശേഷമായി സിദ്ധിക്കുന്നത്. അവൻ ഭോക്തൃസ്വഭാവനായിരുന്നെങ്കിൽ പ്രാപ്തമായ തന്റെ വിഷയത്തെ ഭുജിക്കുതന്നെ ചെയ്യുമായിരുന്നു. ദഹിപ്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്ന സ്വഭാവത്തോടുകൂടിയ വഹ്നി, പുല്ല്, ഉണങ്ങിയ പടർപ്പുമുതലായി തനിക്കു ദാഹ്യമായ വിഷയംകിട്ടിയാൽ ദഹിപ്പിക്കാതിരിക്കയോ പ്രകാശിപ്പിക്കേണ്ട വിഷയം കിട്ടിയാൽ പ്രകാശിപ്പിക്കാതിരിക്കയോ ചെയ്യുകയില്ലല്ലോ. പ്രാപ്തമായ തന്റെ വിഷയത്തെ ദഹിപ്പിക്കാതിരിക്കയോ പ്രകാശിപ്പിക്കാതിരിക്കയോ ചെയ്യുന്നപക്ഷം ഈ വഹ്നി ദഹിപ്പിക്കുന്നതോ പ്രകാശിപ്പിക്കുന്നതോ അല്ലെന്നു നിശ്ചയിക്കാം. അതുപോലെ, ഗാർഗ്ഗ്യൻ അഭിപ്രായപ്പെടുന്ന പ്രാണൻ ശബ്ദാദികളെ അറിയുന്ന സ്വഭാവത്തോടുകൂടിയതാണെങ്കിൽ തന്റെ വിഷയമായ, "ബൃഹൻ" "പാണ്ഡരവാസസ്സേ"ഇത്യാദിശബ്ദത്തെ അറിയാതിരിക്കയില്ല; വഹ്നി,തെറ്റാതെ കിട്ടുന്ന തൃണം ഉലപം മുതലായതിനെ ദഹിപ്പിക്കുകയും പ്രകാശിപ്പിക്കയും ചെയ്യുന്നതുപോലെ പ്രാണൻ ശബ്ദത്തെയും നിർച്ചയായി അറിയുമായിരുന്നു. അതിനാൽ പ്രാപ്തങ്ങളായ ശബ്ദാദികളെ അറിയാത്തതുകൊണ്ട് പ്രാണൻ അഭോക്തൃസ്വഭാവനാണെന്നു നിശ്ചയിക്കാം; ഒന്നിനുള്ള സ്വഭാവം ഏതോ അതിനെ അതു് ഒരിക്കലും വിടുകയില്ലല്ലോ. അതുകൊണ്ട്, പ്രാണൻ അഭോക്താവാണെന്നു സിദ്ധിക്കുന്നു.

പൂർവ്വപക്ഷം—സംബോധനത്തിനുപയോഗിച്ച നാമവിശേഷത്തോടു തനിക്കുള്ള സംബന്ധത്തെ ഗ്രഹിക്കാത്തതുകൊണ്ടാണ്, ആ ഉറങ്ങിക്കിടന്നവൻ തന്റെ നാമത്തെ ഗ്രഹിക്കാഞ്ഞത്. അങ്ങനെ വരാവുന്നതാണ്. വളരെ ആളുകൾ കൂടിയിരിക്കുമ്പോൾ വിളിക്കപ്പെടുന്നവൻ വിളിക്കുന്നതുകേട്ടാലും തനിക്കും ആ നാമവിശേഷത്തിനും തമ്മിലുള്ള സംബന്ധത്തെ ഗ്രഹിക്കാത്തതുകൊണ്ടുതന്നെയാണു വിളിക്കുന്നതെന്നു വിശേഷിച്ചു മനസ്സിലാക്കുന്നില്ല. അതുപോലെ "ബൃഹൻ" ഇത്യാദികൾ തന്റെ നാമങ്ങളാണെ

ന്ന തനിക്കും നാമത്തിനും തമ്മിലുള്ള സംബന്ധത്തെ ഗ്രഹിക്കാത്തതുകൊണ്ടു സംബോധനയ്ക്കുപയോഗിച്ച ശബ്ദത്തെ പ്രാണൻ ഗ്രഹിക്കുന്നില്ല; അല്ലാതെ പ്രാണൻ വിജ്ഞാതാവല്ലാത്തതുകൊണ്ടാണ ഗ്രഹിക്കാതിരിക്കുന്നതെന്നു തീർച്ചപ്പെടുത്തുന്നതു ശരിയല്ല.

സമാധാനം—അങ്ങനെയല്ല, ദേവതയെ അംഗീകരിക്കുന്നപക്ഷം ഗ്രഹിക്കാതിരിക്കുവാൻ ന്യായമില്ല. ആർക്കാണോ ചന്ദ്രാദ്യഭിമാനിനിയായ ദേവതയാണ് അധ്യാത്മമായി ഭോക്താവായ പ്രാണൻ എന്നു അംഗീകരിക്കുന്നത് അവന് ആ ദേവതയോടു സംവ്യവഹാരത്തിനായി വിശേഷനാമത്തോടുള്ള സംബന്ധവും തീർച്ചയായി ഗ്രഹിക്കപ്പെടേണ്ടതാണ്. അല്ലെങ്കിൽ ആഹ്വാനംമുതലായ വിഷയത്തിലുള്ള സംവ്യവഹാരം അനുപപന്നമായിത്തീരും.

പൂർവപക്ഷം—ആർക്കാണോ ഭോക്താവു പ്രാണവ്യതിരിക്തനായിരിക്കുന്നത് അവനും "ബൃഹൻ" ഇത്യാദിനാമങ്ങളെക്കൊണ്ടു സംബോധന ചെയ്യുമ്പോൾ ആവകനാമങ്ങൾ അപ്പോൾ അവനെ വിഷയീകരിക്കുന്നതുകൊണ്ടു പ്രതിപത്തി ഉണ്ടാകേണ്ടതാണ്. എന്നാൽ "ബൃഹൻ" ഇത്യാദിശബ്ദങ്ങളെക്കൊണ്ടു സംബോധനംചെയ്യപ്പെടുന്നവൻ ഒരിക്കലും പ്രതിപാദിക്കുന്നതായി കാണുന്നില്ല. അതിനാൽ സംബോധനത്തെ പ്രതിപാദിക്കാതിരിക്കുന്നതു് അഭോക്തൃത്വത്തിനു കാരണമല്ല.

സമാധാനം—ആർക്കാണോ ഭോക്താവു പ്രാണവ്യതിരിക്തനായിരിക്കുന്നതു്, അവൻ പ്രാണാദികരണങ്ങളോടുകൂടിയ പ്രാണിയാണ്. അവന്, ഹസ്തത്തിൽ എന്നപോലെ, പ്രാണദേവതാമാത്രത്തിൽ അഭിമാനമില്ല. അതിനാൽ കൃത്സ്നാഭിമാനിയായ അവൻ, പ്രാണനാമങ്ങളെക്കൊണ്ടു സംബോധനം ചെയ്യുമ്പോൾ പ്രതിപാദിക്കാത്തതു യുക്തംതന്നെ. എന്നാൽ പ്രാണാഭിമാനി, പ്രാണന്റെ അസാധാരണനാമങ്ങളെക്കൊണ്ടു സംബോധനംചെയ്യപ്പെടുമ്പോൾ എഴുന്നേല്ക്കാതിരിക്കുന്നതു യുക്തമല്ല. എന്നുമാത്രവുമല്ല, ചിദാത്മാവിനു ദേവതാത്മാഭിമാനവുമില്ല.

പൂർവപക്ഷം—സുഷുപ്തനായിരിക്കുന്നവൻ ദേവദത്താദികളായ അവന്റെ ലൌകികനാമങ്ങളെക്കൊണ്ടു വിളിച്ചാലും ചിലപ്പോൾ അറിയാതിരിക്കുന്നുണ്ടു്. അതുപോലെ, പ്രാണനും, ഭോക്താവാണെങ്കിലും അറിയാതിരിക്കുന്നു.

സമാധാനം—സുഷുപ്തനായതുകൊണ്ടു്, പ്രാണഗ്രസ്തനാകയാൽ കരണങ്ങൾ ഉപരമിച്ചിരിക്കുന്ന ആ മോഴ്, തന്റെ നാമത്തെ പ്രയോഗിച്ചാലും അറിയുന്നില്ല; എന്നാൽ അസുഷുപ്തനായ പ്രാണൻ ഭോക്താവായിരിക്കുന്നപക്ഷം, അതുപോലെ കരണങ്ങൾക്കു് ഉപരമം വരുന്നതിനോ സംബോധനത്തെ ഗ്രഹിക്കാതിരിക്കുന്നതിനോ ന്യായമില്ല.

പൂർവപക്ഷം—അപ്രസിദ്ധനാമങ്ങളെക്കൊണ്ടു സംബോധനം ചെയ്തതു യുക്തമല്ല. പ്രാണവിഷയങ്ങളായി, പ്രസിദ്ധങ്ങളായ പ്രാണാദിനാമ

ങ്ങൾ ഉണ്ടല്ലോ. അവയെത്തള്ളി, അപ്രസിദ്ധങ്ങളായ ബൃഹത്പാണ്ഡരനാമ ങ്ങളെക്കൊണ്ടു സംബോധനം ചെയ്തതു്, ലൌകികന്യായത്തിന്നു് വിരുദ്ധമാ യതുകൊണ്ടു അയുക്തമാണു്. അതുകൊണ്ടാണു് ഭോക്താവുതന്നെ ആയിരു ന്നിട്ടും പ്രാണൻ അതിനെ ഗ്രഹിക്കാത്തതു്.

സമാധാനം—അപ്രസിദ്ധങ്ങളായ നാമങ്ങളെക്കൊണ്ടു സംബോധ നം ചെയ്തിരിക്കുന്നതു ദേവതയെ നിരാകരിക്കുന്നതിനായിട്ടാണു്. ഒന്നുകൂടി വിശദമാക്കാം—കേവലമായ സംബോധനത്തെ ഗ്രഹിക്കാതിരിക്കുന്നതുകൊ ണ്ടുതന്നെ, അസുപ്തനായ പ്രാണന്നു ഭോക്തൃത്വമില്ലെന്നു സിദ്ധിക്കുന്നതാ ണു്. അങ്ങനെയിരിക്കെ, ചന്ദ്രദേവതാവിഷയങ്ങളായ നാമങ്ങളെക്കൊണ്ടു സംബോധനംചെയ്തിരിക്കുന്നതു്, ചന്ദ്രദേവതയായ പ്രാണനാണു് ഈ ശ രീരത്തിൽ ഭോക്താവായിരിക്കുന്നതെന്നുള്ള, ഗാർഗ്ഗ്യന്റെ വിശേഷപ്രതിപ ത്തിയെ നിരാകരിക്കുന്നതിന്നാണു്. ലൌകികനാമംകൊണ്ടു സംബോധനം ചെയ്താൽ അതു ചെയ്യാൻ സാധിക്കയില്ലല്ലൊ.

പ്രാണനെ നിരാകരിച്ചതുകൊണ്ടുതന്നെ, പ്രാണനാൽ ഗ്രസ്തങ്ങളാ കയാൽ പ്രവൃത്തിയുണ്ടാവാൻ വഴിയില്ലാത്തതുകൊണ്ടു്, മററു കരണങ്ങൾക്കു ഭോക്തൃത്വം ശങ്കിപ്പാൻ വഴിയില്ല. ദേവതാന്തരമില്ലതാനും.

പൂർവപക്ഷം—"അതിഷ്ഠാഃ" എന്നുതുടങ്ങി, "ആത്മന്വീ" എന്നുവ രെ ഉള്ളഗ്രന്ഥംകൊണ്ടു്, പല ഗുണങ്ങളോടുകൂടി പല ദേവതകളെ കാണി ച്ചിട്ടുണ്ടല്ലൊ. അതിനാൽ ദേവതാന്തരമില്ലെന്നു പറഞ്ഞതു ശരിയല്ല.

സമാധാനം—അങ്ങനെ ആക്ഷേപിക്കേണ്ട. ആ ദേവതകൾ ക്കെല്ലാം പ്രാണനിൽ ഏകത്വം, അരനാഭിനിദർശനംകൊണ്ടു സർവശ്രുതി കളിലും അംഗീകരിക്കപ്പെട്ടിട്ടുണ്ടു്. "സത്യേനച്ഛന്നഃ, പ്രാണോവാ അമൃ തം" എന്നും പറഞ്ഞിട്ടുണ്ടു്. പ്രാണന്നു പുറമേ വേറേ ഒരു ഭോക്താവിനെ അംഗീകരിച്ചിട്ടുമില്ല. "ഏഷഉ ഹ്യേവ സർവേ ദേവാഃ", "കതമ ഏകോ ദേവ ഇതി, പ്രാണഃ" എന്നു് സർവദേവന്മാർക്കും പ്രാണനിൽതന്നെ ഏകത്വ ത്തെ ഉപപാദിക്കയും ചെയ്തിരിക്കുന്നു.

കരണങ്ങൾക്കു ഭോക്തൃത്വമില്ലെന്നുള്ളതിന്നു വേറേയും ന്യായമുണ്ടു്. കരണങ്ങളാണു ഭോക്താക്കളെന്നു പറയുന്നപക്ഷം, ഹസ്താദികളിൽ ഭോക്തൃ ത്വം പറഞ്ഞാലത്തെപ്പോലെ, സ്മൃതി, ജ്ഞാനം, പ്രതിസന്ധാനം, ഇച്ഛ, മുതലായതു് ഉണ്ടാകുന്നതിന്നു് ന്യായമില്ലാതെപോകും. ഒരുത്തൻ കണ്ടതി നെ മറെറാരുത്തൻ സ്മരിക്കയോ, അറികയോ, പ്രതിസന്ധാനം ചെയ്കയോ (പ്രതിസന്ധാനം എന്നു പറയുന്നതു, "രൂപം കണ്ട ഞാൻ ശബ്ദത്തെ ശ്രു വിക്കുന്നു." എന്ന രീതിയിൽ കർത്താവിന്നു ഭേദമില്ലെന്നു കാണിക്കുന്ന ജ്ഞാ നമാണു്.) ചെയ്കയില്ലല്ലൊ. അതിനാൽ, ശ്രോത്രാദികരണഭേദങ്ങളിൽ ഭോ ക്തൃത്വത്തെ ശങ്കിക്കേണ്ട. നിരാശ്രയമായ ക്ഷണികവിജ്ഞാനത്തിന്നുള്ള ഭോക്തൃത്വശങ്കയും പ്രതിസന്ധാനത്തിന്നു് ഉപപത്തിയില്ലാത്തതുകൊണ്ടുത ന്നെ നിരസിക്കപ്പെട്ടിരിക്കുന്നു.

പൂർവ്വപക്ഷം—സങ്ഘാതം—പ്രാണശരീരസങ്ഘാതം—തന്നെ ഭോക്താവായിരിക്കട്ടെ; വേറൊരു ഭോക്താവിനെ എന്തിന്നു കല്പിക്കുന്നു?

സമാധാനം — പ്രാണശരീരസങ്ഘാതംതന്നെയാണ ഭോക്താവെന്നുവയ്ക്കുന്ന പക്ഷം, സങ്ഘാതമാത്രത്തിന്ന വിശേഷമില്ലാത്തതിനാൽ, കല്പക്കിയുണർത്തിയപ്പോഴും അല്ലാത്തപ്പോഴും ഉണരുന്നതിൽ വിശേഷമുണ്ടാവാൻ വഴിയില്ല. എന്നാൽ, ഭോക്താവു സങ്ഘാതത്തിൽനിന്ന വ്യതിരിക്തനാണെങ്കിൽ, സംങ്ഘാതത്തോടുള്ള സംബന്ധവിശേഷങ്ങൾ പലതായതുകൊണ്ടും, ഉത്തമമദ്ധ്യമാധമകൎമ്മഫലങ്ങളായ സുഖദുഃഖമോഹങ്ങൾക്ക് കൎമ്മങ്ങളുടെ ഉയർച്ചയും താഴ്ചയുമനുസരിച്ച് (പ്രാബല്യവും ദൗർബല്യവുമനുസരിച്ച്) വിശേഷം സംഭവിക്കാവുന്നതുകൊണ്ടും പേഷണം ചെയ്യുമ്പോഴും അല്ലാത്തപ്പോഴും അറിവിന്ന വിശേഷമുണ്ടാകുന്നതു യുക്തമാണ്. കല്പക്കിവിളിക്കുമ്പോൾ അറിവു സ്ഫുടമായും അല്ലാത്തപ്പോൾ അസ്ഫുടമായും ഇരിക്കുന്നതു യുക്തംതന്നെ എന്നൎത്ഥം. സങ്ഘാതമാത്രംഭോക്താവായിരിക്കുമ്പോഴാകട്ടെ, സംബന്ധഭേദത്തിനും കൎമ്മഫലഭേദത്തിനും വഴിയില്ലാത്തതുകൊണ്ട് പേഷണത്തിലും അപേഷണത്തിലും അറിവിന്ന വിശേഷമുണ്ടാവാൻ ന്യായമില്ല. അതുപോലെ, ശബ്ദം മുതലായതിന്റെ പടുത്വം, മാന്ദ്യം മുതലായതുകൊണ്ടും ബോധത്തിൽ വിശേഷം കാണുന്നുണ്ട്. അതും സങ്ഘാതവാദത്തിൽ സിദ്ധിക്കയില്ല. ഈ വിശേഷം ഉള്ളതുമാണ്. സ്പൎശമാത്രംകൊണ്ട് ഉണരാത്ത പുരുഷനെ അജാതശത്രു, കൈകൊണ്ടു പേഷണം ചെയ്തു ചെയ്ത് ഉണർത്തിയല്ലോ. അതുകൊണ്ട്, കല്പക്കിയുണർത്തിയപ്പോൾ, ജ്വലിക്കുന്നതുപോലേയും, സ്ഫുരിക്കുന്നതുപോലേയും, എവിടെനിന്നോ വന്നതുപോലേയും, പിണ്ഡത്തെ, ബോധം, ചേഷ്ട, ആകാരവിശേഷം മുതലായതുകൊണ്ട് മുമ്പിലത്തെ സ്ഥിതിയിൽനിന്ന വിപരീതമാക്കിത്തീൎത്തുകൊണ്ട് ഉണൎന്നവനായ ഒരു ഭോക്താവ് ഗാർഗ്ഗ്യൻ അഭിപ്രായപ്പെട്ടിട്ടുള്ള ബ്രഹ്മങ്ങളിൽനിന്ന വേറേയായി ഉണ്ട് എന്ന സിദ്ധിക്കുന്നു.

പ്രാണൻ സംഹതനായതുകൊണ്ടു—ശരീരാദികളോട് ഒരുമിച്ചുചേൎന്ന് ഒന്നായിരിക്കുന്നതുകൊണ്ട്—അതു മറ്റൊരു ഭോക്താവിനുവേണ്ടിയുള്ളതായിരിക്കുകയും വേണം. ഗൃഹത്തിൻ സ്തംഭാദികൾപോലെ, ശരീരത്തിനുള്ളിൽ ഉപഷ്ടംഭകനായ പ്രാണൻ ശരീരാദികളോട് ഒന്നുചേൎന്നിരിക്കുന്നതാണെന്ന് മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. നാഭിസ്ഥാനീയനായ ഈ പ്രാണനിൽ അരനേമികൾപോലെ സൎവ്വവും പ്രതിഷ്ഠിതങ്ങളായിരിക്കുന്നു എന്നും പറഞ്ഞിട്ടുണ്ട്. അതുകൊണ്ട്, ഗൃഹം മുതലായതുപോലെ, തന്റെ അവയവസമുദായത്തിന്റെ ജാതിയിൽപെട്ടവയിൽനിന്ന ഭിന്നമായ ഒന്നിനുവേണ്ടിയാണ' ഇവയെല്ലാം ഒരുമിച്ചുചേൎന്നിരിക്കുന്നതെന്ന് അറിയാം. ഒന്നുകൂടി വിവരിക്കാം.—സ്തമ്ഭം, കുഡ്യം, തൃണം, കാഷ്ഠം മുതലായ ഗൃഹാവയവങ്ങൾ തങ്ങളുടെ ജന്മം, ഉപചയം, അപചയം, വിനാശം, നാമം, ആകൃതി, കാൎയ്യം എന്നീ ധൎമ്മങ്ങളെ അപേക്ഷിക്കാതെ സത്ത മുതലായവയെ ലഭിച്ചിട്ടുള്ളവനും, ആസ്തംഭാദികളായ വിഷയങ്ങളിൽ ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്ഞാതാവും ആയ ഒരുവനുവേണ്ടിയുള്ളവയാണെന്നും, അവയുടെ സങ്ഘാതവും അതുപോലെ പരാൎത്ഥമായിട്ടുള്ളതാണെന്നും കണ്ടു്, അതുപോലെ, പ്രാണാദികളായ അവയവങ്ങളും അവയുടെ സങ്ഘാതവും, തങ്ങളുടെ ജന്മം, ഉപചയം, അപചയം, നാമം, ആകൃതി, കാൎയ്യം എന്നീ ധൎമ്മ

ങ്ങളുടെ അപേക്ഷകൂടാതെ സത്ത മുതലായവയെ ലഭിച്ചിരിക്കുന്നവനും, ആ വിഷയങ്ങളിൽ ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്ഞാതാവും ആയ ഒരുവനുവേണ്ടിയുള്ളതായിരിക്കണമെന്നു നാം മനസ്സിലാക്കുന്നു.

പൂർവപക്ഷം—പ്രാണദേവതയെ വിശിഷ്ടങ്ങളായ നാമങ്ങളെക്കൊണ്ടു് ആമന്ത്രണംചെയ്തിരിക്കുന്നതായിക്കാണുന്നതുകൊണ്ടു്, അതിനു ചേതനയുണ്ടെന്നു് അംഗീകരിക്കപ്പെട്ടിരിക്കുന്നു. ചേതനയുള്ളപക്ഷം, സമമായതുകൊണ്ടു്, പരാത്ഥമായിട്ടുള്ളതാണെന്നു പറയുന്നതു യുക്തമല്ല.

സമാധാനം—അങ്ങനെ പറയുന്നതു ശരിയല്ല. നിരുപാധികനായ കേവലാത്മാവിനെ ഉപദേശിക്കണമെന്നാണു് ഉദ്ദേശ്യം. ആത്മാവിനു ക്രിയാകാരകഫലാത്മകത്വം, നാമരൂപങ്ങളാൽ ഉണ്ടാക്കപ്പെടുന്നതും, അവിദ്യയാൽ അധ്യാരോപിക്കപ്പെടുന്നതുമാകുന്നു. അതുനിമിത്തമാണു് ലോകത്തിനു ക്രിയാകാരകഫലാഭിമാനരൂപമായ സംസാരം. ആ സംസാരത്തെ, നിരുപാധികമായ ബ്രഹ്മത്തെ ഉപദേശിച്ചു നിവത്തിപ്പിക്കണമെന്നു വിചാരിച്ചു്, അതിന്റെ സ്വരൂപത്തെ അറിയിക്കുന്നതിനായിട്ടാണു് ഉപനിഷത്തു് ആരംഭിച്ചിരിക്കുന്നതു്. "ബ്രഹ്മതേ ബ്രവാണി" എന്നും "നൈതാവതാ വിദിതം ഭവതി" എന്നും ഉപക്രമിച്ചു്, "ഏതാവദരേ ഖല്വമൃതത്വം" എന്നു് ഉപസംഹരിച്ചിരിക്കുന്നു. ഇതല്ലാതെ മറെറാന്നു് ഇടയ്ക്കു വിവക്ഷിക്കയോ പറകയോ ചെയ്തിട്ടില്ല; അതിനാൽ, സമമായതുകൊണ്ടു് പ്രാണനു് അപ്രധാനത്വം അംഗീകരിക്കുവാൻപാടില്ലെന്നുള്ള ആക്ഷേപത്തിനു് അവസരമില്ല. വിശേഷത്തോടുകൂടിയ സോപാധികമായ ബ്രഹ്മത്തിനാണു് സംവ്യവഹാരത്തിനുവേണ്ടി അവിടവിടെ ശേഷശേഷിഭാവം—പ്രധാനമെന്നും അപ്രധാനമെന്നുമുള്ള അവസ്ഥ—പറഞ്ഞിട്ടുള്ളതു്; അപ്പോഴം സ്വാമിഭൃത്യന്യായേന വിശേഷമുണ്ടാകാവുന്നതുകൊണ്ടു സമത്വം സിദ്ധിക്കയുമില്ല. നിരുപാധികമായ ബ്രഹ്മത്തിനു ശേഷശേഷിഭാവം പറഞ്ഞിട്ടില്ല. എല്ലാ ഉപനിഷത്തിലും നിരുപാധികമായ ബ്രഹ്മത്തെയാണു് ഉപദേശിക്കുവാനുദ്ദേശിച്ചിട്ടുള്ളതു്. "സ ഏഷഃ", "നേതി നേതി" എന്നാണല്ലോ ഉപസംഹരിക്കുന്നതു്. അതുകൊണ്ടു്, അവിജ്ഞാനമയങ്ങളായ ഈ, ആദിത്യൻ മുതലായ ബ്രഹ്മങ്ങളിൽനിന്നു വിലക്ഷണനായി വേറെ ഒരു വിജ്ഞാനമയൻ ഉണ്ടെന്നുള്ളതു സിദ്ധമായിരിക്കുന്നു. 15.

ഉപ—സ ഹോവാചാജാതശത്രു,ര്യത്രൈഷ ഏതത് സുപ്തോ/ഭൂദ്യ ഏഷ വിജ്ഞാനമയഃ പുരുഷഃ, ക്വൈഷ തദാ/ഭൂത്? കുത ഏതദാഗാത്? ഇതി. തദു ഹ ന മേനേ ഗാർഗ്യഃ 16.

| | |
|---|---|
| സഃ അജാതശത്രുഃ ഉവാച ഹ | =ആ അജാതശത്രു പറഞ്ഞു:— |
| ഏഷഃവിജ്ഞാനമയഃപുരുഷഃ | ="ഈ വിജ്ഞാനമയനായ പുരുഷൻ |
| യഃ | =യാതൊരോ, |
| ഏഷഃ | =ഇവൻ |
| യത്ര | =എപ്പോഠം |

ഏതത് സുപ്തഃ അഭൂത് =ഈ സ്വപ്നത്തെ സ്വപിച്ചിരുന്നുവോ
തദാ =അപ്പോൾ
ഏഷഃ =ഇവൻ
ക്വ അഭൂത് =എവിടെ ആയിരുന്നു?
കുതഃ =എവിടെനിന്ന്
ഏതത് } =ഇതിനെ=ഈ ആഗമനത്തെ
ആഗാത് } =ആഗമിച്ചു?"
ഇതി =എന്ന്.
തത് =അതിനെ
ഗാർഗ്യഃ =ഗാർഗ്യൻ
ന മേനേ ഉഹ =അറിഞ്ഞില്ല.

ഭാഷ്യം—അജാതശത്രു, ഇങ്ങനെ, വ്യതിരിക്തമായ ആത്മാവുണ്ടെന്നുള്ളതിനെ പ്രതിപാദിച്ചതിൻെറശേഷം, ഗാർഗ്യനോടു പറഞ്ഞു:—"ഈ വിജ്ഞാനമയനായ പുരുഷൻ ഈ ഉറക്കംഉറങ്ങിയിരുന്നപ്പോൾ—കൈകൊണ്ടു കലുക്കിഉണത്തുന്നതിനു മുമ്പ്—എവിടെയായിരുന്നു? എവിടെനിന്നാണ് ഈ വരവു വന്നതു്?"വിജ്ഞായതേ അനേന—ഏതുകൊണ്ടാണോ അറിയുന്നതു് അതു്—എന്നുള്ള വ്യുൽപത്തി അനുസരിച്ച്, അന്തഃകരണമായ ബുദ്ധിയെ വിജ്ഞാനമെന്നു പറയുന്നു. തന്മയൻ—വിജ്ഞാനപ്രായൻ—എന്നുള്ള അത്ഥത്തിൽ ആണ് വിജ്ഞാനമയൻ എന്നു പറയുന്നതു്. വിജ്ഞാനപ്രായൻ എന്നു പറയുന്നതിൻെറ അർത്ഥം എന്താണ്? എന്നാണെങ്കിൽ, അന്തഃകരണത്തിൽ അറിയപ്പെടുകയും, അന്തഃകരണംകൊണ്ട് അറിയപ്പെടുകയും അറിയുകയും ചെയ്യുന്നവൻ എന്നാണ് അതിൻെറ അർത്ഥം. "ആകട്ടെ, എന്നാൽ, 'മയട്' എന്ന പ്രത്യയത്തിന് അനേകം അർത്ഥങ്ങൾ ഉള്ളപ്പോൾ ഇവിടെ പ്രായാത്ഥത്വം തന്നെയാണെന്ന് അറിയുന്നതെങ്ങനെയാണ്?" എന്നുചോദിക്കയാണെങ്കിൽ പറയാം—"സ വാ അയമാത്മാ ബ്രഹ്മ, വിജ്ഞാനമയോ മനോമയഃ" എന്നും മററുമുള്ളിടത്ത് പ്രായാർത്ഥത്തിൽ തന്നെയാണു പ്രയോഗം കാണുന്നതു്; പരൻ വിജ്ഞാനവികാരമാണെന്നുള്ളതു പ്രസിദ്ധമല്ല; "യ ഏഷ വിജ്ഞാനമയഃ" എന്ന്, പ്രസിദ്ധമായിട്ടുള്ളതുപോലെ അനുവദിച്ചിരിക്കുന്നു. അവയവാത്ഥവും ഉപമാത്ഥവും ഇവിടെ സംഭവിക്കുകയില്ല; അതിനാൽ ബാക്കിയുള്ള പ്രായാത്ഥത്വം തന്നെയാണ് ഇവിടെ എന്ന് അറിയാം. അതിനാൽ, സങ്കല്പവികല്പാദ്യാത്മകമായ അന്തഃകരണമേതോ തത്പ്രായൻ എന്നാണ്, വിജ്ഞാനമയൻ എന്നതിൻെറ അത്ഥം. പൂരിൽ ശയിക്കുന്നതുകൊണ്ടു പുരുഷൻ എന്നു പറയപ്പെടുന്നു.

"ഈ പുരുഷൻ അപ്പോൾ എവിടെയായിരുന്നു? എന്നുള്ള ചോദ്യം സ്വഭാവത്തെ അറിയിക്കണമെന്നുദ്ദേശിച്ചുകൊണ്ടുള്ളതാണ്. ക്രിയാകാരകഫലവിപരീതസ്വഭാവനാണ് ആത്മാവെന്ന്, കാൎയ്യാഭാവംകൊണ്ടു കാണിക്കണമെന്നാണ് ഉദ്ദേശ്യം- ഉണരുന്നതിനുമുമ്പ്, കർമ്മം മുതലായതിൻെറ കാൎയ്യമായ സുഖം മുതലായതൊന്നും ഗ്രഹിക്കപ്പെടുന്നില്ലല്ലോ അതുകൊ

ണ്ടു് —കമ്മപ്രയുക്തമല്ലാത്തതുകൊണ്ടു് —അപ്പോൾ ആത്മാവു് ഏതു സ്വഭാവത്തോടുകൂടിയിരുന്നുവോ അതുതന്നെയാണു് ആത്മാവിന്റെ സ്വഭാവമെന്നും, ആ സ്വഭാവത്തിൽ നിന്നു തെററിയിട്ടാണു്, തന്റെ സ്വഭാവത്തിനു വിപരീതമായി സംസാരിയായിത്തീരുന്നതെന്നും പറഞ്ഞുകൊടുക്കണമെന്നുവച്ചിട്ടാണു്, ഒന്നും തോന്നാതിരിക്കുന്ന ഗാർഗ്യനോടു്, അദ്ദേഹത്തിന്റെ ബുദ്ധിയെ വ്യുൽപാദിപ്പിക്കുവാനായി, "ഇവൻ അപ്പോൾ എവിടെയായിരുന്നു?" എന്നും, "വന്നതു് എവിടെനിന്നാണെന്നും ചോദിക്കുന്നതു്. ഇതു രണ്ടും ഗാർഗ്യൻ ചോദിക്കേണ്ടതായിരുന്നു. എങ്കിലും അദ്ദേഹം ചോദിച്ചില്ല; എന്നു വച്ചു് അജാതശത്രു ഉദാസീനനായിരിക്കുന്നില്ല; ഇദ്ദേഹത്തെ അറിയിക്കതന്നെ വേണമെന്നു വിചാരിച്ചു പ്രവൎത്തിക്കുന്നു. "ഞാൻ അങ്ങേ അറിയിക്കതന്നെ ചെയ്യാ"മെന്നു മുമ്പേ പ്രതിജ്ഞ ചെയ്തിട്ടുണ്ടല്ലോ. ഇങ്ങനെ വ്യുൽപാദിപ്പിക്കപ്പെട്ടിട്ടും, ഈ ആത്മാവു അപ്പോൾ എവിടെയായിരുന്നു എന്നും അതു് എവിടെനിന്നാണു ഈ വരവു വന്നതു് എന്നും പറയുന്നതിനോ ചോദിക്കുന്നതിനോ ഗാർഗ്യനു അറിഞ്ഞുകൂടായിരുന്നു. 16

ഉപ—സ ഹോവാചാജാതശത്രു, യ്ത്രൈഷ ഏതത് സുപ്തോഽഭൂദ്യ ഏഷ വിജ്ഞാനമയഃ പുരുഷ സ്തദേഷാം പ്രാണാനാം വിജ്ഞാനേന വിജ്ഞാനമാദായ, യ ഏഷോഽന്തർഹൃദയ ആകാശസ്തസ്മിഞ്ഛേതേ. താനി യദാ ഗൃഹ്ണാത്യഥ ഹൈതത് പുരുഷഃ സ്വപിതി നാമ; തദ്, ഗൃഹീത ഏവ പ്രാണോ ഭവതി; ഗൃഹീതാ വാഗ്, ഗൃഹീതം ചക്ഷുർ, ഗൃഹീതം ശ്രോത്രം, ഗൃഹീതം മനഃ. 17

സഃ അജാതശത്രുഃ ഉവാച ഹ =ആ അജാതശത്രു പറഞ്ഞു—
ഏഷഃ വിജ്ഞാനമയഃപുരുഷഃയ="ഈ വിജ്ഞാനമയനായ പുരുഷൻആരോ

| | |
|---|---|
| ഏഷഃ | =ഇവൻ |
| യത്ര | =എപ്പോൾ |
| ഏതത് സുപ്തഃ അഭൂത് | =ഈ സ്വപ്നത്തെ സ്വപിച്ചിരുന്നുവോ |
| തത് | =അപ്പോൾ, |
| വിജ്ഞാനേന | =വിജ്ഞാനംകൊണ്ടു് =അന്തഃകരണത്തിലുള്ള അഭിവ്യക്തമായവിശേഷവിജ്ഞാനംകൊണ്ടു് |
| ഏഷാം പ്രാണാനാം | =ഈ വാഗാദികളായ പ്രാണങ്ങളുടെ |
| വിജ്ഞാനം | =വിജ്ഞാനത്തെ=സ്വവിഷയങ്ങളിലുള്ള സാമർത്ഥ്യത്തെ |
| ആദായ | =എടുത്തിട്ടു്, |
| അന്തർഹൃദയേ | =ഹൃദയാന്തർഭാഗത്തിൽ ഉള്ള |
| ഏഷഃ ആകാശഃ | =ഈ ആകാശം |
| യഃ | =ഏതോ |
| തസ്മിൻ | =അതിൽ |
| ശേതേ | =ശയിക്കുന്നു. |
| താനി | =അവയെ=വാഗാദികളുടെ വിജ്ഞാനങ്ങളെ |
| യദാഗൃഹ്ണാതി | =എപ്പോൾ ഗ്രഹിക്കുന്നുവോ |

| | |
|---|---|
| അഥ | =അപ്പോൾ |
| പുരുഷഃ | =പുരുഷൻ |
| ഏതത് | =ഈ സ്വപനത്തെ |
| സ്വപിതി നാമ | =സ്വപിക്കുന്നു എന്നു പറയുന്നു. |
| തത് | =അപ്പോൾ=ആസ്വാപകാലത്തിൽ |
| പ്രാണഃ | =പ്രാണൻ=ഘ്രാണേന്ദ്രിയം |
| ഗൃഹീതഃ ഏവ ഭവതി | =ഗ്രഹിക്കപ്പെട്ടതായി— ഉപസംഹരിക്കപ്പെട്ടതായി—ത്തീരുന്നു. |
| വാക് ഗൃഹീതാ | =വാക്കു ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു. |
| ചക്ഷുഃ ഗൃഹീതം | =ചക്ഷുസ്സ് ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു. |
| മനഃ ഗൃഹീതം | =മനസ്സു ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു. |

ഭാഷ്യം—ഗാർഗ്യനു ചോദിക്കാനും പറയാനും അറിഞ്ഞുകൂടാതിരിക്കുന്നതുകണ്ട്, വിവക്ഷിതമായ അർത്ഥത്തെ സമർപ്പിക്കുന്നതിനായി അജാതശത്രു പറഞ്ഞു—"ഇവൻ ഉറങ്ങിയിരുന്നപ്പോൾ ഈ വിജ്ഞാനമയനായ പുരുഷൻ എവിടെയായിരുന്നു എന്നും എവിടെനിന്നാണ് ഇങ്ങനെ വന്നതെന്നും നാം ചോദിച്ചുവല്ലോ. അതു പറയാം, കേട്ടുകൊള്ളുക—ഇവൻ സുപ്തനായിരുന്നപ്പോൾ ഈ വാഗാദികളായ പ്രാണങ്ങളുടെ വിജ്ഞാനത്തെ—അവയുടെ താന്താങ്ങളുടെ വിഷയങ്ങളിലുള്ള സാമർത്ഥ്യത്തെ—ഉപാധിസ്വഭാവത്താൽ ഉണ്ടാക്കപ്പെടുന്നതും അന്തഃകരണത്തിലുള്ളതും അഭിവ്യക്തവുമായ വിശേഷവിജ്ഞാനംകൊണ്ട് എടുത്തിട്ട് ഹൃദയത്തിന്റെ മദ്ധ്യത്തിൽ ഉള്ള ആകാശത്തിൽ ശയിക്കുന്നു." ഇവിടെ ആകാശശബ്ദം കൊണ്ടു സ്വന്തം ആത്മാവായ പരനെത്തന്നെയാണു പറയുന്നത്. സ്വാഭാവികവും അസാംസാരികവുമായ ആ സ്വാത്മാവിലാണ് ശയിക്കുന്നത്; അല്ലാതെ കേവലമായ ആകാശത്തിലല്ല. അങ്ങനെ പറഞ്ഞാലേ "സതാസോമ്യ, തദാ സമ്പന്നോഭവതി"എന്ന ശ്രുത്യന്തരത്തിനു യോജിക്കയുള്ളു. ലിങ്ഗോപാധിസംബന്ധത്താൽ ഉണ്ടാക്കപ്പെടുന്ന വിശേഷാത്മസ്വരൂപത്തെ വിട്ട്, അവിശേഷവും സ്വാഭാവികവുമായ, കേവലമായ ആത്മാവിൽ തന്നെ വർത്തിക്കുന്നു എന്നാണ് സംപിണ്ഡിതമായ അഭിപ്രായം.

"ശരീരേന്ദ്രിയങ്ങളുടെ അധ്യക്ഷതയെ ഉപേക്ഷിക്കുമ്പോൾ ഇവൻ സ്വാത്മാവിൽ വർത്തിക്കുന്നു എന്ന് എങ്ങനെയാണു അറിയുന്നത്?" എന്നു ചോദിച്ചാൽ നാമപ്രസിദ്ധികൊണ്ടെന്നുത്തരം. ആ നാമപ്രസിദ്ധി ഏതാണെന്നു പറയുന്നു—"ഏതുകാലത്തിലാണോ ആ വാഗാദികളെ ഗ്രഹിക്കുന്നത്, അപ്പോൾ ഈ പുരുഷൻ സ്വപിക്കുന്നു എന്നു പറയുന്നു. അപ്പോൾ ഇവന് ഈ നാമം പ്രസിദ്ധമാണ്. ഈ നാമം ഇവനു ഗുണസംബന്ധത്താൽ ഉണ്ടാവുന്നതുതന്നെയാണ്. "സ്വം അപിതി (സ്വന്തമായ ആത്മാവിനെ അപിഗമിക്കുന്നു) എന്ന അർത്ഥത്തിലാണ് സ്വപിക്കുന്നു എന്നു പറയുന്നത്."

"ശരിതന്നെ, സ്വപിക്കുന്നു എന്ന നാമത്തിന്റെ പ്രസിദ്ധികൊണ്ട്, ആത്മാവിന്റെ സംസാരധർമ്മവിലക്ഷണമായ രൂപം അറിയാം; എന്നാൽ

ഇതിനു യുക്തിയില്ലല്ലോ.'' എന്നുള്ള ആശങ്കയ്ക്കു സമാധാനമായിപ്പറയുന്നു—''ആ (സ്വാപ) കാലത്തിൽ പ്രാണൻ ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.'' പ്രാണൻ എന്നു പറഞ്ഞതു ഘ്രാണേന്ദ്രിയത്തെയാണ്- ഇതു വാഗാദികളുടെ പ്രകരണമാണല്ലോ. വാഗാദിസംബന്ധമുള്ളപ്പോഴാണല്ലോ അവയാകുന്ന ഉപാധിയോടുകൂടിയിരിക്കകൊണ്ട് ആത്മാവിനു സംസാരധർമ്മിത്വം കാണുന്നതു്. വാഗാദികൾ ഇവനാൽ അപ്പോൾ—സ്വാപകാലത്തിൽ—ഉപസംഹരിക്കപ്പെടുകയും ചെയ്യുന്നു. അതു പറയുന്നു—''വാക്ക് ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു; ചക്ഷുസ്സ് ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു; മനസ്സ് ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു. വാഗാദികൾ ഉപസംഹൃതങ്ങളായിരിക്കുമ്പോൾ ക്രിയാകാരകഫലാത്മകത്വമില്ലാത്തതുകൊണ്ട്, സ്വാപാവസ്ഥയിൽ, ആത്മാവ് സ്വാത്മാവിൽ തന്നെ സ്ഥിതിചെയ്യുന്നതായിത്തീരുന്നു എന്നറിയാം.'' 17.

ഉപ — സ യത്രൈതത് സ്വപ്ന്യയാ ചരതി, തേ ഹാസ്യ ലോകാഃ; തദുതേവ മഹാരാജോ ഭവതി; ഉതേവ മഹാബ്രാഹ്മണഃ; ഉതേവോച്ചാവചം നിഗച്ഛതി. സ യഥാ മഹാരാജോ ജാനപദാൻ ഗൃഹീത്വാ സ്വേജനപദേ യഥാകാമം പരിവർത്തേതൈവമേവൈഷ ഏതത് പ്രാണാൻ ഗൃഹീത്വാ സ്വേശരീരേ യഥാകാമം പരിവർത്തതേ. 18.

| | |
|---|---|
| സഃ | =അവൻ പ്രകൃതനായ ആത്മാവ് |
| യത്ര | =എപ്പോൾ ആണോ |
| സ്വപ്ന്യയാ | =സ്വപ്നവൃത്തികൊണ്ട് |
| ഏതത് ചരതി | =ഇപ്രകാരം ചരിക്കുന്നതു്, |
| തത്ര | =അപ്പോൾ |
| തേ | =അവ |
| അസ്യ | =ഇവന്റെ |
| ലോകാഃ ഹ | =ലോകങ്ങളാകുന്നു=കർമ്മഫലങ്ങളാകുന്നു. |
| തത് | =അവയിൽ, |
| ഉത മഹാരാജഃ ഇവ | =പക്ഷേ മഹാരാജാവിനെപ്പോലെയും, |
| ഉതമഹാബ്രാഹ്മണഃ ഇവ | =പക്ഷേ മഹാബ്രാഹ്മണനെപ്പോലെയും |
| ഭവതി | =ആയിത്തീരുന്നു. |
| ഉത ഉച്ചാവചം ഇവ | =ഉച്ചമായും (ഉയർന്നും) അവചമായും (താണും) എന്നപോലെ |
| നിഗച്ഛതി | =നിഗമിക്കയും ചെയ്യുന്നു. |
| സഃ (യഥാ) | =അതു് എങ്ങനെഎന്നാൽ— |
| യഥാ | =ഏതുപ്രകാരമാണോ |
| മഹാരാജഃ | =മഹാരാജാവു് |
| ജാനപദാൻ | =ജനപദത്തിൽ (നാട്ടിൽ) ഉള്ളവരെ |
| ഗൃഹീത്വാ | =കൂട്ടിക്കൊണ്ട് |
| സ്വേജനപദേ | =സ്വന്തം ജനപദത്തിൽ |
| യഥാകാമം | =ഇഷ്ടംപോലേ |

ഭാഷ്യം— ഒരിക്കൽ യാജ്ഞവല്ക്യൻ ജനകൻെറ അടുക്കൽ ചെന്നു. 'ചെല്ലുമ്പോൾതന്നെ, 'ഞാൻ രാജാവിനു ഒന്നും പറഞ്ഞുകൊടുക്കയില്ല' എന്നു അദ്ദേഹം വിചാരിച്ചിരുന്നു. ചെന്നതു രാജാവിൻെറ യോഗക്ഷേമങ്ങൾ അന്വേഷിക്കുന്നതിനു മാത്രമായിരുന്നു. ഒന്നും പറഞ്ഞുകൊടുക്കയില്ലെന്നുള്ള സങ്കല്പത്തോടുകൂടിയാണു ചെന്നതെങ്കിലും, ജനകൻ ചോദിച്ചതെല്ലാം പറഞ്ഞുകൊടുത്തു. അങ്ങനെ യാജ്ഞവൽക്യൻ തൻെറ സങ്കല്പത്തെ മാററുന്നതിനു കാരണമെന്തെന്നു കാണിക്കുന്നതിനായി ഒരു ആഖ്യായികപറയുന്നു.— മുമ്പൊരിക്കൽ ജനകനും യാജ്ഞവൽക്യനുംതമ്മിൽ അഗ്നിഹോത്രത്തെസംബന്ധിച്ചു ഒരു സംവാദമുണ്ടായിട്ടുണ്ടായിരുന്നു. അപ്പോൾ, ജനകൻെറ അഗ്നിഹോത്രവിജ്ഞാനം കേട്ടു സന്തുഷ്ടനായ യാജ്ഞവൽക്യൻ ജനകനു ഒരു വരംകൊടുക്കാമെന്നു പറഞ്ഞു. ജനകൻ കേട്ടു, ഇഷ്ടംപോലെ ചോദ്യംചോദിക്കുവാനുള്ള അനുമതിയാണു വരിച്ചതു്. യാജ്ഞവൽക്യൻ അതു അദ്ദേഹത്തിനു നല്കുകയുംചെയ്തു. ആ വരത്തിൻെറ ബലത്താൽ, ഈ അവസരത്തിൽ, ഒന്നും വ്യാഖ്യാനിക്കുന്നതിനു സമ്മതമില്ലാതെ മിണ്ടാതിരുന്നിട്ടും യാജ്ഞവൽക്യനോടു രാജാവുതന്നെ ആദ്യംചോദിച്ചു. അഗ്നിഹോത്രപ്രകരണത്തിൽതന്നെ ബ്രഹ്മവിദ്യയും പറഞ്ഞുകൊടുക്കാതിരുന്നതു ബ്രഹ്മവിദ്യ കർമ്മത്തോടു വിരുദ്ധമായതുകൊണ്ടും, അഗ്നി, ഇന്ധനം മുതലായവയിൻെറയും അവകൊണ്ടു സാധിക്കേണ്ട കർമ്മത്തിൻെറയും അപേക്ഷകൂടാതെതന്നെ പുരുഷാർത്ഥത്തെ സാധിക്കുന്നതാകയാൽ ബ്രഹ്മവിദ്യ സ്വതന്ത്രയായതുകൊണ്ടുമാണു്. 1

ഉപ— "യാജ്ഞവൽക്യ, കിംജ്യോതിരയം പുരുഷ" ഇതി. "ആദിത്യജ്യോതിഃ സമ്രാ,"ഡിതി ഹോവാച.— "ആദിത്യേനൈവായം ജ്യോതിഷാ //സ്തേ, പല്യയതേ, കർമ്മകുരുതേ, വിപല്യേതീ"തി. "ഏവമേവൈതദ് യാജ്ഞവൽക്യ. 2

| | | |
|---|---|---|
| യാജ്ഞവൽക്യ | = | "യാജ്ഞവൽക്യ, |
| അയം പുരുഷഃ | = | ഈ പുരുഷൻ |
| കിംജ്യോതിഃ | = | എന്തുജ്യോതിസ്സോടുകൂടിയവനാണു്" |
| ഇതി | = | എന്നു രാജാവുചോദിച്ചു. |
| സമ്രാട്ട് | = | "സമ്രാട്ടേ, |
| ആദിത്യജ്യോതിഃ | = | ആദിത്യനാകുന്ന ജ്യോതിസ്സോടുകൂടിയവനാകുന്നു" |
| ഇതി | = | എന്നുപറഞ്ഞിട്ടു് |
| ഉവാച ഹ | = | യാജ്ഞവൽക്യൻ തുടന്നു. |
| അയം | = | "ഈ പുരുഷൻ |
| ആദിത്യേന ജ്യോതിഷാ ഏവ | = | ആദിത്യനാകുന്ന ജ്യോതിസ്സുകൊണ്ടുതന്നെയാണു്, |
| ആസ്തേ | = | ഇരിക്കുന്നതും, |
| പല്യയതേ | = | പോകുന്നതും, |
| കർമ്മ കുരുതേ | = | ജോലിചെയ്യുന്നതും, |

| | |
|---|---|
| പരിവൎത്തേത | =ചുററിനടക്കുന്നത്, |
| ഏവം ഏവ | =ഇപ്രകാരംതന്നെ |
| ഏഷഃ | =ഇവൻ=ഈ ആത്മാവ് |
| ഏതത് | =ഇപ്രകാരം |
| പ്രാണാൻ ഗൃഹീത്വാ | =പ്രാണങ്ങളെ ഗ്രഹിച്ചിട്ട് |
| സ്വേ ശരീരേ | =സ്വന്തം ശരീരത്തിൽ |
| യഥാകാമം | =ഇഷ്ടംപോലേ |
| പരിവൎത്തതേ | =ചുററിനടക്കുന്നു. |

ഭാഷ്യം—"ദൎശനരൂപമായ സ്വപ്നാവസ്ഥയിൽ ആത്മാവിന്, കാൎയ്യകരണങ്ങളോട്ട വിയോഗം വരുന്നതെങ്കിലും, സംസാരധൎമ്മിത്വം കാണുന്നു- അവൻ ജാഗരിതത്തിൽ എന്നപോലേതന്നെ, സ്വപ്നത്തിലും സുഖിയായും ദുഃഖിയായും ഇരിക്കുകയും ബന്ധുവിയുക്തനായി ശോചിക്കുയും മോഹിക്കുയും ചെയ്യുന്നു. അതിനാൽ ശോകമോഹങ്ങളാകുന്ന ധൎമ്മങ്ങളോട്ടകൂടിയവൻതന്നെയാണിവൻ. ഇവന്റെ ശോകമോഹാദികളും സുഖദുഃഖാദികളും കാൎയ്യകരണസംയോഗത്താൽ ഉണ്ടാകുന്ന ഭ്രാന്തിയാൽ അധ്യാരോപിക്കപ്പെട്ടുന്നവയല്ല." എന്ന് ആശങ്കിക്കയാണെങ്കിൽ അതു ശരിയല്ല. എന്തെന്നാൽ അവയെല്ലാം മിഥ്യയാകുന്നു. ആ ആത്മാവ് എപ്പോഴാണോ ഇങ്ങനെ സ്വപ്നവൃത്തികൊണ്ടു ചരിക്കുന്നത് അപ്പോൾ അവ അവന്റെ ലോകങ്ങളാകുന്നു; അതായതു കൎമ്മഫലങ്ങളാകുന്നു. ആ ലോകങ്ങൾ ഏവയെന്നാൽ,—അവൻ സ്വപ്നത്തിൽ മഹാരാജാവിനെപ്പോലേ ആയിത്തീരുന്നു. ഇവന്റെ ഈ ലോകം മഹാരാജത്വംപോലെയുള്ളതാണ്; അല്ലാതെ ജാഗരിതത്തിൽ ഉള്ളതുപോലെയുള്ള മഹാരാജത്വം തന്നെയല്ല. അതുപോലെ, മഹാബ്രാഹ്മണനെപ്പോലേയും ആയിത്തീരുന്നു. ഉച്ചമായ ദേവാദിഭാവത്തേയോ അവചമായ (താഴ്ന്ന) തിൎയ്യഗ്ഭാവത്തേയോ പ്രാപിക്കുന്നതുപോലെയും ഇരിക്കുന്നു.

ഇവിടെ 'ഇവ'(പോലെ) എന്ന ശബ്ദം പ്രയോഗിച്ചിരിക്കുന്നതുകൊണ്ടും, വ്യഭിചാരം കാണുന്നതുകൊണ്ടും ഇവന്റെ മഹാരാജത്വം മുതലായ ലോകങ്ങൾ മിഥ്യതന്നെ. അതിനാൽ ഈ ആത്മാവ്, സ്വപ്നത്തിൽ, ബന്ധുവിയോഗം മുതലായതിനാൽ ഉണ്ടാകുന്ന ശോകം മുതലായവയോട്ട സംബന്ധിക്കുന്നില്ലതന്നെ.

പൂൎവ്വപക്ഷം—ജാഗരിതത്തിൽ ഉള്ള ലോകങ്ങൾ ജാഗ്രൽക്കാലത്തിൽ അവ്യഭിചാരികളായിരിക്കുന്നതുപോലേതന്നെ സ്വപ്നകാലത്തിൽ ഉള്ള മഹാരാജത്വം മുതലായ ഇവന്റെ ലോകങ്ങളും സ്വപ്നകാലത്തിൽ വ്യഭിചരിക്കാത്തവയായതുകൊണ്ട് ഇവന്റെ ആത്മഭൂതങ്ങൾതന്നെ. അല്ലാതെ അവിദ്യയാൽ അധ്യാരോപിക്കപ്പെട്ടുന്നവയല്ല.

സമാധാനം—ജാഗ്രത്തിലുള്ള കാൎയ്യകരണാത്മത്വവും ദേവതാത്മത്വവും അവിദ്യയാൽ അധ്യാരോപിക്കപ്പെട്ടുന്നതാണെന്നും പരമാൎത്ഥത്തിൽ ഉള്ളതല്ലെന്നും, ദേഹദ്വയവ്യതിരിക്തനായി വിജ്ഞാനമയനായ ആത്മാവിനെ കാണിച്ചുകൊണ്ടു മുമ്പു കാണിച്ചിട്ടുണ്ടല്ലോ. മരിച്ചവൻ ജീവിക്ക

വാൻ ഭാവിക്കുന്നതുപോലേ അതു വീണ്ടും സ്വപ്നലോകത്തിനു ദൃഷ്ടാന്തമായി പ്രാദുർഭവിക്കുന്നത് എങ്ങനെയാണ്?

പൂർവ്വപക്ഷം—സത്യംതന്നെ. ദേഹദ്വയവ്യതിരിക്തനായ ആത്മാവുണ്ടെന്നു കാണിച്ച ന്യായംകൊണ്ടുതന്നെ, വിജ്ഞാനമയനും വ്യതിരിക്തനുമായ ആത്മാവിൽ കാര്യകരണാത്മകത്വവും ദേവതാത്മത്വവും കാണുന്നത് ശുക്തിയിൽ രജതത്വദർശനംപോലേ അവിദ്യയാൽ അധ്യാരോപിക്കപ്പെടുന്നതാണെന്നുള്ളതു സിദ്ധിക്കുന്നുണ്ടെങ്കിലും, ആ ന്യായം പറഞ്ഞതു് ആത്മാവിന്റെ വിശുദ്ധിയെ കാണിക്കുവാനായിട്ടല്ല. അതിനാൽ, ജാഗ്രത്തിലുള്ള കാര്യകരണാത്മത്വദേവതാത്മത്വദർശനരൂപമായ ദൃഷ്ടാന്തം വാസ്തവത്തിൽ ഇല്ലാത്തതാണെങ്കിലും വീണ്ടും എടുക്കുന്നു. എല്ലാ ന്യായവും എന്തെങ്കിലും ഒരു വിശേഷത്തെ അപേക്ഷിച്ചു പുനരുക്തമല്ലാത്തതാകും; എന്നുവച്ചാൽ മുമ്പും പറഞ്ഞതാണെങ്കിലും എന്തെങ്കിലും വിശേഷത്തോടുകൂടി പിന്നെയും പറയുന്നതായാൽ അതിനു പുനരുക്തിദോഷമില്ല. അതിനാൽ ആത്മാവിന്റെ വിശുദ്ധി, പാണിപേഷണവാക്യത്തിൽ അർത്ഥാൽ പറഞ്ഞതാണെങ്കിലും ശബ്ദംകൊണ്ടു വീണ്ടും പറയുന്നതു പുനരുക്തിയാകയില്ല. അതിനാൽ, ജാഗ്രത്തിന്റെ ദൃഷ്ടാന്തംകൊണ്ടു സ്വപ്നം സത്യമാണെന്നുള്ള ആക്ഷേപത്തിനു സമാധാനം പറകതന്നേ വേണം.

സമാധാനം—സ്വപ്നത്തിൽ അനുഭവപ്പെടുന്ന മഹാരാജത്വം മുതലായ ലോകങ്ങൾ ആത്മഭൂതങ്ങളല്ല. എന്തെന്നാൽ, സ്വപ്നത്തിൽ കാണുന്നതു്, ആത്മാവിൽനിന്ന് അന്യവും ജാഗ്രത്തിലെ ലോകത്തിന്റെ പ്രതിബിംബഭൂതവുമായ ലോകത്തെയാണ്. പ്രകൃതികൾ (അമാത്യാദികൾ) അങ്ങുമിങ്ങുമായി ഉറങ്ങിക്കിടക്കുമ്പോൾ കരണങ്ങളെ എല്ലാം ഉപസംഹരിച്ചു കട്ടിലിൽ കിടന്നുകൊണ്ടു സ്വപ്നം കാണുന്ന മഹാരാജാവുതന്നെ, സ്വപ്നത്തിൽ, ജാഗരിതത്തിലെപ്പോലെ അവനവനെ വീണ്ടും പ്രകൃതികളോട് ഒരുമിച്ചു കൂടിയിരിക്കുന്ന മഹാരാജാവിനെപ്പോലെയും, യാത്ര പോകുന്നവനെപ്പോലെയും ഭോഗങ്ങളെ ഭുജിക്കുന്നവനെപ്പോലെയും മററും കാണുന്നു. ആ മഹാരാജാവു കട്ടിലിൽ കിടക്കുന്നതുകൊണ്ടു രണ്ടാമതൊരുത്തനാണു പ്രകൃതികളോടുകൂടി നാട്ടിൽ സഞ്ചരിക്കുന്നതെന്നും അദ്ദേഹത്തിനെയാണ് ഉറങ്ങുന്നവൻ കാണുന്നതെന്നും പറയാമെന്നു വച്ചാൽ, പകൽ, അങ്ങനെ ഒരാൾ ലോകത്തിൽ പ്രസിദ്ധനായിട്ടില്ല. എന്നു മാത്രമല്ല, കരണങ്ങളെ ഉപസംഹരിച്ചിരിക്കുന്ന ആൾരൂപം മുതലായതുള്ള ഒരു വസ്തുവിനെ കാണുക എന്നതും യുക്തിയുക്തമല്ല. ഒരു ദേഹത്തിൽ അതിനു തുല്യമായ വേറൊരു ദേഹം സംഭവിക്കയുമില്ല. ദേഹത്തിൽ സ്ഥിതിചെയ്തുകൊണ്ടുതന്നെയാണല്ലോ സ്വപ്നം കാണുന്നത്.

"കട്ടിലിൽ കിടക്കുന്നവൻ താൻ വഴിയിൽക്കൂടി പോകുന്നതായി സ്വപ്നം കാണുന്നുണ്ടല്ലോ. അതിനാൽ ദേഹത്തിനു വെളിക്കു സ്വപ്നം കാണുന്നുണ്ട്" എന്ന് ആശങ്കിക്കയാണെങ്കിൽ, ഇല്ല, ദേഹത്തിനു വെളിക്കു സ്വപ്നങ്ങളെക്കാണുന്നില്ല എന്നു പറയുന്നു.—ഒരു മഹാരാജാവു്, നാട്ടിലുള്ള രാജോപകരണഭൂതരായ ഭൃത്യരേയും മററുള്ളവരേയും കൂട്ടിക്കൊണ്ടു്, ജയം മുതലായതുകൊണ്ടു സമ്പാദിച്ചിട്ടുള്ള സ്വന്തമായ നാട്ടിൽത്തന്നെ തനിക്കു് എ

ങ്ങനെയെല്ലാമാണോ ഇഷ്ടം അങ്ങനെയെല്ലാം ചുററി സഞ്ചരിക്കുന്നത് എ പ്രകാരമോ അതുപോലെ വിജ്ഞാനമയനായ ഈ ആത്മാവും ഇങ്ങനെ പ്രാണങ്ങളെ ജാഗരിതസ്ഥാനങ്ങളിൽ നിന്ന് ഉപസംഹരിച്ചിട്ട്, സ്വന്തമായ ശരീരത്തിൽ തന്നെ, വെളിക്കല്ല, ഇഷ്ടംപോലെ ചുററിത്തിരിയുന്നു. കാമത്താലും കമ്മത്താലും ഉണത്തപ്പെടുന്ന, മുൻപ് അനുഭവിച്ചിട്ടുള്ള വസ്തുക്കളോടു തുല്യങ്ങളായ വാസനകളെ അനുഭവിക്കുന്നു എന്നത്ഥം. അതിനാൽ സ്വപ്നത്തിൽ വാസ്തവത്തിൽ ഇല്ലാത്ത ലോകങ്ങൾ ആത്മഭൂതങ്ങളായി, മിഥ്യയായി അധ്യാരോപിക്കപ്പെടുകയാണു ചെയ്യുന്നത്. അതുപോലെതന്നെയാണു ജാഗരിതത്തിലും എന്ന് അറിഞ്ഞുകൊള്ളണം. അതിനാൽ വിജ്ഞാനമയൻ വിശുദ്ധനും ക്രിയാകാരകഫലാത്മകനല്ലാത്തവനുമാണെന്നു സിദ്ധിക്കുന്നു. എന്തെന്നാൽ ദ്രഷ്ടാവിനു വിഷയഭൂതങ്ങളും ക്രിയാകാരകഫലാത്മകങ്ങളും കാര്യകരണലക്ഷണങ്ങളുമായ ലോകങ്ങൾ ജാഗരിതത്തിലെപ്പോലെതന്നെയാണു സ്വപ്നത്തിലും കാണുന്നത്. അതിനാൽ ദ്രഷ്ടാവായ ഈ വിജ്ഞാനമയൻ, ദൃശ്യങ്ങളായ സ്വപ്നജാഗരിതലോകങ്ങളിൽ നിന്ന് അന്യനും വിശുദ്ധനുമാകുന്നു. 18.

ഭാഷ്യം—ദശനവൃത്തിയായ സ്വപ്നത്തിൽ വാസനാരാശിയാണു ദൃശ്യമായിരിക്കുന്നതെന്നുള്ളതിനാൽ അവ ആത്മാവിന്റെ ധമ്മങ്ങളല്ലാത്തതുകൊണ്ട് ആത്മാവു വിശുദ്ധനാണെന്നു മനസ്സിലായി. അതിൽ, "യഥാകാമം പരിവത്തതേ" എന്നുള്ളതുകൊണ്ട്, കാമവശാൽ ആണു പരിവത്തിക്കുന്നതെന്നു പറഞ്ഞിരിക്കുന്നു. ദ്രഷ്ടാവിനു ദൃശ്യത്തോടുള്ള സംബന്ധവും സ്വാഭാവികമാണ്. അതിനാൽ ആത്മാവിന് അശുദ്ധത ശങ്കിക്കപ്പെടാം. അതിന്റെ പരിഹാരത്തിനായി പറയുന്നു.—

ഉപ--അഥ യദാ സുഷുപ്തോ ഭവതി, യദാ ന കസ്യചനവേദ,ഹിതാനാമ നാഡ്യോ ദ്വാസപ്തതിഃ സഹസ്രാണി ഹൃദയാത് പുരീതതമഭിപ്രതിഷ്ഠന്തേ, താഭിഃ പ്രത്യവസൃപ്യ പുരീതതി ശേതേ. സ യഥാ കുമാരോ വാ മഹാരാജോ വാ മഹാബ്രാഹ്മണോ വാ ∫ തിഘ്നീമാനന്ദസ്യ ഗത്വാശയീതൈവമേവൈഷ ഏതച്ഛേതേ. 19.

| | |
|---|---|
| അഥ | =പിന്നെ |
| യദാ | =എപ്പോഴാണോ |
| സുഷുപ്തഃഭവതി | =സുഷുപ്തനായിത്തീരുന്നത്, |
| യദാ | =എപ്പോഴാണോ |
| കസ്യചന | =ഒന്നിനേയും |
| ന വേദ | =അറിയാതിരിക്കുന്നത്, |
| തദാ | =അപ്പോൾ, |
| ഹിതാഃ നാമ | =ഹിതകൾ എന്നു പറയുന്ന |
| ദ്വാസപ്തതിഃ സഹസ്രാണി | =എഴുപത്തിരായിരം |
| നാഡ്യഃ | =നാഡികൾ |
| ഹൃദയാത് | =ഹൃദയത്തിൽ നിന്നു |

| | |
|---|---|
| പുരീതതം | =പുരീതത്തിനെ |
| അഭിപ്രതിഷ്യന്തേ | =അഭിമുഖീകരിച്ചു ഗമിക്കുന്നു. |
| താഭിഃ | =അവയിൽ കൂടി |
| പ്രത്യവസൃപ്യ | =പ്രത്യവസപ്പണം ചെയ്തിട്ടു് = പിൻവലിഞ്ഞിട്ടു് |
| പുരീതതി | =പുരീതത്തിൽ |
| ശേതേ | =ശയിക്കുന്നു. |
| സഃ (യഥാ) | =അതു് എങ്ങനെ എന്നാൽ, |
| യഥാ | =എപ്രകാരമാണോ, |
| കുമാരഃവാ | =കുമാരനോ=അത്യന്ത ബാലനോ |
| മഹാരാജഃ വാ | =മഹാരാജാവോ |
| മഹാബ്രാഹ്മണഃ വാ | =മഹാബ്രാഹ്മണനോ |
| ആനന്ദസ്യ | =ആനന്ദത്തിന്റെ |
| അതിഘ്നീം | =അതിഘ്നിയെ=അതിശയേന ദുഃഖത്തെ ഹനിക്കുന്ന അവസ്ഥയെ |
| ഗത്വാ | =പ്രാപിച്ചിട്ടു് |
| ശയീത | =ശയിക്കുന്നതു് |
| ഏവം ഏവ | =ഇപ്രകാരംതന്നെ. |
| ഏഷഃ | =ഇവൻ |
| ഏതത് ശേതേ | =ഇങ്ങനെ ശയിക്കുന്നു. |

ഭാഷ്യം—എപ്പോഴാണോ സ്വപ്നവൃത്തിയോടുകൂടി ചരിക്കുന്നതു്, അപ്പോഴും ഇവൻ വിശുദ്ധൻ തന്നെയാണു്. അനന്തരം എപ്പോഴാണോ ദശനവൃത്തിയെ ഉപേക്ഷിച്ചു സുഷുപ്തനായിത്തീരുന്നതു്—സുഷുപ്തവായ വിധത്തിൽ സുപ്തനായിത്തീരുന്നതു്—ജലം അന്യസംബന്ധം കൊണ്ടുള്ള കാലുഷ്യത്തെ ഉപേക്ഷിച്ചു തെളിയുന്നതുപോലെ സ്വാഭാവികമായ സംപ്രസാദത്തെ പ്രാപിക്കുന്നതു്, (എപ്പോഴാണു സുഷുപ്തനായിത്തീരുന്നതെന്നു പറയുന്നു) എപ്പോഴാണോ ഒന്നിനേപ്പററിയും അറിയാതിരിക്കുന്നതു്; അപ്പോൾ ഇവനു് ഏററവും വിശുദ്ധി സിദ്ധിക്കുന്നു.

ഇങ്ങനെ വിശേഷവിജ്ഞാനമില്ലാതിരിക്കുമ്പോൾ സുഷുപ്തനായിത്തീരുന്നു എന്നു പറഞ്ഞു. എന്നാൽ ഏതു ക്രമത്തിലാണു സുഷുപ്തനായിത്തീരുന്നതു് എന്നു പറയുന്നു—ദേഹത്തിൽ ഉള്ള അന്നരസത്തിന്റെ വിപരിണാമഭൂതകളായി ഹിതകൾ എന്നു പേരുള്ള എഴുപത്തീരായിരം സിരകൾ ഹൃദയമെന്നു പറയുന്ന പുണ്ഡരീകാകാരമായ മാംസപിണ്ഡത്തിൽ നിന്നു പുരീതത്തിനെ അഭിമുഖമാക്കിപ്പോകുന്നു. (പുരീതത്തു് എന്നു പറയുന്നതു ഹൃദയത്തിന്റെ പരിവേഷ്ടനത്തെയാണു്. എന്നാൽ ഇവിടെ ആ പുരീതത്തിനാൽ ഉപലക്ഷിതമായ ശരീരത്തെയാണു് ആ ശബ്ദംകൊണ്ടു പറഞ്ഞിരിക്കുന്നതു്) ആ നാഡികൾ അരയാലിലയിലെ ഞരമ്പുകൾപോലെ കൃത്സ്നമായ ശരീരത്തെ വ്യാപിച്ചു, ബഹിർമ്മുഖങ്ങളായി പ്രവൎത്തിച്ചിരിക്കുന്നു എന്നൎത്ഥം.

അതിൽ ബുദ്ധി എന്നു പറയുന്ന അന്തഃകരണത്തിന്റെ സ്ഥാനം ഹൃദയമാണ്. മററുള്ള ബാഹ്യങ്ങളായ കരണങ്ങൾ, ആ ഹൃദയത്തിലിരിക്കുന്ന ബുദ്ധിക്ക് അധീനങ്ങളാണ്. അതുകൊണ്ട്, ജാഗരിതകാലത്തിൽ ബുദ്ധി കമ്മവശാൽ, ശ്രോത്രാദികളായ ആ കരണങ്ങളെ, ആ നാഡികൾ വഴിയായി, മീൻവലയെ എന്നപോലെ കണ്ണുശഷ്കുല്യാദികളായ സ്ഥാനങ്ങളിലേക്കു പ്രസാരണം ചെയ്യുന്നു. പ്രസാരണം ചെയ്തിട്ട് അതിന്റെ മേലാവായിരിക്കയും ചെയ്യുന്നു. ആ ബുദ്ധിയിൽ വിജ്ഞാനമയൻ, അഭിവ്യക്തമായ സ്വാത്മചൈതന്യത്തിന്റെ അവഭാസമെന്ന നിലയിൽ വ്യാപിക്കുന്നു. അതു സങ്കോചിക്കുന്ന കാലത്തിൽ കൂടെ സങ്കോചിക്കയും ചെയ്യുന്നു. ഇതാണ് ഈ വിജ്ഞാനമയന്റെ സ്വാപം. ബുദ്ധിയുടെ വികാസാനുഭവമാണു ജാഗരിതമെന്നു പറയുന്നത്. ചന്ദ്രാദിപ്രതിബിംബം ജലാദികളെ അനുവിധാനം ചെയ്യുന്നതുപോലെ ബുദ്ധിയാകുന്ന ഉപാധിയുടെ സ്വഭാവത്തെ അനുസരിച്ചു വിജ്ഞാനമയനും ഭാവഭേദം വരുന്നു. അതിനാൽ ജാഗ്രദ്വിഷയയായ ആ ബുദ്ധി ആ നാഡികളിൽക്കൂടി പിൻവലിയുമ്പോൾ വിജ്ഞാനമയനും പിൻവലിഞ്ഞു പുരീതത്തിൽ—ശരീരത്തിൽ—ശയിക്കുന്നു. തപ്തമായ ലോഹപിണ്ഡത്തിൽ അഗ്നി എന്നപോലെ ശരീരത്തിൽ എല്ലായിടത്തും ഒരുപോലെ വ്യാപിച്ചു വർത്തിക്കുന്നു എന്നർത്ഥം. സ്വാഭാവികമായ സ്വാത്മാവിൽ തന്നെ വർത്തിക്കുന്നതാണെങ്കിലും, കമ്മങ്ങളെ അനുഗമിക്കുന്ന ബുദ്ധിയെ അനുവർത്തിക്കുന്നതുകൊണ്ടാണു പുരീതത്തിൽ ശയിക്കുന്നു എന്നു പറഞ്ഞത്. അല്ലാതെ സുഷുപ്തികാലത്തിൽ ശരീരസംബന്ധമില്ല. "തീർണ്ണോഹി തദാ സർവാൻ ശോകാൻ ഹൃദയസ്യ" എന്ന് ഇനി പറയും. സുഷുപ്താവസ്ഥയിൽ ചിത്തിനു സാമാന്യവ്യാപ്തിയേ ദേഹത്തിലുള്ളു; വിശേഷവ്യാപ്തിയില്ല; അതിനാൽ ദേഹത്തിൽ സ്ഥൂലത്വാദ്യഭിമാനമോ ബുദ്ധിയിൽ ജ്ഞാതൃത്വാദ്യഭിമാനമോ ഇല്ല. ബുദ്ധ്യാദികളുടെ സ്ഥാനമായ ദേഹത്തോടു വിശേഷസംബന്ധമില്ലാത്തതുകൊണ്ടുതന്നെ ബുദ്ധ്യാദികളോടും സാക്ഷാൽ സംബന്ധമില്ല.

ഈ അവസ്ഥ സർവസംസാരദുഃഖവിയുക്തയാണെന്നുള്ളതിലേക്കു ദൃഷ്ടാന്തം പറയുന്നു—അവൻ, അത്യന്തബാലനായ കുമാരനോ, അത്യന്തവശ്യപ്രകൃതിയും യഥോക്തകമ്മകൃത്തുമായ മഹാരാജാവോ അത്യന്തവിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനോ, അതിശയേന ദുഃഖത്തെ ഹനിക്കുന്ന ആനന്ദത്തിന്റെ അവസ്ഥയെ പ്രാപിച്ചു സ്ഥിതിചെയ്യുന്നതെങ്ങനെയോ അതുപോലെ സർവസംസാരധർമ്മാതീതനായിട്ട്, സ്വാഭാവികമായ സ്വാത്മാവിൽത്തന്നെ സ്വാപകാലത്തിൽ സ്ഥിതിചെയ്യുന്നു. സ്വഭാവസ്ഥരായ മേൽപറഞ്ഞ കുമാരാദികൾക്കു നിരതിശയമായ സുഖമാണെന്നു ലോകത്തിൽ പ്രസിദ്ധമാണ്. വികാരത്തെ പ്രാപിക്കുമ്പോഴേ അവക്കു ദുഃഖമുള്ളു. സ്വഭാവേന ഇല്ല. അതിനാൽഅവരുടെ സ്വാഭാവികാവസ്ഥ പ്രസിദ്ധമായതുകൊണ്ടു ദൃഷ്ടാന്തമായെടുക്കുന്നു. അല്ലാതെ അവരുടെ സ്വാപംതന്നെ ദൃഷ്ടാന്തമായി ഉദ്ദേശിച്ചിട്ടില്ല. എന്തെന്നാൽ സ്വാപത്തെ ദാർഷ്ടാന്തികമായി വിവക്ഷിച്ചിരിക്കുന്നു. എന്നുമാത്രവുമല്ല അവരുടെ സ്വാപത്തിനു വിശേഷവുമില്ല. വിശേഷമുണ്ടെങ്കിലല്ലേ ദൃഷ്ടാന്തത്തിനും ദാർഷ്ടാന്തികത്തിനുംതമ്മിൽ ഭേദമു

ണ്ടായിരിക്കയുള്ളൂ. അതിനാൽ കുമാരാദികളുടെ സ്വാപമല്ല ദൃഷ്ടാന്തം, അവരുടെ സ്വാഭാവികാവസ്ഥതന്നെയാണ്.

"ഇവൻ അപ്പോൾ എവിടെയായിരുന്നു?" എന്നുള്ള ചോദ്യത്തിനു ഉത്തരം പറഞ്ഞുകഴിഞ്ഞു. ഈ ചോദ്യത്തിന്റെ ഉത്തരംകൊണ്ടുതന്നെ വിജ്ഞാനമയന് സ്വതേ വിശുദ്ധിയും അസംസാരിത്വവുമുണ്ടെന്നും പറഞ്ഞു. ഇനി "കുത ഏതദാഗാത്?" (ഈ വന്നതു് എവിടെനിന്നാണ്?) എന്നുള്ള ചോദ്യത്തിനു സമാധാനം പറവാൻ ആരംഭിക്കുന്നു.

പൂർവ്വപക്ഷി—ഒരു ഗ്രാമത്തിലോ നഗരത്തിലോ സ്ഥിതിചെയ്യുന്നവൻ മറെറാരിടത്തു പോകുന്നതായിരുന്നാൽ അതേഗ്രാമത്തിൽനിന്നോ നഗരത്തിൽനിന്നോഅല്ലാതെ വേറൊരിടത്തുനിന്നായിരിക്കുവാൻ തരമില്ലല്ലോ. അങ്ങനെയിരിക്കെ, "അവൻ എവിടെയായിരുന്നു?" എന്നുമാത്രം ചോദിച്ചാൽ മതിയാകും. എവിടെയായിരുന്നുവോ അവിടെനിന്നാണു വന്നതെന്നുള്ളതും, വേറൊരിടത്തുനിന്നല്ലെന്നുള്ളതും സിദ്ധമാണ്. അതുകൊണ്ടു്, എവിടെനിന്നാണു വന്നതെന്നുള്ള ചോദ്യം ഉപയോഗമില്ലാത്തതുതന്നെ.

സിദ്ധാന്തി—എന്താഹേ! നിങ്ങൾ ശ്രുതിയെ കുററപ്പെടുത്തുകയാണോ?

പൂർവ്വപക്ഷി—അങ്ങനെയല്ല; എനിക്കു, രണ്ടാമത്തെ ചോദ്യത്തിനു വേറെപ്രയോജനം കേൾക്കണം; അതുകൊണ്ടാണ് അതു അനർത്ഥകമെന്നു ഞാൻ പറഞ്ഞതു്.

ഏകദേശി—അങ്ങനെയാണെങ്കിൽ, 'കുതഃ' എന്നതിനു അപാദാനാർത്ഥത്വം സ്വീകരിക്കുന്നില്ല. അപാദാനാർത്ഥത്വം പറഞ്ഞാലല്ലേ പുനരുക്തത്വം വരികയുള്ളൂ. അപ്പോൾ പ്രശ്നത്തിനു നിമിത്താർത്ഥത്വം വച്ചുകൊള്ളണം. എന്തുനിമിത്തത്താലാണ് വന്നതു്? എന്നുള്ള അർത്ഥത്തിലാണ് 'കുതഏതദാഗാത്?' എന്നുചോദിച്ചിരിക്കുന്നതു് എന്നു വച്ചുകൊള്ളുക.

പൂർവ്വപക്ഷി—നിമിത്താർത്ഥത്വവും സംഭവിക്കയില്ല. എന്തെന്നാൽ, ഉത്തരം അതിനു അനുരൂപമല്ല. പ്രതിവചനത്തിൽ അഗ്നിയിൽ നിന്നു സ്ഫുലിംഗങ്ങൾക്കെന്നപോലെ ആത്മാവിൽനിന്നാണു സർവ്വജഗത്തിനും ഉൽപത്തി എന്നു പറഞ്ഞിരിക്കുന്നു. സ്ഫുലിംഗങ്ങൾ പറന്നുപോകുന്നതിനു അഗ്നിനിമിത്തമല്ല, അപാദാനം തന്നെയാണ്. അതുപോലെ, പരമാത്മാവു വിജ്ഞാനമയനായ ആത്മാവിന്റെ അപാദാനമെന്നാണ്, "അസ്മാദാത്മനഃ" എന്നുള്ള പ്രതിവചനവാക്യത്തിൽ പറയുന്നതു്. അതിനാൽ, ഉത്തരം അനുരൂപമല്ലാത്തതുകൊണ്ടു്, 'കുതഃ' എന്നുള്ളതിനു നിമിത്താർത്ഥത്വം പറവാൻ സാധിക്കയില്ല.

ഏകദേശി—എന്നാൽ അപാദാനാർത്ഥത്വംതന്നെ വച്ചുകൊള്ളുക.

പൂർവ്വപക്ഷി—അതിനുമുമ്പുപറഞ്ഞ പുനരുക്തതാദോഷം പരിഹരിക്കപ്പെട്ടില്ലല്ലോ.

സിദ്ധാന്തി—നിങ്ങൾ വഴക്കുകൂടേണ്ട. ഈ ദോഷമൊന്നുമില്ല. ഈ പ്രശ്നങ്ങളെക്കൊണ്ടു്, ആത്മാവിനു ക്രിയാകാരകഫലാത്മകത്വത്തെ

നിരസിക്കണമെന്നുള്ളതാണ വിവക്ഷിച്ചിരിക്കുന്നത്. ഇവിടെ, വിദ്യാവിഷയവും അവിദ്യാവിഷയവുമാണല്ലോ ഉപന്യസിക്കപ്പെട്ടത്. "ആത്മേത്യേവോപാസീത"; "ആത്മാനമേവാവേത്", "ആത്മാനമേവലോകമുപാസീത" എന്നുള്ളതു വിദ്യാവിഷയം. അതുപോലെ, പാങ്ക്തമായകർമ്മവും അതിൻെറ ഫലമായ, നാമരൂപകർമ്മാത്മകമായ അന്നത്രയവും അവിദ്യാവിഷയവുമാകുന്നു. അതിൽ അവിദ്യാവിഷയത്തിൽ പറയേണ്ടതെല്ലാംപറഞ്ഞുകഴിഞ്ഞു. വിദ്യാവിഷയമായ ആത്മാവിനെ ഉപന്യസിക്കമാത്രമേഉണ്ടായുള്ളു. നിർണ്ണയിച്ചില്ല. അതിനെ നിർണ്ണയിക്കുന്നതിനായി, "ബ്രഹ്മ തേ ബ്രവാണി" എന്നും, "ജ്ഞപയിഷ്യാമി" എന്നും ആരംഭിക്കയും ചെയ്തു. അതിനാൽ, വിദ്യാവിഷയമായ ആ ബ്രഹ്മത്തെ യാഥാത്മ്യമനുസരിച്ചു അറിയിക്കേണ്ടതാണ്. അതിൻെറ യാഥാത്മ്യം ക്രിയാകാരകഫലഭേദശൂന്യവും അത്യന്തവിശുദ്ധവും അദ്വൈതവുമാണെന്നുള്ളതാണ് വിവക്ഷിതം. അതിനാൽ ശ്രുതി, അതിനനുരൂപങ്ങളായ, "ക്വൈഷ തദാ ഽഭൂത്?", "കുത ഏതദാഗാത്?" എന്നുള്ള ചോദ്യങ്ങളെക്കൊണ്ടുവന്നിരിക്കുന്നു.

അതിൽ, ഏതിലാണോ മറെറാന്നിരിക്കുന്നത് അത് അധികരണമാകുന്നു. ഏതാണോ മറെറാന്നിൽ ഇരിക്കുന്നത് അതു അധികർത്തവ്യമാകുന്നു. ലോകത്തിൽ ആ അധികരണത്തിനും അധികർത്തവ്യത്തിനും തമ്മിൽ ഭേദം കാണുന്നുണ്ട്. അതുപോലെ, എതിൽനിന്നുവരുന്നുവോ അതു അപാദാനമാകുന്നു. അതിൽനിന്നു വരുന്ന കർത്താവു അതിൽനിന്നു അന്യനായിട്ടാണ കാണപ്പെടുന്നത്. അതുപോലെ, അധികരണത്തിൽനിന്നു അന്യനായ ആത്മാവ്, തന്നിൽനിന്ന് അന്യമായ ഒരു അധികരണത്തിൽ ആയിരുന്നു എന്നും, തന്നിൽനിന്നു ഭിന്നമായ അപാദാനത്തിൽനിന്ന്, അതിൽനിന്നു ഭിന്നനായ ആത്മാവ് ഭിന്നമായ വേറൊരു സാധനംകൊണ്ടുവന്നു എന്നും ലോകത്തിലെപ്പോലെ വിചാരിച്ചുപോകാവുന്നതാകയാൽ, ആ വിചാരത്തെ പ്രതിവചനംകൊണ്ടു നിവർത്തിപ്പിക്കണമെന്നാണുദ്ദേശിച്ചിരിക്കുന്നത്. ഈ ആത്മാവു തന്നിൽനിന്നു ഭിന്നമായ ഒരു അധികരണത്തിൽ ആയിരുന്നില്ല. തന്നിൽനിന്നു ഭിന്നമായ അപാദാനത്തിൽനിന്നു വന്നതുമില്ല. ആത്മാവിനു വേറൊരുസാധനവുമില്ല; പിന്നെയോ സ്വാത്മാവിൽതന്നെ ആയിരുന്നു. "സ്വാത്മാനമപീതോഭവതി, സതാസോമ്യ, തദാസമ്പന്നോഭവതി; പ്രാജ്ഞേനാ ഽഽ ത്മനാ സംപരിഷ്വക്തഃ പരആത്മനി സംപ്രതിഷ്ഠതേ" ഇത്യാദി ശ്രുതികളിൽനിന്ന് സ്വാത്മാവിൽതന്നെ ആയിരുന്നു എന്നു അറിയാം. അതിനാൽതന്നെ അന്യനായ ആത്മാവു അന്യമായ അപാദാനത്തിൽനിന്നു വരുന്നില്ല, അതു ശ്രുതിതന്നെ. "അസ്മാദാത്മനഃ" എന്നു കാണിക്കുന്നുണ്ട്. എന്തെന്നാൽ ആത്മാവല്ലാതെ വേറെ വസ്തുവില്ല.

ഭാഷ്യം—"നിൽക്കണം; ആത്മാവല്ലാതെ പ്രാണൻ മുതലായി വേറെ വസ്തുവുണ്ട്." എന്നാണെങ്കിൽ, ഇല്ല, പ്രാണൻ മുതലായതെല്ലാം ആത്മാവിൽനിന്നുതന്നെയാണുണ്ടാകുന്നത്, അതു എങ്ങനെയാണെന്നു പറയുന്നു:—

ഉപ—സ യഥോൎണ്ണനാഭിസ്തന്തുനോച്ചരേ്ദ്, യഥാഗ്നേഃ ക്ഷുദ്രാ വിസ്ഫുലിംഗാവ്യുച്ചരന്ത്യേവമേവാസ്മാദാത്മനഃ സൎവ്വേപ്രാണാഃ സൎവ്വേലോകാഃ സൎവ്വേദേവാഃ സൎവ്വാണി ഭൂതാനി വ്യുച്ചരന്തി; തസ്യോപനിഷത് സത്യസ്യസത്യമിതി. പ്രാണാ വൈ സത്യം; തേഷാമേഷസത്യം. 20

| | |
|---|---|
| സഃ (യഥാ) | =അതു എങ്ങനെഎന്നാൽ— |
| യഥാ | =എപ്രകാരമാണോ |
| ഊൎണ്ണനാഭിഃ | =ഊൎണ്ണനാഭി=ചിലന്തി |
| തന്തുനാ | =തന്തുകൊണ്ടു് =നൂലുകൊണ്ടു് |
| ഉച്ചരേത് | =ഉച്ചരിക്കുന്നതു് =ഉദ്ഗമിക്കുന്നതു് |
| യഥാ | =എപ്രകാരമാണോ |
| അഗ്നേഃ | =അഗ്നിയിൽനിന്നു് |
| ക്ഷുദ്രാഃ | =ക്ഷുദ്രങ്ങളായ=ചെറിയ |
| വിസ്ഫുലിംഗാഃ | =വിസ്ഫുലിംഗങ്ങൾ=തീപ്പൊരികൾ |
| വ്യുച്ചരന്തി | =വ്യുച്ചരിക്കുന്നതു് =പലവിധത്തിൽ, അല്ലെങ്കിൽ പലതായി ഉദ്ഗമിക്കുന്നതു് |
| ഏവം ഏവ | =ഇപ്രകാരംതന്നെ |
| അസ്മാത് ആത്മനഃ | =ഈ ആത്മാവിൽനിന്നു് =ഉണരുന്നതിനു മുമ്പുള്ള വിജ്ഞാനമയൻെറ സ്വരൂപത്തിൽനിന്നു് |
| സൎവ്വേപ്രാണാഃ | =എല്ലാപ്രാണങ്ങളും |
| സൎവ്വേലോകാഃ | =എല്ലാലോകങ്ങളും |
| സൎവ്വേദേവാഃ | =എല്ലാദേവന്മാരും |
| സൎവ്വാണിഭൂതാനി | =എല്ലാഭൂതങ്ങളും |
| വ്യുച്ചരന്തി | =വ്യുച്ചരിക്കുന്നു=വിവിധമായി ഉദ്ഗമിക്കുന്നു |
| തസ്യ | =ആ ആത്മാവിൻെറ |
| ഉപനിഷത് | =ഉപനിഷത്തു് =അടുക്കൽ എത്തിക്കുന്ന ശബ്ദം |
| സത്യസ്യ സത്യം ഇതി | =സത്യത്തിൻെറ സത്യം എന്നാകുന്നു. |
| സത്യം | =സത്യമെന്നു പറയുന്നതു് |
| പ്രാണാഃ വൈ | =പ്രാണങ്ങൾ ആകുന്നു. |
| തേഷാം | =അവയ്ക്കു |
| സത്യം | =സത്യം |
| ഏഷഃ | =ഈ ആത്മാവാകുന്നു. |

ഭാഷ്യം—അതിനു ദൃഷ്ടാന്തം പറയുന്നു:—അതു് എങ്ങനെ എന്നാൽ, ലോകത്തിൽ, ചിലന്തി തന്നിൽനിന്നു വേർപെട്ടതല്ലാത്ത തന്തുകൊണ്ടു് ഉദ്ഗമിക്കുന്നതു നാം കണ്ടിട്ടുണ്ടല്ലോ. അതിനു് ഉദ്ഗമിക്കുന്നതിനു് തനിക്കു പുറമെ വേറൊരു കാരകമില്ല. ഏകരൂപവും ഏകവുമായ അഗ്നിയിൽനിന്നു് ചെറിയ അഗ്നികണങ്ങൾ പലവിധത്തിലും പലതായും ഉദ്ഗമിക്കുന്നു. ഈ ദൃഷ്ടാന്തങ്ങൾ, കാരകങ്ങളെ

ല്ലെങ്കിലും പ്രവൃത്തിയുണ്ടാകുമെന്നു കാണിക്കുന്നു. പ്രവൃത്തിക്കുമുമ്പ് സ്വഭാവേന ഏകത്വംതന്നെയാണെന്നും കാണിക്കുന്നു. ഇതുപോലെതന്നെ ഈ ആത്മാവിൽനിന്ന്, അതായത്, വിജ്ഞാനമയന് ഉണരുന്നതിനുമുമ്പുള്ള സ്വരൂപമേതോ അതിൽനിന്ന്, വാഗാദികളായ എല്ലാപ്രാണങ്ങളും, ഭൂരാദികളായ എല്ലാ ലോകങ്ങളും അതായത് എല്ലാ കർമ്മഫലങ്ങളും, പ്രാണങ്ങളുടേയും ലോകങ്ങളുടേയും അധിഷ്ഠാതാക്കളായ, അഗ്നിമുതലായ എല്ലാദേവന്മാരും ബ്രഹ്മാദിസ്തംബപര്യന്തങ്ങളായ എല്ലാ പ്രാണിജാതങ്ങളും("സർവ്വ ഏത ആത്മാനഃ" എന്നും ഒരു പാഠമുണ്ട്. ആ പാഠത്തിൽ, ഉപാധിസംബന്ധംകൊണ്ടുണ്ടായിട്ടുള്ള, പ്രതിബോധത്തെ പ്രാപിക്കുന്ന വിശേഷാത്മാക്കൾ എല്ലാം എന്നർത്ഥം) ഉദ്ഗമിക്കുന്നു.

ഏതു് ആത്മാവിൽനിന്നാണോ സ്ഥാവരജംഗമരൂപമായ ഈ ജഗത്തു്, തീപ്പൊരികൾപോലെ, എപ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്നതു്. വെള്ളത്തിലെ കുമിളകൾപോലെ ഏതിൽത്തന്നെയാണോ വീണ്ടും പ്രലയത്തെ പ്രാപിക്കുന്നതു്, സ്ഥിതികാലത്തിൽ ഏതായിട്ടാണോ വർത്തിക്കുന്നതു്, അങ്ങനെയുള്ള ഈ ആത്മാവിന്റെ ഉപനിഷത്തു —അതായതു് 'ഉപനിഗമിപ്പിക്കുന്ന' അല്ലെങ്കിൽ സമീപത്തെ പ്രാപിപ്പിക്കുന്ന ശബ്ദം, അതിനെ പറയുന്ന ശബ്ദമെന്നു സാരം--സത്യത്തിന്റെ സത്യം എന്നാണ്. ശാസ്ത്രത്തിന്റെ പ്രാമാണ്യത്താൽ ഈ ശബ്ദത്തിന് ഉപനിഗമയിതൃത്വം എന്ന വിശേഷമുണ്ടെന്നു നിശ്ചയിക്കണം. ഉപനിഷത്തു്, അലൗകികാർത്ഥമായതിനാൽ എല്ലായിടത്തും ദുർവിജ്ഞേയമാണെന്നുള്ളതുകൊണ്ട് "പ്രാണാവൈസത്യം തേഷാമേഷസത്യം" എന്നു അതിന്റെ അർത്ഥത്തെ പറയുന്നു. സത്യമെന്നു പറയുന്നതു പ്രാണങ്ങളാണ്. അവയുടെ സത്യം ഈ ആത്മാവാണ്. ഈ വാക്യത്തിന്റെ വ്യാഖ്യാനത്തിനുതന്നെ അടുത്തു് രണ്ടു ബ്രാഹ്മണങ്ങൾ ഉണ്ട്.

ഉപനിഷത്തിന്റെ വ്യാഖ്യാനത്തിനായി രണ്ടു ബ്രാഹ്മണങ്ങൾ അടുത്തുള്ളതിരിക്കട്ടെ- "തസ്യോപനിഷത്" എന്നു പറഞ്ഞുവല്ലോ; ഈ ഉപനിഷത്തു്, പാണിപേഷണംകൊണ്ട് ഉത്ഥാനംചെയ്യുവനും ശബ്ദാദികളെ അനുഭവിക്കുന്നവനും സംസാരിയുമായ, വിജ്ഞാനമയനായ പ്രകൃതനായ ആത്മാവിന്റെ ഉപനിഷത്താണോ, അതോ, അസംസാരിയായ വേറെ ഒരു ആത്മാവിന്റെ ഉപനിഷത്താണോ എന്ന് അറിയാൻ പാടില്ല. ഇതെന്തിനാണ് അറിയുന്നതെന്നാണെങ്കിൽ, പറയാം-.സംസാരിയുടെ ഉപനിഷത്താണെങ്കിൽ സംസാരിതന്നെയാണ് അറിയപ്പെടേണ്ടതു്. അതിനെ അറിയുന്നതുകൊണ്ടുതന്നെയാണ് സർവ്വപ്രാപ്തിയുണ്ടാകുന്നതു്. അതുതന്നെയാണു ബ്രഹ്മശബ്ദംകൊണ്ടു പറയപ്പെടേണ്ടതു്. അതിനെസംബന്ധിച്ചുള്ള വിദ്യതന്നെയാണ് ബ്രഹ്മവിദ്യ. ഇനി, അസംസാരിയുടെ ഉപനിഷത്താണെങ്കിൽ അതിനെസംബന്ധിച്ചുള്ള വിദ്യയാണു ബ്രഹ്മവിദ്യ. ആ ബ്രഹ്മവിജ്ഞാനംകൊണ്ടാണ് സർവ്വഭാവപ്രാപ്തിയുണ്ടാകുന്നതു്. ഇതെല്ലാം ശാസ്ത്രപ്രാമാണ്യത്താൽ സിദ്ധിക്കും.

എന്നാൽ, ജീവനും ബ്രഹ്മവും തമ്മിൽ ഭേദമുണ്ടെന്നു വയ്ക്കുന്ന ഈ പക്ഷത്തിൽ, "ആത്മേത്യേവോപാസീത" "ആത്മാനമേവാവേദഹംബ്രഹ്മാ

സ്മീതി" എന്നുംമററുമുള്ള ജീവബ്രഹ്മൈക്യപ്രതിപാദകങ്ങളായ ശ്രുതികഠംക്കു വിരോധംവരും. ജീവബ്രഹ്മങ്ങഠംക്കു ഭേദമില്ലെങ്കിൽ,—സംസാരിയായ വേറൊരു ആത്മാവില്ലെന്നു പറയുന്നപക്ഷം—ഉപദേശംകൊണ്ടു പ്രയോജനമില്ലെന്നു വന്നുകൂടും. അതിനാൽ ഇതു്, പണ്ഡിതന്മാക്കുപോലും മഹാമോഹസ്ഥാനവും, ഉത്തരം പറഞ്ഞിട്ടില്ലാത്ത പ്രശ്നത്തിന്—ഐകാത്മ്യമെന്നു പറയുന്നതു് എന്താണ്? എന്നുള്ള പ്രശ്നത്തിനു—വിഷയമായിട്ടുള്ളതുമാകുന്നു. അതിനാൽ ബ്രഹ്മത്തെ അറിവാൻ ആഗ്രഹിക്കുന്നവക്ക് ബ്രഹ്മവിദ്യാപ്രതിപാദകവാക്യങ്ങളിൽ ബുദ്ധിവ്യുൽപാദനത്തിനായി, വിചാരണ ചെയ്യാം—

പാണിപേഷണംകൊണ്ട് ഉണത്തപ്പെട്ടവനും ശബ്ദാദികളെ ഭുജിക്കുന്നവനും ജാഗ്രദാദ്യവസ്ഥാഭേദങ്ങളോടുകൂടിയവനും ആയ ജീവനിൽനിന്നു ജഗത്തിന്റെ ഉൽപത്തി ശ്രുതിയിൽ പറഞ്ഞിരിക്കുന്നതുകൊണ്ടു്, സർവജഗന്നിയന്താവായും അശനായാദിവർജ്ജിതനായുമുള്ള വേറൊരു പരനില്ല. എന്തുകൊണ്ടെന്നാൽ, ബ്രഹ്മത്തെ അറിയിക്കാമെന്നു പ്രതിജ്ഞചെയ്തിട്ടു്, ഉറങ്ങിക്കിടന്ന പുരുഷനെ കൈകൊണ്ടു മർദ്ദിച്ചുണത്തി അവനെ ശബ്ദാദികളുടെ ഭോക്തൃത്വം മുതലായതുള്ളവനാണെന്നു കാണിച്ചു്, അവനെത്തന്നെ സ്വപ്നാവസ്ഥയെ ഉപന്യസിച്ചു് അതുവഴി സുഷുപ്തി എന്നു പറയുന്ന അവസ്ഥാന്തരത്തെ ഉന്നയിച്ചു്, സുഷുപ്ത്യവസ്ഥയോടുകൂടിയ ആ ആത്മാവിൽനിന്നുതന്നെ പ്രാണാദിയുടെ ഉൽപത്തിയെ, അഗ്നിവിസ്ഫുലിംഗങ്ങളുടേയും ഊർണ്ണനാഭിയുടേയും ദൃഷ്ടാന്തങ്ങളേക്കൊണ്ട് "ഏവമേവാസ്മാത്" ഇത്യാദികൊണ്ടു ശ്രുതിതന്നെ കാണിക്കുന്നു. ഇതിനിടയ്ക്കു ജഗത്തിന്റെ ഉത്പത്തിക്കു കാരണമായി വേറൊരാഠം ശ്രുതിയിൽ പറയപ്പെട്ടിട്ടുമില്ല.

കൗഷീതകന്മാരുടെ ശ്രുത്യന്തരത്തിൽ ഇതുപോലുള്ള പ്രകരണത്തിൽ, ആദിത്യാദിപുരുഷന്മാരെ പ്രസ്താവിച്ചിട്ട്, "സഹോവാച–യോവൈ ബാലാക, ഏതേഷാം പുരുഷാണാംകർത്താ, യസ്യവൈതത് കർമ്മ, സ വൈ വേദിതവ്യഃ" എന്നുള്ളതുകൊണ്ട് പ്രസിദ്ധനായ വിജ്ഞാനമയൻതന്നെയാണ് അറിയപ്പെടേണ്ടവൻ എന്നത്രേ കാണിച്ചിട്ടുള്ളതു്. അല്ലാതെ വേറൊന്നിനെ അല്ല. അതുപോലെ "ആത്മനസ്തുകാമായ സർവംപ്രിയം ഭവതി" എന്നു പറഞ്ഞിട്ടു്, ഏതാത്മാവാണൊ പ്രിയനെന്നു പ്രസിദ്ധൻ, ആവൻതന്നെയാണ് ദർശിക്കപ്പെടേണ്ടതും ശ്രവിക്കപ്പെടേണ്ടതും മനനം ചെയ്യപ്പെടേണ്ടതും നിദിധ്യാസനം ചെയ്യപ്പെടേണ്ടതും എന്നു കാണിക്കുന്നു. അതുപോലെ വിദ്യോപന്യാസകാലത്തിലും, "ആത്മേത്യേവോപാസീത" "തദേതത് പ്രേയഃ പുത്രാത് പ്രേയോവിത്താത്" "ആത്മാനമേവ വേദഹം ബ്രഹ്മാസ്മീതി" എന്നുംമററുമുള്ള വാക്യങ്ങളും പരൻ ഇല്ലെന്നുള്ള പക്ഷത്തിന് അനുകൂലങ്ങളാണ്. ആത്മാനം ചേദ്വിജാനീയാദഹമസ്മീതിപൂരുഷഃ" എന്ന് ഇനി പറകയും ചെയ്യും.

സർവവേദാന്തങ്ങളിലും, 'ഞാൻ' എന്നു് പ്രത്യഗാത്മാവായിത്തന്നെ അറിയേണ്ടതായിട്ടാണ പറയുന്നതു്. അല്ലാതെ അതു 'ബ്രഹ്മം' എന്നിങ്ങനെ ശബ്ദാദിയെപ്പോലെ പുറമേ അറിയേണ്ടതായിട്ടല്ല. അതുപോലെ കൗഷീതകികളുടെ ശ്രുതിയിൽതന്നെ, "നവാചം വിജിജ്ഞാസീത; വക്താരം

ക്താരൻ

ക്താരം വിദ്യാത്" ഇത്യാദികൊണ്ടു, വാഗാദികരണങ്ങളെക്കൊണ്ടു വ്യാപരിക്കുന്ന കർത്താവിനെത്തന്നെയാണ് അറിയേണ്ടതെന്നു കാണിക്കുന്നു.

ചോദ്യം---എങ്കിലും ജാഗരിതത്തിൽ ശബ്ദാദികളെ ഭുജിക്കുന്ന വിജ്ഞാനമയൻ ഏതോ അവൻതന്നെ സുഷുപ്തമെന്നു പറയുന്ന അവസ്ഥാന്തരത്തെ പ്രാപിക്കുമ്പോൾ, അസംസാരിയും പ്രശാന്തിതാവും അന്യനുമായ പരനായിത്തീരുന്നു എന്നു പറഞ്ഞുകൂടയോ?

സമാധാനം---പാടില്ല; അങ്ങനെ കണ്ടിട്ടില്ല. വൈനാശിക സിദ്ധാന്തത്തിലല്ലാതെ, ഇങ്ങനെയുള്ള സ്വഭാവത്തോടുകൂടിയ പദാർത്ഥം ലോകത്തിൽ കണ്ടിട്ടില്ല. ലോകത്തിൽ, നില്ക്കയോ നടക്കയോ ചെയ്യുമ്പോൾ ഗോവായിരിക്കുന്ന ഒരു പദാർത്ഥം, കിടക്കുമ്പോൾ, കുതിര മുതലായ വേറൊരു ജാതിയായി തീരുന്നതായി കണ്ടിട്ടില്ലല്ലോ. ന്യായത്തിനും അതു വിപരീതമാണ്. ഏതു പദാർത്ഥം ഏതൊരു ധർമ്മമുള്ളതായി പ്രമാണത്താൽ അറിയപ്പെട്ടിരിക്കുന്നുവോ, അതു്, ദേശകാലാവസ്ഥാഭേദങ്ങളിലും അതേ ധർമ്മത്തോടുകൂടിയതായിത്തന്നെ ഇരിക്കും. അതു് ആ ധർമ്മത്തോടുകൂടിയിരിക്കുന്ന അവസ്ഥയിൽനിന്നു വ്യഭിചരിക്കുന്നതായിരുന്നാൽ, എല്ലാ പ്രമാണവ്യവഹാരങ്ങൾക്കും ലോപം വരും. ന്യായമറിയുന്ന സാംഖ്യമീമാംസകാദികൾ, അസംസാരിയായ പരന്റെ അഭാവത്തെ യുക്തിശതങ്ങളെക്കൊണ്ടു പ്രതിപാദിക്കുന്നുമുണ്ടു്.

പൂർവ്വപക്ഷം---സംസാരിക്കു ജഗത്തിന്റെ ഉത്പത്തിസ്ഥിതിലയങ്ങളാകുന്ന ക്രിയകളുടെ കർത്തൃത്വത്തിനു വേണ്ട വിജ്ഞാനമില്ലാത്തതുകൊണ്ടു്, നിങ്ങളുടെ വാദവും ശരിയല്ല. വിവരിച്ചു പറയാം — ശബ്ദാദികളെ ഭുജിക്കുന്ന ജീവൻതന്നെയാണ് അവസ്ഥാന്തരത്തോടുകൂടി ജഗത്തിന്റെ കർത്താവായിരിക്കുന്നതു് എന്നു നിങ്ങൾ വലിയ വാക്പ്രപഞ്ചംകൊണ്ടു സ്ഥാപിച്ചതു ശരിയല്ല. എന്തെന്നാൽ, ജഗത്തിന്റെ ഉത്പത്തിസ്ഥിതിലയങ്ങളാകുന്ന ക്രിയകളുടെ കർത്തൃത്വമോ, അതിനു വേണ്ട വിജ്ഞാനമോ,സാധനമോ സംസാരിക്കു് ഇല്ലെന്നുള്ളതു സർവ്വലോകപ്രത്യക്ഷമാണ്. അങ്ങനെയുള്ള അസ്മദാദിയായ സംസാരി, മനസ്സുകൊണ്ടുപോലും ചിന്തിക്കുവാൻ കഴിയാത്തതും പൃഥിവ്യാദികളുടെ വിന്യാസത്തോടുകൂടിയതുമായ ജഗത്തിനെ എങ്ങനെ നിർമ്മിക്കും? അതുകൊണ്ടു നിങ്ങളുടെ വാദം അയുക്തംതന്നെ.

സമാധാനം -അങ്ങനെ ആക്ഷേപിച്ചുകൂടാ. എന്തെന്നാൽ അങ്ങനെ ശാസ്ത്രം പറയുന്നു. "ഏവമേവാസ്മാദാത്മനഃ" എന്നുള്ളതുകൊണ്ടു്, ഈ സംസാരിയിൽനിന്നുതന്നെയാണ് ജഗത്തിന്റെ ഉത്പത്തി മുതലായതെന്നു ശാസ്ത്രം കാണിക്കുന്നു. അതിനാൽ, അതെല്ലാം അങ്ങനെതന്നെ വിശ്വസിക്കേണ്ടതാണ്.

ഇങ്ങനെ ഒരു പക്ഷം.

ഇനി മറെറാരു പക്ഷം—

"യഃ സർവ്വജ്ഞഃ സർവ്വവിദ്യോऽശനായാപിപാസേ അത്യേതി", "അന്തര്യാമ്യമൃതഃ സർവ്വജ്ഞഃ," "ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ", "യഃ

സർവ്വേഷു ഭൂതേഷു തിഷ്ഠന്നന്തര്യാമ്യമൃതഃ സ യസ്താൻ പുരുഷാൻ നിരുഹ്യാത്യക്രാമത്", "സ വാ ഏഷ മഹാനജ ആത്മാ", "ഏഷ സേതുർവിധരണഃ", "സർവ്വസ്യ വശീ സർവ്വസ്യേശാനഃ". "യ ആത്മാ/പഹതപാപ്മാ വിജരോ വിമൃത്യുഃ" "തത്തേജോ/സൃജത" "ആത്മാവാ ഇദമേക ഏവാഗ്ര ആസീത്", "നലിപ്യതേ ലോകദുഃഖേന ബാഹ്യഃ" ഇത്യാദി ശ്രുതിശതങ്ങളെക്കൊണ്ടും, "അഹം സർവ്വസ്യ പ്രഭവോ, മത്തഃ സർവ്വം പ്രവർത്തതേ" എന്ന തുടങ്ങിയുള്ള സ്മൃതികളെക്കൊണ്ടും, ന്യായങ്ങളെക്കൊണ്ടും അസംസാരിയായ പരൻ ഉണ്ടെന്നും ആ പരനാണു ജഗത്തിനു കാരണമെന്നും അറിയാം.

പൂർവ്വപക്ഷം — ഇതുപോലെതന്നെ, "അസ്മാദാത്മനഃ" എന്നുള്ളതു കൊണ്ടു്, സംസാരിയിൽനിന്നുതന്നെ ജഗത്തിന്റെ ഉൽപത്തിയെ കാണിക്കുന്നു എന്നു പറഞ്ഞുവല്ലോ.

സമാധാനം — അതു ശരിയല്ല. "യ ഏഷോ/ന്തർഹൃദയ ആകാശഃ" എന്നു് പരൻ പ്രകൃതനായിരിക്കുന്നതുകൊണ്ടു്, അസ്മാദാത്മനഃ" എന്നുള്ളിടത്തു് ആത്മശബ്ദംകൊണ്ടു പരനെത്തന്നെ പരാമർശിക്കുന്നതാണു യുക്തം. "ക്വൈഷ തദാ/ഭൂത്?" എന്ന പ്രശ്നത്തിന്റെ ഉത്തരമായി, "യ ഏഷോ/ന്തർഹൃദയ ആകാശസ്തസ്മിഞ് ശേതേ" എന്നു്, ആകാശശബ്ദവാച്യനായ പരനായ ആത്മാവിനെത്തന്നെയാണു പറഞ്ഞിരിക്കുന്നതു്. "സതാ സോമ്യ തദാ സമ്പന്നോ ഭവതി", "അഹരഹർഗച്ഛന്ത്യ ഏതം ബ്രഹ്മലോകം ന വിന്ദന്തി", "പ്രാജ്ഞേനാ//ത്മനാ സംപരിഷ്വക്തഃ പര ആത്മനി സംപ്രതിഷ്ഠതേ" ഇത്യാദി ശ്രുതികളിൽനിന്നു്, ആകാശശബ്ദംകൊണ്ടു പറയപ്പെട്ടിരിക്കുന്നതു പരനായ ആത്മാവുതന്നെയാണെന്നു നിശ്ചയിക്കാം. "ദഹരോ/സ്മിന്നന്തരാകാശഃ" എന്നു പ്രസ്താവിച്ചിട്ടു്, അതിൽതന്നെ ആത്മശബ്ദത്തെ പ്രയോഗിച്ചിരിക്കുന്നതും, ആകാശശബ്ദം പരമാത്മവിഷയമാണെന്നുള്ളതിനു തെളിവാണു്. അതിനാൽ, "അസ്മാദാത്മനഃ" എന്നതിൽ, പരമാത്മാവിൽനിന്നുതന്നെ സൃഷ്ടിയെപ്പറഞ്ഞിരിക്കുന്നു എന്നു വിചാരിക്കുന്നതുതന്നെയാണു യുക്തം. സംസാരിക്കു്, സൃഷ്ടിസ്ഥിതിസംഹാരങ്ങൾക്കു വേണ്ട ജ്ഞാനമോ സാമർത്ഥ്യമോ ഇല്ലെന്നും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ.

പൂർവ്വപക്ഷം — ഇവിടേ, "ആത്മേത്യേവോപാസീത", "ആത്മാനമേവാവേദഹം ബ്രഹ്മാസ്മീതി" എന്നു് ബ്രഹ്മവിദ്യയാണു് പ്രസ്തുതയായിരിക്കുന്നതു്. ബ്രഹ്മവിദ്യ എന്നു പറയുന്നതു ബ്രഹ്മവിഷയകമായ വിജ്ഞാനവുമാണു്. "ബ്രഹ്മതേ ബ്രവാണി" എന്നും "ബ്രഹ്മജ്ഞപയിഷ്യാമി" എന്നും ആരംഭിച്ചിരിക്കയും ചെയ്യുന്നു. അതിൽ ജഗത്തിന്റെ കാരണമായ ബ്രഹ്മം അസംസാരിയും അശനായാദ്യതീതവും നിത്യശുദ്ധബുദ്ധമുക്തസ്വഭാവവുമാണു. സംസാരി അതിനു വിപരീതനുമാണു്. അതുകൊണ്ടു ഇപ്പോഴും ഞാൻ ബ്രഹ്മമാകുന്നു എന്നു ഗ്രഹിക്കുവാൻ പാടില്ല. ഈശ്വരനായ പരനായ ദേവനെ നികൃഷ്ടനായ സംസാരി ആത്മാവായി സ്മരിച്ചാൽ, അവനു ദോഷമുണ്ടാകാതിരിക്കുന്നതെങ്ങനെ? അതിനാൽ, 'അഹം ബ്രഹ്മാസ്മി' എന്നല്ല, "നാഹം ബ്രഹ്മാസ്മി" എന്നാണു വിചാരിക്കേണ്ടതു്. അതിനാൽ പുഷ്പാഞ്ജലികൊണ്ടും, ഉദകാഞ്ജലികൊണ്ടും, സ്തുതി, നമസ്കാരം,

ബലി, ഉപഹാരം, സ്വാധ്യായം, ധ്യാനം, യോഗം മുതലായവയെക്കൊണ്ടും ആരാധിക്കവാനിച്ഛിക്കണം. ആരാധനംകൊണ്ട് അറിഞ്ഞു സവേശിതാവായ ബ്രഹ്മമായിത്തീരണം. അല്ലാതെ, സംസാരി അസംസാരിയായ ബ്രഹ്മത്തെ ആത്മാവായി വിചാരിക്കുവാൻ പാടില്ല. അങ്ങനെ വിചാരിക്കുന്നതു്, അഗ്നിയെ ശീതമായും ആകാശത്തെ മൂൎത്തിമത്തായും വിചാരിക്കുന്നതുപോലെയാണ്. ബ്രഹ്മാത്മത്വപ്രതിപാദകമായ ശാസ്ത്രവും അൎത്ഥവാദമാണ്. ഇങ്ങനെയായാൽ എല്ലാതൎക്കശാസ്ത്രങ്ങൾക്കും ലോകന്യായത്തിനും വിരോധമില്ലാതിരിക്കയും ചെയ്യും."

സമാധാനം—ഇതു ശരിയല്ല. മന്ത്രങ്ങളുടേയും ബ്രാഹ്മണങ്ങളുടേയും വാദങ്ങളിൽ നിന്ന്, സ്രഷ്ടാവായ പരൻ തന്നെയാണു ശരീരങ്ങളിൽ പ്രവേശിച്ചിരിക്കുന്നതെന്നാണു മനസ്സിലാകുന്നതു്. "പുരശ്ചക്രേ" എന്ന് ആരംഭിച്ചു്, "പുരഃ പുരുഷ ആവിശത്" എന്നും, "രൂപം രൂപം പ്രതിരൂപോബഭൂവ തദസ്യരൂപം പ്രതിചക്ഷണായ" എന്നും, "സൎവ്വാണി രൂപാണി വിചിന്ത്യ ധീരോ നാമാനി കൃത്വാഽഭിവദൻ യദാസ്തേ" എന്നും എല്ലാ ശാഖകളിലും ആയിരക്കണക്കിനു മന്ത്രവാദങ്ങൾ അസംസാരിയായ സൃഷ്ടികൎത്താവിനു തന്നെയാണ് ശരീരപ്രവേശമെന്നു കാണിക്കുന്നു. അതുപോലെ, "തത് സൃഷ്ട്വാ തദേവാനുപ്രാവിശത്" "സ ഏതമേവ സീമാനം വിദാൎയ്യൈതയാ ദ്വാരാ പ്രാപദ്യത" "സേയം ദേവതേമാസ്തിസ്രോ ദേവതാ അനേനജീവേനാഽഽത്മനാഽനുപ്രവിശ്യ" "ഏഷ സൎവ്വേഷു ഭൂതേഷു ഗൂഢോത്മാ ന പ്രകാശതേ" എന്നും മററും അനേകം ബ്രാഹ്മണവാദങ്ങളും അതുതന്നെ കാണിക്കുന്നു. എല്ലാ ശ്രുതികളിലും ബ്രഹ്മത്തിൽ ആത്മശബ്ദത്തെ പ്രയോഗിക്കുന്നുണ്ട്. ആത്മശബ്ദം പ്രത്യഗാത്മാവിനെ പറയുന്നതുമാണ്. "ഏഷ സൎവ്വഭൂതാന്തരാത്മാ" എന്ന ശ്രുതിയുമുണ്ട്. അതിനാൽ പരമാത്മാവിൽ നിന്നു ഭിന്നനായി വേറേ സംസാരിയില്ല. അതുകൊണ്ട്, "ഏകമേവാദ്വിതീയം", "ബ്രഹ്മൈവേദം" "ആത്മൈവേദം" ഇത്യാദി ശ്രുതികളനുസരിച്ചു "അഹം ബ്രഹ്മാസ്മി" എന്ന് അവധാരണം ചെയ്യുന്നതാണു യുക്തം.

പൂൎവ്വപക്ഷം—"ശാസ്ത്രാൎത്ഥം ഇങ്ങനെയായിരിക്കുമ്പോൾ പരമാത്മാവിനു സംസാരിത്വം വരുന്നു. അപ്പോൾ പരമാത്മാവു് അസംസാരിയാണെന്നുള്ള ശാസ്ത്രത്തിന് അനൎത്ഥകത്വവും വരുന്നു. സംസാരിത്വമില്ലെങ്കിൽ അസംസാരി എന്നുള്ള ഉപദേശംകൊണ്ടു പ്രയോജനമില്ലെന്നുള്ള ദോഷം സ്പഷ്ടമാണ്. ഉപദേശം കൂടാതെതന്നെ മുക്തി സിദ്ധിക്കുന്നുണ്ടല്ലോ. ഒന്നുകൂടി വിവരിക്കാം—പരമാത്മാവാണു സൎവ്വഭൂതാന്തരാത്മാവായിട്ടിരിക്കുന്നതെങ്കിൽ സൎവ്വശരീരങ്ങളോടുമുള്ളസമ്പൎക്കത്താൽഉണ്ടാകുന്ന ദുഃഖങ്ങളെ അനുഭവിക്കുന്നതുകൊണ്ട് പരന് സംസാരിത്വം സ്പഷ്ടമായി വരുന്നു. അപ്പോൾ, പരന് അസംസാരിത്വത്തെ പ്രതിപാദിക്കുന്ന ശ്രുതികൾക്കും സ്മൃതികൾക്കും എല്ലാ ന്യായങ്ങൾക്കും വിരോധം വരും. ഇനി പരമാത്മാവ് പ്രാണിശരീരസംബന്ധം കൊണ്ടുണ്ടാകുന്ന ദുഃഖങ്ങളോടു സംബന്ധിക്കുന്നില്ലെന്നു വല്ല വിധത്തിലും പ്രതിപാദിക്കുവാൻ കഴിയുമെങ്കിൽ, ഒന്നിനേയും പരിഹരിക്കുവാനില്ലാത്തതുകൊണ്ട്, ഉപദേശം അനൎത്ഥകമാണെന്നുള്ള ദോഷത്തെ തടുക്കുവാൻ സാധിക്കയില്ല."

ഇവിടെ ചിലർ പരിഹാരം പറയുന്നു—പരമാത്മാവ് സ്വന്തരൂപത്തിൽ ഭൂതങ്ങളിൽ അന്തഃപ്രവേശിച്ചിരിക്കുകയല്ല; പിന്നെയോ, വികാരഭാവത്തെ പ്രാപിച്ചിട്ട് വിജ്ഞാനാത്മാവായിത്തീർന്നിരിക്കയാണ്. ആ വിജ്ഞാനാത്മാവ് പരനിൽ നിന്ന് അന്യനുമാകും, അനന്യനുമാകും. അന്യനാകുന്നതുകൊണ്ട് സംസാരിത്വത്തോടു സംബന്ധമുള്ളവനും, അനന്യനാകുന്നതുകൊണ്ട് "അഹംബ്രഹ്മ" എന്നു അവധാരണം ചെയ്യുന്നതിന് അർഹനുമാണ്. ഇങ്ങനെ എല്ലാം അവിരുദ്ധമാകും."

അതിൽ, വിജ്ഞാനാത്മാവു വികാരമാണെന്നുള്ള പക്ഷത്തിൽ താഴെപ്പറയുന്ന ഏതെങ്കിലുംവിധത്തിൽ ആയിരിക്കണം:—എന്നുകിൽ, ഘടാദിയെപ്പോലെ വിജ്ഞാനാത്മാവ്, പൃഥിവിദ്രവ്യംപോലെയുള്ള അനേകങ്ങളുടെ ദ്രവ്യസമാഹാരരൂപനും സാവയവനുമായ പരമാത്മാവിന്റെ ഏകദേശവിപരിണാമമാണ്. അല്ലെങ്കിൽ പൂർവസംസ്ഥാനാവസ്ഥനായ, എന്നുവച്ചാൽ മുമ്പിലത്തേപ്പോലെതന്നെ അവയവഘടനകളോടുകൂടിയ, പരന്റെ ഏകദേശം വികാരത്തെ പ്രാപിച്ച്, ഭൂമിയുടെ ഏകദേശം ഊഷരമായും, പുരുഷന്റെ ഏകദേശം നഖകേശാദിയായും തീരുന്നതുപോലെ, വിജ്ഞാനാത്മാവായിത്തീരുന്നു. അങ്ങനെയുമല്ലെങ്കിൽ, ക്ഷീരം മുതലായതു തൈരു മുതലായതായിത്തീരുന്നതുപോലെ, പരൻ ആകപ്പാടെ വിപരിണമിച്ച് വിജ്ഞാനാത്മത്വത്തെ പ്രാപിക്കുന്നു.

അതിൽ, ഒരേജാതിയിലുള്ള അനേകം ദ്രവ്യങ്ങളുടെ സമൂഹത്തിൽ ഒരുദ്രവ്യവിശേഷം വിജ്ഞാനാത്മത്വത്തെ പ്രാപിക്കുന്നു എന്നുള്ള ഒന്നാമത്തെ പക്ഷത്തിൽ, പരന്റെ ഘടകങ്ങളായ ദ്രവ്യങ്ങൾ സമാനജാതീയങ്ങളായതുകൊണ്ട് ഉപചാരമായി ഏകത്വം പറയുന്നതാണെന്നും പരമാർത്ഥത്തിൽ പരന് ഏകത്വമില്ലെന്നും വരും. അപ്പോൾ സിദ്ധാന്തത്തിനു വിരോധവും വരും. പരനു നാനാത്വം ആർക്കും സമ്മതമല്ലല്ലോ.

ഇനി, പരനായ ആത്മാവ് നിത്യങ്ങളും അയുതസിദ്ധങ്ങളുമായ അവയവങ്ങളിൽ അന്തർഗതനായ അവയവിയാണെന്നും, ആ അവസ്ഥയിലുള്ള ആ പരന്റെ ഏകദേശമാണ് സംസാരിയായ വിജ്ഞാനാത്മാവെന്നും പറകയാണെങ്കിൽ, അപ്പോഴും, അവയവി എല്ലാ അവയവങ്ങളിലും അന്തർഗതനായതുകൊണ്ട്, അയയവങ്ങളിലുള്ള ദോഷവും ഗുണവും അവയവിക്കു തന്നെയാകയാൽ, വിജ്ഞാനാത്മാവിന്റെ സംസാരിത്വദോഷത്തോടു പരനായ ആത്മാവു തന്നെ സംബന്ധിക്കുന്നു. അതിനാൽ ഈ കല്പനയും അനിഷ്ടമാണ്.

ക്ഷീരംപോലെ ആകപ്പാടെ പരിണമിക്കുന്നു എന്നുള്ള മൂന്നാമത്തെ പക്ഷത്തിൽ, "ന ജായതേമ്രിയതേ വാ വിപശ്ചിത്" ഇത്യാദികളായ ശ്രുതികൾക്കും, "നജായതേ മ്രിയതേവാ കദാചിത്" ഇത്യാദികളായ സ്മൃതികൾക്കുമെല്ലാം വിരോധം വരും. അതു് അനിഷ്ടവുമാണ്.

ഈ പക്ഷങ്ങളെല്ലാം, "നിഷ്കളം നിഷ്ക്രിയം ശാന്തം", "ദിവ്യോ ഹ്യമൂർത്തഃ പുരുഷഃ സബാഹ്യാഭ്യന്തരോ ഹ്യജഃ", "ആകാശവത് സർവഗതശ്ച നിത്യഃ", "സ വാ ഏഷ മഹാനജ ആത്മാഽജരോഽമരോഽമൃതഃ" ഇത്യാദി ശ്രു

തികൾക്കും, "നജായതേമ്രിയതേ വാകദാചിത്", "അവ്യക്തോയം" ഇത്യാദി സ്മൃതികൾക്കും ന്യായങ്ങൾക്കും വിരുദ്ധങ്ങളാണ്. വിജ്ഞാനാത്മാവ് അചലനായ പരൻെറ ഏകദേശമെന്നുള്ള പക്ഷത്തിൽ വിജ്ഞാനാത്മാവിന് കർമ്മഫലമനുഭവിക്കുന്നതിനായി സ്വർഗ്ഗാദിലോകങ്ങളിലേയ്ക്കുള്ള ഗതിയും ഉപപന്നമാകയില്ല. ഏകദേശമായ വിജ്ഞാനാത്മാവു സംസരിക്കുന്നപക്ഷം ഏകദേശിയായ പരനും സംസാരിത്വം വരികയും ചെയ്യും. പടത്തിൻെറ അവയവങ്ങൾ ചലിക്കുമ്പോൾ പടം ചലിക്കാതിരിക്കയില്ലല്ലോ.

ഇനി, പരൻെറ ഏകദേശം, തിപ്പൊരിപോലെ പൊട്ടി വേർപെട്ടു വിജ്ഞാനാത്മാവായിത്തീരുന്നു എന്നാണെങ്കിൽ, ആ പക്ഷത്തിലും, പരന് അവയവത്തിനു സ്ഫുടനം ഉണ്ടാകുന്നതുകൊണ്ടു ക്ഷതം വരുന്നു. വിജ്ഞാനാത്മാവു സംസരിക്കുമ്പോൾ, പരന് ഒരു പ്രദേശത്ത് അവയവങ്ങൾ കൂടുതലാകയും വേറൊരിടത്ത് കുറയുകയും അതിനാൽ അവിടെ വിടവുണ്ടാകയും ചെയ്യും. അവ്രണത്വവാക്യത്തിനു വിരോധവും വരും. തൻെറ അവയവമായ വിജ്ഞാനാത്മാവു സംസരിക്കുമ്പോൾ, പരമാത്മാവില്ലാത്ത പ്രദേശമില്ലാത്തതുകൊണ്ട്, മററവയവങ്ങളെ തള്ളി മാററിക്കൊണ്ടു വേണം വിജ്ഞാനാത്മാവിനു പോകുവാനെന്നുള്ളതിനാൽ പരമാത്മാവിന് ഹൃദയശൂലംകൊണ്ടുണ്ടാകുന്നതുപോലെയുള്ള ദുഃഖമുണ്ടാകാതിരിക്കുവാനും നിവൃത്തിയില്ല.

പൂർവ്വപക്ഷം — അഗ്നിവിസ്ഫുലിംഗാദിദൃഷ്ടാന്തങ്ങൾ ശ്രുതിയിൽ പറഞ്ഞിരിക്കുന്നതുകൊണ്ട് ജീവാത്മാക്കൾ പരൻെറ അവയവങ്ങളാണെന്നു സിദ്ധിക്കുന്നു. അതിനാൽ ജീവന്മാർ പരൻെറ ഏകദേശമാണെന്നുള്ള പക്ഷത്തിൽ നിങ്ങൾ പറഞ്ഞ ദോഷമൊന്നും വരികയില്ല. യുക്തിയെക്കാൾ ബലം കൂടുന്നതു ശ്രുതിയ്ക്കാണ്.

സമാധാനം — അങ്ങനെ പറയാൻ പാടില്ല; ശ്രുതി ജ്ഞാപകമാണ്. ശാസ്ത്രം പദാർത്ഥങ്ങളെ അന്യഥാകരിക്കുവാനല്ല പ്രവർത്തിച്ചിരിക്കുന്നതു്. പിന്നെയോ, അറിയപ്പെടാതെയുള്ള പദാർത്ഥങ്ങളെ ഉള്ളപടി അറിയിക്കുവാനാണ്. അതുകൊണ്ടെന്താണെന്നാണെങ്കിൽ, എന്താണെന്നു പറയാം; കേട്ടുകൊള്ളുക — മൂർത്താമൂർത്താദികളായ പദാർത്ഥങ്ങളുടെ ധർമ്മങ്ങൾ, ഉള്ളപടിയ്ക്ക്, ലോകത്തിൽ പ്രസിദ്ധങ്ങളാണ്. അവയുടെ ദൃഷ്ടാന്തത്തെ എടുത്ത് അറയ്ക്കു വിരോധിയല്ലാത്തതുതന്നെയായ വേറൊരു വസ്തുവിനെ അറിയിക്കുന്നതിനു പ്രവർത്തിച്ചിരിക്കുന്ന ശാസ്ത്രം, ലൌകികവസ്തുവിരുദ്ധമായിട്ടുള്ളതിനെ അറിയിക്കുന്നതിനായി ലൌകികമായ ദൃഷ്ടാന്തത്തെത്തന്നെ എടുക്കുകയില്ല. എടുത്താലും ആ ദൃഷ്ടാന്തം ദാർഷ്ടാന്തികത്തോടു യോജിക്കാതെ വരുന്നതുകൊണ്ടു അനർത്ഥകമായിരിക്കും. അഗ്നി തണുത്തതാണെന്നോ ആദിത്യൻ തപിക്കുന്നില്ലെന്നോ പ്രതിപാദിക്കുവാൻ നൂറു ദൃഷ്ടാന്തം കൊണ്ടും സാധിക്കയില്ലല്ലോ. എന്തെന്നാൽ, വേറേ പ്രമാണംകൊണ്ടു വസ്തു വേറേവിധത്തിൽ മനസ്സിലാക്കപ്പെട്ടിരിക്കുന്നു. ഒരു പ്രമാണം മറെറാരു പ്രമാണത്തിനു വിരുദ്ധമാകയുമില്ല. ഒരു പ്രമാണത്തിന് അവിഷയമായിട്ടുള്ളതിനെയാണല്ലോ മറെറാരു പ്രമാണം അറിയിക്കുന്നതു്. ലൌകികപദാ

ശ്ഥങ്ങളെ ആശ്രയിക്കാതെ, അറിയപ്പെടാത്ത വസ്തുവിനെ അറിയിക്കുന്നതു ന്ന് ആഗമത്തിനു സാധിക്കയുമില്ല. അതിനാൽ പ്രസിദ്ധന്യായമനുസരിച്ചുകൊണ്ടു പരമാത്മാവിന്ന് സാവയവത്വവും അംശാംശിഭാവവും പരമാർത്ഥത്തിൽ പ്രതിപാദിക്കുന്നതിന്ന് ആഗമം സാധിക്കുന്നതല്ല.

പൂർവ്വപക്ഷം—"ക്ഷുദ്രാവിസ്ഫുലിങ്ഗാഃ", "മമൈവാംശോജീവലോകേ" എന്നും മററുമുള്ള ശ്രുതിസ്മൃതികൾ, പരമാത്മാവിനു സാവയവത്വവും അംശാംശിഭാവവും പ്രതിപാദിക്കുന്നവയാണല്ലോ. നിങ്ങളുടെ അഭിപ്രായമനുസരിച്ച് അവയ്ക്കു ഗതിയില്ലാതെ പോകുമല്ലോ.

സമാധാനം—അങ്ങനെ വരികയില്ല. എന്തെന്നാൽ, ആവക ശ്രുതിസ്മൃതികൾ ഏകത്വപ്രത്യയത്തിനുവേണ്ടിയുള്ളവയാണ്. അഗ്നിയുടെ വിസ്ഫുലിങ്ഗം അഗ്നിതന്നെ എന്നുള്ള ഏകത്വപ്രത്യയത്തിന്ന് അർഹമാണെന്നുള്ളതു ലോകത്തിൽ പ്രസിദ്ധമാണല്ലോ. അതിനാൽ അംശത്തെ അംശിതന്നെയാണെന്നു വിചാരിക്കേണ്ടതാണ്. ഇങ്ങനെ ഇരിക്കയാൽ, വിജ്ഞാനാത്മാവു പരമാത്മാവിന്റെ വികാരമോ അംശമോ ആണെന്നു പ്രതിപാദിക്കുന്ന ശബ്ദങ്ങൾ പരമാത്മാവും വിജ്ഞാനമയനും ഒന്നുതന്നെ എന്നുള്ള ബോധത്തെ ഉണ്ടാക്കുവാനിച്ഛിക്കുന്നവയാണ്. ഉപക്രമോപസംഹാരങ്ങളും, മേൽ പറഞ്ഞ ശബ്ദങ്ങൾ ഏകത്വപ്രത്യയാധാനപരങ്ങളാണെന്നുള്ളതിലേക്ക് അനുകൂലങ്ങളാണ്. എല്ലാ ഉപനിഷത്തുകളിലും, ജഗത്തു പരമാത്മാവിന്റെ വികാരാംശാദിയാണെന്ന്, ദൃഷ്ടാന്തങ്ങളെക്കൊണ്ടും യുക്തികളെക്കൊണ്ടും പ്രതിപാദിച്ചിട്ടു, വീണ്ടും ഏകത്വത്തെ ഉപസംഹരിക്കയാണു ചെയ്യുന്നതു്. ഉദാഹരണമായി, ഇതിൽതന്നെ, "ഇദംസർവ്വം യദയമാത്മാ" എന്നു പ്രതിജ്ഞചെയ്തിട്ടു, ഉൽപത്തിസ്ഥിതിലയങ്ങൾ, യുക്തികൾ, ദൃഷ്ടാന്തങ്ങൾ ഇവയെക്കൊണ്ടു, വികാരവികാരിഭാവം മുതലായ ഏകത്വ പ്രത്യയത്തിനുള്ള ഹേതുക്കളെ പ്രതിപാദിച്ചതിന്റെ ശേഷം, "അനന്തരമബാഹ്യമയമാത്മാബ്രഹ്മ" എന്ന് ഉപസംഹരിക്കും. അതിനാൽ, ഉപക്രമോപസംഹാരങ്ങളെക്കൊണ്ടും, ഉൽപത്തിസ്ഥിതിലയപ്രതിപാദകങ്ങളായ വാക്യങ്ങൾ പരമാത്മാവും ജീവാത്മാവും ഒന്നുതന്നെയാണെന്നുള്ള ബോധത്തിന്റെ ഉറപ്പിനുവേണ്ടി പറഞ്ഞിട്ടുള്ളവയാണെന്നുള്ള സംഗതി നിശ്ചയിക്കാവുന്നതാണ്. എന്നു മാത്രമല്ല, ആ വക വാക്യങ്ങൾക്കു സ്വാർത്ഥത്തിൽ തന്നെയാണ് താൽപര്യമെന്നു പറയുന്നപക്ഷം വാക്യഭേദം വരികയും ചെയ്യും. എല്ലാ ഉപനിഷത്തുകളിലും വിജ്ഞാനാത്മാവും പരമാത്മാവും ഒന്നാണെന്നുള്ള പ്രത്യയമാണു വിധിക്കപ്പെടുന്നതെന്നുള്ളതു് എല്ലാ ഉപനിഷദ്വാദികൾക്കും ഒരുപോലെ സമ്മതമാണ്. ഉത്പത്ത്യാദിവാക്യങ്ങൾക്ക്, ആ വിധിയോട് ഏകവാക്യത്വം സംഭവിക്കുമെന്നിരിക്കെ, വാക്യാന്തരത്വം കല്പിക്കുന്നതിനു പ്രമാണമില്ല. അവ സ്വാർത്ഥനിഷ്ഠങ്ങളാണെന്നു വെയ്ക്കുന്നപക്ഷം അവയ്ക്കു വേറെ ഫലം കല്പിക്കേണ്ടതായും വരും. അതിനാൽ ഉൽപത്ത്യാദിശ്രുതികൾ ആത്മൈകത്വത്തെ പ്രതിപാദിക്കുന്നതിൽ താൽപര്യമുള്ളവയാണ്.

"തത്ത്വമസി" മുതലായ വാക്യങ്ങൾ ജീവാത്മാപരമാത്മാക്കളുടെ ഐക്യത്തെ പ്രതിപാദിക്കുന്നവയാണെന്നും സൃഷ്ട്യാദിവാക്യം അവയുടെ

ശേഷമാണെന്നും ഉള്ള വിഷയത്തിൽ ദൃഷ്ടാന്തരൂപമായ ഒരു ആഖ്യായികയെ സംപ്രദായജ്ഞന്മാർ പറയാറുണ്ട്.—ഒരു രാജപുത്രൻ, ജനിച്ചു ഉടൻതന്നെ മാതാപിതാക്കന്മാരാൽ പരിത്യജിക്കപ്പെട്ടപ്പോൾ. അവൻ വ്യാധന്മാരുടെ കൈവശത്തിൽ അകപ്പെട്ടുകയും അവർ അവനെ സ്വഗൃഹത്തിൽ വളൎത്തുകയും ചെയ്തു. തൻെറ വംശം ഉന്നതമാണെന്നു വാസ്തവമായി അറിഞ്ഞിട്ടില്ലാതിരുന്ന ആ കുമാരൻ, താൻ വ്യാധജാതിയിൽ പെട്ടവനാണെന്നുള്ള വിശ്വാസത്തോടുകൂടി, ആ ജാതിക്കുചിതങ്ങളായ കൎമ്മങ്ങളെത്തന്നെ അനുവൎത്തിച്ചുകൊണ്ടിരുന്നതല്ലാതെ, താൻ രാജാവാണെന്നു ധരിക്കയോ രാജാവിനുചിതങ്ങളായ കൎമ്മങ്ങളെ അനുവൎത്തിക്കയൊ ചെയ്തില്ല. അങ്ങനെ ഇരിക്കെ ഈ രാജപുത്രൻ രാജ്യശ്രീയെ പ്രാപിക്കുന്നതിനു യോഗ്യനാണെന്നു അറിവുള്ള പരമകാരുണികനായ ഒരുവൻ, ആ കുമാരനെ, അവൻ ഇന്ന രാജാവിൻെറ മകനാണെന്നും, എങ്ങനെയോ വ്യാധഗൃഹത്തിൽ അകപ്പെട്ടുപോയതാണെന്നുമുള്ള പരമാൎത്ഥം ധരിപ്പിച്ചു. ഈ പരമാൎത്ഥം ധരിച്ചതിൻെറശേഷം, ആ കുമാരൻ, മുമ്പു താൻ വ്യാധജാതിയാണെന്നുള്ള ബോധത്താൽ അനുവൎത്തിച്ചുവന്ന കൎമ്മങ്ങളെ ഉപേക്ഷിച്ച്, തൻെറ പിതൃപിതാമഹാദികൾ അനുഷ്ഠിച്ചുവന്ന രാജോചിതങ്ങളായ കൎമ്മങ്ങളെത്തന്നെ അനുവൎത്തിച്ചു. ഇതുപോലെ പരനിൽനിന്ന് അഗ്നിസ്ഫുലിംഗാദിയെപ്പോലേ ജാതി മാറാംതതന്നെ വിഭക്തനായി ഈ ദേഹേന്ദ്രിയസംഘാതത്തിൽ പ്രവിഷ്ടനായ ഈ ജീവാത്മാവ്, അസംസാരിയാണെങ്കിലും താൻ പരമാത്മാവുതന്നെയാണെന്നുള്ളതറിയാതെ, 'ഞാൻ ദേഹേന്ദ്രിയസംഘാതമാണ്'' "കൃശനാണ്'' "സ്ഥൂലനാണ്'' "സുഖിയാണ്'' "ദുഃഖിയാണ്'' എന്നു വിചാരിച്ചു, ദേഹേന്ദ്രിയാദിധൎമ്മങ്ങളെ അനുവൎത്തിക്കുന്നു. പിന്നെ "നീ ഇതൊന്നുമല്ല; അസംസാരിയായ, പരമായ ബ്രഹ്മമാകുന്നു'' എന്ന് ആചാൎയ്യനാൽ ഉണൎത്തപ്പെട്ടപ്പോൾ അതുവരെ ഏഷണാത്രയത്തെ അനുവൎത്തിച്ചുവന്നതുപേക്ഷിച്ച് "ഞാൻ ബ്രഹ്മംതന്നെ ആകുന്നു'' എന്നു ബോധപ്പെടുന്നു. "നീ തീപ്പൊരിപോലെതന്നെ പരമായ ബ്രഹ്മത്തിൽ നിന്നു ഭ്രഷ്ടനായതാണ്'' എന്ന് ആചാൎയ്യൻ പറഞ്ഞുകൊടുക്കുമ്പോൾ, തീപ്പൊരി അഗ്നിയിൽ നിന്നു തെറിക്കുന്നതിനു മുമ്പ് അഗ്നിയുമായി ഒന്നായിരുന്നു എന്നു കണ്ടറിഞ്ഞിട്ടുള്ളതുകൊണ്ട്, രാജപുത്രനു താൻ രാജാവാണെന്നുള്ള ബോധം പോലെ, ഈ ജീവാത്മാവിന്, താൻ ബ്രഹ്മമാണെന്നുള്ള പ്രത്യയം ദൃഢമായിത്തീരുന്നു. അതിനാൽ,സുവൎണ്ണമണി,ലോഹം, അഗ്നിവിസ്ഫുലിംഗം മുതലായവയുടെ ദൃഷ്ടാന്തങ്ങൾ ഏകത്വപ്രത്യയത്തിൻെറ ദാൎഢ്യത്തിനായുള്ളവയാണ്. അല്ലാതെ, ഉൽപത്തി മുതലായ ഭേദത്തെ പ്രതിപാദിക്കുന്നതിൽ താൽപൎയ്യമുള്ളവയല്ല. ഇതിന്, ഇന്തുപ്പു കട്ടിപോലേ ബ്രഹ്മം വിജ്ഞപ്തിയാകുന്ന ഏകരസത്തിൻെറ നൈരന്തൎയ്യരൂപമാണെന്ന് അവധാരണം ചെയ്തിട്ടുള്ളതും, "ഏകധൈവാനുദ്രഷ്ടവ്യം'' എന്നു പറഞ്ഞിട്ടുള്ളതും കൂടുതൽ ഹേതുവാണ്. ബ്രഹ്മം, ചിത്രപടംപോലേയും വൃക്ഷം സമുദ്രം മുതലായവയെപ്പോലേയും, ഉൽപത്തി മുതലായ അനേകധൎമ്മങ്ങളെക്കൊണ്ടു വിചിത്രമാണെന്നുള്ളതാണു അറിയിക്കുവാനുദ്ദേശമെങ്കിൽ സൈന്ധവഘനംപോലെ ഏകരസവും അകവും പുറവുമില്ലാത്തതും ആണെന്നുപറഞ്ഞ് ഉപസംഹരിക്കയില്ലായിരുന്നു. "ഏകധൈവാനുദ്രഷ്ടവ്യം''എ

ന്നു പ്രയോഗിക്കയുമില്ലായിരുന്നു. "യ ഇഹ നാനേവ പശ്യതി" എന്ന് അനേകത്വദർശിയെ നിന്ദിച്ചുപറയാനും ഇടയാകയില്ലായിരുന്നു. അതിനാൽ എല്ലാ വേദാന്തങ്ങളിലും, ഉൽപത്തി, സ്ഥിതി, ലയം മുതലായവയെ കല്പിച്ചിരിക്കുന്നത്, ഏകത്വരൂപമായ ഏകത്വപ്രത്യയത്തിന്റെ ദാർഢ്യത്തിനായിട്ടാണ്; അല്ലാതെ, ഉൽപത്ത്യാദിഭേദത്തെപ്പററി പ്രത്യയമുണ്ടാക്കുന്നതിനു വേണ്ടിയല്ല. നിരവയവനും അസംസാരിയുമായ പരമാത്മാവിന്റെ ഏകദേശം സംസാരിയാണെന്നു കല്പിക്കുന്നതും ന്യായ്യമല്ല. എന്തെന്നാൽ, പരമാത്മാവിനു സ്വതേ ദേശമില്ല. അദേശനായ പരന്റെ ഏകദേശം സംസാരിയാണെന്നു കല്പിക്കുകയാണെങ്കിൽ അത്, പരൻതന്നെ സംസാരിയാണെന്നു കല്പിക്കുന്നതായി വരികയും ചെയ്യും.

ഇനി, പരന് ഏകദേശം, ഘടകരകാദിയാൽ ആകാശത്തിന്നെന്നപോലെ, ഉപാധികളാൽ ഉണ്ടാക്കപ്പെട്ടുന്നതാണെന്നു പറകയാണെങ്കിൽ, അപ്പോൾ അതിൽ വിവേകമുള്ളവൎക്ക്—അതായത്, പരമാത്മാവ് അഖണ്ഡനാണെന്ന് അറിവുള്ളവൎക്ക്—പരമാത്മാവിന്റെ ഏകദേശം വാസ്തവത്തിൽ വേറെയായിത്തീൎന്നു സംവ്യവഹാരത്തിനു ആലമ്ബനമായിരിക്കുന്നു എന്നുള്ള ബുദ്ധി ഉണ്ടാകയില്ല.

പൂൎവ്വപക്ഷം—അവിവേകികൾക്കും വിവേകികൾക്കും ഉപചരിതമായ ബുദ്ധി കാണുന്നുണ്ടല്ലോ.

സമാധാനം—ഇല്ല, അവിവേകികൾക്കുണ്ടാകുന്നതു മിഥ്യാബുദ്ധിയാണ്. വിവേകികൾക്കുള്ളതും സംവ്യവഹാരത്തിനു മാത്രം ആലമ്ബനമായ ആഭാസഭൂതമായ അൎത്ഥത്തെ വിഷയീകരിക്കുന്നതായതുകൊണ്ടു മിഥ്യാജ്ഞാനംതന്നെ. ചിലപ്പോൾ, "ആകാശം കൃഷ്ണമായിരിക്കുന്നു" എന്നും, "ആകാശം രക്തമായിരിക്കുന്നു" എന്നും, ആകാശത്തിന്റെ കൃഷ്ണതയും രക്തതയും വിവേകികൾക്കുപോലും സംവ്യവഹാരമാത്രത്തിനു ആലമ്ബനമായ അൎത്ഥമായിത്തീരുന്നുണ്ട് എന്നുവച്ചു ആകാശം കൃഷ്ണമോ രക്തമോ ആയിരിക്കുവാൻ തരമില്ലല്ലോ?

അതിനാൽ ബ്രഹ്മസ്വരൂപത്തെ മനസ്സിലാക്കുന്ന വിഷയത്തിൽ പണ്ഡിതന്മാർ ബ്രഹ്മത്തിന് അംശാംശിഭാവത്തെയോ, ഏകദേശൈകദേശിഭാവത്തെയോ, വികാരവികാരിഭാവത്തെയോ കല്പിക്കുവാൻ പാടില്ല. എല്ലാ ഉപനിഷത്തുകൾക്കും എല്ലാ കല്പനകളേയും നീക്കുക എന്ന പ്രയോജനമാണു സാരമായി ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അതിനാൽ, എല്ലാ കല്പനയേയും ഉപേക്ഷിച്ചു, ബ്രഹ്മം ആകാശംപോലെ നിൎവ്വിശേഷമാണെന്നു മനസ്സിലാക്കേണ്ടതാണ്. "ആകാശവത് സൎവ്വഗതശ്ച നിത്യഃ" "ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ" എന്നും മററുമുള്ള അനേകം ശ്രുതികൾ അതിനു പ്രമാണമായുണ്ട്. ജീവാത്മാവിനെ ബ്രഹ്മവിലക്ഷണമായി കല്പിക്കുവാൻ പാടില്ല. അങ്ങനെ കല്പിക്കുന്നതു, ഉഷ്ണാത്മകമായ അഗ്നിയുടെ ഏകദേശത്തെ ശീതമായും പ്രകാശസ്വരൂപനായ സവിതാവിന്റെ ഒരു ഭാഗം തമസ്സാണെന്നും കല്പിക്കുന്നതുപോലെയാണ്, അതിനാൽ അങ്ങനെ കല്പിക്കുവാൻ പാടില്ല. സൎവ്വോപനിഷത്തുകളുടെയും ഉദ്ദിഷ്ടമായ പ്രയോജനം സൎവ്വകല്പനകളുടെയും അപനയനമാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അ

തിനാൽ അസംസാരധർമ്മിയായ ആത്മാവിൽ എല്ലാ വ്യവഹാരങ്ങളും നാമരൂപോപാധികൾ നിമിത്തം ഉണ്ടാകുന്നവയാണ്. "രൂപം രൂപം പ്രതിരൂപോബഭൂവ" "സർവ്വാണി രൂപാണി വിചിന്ത്യധീരോ നാമാനികൃത്വാ/ഭിവദൻ യദാസ്തേ" എന്നും മററുമുള്ള മന്ത്രവർണ്ണങ്ങൾ ഇതിലേയ്ക്കു പ്രമാണങ്ങളാണ്. ആത്മാവിന സ്വതേ സംസാരിത്വമില്ല. അരക്ക മുതലായ ഉപാധികളോടുള്ള സംയോഗത്താൽ സ്ഫടികം മുതലായതു രക്തമാണെന്നും മററും തോന്നന്നതുപോലെ, ആത്മാവു സംസാരിയാണെന്നു തോന്നുന്നതു ഭ്രമംതന്നെയാണ്. അല്ലാതെ പരമാർത്ഥമല്ല.

"ധ്യായതീവലേലായതീവ", "നകർമ്മണാ വർദ്ധതേ, നോകനീയാൻ", "ന കർമ്മണാ ലിപ്യതേ പാപകേന", "സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം" "ശുനി ചൈവശ്വപാകേച" ഇത്യാദി ശ്രുതിസ്മൃതിന്യായങ്ങളിൽ നിന്ന പരമാത്മാവ് അസംസാരിതന്നെയാണെന്നറിയാം. അതിനാൽ വിജ്ഞാനാത്മാവ് പരൻെറ ഏകദേശമോ വികാരമോ ശക്തിയോ വേറേ വല്ലതുമോ എന്ന വികല്പിക്കുന്നതിന്, വിശേഷിച്ചു നിരവയവത്വം അംഗീകരിക്കുമ്പോൾ, സാധിക്കയില്ല. അംശമാണെന്നും മററുമുള്ള ശ്രുതിസ്മൃതിവാദങ്ങളൊക്കെ ഏകത്വപ്രതിപാദനപരങ്ങളാണെന്നും, അല്ലാതെ ഭേദപ്രതിപാദകങ്ങളല്ലെന്നും, അങ്ങനെയായാൽ മാത്രമേ, "തത് ത്വമ"സ്യാദിവാക്യങ്ങളോടു ഏകവാക്യത്വം വരികയുള്ളൂ എന്നും പറഞ്ഞിട്ടുണ്ടല്ലോ. എല്ലാ ഉപനിഷത്തുകളും പരമാത്മാവും ജീവാത്മാവും ഒന്നുതന്നെ എന്ന പ്രതിപാദിക്കുന്നതിൽ താൽപര്യമുള്ളവയായിരിക്കുമ്പോൾ, അവയ്ക്കു എതിരായി, വിജ്ഞാനാത്മഭേദരൂപമായ അർത്ഥത്തെ കല്പിക്കുന്നത് എന്തിനാണ്?

ഈ ചോദ്യത്തിനു സമാധാനം പറയുവാൻ ചിലർ ശ്രമിക്കുന്നു.— വിജ്ഞാനാത്മാവിന പരമാത്മാവിൽനിന്നു ഭേദം കല്പിക്കുന്നത് ഏകത്വത്തിൽ കർമ്മകാണ്ഡത്തിൻെറ പ്രാമാണ്യത്തിന വിരോധം വരുന്നതിനെ പരിഹരിക്കുവാനായിട്ടാണ്. കർമ്മപ്രതിപാദകങ്ങളായ വാക്യങ്ങൾ, അനേകം ക്രിയകൾ, കാരകങ്ങൾ, ഫലങ്ങൾ, കർത്താക്കൾ, ഭോക്താക്കൾ ഇവയെ ആശ്രയിച്ചുള്ളവയാണ്. വിജ്ഞാനാത്മാവിന പരമാത്മാവിൽനിന്ന ഭേദമില്ലെന്നും, പരമാത്മാവ് ഏകനും അസംസാരിയുമാണെന്നും പറയുന്നപക്ഷം, ആളുകളെ ഇഷ്ടഫലങ്ങളായ ക്രിയകളിൽ പ്രവർത്തിപ്പിക്കുന്നതും അനിഷ്ടഫലങ്ങളായിട്ടുള്ളവയിൽ നിന്ന നിവർത്തിപ്പിക്കുന്നതും എങ്ങനെയാണ്? ഏതുബദ്ധൻെറ മോക്ഷത്തിനായിട്ട് ഉപനിഷത്ത് ആരംഭിക്കണം? വിവരിച്ചുപറയാം. പരമാത്മൈകത്വവാദികളുടെ പക്ഷത്തിൽ പരമാത്മൈകത്വോപദേശം ചെയ്യുന്നത് എന്തിന്? അതു ഗ്രഹിക്കുന്നതെന്തിന്? ബദ്ധനെ ബന്ധനാശത്തിനായിട്ടാണല്ലോ ഉപദേശം. അവൻ ഇല്ലാത്തപക്ഷം ഉപനിഷച്ഛാസ്ത്രത്തിന വിഷയമില്ലതന്നെ.

ഇങ്ങനെയാകുമ്പോൾ, ഉപനിഷദ്വാദിപക്ഷത്തിനും കർമ്മകാണ്ഡവാദിപക്ഷത്തിനും ആക്ഷേപസമാധാനങ്ങൾ തുല്യങ്ങളാണ്. ഭേദമില്ലാത്തപക്ഷം കർമ്മകാണ്ഡത്തിന പ്രാമാണ്യം കിട്ടുകയില്ലാത്തതുപോലെ തന്നെ ഉപനിഷത്തുകൾക്കും പ്രാമാണ്യമുണ്ടാകയില്ല. കർമ്മകാണ്ഡം ഭേദപരവും ബ്രഹ്മകാണ്ഡം അഭേദപരവും ആണ്. വസ്തുവിൽ വികല്പം സംഭവിക്കയുമില്ല. അ

തിനാൽ ഏതെങ്കിലും ഒന്നിനു പ്രാമാണ്യം പറകയേ നിവൃത്തിയുള്ളു. അങ്ങനെ വരുമ്പോൾ ഏതിനു പ്രാമാണ്യംകല്പിച്ചാലാണോ സ്വാൎത്ഥത്തിനു വിഘാതം വരാത്തതു്, ആ കൎമ്മകാണ്ഡത്തിനുതന്നെ പ്രാമാണ്യം പറകയാണുനല്ലതു്. ഉപനിഷത്തുകൾക്കു പ്രാമാണ്യം കല്പിക്കുന്നപക്ഷം സ്വാൎത്ഥത്തിനു വിഘാതം വരുന്നതിനാൽ അവയ്ക്കു പ്രാമാണ്യം വേണ്ട. പിന്നെ, കൎമ്മകാണ്ഡത്തിനു വ്യാവഹാരികമായ പ്രാമാണ്യമേ ഉള്ളു എന്നും, താത്ത്വികമായ പ്രാമാണ്യം ജ്ഞാനകാണ്ഡത്തിനാണെന്നും പറയുന്നതു ശരിയല്ല. കൎമ്മകാണ്ഡത്തിനു വ്യാവഹാരികമായ പ്രാമാണ്യമുണ്ടെങ്കിൽ താത്ത്വികമായ പ്രാമാണ്യമില്ലെന്നു പറവാൻ സാധിക്കയില്ല. പ്രാമാണ്യത്തിന്റെ വ്യാവഹാരികത്വംതന്നെയാണു് അതിന്റെ താത്ത്വികത്വം. പ്രമാണമാണെന്നും തത്ത്വത്തെ അറിയിക്കുന്നില്ലെന്നും പറയുന്നതു വിരുദ്ധമാണു്. പ്രദീപം പ്രകാശിപ്പിക്കേണ്ടതിനെ പ്രകാശിപ്പിക്കയും പ്രകാശിപ്പിക്കാതിരിക്കയും ചെയ്യുകയില്ലല്ലോ. കൎമ്മകാണ്ഡം പ്രമാണമാണെങ്കിൽ അതിനു വിരുദ്ധമായതുകൊണ്ടും സ്വാൎത്ഥത്തിനു വിഘാതം വരുന്നതുകൊണ്ടും ഉപനിഷത്തുകൾ അപ്രമാണങ്ങൾതന്നെ.

പ്രത്യക്ഷാദികളായ ഭേദപ്രതിപാദകങ്ങളായ നിശ്ചിതപ്രമാണങ്ങളോടുള്ള വിരോധവും ഉപനിഷത്തുകളുടെ അപ്രാമാണ്യത്തിനുള്ള ഹേത്വന്തരമാണു്. ബ്രഹ്മൈകത്വത്തെ പ്രതിപാദിക്കുന്ന ഉപനിഷത്തുകൾ സ്വാൎത്ഥവിഘാതത്തേയും കൎമ്മകാണ്ഡപ്രാമാണ്യവിഘാതത്തേയും ചെയ്യുന്നു എന്നു മാത്രമല്ല, ഭേദപ്രതിപത്ത്യൎത്ഥങ്ങളായ പ്രത്യക്ഷം തുടങ്ങിയ നിശ്ചിതപ്രമാണങ്ങൾക്കു വിരുദ്ധങ്ങളായിരിക്കയും ചെയ്യുന്നു. അതിനാൽ ഉപനിഷത്തുകൾ അപ്രമാണങ്ങൾതന്നെ എന്നുവയ്ക്കുകയോ അവയ്ക്കു വേറെ അൎത്ഥം കല്പിക്കയോ ചെയ്യേണ്ടതാണു് - അല്ലാതെ ബ്രഹ്മൈകത്വപ്രതിപത്തിയാണു് അവയുടെ പ്രയോജനമെന്നു് ഒരിക്കലും സമ്മതിക്കുവാൻ പാടില്ല.

ഇതിനു സമാധാനം— ഈ ആക്ഷേപങ്ങളൊന്നും നിലനില്ക്കുകയില്ല. ഇവയ്ക്കു് ഉത്തരം മുമ്പു പറഞ്ഞിട്ടുള്ളതുമാണു്. പ്രമാണത്തിനു പ്രമാണത്വവും അപ്രമാണത്വവും സ്വാൎത്ഥത്തിൽ പ്രമയേ(യഥാൎത്ഥജ്ഞാനത്തെ) ഉണ്ടാക്കുകയും ഉണ്ടാക്കാതിരിക്കയും ചെയ്യുന്നതുകൊണ്ടാണല്ലോ സിദ്ധിക്കുന്നതു്. അല്ലെന്നു പറയുന്നപക്ഷം, ശബ്ദം മുതലായ പ്രമേയത്തിൽ സ്തംഭാദിക്കും പ്രാമാണ്യം വരും. "ആകട്ടെ, അതുകൊണ്ടെന്താണു്?" എന്നാണെങ്കിൽ പറയാം — ഉപനിഷത്തുകൾ ബ്രഹ്മൈകത്വപ്രതിപത്തിരൂപമായ പ്രമയെ ഉണ്ടാക്കുന്നു എങ്കിൽ അവ അപ്രമാണമാകുന്നതെങ്ങനെ? "അഗ്നി ശീതത്തെ ഉണ്ടാക്കുന്നില്ലാത്തതുപോലെ ഉപനിഷത്തുകൾ ബ്രഹ്മൈകത്വപ്രതിപത്തിരൂപമായ പ്രമയെ ഉണ്ടാക്കുന്നില്ലതന്നെ" എന്നാണുപറയുന്നതെങ്കിൽ, അങ്ങനെ പറയുന്ന നിങ്ങളോടു ചോദിക്കുന്നു — ഉപനിഷത് പ്രാമാണ്യത്തെ പ്രതിഷേധിക്കുന്നതിനുള്ള നിങ്ങളുടെ വാക്യം ഉപനിഷത് പ്രാമാണ്യത്തെ പ്രതിഷേധിക്കതന്നെ ചെയ്യുന്നില്ലയോ? അഗ്നിരൂപത്തെപ്രകാശിപ്പിക്കതന്നെ ചെയ്യുന്നില്ലയോ? പ്രതിഷേധിക്കുന്നു എന്നു സമ്മതിക്കുന്നപക്ഷം സ്വാൎത്ഥത്തിൽ പ്രമിതിയെ ഉണ്ടാക്കുന്നതിനാൽ ഉപനിഷത് പ്രാമാണ്യപ്രതിഷേധത്തിനായുള്ള നിങ്ങളുടെ വാക്യം പ്രമാണമായിരിക്കട്ടെ;

അഗ്നി രൂപപ്രകാശകവുമാകും. എന്നാൽ, പ്രതിഷേധവാക്യത്തിനു പ്രാമാണ്യമംഗീകരിക്കുന്നപക്ഷം, അതിനുള്ള ന്യായത്താൽതന്നെ ഉപനിഷത്തുകൾക്കും പ്രാമാണ്യം സിദ്ധിക്കതന്നെ ചെയ്യും. ഇവിടെ എന്താണുപരിഹാരമെന്നു നിങ്ങൾ പറയണം.

പൂർവ്വപക്ഷം—എന്റെ വാക്യത്തിൽ ഉപനിഷത്പ്രാമാണ്യത്തിന്റെ പ്രതിഷേധരൂപമായ അർത്ഥത്തിന്റെ പ്രതിപത്തി പ്രത്യക്ഷമായ പ്രമയാണല്ലോ. വഹ്നിരൂപത്തെ പ്രകാശിപ്പിക്കുന്നു എന്നതും അതുപോലെ പ്രത്യക്ഷമായ പ്രമതന്നെ.

സമാധാനം—എന്നാൽ പിന്നെ ബ്രഹ്മൈകത്വപ്രത്യയരൂപമായ പ്രത്യക്ഷമായ പ്രമയെ ഉണ്ടാക്കുന്ന, പ്രത്യക്ഷ വിഷയമായ ഉപനിഷത്തുകളിൽ നിങ്ങൾക്കു ഇത്ര പ്രദ്വേഷമെന്താണ്? അവയെ പ്രതിഷേധിക്കുവാൻ തരമില്ല ശോകമോഹാദിനിവൃത്തി, തുടർച്ചയായുണ്ടാകുന്ന ബ്രഹ്മൈകത്വപ്രതിപത്തിയുടെ പ്രത്യക്ഷമായ ഫലമാണെന്നു ഇതിനുമുമ്പിൽ പറഞ്ഞിട്ടുമുണ്ട്. അതിനാലാണ് ഈ ആക്ഷേപത്തിനുത്തരം മുമ്പേതന്നെ പറഞ്ഞിട്ടുണ്ടെന്നു പറഞ്ഞത്. അതുകൊണ്ട് ഉപനിഷത്തുകളെക്കുറിച്ച് അപ്രാമാണ്യശങ്കയ്ക്ക് അവകാശമില്ലതന്നെ.

പിന്നെ, സ്വാർത്ഥത്തിനു വിഘാതംവരുത്തുന്നതുകൊണ്ട് ഉപനിഷത്തുകൾ അപ്രമാണങ്ങളാണെന്നു പറഞ്ഞുവല്ലോ; അതും ശരിയല്ല. എന്തെന്നാൽ, ഉപനിഷത്തുകളുടെ അർത്ഥത്തിന്റെ പ്രതീതിക്കു ബാധകമില്ല. 'അഗ്നി ഉഷ്ണവും ശീതവുമാകുന്നു' എന്നുള്ള വാക്യത്തിൽനിന്ന് പരസ്പരവിരുദ്ധമായ രണ്ട് അർത്ഥത്തിന്റെ പ്രതീതി ഉണ്ടാകുന്നതുപോലെ, ഉപനിഷത്തുകളിൽനിന്ന്, ബ്രഹ്മം ഏകവും അദ്വിതീയവുമാണെന്നും അല്ലെന്നുമുള്ള പ്രതീതി ഉണ്ടാകുന്നില്ല. ഇത് ഒരു വാക്യത്തിന് അനേകാർത്ഥത്വം വരാമെന്ന് അംഗീകരിച്ചുകൊണ്ടു പറഞ്ഞതാണ്. വാക്യപ്രാമാണ്യവിചാരണചെയ്യുമ്പോൾ ഒരു വാക്യത്തിന് അനേകാർത്ഥത്വം എന്നന്യായം അംഗീകരിക്കാറില്ല ഒരു വാക്യത്തിന് അനേകാർത്ഥത്വമുണ്ടെങ്കിലേ, അതിനു സ്വാർത്ഥവും അതിനു വിഘാതത്തെ ഉണ്ടാക്കുന്ന വിരുദ്ധമായ വേറൊരർത്ഥവും ഉണ്ടായിരിക്കുവാൻ തരമുള്ളൂ. എന്നാൽ വാക്യത്തെ പ്രമാണമാക്കുന്നവർ ഒരു വാക്യം വിരുദ്ധവും അവിരുദ്ധവുമായ അനേകം അർത്ഥത്തെ പ്രതിപാദിക്കുമെന്ന് അംഗീകരിച്ചിട്ടില്ല. അർത്ഥം ഒന്നായിരുന്നാൽ മാത്രമെ വാക്യം ഒന്നായിരിക്കയുള്ളൂ എന്നാണ് അവരുടെ നിയമം. ചില ഉപനിഷദ്വാക്യങ്ങൾ ബ്രഹ്മൈകത്വത്തെ പ്രതിഷേധിക്കുന്നു എന്നു പറവാനും വഴിയില്ല.

'അഗ്നി ഉഷ്ണവും ശീതവുമാകുന്നു' എന്നുള്ള ലൗകികവാക്യത്തിലാകട്ടെ, ഏകവാക്യത്വമില്ല. എന്തെന്നാൽ, അതിന്റെ ഏകദേശം പ്രമാണാന്തരത്തിനു വിഷയമായിട്ടുള്ളതിനെ അനുവദിക്കുന്നതാണ്. 'അഗ്നി ശീതമാണ്?' എന്നുള്ളത് ഒരു വാക്യമാണ്. 'അഗ്നി ഉഷ്ണമാണ്' എന്നുള്ളതാകട്ടെ, പ്രമാണാന്തരത്താൽ സിദ്ധിച്ചിട്ടുള്ള അനുഭവത്തെ സ്മരിപ്പിക്കമാത്രമേ ചെയ്യുന്നുള്ളൂ. അല്ലാതെ, സ്വയം അർത്ഥത്തെ അവബോധിപ്പിക്കുന്നില്ല. അതിനാൽ, പ്രമാണാന്തരാനുഭവത്തെ സ്മരിപ്പിക്കുന്നതുകൊണ്ടുതന്നെ അത്

ഉപക്ഷീണമായിപ്പോകുന്നതുകൊണ്ടു, അതിന് 'അഗ്നി ശീതമാകുന്നു' എന്നതിനോട് ഏകവാക്യത്വമില്ല. ഈ വാക്യം പരസ്പരവിരുദ്ധമായ രണ്ടു് അത്ഥത്തെ പ്രതിപാദിക്കുന്നതാണെന്നു സാധാരണ വിചാരിച്ചുവരുന്നതാകട്ടെ, ശീതോഷ്ണപദങ്ങളോടു സമാനാധികരണമായി അഗ്നിപദത്തെ പ്രയോഗിച്ചിരിക്കുന്നതുനിമിത്തമുള്ള ഭ്രാന്തിയാകുന്നു. അല്ലാതെ, ലൗകികമായാലും വൈദികമായാലും ഒരു വാക്യത്തിന് അനേകാത്ഥത്വം ഇല്ലതന്നെ.

ഉപനിഷദ്വാക്യം കമ്മകാണ്ഡപ്രാമാണ്യത്തിനു വിഘാതത്തെ ഉണ്ടാക്കുന്നതാണെന്നു പറഞ്ഞതും ശരിയല്ല. എന്തെന്നാൽ ഉപനിഷദ്വാക്യത്തിന്റെ പ്രയോജനം വേറെയാണ്. ബ്രഹ്മൈകത്വത്തെ പ്രതിപാദിക്കുന്നതിൽ താൽപര്യമുള്ള ഉപനിഷത്തുകൾ ഇഷ്ടാർത്ഥപ്രാപ്തിക്കുവേണ്ടിയുള്ള സാധനത്തെ ഉപദേശിക്കുന്നതിനെയോ ആ വിഷയത്തിൽ പുരുഷനെ നിയോഗിക്കുന്നതിനെയോ തടുക്കുന്നില്ല. എന്തെന്നാൽ, അവയ്ക്കു് അനേകാർത്ഥത്വം അനുപപന്നമായതുകൊണ്ടുതന്നെ. കമ്മകാണ്ഡവാക്യങ്ങൾ സ്വാർത്ഥത്തിൽ പ്രമയേ ഉണ്ടാക്കുന്നില്ലെന്നു പറയാനും തരമില്ല. അസാധാരണമായ സ്വാർത്ഥത്തിൽ പ്രമയെ ഉണ്ടാക്കുന്നു എങ്കിൽ ഒരു വാക്യത്തിനു മറെറാന്നിനോടു വിരോധം വരുന്നതു് എങ്ങനെ?

പൂവപക്ഷം—ബ്രഹ്മം ഒന്നുമാത്രമേ ഉള്ളൂ എങ്കിൽ കർമ്മകാണ്ഡവാക്യങ്ങൾ നിർവിഷയങ്ങളായിപ്പോകുന്നതുകൊണ്ടു്, അവയിൽനിന്നു പ്രമ ഉണ്ടാകയില്ല.

സമാധാനം—അങ്ങനെ വാദിക്കുവാൻ നിവൃത്തിയില്ല. അവയിൽനിന്നുണ്ടാകുന്ന പ്രമ പ്രത്യക്ഷമാണ്. "ദശപൂർണ്ണമാസാഭ്യാം സ്വർഗ്ഗകാമോ യജേത." "ബ്രാഹ്മണോ ന ഹന്തവ്യഃ" എന്നുംമററുമുള്ള വാക്യങ്ങളിൽനിന്നുണ്ടാകുന്ന പ്രമ പ്രത്യക്ഷമാണ്. ആ പ്രമ, ഉപനിഷത്തുകൾ ബ്രഹ്മൈകത്വത്തെ പ്രതിപാദിക്കുന്നപക്ഷം ഉണ്ടാകയില്ലെന്നുള്ളതു് അനുമാനമാണ്. പ്രത്യക്ഷത്തിനു വിരുദ്ധമായ അനുമാനം പ്രമാണമാകയല്ല. അതിനാൽ, കമ്മകാണ്ഡവാക്യങ്ങളിൽനിന്നു പ്രമതന്നെ ഉണ്ടാകുന്നില്ലെന്നു പാടുന്നതു തെറേറതന്നെ.

എന്നുമാത്രവുമല്ല, ലോകപ്രസിദ്ധവും, അവിദ്യാനിമിത്തം ഉണ്ടെന്നുതോന്നുന്നതുമായ ക്രിയാകാരകഫലങ്ങളെ ആശ്രയിച്ചു്, പൊതുവേ ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനുമായി പ്രവത്തിക്കയും അതിന്റെ വിശേഷത്തെ അറിയാതിരിക്കയും ചെയ്യുന്നവനു അതിന്റെ വിശേഷത്തെ പറഞ്ഞുകൊടുക്കുന്ന ശ്രുതി, ലോകപ്രസിദ്ധമായ ക്രിയാകാരകഫലഭേദത്തെ സത്യമെന്നോ അസത്യമെന്നോ പറയുന്നില്ല. അങ്ങനെ പ്രവത്തിക്കുന്നവനെ തടുക്കുന്നുമില്ല. ഇഷ്ടപ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനുമുള്ള ഉപായങ്ങളെ വിധിക്കുന്നതിൽ മാത്രമേ ശ്രുതിക്കു താത്പര്യമുള്ളൂ. കാമ്യകമ്മങ്ങളെ വിധിക്കുന്നതിൽ പ്രവത്തിച്ചിരിക്കുന്ന ശ്രുതി, കാമങ്ങൾ മിഥ്യാജ്ഞാനജന്യങ്ങളാണെങ്കിലും സ്വഭാവസിദ്ധങ്ങളായ കാമങ്ങളെത്തന്നെ എടുത്തുകൊണ്ടു അവയ്ക്കുള്ള സാധനങ്ങളെ വിധിക്കതന്നെ ചെയ്യുന്നു. അല്ലാതെ കാമങ്ങൾ മിഥ്യാജ്ഞാനജന്യങ്ങളാകയാലും അനർത്ഥരൂപങ്ങളാകയാലും അവയ്ക്കുള്ള സാധനങ്ങളെ

വിധിക്കേണ്ടെന്നുവയ്ക്കുന്നില്ല. അതുപോലെ അഗ്നിഹോത്രം മുതലായ നിത്യകർമ്മങ്ങളെ വിധിക്കുന്ന ശാസ്ത്രവും മിഥ്യാജ്ഞാനജന്യമായ സ്വാഭാവികമായ ക്രിയാകാരകഭേദത്തെത്തന്നെ എടുത്തു് ഇഷ്ടവിശേഷപ്രാപ്തിയേയോ അനിഷ്ടവിശേഷപരിഹാരത്തേയോ ഏതെങ്കിലും ഒരു പ്രയോജനത്തെ കണ്ടുകൊണ്ടു്, അഗ്നിഹോത്രം മുതലായ കർമ്മങ്ങളെ വിധിക്കുന്നു. അവിദ്യാജന്യവും അസത്തുമായ വസ്തുവിനെസംബന്ധിച്ചതാണെന്നുവിചാരിച്ചു്, കാമ്യങ്ങളിൽ എന്നപോലെ, ശ്രുതി വിധിക്കാതിരിക്കുന്നില്ല. കാമികൾ കാമ്യങ്ങളിൽ പ്രവർത്തിക്കുന്നതുപോലെ അവിദ്വാന്മാരായ പുരുഷന്മാർ അവയിൽ പ്രവർത്തിക്കുന്നതും കാണുന്നുണ്ടു്. അതിനാൽ, ബുദ്ധിമാന്മാർ അതിൽ പ്രവർത്തിക്കയില്ലെന്നു പറവാനും പാടില്ല.

പൂർവ്വപക്ഷം—വിദ്യാവത്തുകൾക്കുതന്നെയാണല്ലോ കർമ്മത്തിനധികാരം.

സമാധാനം—അല്ല: ബ്രഹ്മൈകത്വവിദ്യയിൽ കർമ്മാധികാരത്തിനു വിരോധം ഇതിനു മുമ്പു പറഞ്ഞിട്ടുണ്ടു്. ഇതുകൊണ്ടു്, ബ്രഹ്മൈകത്വത്തിൽ ഉപദേശത്തിനു വിഷയമില്ലാത്തതുകൊണ്ടു് ഉപദേശഗ്രഹണരൂപമായ ഫലത്തിനു വഴിയില്ലെന്നുള്ള ആക്ഷേപത്തിനും പരിഹാരം പറഞ്ഞതായി അറിഞ്ഞുകൊള്ളണം. പുരുഷന്മാർക്കു ഇച്ഛകൾ പലതാണല്ലോ. രാഗാദികളായ ദോഷങ്ങളും പലവിധത്തിലാണു. ബാഹ്യവിഷയങ്ങളിലുള്ള രാഗം മുതലായതിനാൽ അപഹൃതചേതസ്സുകളായിട്ടുള്ളവരെ നിവർത്തിപ്പിക്കുന്നതിനു ശാസ്ത്രത്തിനു ശക്തിയില്ല. സ്വഭാവേനതന്നെ ബാഹ്യവിഷയങ്ങളിൽ വിരക്തചേതസ്സുകളായിട്ടുള്ളവരെ പ്രവർത്തിപ്പിക്കുന്നതിനും ശാസ്ത്രത്തിനു കഴികയില്ല. പിന്നെയോ, ഇന്നതു് ഇഷ്ടസാധനമെന്നും ഇന്നതു് അനിഷ്ടസാധനമെന്നുമുള്ള, സാധ്യസാധനങ്ങൾതമ്മിലുള്ള സംബന്ധവിശേഷങ്ങളുടെ അഭിവ്യക്തിമാത്രം ശാസ്ത്രത്തിൽനിന്നുണ്ടാകുന്നു. പ്രദീപത്തിൽനിന്നു തമസ്സിൽ രൂപാദിജ്ഞാനമുണ്ടാകുന്നതുപോലെ എന്നു ദൃഷ്ടാന്തം പറയാം. അങ്ങനെയല്ലാതെ, ശാസ്ത്രം ഭൃത്യന്മാരേഎന്നപോലേ പുരുഷന്മാരേ ബലാൽക്കാരേണ നിയോഗിക്കയോ നിവർത്തിപ്പിക്കയോ ചെയ്യുന്നില്ല. രാഗാദികളുടെ ഗൗരവത്താൽ ആളുകൾ ശാസ്ത്രത്തേപ്പോലും അതിക്രമിക്കുന്നതായി നാം കാണുന്നുണ്ടല്ലോ. അതുകൊണ്ടു പുരുഷന്മാരുടെ മതിവൈചിത്ര്യത്തെ അപേക്ഷിച്ചു സാധ്യസാധനങ്ങളുടെ സംബന്ധവിശേഷങ്ങളെ പലവിധത്തിൽ ഉപദേശിക്കുന്നു. ആ സാധനവിശേഷങ്ങളിൽ ആളുകൾ അവരവരുടെ രുചി അനുസരിച്ചു തനിയേതന്നെ പ്രവർത്തിക്കയാണു്. ശാസ്ത്രമാകട്ടെ, സവിതാവിനേയും ദീപത്തേയുംപോലേ ഉദാസീനമായിരിക്കുന്നതേ ഉള്ളൂ. അതുപോലേ, ഒരുവനു പരമമായ പുരുഷാർത്ഥം പോലും പുരുഷാർത്ഥമല്ലാത്തവിധത്തിൽ തോന്നി എന്നു വരാം. ഒരുവനു് എങ്ങനെ തോന്നുന്നുവോ അവൻ ആ വിധത്തിലുള്ള പുരുഷാർത്ഥത്തെ കാണുകയും അതിനനുരൂപങ്ങളായ സാധനങ്ങളെ സ്വീകരിക്കയും ചെയ്യുന്നു, പ്രജാപതിയുടെ അപത്യങ്ങളായ മൂന്നു വകക്കാർ പിതാവായ പ്രജാപതിയുടെ അടുക്കൽ ബ്രഹ്മചര്യം പാർത്തു എന്നും പ്രജാപതി ദകാരത്രയം പറഞ്ഞപ്പോൾ ദേവാദികൾ തങ്ങളുടെ അഭിപ്രായമനുസരിച്ചു് ദമാദിയായ മൂന്നു് അർത്ഥത്തെ ഗ്രഹിച്ചു എന്നും മററുമുള്ള അർത്ഥവാദവും, അവനവൻെറ

അഭിപ്രായമനുസരിച്ചാണു പുരുഷാർത്ഥത്തെ നിശ്ചയിക്കുന്നതെന്നുള്ളതിനു തെളിവാണ്. അതിനാൽ, ബ്രഹ്മൈകത്വത്തെ അറിയിക്കുന്ന വേദാന്തങ്ങൾ വിധിശാസ്ത്രത്തിനു ബാധകങ്ങളല്ല. വേദാന്തങ്ങൾ ബ്രഹ്മൈകത്വത്തെ പ്രതിപാദിക്കുന്നതുകൊണ്ടുമാത്രം വിധിശാസ്ത്രം നിർവിഷയമായിത്തീരുകയുമില്ല. കാരകാദിഭേദത്തെപ്പറയുന്ന വിധിശാസ്ത്രം, ബ്രഹ്മൈകത്വത്തെ സംബന്ധിച്ച് ഉപനിഷത്തുകൾക്കുള്ള പ്രാമാണ്യത്തെ നിവർത്തിപ്പിക്കയുമില്ല. പ്രമാണങ്ങളെല്ലാം ശ്രോത്രം മുതലായവയെപ്പോലെ, താന്താങ്ങളുടെ വിഷയങ്ങളിൽ ശൂരങ്ങളാണല്ലോ.

ആ വിഷയത്തിൽ—അതായതു്, ശാസ്ത്രത്തിൽനിന്നു സിദ്ധിക്കുന്ന ഐക്യം സ്വീകരിക്കുന്ന വിഷയത്തിൽ—പണ്ഡിതംമന്യന്മാരായ ചിലർ തങ്ങളുടെ ബുദ്ധിയനുസരിച്ചു എല്ലാ പ്രമാണവും പരസ്പരവിരുദ്ധമാണെന്നു വിചാരിക്കുന്നു. അപ്രകാരം ബ്രഹ്മൈകത്വത്തിൽ പ്രത്യക്ഷാദിവിരോധം വരുന്നു എന്നു് ആക്ഷേപിക്കയും ചെയ്യുന്നു. അവരുടെ അഭിപ്രായം താഴെപ്പറയുന്നു—"ശ്രോത്രാദിവിഷയങ്ങളായ ശബ്ദാദികൾ ഭിന്നങ്ങളാണെന്നു പ്രത്യക്ഷപ്രമാണംകൊണ്ടു അറിയാവുന്നതാണ്. ബ്രഹ്മൈകത്വം പറയുന്നവർക്ക് അവിടെ പ്രത്യക്ഷവിരോധംവരും. അതുപോലെ, ശ്രോത്രം മുതലായവയെക്കൊണ്ടു ശബ്ദാദികളെ അറിയുന്നവരും ധർമ്മാധർമ്മങ്ങളുടെ കർത്താക്കളുമായ സംസാരികളും ഓരോ ശരീരത്തിലും വേറേവേറേയാണെന്നു അനുമാനംകൊണ്ടു് അറിയാം. അവിടെ ബ്രഹ്മൈകത്വവാദികൾക്ക് അനുമാനവിരോധവും വരുന്നു. അതുപോലെ, "ഗ്രാമകാമോയജേത", "പശുകാമോ യജേത" "സ്വർഗകാമോ യജേത" ഇത്യാദി വാക്യങ്ങളിൽനിന്ന്, ഗ്രാമം പശുക്കൾ മുതലായവയെ കാമിക്കുന്നവരും അവയ്ക്കുള്ള സാധനം മുതലായവയെ അനുഷ്ഠിക്കുന്നവരും ഭിന്നന്മാരാണെന്നു അറിയാവുന്നതുകൊണ്ടു്, ആഗമവിരോധവും പറയാവുന്നതാണ്.

ഇതിനു സമാധാനം പറയാം—ഇങ്ങനെ ആക്ഷേപിക്കുന്നോർ കുതർക്കത്താൽ ദൂഷിച്ച അന്തഃകരണത്തോടുകൂടിയവരും ബ്രാഹ്മണാദിവർണ്ണങ്ങളിലുള്ള നിന്ദ്യന്മാരും ശരിയായ ശാസ്ത്രാർത്ഥജ്ഞാനമോ ഗുരൂപദേശമോ ഇല്ലാത്തവരും അനുകമ്പാർഹന്മാരുമാകുന്നു. ശ്രോത്രാദികൾവഴി പ്രത്യക്ഷമായി അറിയപ്പെടുന്ന ശബ്ദാദികളോടു- ബ്രഹ്മൈകത്വം വിരുദ്ധമാണെന്നു പറയുന്നവരോടു—ചോദിക്കണം. "ശബ്ദാദികളുടെ ഭേദത്തോടു ആകാശത്തിന്റെ ഏകത്വം വിരുദ്ധമായിരിക്കുന്നുണ്ടോ?" എന്നു്. വിരുദ്ധമായിരിക്കുന്നില്ലെങ്കിൽ ബ്രഹ്മൈകത്വത്തിനും പ്രത്യക്ഷവിരോധമില്ല.

പിന്നെ, ശബ്ദാദികളെ അറിയുന്നവരും ധർമ്മാധർമ്മങ്ങളെ ചെയ്യുന്നവരുമായ സംസാരികൾ ഓരോ ശരീരത്തിലും ഭിന്നരാണെന്നു അനുമാനിക്കാമെന്നും, അതുകൊണ്ടു് ബ്രഹ്മൈകത്വം പറയുന്നപക്ഷം അനുമാനവിരോധം വരുമെന്നും പറയുന്നുണ്ടല്ലോ. അവരോടു, അങ്ങനെ ഭിന്നരാണെന്നു ആരാണു് അനുമാനിക്കുന്നതെന്നു ചോദിക്കണം. "അനുമാനകുശലന്മാരായ ഞങ്ങളെല്ലാം"മെന്നു പറകയാണെങ്കിൽ, "അനുമാനകുശലന്മാരായ നിങ്ങൾ ആരാണു്?" എന്നു ചോദിക്കുക. അവർ എന്തുത്തരം പറയും? ശരീരവും ഇന്ദ്രിയങ്ങളുമാണെന്നു പറകയില്ല; അവ അചേതനങ്ങളാണ്, ആത്മാവു് അവികാരിയാകയാൽ ദേഹദ്വയത്തിൽനിന്നു അന്യനായ ആത്മാവു

ണെന്നും വാദിക്കയില്ല. അതുകൊണ്ട്, "ശരീരേന്ദ്രിയമനസ്സുകളാകുന്ന സാധനങ്ങളോടുകൂടിയ ആത്മാക്കളാണ അനുമാനകുശലന്മാരായ ഞങ്ങൾ; എന്തെന്നാൽ, ക്രിയ അനേകം കാരകങ്ങളെക്കൊണ്ടു സാധിക്കേണ്ടതാണല്ലോ" എന്നായിരിക്കും അവരുടെ ഉത്തരം. അവരോടുപറയണം--"അങ്ങനെയാണെങ്കിൽ അനുമാനകൗശലത്തിൽ നിങ്ങളിൽ ഓരോരുത്തരും അനേകരാണെന്നു വന്നുകൂട്ടും. ക്രിയ അനേകം കാരകങ്ങളെക്കൊണ്ടു സാധിക്കേണ്ടതാണെന്നു നിങ്ങൾതന്നെ സമ്മതിച്ചുവല്ലോ. അനുമാനം ക്രിയയുമാണ്. അതു്, ശരീരേന്ദ്രിയമനസ്സുകളാകുന്ന സാധനങ്ങളെക്കൊണ്ട് ആത്മാവു കർത്താവായി നടക്കുന്നതാണെന്നും നിങ്ങൾ പ്രതിജ്ഞചെയ്തു. അതിൽ, "അനുമാനകുശലരായ ഞങ്ങൾ" എന്നു പറഞ്ഞപ്പോൾ, "ഞങ്ങളിൽ ഓരോരുത്തരും ശരീരേന്ദ്രിയമനസ്സുകളാകുന്ന സാധനങ്ങളോടുകൂടിയ അനേകം ആത്മാക്കളാണ്." എന്നു നിങ്ങൾ അംഗീകരിച്ചതായിവരുന്നു." അഹോ! താർക്കികരാകുന്ന വാലുംകൊമ്പുമില്ലാത്ത പശുക്കൾ കാണിക്കുന്ന അനുമാനകൗശലം കേമംതന്നെ! ആത്മാവിനെത്തന്നെ അറിയാത്ത മൂഢൻ ആ ആത്മാവിലുള്ള ഭേദത്തെയോ അഭേദത്തെയോ എങ്ങനെ അറിയും? ആ ആത്മാവിൽ എന്തു ലിംഗം കൊണ്ട് എന്തു അനുമാനിക്കും? ആത്മാവിനു ഭേദത്തെ സാധിക്കുവാൻതക്കവണ്ണം ഭേദപ്രതിപാദകമായ ലിംഗമൊന്നും ആത്മാവിനു സ്വതേ ഇല്ല. ആത്മാവിനു ഭേദത്തെ പ്രതിപാദിക്കുവാനായി ഉപന്യസിക്കുന്ന നാമരൂപവസ്തുക്കളായ ലിംഗങ്ങൾ നാമരൂപങ്ങളിലുള്ളവയാണ്. അവ, ആകാശത്തിനു ഘടകരകാദിപോലെ, ആത്മാവിന്റെ ഉപാധികൾ മാത്രമാണ്. ആകാശത്തിന്റെ ഭേദത്തിനു ലിംഗത്തെ കണ്ടുപിടിക്കുവാൻ കഴിയുമ്പോഴേ അവയ്ക്ക് ആത്മാവിന്റെഭേദത്തിനും ലിംഗത്തെ കണ്ടുപിടിക്കുവാൻ സാധിക്കയുള്ളൂ. ജീവാത്മാവിനു പരമാത്മാവിൽ നിന്നു വിശേഷത്തെ അംഗീകരിക്കുന്ന താർക്കികന്മാർ നൂറുനൂറായി കൂടിയാലും ആത്മാവിനു ഭേദലിംഗത്തെ കാണിക്കുവാൻ സാധിക്കയില്ല. ആത്മാവ് അവിഷയമാകയാൽ, സ്വാഭാവികമായ ഭേദലിംഗമാകട്ടെ തരെ ഇല്ല. ഏതിനെ എല്ലാമാണോ മറവുള്ളവർ ആത്മധർമ്മമായി അംഗീകരിക്കുന്നത് അതെല്ലാം നാമരൂപാത്മകമാണെന്നു അംഗീകരിക്കുന്നു. ആത്മാവു നാമരൂപങ്ങളിൽ നിന്നു അന്യമാണെന്നും അംഗീകരിക്കുന്നു. "ആകാശോ വൈ നാമരൂപയോർന്നിർവഹിതാ, തേ യദന്തരാ തദ് ബ്രഹ്മ" എന്നും "നാമരൂപേ വ്യാകരവാണി" എന്നും ശ്രുതി ഉണ്ടല്ലോ. നാമരൂപങ്ങൾ ഉത്പത്തിപ്രളയാത്മകങ്ങളും ബ്രഹ്മം അവയിൽനിന്നു വിലക്ഷണവുമാകുന്നു. അതിനാൽ അതു് അനുമാനത്തിനു തന്നെ അവിഷയമാകയാൽ അനുമാനവിരോധം എവിടെ? ഇതുകൊണ്ടു ആഗമവിരോധവും നിരാകരിക്കപ്പെട്ടിരിക്കുന്നു. ഔപാധികഭേദത്തെ ആശ്രയിച്ചുള്ളതാകകൊണ്ടു വ്യവഹാരം ഉപപന്നമാകാവുന്നതിനാൽ ഗ്രാമകാമാദിശ്രുതിയോടു താത്വികമായ ആത്മൈക്യത്തിനു വിരോധമില്ലെന്നു സാരം.

പിന്നെ, ബ്രഹ്മം ഏകമാണെങ്കിൽ ആർക്കാണോ ഉപദേശിക്കുന്നതു്, ആർക്കാണോ ഉപദേശത്തിന്റെ ഫലം, അങ്ങനെയുള്ള ഒരുവൻ ഇല്ലാത്തതുകൊണ്ട് ഉപദേശത്തിനു ആനർത്ഥക്യം വരുന്നു എന്നു പറകയുണ്ടായല്ലോ. അതുമില്ല. ക്രിയകൾ അനേകകാരകസാധ്യങ്ങളാണെന്നു വച്ചു എ

ത്തുചോദ്യമാണു് ഉണ്ടാകാവുന്നതു? നിരുപാധികവും ഏകവുമായ ബ്രഹ്മത്തിൽ ഉപദേശവുമില്ല, ഉപദേഷ്ടാവുമില്ല; ഉപദേശഗ്രഹണഫലവുമില്ല; അതിനാൽ ഉപനിഷത്തുകൾകൊണ്ടു പ്രയോജനമില്ല; എന്നുള്ളതു അംഗീകരിക്കതന്നെ ചെയ്യുന്നു. ഇനി അനേകകാരകവിഷയമായ ഉപദേശത്തിനാണു് ആനർത്ഥക്യം പറയുന്നതെങ്കിൽ അതും ശരിയല്ല. അജ്ഞാതമായ ബ്രഹ്മത്തിൽ ജ്ഞാനത്തിനായുള്ള ഉപദേശം എല്ലാ ആത്മവാദികൾക്കും സമ്മതമാണു്. അതിനാൽ അതിനു വിപരീതമായി വാദിക്കുന്നതു ശരിയല്ല.

അതിനാൽ, ആത്മൈക്യത്തെ ഭേദിക്കുന്ന മിഥ്യാഭാഷികളിൽ അഗ്രഗണ്യന്മാരായ താർക്കികന്മാർക്ക പ്രവേശിക്കുവാൻ കഴിയാത്തതും അല്പബുദ്ധികൾക്കും ശാസ്ത്രഗുരുപ്രസാദരഹിതന്മാർക്കും അപ്രാപ്യവുമായ ഒരു ദുർഗ്ഗമാണു് ഇതു്. "കസ്തം മദാമദം ദേവം മദന്യോജ്ഞാതുമർഹതി" "ദേവൈരത്രാപി വിചികിത്സിതം പുരാ", "നൈഷാ തർക്കേണ മതിരാപനേയാ", ഇത്യാദികളായ ശ്രുതിസ്മൃതിവാദങ്ങളിൽനിന്നു യഥാർത്ഥജ്ഞാനം വരപ്രസാദലഭ്യമാണെന്നു് അറിയാം. "തദേജതി തന്നൈജതി തദ് ദൂരേ തദ്വന്തികേ" ഇത്യാദികളായി, ബ്രഹ്മം വിരുദ്ധധർമ്മങ്ങളുടെ സമവായിയാണെന്നു പ്രതിപാദിക്കുന്ന മന്ത്രവർണ്ണങ്ങളെക്കൊണ്ടും അതറിയാം. ഗീതകളിൽ, "മത്സ്ഥാനി സർവ്വഭൂതാനി" ഇത്യാദിയും പറയുന്നുണ്ടു്. അതിനാൽ പരബ്രഹ്മത്തിനു പുറമേ സംസാരി എന്നു വേറൊരു വസ്തു ഇല്ല. അതിനാൽ, "ബ്രഹ്മ വാ ഇദമഗ്ര ആസീത്, തദാത്മാനമേവാവേദഹംബ്രഹ്മാസ്മീതി", "നാന്യദതോƒസ്തി ദ്രഷ്ടൃ, നാന്യദതോƒസ്തി ശ്രോതൃ" ഇത്യാദി ശ്രുതിശതങ്ങൾ അനുസരിച്ചു് ബ്രഹ്മൈകത്വം പറഞ്ഞതു യുക്തംതന്നെ. അതുകൊണ്ടു്, "സത്യത്തിന്റെ സത്യം" എന്നു പറഞ്ഞ പരമായ ഉപനിഷത്തു്, പരമായ ബ്രഹ്മത്തിന്റെ ഉപനിഷത്തുതന്നെ.

ബൃഹദാരണ്യകോപനിഷത്തിൽ രണ്ടാമദ്ധ്യായത്തിൽ
ഒന്നാംബ്രാഹ്മണം കഴിഞ്ഞു.

---

രണ്ടാമദ്ധ്യായത്തിൽ രണ്ടാം ബ്രാഹ്മണം.

ഭാഷ്യം—"ബ്രഹ്മത്തെ അറിയിക്കാം" എന്നുള്ളതാണു പ്രസ്തുതം. അതിൽ, ഏതിൽനിന്നാണോ, ജഗത്തു് ഉണ്ടായിരിക്കുന്നതു്, ഏതായിട്ടാണോ ആ ജഗത്തു സ്ഥിതിചെയ്യുന്നതു്, ഏതിലാണോ വീണ്ടും ലയിക്കുന്നതു് അതാണു് ഏകമായ ബ്രഹ്മം എന്നു് അറിയിച്ചുകഴിഞ്ഞു. ആ ജഗത്തു് ഉണ്ടാകുകയും ലയിക്കുകയും ചെയ്യുന്നതു പഞ്ചഭൂതാത്മകമായിട്ടാണു്. ആ പഞ്ചഭൂതങ്ങൾ നാമരൂപാത്മകങ്ങളുമാണു. നാമരൂപങ്ങൾ സത്യമാണെന്നു പറഞ്ഞു. പഞ്ചഭൂതാത്മകമായ ആ സത്യത്തിനു സത്യമാണു ബ്രഹ്മം. എന്നാൽ, ഭൂതങ്ങൾ സത്യമാണെന്നു മൂർത്താമൂർത്ത ബ്രാഹ്മണം പറയുന്നതു് എങ്ങനെ? പറയാം—മൂർത്താമൂർത്തഭൂതാത്മകമായതുകൊണ്ടു് കാര്യകാരണാത്മകങ്ങളായ ഭൂതങ്ങളും പ്രാണങ്ങളും സത്യമാകുന്നു. കാര്യകരണാത്മക

ങ്ങളായ ആ ഭൂതങ്ങളുടെ സതത്ത്വത്തെ (ഉപാദാനകാരണത്തെ) നിർദ്ധാരണം ചെയ്യുന്നതിനായി, മുമ്പു പറഞ്ഞ ഉപനിഷത്തിന്റെ വ്യാഖ്യാനംതന്നെയായി രണ്ടു ബ്രാഹ്മണം ആരംഭിക്കുവാൻ പോകുന്നു. കാര്യകരണങ്ങളുടെ സതത്ത്വത്തെ അവധാരണം ചെയ്ത് അതുവഴി സത്യത്തിന്റെ സത്യമായ ബ്രഹ്മത്തെ അവധാരണം ചെയ്യാവുന്നതാണ്. "പ്രാണാവൈസത്യം തേഷാമേഷസത്യം" എന്ന് ഇതിൽ പറഞ്ഞുവല്ലോ. അതിൽ പ്രാണങ്ങൾ ഏവ എന്നും പ്രാണവിഷയങ്ങളായ ഉപനിഷത്തുകൾ എത്ര എന്നും അവ ഏവ എന്നും ആകാങ്ക്ഷയുണ്ടാകുമ്പോൾ, കരണങ്ങളായ പ്രാണങ്ങളുടെ സ്വരൂപത്തെ, ബ്രഹ്മോപനിഷത്തിനോടു സംബന്ധപ്പെട്ടതായതുകൊണ്ട്, അവധാരണം ചെയ്വാൻ പോകുന്നു. അത്, വഴിക്കുള്ള ക്രമം, ആരാമം മുതലായവയുടെ സ്വരൂപത്തെ അവധാരണം ചെയ്യുന്നതുപോലെയാണ്.

ഉപ—യോ ഹ വൈ ശിശും സാധാനം സപ്രത്യാധാനം സസ്ഥൂണം സദാമം വേദ, സപ്ത ഹ ദ്വിഷതോ ഭ്രാതൃവ്യാനവരുണദ്ധി. അയം വാവ ശിശുര്യോഽയം മധ്യമഃപ്രാണഃ, തസ്യേദമേവാധാന, മിദം പ്രത്യാധാനം, പ്രാണഃ സ്ഥൂണാഽന്നം ദാമ 1.

| | |
|---|---|
| യഃ ഹ വൈ | =ആരാണോ |
| സാധാനം | =ആധാന (അധിഷ്ഠാന)ത്തോടുകൂടിയതും |
| സ പ്രത്യാധാനം | =പ്രത്യാധാന (പ്രത്യേകാധിഷ്ഠാന)ത്തോടുകൂടിയതും |
| സസ്ഥൂണം | =സ്ഥൂണയോ (ബന്ധനസ്തംഭത്തോ)ടുകൂടിയതും |
| സദാമം | =ദാമ(പാശ)ത്തോടുകൂടിയതും ആയ |
| ശിശും | =ശിശുവിനെ |
| വേദ | =അറിയുന്നത് |
| സഃ | =അവൻ, |
| ദ്വിഷതഃ | =ദ്വേഷിക്കുന്നവരായ |
| സപ്ത ഭ്രാതൃവ്യാൻ | =ഏഴ്ഭ്രാതൃവ്യന്മാരെ |
| അവരുണദ്ധി | =അവരോധിക്കുന്നു. |
| അയംമധ്യമഃ പ്രാണഃ | =ഈ മധ്യമനായ പ്രാണൻ |
| യഃ | =ഏതോ |
| അയം വാവ | =ഇതുതന്നെയാണ് |
| ശിശുഃ | =ശിശു എന്നു പറഞ്ഞത്. |
| തസ്യ ആധാനം | =ആ പ്രാണനാകുന്ന ശിശുവിന്റെ അധിഷ്ഠാനം |
| ഇദം ഏവ | =ഇതു (ഈശരീരം) തന്നെ. |
| പ്രത്യാധാനം | =പ്രത്യേകമുള്ള അധിഷ്ഠാനം |
| ഇദം | =ഇതാ (ഈശിരസ്സാ)കുന്നു. |
| സ്ഥൂണാ | =ബന്ധനസ്തംഭം |
| പ്രാണഃ | =പ്രാണനാകുന്നു=ബലമാകുന്നു. |
| ദാമ | =ദാമം=ബന്ധനരജ്ജു |
| അന്നം | =അന്നമാകുന്നു. |

ഭാഷ്യം—ആരാണോ, ആധാനത്തോടും പ്രത്യാധാനത്തോടും സ്ഥൂണയോടും ദാമത്തോടും കൂടിയ ശിശുവിനെ അറിയുന്നതു്, അവന്ന താഴെപ്പറയുന്ന ഫലം സിദ്ധിക്കും. അവൻ തന്നെ ദ്വേഷിക്കുന്നവരും സങ്ഖ്യയിൽ ഏഴുള്ളവരുമായ ഭ്രാതൃവ്യന്മാരെ അവരോധിക്കും (നശിപ്പിക്കും) ഭ്രാതൃവ്യന്മാർ ദ്വേഷിക്കുന്നവരായും അല്ലാത്തവരായും ഉണ്ടാവാം; അവരിൽ ദ്വേഷിക്കുന്നവരെ അവരോധിക്കും. ശിരസ്സിലുള്ള, വിഷയഗ്രഹണത്തിനു ദ്വാരങ്ങളായ ഏഴു പ്രാണങ്ങളിൽ (ശ്രോത്രഘ്രാണനേത്രങ്ങളെ ആറായും ബാക്കിയുള്ള രസനത്തെ ഒന്നായും ഗണിച്ചിരിക്കുന്നു) നിന്നുണ്ടാകുന്ന വിഷയരാഗങ്ങളെയാണു്, സഹജങ്ങളായതുകൊണ്ടു് ഇവിടെ ഭ്രാതൃവ്യർ എന്നു പറഞ്ഞതു്. അവയാണല്ലോ ഇവന്റെ സ്വാത്മാവിലേയ്ക്കുള്ള ദൃഷ്ടിയെ വിഷയങ്ങളിലേയ്ക്കാക്കുന്നതു്. അതുകൊണ്ടു്, അവ, ദ്വേഷിക്കുന്ന ഭ്രാതൃവ്യന്മാർ ആകുന്നു. പ്രത്യഗാത്മാവിനെ കാണുന്നതിനു പ്രതിബന്ധമുണ്ടാക്കുന്നതു് അവയാണല്ലോ. "പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂസ്തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ" ഇത്യാദി കാഠകത്തിലും പറഞ്ഞിട്ടുണ്ടു്. ശിശു മുതലായവയുടെ യാഥാത്മ്യത്തെ അറിയുന്നവൻ ഈ ഭ്രാതൃവ്യന്മാരെ നശിപ്പിക്കും.

ഇങ്ങനെ ഫലശ്രവണംകൊണ്ടു് അഭിമുഖീഭൂതനായ ശ്രോതാവിനു പറഞ്ഞുകൊടുക്കുന്നു. ശരീരമധ്യത്തിലുള്ള ലിംഗാത്മാവായ പ്രാണനെയാണു് ശിശു എന്നു പറഞ്ഞതു്. ആ പ്രാണൻ അഞ്ചായി ശരീരത്തിൽ ആവേശിച്ചിരിക്കുന്നു. ബൃഹന്നെന്നും പാണ്ഡരവാസസ്സെന്നും സോമനെന്നും രാജാവെന്നും പറഞ്ഞിട്ടുള്ളതു് ഈ പ്രാണനെയാണു്. ജാതിക്കുതിര നാലുകാലും കെട്ടിയിട്ടുള്ള കുററികളെ ഓരോന്നായി ക്രമേണ പിഴുതിട്ടു് ഓടുന്നതുപോലെ ഉൽക്രമണകാലത്തിൽ പ്രാണൻ വാഗാദികളെ എടുത്തുകൊണ്ടു് ഉൽക്രമിക്കുന്നതായി പറഞ്ഞിട്ടുള്ളതുകൊണ്ടു്, വാക്കു്, മനസ്സു മുതലായ കരണങ്ങൾ ഈ പ്രാണനിലാണു് വിഷക്തങ്ങളായി (പ്രതിഷ്ഠിതങ്ങളായി)രിക്കുന്നതു്. അങ്ങനെയുള്ള ഈ പ്രാണൻ, മററു കരണങ്ങളെപ്പോലെ വിഷയങ്ങളിൽ അനാസക്തമായതുകൊണ്ടു്, ശിശുവിനെപ്പോലെയാകുന്നു. ആധാനത്തോടുകൂടിയ ശിശുവിനെ അറിയണമെന്നു പറഞ്ഞുവല്ലോ. കരണാത്മാവും വത്സസ്ഥാനീയനും (പശുക്കുട്ടിയുടെ സ്ഥാനത്തുള്ളതു്) ആയ ആ ശിശുവിന്റെ ആധാനം ഏതാണു്? അതു്, കാര്യാത്മകമായ ഈ ശരീരം തന്നെയാണു്. ആധാനംചെയ്യുന്ന അധികരണമെന്നാണു് ആധാനശബ്ദത്തിന്റെ അർത്ഥം. പ്രാണനാകുന്ന ശിശുവിനു് അധിഷ്ഠാനം ഈ ശരീരമാണല്ലോ. കരണങ്ങളെല്ലാം ഈ ശരീരത്തിൽ അധിഷ്ഠിതങ്ങളായാലല്ലേ ലബ്ധാത്മകങ്ങളായി (വിഷയഗ്രഹണത്തിനു സമർത്ഥങ്ങളായി)ത്തീർന്നു ജ്ഞാനത്തിനു ദ്വാരങ്ങളായി വർത്തിക്കയുള്ളൂ. അല്ലാതെ, പ്രാണനിൽ മാത്രം വിഷക്തങ്ങളായിരുന്നാൽ അവയ്ക്കു ആ സാമർത്ഥ്യം ഉണ്ടായിരിക്കയില്ലല്ലോ. അങ്ങനെയാണല്ലോ അജാതശത്രു കാണിച്ചിട്ടുള്ളതു്. കരണങ്ങൾ ഉപസംഹൃതങ്ങളായാൽ വിജ്ഞാനമയനെ ഗ്രഹിക്കുവാൻ തരമില്ലെന്നും, എന്നാൽ അവ ശരീരത്തിൽ അധിഷ്ഠിതങ്ങളായിരിക്കുമ്പോൾ, വിജ്ഞാനമയൻ വിഷയങ്ങളെ ഗ്രഹിക്കുന്നവനായി അറിയാമെന്നുമുള്ളതു്, പാണിപേഷണം ചെയ്തു പുരുഷനെ ഉണർത്തി അജാതശത്രു കാണിച്ചിരിക്കുന്നു.

ഈ പ്രാണാത്മകനായ ശിശുവിന്ന ഈ ശിരസ്സാണ പ്രത്യാധാനം. ശ്രോത്രാദികരണങ്ങളുടെ രൂപത്തിൽ പ്രാണന്ന് പ്രത്യേകം പ്രത്യേകം അധിഷ്ഠാനമായിരിക്കുന്നതു ശിരസ്സാണല്ലോ. ഈ ശിശുവിനെ ബന്ധിക്കുന്നതിന്നുള്ള തൂണ് പ്രാണനാകുന്നു. ഇവിടെ പ്രാണൻ എന്നു പറഞ്ഞത് അന്നപാനങ്ങളെക്കൊണ്ടുണ്ടാകുന്ന ശക്തിയാണ്. പ്രാണനെന്നും ബലമെന്നും അതിനെ പറയും. ഈ ശരീരത്തിൽ പ്രാണന്ന് അവഷ്ടംഭമായിരിക്കുന്നതു ബലമാണല്ലോ. "സ യത്രായമാത്മാ/ബല്യം ന്യേത്യസംമോഹമിവ" ഇത്യാദി ഷഷ്ഠാധ്യായത്തിൽ പറയും. മരിക്കാറാൻ പോകുന്ന ഈ ആത്മാവ് ദേഹത്തെ ബലഹീനമാക്കി മോഹാലസ്യപ്പെട്ടപോലെയുള്ള അവസ്ഥയെ പ്രാപിക്കുമ്പോൾ പ്രാണൻ ഉത്ക്രമിക്കുന്നു എന്നാണ് അതിന്റെ അർത്ഥം. പശുക്കുട്ടികൾക്കു തൂണ് അവഷ്ടംഭമായിരിക്കുന്നതുപോലെ പ്രാണന്ന് അന്നപാനജനിതമായ ശക്തിയാണ് അവഷ്ടംഭമെന്നർത്ഥം: അതു് ഇല്ലെങ്കിൽ പ്രാണൻ ദേഹത്തിൽ നില്ക്കയില്ല. ശരീരത്തിൽ സഞ്ചരിക്കുന്ന വായുവിനെയാണ പ്രാണനെന്നു പറഞ്ഞതെന്നും, അതാണ് ലിങ്ഗരൂപപ്രാണാത്മകനായ ശിശുവിന്ന സ്ഥൂണയെന്നും ചിലൎക്ക് അഭിപ്രായമുണ്ട്, വത്സസ്ഥാനീയനായ പ്രാണാത്മകനായ ശിശുവിനെ ബന്ധിക്കുന്നതിന്നുള്ള ദാമം അന്നമാകുന്നു. ഭുക്തമായ അന്നം മൂന്നുതരത്തിൽ പരിണമിക്കുന്നു. അതിന്റെ സ്ഥൂലമായ പരിണാമം മൂത്രപുരീഷങ്ങളായിത്തീൎന്ന് കീഴ്പോട്ടു പോകുന്നു. മധ്യമമായ അംശം രക്താദിക്രമത്തിൽ, ഏഴുധാതുക്കളോടുകൂടിയ സപ്തകാൎയ്യമായ ശരീരത്തെ വളൎത്തുന്നു. ഏറ്റവും സൂക്ഷ്മവും, അമൃതമെന്നും ഊൎക്കെന്നും പ്രഭാവമെന്നും പറയുന്നതുമായ രസമാകട്ടെ, നാഭിക്കുമേൽ ഉള്ള ഹൃദയദേശത്തിൽ എത്തി; ഹൃദയത്തിൽനിന്നു ശരീരം മുഴുവൻ വ്യാപിച്ചിരിക്കുന്ന എഴുപത്തീരായിരം നാഡികളിൽ പ്രവേശിച്ചു്, സ്ഥൂണയെന്നു പറഞ്ഞ ബലത്തെ ഉണ്ടാക്കിക്കൊണ്ടു് കരണസങ്ഘാതരൂപവും ശിശുസംജ്ഞകവുമായ ലിംഗത്തിന്റെ ശരീരത്തിലുള്ള സ്ഥിതിക്കു കാരണമായിത്തീരുന്നു. അതുകൊണ്ടു്, അന്നം, രണ്ടു് അറ്റത്തും കുടുക്കുള്ള ഒരു കയറുപോലെ പ്രാണനേയും ശരീരത്തെയും തമ്മിൽ ബന്ധിക്കുന്നതാകുന്നു. 1.

ഭാഷ്യം — ഇനി പ്രത്യാധാനമായ ചക്ഷുസ്സിൽ സ്ഥിതിചെയ്യുന്ന ആ ശിശുവിന്റെ ഏതാനും ഉപനിഷത്തുകളെ പറയുന്നു:—

ഉപ — തമേതാഃ സപ്താക്ഷിതയ ഉപതിഷ്ഠന്തേ. തദ്യ ഇമാ അക്ഷൻ ലോഹിന്യോ രാജയസ്താഭിരേനം രുദ്രോ/ന്വായത്തഃ; അഥ യാ അക്ഷന്നാപസ്താഭിഃ പൎജ്ജന്യഃ; യാ കനീനകാ തയാ//ദിത്യഃ; യത് കൃഷ്ണം തേനാഗ്നിഃ: യച്ഛുക്ലം തേനേന്ദ്രഃ; അധരയൈനം വൎത്തന്യാ പൃഥിവ്യന്വായത്താ; ദ്യൌരുത്തരയാ. നാസ്യാന്നം ക്ഷീയതേ യ ഏവം വേദ.

| | |
|---|---|
| തം | =അവനെ = ആ പ്രാണനെ |
| ഏതാഃ | =ഈ = താഴെപ്പറയുന്ന |
| സപ്ത അക്ഷിതയഃ | =ഏഴ അക്ഷിതികൾ =അക്ഷിതിഹേതുക്കൾ |
| ഉപതിഷ്ഠന്തേ | =ഉപസ്ഥാനംചെയ്യുന്നു. |

| | |
|---|---|
| തത് | =അതിൽ |
| അക്ഷൻ | =അക്ഷിയിൽ |
| ഇമാഃ | =ഈ |
| ലോഹിന്യഃ | =ചുവപ്പുനിറത്തിലുള്ള |
| രാജയഃ | =രാജികൾ = രേഖകൾ |
| യാഃ | =ഏവയോ, |
| താഭിഃ | =അവയിൽകൂടി |
| രുദ്രഃ | =രുദ്രൻ |
| ഏനം | =ഈ മദ്ധ്യമനായ പ്രാണനെ |
| അന്വായത്തഃ | =അന്വായത്തനായിരിക്കുന്നു = അനുഗതനായിരിക്കുന്നു. |
| അഥ | =പിന്നെ |
| അക്ഷൻ | =അക്ഷിയിലുള്ള |
| ആപഃ | =അപ്പുകൾ |
| യാഃ | =ഏവയോ |
| താഭിഃ | =അവയിൽകൂടി |
| പർജന്യഃ | =പർജന്യൻ (എന്നദേവത) |
| (ഏനം അന്വായത്തഃ) | =ഈ മുഖ്യപ്രാണനെ അനുഗതനായിരിക്കുന്നു. |
| കനീനകാ | =ദർശനശക്തി |
| യാ | =ഏതോ |
| തയാ | =അതിൽകൂടി |
| ആദിത്യഃ | =ആദിത്യൻ |
| (ഏനം അന്വായത്തഃ) | =ഇവനെ അനുഗതനായിരിക്കുന്നു |
| കൃഷ്ണം | =കണ്ണിലുള്ള കറുത്തഭാഗം |
| യത് | =ഏതോ |
| തേന | =അതിൽകൂടി |
| അഗ്നിഃ | =അഗ്നി ഇവനെ അനുഗതനായിരിക്കുന്നു. |
| ശുക്ലം | =വെളുത്തഭാഗം |
| യത് | =ഏതോ |
| തേന | =അതിൽകൂടി |
| ഇന്ദ്രഃ | =ഇന്ദ്രൻ ഇവനെ അനുഗതനായിരിക്കുന്നു. |
| അധരയാ | =താഴത്തേതായ |
| വർത്തന്യാ | =വർത്തനിയിൽ (കൺപോളയിൽ) കൂടി |
| പൃഥിവി അന്വായത്താ | =പൃഥിവി ഇവനെ അനുഗതയായിരിക്കുന്നു. |
| ഉത്തരയാ | =മുകളിലത്തെ കൺപോളയിൽകൂടി |
| ദ്യൗഃ | =ദ്യോവ് ഇവനെഅന്വായത്തയായിരിക്കുന്നു. |
| ഏവം | =ഇപ്രകാരം |
| യഃ വേദ | =ആർ അറിയുന്നുവോ |
| അസ്യ | =ഇവന് |
| അന്നം ന ക്ഷീയതേ | =അന്നം ക്ഷയിക്കയില്ല. |

ഭാഷ്യം—കരണാത്മകനും, ശരീരത്തിൽ അന്നമാകുന്ന ബന്ധനത്തോടുകൂടിയവനും, ചക്ഷുസ്സിൽ സ്ഥിതിചെയ്യുന്നവനുമായ പ്രാണനെ, താഴെ പറയുന്ന ഏഴ് അക്ഷിതിഹേതുക്കൾ ഉപസ്ഥാനം ചെയ്യുന്നു. ആ അക്ഷിതിഹേതുക്കൾ ഏവയെന്നു പറയുന്നു: അതിൽ, രുദ്രൻ, അക്ഷിയിൽ ഉള്ള പ്രസിദ്ധങ്ങളായ ചുവന്ന രേഖകൾ വഴിയായി ഈ മുഖ്യപ്രാണനെ ഉപസ്ഥാനം ചെയ്യുന്നു. പർജ്ജന്യൻ എന്ന ദേവത, പുക മുതലായതു തട്ടുമ്പോൾ കണ്ണിൽ അഭിവ്യക്തമാകുന്ന അപ്പുകൾ വഴിയായിട്ടാണ് ഈ പ്രാണനെ ഉപസ്ഥാനം ചെയ്യുന്നത്. പർജ്ജന്യൻ അന്നഭൂതനായതുകൊണ്ട് പ്രാണന്നു അക്ഷയഹേതുതന്നെ. "പർജ്ജന്യേ വൃഷ്ട്യാനന്ദിനഃ പ്രാണാ ഭവന്തി" എന്നു വേറെ ശ്രുതിയുണ്ട്. കണ്ണിലുള്ള ദർശനശക്തി വഴിയാണ് ആദിത്യൻ മധ്യമപ്രാണനെ അനുഗതനായിരിക്കുന്നത്. ചക്ഷുസ്സിൽ ഉള്ള കറുത്ത ഭാഗം വഴി അഗ്നിയും, വെളുത്തഭാഗം വഴി ഇന്ദ്രനും, (താഴത്തേതെന്നുള്ള സാമ്യത്താൽ) താഴത്തെ കൺപോളവഴി പൃഥിവിയും (മുകളിലത്തേതെന്നുള്ള സാമ്യത്താൽ) മേൽപോളവഴി ദ്യോവും ഈ പ്രാണനെ ഉപസ്ഥാനം ചെയ്യുന്നു. ഇങ്ങനെ പ്രാണന്റെ അന്നഭൂതങ്ങളായ ഈ ഏഴും എപ്പോഴും പ്രാണനെ ഉപസ്ഥാനം ചെയ്യുന്നു എന്നു ആര് അറിയുന്നുവോ അവന്റെ അന്നം ഒരിക്കലും ക്ഷയിക്കയില്ല. (മന്ത്രംകൊണ്ട് ഏതെങ്കിലും അനുഷ്ഠാനം ചെയ്യുന്നതിനെ വിവക്ഷിക്കുമ്പോഴാണ് ഉപപൂർവ്വകമായ 'സ്ഥാ' ധാതുവിന്, 'ഉപാന്മന്ത്രകരണേ'എന്ന സൂത്രത്താൽ ആത്മനേപദം വിധിക്കപ്പെട്ടിട്ടുള്ളതെങ്കിലും, ഇവിടെ രുദ്രാദികളായ ഏഴു ദേവതകളുടെ നാമങ്ങൾ മന്ത്രങ്ങളുടെ സ്ഥാനം വഹിക്കുന്നവയാകയാലും അവകൊണ്ട് ഉപാസനാനുഷ്ഠാനങ്ങൾ ചെയ്യപ്പെടുന്നതുകൊണ്ടും ഇവിടെയും ആത്മനേപദം ചേർത്ത് 'ഉപതിഷ്ഠന്തേ' എന്നു പ്രയോഗിച്ചിരിക്കുന്നതു വ്യാകരണവിരുദ്ധമല്ല.)

ഉപ—തദേഷ ശ്ലോകോ ഭവതി,

| | |
|---|---|
| തത് | =ആ അർത്ഥത്തിൽ |
| ഏഷഃ ശ്ലോകഃ | =താഴെപ്പറയുന്ന ശ്ലോകം (മന്ത്രം) |
| ഭവതി | =ഉണ്ട്. |

ഭാഷ്യം—മേൽ പറഞ്ഞ അർത്ഥത്തിൽ, താഴെ പറയുന്ന "അർവ്വാഗ്ബിലശ്ചമസ" ഇത്യാദി മന്ത്രമുണ്ട്.

മന്ത്രം—"അർവ്വാഗ്ബിലശ്ചമസ ഊർദ്ധ്വബുദ്ധ്നസ്തസ്മിൻ യശോ നിഹിതം വിശ്വരൂപം; തസ്യാ//സത ഋഷയഃ സപ്ത തീരേ; വാഗഷ്ടമീ ബ്രഹ്മണാ സംവിദാനാ' ഇതി.

| | |
|---|---|
| അർവ്വാഗ്ബിലഃ | =കീഴ് ഭാഗത്ത് വിലത്തോ (അ) (കുഴി, ദ്വാരയോ)ടുകൂടിയതും |
| ഊർദ്ധ്വബുധ്നഃ | =അടിഭാഗം മേൽവശത്തായിട്ടുള്ളതും ആയ |

ചമസഃ = ചമസം = സോമരസം ഗ്രഹിക്കുന്നതിനുള്ള ഒരു പാത്രം
(അസ്തി) = ഉണ്ടു്.
തസ്മിൻ = ആ പാത്രത്തിൽ
വിശ്വരൂപം = വിശ്വരൂപമായ = നാനാരൂപമായ
യശഃ = യശസ്സ്
നിഹിതം = നിഹിതമായിരിക്കുന്നു.
തസ്യ = അതിന്റെ
തീരെ = തീരത്തിൽ
സപ്ത ഋഷയഃ = ഏഴു ഋഷികൾ
ആസതേ = ഇരിക്കുന്നു.
ബ്രഹ്മണാ = ബ്രഹ്മത്തോടു് = ശബ്ദരാശിയോടു്
സംവിദാനാ = സംവാദ(സംസർഗ്ഗ)ത്തെ ചെയ്യുന്ന
വാക് = വാക്കു്
അഷ്ടമീ = എട്ടാമത്തേതാകുന്നു.

ഉപ — "അർവാഗ്ബിലശ്ചമസ ഊർദ്ധ്വബുദ്ധ്ന" ഇതി. — ഇദം തച്ഛിരഃ; ഏഷഹ്യർവാഗ്ബിലശ്ചമസ ഊർദ്ധ്വബുദ്ധ്നഃ. "തസ്മിൻ യശോ നിഹിതം വിശ്വരൂപ"മിതി. — പ്രാണാ വൈ യശോ വിശ്വരൂപം. പ്രാണാനേതദാഹ. "തസ്യാസത ഋഷയഃ സപ്ത തീരേ" ഇതി. — പ്രാണാ വാ ഋഷയഃ. പ്രാണാനേതദാഹ. "വാഗഷ്ടമീ ബ്രഹ്മണാ സംവിദാനാ"ഇതി. — വാഗ്ഘ്യഷ്ടമീ ബ്രഹ്മണാസംവിത്തേ. 3

"അർവാഗ്ബിലശ്ചമസഊർദ്ധ്വബുദ്ധ്നഃ"ഇതി = "അർവാ...ബുദ്ധ്നഃ" എന്നതിന്റെ വ്യാഖ്യാനം പറയുന്നു: —
ഇദം = ഇതു് = ഇതിൽ പറയുന്ന ചമസം
തത് ശിരഃ = കരണാത്മകനായ മുഖ്യപ്രാണന്റെ പ്രത്യാധാനമായ ശിരസ്സാകുന്നു.
ഏഷഃ = ഇതു്
അർവാഗ്ബിലഃ = കീഴ്‌വശത്തു കുഴിയുള്ളതും
ഊർദ്ധ്വബുദ്ധ്നഃ = ചുവട്ടിൻഭാഗം മേൽവശത്തായിട്ടുള്ളതുമായ
ചമസഃഹി = ചമസമാണല്ലോ.
"തസ്മിൻയശോ നിഹിതം വിശ്വരൂപം"ഇതി = "തസ്മിൻ ..രൂപം" എന്നതിന്റെ അർത്ഥം പറയുന്നു —
വിശ്വരൂപം = നാനാരൂപമായ
യശഃ = യശസ്സ്
പ്രാണാഃ വൈ = പ്രാണങ്ങളാകുന്നു.
ഏതത് = മേൽപറഞ്ഞ "തസ്മിൻ" ഇത്യാദിവാക്യം
പ്രാണാൻ ആഹ = പ്രാണങ്ങളെപ്പറയുന്നു.
"തസ്യാസത ഋഷയ സപ്ത തീരേ" ഇതി = "തസ്യാ— —തീരെ" എന്നുള്ളതിനെ വ്യാഖ്യാനിക്കുന്നു—

| | |
|---|---|
| ഋഷയഃ | =ഋഷികൾ എന്നു പറഞ്ഞത് |
| പ്രാണാഃ വൈ | =പ്രാണങ്ങളാകുന്നു. |
| ഏതത് | =ഈ വാക്യം |
| പ്രാണാൻ ആഹ | =പ്രാണങ്ങളെപ്പറയുന്നു. |
| "വാഗഷ്ടമീ ബ്രഹ്മണാസംവിദാനാ" ഇതി | = "വാഗ ---ദാനാ" എന്നതിന്റെ അർത്ഥം പറയുന്നു— |
| അഷ്ടമീ | =എട്ടാമത്തേതായ |
| വാക് | =വാക്ക് |
| ബ്രഹ്മണാ | =ബ്രഹ്മത്തോട് = ശബ്ദരാശിയോട് |
| സംവിത്തേ ഹി | =സംവാദത്തെ (=സംസർഗ്ഗത്തെ) ചെയ്യുന്നുണ്ടല്ലോ |

ഭാഷ്യം—മന്ത്രത്തിന്നു വ്യാഖ്യാനാപേക്ഷയുള്ളതുകൊണ്ടു ശ്രുതി അതിന്റെ അർത്ഥത്തെ പറയുന്നു—മന്ത്രത്തിൽ "അർവാഗ്ബിലശ്ചമസ ഊർദ്ധ്വബുദ്ധ്നഃ" എന്നു പറഞ്ഞുവല്ലോ. അതിൽ പറയുന്ന കീഴ്‌വശത്തു കുഴിയും മേൽഭാഗത്തു ചുവട്ടുമുള്ള ചമസം ഏതാണ്? ഇതു കരണാത്മകനായ മുഖ്യപ്രാണന്റെ പ്രത്യായതനമായ ശിരസ്സാകുന്നു. ശിരസ്സ് ചമസാകൃതിയിൽ ആണല്ലോ ഇരിക്കുന്നത്. വായ് ചമസത്തിന്റെ കുഴിപോലെ ഇരിക്കുന്നു. ശിരസ്സിന്റെ മേൽഭാഗം കമഴ്ത്തിയപാത്രത്തിന്റെ മൂട്ടപോലെയുമിരിക്കുന്നു. അതുകൊണ്ടു ശിരസ്സാകുന്ന ചമസം അർവാഗ്ബിലവും ഊർദ്ധ്വബുദ്ധ്നവുംതന്നെ. "തസ്മിൻ യശോ നിഹിതം വിശ്വരൂപം" എന്നതിന്റെ അർത്ഥം പറയുന്നു.—ചമസത്തിൽ സോമരസം നിഹിതമാകുന്നതുപോലെ, ആ ശിരസ്സിൽ നാനാരൂപമായ യശസ്സ് നിഹിതമായിരിക്കുന്നു. നാനാരൂപമായ യശസ്സെന്നു പറഞ്ഞതു പ്രാണങ്ങളെ—അതായതു ശ്രോത്രാദികരണസമുദായത്തേയും അതിൽ ഏഴുവിധത്തിൽ വ്യാപിച്ചിരിക്കുന്ന വായുക്കളേയും—ആകുന്നു. ശബ്ദാദികളായ പല വിഷയങ്ങളെ പ്രകാശിപ്പിക്കുന്നതുകൊണ്ടാണ് അവയെ നാനാരൂപമായ യശസ്സെന്നു മന്ത്രം പറയുന്നതു. ഇനി "തസ്യാഽഽസത ഋഷയഃ സപ്തതീരേ" എന്നതിന്റെ അർത്ഥം പറയുന്നു.—ആ ചമസത്തിന്റെ തീരത്തിൽ ഏഴു ഋഷികൾ ഇരിക്കുന്നു. ഇതിൽ ഋഷികൾ എന്നു പറഞ്ഞിരിക്കുന്നതും പരിസ്പന്ദാത്മകങ്ങളായ പ്രാണങ്ങളെത്തന്നെ. ഇങ്ങനെ, പ്രാണങ്ങളെ, രണ്ടു ധർമ്മങ്ങളെ പുരസ്കരിച്ച് യശസ്സെന്നും ഋഷികളെന്നും പറഞ്ഞിരിക്കുന്നു. "വാഗഷ്ടമീ ബ്രഹ്മണാ സംവിദാനാ." എന്നതിന്റെ അർത്ഥം—ശബ്ദരാശിരൂപമായ ബ്രഹ്മത്തോടു സംവാദംചെയ്യുന്ന—ശബ്ദരാശിയെ ഉച്ചരിക്കുന്ന—വാക്ക് എട്ടാമത്തേതാകുന്നു. വാഗിന്ദ്രിയം ഒന്നുതന്നെ, വക്തൃത്വം (ശബ്ദങ്ങളെ ഉച്ചരിക്ക), അത്തൃത്വം (രസത്തെ അറിയുക) എന്ന രണ്ടു ധർമ്മങ്ങളെ പുരസ്കരിച്ചു രണ്ടായി ഭേദിക്കുന്നു. അതിൽ അത്തൃത്വമുള്ളതു ഏഴാമത്തേതും വക്തൃത്വമുള്ളതു എട്ടാമത്തേതുമാകുന്നു എന്നു സാരം. ൩

ഭാഷ്യം—ആ ചമസത്തിന്റെ തീരത്തിൽ ഇരിക്കുന്നതു എതു ഋഷികളാണെന്നു പറയുന്നു.—

ഉപ—ഇമാവേവ ഗോതമഭരദ്വാജൌ; അയമേവ ഗോതമഃ; അയമേവ ഭരദ്വാജഃ- ഇമാവേവ വിശ്വാമിത്ര ജമദഗ്നീ; അയമേവ വിശ്വാമിത്രഃ; അയം ജമദഗ്നിഃ. ഇമാവേവ വസിഷ്ഠകശ്യപൌ; അയമേവ വസിഷ്ഠഃ; അയം കശ്യപഃ. വാഗേവാത്ത്രിഃ; വാചാഹ്യന്നമദ്യതേ. അത്തിർഹ വൈ നാമൈതദ് യദത്ത്രിരിതി- സർവസ്യാത്താ ഭവതി, സർവമസ്യാന്നം ഭവതി, യ ഏവം വേദ. ൪

| | |
|---|---|
| ഇമൌ ഏവ | =ഇവർതന്നെ |
| ഗോതമഭരദ്വാജൌ | =ഗോതമഭരദ്വാജന്മാർ. |
| അയം ഏവ ഗോതമഃ | =ഇവൻതന്നേ ഗോതമൻ. |
| അയം ഭരദ്വാജഃ | =ഇവൻ ഭരദ്വാജനാകുന്നു. |
| ഇമൌ ഏവ | =ഇവർതന്നെ |
| വിശ്വാമിത്രജമദഗ്നീ | =വിശ്വാമിത്രനും ജമദഗ്നിയും. |
| അയം ഏവ വിശ്വാമിത്രഃ | =അവൻതന്നേ വിശ്വാമിത്രൻ. |
| അയം ജമദഗ്നിഃ | =ഇവൻ ജമദഗ്നിയാകുന്നു. |
| ഇമൌ ഏവ | =ഇവർതന്നെ |
| വസിഷ്ഠകശ്യപൌ | =വസിഷ്ഠനും കശ്യപനും. |
| അയം ഏവ വസിഷ്ഠഃ | =ഇവൻതന്നെ വസിഷ്ഠൻ. |
| അയം കശ്യപഃ | =ഇവൻ കശ്യപനാകുന്നു. |
| വാക് ഏവ അത്ത്രിഃ | =വാക്കുതന്നെ അത്ത്രി. |
| വാചാ ഹി | =വാക്കിനാൽ തന്നെയാണല്ലോ |
| അന്നം അദ്യതേ | =അന്നം അടിക്കപ്പെടുന്നതു്. |
| അത്ത്രിഃ ഇതി യത് | =അത്ത്രി എന്നു പറയുന്നതു യാതൊ |
| ഏതത് | =ഇതു് |
| അത്തിഃ നാമ ഹ വൈ | =അത്തി എന്നതു തന്നെയാകുന്നു. |
| ഏവം യഃ വേദ | =ഇപ്രകാരം ആർ അറിയുന്നുവോ |
| സഃ | =അവൻ |
| സർവസ്യ അത്താ ഭവതി | =എല്ലാ അന്നത്തിന്റെയും അത്താവായിത്തീരും. |
| അസ്യ | =ഇവന്നു് |
| സർവം | =എല്ലാം |
| അന്നം ഭവതി | =അന്നമായിത്തീരും. |

ഭാഷ്യം—ഇവർ—കണ്ണുകളെ ചൂണ്ടിപ്പറയുന്നു—ഗോതമനും ഭരദ്വാജനുമാണു്. ഇവൻ ഗോതമൻ. ഇവൻ ഭരദ്വാജൻ. ദക്ഷിണകണ്ണിനെ ഗോതമനെന്നും വാമകണ്ണിനെ ഭരദ്വാജനെന്നും—അല്ലെങ്കിൽ നേരേമറിച്ചു—പറഞ്ഞതായിക്കണം. അതുപോലെ ചക്ഷുസ്സുകളെ ഉപദേശിച്ചുകൊണ്ടു പറയുന്നു:—ഇവർ വിശ്വാമിത്രനും ജമദഗ്നിയുമാണു്. ഇവൻ വിശ്വാമിത്രൻ. ഇവൻ ജമദഗ്നി. വലത്തെ കണ്ണു വിശ്വാമിത്രനും ഇടത്തേതു ജമദഗ്നിയുമാണെന്നോ മറിച്ചോ വിചാരിക്കാം. അനന്തരം നാസികകളെ ഉപദേശിച്ചുകൊണ്ടു പറയുന്നു:—ഇവർ വസിഷ്ഠനും കശ്യപനുമത്രെ. ഇവൻ വ

ഷ്ഠ

സിഷ്ഠൻ. ഇവൻ കശ്യപൻ ഇവിടെയും മുമ്പിലത്തേപ്പോലെ വലത്തേതോ ഇടത്തേതോ വസിഷ്ഠനും മറേറതു കശ്യപനുമാകാം- വാക്ക്, അത്തിക എന്ന ക്രിയയുടെ സംബന്ധത്താൽ ഏഴാമനായ അത്ത്രി ആകുന്നു. അത്തിയെത്തന്നെയാണു പരോക്ഷമായി അത്ത്രി എന്നു പറയുന്നതു്. അത്ത്രി നിവ്വചനത്തെ അറിയുന്നവൻ എല്ലാ അന്നത്തിൻെറയും അത്താവായിത്തീരും. അവന്നു് എല്ലാം അന്നമായിത്തീരും. എന്നുവച്ചാൽ, അവൻ അത്താവുമാത്രമേ ആയിരിക്കയുള്ളൂ; ഒരിക്കലും അന്നമായിരിക്കയില്ല. മേൽപറഞ്ഞ പ്രാണയാഥാത്മ്യത്തെ അറിയുന്നവൻ മധ്യമനായ പ്രാണനായിത്തീൎന്നു, ആധാനത്തിലും പ്രത്യാധാനത്തിലും ഇരുന്നുകൊണ്ടു സവ്വത്തിൻെറയും ഭോക്താവുതന്നെയായിരിക്കുമെന്നും ഒരിക്കലും ഭോജ്യമാകയില്ലെന്നും അത്ഥം. 4.

ബൃഹദാരണ്യകോപനിഷത്തിൽ രണ്ടാമധ്യായത്തിൽ
രണ്ടാം ബ്രാഹ്മണം കഴിഞ്ഞു.

---

## രണ്ടാമധ്യായത്തിൽ മൂന്നാം ബ്രാഹ്മണം.

ഭാഷ്യം—അജാതശത്രുബ്രാഹ്മണത്തിൻെറ അവസാനത്തിൽ, "പ്രാണാ വൈ സത്യം" എന്നു പറഞ്ഞു. പ്രാണങ്ങളുടെ ഉപനിഷത്തുകൾ ബ്രഹ്മോപനിഷത്പ്രസംഗത്താൽ വ്യാഖ്യാനിക്കപ്പെട്ടുകയും ആ പ്രാണങ്ങൾ ഏവ എന്നു പറകയും ചെയ്തു. ആ പ്രാണങ്ങൾ വാസ്തവത്തിൽ എന്താണെന്നും അവയുടെ സത്യത്വം എങ്ങനെയാണെന്നും പറയണമെന്നുവച്ചു്, ഏതു് ഉപാധിവിശേഷങ്ങളെ നീക്കിയിട്ടു് അതുവഴി "നേതി, നേതി" എന്നു ബ്രഹ്മത്തിൻെറ സതത്ത്വത്തെ നിർദ്ധാരണം ചെയ്യുവാൻ ഉദ്ദേശിച്ചിരിക്കുന്നുവോ, അങ്ങനെയുള്ള കാര്യകരണാത്മകങ്ങളായ പഞ്ചഭൂതങ്ങളാകുന്ന സത്യങ്ങളുടെ സ്വരൂപത്തെ അവധാരണം ചെയ്യാനായി ഈ ബ്രാഹ്മണം ആരംഭിക്കുന്നു:—

ഉപ—ദ്വേ വാവ ബ്രഹ്മണോ രൂപേ, മൂത്തം ചൈവാമൂത്തം ച, മത്ത്യാ ചാമൃതം ച, സ്ഥിതം ച യച്ച, സച്ച ത്യം ച. 1

| | |
|---|---|
| ബ്രഹ്മണഃ | =ബ്രഹ്മത്തിൻെറ |
| രൂപേ | =രൂപങ്ങൾ |
| മൂത്തം ച ഏവ | =മൂത്തവും |
| അമൂത്തം ച ഏവ | =അമൂത്തവും |
| ദ്വേ വാവ | =രണ്ടുതന്നെ. |
| (തേ) | =ആ മൂത്താമൂത്തരൂപങ്ങൾ |
| മത്ത്യം ച അമൃതം ച | =മത്ത്യവും അമൃതവും |
| സ്ഥിതം ച യത് ച | =സ്ഥിതവും യത്തും |
| സത് ച ത്യം ച | =സത്തും ത്യവും ആകുന്നു. |

ഭാഷ്യം—ബ്രഹ്മത്തിനു രണ്ടു രൂപങ്ങൾ ഉണ്ടു്. പഞ്ചഭൂതങ്ങളാൽ ഉണ്ടാക്കപ്പെടുന്ന കാര്യകരണങ്ങളോടു സംബന്ധിച്ചിരിക്കുന്നതും മൂർത്തമെന്നും അമൂർത്തമെന്നും പറയുന്നതും അതിനാൽ ഉണ്ടാക്കപ്പെടുന്ന വാസനയുടെ രൂപത്തിലുള്ളതും മർത്ത്യവും അമൃതവുമായ സ്വഭാവത്തോടുകൂടിയതും ശബ്ദത്തിനും പ്രത്യയത്തിനും വിഷയവും സംജ്ഞയും സവ്വശക്തിയും ആയിട്ടുള്ളതു് ഒന്നു്. അതു ക്രിയാകാരകഫലാത്മകവും സവ്വവ്യവഹാരങ്ങൾക്കും ആസ്പദവും ആകുന്നു. എല്ലാ ഉപാധിവിശേഷങ്ങളും നീങ്ങിയതും സമ്യഗ്ദശനത്തിനു വിഷയവും അജരവും അമൃതവും അഭയവും, വാക്കിനും മനസ്സിനും കൂടി അവിഷയവും ആയ ആ ബ്രഹ്മത്തെത്തന്നെ "നേതി, നേതി" എന്നു നിർദ്ദേശിക്കുന്നു. ബ്രഹ്മം ഒന്നേ ഉള്ളൂ; രണ്ടില്ലല്ലോ. ഇതാണു രണ്ടാമത്തെ രൂപം. ഇങ്ങനെ രണ്ടു മാത്രമേ ബ്രഹ്മത്തിനു രൂപങ്ങളുള്ളൂ. ('വാവ' എന്ന ശബ്ദം അവധാരണാത്ഥത്തിലുള്ളതാണു്.) അവിദ്യയാൽ അധ്യാരോപിക്കപ്പെടുന്ന ഏവയാൽ ആണോ അരൂപമായിട്ടുള്ള പരമായ ബ്രഹ്മം രൂപണം ചെയ്യപ്പെടുന്നതു്; അവയെ രൂപങ്ങൾ എന്നു പറയുന്നതു്. ആ രൂപങ്ങൾ ഏവ എന്നു പറയുന്നു:—തങ്ങളുടെ വിശേഷണങ്ങൾകൂടി ഉൾപ്പെട്ടിരിക്കുന്ന മൂർത്തവും അമൂർത്തവുമാണു് ആ രൂപങ്ങൾ. പരമാത്മാവായ ബ്രഹ്മത്തിനു് ഈ രണ്ടുരൂപങ്ങളേ ഉള്ളു. മൂർത്താമൂർത്തങ്ങളായ രൂപങ്ങളുടെ വിശേഷണങ്ങൾ ഏവ എന്നു പറയുന്നു—മർത്ത്യവും (മരണസ്വഭാവത്തോടുകൂടിയതും) അമൃതവും (മർത്ത്യത്തിനു വിപരീതമായുള്ളതും,) സ്ഥിതവും (പരിച്ഛിന്നവും ഗതിപൂവ്വകമായി സ്ഥിതിചെയ്യു ശീലമുള്ളതും) യത്തും (സ്ഥിതത്തിനു വിപരീതമായിട്ടുള്ളതു്. എന്നു വച്ചാൽ, യാനംചെയ്തുകൊണ്ടിരിക്കുന്നതും അപരിച്ഛിന്നമായിട്ടുള്ളതും വ്യാപിക്കുശീലമുള്ളതും), സത്തും (മറ്റുള്ളവയിൽനിന്നു തിരിച്ചറിയത്തക്കവണ്ണം അസാധാരണ ധമ്മവിശേഷങ്ങളോടുകൂടി പ്രത്യക്ഷമായിട്ടുള്ളതു്), ത്യവും (സത്തിനു വിപരീതമായിട്ടുള്ളതു്.) 'ത്യത്തു്' (പരോക്ഷമായിത്തന്നെ എപ്പോഴും പറയേണ്ടതു്) ത്യത്തു് എന്നതിനു 'അതു്' എന്നു അത്ഥം. 1.

ഉപ—തദേതന്മൂർത്തം, യദന്യദ് വായോശ്ചാന്തരിക്ഷാച്ച, ഏതന്മർത്ത്യ, മേതത് സ്ഥിത, മേതത് സത്. തസ്യൈതസ്യ മൂർത്തസ്യൈതസ്യ മർത്ത്യസ്യൈതസ്യ സ്ഥിതസ്യൈതസ്യ സത ഏഷ രസോ, യ ഏഷ തപതി; സതോ ഹ്യേഷ രസഃ 2.

| | |
|---|---|
| വായോഃ ച | =വായുവിൽനിന്നും |
| അന്തരിക്ഷാത് ച | =അന്തരിക്ഷത്തിൽ നിന്നും |
| അന്യത് | =അന്യമായുള്ളതു് |
| യത് | =ഏതോ |
| തത് ഏതത് | =ഇതാണു് |
| മൂർത്തം | =മൂർത്തം. |
| ഏതത് മർത്ത്യം, | =ഇതാണു മർത്ത്യം; |
| ഏതത് സ്ഥിതം; | =ഇതാണു സ്ഥിതം; |
| ഏതത് സത് | =ഇതാണു സത്തു്. |

| | |
|---|---|
| തസ്യ ഏതസ്യ മൂർത്തസ്യ | =അങ്ങനെയുള്ള ഈ മൂർത്തത്തിൻെറ, (അല്ലെങ്കിൽ) |
| ഏതസ്യ മർത്ത്യസ്യ | =ഈ മർത്ത്യത്തിൻെറ, (അല്ലെങ്കിൽ) |
| ഏതസ്യ സ്ഥിതസ്യ | =ഈ സ്ഥിതത്തിൻെറ, (അല്ലെങ്കിൽ) |
| ഏതസ്യ സതഃ | =ഈ സത്തിൻെറ |
| രസഃ | =രസമാണ് |
| യഃ ഏഷഃ തപതി ഏഷഃ | =ഈ തപിക്കുന്നത്. (തപിക്കുന്ന സവിതാവ്) |
| ഏഷഃ | =ഇവൻ=ഈ സവിതാവ് |
| സതഃ രസഃ ഹി | =സത്തിൻെറ രസമാണല്ലോ. |

ഭാഷ്യം—അവയിൽ മൂർത്തത്തിനു നാലു വിശേഷണങ്ങൾ ഉണ്ട്. അതുപോലെ അമൂർത്തത്തിനുമുണ്ട്. അതിൽ മൂർത്തത്തിൻെറ വിശേഷണങ്ങൾ ഏവ അമൂർത്തത്തിൻെറ ഏവ എന്നു വേർതിരിക്കുന്നു. മൂർച്ഛിതങ്ങളായ—തമ്മിൽ തമ്മിൽ അനുപ്രവേശിച്ചിരിക്കുന്ന—അവയവങ്ങളോടുകൂടിയതു്, (അ) ഘനമായിട്ടുള്ളതു്, (അ) സംഹതമായിട്ടുള്ളതു് ആണ് മൂർത്തം. അതു് ഏതാണ് എന്നുചോദിച്ചാൽ, വായുവും അന്തരിക്ഷവും എന്ന രണ്ടൊഴിച്ചുള്ള പൃഥിവി മുതലായ ഭൂതങ്ങൾ മൂന്നുമാണ്. ഇതുമർത്ത്യമാണ്; അതായതു മരണസ്വഭാവത്തോടുകൂടിയതാണ്. എന്തെന്നാൽ അതു സ്ഥിതമാകുന്നു. എന്നുവച്ചാൽ പരിച്ഛിന്നമെന്നർത്ഥം. പരിച്ഛിന്നമായിട്ടുള്ളതു മറെറാരു പദാർത്ഥത്തോടു കൂട്ടിമുട്ടുമ്പോൾ ആ പദാർത്ഥാന്തരത്തോടു വിരോധപ്പെടുന്നു. സ്തംഭം, ഭിത്തി മുതലായതിനോടു കൂട്ടിമുട്ടുന്ന ഘടാദികളെ ഉദാഹരിക്കാം. അതുപോലെ സ്ഥിതമായ മൂർത്തവും പദാർത്ഥാന്തരങ്ങളോടു സംബന്ധിക്കുന്നതും അതിനോടു വിരോധപ്പെടുന്നതുമാകയാൽ മർത്ത്യമാണ്. ഈ മൂർത്തം സത്തുമാണ്. അതായതു് പ്രത്യക്ഷമായി ഗ്രഹിക്കപ്പെടുന്ന അസാധാരണ ധർമ്മങ്ങളോടുകൂടിയതുമാകുന്നു. അതുകൊണ്ടാണല്ലോ പരിച്ഛിന്നമായിരിക്കുന്നതു്. പരിച്ഛിന്നമായതുകൊണ്ടു മർത്ത്യമായും അതുകൊണ്ടു മൂർത്തമായുമിരിക്കുന്നു. അഥവാ മൂർത്തമായതുകൊണ്ടു മർത്ത്യമായും മർത്ത്യമായതുകൊണ്ടു സ്ഥിതമായും സ്ഥിതമായതുകൊണ്ടു സത്തായുമിരിക്കുന്നു. ഈ നാലു വിശേഷണങ്ങളും പരസ്പരം വ്യഭിചരിക്കാത്തവയായതുകൊണ്ട് എന്നുവച്ചാൽ, ഒന്നുണ്ടെങ്കിൽ മററുള്ളവയും ഉണ്ടായിരിക്കുമെന്നുള്ളതുതീർച്ചയായതുകൊണ്ട്, അവയുടെതമ്മിൽ വിശേഷണവിശേഷ്യഭാവവും ഇഷ്ടംപോലെ കാണിക്കുവാൻ കഴിയും. എന്നാൽ എങ്ങനെയായാലും നാലു വിശേഷണങ്ങളോടുകൂടിയ ഭൂതത്രയം ബ്രഹ്മത്തിൻെറ മൂർത്തമായ രൂപമാകുന്നു. ആ നാലു വിശേഷണങ്ങളിൽ ഏതെങ്കിലും ഒന്നിനെപറഞ്ഞാൽ മററുള്ളതും ഗ്രഹിക്കപ്പെട്ടതുപോലെതന്നെ എന്നു പറയുന്നു—അങ്ങനെയുള്ള ഈ മൂർത്തത്തിൻെറ അല്ലെങ്കിൽ മർത്ത്യത്തിൻെറ, അല്ലെങ്കിൽ സ്ഥിതത്തിൻെറ അല്ലെങ്കിൽ സത്തിൻെറ ചുരുക്കത്തിൽ ഈ നാലു വിശേഷണങ്ങളോടുകൂടിയ ഭൂതത്രയത്തിൻെറ രസമാണ് (സാരമാണ്) ഈ തപിക്കുന്ന സവിതാവ്. മൂന്നുഭൂതങ്ങളിലും എററവും സാരമേറിയതാണല്ലോ സവിതാവ്. ഈ സവിതാവിനാൽ (സൂര്യമണ്ഡലത്താൽ) ഉണ്ടാക്കപ്പെടുന്നതും വിഭജിക്കപ്പെടുന്നതുമായ ശുക്ലരൂപത

ലോഹിതാദിരൂപങ്ങളോടുകൂടിയവയാണല്ലോ ഈ ഭൂതങ്ങൾ. ആധിദൈവികമായ കാൎയ്യത്തിന്റെ രൂപം ഈ തപിക്കുന്ന മണ്ഡലമാകുന്ന സവിതാവാകുന്നു. ഈ സവിതാവു മൂൎത്തമായിട്ടു തപിക്കുന്നതുകൊണ്ടും ഏററവും സാരമായിട്ടുള്ളതാകകൊണ്ടും സത്തായ ഭൂതത്രയത്തിന്റെ രസമാണെന്നറിയം. മണ്ഡലത്തിന്റെ ആഭ്യന്തരമായ ആധിദൈവികമായ കരണമാകട്ടെ ഇനി പറയുവാൻപോകുന്നു 2.

ഉപ—അഥാമൂൎത്തം വായുശ്ചാന്തരിക്ഷം ച. ഏതദമൃത, മേതദ്യ, ദേതത്ത്യം. തസ്യൈതസ്യാ മൂൎത്തസ്യൈതസ്യാമൃതസ്യൈതസ്യ യത ഏതസ്യ ത്യസ്യൈഷരസോ, യ ഏഷ ഏതസ്മിന്മണ്ഡലേ പുരുഷഃ. ത്യസ്യഹ്യേഷ രസഃ. ഇത്യധിദൈവതം 3.

| | |
|---|---|
| അഥ, | =ഇനി, |
| അമൂൎത്തം | =അമൂൎത്തമെന്നു പറയുന്നതു് |
| വായുഃ ച | =വായുവും |
| അന്തരിക്ഷം ച. | =അന്തരിക്ഷവുമാകുന്നു. |
| ഏതത് അമൃതം; | =ഇതാണ് അമൃതം; |
| ഏതത് യത , | =ഇതാണ് യത്തു്, |
| ഏതത് ത്യം; | =ഇതാണു ത്യം. |
| തസ്യ | =അങ്ങനെയുള്ള |
| ഏതസ്യ അമൂൎത്തസ്യ | =ഈ അമൂൎത്തത്തിന്റെ, |
| ഏതസ്യ അമൃതസ്യ | =അല്ലെങ്കിൽ ഈ അമൃതത്തിന്റെ, |
| ഏതസ്യ യതഃ | =അല്ലെങ്കിൽ ഈ യത്തിന്റെ, |
| ഏതസ്യ ത്യസ്യ | =അല്ലെങ്കിൽ ഈ ത്യത്തിന്റെ |
| രസഃ | =രസമാണ്, |
| ഏതസ്മിൻമണ്ഡലേ | =ഈ മണ്ഡലത്തിലുള്ള |
| പുരുഷഃ യഃ | =പുരുഷൻ ആരോ |
| ഏഷഃ | =ഇവൻ. |
| ഏഷഃ | =ഈ പുരുഷൻ |
| ത്യസ്യ | =ത്യത്തിന്റെ |
| രസഃഹി | =രസമാണല്ലോ. |
| ഇതി അധിദൈവതം | =ഇങ്ങനെ അധിദൈവതം. |

ഭാഷ്യം—ഇനി ഇപ്പോൾ അമൂൎത്തത്തെപ്പറയുന്നു.—വായു എന്നും അന്തരിക്ഷമെന്നുമുള്ള പരിശിഷ്ടമായ ഭൂതദ്വയമാണ് അമൂൎത്തമെന്നു പറയപ്പെടുന്നതു്. ഇതു് അമൂൎത്തമായതുകൊണ്ടു അപരിച്ഛിന്നവും അതുകൊണ്ടു് ഒരു പദാൎത്ഥാന്തരത്തോടും വിരോധപ്പെടാത്തതുമാകുന്നു. അതിനാൽ ഇതു അമൃതമാകുന്നു. മരണസ്വഭാവമില്ലാത്തതെന്നൎത്ഥം. ഇതു യത്തുമാകുന്നു. എന്നുവെച്ചാൽ, സ്ഥിതത്തിനു വിപരീതമാകുന്നു; വ്യാപനശീലമുള്ളതും അപരിച്ഛിന്നവുമാണെന്നൎത്ഥം. അതിനാൽ ഇതു മററുള്ളവയിൽനിന്നു തിരിച്ചറിയത്തക്ക വിശേഷമൊന്നും പ്രത്യക്ഷമായില്ലാത്തതാണ്. അതിനാൽ ഇതു ത്യമാകുന്നു. എന്നു പറഞ്ഞാൽ "അതു്" എന്നു പരോക്ഷമായി പറയപ്പെടേണ്ടതുതന്നെയാണ് എന്നൎത്ഥം. അങ്ങനെയുള്ള ഈ

അമൂർത്തത്തിൻെറ, അല്ലെങ്കിൽ അമൃതത്തിൻെറ, അല്ലെങ്കിൽ യത്തിൻെറ, അല്ലെങ്കിൽ ത്യത്തിൻെറ, ചുരുക്കത്തിൽ, ഈ നാലു വിശേഷങ്ങളോടുകൂടിയ ഭൂതത്രയത്തിൻെറ രസമാണ്, സൂർയ്യമണ്ഡലത്തിലുള്ള, കരണാത്മകനെന്നും ഹിരണ്യഗർഭനെന്നും പ്രാണനെന്നും പറയപ്പെടുന്ന പുരുഷൻ. ഈ പുരുഷൻ ആ ഭൂതങ്ങൾ രണ്ടിലുംവച്ച് ഏറ്റവും സാരഭൂതനാകയാൽ ആ ഭൂതങ്ങളുടെ രസമാണ്. ഈ പുരുഷൻ ആണ് അമൂർത്തമായ ഭൂതദ്വയത്തിന്റെ സാരമായിട്ടുള്ളതും. എന്തെന്നാൽ, ഹിരണ്യഗർഭനെ സംബന്ധിച്ചതായ ലിംഗത്തെ (സൂക്ഷ്മശരീരത്തെ) ഉണ്ടാക്കുവാൻ വേണ്ടിയാണു അവ്യാകൃതമായ ആ ഹിരണ്യഗർഭനിൽനിന്ന് ആ ഭൂതങ്ങൾ അഭിവ്യക്തങ്ങളായത്. അവനുവേണ്ടിയുണ്ടായിട്ടുള്ളവയാകയാൽ ആ ഹിരണ്യഗർഭനാണ് അവയ്ക്കു സാരഭൂതനായിട്ടുള്ളത്. ഈ സൂർയ്യമണ്ഡലസ്ഥനായ പുരുഷൻ മണ്ഡലത്തെപ്പോലേ ഗ്രഹിക്കപ്പെടാതിരിക്കുന്നതുകൊണ്ടും സാരഭൂതനായതുകൊണ്ടും ത്യത്തിൻെറ (പരോക്ഷമായിട്ടുള്ളതിൻെറ) രസംതന്നെയാണ്. അതിനാൽ പ്രസിദ്ധമായിട്ടുള്ളതിനെ പറയുന്നതുപോലെ, 'ഈ പുരുഷൻ ത്യത്തിൻെറ രസമാണല്ലോ' എന്നു പറഞ്ഞതു യുക്തംതന്നെ.

അമൂർത്തങ്ങളായ ഭൂതങ്ങളുടെ രസമെന്നു പറയുന്നത് അവയുടെ കാരണമാണെന്നും, അത് ഹിരണ്യഗർഭൻെറ വിജ്ഞാനാത്മാവായ ചേതനനാണെന്നും ചിലർ പറയുന്നു. അതിൽ, ഹിരണ്യഗർഭൻെറ വിജ്ഞാനാത്മാവിൻെറ കർമ്മമാണ് വായുവിൻെറയും അന്തരിക്ഷത്തിൻെറയും പ്രയോക്താവെന്നും, ആ കർമ്മം വായുവിനേയും അന്തരിക്ഷത്തേയും ആധാരമാക്കിക്കൊണ്ടു മററു ഭൂതങ്ങളുടെ പ്രയോക്തൃത്വം വഹിക്കുന്നു എന്നും, ആ സ്വകർമ്മംകൊണ്ടു വായുവിൻെറയും അന്തരിക്ഷത്തിൻെറയും പ്രയോക്താവായതുകൊണ്ടാണു ഹിരണ്യഗർഭൻെറ വിജ്ഞാനാത്മാവ് അവയുടെ രസം—അതായതു കാരണം—എന്നു പറയപ്പെടുന്നതെന്നും ആണ് അവരുടെ വാദം.

ഈ വാദം ശരിയല്ല; എന്തെന്നാൽ, അങ്ങനെ പറയുമ്പോൾ അമൂർത്തങ്ങളുടെ രസം മൂർത്തങ്ങളുടെ രസത്തോടു തുല്യമല്ലാതായിപ്പോകും. മൂർത്തമായ ഭൂതത്രയത്തിൻെറ രസം ആ ഭൂതത്രയത്തിൻെറ ജാതിയിൽപ്പെട്ട മൂർത്തമായ മണ്ഡലംതന്നെയാണെന്നാണു കണ്ടത്. അല്ലാതെ ചേതനമായിട്ടല്ല. അതുപോലേ അമൂർത്തങ്ങളായ ഭൂതങ്ങളുടെ രസവും ആ അമൂർത്തഭൂതങ്ങളുടെ ജാതിയിൽ പെട്ടതുതന്നെ ആയിരിക്കേണ്ടതാണ്. വാക്യപ്രവൃത്തി രണ്ടിലും ഒരുപോലെയാണ്. മൂർത്താമൂർത്തങ്ങളായ രസവസ്തുക്കളെ നന്നാലു ധർമ്മങ്ങളോടുകൂടി വിഭജിച്ചതുപോലേ, തുല്യന്യായത്താൽ മൂർത്താമൂർത്തങ്ങളായ രസങ്ങൾക്കും വിഭാഗം വേണ്ടതാണ്. മൂർത്തരസം അചേതനമാണെന്നും അമൂർത്തരസം ചേതനമാണെന്നും അർദ്ധജരതീയന്യായേന വിഭാഗം സ്വീകരിക്കുന്നതു യുക്തമല്ല; അർദ്ധജരതീയന്യായം അപ്രാമാണികമാണ്. മൂർത്തരസത്തിലും മണ്ഡലോപാധിയായ ചേതനനാണു വിവക്ഷിക്കപ്പെട്ടിരിക്കുന്നത് എന്നു വാദിക്കയാണെങ്കിൽ അത് ഏററവും നിഃസാരമായ വാദമാണ്. എന്തെന്നാൽ, എല്ലായിടത്തുംതന്നെ മൂർത്താമൂർത്തങ്ങളെ ബ്രഹ്മരൂപത്തിലാണു വിവക്ഷിച്ചിരിക്കുന്നത്. ചേതനകാര്യമായ

ത്തുകൊണ്ടു മണ്ഡലം ചേതനമാണെന്നു പറയുന്നതായാൽ എല്ലാം ചേതന കാര്യമായതുകൊണ്ടു ചേതനമല്ലാതെ ഒന്നുമില്ലാത്തതിനാൽ രസങ്ങൾമാത്രം ചേതനമെന്നു പറയുന്നതുകൊണ്ടു പ്രയോജനമില്ലെന്നു സാരം. അചേതനത്തിൽ പുരുഷശബ്ദം അനുപപന്നമാണല്ലോ എന്നാണു വാദമെങ്കിൽ ആ ആക്ഷേപവും സാരമില്ല. പക്ഷപുച്ഛാദിവിശിഷ്ടമായ ലിങ്ഗത്തിനു തന്നെ പുരുഷശബ്ദം പ്രയോഗിച്ചുകാണുന്നുണ്ടു്. "നവാ ഇത്ഥം ശക്ഷ്യാമഃ പ്രജാഃ പ്രജനയിതും; ഇമാൻ സപ്തപുരുഷാനേകം പുരുഷം കരവാമേതി ത ഏതാൻ സപ്തപുരുഷാനേകം പുരുഷമകുർവൻ" (ഇങ്ങനെ നാം വേർതിരിഞ്ഞിരുന്നാൽ വ്യവഹാരത്തെ ഉണ്ടാക്കുന്നതിനു നമുക്കു കഴികയില്ല". എന്നു് ആലോചിച്ചു, "ത്വക്കു്, ചക്ഷുസ്സ്, ശ്രോത്രം, ജിഹ്വ, ഘ്രാണം, വാക്കു്, മനസ്സ് ഇവയാകുന്ന ഈ ഏഴു പുരുഷന്മാരെ ഒരു പുരുഷനാക്കി സംഹതമായ ലിങ്ഗത്തെ ഉണ്ടാക്കാം." എന്നു നിശ്ചയിച്ചു ഈ പ്രാണങ്ങൾ, മേൽ പറഞ്ഞ ഏഴു പുരുഷന്മാരെ ലിങ്ഗാത്മകനായ ഒരു പുരുഷനാക്കി.) ഇത്യാദി തൈത്തിരീയകശ്രുതി നോക്കുക. "സ വാ ഏഷ പുരുഷോ/ന്നരസമയഃ" ഇത്യാദിയായ വേറെ ശ്രുതിയിൽ, അന്നരസമയാദിയിലും പുരുഷശബ്ദപ്രയോഗം കാണുന്നുണ്ടു്. "ഇങ്ങനെ അധിദൈവതം" എന്നു് ഉപസംഹരിച്ചിരിക്കുന്നതു് അധ്യാത്മത്തിൽനിന്നു വേർതിരിച്ചു കാണിക്കുവാനാണു്. 3

ഉപ—അഥാധ്യാത്മം—ഇദമേവമൂർത്തം യദന്യത് പ്രാണാച്ച, യശ്ചായമന്തരാത്മന്നാകാശഃ. ഏതന്മർത്ത്യ, മേതത് സ്ഥിത, മേതത് സത്. തസ്യൈതസ്യമൂർത്തസ്യൈതസ്യ മർത്ത്യസ്യൈതസ്യസ്ഥിതസ്യൈതസ്യസത ഏഷരസോയച്ചക്ഷുഃ. സതോഹ്യേഷ രസഃ. 4

| | |
|---|---|
| അഥ | =അനന്തരം |
| അധ്യാത്മം | =അധ്യാത്മമുള്ള മൂർത്താമൂർത്തങ്ങളുടെ വിഭാഗത്തെപ്പറയുന്നു.— |
| പ്രാണാത് | =പ്രാണനിൽ നിന്നും, |
| ആത്മനി അന്തഃ | =ആത്മാവിൽ ഉള്ളിൽഉള്ള=ശരീരത്തിനുള്ളിലുള്ള |
| അയം ആകാശഃ | =ഈ ആകാശം |
| യഃ | =ഏതോ |
| തസ്മാത് ച | =അതിൽനിന്നും |
| അന്യത് | =അന്യമായുള്ളതു് |
| യത് | =ഏതൊ |
| ഇദം ഏവ | =ഇതുതന്നെയാണു് |
| മൂർത്തം | =മൂർത്തമായ ബ്രഹ്മത്തിന്റെ രൂപം. |
| ഏതത് മർത്ത്യം; | =ഇതാണുമർത്ത്യം; |
| ഏതത് സ്ഥിതം; | =ഇതാണു സ്ഥിതം; |
| ഏത് സത്. | =ഇതാണു സത്തു്. |
| തസ്യ | =അങ്ങനെയുള്ള |
| ഏതസ്യമൂർത്തസ്യ, | =ഈ മൂർത്തത്തിന്റെ, |

| | |
|---|---|
| ഏതസ്യ മർത്ത്യസ്യ, | =അല്ലെങ്കിൽ ഈ മർത്ത്യത്തിൻെറ |
| ഏതസ്യസ്ഥിതസ്യ, | =അല്ലെങ്കിൽ ഈ സ്ഥിതത്തിൻെറ, |
| ഏതസ്യ സതഃ | =അല്ലെങ്കിൽ ഈ സത്തിൻെറ |
| രസഃ | =രസമാണ്, |
| ചക്ഷുഃയത്തത് | =ചക്ഷുസ്സെന്നുപറയുന്നത്. |
| ഏഷഃ | =ഇത് |
| സതഃ രസഃ ഹി. | =സത്തിൻെറ രസമാണല്ലോ. |

ഭാഷ്യം—അനന്തരം അധ്യാത്മമായുള്ള മൂർത്താമൂർത്തങ്ങളുടെ വിഭാഗത്തെ പറയുന്നു.—ശരീരസ്ഥനായ പ്രാണനേയും ശരീരാന്തർഭാഗത്തുള്ള ആകാശത്തേയും ഒഴിച്ച്, ശരീരാരംഭകമായ മററു മൂന്നു ഭൂതങ്ങളുമാണ് മൂർത്തം. ഇതാണു മർത്ത്യമെന്നും മററുമുള്ളതു മുമ്പിലത്തെപ്പോലെ തന്നെ. ഈ സത്തിൻെറ രസമാണ് ചക്ഷുസ്സെന്നു പറയുന്നത്. ആദ്ധ്യാത്മികവും ശരീരാരംഭകവുമായ കാൎയ്യത്തിൻെറ രസം—സാരം—ആണ് ചക്ഷുസ്സ്. അധിദൈവതമായി മൂർത്തമായ ഭൂതത്രയം ആദിത്യമണ്ഡലംകൊണ്ടെന്നപോലെ ഈ ചക്ഷുസ്സാകുന്ന സാരംകൊണ്ടാണ് ശരീരം മുഴുവൻ സാരവത്തായിരിക്കുന്നത്. ആദ്യം ഉണ്ടായതായതുകൊണ്ടും ചക്ഷുസ്സുസാരഭൂതമാകുന്നു. "ശുക്ലാദ്വൈ രേതസഃ സിക്തസ്യ ചക്ഷുഷീ ഏവപ്രഥമേസംഭവതഃ സംഭവതഃ" (ജനിക്കുന്ന ജന്തുവിന് ചക്ഷുസ്സുകളാണ് ആദ്യമായുണ്ടാകുന്നത്.) എന്നു ബ്രാഹ്മണമുണ്ട്.

"തേജോരസോഽഭിരവർത്തതാഗ്നിഃ" എന്നുള്ള ലിംഗവും ചക്ഷുസ്സ് സാരമാണെന്നുള്ളതിനു ഹേതുവാണ്. പൊതുവായി മുഴുവൻ ശരീരത്തെയും നിഷ്പാദിപ്പിക്കുന്നതും അതാൽ എല്ലായിടത്തും സന്നിഹിതമായിരിക്കുന്നതുമാണ് തേജസ്സെങ്കിലും, അതു വിശേഷിച്ചു ചക്ഷുസ്സിൽ സ്ഥിതിചെയ്യുന്നു. "ആദിത്യശ്ചക്ഷുർഭൂത്വാഽക്ഷിണീപ്രാവിശത്" (ആദിത്യൻ ചക്ഷുസ്സായിത്തീൎന്ന് അക്ഷികളിൽ പ്രവേശിച്ചു.) എന്നു ശ്രുതിയുണ്ട്. അതിനാൽ തേജഃശബ്ദത്തിൻെറ പൎയ്യായമായ രസശബ്ദത്തെ ചക്ഷുസ്സിൽ പ്രയോഗിച്ചിരിക്കുന്നതു ശരിതന്നെ എന്നു സാരം. ചക്ഷുസ്സ് തൈജസമായതുകൊണ്ടും തേജഃശബ്ദപൎയ്യായമായ രസശബ്ദത്തെ ചക്ഷുസ്സിനെ സംബന്ധിച്ചു പ്രയോഗിക്കാവുന്നതാണ്. ആദ്ധ്യാത്മികമായ ഭൂതത്രയം ഈ ചക്ഷുസ്സാകുന്ന സാരത്തോടുകൂടിയതാണ്. ചക്ഷുസ്സിൻെറ മൂർത്തത്വത്തിനും സാരത്വത്തിനും ഹേതുവിനെ കാണിക്കുവാനായിട്ടാണ്, "ഇതു സത്തിൻെറ രസമാണല്ലോ" എന്നു പറഞ്ഞിരിക്കുന്നത്. 4

ഉപ—അഥാമൂർത്തം പ്രാണശ്ച, യശ്ചായമന്തരാത്മന്നാകാശഃ, ഏതദമൃതം, ഏതദ്യത്, ഏതത്ത്യം. തസ്യൈതസ്യാമൂർത്തസ്യൈതസ്യാമൃതസ്യ യത ഏതസ്യ ത്യസ്യൈഷരസോ,യോഽയം ദക്ഷിണേഽക്ഷൻ പുരുഷഃ. ത്യസ്യ ഹ്യേഷ രസഃ 5.

| | |
|---|---|
| അഥ | =ഇനി |
| പ്രാണഃ ച, | =പ്രാണനും, |
| ആത്മനി അന്തഃ | =ശരീരത്തിനുള്ളിൽ |
| അയം ആകാശഃ | =ഈ ആകാശം |
| യഃ | =ഏതോ |

| | |
|---|---|
| സഃ ച | =അതും |
| അമൃതം | =അമൃതമാകുന്നു. |
| ഏതത് അമൃതം, | =ഇതാണ് അമൃതം; |
| ഏതത് യത്; | =ഇതാണു യത്തു; |
| ഏതത് ത്യം | =ഇതാണുത്യം. |
| തസ്യ | =അങ്ങനെയുള്ള |
| ഏതസ്യ അമൃതസ്യ | =ഈ അമൃതത്തിൻെറ അല്ലെങ്കിൽ |
| ഏതസ്യ അമൃതസ്യ | =ഈ അമൃതത്തിൻെറ അല്ലെങ്കിൽ |
| ഏതസ്യ യതഃ, | =ഈ യത്തിൻെറ, അല്ലെങ്കിൽ |
| ഏതസ്യ ത്യസ്യ | =ഈ ത്യത്തിൻെറ |
| രസഃ | =രസമാണ്, |
| ദക്ഷിണേ അക്ഷൻ | =ദക്ഷിണമായ അക്ഷിയിൽ |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ | =ആരോ, |
| സഃ | =അവൻ. |
| ഏഷഃ | =ഇതു് |
| ത്യസ്യ | =ത്യത്തിൻെറ |
| രസഃ ഹി | =രസമാണല്ലോ. |

ഭാഷ്യം—ഇനി ഇപ്പോൾ അമൃതത്തെപ്പറയുന്നു. പ്രാണനും ശരീരത്തിനുള്ളിലുള്ള ആകാശവും എന്നുള്ള പരിശിഷ്ടമായ ഭൂതദ്വയമാണ് അധ്യാത്മമായി അമൃതം. മററുള്ളതു മുമ്പിലത്തെ (അധിദൈവമായി പറഞ്ഞതു)പോലെതന്നെ. ദക്ഷിണമായ അക്ഷിയിൽ ഉള്ള ഈ പുരുഷൻ ഏതോ ഇതു് ഈ ത്യത്തിൻെറ രസമാണ്. ദക്ഷിണമായ അക്ഷിയിൽ എന്നു വിശേഷത്തെ പറഞ്ഞതു് അതു ശാസ്ത്രത്തിന് (അ) ശാസ്ത്രത്താൽ പ്രത്യക്ഷമായതുകൊണ്ടാണ്. ലിംഗം ദക്ഷിണമായ അക്ഷിയിൽ വിശേഷിച്ചു അധിഷ്ഠാതാവാണെന്നുള്ളതു് ശാസ്ത്രത്തിനു പ്രത്യക്ഷമാണ്; എന്തെന്നാൽ, എല്ലാശ്രുതികളിലും അങ്ങനെ പ്രയോഗം കാണുന്നുണ്ട്. "ത്യസ്യ ഹ്യേഷ രസഃ" എന്നുള്ളതു് അമൃതത്വത്തിനും സാരത്വത്തിനും ഹേതുവിനെ കാണിക്കുവാനാണ്.

ഉപ—തസ്യ ഹൈതസ്യ പുരുഷസ്യ രൂപം യഥാ മാഹാരജനം വാസോ, യഥാപാണ്ഡ്വാവികം, യഥേന്ദ്രഗോപോ, യഥാഗ്ന്യർച്ചി, യഥാപുണ്ഡരീകം, യഥാ സകൃദ്വിദ്യുത്തം. സകൃദ്വിദ്യുത്തേവ ഹവാ അസ്യ ശ്രീർഭവതി, യ ഏവം വേദ 6.

| | |
|---|---|
| തസ്യ ഏതസ്യ പുരുഷസ്യ | =അങ്ങനെയുള്ള ഈ ലിംഗാത്മകനായ പുരുഷൻെറ |
| രൂപം | =രൂപം, |
| മഹാരജനം വാസഃ യഥാ | =മഞ്ഞച്ചായത്തിൽമുക്കിയവസ്ത്രംപോലെയും |
| പാണ്ഡു ആവികം യഥാ | =പാണ്ഡുവർണ്ണമായ ആട്ടിൻരോമംകൊണ്ടുള്ള വസ്ത്രംപോലേയും, |

ഇന്ദ്രഗോപഃ യഥാ =ഇന്ദ്രഗോപം (=കീടവിശേഷം. ഏററവുംചുവന്നതു) പോലേയും
അഗ്ന്യർച്ചിഃ യഥാ =അഗ്നിജ്വാലപോലേയും,
പുണ്ഡരീകം യഥാ =വെളുത്ത താമരപ്പൂവുപോലേയും
സകൃത് വിദ്യുത്തം യഥാ =ഒരിക്കൽ മിന്നൽമിന്നുന്നതുപോലേയും ആകുന്നു.

ഏവം യഃ വേദ =ഇപ്രകാരം ആരു് അറിയുന്നുവോ
അസ്യ =ഇവന്നു്
സകൃത് വിദ്യുത്താ ഇവ =ഒരിക്കൽ മിന്നൽ മിന്നിയതുപോലേയുള്ള
ശ്രീഃ ഭവതി ഹവൈ =ശ്രീ(ഖ്യാതി)ഉണ്ടാകും.

ഭാഷ്യം—ബ്രഹ്മത്തിന്ന് ഉപാധിഭൂതങ്ങളും സത്യശബ്ദത്താൽ പറയപ്പെടുന്നവയുമായ മൂർത്താമൂർത്തങ്ങളുടെ, ആദ്ധ്യാത്മമായും അധിദൈവമായുമുള്ള വിശേഷം കാൎയ്യകാരണവിഭാഗത്തോടുകൂടി വ്യാഖ്യാനിച്ചുകഴിഞ്ഞു ഇനി ഇപ്പോൾ ഈ പുരുഷന്റെ—കരണസ്വരൂപമായ ലിംഗത്തിന്റെ—വാസനാമയമായരൂപത്തെ പറയുവാൻപോകുന്നു. ആ രൂപം,മൂർത്താമൂർത്തവാസനകളാലും വിജ്ഞാനമയസംയോഗത്താലും ഉണ്ടാക്കപ്പെടുന്നതും, പടവും ഭിത്തിയിലുമുള്ള ചിത്രവുംപോലെ വിചിത്രവും, മായ, ഇന്ദ്രജാലം, കാനൽജലം ഇവപോലെ അസത്യവും, എല്ലാവൎക്കും വ്യാമോഹസ്ഥാനവുമാകുന്നു. അതിൽ, ഇത്രമാത്രംതന്നെയാണ് ആത്മാവെന്ന്, വിജ്ഞാനവാദികളായ വൈശേഷികന്മാർ ഭ്രമിച്ചുപോയിരിക്കുന്നു. ഈ വാസനാരൂപം തന്നെ, പടരൂപംപോലെ, ആത്മാവാകുന്ന ദ്രവ്യത്തിന്റെ ഗുണമാണെന്നു നൈയായികന്മാരും വൈശേഷികന്മാരും അംഗീകരിച്ചിരിക്കുന്നു. സൎവ്വഗതനും സൎവ്വക്രിയാശൂന്യനും സ്വപ്രകാശനുമായി ആത്മാവു വേറേ ഉണ്ടെന്നും ആ ആത്മാവിന്റെ ഭോഗാപവൎഗ്ഗങ്ങൾക്കു അനുഗുണമായി, മൂലപ്രകൃതിയുടെ വികൃതിയും മൂലപ്രകൃതിയെപ്പോലെ മൂന്നു ഗുണങ്ങളോടുകൂടിയതും ആയ അന്തഃകരണം സ്വതന്ത്രമായി പ്രവൎത്തിക്കുന്നു എന്നും സാംഖ്യന്മാർ ധരിച്ചിരിക്കുന്നു.

ഉപനിഷത്തുകൾ അറിയാവുന്നവർ എന്നു അഭിമാനിക്കുന്ന ചിലരും ഒരു പ്രക്രിയ കല്പിക്കുന്നുണ്ടു്:—മൂർത്താമൂർത്തങ്ങളുടെ രാശി ഒന്നു്. ഇതു ബാഹ്യവും അധമവുമായ രാശി ആകുന്നു. പരമാത്മരാശി രണ്ടാമത്തേതും ഉത്തമവുമാകുന്നു. ഈ രണ്ടു രാശികളിൽനിന്നു അന്യവും മധ്യമവുമായി മൂന്നാമതായി ഒരു രാശിയുണ്ടു്. അതു്, കൎത്താവും ഭോക്താവും അജ്ഞാതശത്രുവിനാൽ പാണിപേഷണംകൊണ്ടു ഉണൎത്തപ്പെട്ടതുമായ വിജ്ഞാനാത്മാവും, വിദ്യ, കൎമ്മങ്ങൾ, പൂൎവ്വപ്രജ്ഞകൾ ഇവയുടെ സമുദായവും ചേൎന്നതാണു്. ഇവയിൽ കൎമ്മരാശി പ്രയോക്താവും, മേൽ പറഞ്ഞ മൂർത്താമൂർത്തസമുദായം പ്രയോജ്യവും സാധനവുമാകുന്നു. ഇതാണു് അവരുടെ പ്രക്രിയ.

ഇങ്ങനെ രാശിത്രയത്തെ കല്പിച്ചു്, അവർ താൎക്കികന്മാരോടു സന്ധിയും ചെയ്യുന്നു:—കൎമ്മരാശി ലിംഗത്തെ ആശ്രയിച്ചിരിക്കുന്നു എന്നു അവർ ആദ്യം പറഞ്ഞു. പിന്നെ ആലോചിച്ചപ്പോൾ തങ്ങൾ സാംഖ്യന്മാരായിപ്പോകുമെന്നുള്ള ഭയത്താൽ വല്ലായ്മ തോന്നി, പുഷ്പാശ്രയമായ ഗന്ധം, പ

ഷ്ഠം ചേർപ്പെട്ടാലും, കമ്പിറം, തൈലം മുതലായതിൽ തങ്ങിനിൽക്കുന്നതു പോലെ, എല്ലാ കർമ്മരാശിയും, അതിന്നു ആശ്രയമായ ലിംഗം ചേർപ്പെട്ടാലും, പരമാത്മാവിന്റെ ഏകദേശത്തെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നു എന്നും, ആ പരമാത്മൈകദേശം സ്വതേ നിർഗ്ഗുണമാണെങ്കിലും, മറ്റൊന്നിൽ നിന്നു വന്നുചേരുന്ന കർമ്മമാകുന്ന ഗുണത്താൽ സഗുണമായിച്ചമയുന്നു എന്നും ആ വിജ്ഞാനാത്മാവാണു കർത്താവും, ഭോക്താവും, ബദ്ധനാകുന്നതും മുക്തനാകുന്നതുമെന്നും ഉള്ള കല്പനയാൽ വൈശേഷികചിത്തത്തെ അവർ അനുസരിക്കുന്നു. കർമ്മരാശി ഭൂതരാശിയിൽ നിന്നു വന്നുചേർന്നതാണെന്നും, വിജ്ഞാനാത്മാവാകട്ടെ, പരമാത്മാവിന്റെ ഏകദേശമായതുകൊണ്ടു സ്വതേ നിർഗ്ഗുണനാണെന്നും, ഭൂമിയിൽനിന്നുണ്ടാകുന്നതാണെങ്കിലും ഊഷരം ആ ഭൂമിയുടെ ഏകദേശത്തെ ആശ്രയിക്കുന്നതുപോലേ, പരനിൽനിന്നുണ്ടാകുന്നതാണെങ്കിലും അവിദ്യ, ആ പരന്റെ ഏകദേശത്തെ ആശ്രയിക്കുന്നു എന്നും ഉള്ള കല്പനകൊണ്ടു് അവർ സാംഖ്യന്മാരുടെ ചിത്താനുവൃത്തിയും സാധിക്കുന്നു.

ഈ കല്പനകളെല്ലാം താർക്കികന്മാരോടു് സന്ധിചെയ്യുന്നതിനും മററും പററിയതായതുകൊണ്ടു് പ്രഥമദൃഷ്ടിയിൽ അവയ്ക്കുള്ള രാമണീയകത്തെ അവർ കാണുന്നു. എന്നാൽ ഉപനിഷത്തുകളുടെ സിദ്ധാന്തത്തേയോ, തങ്ങളുടെ കല്പനകൾക്ക് എല്ലാന്യായങ്ങളോടുമുള്ള വിരോധത്തെയോ അവർകാണുന്നുമില്ല. പരമാത്മാവിന്നു സാവയവത്വമങ്ഗീകരിക്കുകയാണെങ്കിൽ, സംസാരിത്വം, സവ്രണത്വം, കർമ്മഫലമായ ദേശാന്തരത്തിലേയ്ക്കുള്ള സംസരണത്തിന്നു ഉപപത്തിയില്ലായ്ക മുതലായ ദോഷങ്ങൾ വന്നുകൂടുമെന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. പരമാത്മാവിന്നും ജീവാത്മാവിന്നും തമ്മിലുള്ള ഭേദം നിത്യമാണെങ്കിൽ ജീവന്നു പരനോടു ഏകത്വത്തിന് ഉപപത്തിയില്ലാതെപോകും. ലിങ്ഗോപാധിയായ ആത്മാവാണ് പരന്റെ അംശമെന്നു പറയുന്ന ജീവനെങ്കിൽ, ശരത്, ഘടം, കരകം, ഭൂഛിദ്രം മുതലായതിലേ ആകാശംപോലേ, പരമാത്മാവിന്റെ ഏകദേശമെന്ന നിലയിൽ കല്പിക്കപ്പെട്ടതാണെന്നുവരും. അതുപോലെ, ലിങ്ഗോപാധികൊണ്ടു കല്പിതമായ പരന്റെ അംശമാണു ജീവനെന്നു പറയുന്നപക്ഷം, സ്വാപമൂർച്ഛാദികളിൽ ലിങ്ഗത്തിനു ധ്വംസം വരുമ്പോൾ വാസന ആത്മാവിൽ തങ്ങിനിൽക്കുന്നു എന്നു പറവാൻ നിവൃത്തിയില്ലാതെയും വരും. എന്തെന്നാൽ, ലിങ്ഗമില്ലാതാകുമ്പോൾ അതിനധീനനായ ജീവനുമില്ലാതാവും. അതുകൊണ്ടു്, ലിങ്ഗത്തിന്നു വിയോഗം വന്നാലും അതിലുള്ള വാസന ജീവനിൽ തങ്ങിനിൽക്കുമെന്നുള്ള പ്രക്രിയ അനുപപന്നമാണ്.

അവിദ്യ, ഊഷരംപോലേ, പരമാത്മാവിൽ നിന്നുണ്ടാകുന്നു എന്നും, എന്നാലും അതു് ആത്മധർമ്മമല്ലെന്നുമുള്ള കല്പനയും അനുപപന്നം തന്നെ. പരനിൽനിന്നു അവിദ്യ ഉണ്ടാകുന്നപക്ഷം പരനുതന്നെയാണു സംസാരമെന്നുവരും. അവിദ്യ എവിടെ ഇരിക്കുന്നുവോ അവിടെയാണു സംസാരം. അതിനാൽ അവിദ്യയുള്ളപ്പോൾ മുക്തിയുണ്ടാകയില്ല. അവിദ്യ നശിച്ചതിന്റെശേഷം മുക്തി സിദ്ധിക്കുമെന്നു പറയാനും തരമില്ല. കാരണമിരിക്കുമ്പോൾ കാര്യം തീരെനശിക്കുക എന്നതു സംഭവിക്കുന്നതല്ല. കാര്യമായ അവിദ്യ നശിക്കുന്നതായാൽ അതിന്റെ കാരണവും നശിക്കുന്നു എന്നു പറ

യേണ്ടിവരും. അപ്പോൾ മോക്ഷത്തിന് ആശ്രയമായ ആത്മാവില്ലാത്തതിനാൽ മോക്ഷം സിദ്ധിക്കാതെപോകും. അവിദ്യ അനാത്മധർമ്മമാണെന്നു പറയുന്നതും ശരിയല്ല. അവിദ്യ എവിടെ ഇരിക്കുന്നുവോ അവിടെത്തന്നെയാണ് വിദ്യയുണ്ടാകേണ്ടതു്. അവിദ്യ അനാത്മധർമ്മമാണെങ്കിൽ വിദ്യയും അനാത്മധർമ്മമാണെന്നു വരും. വാസന, അതിന് ആശ്രയമായ വസ്തു വെടിഞ്ഞ് വേറൊന്നിൽ സങ്ക്രമിക്കുക എന്നുള്ളതു മനസ്സുകൊണ്ടുപോലും സങ്കല്പിക്കാവുന്നതുമല്ല. പുഷ്പാദികൾ വച്ചിരുന്ന കമ്പളിലും മററും അവയുടെ വാസന അനുഭവപ്പെടുന്നതു്, പുഷ്പാദികളുടെ അവയവങ്ങൾ അവയിൽ തങ്ങിയിരിക്കുന്നതുകൊണ്ടാണ്. വാസനകൾ ജീവനെ ആശ്രയിക്കുന്നു എന്നുള്ള പക്ഷത്തിൽ, "കാമഃ സങ്കല്പോ വിചികിത്സാ" "ഹൃദയേ ഹ്യേവ രൂപാണി", "ധ്യായതീവ ലേലായതീവ", "കാമായേഽസ്യ ഹൃദി ശ്രിതാഃ", "തീർണോ ഹി തദാ സർവാൻ ശോകാൻ ഹൃദയസ്യ" എന്നും മററുമുള്ള ശ്രുതികൾക്കും ഗതിയില്ലാതാവും. ഈവക ശ്രുതികൾക്കു യഥാശ്രുതാർത്ഥത്തെ വിട്ടു വേറൊരു അർത്ഥം കല്പിക്കുന്നതു ന്യായ്യവുമല്ല. ഉപക്രമോപസംഹാരങ്ങളുടെ ഐകരൂപ്യം മുതലായതുകൊണ്ട്, ജീവാത്മാവിനും പരബ്രഹ്മത്തിനും ഐക്യം പ്രതിപാദിക്കുന്നതിലാണ് ഇവയ്ക്കു താൽപര്യമെന്നറിയാം. എല്ലാ ഉപനിഷത്തുകൾക്കും ഈ ഒരേ അർത്ഥത്തിൽത്തന്നെയാണതാനും പര്യവസാനം അതിനാൽ മേൽപറഞ്ഞ പ്രകാരത്തിലുള്ള ശ്രുതികൾക്ക് അർത്ഥാന്തരത്തെ കല്പിക്കുന്നവർ ഉപനിഷത്തുകളുടെ അർത്ഥത്തെ അന്യഥാകരിക്കയാണു ചെയ്യുന്നതു്. എന്നാലും അതു വേദാർത്ഥമായിരുന്നെങ്കിൽ, ഒരു വിരോധവും കൂടാതെ സമ്മതിച്ചു കൊടുക്കാമായിരുന്നു. പക്ഷേ, ശ്രുതിക്ക്, അവർ കല്പിക്കുന്ന അർത്ഥത്തിൽ താൽപര്യമുണ്ടെന്നുള്ളതിലേയ്ക്കു ലിംഗമൊന്നുമില്ല.

രാശിത്രയപക്ഷത്തിൽ, ബ്രഹ്മത്തിനു രൂപം രണ്ടുതന്നെ എന്നുപറഞ്ഞതും സമഞ്ജസമാകയില്ല. എന്നാൽ, മൂർത്താമൂർത്തങ്ങളാൽ ഉണ്ടാക്കപ്പെടുന്ന വാസനകളും മൂർത്താമൂർത്തങ്ങളാണെന്നും, മൂർത്താമൂർത്തങ്ങൾ രണ്ടുരൂപങ്ങളും, മൂന്നാമത്തുരൂപിയായ ബ്രഹ്മവുമാണെന്നും, അതിനിടയ്ക്കു വേറൊന്നുമില്ലെന്നും വയ്ക്കുന്നപക്ഷത്തിൽ, ബ്രഹ്മത്തിനു രൂപം രണ്ടുതന്നേ എന്നുള്ള അവധാരണം അനുകൂലമാണ്. രാശിത്രയപക്ഷത്തിൽ, ജീവാത്മാവിനെ രൂപിയായി കല്പിക്കുന്നതായാൽ, ബ്രഹ്മൈകദേശമായ വിജ്ഞാനാത്മാവിന്റെ രൂപങ്ങളെന്നോ, വിജ്ഞാനാത്മാവുവഴിയായി വികാരത്തെ പ്രാപിക്കുന്നപരന്റെ രൂപങ്ങൾ എന്നോ കല്പിക്കേണ്ടിവരും. അപ്പോൾ, 'രൂപേ' എന്നുള്ള ദ്വിവചനം അയുക്തമായിത്തീരും. വാസനകളെക്കൂടി ഉൾപ്പെടുത്തി, 'രൂപാണി' എന്ന ബഹുവചനമാണ് കൂടുതൽ യുക്തമായിരിക്കുക. മൂർത്താമൂർത്തങ്ങൾ രണ്ടുരൂപങ്ങളും വാസനകൾ മൂന്നാമത്തേതും ആയിരിക്കുമല്ലോ.

ഇനി, പരമാത്മാവിന്റെ രൂപങ്ങൾ മൂർത്താമൂർത്തങ്ങൾ തന്നെ എന്നും വാസനകളാകട്ടെ വിജ്ഞാനാത്മാവിന്റെ രൂപമാണെന്നും വാദിക്കയാണെങ്കിൽ, അപ്പോൾ, 'വിജ്ഞാനാത്മാവുവഴിയായി വികാരത്തെ പ്രാപിക്കുന്ന പരമാത്മാവിന്റെ' എന്നുള്ള വാചോയുക്തിയ്ക്കു് അർത്ഥമില്ലെന്നുവരും. വാസനകൾ, കർമ്മങ്ങൾ മുതലായവയ്ക്കും വിജ്ഞാനാത്മാവുവഴിയായി പരനോട്ട് സംബന്ധം അതുപോലെ (മൂർത്താമൂർത്തങ്ങൾക്കുള്ളതുപോലേ) തന്നെ

ഉണ്ടല്ലോ. ഒരു വസ്തു വേറൊരു വസ്തുവഴിയായി വികാരത്തെ പ്രാപിക്കുന്നു എന്നു മുഖ്യവൃത്തികൊണ്ടു കല്പിക്കുവാനും സാധിക്കയില്ല. വിജ്ഞാനാത്മാവു പരമാത്മാവിൽനിന്ന് അത്യന്തഭിന്നമായ ഒരു വസ്തുവുമല്ല. എന്തെന്നാൽ, അങ്ങനെ കല്പിക്കുമ്പോൾ സിദ്ധാന്തത്തെ ഉപേക്ഷിച്ചതായിവരും. അതിനാൽ വേദാർത്ഥം ശരിയായി അറിഞ്ഞുകൂടാത്തവർ ചെയ്യുന്ന ഈവക കല്പനകൾ അക്ഷരബാഹ്യങ്ങളാണ്. അക്ഷരബാഹ്യമായിട്ടുള്ളതു വേദാർത്ഥവുമല്ല, വേദാർത്ഥത്തിനുപകരിക്കുന്നതുമല്ല. അതിനാൽ രാശിത്രയകല്പനയുക്തമല്ല.

"യോഽയം ദക്ഷിണേഽക്ഷൻ പുരുഷഃ" എന്ന് അധ്യാത്മമായും, "യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷഃ" എന്ന് അധിദൈവമായും ലിങ്ഗാത്മാവാണ് പ്രസ്തുതനായിരിക്കുന്നത്. "തസ്യ" എന്ന് പ്രകൃതത്തെ ഉപാദാനം ചെയ്തിരിക്കുന്നതുകൊണ്ട്, അമൂർത്തമായ ത്യത്തിന്റെ രസമായ ആ ലിങ്ഗാത്മാവിനെത്തന്നെയാണ് ഉപാദാനം ചെയ്തിരിക്കുന്നത്. അല്ലാതെ വിജ്ഞാനമയനെയല്ല. "ആകട്ടെ, ഈ രൂപങ്ങൾ എന്തുകൊണ്ട് വിജ്ഞാനമയന്റെ തന്നെ രൂപങ്ങളാകയില്ല? വിജ്ഞാനമയനും പ്രകൃതനാണല്ലോ "തസ്യ" എന്നുള്ളതുകൊണ്ട് പ്രകൃതത്തെയാണല്ലോ ഉപാദാനം ചെയ്തിരിക്കുന്നത്" എന്നാണെങ്കിൽ, അങ്ങനെയല്ല; വിജ്ഞാനമയനെ അരൂപിയായി അറിയിക്കണമെന്നാണുദ്ദേശിച്ചിരിക്കുന്നത്. ഈ മാഹാരജനാദിരൂപങ്ങൾ ആ വിജ്ഞാനമയന്റെതന്നെ രൂപങ്ങളാണെന്നു പറയുന്നപക്ഷം, ആ വിജ്ഞാനമയനെത്തന്നെ, രൂപം പറയാൻ പാടില്ലാത്തതുകൊണ്ട്, 'നേതി, നേതി' എന്ന് ആദേശിക്കേണ്ടിവരികയില്ലായിരുന്നു.

ഈ ആദേശം വിജ്ഞാനമയന്റെ അല്ലെന്നും വേറേ ഒന്നിന്റെ ആണെന്നും വാദിക്കയാണെങ്കിൽ, അതും ശരിയാകയില്ല. ഷഷ്ഠാധ്യായത്തിന്റെ ഒടുവിൽ, "വിജ്ഞാതാരമരേകേന വിജാനീയാത്" എന്നു വിജ്ഞാനമയനെ പ്രസ്താവിച്ചിട്ട്, "സ ഏഷ നേതി, നേതി" എന്ന് ആ വിജ്ഞാനമയന്റെതന്നെ ആദേശത്തെ ഉപസംഹരിച്ചിരിക്കുന്നു. "വിജ്ഞപയിഷ്യാമി" എന്നുള്ള പ്രതിജ്ഞയും അർത്ഥവത്താണ്. എല്ലാ ഉപാധിവിശേഷങ്ങളും നീങ്ങിയിട്ടുള്ള അസംവ്യവഹാര്യമായ (പറഞ്ഞറിയിക്കുവാൻ പാടില്ലാത്തതായ), വിജ്ഞാനമയന്റെ രൂപംതന്നെയാണ് അറിയിക്കുവാനുദ്ദേശിച്ചിട്ടുള്ളതെങ്കിൽ ഈ പ്രതിജ്ഞ അർത്ഥമുള്ളതായിരിക്കും. എന്തെന്നാൽ അറിയിക്കപ്പെടുന്നവൻ, അവനവനെത്തന്നെ, "ഞാൻ ബ്രഹ്മമാകുന്നു" എന്നിങ്ങനെ അറിയുകയും ശാസ്ത്രനിഷ്ഠയെ പ്രാപിക്കുകയും ഒന്നിൽനിന്നും ഭയപ്പെടാതിരിക്കയും ചെയ്യുന്നു. വിജ്ഞാനമയൻ വേറെയാണെന്നും, "നേതി, നേതി" എന്നുവ്യപദേശിക്കപ്പെടുന്നതു വേറൊന്നാണെന്നും പറയുന്നപക്ഷം, "ആ ബ്രഹ്മം വേറേ, ഞാൻ വേറേ" എന്നു വിപരീതമായി ഗ്രഹിക്കുകയും, "ഞാൻ ബ്രഹ്മമാകുന്നു" എന്ന് അവനവനെത്തന്നെ അറിയാതെ പോകയും ചെയ്യും. അതിനാൽ, "തസ്യ ഹൈത തസ്യ" ഇത്യാദികൊണ്ടു പറഞ്ഞിരിക്കുന്നതു ലിങ്ഗപുരുഷന്റെ രൂപങ്ങൾതന്നെയാണ്.

സത്യത്തിന്റെ സത്യമായ പരമാത്മസ്വരൂപത്തെ പറയേണ്ടിയിരിക്കുമ്പോൾ, സത്യത്തെ ബാക്കിവയ്ക്കാതെ മുഴുവൻ പറയേണ്ടതാണ്. വാ

സനകം സത്യത്തിന്റെ വിശേഷരൂപങ്ങളുമാണ്. അതിനാൽ അവയുടെ രൂപങ്ങളെ പറയുന്ന —പ്രകൃതനായ ലിംഗാത്മകനായ പുരുഷന്റെ രൂപങ്ങളും താഴെപ്പറയുന്നവയാകുന്നു. —മഞ്ഞച്ചായം പിടിപ്പിച്ചിട്ടുള്ള വസ്ത്രങ്ങൾ എങ്ങനെയോ, അതുപോലെ, സ്ത്രീകൾ മുതലായ വിഷയങ്ങളോടു സംയോഗമുണ്ടാകുമ്പോൾ ചിത്തത്തിനു രഞ്ജനാകാരമുണ്ടാകുന്നു. അതുകൊണ്ടാണ് ആ പുരുഷൻ, വസ്ത്രം മുതലായതുപോലെ, രക്തൻ എന്നു പറയപ്പെടുന്നതു. ലോകത്തിൽ പാണ്ഡുവായ—വിളറിയനിറമുള്ള—ആട്ടുരോമത്താൽ ഉണ്ടാക്കപ്പെടുന്ന കമ്പിളിവസ്ത്രം പോലെ പാണ്ഡുവായും ചില വാസനാരൂപമുണ്ടാകും ചില വാസനാരൂപം ഇന്ദ്രഗോപം (=ഒരു കിടവിശേഷം) പോലെ അത്യന്തരക്തമായിരിക്കും. ചിലേടത്തു വിഷയവിശേഷത്തെ അപേക്ഷിച്ചും, വേറെ ചിലേടത്തു പുരുഷന്റെ ചിത്തവൃത്തിയെ അപേക്ഷിച്ചും രാഗത്തിനു താരതമ്യമുണ്ടാകാം. ചിലൎക്കു ചില വിഷയങ്ങളിൽ, അഗ്നിജ്വാലപോലെ ഭാസ്വരമായി വാസനാരൂപമുണ്ടാകും. വേറെ ചിലൎക്കു ചിലേടത്തുണ്ടാകുന്ന വാസനാരൂപം വെള്ളത്താമരപ്പൂവിന്റെ നിറത്തിലുള്ളതായിരിക്കും. ചിലൎക്കു ചിലേടത്തുണ്ടാകുന്ന വാസനാരൂപം ഒരിക്കൽ മിന്നൽ മിന്നുന്നതുപോലെയായിരിക്കും. ഒരിക്കൽ മിന്നൽ മിന്നിയാൽ അതു് എല്ലായിടവും പ്രകാശിപ്പിക്കുമല്ലോ. അങ്ങനെയും, ജ്ഞാനത്തിന്റെ അഭിവൃദ്ധിയെ അപേക്ഷിച്ചു ചിലൎക്കു വാസനാരൂപമുണ്ടാകുന്നുണ്ട്. ഈ വാസനാരൂപങ്ങൾക്കു് ആദിയോ അന്തമൊ മദ്ധ്യമോ ഇല്ല. വാസനാരൂപങ്ങളും വാസനാഹേതുക്കളും അനന്തങ്ങളാണ്. ഇതു്, "ഇദംമയഃ അദോമയഃ" ഇത്യാദികൊണ്ടു ഷഷ്ഠത്തിൽ പറയും. അതിനാൽ, മേൽകാണിച്ച മാഹാരജനാദിദൃഷ്ടാന്തങ്ങൾ സ്വരൂപസംഖ്യയെ അവധാരണം ചെയ്യുന്നതിനു വേണ്ടിയുള്ളവയല്ല; പിന്നെയോ വാസനാരൂപങ്ങളുടെ മാതിരികൾ കാണിക്കുവാൻ വേണ്ടിയുള്ളവമാത്രമാണ്. ഈ മാതിരിയാണ് വാസനാരൂപങ്ങളെന്നു മാത്രമെ അവയെക്കൊണ്ടുകാണിക്കുവാനുദ്ദേശിച്ചിട്ടുള്ളൂ. ഒരിക്കൽ മിന്നൽ മിന്നുന്നതുപോലെ എന്നു് ഒടുവിൽ പറഞ്ഞ വാസനാരൂപമാകട്ടെ, പ്രത്യക്ഷനാകുന്ന ഹിരണ്യഗൎഭനിൽ നിന്നു് ഉണ്ടാകുന്നതാണ്. മിന്നൽ മിന്നുമ്പോൾ സൎവ്വവസ്തുക്കളും ഒരുമിച്ചു പ്രകാശിക്കുന്നതുപോലെ, ഈ വാസനാരൂപത്താൽ സൎവ്വവും ഒരുമിച്ചു പ്രകാശിക്കും. അങ്ങനെയുള്ള ഹിരണ്യഗൎഭനെ സംബന്ധിച്ച വാസനാരൂപത്തെ അറിയുന്നവന്, ഹിരണ്യഗൎഭനുള്ളതുപോലെ തന്നെയുള്ള ശ്രീ ഉണ്ടാകും. അതായതു് ഖ്യാതി സിദ്ധിക്കും. 6.

ഭാഷ്യം.—ഇങ്ങനെ സത്യത്തിന്റെ സ്വരൂപത്തെ നിരവശേഷമായി പറഞ്ഞതിന്റെ ശേഷം, സത്യത്തിന്റെ സത്യമായ ബ്രഹ്മത്തിന്റെ സ്വരൂപത്തെത്തന്നെ അവധാരണം ചെയ്വാനായി ആരംഭിക്കുന്നു:—

ഉപ—അഥാത ആദേശോ നേതി, നേതി. നഹ്യേതസ്മാദിതിനേത്യന്യത് പരമസ്തി. അഥ നാമധേയം സത്യസ്യ സത്യമിതി. പ്രാണാ വൈ സത്യം; തേഷാമേഷ സത്യം- 7.

അഥ അതഃ =അനന്തരം.
ആദേശഃ =ആദേശം=ബ്രഹ്മത്തിന്റെ നിർദ്ദേശം

| | |
|---|---|
| "ഇതിന" | ="ഇപ്രകാരമുള്ളതല്ല" |
| "ഇതി ന" (ഇതി) | ="ഇപ്രകാരമുള്ളതല്ല" എന്നാകുന്നു. |
| ഇതി ന ഇതി ഏതസ്മാത് | ="ഇപ്രകാരമുള്ളതല്ല" എന്നുള്ളതിനെക്കാൾ |
| പരം | =കൂടുതലായ |
| അന്യത് | =വേറെ നിർദ്ദേശനം |
| നാസ്തി | =ഇല്ലല്ലോ. |
| അഥ | =ഇനി, |
| നാമധേയം | =ബ്രഹ്മത്തിന്റെ നാമധേയം |
| സത്യസ്യ സത്യം ഇതി | ='സത്യത്തിന്റെ സത്യം' എന്നാകുന്നു. |
| സത്യം | =സത്യമെന്നു പറയുന്നത് |
| പ്രാണാഃ വൈ | =പ്രാണങ്ങളാകുന്നു. |
| തേഷാം സത്യം | =ആ പ്രാണങ്ങൾക്കു സത്യമായിട്ടുള്ളത് |
| ഏഷഃ | =ഇതാകുന്നു. |

ഭാഷ്യം — മേൽ കാണിച്ച പ്രകാരം സത്യത്തിന്റെ സ്വരൂപത്തെ നിർദ്ദേശിച്ചതിന്റെ ശേഷം, ഇനി സത്യത്തിന്റെ സത്യം മാത്രമേ നിർദ്ദേശിക്കുവാനുള്ളൂ. എന്നതുകൊണ്ടു, സത്യത്തിന്റെ സത്യമായ ബ്രഹ്മത്തിന്റെ സ്വരൂപത്തെ നിർദ്ദേശിക്കുവാൻ പോകുന്നു. ബ്രഹ്മത്തിന്റെ ആദേശം, "ഇപ്രകാരമുള്ളതല്ല, ഇപ്രകാരമുള്ളതല്ല" എന്നാകുന്നു.

"ആകട്ടെ, ഇപ്രകാരമുള്ളതല്ല, ഇപ്രകാരമുള്ളതല്ല" എന്നുള്ള രണ്ടു ശബ്ദങ്ങളെ കൊണ്ട് സത്യത്തിന്റെ സത്യത്തെ നിർദ്ദേശിക്കുവാനുദ്ദേശിച്ചിരിക്കുന്നു എന്നു പറയുന്നത് എങ്ങനെയാണെന്നു മനസ്സിലാകുന്നില്ല" എന്നാണെങ്കിൽ, പറയാം — ഈ ശബ്ദങ്ങളെക്കൊണ്ട് എല്ലാ ഉപാധിവിശേഷങ്ങളെയും തള്ളിക്കളയുന്നു. ഏതിൽ ആണോ ശബ്ദപ്രവൃത്തിയ്ക്കു കാരണങ്ങളായ നാമം, രൂപം, കർമ്മം, ഭേദം, ജാതി, ഗുണം എന്നീ ഉപാധിവിശേഷങ്ങളിൽ യാതൊന്നുമില്ലാത്തതു അതാണു ബ്രഹ്മം. ബ്രഹ്മത്തിൽ ഈ വക വിശേഷങ്ങളിൽ ഒന്നും തന്നെയില്ല. അതിനാൽ, ലോകത്തിൽ, "വെളുത്തതും കൊമ്പുള്ളതുമായ ഈ സഞ്ചരിക്കുന്ന വസ്തുവാണു ഗോവ്" എന്നു നിർദ്ദേശിക്കുന്നതുപോലെ, "ഇതാണു ബ്രഹ്മം" എന്നിങ്ങനെ ബ്രഹ്മത്തെ നിർദ്ദേശിക്കുവാൻ സാധിക്കയില്ല. "വിജ്ഞാനമാനന്ദംബ്രഹ്മ", "വിജ്ഞാനഘന ഏവ", "ബ്രഹ്മ", "ആത്മാ" എന്നും മററുമുള്ള ശബ്ദങ്ങളെക്കൊണ്ടു ബ്രഹ്മത്തെ നിർദ്ദേശിക്കുന്നതാകട്ടെ, ബ്രഹ്മത്തിൽ നാമരൂപകർമ്മങ്ങളെ അദ്ധ്യാരോപണം ചെയ്തിട്ട് അതുവഴിക്കാണ്. എന്നാൽ, സർവോപാധിവിശേഷങ്ങളും നീങ്ങിയ സ്വരൂപത്തെത്തന്നെ നിർദ്ദേശിക്കുവാനുദ്ദേശിക്കുമ്പോൾ അതിനെ ഒരു പ്രകാരത്തിലും നിർദ്ദേശിക്കുവാൻ സാധിക്കയില്ല. അപ്പോൾ, "നേതി, നേതി" എന്ന്, ഏതിന്റെ നിർദ്ദേശമാണോ പ്രാപ്തമായിട്ടുള്ളത് ആ വിശേഷത്തെ പ്രതിഷേധിക്ക വഴിയായി നിർദ്ദേശിക്ക തന്നെയാണ് ഉപായം.

"നേതി,നേതി" എന്നതിലെ നകാരദ്വയം വീപ്സകൊണ്ടു സർവവിഷയങ്ങളെയും സംഗ്രഹിക്കുന്നതിനാണ്. ഏതെല്ലാമാണോ വിഷയമെന്ന നിലയിൽ പ്രാപ്തമായിരിക്കുന്നത് അതെല്ലാം നിഷേധിക്കപ്പെടുന്നു. അതിനാൽ ബ്രഹ്മം നിർദ്ദേശിക്കപ്പെട്ടില്ലെന്നുള്ള ശങ്ക പരിഹരിക്കപ്പെടുന്നു. അ

ങ്ങനെയല്ലാത്തപക്ഷം, അതായത് നകാരദ്വയം പ്രകൃതങ്ങളായ മൂർത്താമൂർത്തങ്ങളെ മാത്രം നിഷേധിച്ചിരിക്കുന്നു എന്നു പറയുന്നതായാൽ, ആ നിഷേധിക്കപ്പെട്ട രണ്ടിൽനിന്നു വേറേയായ ബ്രഹ്മം നിർദ്ദേശിക്കപ്പെട്ടിട്ടില്ലെന്നു വിചാരിക്കയും ആ ബ്രഹ്മം എങ്ങനെയുള്ളതാണെന്നുള്ള ആകാങ്ക്ഷ നിവൃത്തിക്കാതിരിക്കുകയും ചെയ്യും. അങ്ങനെയാകുമ്പോൾ, പുരുഷന്റെ ജിജ്ഞാസയെ ശമിപ്പിക്കാത്തതാകയാൽ ആ നിർദ്ദേശം അനർത്ഥകമാണെന്നു വരും. 'ബ്രഹ്മത്തെ അറിയിക്കാം' എന്നു പറഞ്ഞ വാക്യവും പരിസമാപ്തമാകാതെ പോകും എന്നാൽ, സർവോപാധികളേയും നിരാകരിച്ച്, തദ്ദ്വാരാ ദിക്ക്,കാലം മുതലായ ഓരോന്നിനെപ്പററിയുമുള്ള ജിജ്ഞാസ നീക്കപ്പെട്ടപ്പോൾ, "സൈന്ധവഘനംപോലേ ഏകരസവും പ്രജ്ഞാനഘനവും അകവും പുറവുമെന്ന ഭേദമില്ലാത്തതും സത്യത്തിന്റെ സത്യവുമായ ബ്രഹ്മമാണു ഞാൻ" എന്ന് അനുഭവമുണ്ടാകുകയും ആകാങ്ക്ഷ സർവത്തിലും നിന്നു നിവർത്തിക്കയും പ്രജ്ഞ ആത്മാവിൽതന്നെ ഉറച്ചു നില്ക്കയും ചെയ്യും. അതിനാൽ, 'നേതി,നേതി' എന്നുള്ളതിലേ നകാരദ്വയം വീപ്സയ്ക്കുവേണ്ടിയുള്ളതാണ്.

"ആകട്ടെ, ഇത്ര വളരെ പ്രയാസപ്പെട്ട് ഇത്ര വലിയ വട്ടം കൂട്ടിയിട്ട് ബ്രഹ്മത്തെ ഇങ്ങനെ നിർദ്ദേശിച്ചാൽ മതിയോ?" എന്നാണെങ്കിൽ, ധാരാളം മതി. എന്തെന്നാൽ, ഇതിനെക്കാൾ കൂടുതലായ ഒരു നിർദ്ദേശം ബ്രഹ്മത്തിനില്ല. "ഇപ്രകാരമുള്ളതല്ല, ഇപ്രകാരമുള്ളതല്ല" എന്നുള്ളതുകൊണ്ട് എല്ലാ വിഷയങ്ങളേയും നിഷേധിച്ചിരിക്കുന്നു. "ഗ്രാമോ ഗ്രാമോ രമണീയഃ" എന്നു പറഞ്ഞാൽ എല്ലാ ഗ്രാമവും രമണീയമാണെന്നുള്ള അർത്ഥം കിട്ടുമല്ലോ. അതുപോലെയാണ് ഇവിടെയും 'ഇതി' എന്ന ശബ്ദങ്ങൾ, സങ്ഗ്രഹിക്കേണ്ട പ്രകാരങ്ങളെ എല്ലാം നകാരദ്വയത്തിനു വിഷയങ്ങളാക്കി നിർദ്ദേശിച്ചിരിക്കുന്നു. അതുകൊണ്ട് ഇതുതന്നെയാണ് ബ്രഹ്മത്തിന്റെ നിർദ്ദേശം. സത്യത്തിന്റെ സത്യമെന്നു മുമ്പു പറഞ്ഞത് ഏതിന്റെ ഉപനിഷത്താണോ, അത് ഈ പരമായ ബ്രഹ്മംതന്നെയാണ്. അതിനാൽ സത്യത്തിന്റെ സത്യമെന്നു പറഞ്ഞതു ശരിതന്നെ. ഈ ബ്രഹ്മത്തിന്റെ നാമധേയം സത്യത്തിന്റെ സത്യമെന്നാണെന്നും സത്യമെന്നു പറയുന്നതു പ്രാണങ്ങളാണെന്നും അവയുടെ സത്യം ബ്രഹ്മമാണെന്നും മുമ്പു പറഞ്ഞതിനെ ഇവിടെ ഉപസംഹരിച്ചിരിക്കുന്നു 7

ബൃഹദാരണ്യകോപനിഷത്തിൽ രണ്ടാമദ്ധ്യായത്തിൽ
മൂന്നാം ബ്രാഹ്മണം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ നാലാംബ്രാഹ്മണം.

"ആത്മേത്യേവോപാസീത" തദേതൽ പ്രേയഃ പുത്രാത്" സർവസ്മിൻ പദനീയമാത്മതത്ത്വം, യസ്മാത് പ്രേയഃ പുത്രാത്" എന്ന് ഉപന്യസിക്കപ്പെട്ട വാക്യത്തിന്റെ വ്യാഖ്യാനവിഷയത്തിൽ, "തദാത്മാനമേവാവേദഹം ബ്രഹ്മാസ്മീതി, തസ്മാത് തത് സർവമഭവത്"എന്നുള്ളതുകൊണ്ട്, സംബന്ധവും പ്രയോജനവും പറയപ്പെട്ടു. അതുപോലേ, ബ്രഹ്മവിദ്യയുടെ വിഷയം പ്രത്യഗാത്മാവാണെന്നുള്ളതും ഉപന്യസിക്കപ്പെട്ടു. അവിദ്യയുടെ വിഷയവും, ചാതുർവ്

ന്യവിഭാഗം മുതലായ നിമിത്തത്തോടുകൂടിയതുമായ പാങ്ക്തകർമ്മത്തിന്റെ സാധ്യസാധനങ്ങളാകുന്ന സ്വരൂപത്തോടുകൂടിയതും, ബീജാങ്കുരന്യായേന അനാദിയും, വ്യാകൃതവും അവ്യാകൃതവുമായ സ്വഭാവത്തോടുകൂടിയതും, നാമരൂപകർമ്മാത്മകവും ആയ സംസാരവും, "അഥയോഽന്യാം ദേവതാമുപാസ്തേ ഽന്യോഽസാവന്യോഽഹമസ്മീതി ന സ വേദ" എന്നു് ആരംഭിച്ചു്, "ത്രയം വാ ഇദം നാമ,രൂപം, കർമ്മ" എന്നു് ഉപസംഹൃതമായി "ദ്വയാഹ" ഇത്യാദികൊണ്ടു്, ശാസ്ത്രീയകർമ്മജ്ഞാനലഭ്യവും ബ്രഹ്മലോകം വരെയുള്ളതുമായ ഉൽകർഷം, സ്വാഭാവികകർമ്മജ്ഞാനകർമ്മങ്ങളെക്കൊണ്ടു സാധ്യവും സ്ഥാവരംവരേയുള്ളതുമായ നികർഷം ഇങ്ങനെ സംസാരത്തിന്റെ ദ്വൈവിധ്യവും പ്രദർശിപ്പിക്കപ്പെട്ടു.

ഈ അവിദ്യാവിഷയത്തിൽ നിന്നു വിരക്തനായി, സംസാരി പ്രത്യഗാത്മവിഷയകമായ ബ്രഹ്മവിദ്യയിൽ അധികാരമുള്ളവനായിത്തീരത്തക്കവണ്ണം, അവിദ്യാവിഷയം മുഴുവൻ മൂന്നാമദ്ധ്യായത്തിൽ (ഉപനിഷത്ക്രമത്തിനു് ഒന്നാമദ്ധ്യായത്തിൽ) ഉപസംഹരിക്കപ്പെട്ടു. ചതുർത്ഥത്തിൽ, "ബ്രഹ്മതേ ബ്രവാണി" എന്നും "ബ്രഹ്മജ്ഞപയിഷ്യാമി" എന്നുമുള്ളതു കൊണ്ടു് ബ്രഹ്മവിദ്യാവിഷയമായ പ്രത്യഗാത്മാവിനെ പ്രസ്താവിച്ചിട്ടു, ഏകവും അദ്വയവും യാതൊരു വിശേഷവുമില്ലാത്തതും ആയ ആ ബ്രഹ്മത്തെ, "നേതി, നേതി" എന്നു്, ക്രിയാകാരകഫലാത്മകവും സത്യശബ്ദവാച്യവുമായ എല്ലാ ഭൂതങ്ങളുടെയും ധർമ്മത്തെ പ്രതിഷേധിക്കവഴിയായി അറിയിച്ചിരിക്കുന്നു.

ഈ ബ്രഹ്മവിദ്യയുടെ അങ്ഗമായി സന്യാസം വിധിക്കുവാൻ പോകുന്നു. എന്തെന്നാൽ, ജായാപുത്രവിത്താദിലക്ഷണവും അവിദ്യാവിഷയവുമായ, പാങ്ക്തമായ കർമ്മം ആത്മപ്രാപ്തിയ്ക്കു സാധനമല്ല. ഒരു ഫലത്തിന്റെ സാധനത്തെ മറെറാരു ഫലത്തെ സാധിക്കുന്നതിനായി പ്രയോഗിച്ചാൽ അതു പ്രതികൂലമായിത്തീരും. വിശപ്പോ ദാഹമോ തീരുന്നതിനു് ഓടുകയോ നടക്കുകയോ ചെയ്താൽ മതിയൊ? മനുഷ്യലോകം, പിതൃലോകം, ദേവലോകം ഇവയുടെ സാധനങ്ങളായിട്ടാണു്, പുത്രാദിസാധനങ്ങളെ പറഞ്ഞിരിക്കുന്നതു്. ആത്മപ്രാപ്തിക്കു സാധനങ്ങളായിട്ടല്ല. "സോഽയം മനുഷ്യലോകഃ പുത്രേണൈവജയ്യഃ, കർമ്മണാ പിതൃലോകോ, വിദ്യയാദേവലോകഃ" എന്നു വിശേഷിപ്പിച്ചിരിക്കയും ചെയ്യുന്നു. "ഏതാവാൻ വൈ കാമഃ" എന്നു കാമ്യത്വം പറഞ്ഞിരിക്കുന്നതുകൊണ്ടു്, ഇവ ബ്രഹ്മവിത്തിനു വിധിക്കപ്പെട്ടിട്ടുള്ളവയല്ലെന്നു് അറിയാവുന്നതുമാണു്. ബ്രഹ്മവിത്തു് ആപ്തകാമനാണു്. ആപ്തകാമനു കാമമുണ്ടാവാൻ വഴിയില്ല. "യേഷാം നോഽയമാത്മാഽയം ലോകഃ" എന്നുള്ള ശ്രുതി അനുസരിച്ചു്, ബ്രഹ്മവിത്തിനു പുത്രാദിസാധനങ്ങളുണ്ടാവാനും തരമില്ല.

ചിലർ ബ്രഹ്മവിത്തിനും ഏഷണാസംബന്ധമുണ്ടെന്നു പറയുന്നു. അവർ ബൃഹദാരണ്യകം കേട്ടിട്ടില്ല. പുത്രാദികളിലുള്ള ഏഷണകൾ അവിദ്വാന്റെ വിഷയത്തിലുള്ളവയാണെന്നും, വിദ്യാവിഷയത്തിൽ, "കിംപ്രജയാ കരിഷ്യാമഃ" എന്നു തുടങ്ങി; "യേഷാം നോഽയമാത്മാഽയംലോകഃ" എന്നു വിചാരിക്കുന്നതിനാൽ ബ്രഹ്മവിത്തിനു പുത്രാദ്യേഷണകളില്ലെന്നും ശ്രുതിതന്നെ ചെയ്തുവച്ചിട്ടുള്ള വിഭാഗം അവർ കേട്ടിട്ടില്ല. എല്ലാ ക്രിയാകാരകഫലങ്ങളുടേയും നാശമാകുന്നസ്വരൂപത്തോടുകൂടിയ വിദ്യയുണ്ടായിരിക്കുമ്പോൾ, അവിദ്യയ്ക്കും അതിന്റെ കാര്യത്തിനും അനൽപത്വരൂപമായ വി

രോധമുണ്ടെന്ന് അവർ അറിഞ്ഞിട്ടില്ല. കർമ്മസ്വരൂപമായ അവിദ്യയ്ക്കും ജ്ഞാനസ്വരൂപമായ വിദ്യയ്ക്കും പരസ്പരമുള്ള പ്രതികൂലനിലയാണ് വിരോധമെന്നു പറഞ്ഞത്. വ്യാസവാക്യവും അവർ കേട്ടിട്ടില്ല.

„യദിദം വേദവചനം കുരു കർമ്മ ത്യജേതി ച।
കാം ഗതിം വിദ്യയാ യാന്തി? കാം ച ഗച്ഛന്തി കർമ്മണാ?
ഏതദ് വൈ ശ്രോതുമിച്ഛാമി തദ്ഭവാൻ പ്രബ്രവീതുമേ
ഏതാവന്യോന്യവൈരൂപ്യേ വാർത്തേതേ പ്രതികൂലതഃ"

("അജ്ഞനോട് കർമ്മംചെയ്യുവാനും വിവേകിയോട് കർമ്മത്തെ ത്യജിക്കുവാനും ഉപദേശിക്കുന്ന വേദവചനം പ്രസിദ്ധമാണ്: അതിൽ വിദ്യകൊണ്ട് ഏതു ഗതിയെയാണ പ്രാപിക്കുന്നത്? കർമ്മം കൊണ്ട് പ്രാപിക്കുന്ന ഗതി ഏത്? ഇതു കേൾക്കുവാൻ ഞാൻ ഇച്ഛിക്കുന്നു. അതു അങ്ങ് എനിക്കു പറഞ്ഞുതന്നാലും! ഈ വിദ്യാകർമ്മങ്ങൾ രണ്ടും പരസ്പരവിരുദ്ധങ്ങളാകുന്നു- അതിനാൽ അവ ഒരുമിച്ച് അനുഷ്ഠിക്കാവുന്നവയല്ല.")

എന്ന് ശിഷ്യൻ ചോദിച്ചതിന്,

„കർമ്മണാ ബധ്യതേ ജന്തുർവിദ്യയാ ച വിമുച്യതേ,
തസ്മാത് കർമ്മ ന കുർവന്തി യതയഃ പാരദർശിനഃ"

("ജന്തു കർമ്മത്താൽ ബദ്ധനാവുകയും വിദ്യയാൽ വിമുക്തനാവുകയും ചെയ്യുന്നു. അതിനാൽ, സംസാരത്തിന്റെ മറുകര കണ്ടിട്ടുള്ള യതികൾ കർമ്മം ചെയ്യുന്നില്ല") ഇത്യാദിയായ ഉത്തരംകൊണ്ട്, ജ്ഞാനകർമ്മങ്ങളുടെ സമുച്ചയത്തിനു വിരോധം ഭഗവാൻ വ്യാസൻ കാണിച്ചിരിക്കുന്നു.

അതിനാൽ, (ശ്രുതി, സ്മൃതി മുതലായ എല്ലാത്തിനും വിരുദ്ധമായതു കൊണ്ട്,) ബ്രഹ്മവിദ്യയ്ക്കു പുരുഷാർത്ഥത്തെസാധിക്കുന്നതിനു മററുസാധനങ്ങളുടെ അപേക്ഷയില്ല. അതുതനിച്ചുതന്നെ പുരുഷാർത്ഥസാധനമാണ്. അതിനാൽ, അതിന്റെ അംഗമായി, സർവ്വസാധനസംന്യാസലക്ഷണമായ പാരിവ്രാജ്യത്തെ വിധിക്കുവാൻപോകുന്ന ആറാമദ്ധ്യായത്തിന്റെ അവസാനത്തിൽ, അമൃതസാധനം ഇത്രയുംതന്നെ എന്നു അവധാരണംചെയ്തിരിക്കുന്നതും, കർമ്മിയായ യാജ്ഞവല്ക്യൻ സംന്യസിച്ചതായിപറഞ്ഞിരിക്കുന്നതും സംന്യാസം ബ്രഹ്മവിദ്യയ്ക്കു അങ്ഗമാണെന്നുള്ളതിലേയ്ക്കു ലിങ്ഗമാണ്. കർമ്മസാധനങ്ങളൊന്നുമില്ലാത്ത മൈത്രേയിക്കു അമൃതത്വസാധനമായി ബ്രഹ്മവിദ്യയെ ഉപദേശിച്ചിരിക്കുന്നതും വിത്തത്തെ നിന്ദിച്ചു പറഞ്ഞിരിക്കുന്നതും ലിങ്ഗാന്തരങ്ങളാണ്. കർമ്മം അമൃതത്വസാധനമാണെങ്കിൽപാങ്ക്തമായ കർമ്മം വിത്തസാദ്ധ്യമായതുകൊണ്ട്, വിത്തത്തെ നിന്ദിച്ചു പറഞ്ഞിരിക്കുന്നതു അനിഷ്ടമായിത്തീരും. എന്നാൽ, കർമ്മത്തെ ത്യജിപ്പിക്കുന്നതാണെ ഇഷ്ടമെങ്കിൽ അപ്പോൾ, അതിന്റെ (കർമ്മത്തിന്റെ) സാധനമായ വിത്തത്തെ നിന്ദിച്ചിരിക്കുന്നതു യുക്തംതന്നെ. "ബ്രഹ്മ തം പരാദാത്, ക്ഷത്ത്രം തം പരാദാത്" എന്നും മററും കർമ്മാധികാരത്തിനു നിമിത്തമായ, "ഞാൻ ബ്രാഹ്മണനാണ്" "ഞാൻ ക്ഷത്രിയനാണ്." എന്നു തുടങ്ങിയുള്ള അ

ഭിമാനത്തെ നിന്ദിച്ചിരിക്കുന്നതുകൊണ്ടു് "ഇതു സർവവും ആത്മാവുതന്നെ" എന്നുള്ള ജ്ഞാനത്തിലാണ ശ്രുതിക്കു താൽപര്യമെന്നു കാണുന്നതിനാൽ, വിദ്യയുടെ അംഗമായിട്ടാണു് സംന്യാസത്തെ വിധിക്കുവാനുദ്ദേശിക്കുന്നതു്. താൻ ബ്രാഹ്മണനാണെന്നും ക്ഷത്രിയനാണെന്നുംമററുമുള്ള പ്രത്യയം നശിച്ചാൽ, "ബ്രാഹ്മണൻ ഇതു ചെയ്യണം" "ക്ഷത്രിയൻ ഇതുചെയ്യണം" എന്നുംമററുമുള്ള വിധിയ്ക്കു് വിഷയമില്ലാത്തതിനാൽ ആവക വിധികരം നിലനില്ക്കയില്ല. താൻ ബ്രാഹ്മണനാണെന്നും ക്ഷത്രിയനാണെന്നുംമററുമുള്ള പ്രത്യയം നശിച്ചിട്ടുള്ള പുരുഷനു്, ആ പ്രത്യയത്തിൻെറ സംന്യാസം ഉണ്ടായിരിക്കുന്നതിനാൽ, ആ പ്രത്യയത്തിൻെറ കാര്യങ്ങളായ കർമ്മങ്ങളുടെയും കർമ്മസാധനങ്ങളുടെയും സംന്യാസം അർത്ഥസിദ്ധമാണു്. അതുകൊണ്ടു്, ആത്മജ്ഞാനത്തിൻെറ അംഗമായി സംന്യാസത്തെ വിധിക്കുവാനായി ഉദ്ദേശിച്ചുകൊണ്ടുതന്നെയാണ താഴെപ്പറയുന്ന ആഖ്യായിക ആരംഭിക്കുന്നതു്.

ഉപ— "മൈത്രേയി"തിഹോവാച യാജ്ഞവല്ക്യ "ഉദ്യാസ്യൻ വാ അരേഹമസ്മാത് സ്ഥാനാദസ്മി; ഹന്ത തേഽനയാ കാത്യായന്യാഽന്തം കരവാണീ"തി. 1.

| | |
|---|---|
| യാജ്ഞവല്ക്യഃ | =യാജ്ഞവല്ക്യൻ |
| "മൈത്രേയി" ഇതി | ="അല്ലയോ മൈത്രേയി!" എന്നു വിളിച്ചിട്ടു് |
| ഉവാച ഹ | =പറഞ്ഞു— |
| "അരേ | ="ഹേ! |
| അഹം | =ഞാൻ |
| അസ്മാത് സ്ഥാനാത് | =ഈ സ്ഥാനത്തിൽനിന്നു്=ഈ ഗാർഹസ്ഥ്യാശ്രമത്തിൽനിന്നു് |
| ഉദ്യാസ്യൻ അസ്മി വൈ | =മുകളിൽ പോകുന്നതിനു് ആഗ്രഹമുള്ളവനായിരിക്കുന്നു. |
| ഹന്ത! | =ഇപ്പോൾ |
| തേ | =നിനക്കു |
| അനയാ കാത്യായന്യാ | =ഈ കാത്യായനിയോടു് |
| അന്തം | =അന്തത്തെ=സംബന്ധവിച്ഛേദത്തെ |
| കരവാണി | =ചെയ്യുവാൻപോകുന്നു." |
| ഇതി | =എന്നു്. |

ഭാഷ്യം – യാജ്ഞവല്ക്യൻ എന്ന ഋഷി തൻെറ ഭാര്യയായ മൈത്രേയിയെ വിളിച്ചുപറഞ്ഞു:— "അല്ലയോ മൈത്രേയി, ഞാൻ ഈ ഗാർഹസ്ഥ്യമാകുന്ന ആശ്രമത്തിൽനിന്നു മുകളിൽ പോകുന്നതിനു് ഇച്ഛിക്കുന്നു. അതിനാൽ ഞാൻ നിൻെറ അനുമതി ചോദിക്കുന്നു. എന്നു മാത്രമല്ല, നിനക്കു എൻെറ രണ്ടാമത്തെ ഭാര്യയായ കാത്യായനിയോടുള്ള സംബന്ധത്തിനു വിച്ഛേദം വരുത്തുവാനും പോകുന്നു. അതായതു്, ഭർത്താവു വഴിയായി നിങ്ങൾക്കുണ്ടായിരുന്ന സംബന്ധത്തിനു വിച്ഛേദം വരുത്തുവാൻ പോകുന്നു. ദ്രവ്യം പകുത്തുതന്നു നിങ്ങൾതമ്മിലുള്ള ബന്ധമവസാനപ്പിച്ചിട്ടു ഞാൻ പോകുവാൻപോകുന്നു. 1.

ഉപ — സാ ഹോവാച മൈത്രേയീ — "യന്നു മ ഇയം ഭഗോഃ, സർവ്വാ പൃഥിവീവിത്തേന പൂർണ്ണാ സ്യാത്, കഥം തേനാമൃതാ സ്യാ"മിതി. "നേ" തിഹോവാച യാജ്ഞവല്ക്യോ "യഥൈവോപകരണവതാം ജീവിതം, തഥൈവ തേ ജീവിതം സ്യാത്; അമൃതത്വസ്യ തു നാ ശാസ്തി വിത്തേനേ"തി. 2.

| | |
|---|---|
| സാമൈത്രേയീ ഉവാച ഹ | = ആ മൈത്രേയി പറഞ്ഞു. — |
| "ഭഗോഃ | = "അല്ലയോ ഭഗവാനേ! |
| മേ | = എനിക്ക് |
| ഇയം സർവ്വാ പൃഥിവീ | = ഈ പൃഥിവി മുഴുവൻ |
| വിത്തേന | = വിത്തംകൊണ്ട് |
| പൂർണ്ണാ | = പൂർണ്ണയായി |
| സ്യാത് യത് നു | = തീരുകയാണെങ്കിൽ |
| തേന | = അതുകൊണ്ട് |
| കഥം അമൃതാ സ്യാം" ഇതി | = ഞാൻ അമൃതയായിത്തീരുമോ?" എന്ന്. |
| യാജ്ഞവല്ക്യഃ | = യാജ്ഞവല്ക്യൻ- |
| "ന" ഇതി | = "ഇല്ല" എന്നു പറഞ്ഞിട്ട് |
| ഉവാച ഹ | = പറഞ്ഞു. — |
| "ഉപകരണവതാം | = ഉപകരണങ്ങൾ (സുഖസാധനങ്ങൾ) ഉള്ളവരുടെ |
| ജീവിതം | = ജീവിതം |
| യഥാ ഏവ സ്യാത് | = എപ്രകാരമായിരിക്കുമോ, |
| തഥാ ഏവ | = അതുപോലെതന്നെ |
| തേ ജീവിതം | = നിന്റെ ജീവിതവും |
| സ്യാത് | = ആയിരിക്കും. |
| വിത്തേന | = വിത്തംകൊണ്ട് = വിത്തസാധ്യമായ കർമ്മംകൊണ്ട് |
| അമൃതത്വസ്യ തു | = അമൃതത്വത്തിനാകട്ടെ |
| ആശാ ന അസ്തി" ഇതി | = ആശപോലുമില്ല" എന്ന്. |

ഭാഷ്യം — ഇതുകേട്ടു മൈത്രേയിപറഞ്ഞു: — "ഭഗവാനേ! എനിക്ക് ഈ പൃഥിവി മുഴുവൻ വിത്തംകൊണ്ടു പൂർണ്ണയായിരുന്നാൽ അതുകൊണ്ടു ഞാൻ അമൃതയാകുമോ?" ഒരിക്കലുമില്ലെന്നുള്ള ആക്ഷേപാർത്ഥത്തിലോ ചോദ്യാർത്ഥത്തിലോ ആണു മൈത്രേയി ഇങ്ങിനെ പറഞ്ഞതു്. പൃഥിവി നിറയെ ഉള്ള വിത്തംകൊണ്ടു സാധ്യമായ അഗ്നിഹോത്രാദികർമ്മംകൊണ്ടു താൻ അമൃതയായിത്തീരുമോ എന്നാണു മൈത്രേയി ചോദിക്കുന്നതു്. യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു — "ഇല്ല, നീ അതുകൊണ്ട് അമൃതയാകയില്ലതന്നെ. പിന്നെ അതുകൊണ്ടെന്താണു പ്രയോജനമെന്നാണെങ്കിൽ; ലോകത്തിൽ സാധനങ്ങൾ വേണ്ടുവോളമുള്ള ആളുകളുടെ ജീവിതം എങ്ങനെയോ, അതുപോലെതന്നെ നിന്റെ ജീവിതവും സുഖോപായങ്ങളും ഭോഗങ്ങളും തികഞ്ഞതായിരിക്കും. വിത്തസാധ്യമായ കർമ്മംകൊണ്ട് അമൃത

ത്വത്തെ സമ്പാദിക്കുവാനാകട്ടെ, മനസ്സുകൊണ്ടു് ആശിക്കപോലും വേണ്ട" മൈത്രേയിയുടെ വാക്യം ആക്ഷേപാർത്ഥത്തിലാണെങ്കിൽ അതിനെ അനുമോദിക്കുന്നതിനായും ചോദ്യാർത്ഥത്തിലാണെങ്കിൽ ജിജ്ഞാസാശാന്തിയ്ക്കായും ആണു്, "ഇല്ല" എന്നു യാജ്ഞവല്ക്യൻ പറഞ്ഞതു്. 2

ഉപ— സാഹോവാച മൈത്രേയീ—"യേനാഹം നാമൃതാ സ്യാം, കിമഹം തേനകുര്യ്യാം? യദേവ ഭഗവാൻ വേദ, തദേവ മേ ബ്രൂഹീ"തി. 3

| | |
|---|---|
| സാ മൈത്രേയി ഉവാച ഹ | =ആ മൈത്രേയി പറഞ്ഞു:— |
| "യേന | ="ഏതു (വിത്തം)കൊണ്ടു് |
| അഹം | =ഞാൻ |
| അമൃതാ ന സ്യാം | =അമൃതയായിത്തീരുകയില്ലയോ, |
| തേന | =അതുകൊണ്ടു്=ആ വിത്തംകൊണ്ടു് |
| അഹം | =ഞാൻ |
| കിം കുര്യ്യാം | =എന്തുചെയ്യും? |
| യത് ഏവ | =ഏതിനെയാണോ |
| ഭഗവാൻ വേദ | =ഭഗവാൻ അറിയുന്നതു് |
| തത് ഏവ | =അതിനെത്തന്നെ |
| മേ പ്രബ്രൂഹി" | =എനിക്കു പറഞ്ഞുതരിക" |
| ഇതി | =എന്നു്. |

ഭാഷ്യം—ഇതുകേട്ടു മൈത്രേയി പറഞ്ഞു —"എനിക്കു അമൃതയായിത്തീരുന്നതിനു പ്രയോജനപ്പെടാത്ത വിത്തംകൊണ്ടു് ഞാൻ എന്തുചെയ്യാനാണു? അമൃതത്വസാധനമായിഭഗവാനു് അറിയാവുന്നതേതോ അതുതന്നെ എനിക്കു പറഞ്ഞുതന്നാലും. 3.

ഉപ — സ ഹോവാച യാജ്ഞവല്ക്യഃ — പ്രിയാ ബതാരേ, നഃ സതീ പ്രിയം ഭാഷസ. ഏഹ്യാസ്സ്വ; വ്യാഖ്യാസ്യാമിതേ; വ്യാചക്ഷാണസ്യ തു മേ നിദിധ്യാസസ്വേതി. 4.

| | |
|---|---|
| സഃ യാജ്ഞവല്ക്യഃ ഉവാച ഹ | =ആ യാജ്ഞവല്ക്യൻ പറഞ്ഞു— |
| "അരേ! | ="അല്ലയോ മൈത്രേയീ, |
| ത്വം | =നീ |
| നഃ പ്രിയാബത! സതീ | =നമുക്കു പ്രിയയായിരുന്നു് |
| പ്രിയം | =പ്രിയമായിട്ടുള്ളതിനെ=ചിത്താനുകൂലമായിട്ടുള്ളതിനെ |
| ഭാഷസേ | =ഭാഷണംചെയ്യുന്നു, |
| ഏഹി | =വരിക; |
| ആസ്സ്വ | =ഇരിക്കുക; |
| തേ | =നിനക്കു് |
| വ്യാഖ്യാസ്യാമി | =വ്യാഖ്യാനിച്ചുതരാം=പറഞ്ഞുതരാം. |

| | |
|---|---|
| (കിം)തു | =എന്നാൽ, |
| വ്യാചക്ഷാണസ്യ | =വ്യാഖ്യാനിക്കുന്ന |
| മേ | =എന്റെ |
| (വാക്യാനി) | =വാക്യങ്ങളെ |
| നിദിധ്യാസസ്വ | =നീ നിദിധ്യാസനം ചെയ്തുകൊള്ളണം. |

ഭാഷ്യം—ഇപ്രകാരം, അമൃതത്വസാധനമായി ശങ്കിക്കപ്പെട്ട വിത്തസാധ്യമായ കൎമ്മം നിരാകരിക്കപ്പെട്ടപ്പോൾ, തന്റെ അഭിപ്രായംതന്നെ മൈത്രേയിക്കും ഉണ്ടായതിൽ സന്തുഷ്ടനായ യാജ്ഞവല്ക്യൻ പറഞ്ഞു—"അല്ലയോ! മൈത്രേയി, നീ എനിക്കു മുമ്പേതന്നെ പ്രിയപ്പെട്ടവളാണ്. ഇപ്പോൾ എന്റെ ചിത്തത്തിനു അനുകൂലമായിത്തന്നെ പറകയും ചെയ്യുന്നു. വന്ന് ഇരിക്കുക. നിനക്ക് ഇഷ്ടമായ, അമൃതത്വസാധനമായ ആത്മജ്ഞാനത്തെ നിനക്കു പറഞ്ഞുതരാം, എന്നാൽ വ്യാഖ്യാനംചെയ്യുന്ന എന്റെ വാക്യങ്ങളെ നീ നിദിധ്യാസനം ചെയ്തുകൊള്ളണം; അതായത്, അൎത്ഥനിശ്ചയംവരുത്തി ധ്യാനിക്കുവാൻ ഇച്ഛിച്ചുകൊള്ളണം. 4.

ഉപ—സഹോവാച—ന വാ അരേ, പത്യുഃ കാമായ പതിഃ പ്രിയോ ഭവതി; ആത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി, ന വാ അരേ, ജായായൈ കാമായ ജായാ പ്രിയാ ഭവതി; ആത്മനസ്തു കാമായ ജായാപ്രിയാ ഭവതി. നവാ അരേ, പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്തി; ആത്മനസ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി. ന വാ അരേ, വിത്തസ്യ കാമായ വിത്തം പ്രിയം ഭവതി; ആത്മനസ്തു കാമായ വിത്തം പ്രിയം ഭവതി. ന വാ അരേ ബ്രഹ്മണഃ കാമായ ബ്രഹ്മ പ്രിയം ഭവതി; ആത്മനസ്തു കാമായ ബ്രഹ്മ പ്രിയം ഭവതി. ന വാ അരേ, ക്ഷത്രസ്യ കാമായ ക്ഷത്രം പ്രിയം ഭവതി; ആത്മനസ്തു കാമായ ക്ഷത്രം പ്രിയം ഭവതി. ന വാ അരേ, ലോകാനാം കാമായ ലോകാഃ പ്രിയാ ഭവന്തി; ആത്മനസ്തു കാമായ ലോകാഃ പ്രിയാ ഭവന്തി. ന വാ അരേ, ദേവാനാം കാമായ ദേവാഃ പ്രിയാ ഭവന്തി; ആത്മനസ്തു കാമായ ദേവാഃ പ്രിയാ ഭവന്തി. ന വാ അരേ, ഭൂതാനാം കാമായ ഭൂതാനി പ്രിയാണി ഭവന്തി; ആത്മനസ്തു കാമായ ഭൂതാനി പ്രിയാണി ഭവന്തി. ന വാ അരേ, സൎവസ്യ കാമായ സൎവം പ്രിയം ഭവതി; ആത്മനസ്തു കാമായ സൎവം പ്രിയം ഭവതി. ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യോ മൈത്രേയി. ആത്മനോ വാ അരേ ദൎശനേന ശ്രവണേന മത്യാ വിജ്ഞാനേനേദം സൎവം വിദിതം. 5.

| | |
|---|---|
| സഃ ഉവാച ഹ | =ആ യാജ്ഞവല്ക്യൻ പറഞ്ഞു.— |
| "അരേ, | =“അല്ലയോ മൈത്രേയി, |
| പത്യുഃ | =പതിയുടെ |
| കാമായ | =കാമത്തിനായിട്ട്=പ്രയോജനത്തിനായിട്ട് |
| ന വൈ | =അല്ലല്ലോ, |
| പതിഃ | =പതി |
| പ്രിയഃ ഭവതി, | =പ്രിയനായിരിക്കുന്നത്; |

കിംതു =പിന്നെയോ,
ആത്മനഃ കാമായ =തന്റെ പ്രയോജനത്തിനായിട്ടാണു്
പതിഃ പ്രിയഃ ഭവതി =പതി പ്രിയനായിരിക്കുന്നതു്.
അരേ, =അല്ലയോ മൈത്രേയി,
ജായായൈ കാമായ =ജായയുടെ പ്രയോജനത്തിനായിട്ടു്
ന വൈ =അല്ലല്ലോ,
ജായാ =ജായ
പ്രിയാ ഭവതി =പ്രിയയായിരിക്കുന്നതു്;
കിംതു =പിന്നെയോ
ആത്മനഃ കാമായ =തന്റെ പ്രയോജനത്തിനായിട്ടാണു്,
ജായാ പ്രിയാ ഭവതി =ജായ പ്രിയയായിരിക്കുന്നതു്.
അരേ, =അല്ലയോ മൈത്രേയി,
പുത്രാണാം കാമായ =പുത്രന്മാരുടെ പ്രയോജനത്തിനായിട്ടു്
ന വൈ =അല്ലല്ലോ,
പുത്രാഃ പ്രിയാഃ ഭവന്തി =പുത്രന്മാർ പ്രിയന്മാരായിരിക്കുന്നതു്;
കിംതു =പിന്നെയോ,
ആത്മനഃ കാമായ =തന്റെ പ്രയോജനത്തിനായിട്ടാണു്
പുത്രാഃ പ്രിയാഃ ഭവന്തി =പുത്രന്മാർ പ്രിയന്മാരായിരിക്കുന്നതു്.
അരേ, =അല്ലയോ മൈത്രേയി,
വിത്തസ്യ കാമായ ന വൈ =വിത്തത്തിന്റെ പ്രയോജനത്തിനായിട്ടല്ലല്ലോ
വിത്തം പ്രിയം ഭവതി =വിത്തം പ്രിയമായിരിക്കുന്നതു്;
കിംതു =പിന്നെയോ
ആത്മനഃ കാമായ =ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണു്
വിത്തം പ്രിയം ഭവതി =വിത്തം പ്രിയമായിരിക്കുന്നതു്
അരേ, =അല്ലയോ മൈത്രേയി,
ബ്രഹ്മണഃ കാമായ ന വൈ =ബ്രാഹ്മണജാതിയുടെ പ്രയോജനത്തിനായിട്ടല്ലല്ലോ
ബ്രഹ്മ =ബ്രാഹ്മണജാതി
പ്രിയം ഭവതി =പ്രിയമായിരിക്കുന്നതു്;
കിംതു =പിന്നെയോ,
ആത്മനഃ കാമായ =ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണു്
ബ്രഹ്മ പ്രിയം ഭവതി =ബ്രാഹ്മണജാതി പ്രിയമായിരിക്കുന്നതു്.
അരേ, =അല്ലയോ മൈത്രേയി,
ക്ഷത്രസ്യ കാമായ ന വൈ =ക്ഷത്രിയജാതിയുടെ പ്രയോജനത്തിനായിട്ടല്ലല്ലോ
ക്ഷത്രം പ്രിയം ഭവതി, =ക്ഷത്രിയജാതി പ്രിയമായിരിക്കുന്നതു്;
കിംതു =പിന്നെയോ,
ആത്മനഃ കാമായ =ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണു

| | |
|---|---|
| ക്ഷത്രം പ്രിയം ഭവതി | =ക്ഷത്രിയജാതി പ്രിയമായിരിക്കുന്നത്. |
| അരേ, | =അല്ലയോ മൈത്രേയി, |
| ലോകാനാം കാമായ ന വൈ | =ലോകങ്ങളുടെ പ്രയോജനത്തിനായിട്ടല്ലല്ലോ |
| ലോകാഃ പ്രിയാഃ ഭവന്തി | =ലോകങ്ങൾ പ്രിയങ്ങളായിരിക്കുന്നത്; |
| കിന്തു | =പിന്നെയോ, |
| ആത്മനഃ കാമായ | =ആത്മാവിൻെറ പ്രയോജനത്തിനായിട്ടാണ് |
| ലോകാഃ പ്രിയാഃ ഭവന്തി | =ലോകങ്ങൾ പ്രിയങ്ങളായിരിക്കുന്നത്. |
| അരേ, | =അല്ലയോ മൈത്രേയി, |
| ദേവാനാം കാമായ ന വൈ | =ദേവന്മാരുടെ പ്രയോജനത്തിനായിട്ടല്ലല്ലോ |
| ദേവാഃ പ്രിയാഃ ഭവന്തി | =ദേവന്മാർ പ്രിയന്മാരായിരിക്കുന്നത്; |
| കിന്തു | =പിന്നെയോ, |
| ആത്മനഃ കാമായ | =ആത്മാവിൻെറ പ്രയോജനത്തിനായിട്ടാണ് |
| ദേവാഃ പ്രിയാഃ ഭവന്തി | =ദേവന്മാർ പ്രിയന്മാരായിരിക്കുന്നത്. |
| അരേ, | =അല്ലയോ മൈത്രേയി, |
| ഭൂതാനാം കാമായ ന വൈ | =ഭൂതങ്ങളുടെ പ്രയോജനത്തിനായിട്ടല്ലല്ലോ |
| ഭൂതാനി പ്രിയാണി ഭവന്തി | =ഭൂതങ്ങൾ പ്രിയങ്ങളായിരിക്കുന്നത്; |
| കിന്തു | =പിന്നെയോ, |
| ആത്മനഃ കാമായ | =ആത്മാവിൻെറ പ്രയോജനത്തിനായിട്ടാണ് |
| ഭൂതാനി പ്രിയാണി ഭവന്തി | =ഭൂതങ്ങൾ പ്രിയങ്ങളായിരിക്കുന്നത്. |
| അരേ, | =അല്ലയോ മൈത്രേയി, |
| സർവസ്യ കാമായ ന വൈ | =സർവത്തിൻെറയും പ്രയോജനത്തിനായിട്ടല്ലല്ലോ |
| സർവം പ്രിയം ഭവതി | =സർവവും പ്രിയമായിരിക്കുന്നത്; |
| കിന്തു | =പിന്നെയോ, |
| ആത്മനഃ കാമായ | =ആത്മാവിൻെറ പ്രയോജനത്തിനായിട്ടാണ് |
| സർവം പ്രിയം ഭവതി | =സർവവും പ്രിയമായിരിക്കുന്നത്. |
| അരേ, മൈത്രേയി | =അല്ലയോ മൈത്രേയി, |
| ആത്മാ | =ആത്മാവ് |
| ദ്രഷ്ടവ്യഃ | =ദർശിക്കപ്പെടേണ്ടതും |
| ശ്രോതവ്യഃ | =ശ്രവിക്കപ്പെടേണ്ടതും |
| മന്തവ്യഃ | =മനനം ചെയ്യപ്പെടേണ്ടതും |
| നിദിധ്യാസിതവ്യഃ വൈ | =നിദിധ്യാസനം ചെയ്യപ്പെടേണ്ടതുംആകുന്നു. |
| അരേ, | =അല്ലയോ മൈത്രേയി, |
| ആത്മനഃ | =ആത്മാവിൻെറ |
| ദർശനേന | =ദർശനംകൊണ്ടും |
| ശ്രവണേന | =ശ്രവണംകൊണ്ടും |
| മത്യാ | =മനനംകൊണ്ടും |
| വിജ്ഞാനേന | =വിജ്ഞാനംകൊണ്ടും |
| ഇദം സർവം | =ഇതെല്ലാം |
| വിദിതം ഭവതി | =വിദിതമായിത്തീരുന്നു. അറിയപ്പെട്ടതായിത്തീരുന്നു. |

ഭാഷ്യം — അമൃതത്വസാധനമായ വൈരാഗ്യത്തെ ഉപദേശിക്കണമെന്നു വിചാരിച്ചു്, ജായാപതിപുത്രാദികളെ സംന്യസിക്കുവാൻ വേണ്ടി അവയിൽ വിരാഗത്തെ ഉണ്ടാക്കുന്നതിനായി യാജ്ഞവല്ക്യൻ പറഞ്ഞു: — "അല്ലയോ മൈത്രേയി, പതിയുടെ പ്രയോജനത്തിനായിട്ടല്ലല്ലോ ('വൈ' എന്ന നിപാതം പ്രസിദ്ധമായിട്ടുള്ളതിനെ സ്മരിക്കുന്നതായി കാണിക്കുന്നു) ജായയ്ക്കു പതി പ്രിയനായിരിക്കുന്നതു്; പിന്നെയോ, ആത്മാവിന്റെ പ്രയോജനത്തിനായിട്ടയിട്ടാണല്ലോ. അതുപോലെ ജായ പതിക്കു പ്രിയയായിരിക്കുന്നതു ജായയുടെ പ്രയോജനത്തിനായിട്ടല്ലല്ലോ. ആത്മാവിന്റെ പ്രയോജനത്തിനായിത്തന്നെയാണല്ലോ. ഇതുപോലെ, പുത്രന്മാരും, വിത്തവും, ബ്രാഹ്മണജാതിയും, ക്ഷത്രിയജാതിയും, ലോകങ്ങളും, ദേവന്മാരും, ഭൂതങ്ങളും, എന്നുവേണ്ട, സർവ്വവും പ്രിയമായിരിക്കുന്നതു് അതിന്റെ ഒന്നിന്റെയും പ്രയോജനത്തിനായിട്ടല്ല. ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണു്." (മുമ്പുമുമ്പുപറഞ്ഞ പ്രീതിസാധനങ്ങൾ കൂടുതൽ അടുപ്പമുള്ളവയാണു്. അതാതിൽ വൈരാഗ്യം ഉണ്ടാകുന്നതു കൂടുതൽ ഇഷ്ടവുമാണു്. സർവ്വശബ്ദം പ്രയോഗിച്ചിരിക്കുന്നതു പറഞ്ഞതിനെയും പറയാത്തതിനെയും സങ്ഗ്രഹിക്കുന്നതിനായിട്ടാണു്.) "അതിനാൽ, ആത്മാവുതന്നെയാണു പ്രിയമായിട്ടുള്ളതു്; വേറെ ഒന്നുമല്ല എന്നതു ലോകപ്രസിദ്ധമാണു്." ("തദേതത് പ്രേയഃ പുത്രാത്" എന്നു മുമ്പു ഉപന്യസിച്ചിട്ടുള്ളതിന്റെ വ്യാഖ്യാനരീതിയിലുള്ള പ്രപഞ്ചനമാണിതു്.) "അതിനാൽ, ആത്മാവൊഴിച്ചു മററുള്ളതിലെല്ലാമുള്ള പ്രീതി, അതെല്ലാംആത്മാവിനു പ്രീതിസാധനമായിരിക്കുന്നതുകൊണ്ടുള്ളതാണു്. അതിനാൽ ആ പ്രീതി അപ്രധാനമായിട്ടുള്ളതാകുന്നു. ആത്മാവിലുള്ള പ്രീതി തന്നെയാണു മുഖ്യമായിട്ടുള്ളതു്. അതുകൊണ്ടു്, ആത്മാവു ദർശിക്കപ്പെടേണ്ടതും പൂർവ്വാചാര്യന്മാരിൽനിന്നും ആഗമത്തിൽനിന്നും ശ്രവിക്കപ്പെടേണ്ടതും, പിന്നെ യുക്തികളെക്കൊണ്ടു മനനം ചെയ്യപ്പെടേണ്ടതും, നിശ്ചയത്തോടുകൂടി ധ്യാനിക്കപ്പെടേണ്ടതുമാകുന്നു. ഇങ്ങനെ ശ്രവണമനനനിദിധ്യാസനങ്ങളാകുന്ന സാധനങ്ങളെ നിർവ്വഹിച്ചാൽ ആത്മാവു ദൃഷ്ടമായിത്തീരും. ഈ സാധനങ്ങളെല്ലാം ഒരുമിക്കുമ്പോൾ മാത്രമേ ബ്രഹ്മൈകത്വവിഷയമായ സമ്യഗ്ദർശനം തെളിയുകയുള്ളൂ. അല്ലാതെ ശ്രവണമാത്രംകൊണ്ടു അതു തെളിയുകയില്ല", ഇനി. ബ്രഹ്മക്ഷത്രാദി വർണ്ണാശ്രമാദിലക്ഷണവും ആത്മാവിൽ അവിദ്യയാൽ അധ്യാരോപിതമായ പ്രത്യയത്തിനു വിഷയവും അതായതു്, രജ്ജുവിൽ സർപ്പപ്രത്യയംപോലെയുള്ള അവിദ്യാപ്രത്യയത്തിനു വിഷയമായിരിക്കുന്നതും, ക്രിയാകാരകഫലാത്മകവുമായ കർമ്മനിമിത്തത്തെ ഉപമർദ്ദിക്കുവാനായി പറയുന്നു: — "അല്ലയോ മൈത്രേയി, ആത്മാവു ദൃഷ്ടമാകയും ശ്രവിക്കപ്പെടുകയും മനനം ചെയ്യപ്പെടുകയും അറിയപ്പെടുകയും ചെയ്യുമ്പോൾ ഇതെല്ലാം അറിയപ്പെട്ടതായിത്തീരും", 5

ഭാഷ്യം: — "ആകട്ടെ, ഒന്നു് അറിയപ്പെട്ടാൽ മറെറാന്നു് അറിയപ്പെട്ടതായിത്തീരുമെന്നു പറയുന്നതു് എങ്ങനെ?" എന്നാണെങ്കിൽ, പറയാം: — ആത്മാവൊഴിച്ചു വേറൊന്നില്ല; ഉണ്ടായിരുന്നെങ്കിൽ, ആത്മാവിനെ അറിയുന്നതുകൊണ്ടു് അതു് അറിയപ്പെട്ടതായി തീരുകയില്ലായിരുന്നു. എന്നാൽ അങ്ങനെ വേറൊന്നില്ല; എല്ലാം ആത്മാവുതന്നെ. അതിനാൽ

ആത്മാവ് അറിയപ്പെട്ടാൽ എല്ലാം അറിയപ്പെട്ടതായിത്തീരും. എന്നാൽ എല്ലാം ആത്മാവാകുന്നതെങ്ങനെ എന്നു പറയുന്നു:—

ഉപ — ബ്രഹ്മ തം പരാദാദ് യോന്യത്രാ//ത്മനോ ബ്രഹ്മ വേദ. ക്ഷത്ത്രം തം പരാദാദ് യോ/ന്യത്രാത്മനഃ ക്ഷത്ത്രം വേദ. ലോകാസ്തം പരാദുര്യോ/ന്യത്രാ//ത്മനോ ലോകാൻ വേദ. ദേവാസ്തം പരാദുര്യോ/ന്യത്രാ//ത്മനോ ദേവാൻ വേദ. ഭൂതാനി തം പരാദുര്യോ/ന്യത്രാ//ത്മനോ ഭൂതാനി വേദ. സർവം തം പരാദാദ് യോ/ന്യത്രാ//ത്മനഃ സർവം വേദ. ഇദം ബ്രഹ്മേദം ക്ഷത്ത്രമിമേ ലോകാ ഇമേ ദേവാ ഇമാനി ഭൂതാനിദം സർവം യദയമാത്മാ. 6

| | |
|---|---|
| യഃ | =ആരാണോ |
| ആത്മനഃ അന്യത്ര | =ആത്മാവിൽനിന്ന് അന്യമായി |
| ബ്രഹ്മ | =ബ്രഹ്മത്തെ=ബ്രാഹ്മണജാതിയെ |
| വേദ | =അറിയുന്നത്, |
| തം | =അവനെ |
| ബ്രഹ്മ | =ബ്രഹ്മ =ബ്രാഹ്മണജാതി |
| പരാദാദ് | =പുരുഷാർത്ഥത്തിൽനിന്ന് അകററും |
| യഃ | =ആരാണോ |
| ആത്മനഃ അന്യത്ര | =ആത്മാവിൽനിന്ന വേറെയായി |
| ക്ഷത്ത്രം | =ക്ഷത്രിയജാതിയെ |
| വേദ | =അറിയുന്നത്, |
| തം | =അവനെ |
| ക്ഷത്ത്രം | =ക്ഷത്ത്രിയജാതി |
| പരാദാത് | =പരാകരിക്കും=അകററും. |
| യഃ | =ആരാണോ |
| ആത്മനഃ അന്യത്ര | =ആത്മാവിൽനിന്ന വേറെയായി |
| ലോകാൻ | =ലോകങ്ങളെ |
| വേദ | =അറിയുന്നത്, |
| തം | =അവനെ |
| ലോകാഃ | =ലോകങ്ങൾ |
| പരാദുഃ | =പരാകരിക്കും |
| യഃ | =ആരാണോ |
| ആത്മനഃ അന്യത്ര | =ആത്മാവിൽനിന്ന അന്യരായി |
| ദേവാൻ വേദ | =ദേവന്മാരെ അറിയുന്നത്, |
| തം | =അവനെ |
| ദേവാഃ | =ദേവന്മാർ |
| പരാദുഃ | =പരാകരിക്കും. |
| യഃ | =ആരാണോ |
| ആത്മനഃ അന്യത്ര | =ആത്മാവിൽനിന്ന അന്യങ്ങളായി |
| ഭൂതാനി വേദ | =ഭൂതങ്ങളെ അറിയുന്നത് |

| | |
|---|---|
| തം | =അവനെ |
| ഭൂതാനി | =ഭൂതങ്ങൾ |
| പരാദുഃ | =കൈവല്യത്തിൽനിന്നു് അകററും. |
| യഃ | =ആരാണോ |
| ആത്മനഃ അന്യത്ര | =ആത്മാവിൽനിന്നു് അന്യമായി |
| സർവം വേദ | =സർവത്തേയും അറിയുന്നതു്, |
| തം | =അവനെ |
| സർവം | =സർവവും |
| പരാദാത് | =പുരുഷാർത്ഥത്തിൽനിന്നു് അകററും |
| ഇദം ബ്രഹ്മ | =ഈ ബ്രാഹ്മണജാതിയും |
| ഇദം ക്ഷത്ത്രം | =ഈ ക്ഷത്ത്രിയജാതിയും |
| ഇമേ ലോകാഃ | =ഈ ലോകങ്ങളും |
| ഇമേ ദേവാഃ | =ഈ ദേവന്മാരും, |
| ഇമാനി ഭൂതാനി | =ഈ ഭൂതങ്ങളും, |
| ഇദം സർവം | =ഇതു സർവവും, |
| അയം ആത്മാ യത് | =ഈ ആത്മാവു് ഏതോ |
| ഇദം ഏവ | =ഇതുതന്നെ. |

ഭാഷ്യം—ആരാണോ ആത്മാവല്ലാതെ വേറൊന്നായി ബ്രഹ്മത്തെ അറിയുന്നതു്, അതായതു്, ഈ ബ്രാഹ്മണജാതി ആത്മാവുതന്നെയല്ലെന്നു വിചാരിക്കുന്നതു്, അവനെ ആ ബ്രാഹ്മണജാതി 'അനാത്മസ്വരൂപത്തിൽ ഇവൻ എന്നെ കാണുന്നു'എന്നു വിചാരിച്ചു പുരുഷാർത്ഥത്തിൽനിന്നു് അകററും. എല്ലാവർക്കും ആത്മാവു പരമാത്മാവുതന്നെയാണല്ലോ. അതുപോലെ ക്ഷത്രിയജാതിയും ലോകങ്ങളും ദേവന്മാരും ഭൂതങ്ങളും ഇതു സർവവും. മേൽ പറയപ്പെട്ടവയെല്ലാം, ദ്രഷ്ടവ്യനെന്നും ശ്രോതവ്യനെന്നും പറഞ്ഞ പ്രകൃതനായ ആത്മാവുതന്നെയാണു്. എന്തെന്നാൽ, ഇതെല്ലാം ആത്മാവിൽനിന്നു ജനിക്കയും ആത്മാവിൽതന്നെ ലയിക്കയും സ്ഥിതികാലത്തിൽ ആത്മമയമായിരിക്കയും ചെയ്യുന്നു. ആത്മാവിൽനിന്നു വേറെയായി ഗ്രഹിക്കപ്പെടുന്നതുമില്ല. അതിനാൽ സർവവും ആത്മാവുതന്നെ. 6.

ഭാഷ്യം—"എന്നാൽ ഇപ്പോൾ എല്ലാം ആത്മാവുതന്നെ എന്നു ഗ്രഹിക്കുവാൻ കഴിയുന്നതെങ്ങനെയാണു്?" എന്നാണെങ്കിൽ ചിത്തുമാത്രം അനുഗതമായിരിക്കുന്നതിനാൽ എല്ലായിടത്തും ചിത്സ്വരൂപതാംതന്നെ എന്നു് അറിയാം. അതിനു ദൃഷ്ടാന്തം പറയുന്നു.—

ഉപ—സ യഥാ—ദുന്ദുഭേർഹന്യമാനസ്യ ന ബാഹ്യാഞ്ശബ്ദാഞ്ശക്നുയാദ് ഗ്രഹണായ; ദുന്ദുഭേസ്തു ഗ്രഹണേന, ദുന്ദുഭ്യാഘാതസ്യ വാ ശബ്ദോ ഗൃഹീതഃ. 7.

| | |
|---|---|
| സഃ യഥാ | =ആ ദൃഷ്ടാന്തം എങ്ങനെ എന്നാൽ,— |

ഹന്യമാനസ്യ =ഹന്യമാനമായ = ദണ്ഡം മുതലായതുകൊണ്ടു അടിക്കപ്പെടുന്ന
ദുന്ദുഭേഃ =ദുന്ദുഭിയുടെ =പെരുമ്പറയുടെ
ബാഹ്യാൻ ശബ്ദാൻ =ബാഹ്യങ്ങളായ ശബ്ദങ്ങളെ=ബഹിർഭൂതങ്ങളായ ശബ്ദവിശേഷങ്ങളെ
ഗ്രഹണായ =ഗ്രഹിക്കുന്നതിന്ന്
ന ശക്നുയാത് =കഴികയില്ല.
കിം തു =പിന്നെയോ
ദുന്ദുഭേഃ =ദുന്ദുഭിയുടേയോ=ദുന്ദുഭിശബ്ദസാമാന്യത്തിൻെറയോ
ദുന്ദുഭ്യാഘാതസ്യ വാ =ദുന്ദുഭിയുടെ ആഘാതത്തിൻെറയോ
ഗ്രഹണേന =ഗ്രഹണത്താൽ
ശബ്ദഃ =ശബ്ദം=ശബ്ദവിശേഷം
ഗൃഹീതഃ =ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

ഭാഷ്യം —ഏതിൻെറ സ്വരൂപത്തിൽനിന്നു വേറെയായി ഏതിനെ ഗ്രഹിക്കുവാൻ സാധിക്കയില്ലയോ അതു് അതിൻെറ സ്വരൂപത്തിലുള്ളതുതന്നെയാണെന്നുള്ളതു ലോകത്തിൽ പ്രസിദ്ധമാണു്. അതെങ്ങനെ എന്നുള്ളതിനു ലോകത്തിലുള്ള ഒരു ദൃഷ്ടാന്തം പറയാം.—ഒരു പെരുമ്പറ ദണ്ഡം മുതലായതുകൊണ്ടു് അടിക്കപ്പെടുമ്പോൾ, അതിൻെറ ശബ്ദസാമാന്യത്തിൽനിന്നു വേർതിരിച്ചു് അതിൻെറ ശബ്ദവിശേഷങ്ങളെ ഗ്രഹിക്കുവാൻ സാധിക്കയില്ല. പിന്നെയോ, ആ പെരുമ്പറയുടെ ശബ്ദസാമാന്യത്തെ ഗ്രഹിക്കുന്നതുകൊണ്ടോ പെരുമ്പറയുടെ ആഘാതത്തോടുകൂടിയ ശബ്ദസാമാന്യത്തെ ഗ്രഹിക്കുന്നതുകൊണ്ടോ "ഇവ ദുന്ദുഭിശബ്ദങ്ങളാകുന്നു" എന്നിങ്ങനെ ദുന്ദുഭിശബ്ദസാമാന്യത്തിൻെറ വിശേഷങ്ങളായിട്ടു് ശബ്ദവിശേഷങ്ങൾ ഗ്രഹിക്കപ്പെടുന്നു. അല്ലാതെ സാമാന്യത്തിൽനിന്നു വേർതിരിച്ചു ശബ്ദവിശേഷങ്ങളെ ഗ്രഹിക്കുവാൻ സാധിക്കുന്നില്ല. എന്തെന്നാൽ വിശേഷരൂപത്തിൽ അവ ഇല്ല. അതുപോലെ സ്വപ്നത്തിലും ജാഗരിതത്തിലും, പ്രജ്ഞാനത്തിൽനിന്നു വ്യതിരിക്തമായി ഒരു വസ്തുവിശേഷവും ഗ്രഹിക്കപ്പെടുന്നില്ല. അതിനാൽ പ്രജ്ഞാനത്തിൽനിന്നു വ്യതിരിക്തമായി അവ ഇല്ലെന്നു പറയുന്നതു ശരിതന്നെ. 7.

ഉപ—സ യഥാ ശങ്ഖസ്യ ധ്മായമാനസ്യ ന ബാഹ്യാഞ് ശബ്ദാഞ് ശക്നുയാദ് ഗ്രഹണായ; ശങ്ഖസ്യ തു ഗ്രഹണേന ശങ്ഖധ്മസ്യ വാ ശബ്ദോ ഗൃഹീതഃ 8.

സഃ യഥാ =ആ ദൃഷ്ടാന്തം എങ്ങനെ എന്നാൽ —
ധ്മായമാനസ്യ =ഊതപ്പെടുന്ന
ശങ്ഖസ്യ =ശങ്ഖത്തിൻെറ
ബാഹ്യാൻ ശബ്ദാൻ =ബാഹ്യങ്ങളായ ശബ്ദങ്ങളെ=ബഹിർഭൂതങ്ങളായ ശബ്ദവിശേഷങ്ങളെ
ഗ്രഹണായ =ഗ്രഹിക്കുന്നതിന്ന്
ന ശക്നുയാത് =കഴികയില്ല.

| | |
|---|---|
| കിന്തു | =പിന്നെയോ, |
| ശങ്ഖസ്യ | =ശങ്ഖത്തിന്റെയോ=ശങ്ഖശബ്ദസാമാന്യത്തിന്റെയോ |
| ശങ്ഖധ്മസ്യ വാ | =ശങ്ഖം ഊതുന്നതിന്റെയോ |
| ഗ്രഹണേന | =ഗ്രഹണത്താൽ |
| ശബ്ദഃ | =ശബ്ദം=ശംഖശബ്ദത്തിന്റെ വിശേഷം |
| ഗൃഹീതഃ | =ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു. |

ഭാഷ്യം—അതുപോലെ, ഊതപ്പെടുന്ന ശങ്ഖത്തിന്റെ ശബ്ദവിശേഷങ്ങളെ ശങ്ഖശബ്ദസാമാന്യത്തിൽനിന്നു വേർതിരിച്ചു ഗ്രഹിക്കുവാൻ സാധിക്കാത്തതും വേറൊരു ദൃഷ്ടാന്തമായി പറയാം. (ബാക്കി എല്ലാം പെരുമ്പറയുടെ കാര്യത്തിൽ പറഞ്ഞതുപോലെതന്നെ) 8.

ഉപ.—സ യഥാ—വീണായൈ വാദ്യമാനായൈ ന ബാഹ്യാഞ് ശബ്ദാഞ് ശക്നുയാദ് ഗ്രഹണായ. വീണായൈ തു ഗ്രഹണേന, വീണാവാദസ്യ വാ ശബ്ദോ ഗൃഹീതഃ 9.

| | |
|---|---|
| സഃ യഥാ | =അതു എങ്ങനെ എന്നാൽ,— |
| വാദ്യമാനായൈ | =വാദനംചെയ്യപ്പെടുന്ന |
| വീണായൈ | =വീണയുടെ |
| ബാഹ്യാൻ ശബ്ദാൻ | =ബഹിർഭൂതങ്ങളായ ശബ്ദവിശേഷങ്ങളെ |
| ഗ്രഹണായ | =ഗ്രഹിക്കുന്നതിന്ു് |
| ന ശക്നുയാത് | =കഴിയുകയില്ല; |
| കിന്തു | =പിന്നെയോ, |
| വീണായൈ | =വീണയുടെയോ |
| വീണാവാദസ്യ വാ | =വീണാവാദനത്തിന്റെയോ |
| ഗ്രഹണേന | =ഗ്രഹണത്താൽ |
| ശബ്ദഃ | =ശബ്ദം=വീണാശബ്ദവിശേഷം |
| ഗൃഹീതഃ | =ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു. |

ഭാഷ്യം—അതുപോലെ വാദനം ചെയ്യപ്പെടുന്ന വീണയുടെ ശബ്ദവിശേഷങ്ങളെ ഗ്രഹിക്കുവാൻ കഴിയാത്തതും ദൃഷ്ടാന്തമാക്കാം. അനേകം ദൃഷ്ടാന്തങ്ങൾ എടുത്തിരിക്കുന്നതു സാമാന്യങ്ങൾ വളരെയുണ്ടെന്നു് അറിയിക്കുന്നതിനാണു്. ചേതനാചേതനരൂപങ്ങളായ സാമാന്യവിശേഷങ്ങൾ വളരെയുണ്ടല്ലോ. അവയെല്ലാം പാരമ്പര്യക്രമത്തിനു പ്രജ്ഞാനഘനനാകുന്ന ഒരു മഹാസാമാന്യത്തിൽ അന്തർഭവിക്കുന്നു എന്നുള്ളതു് എങ്ങനെയാണു കാണിക്കേണ്ടതെന്നു ശ്രുതി വിചാരിക്കുന്നു. ദുന്ദുഭി, ശങ്ഖം വീണ ഇവയുടെ ശബ്ദങ്ങളുടെ സാമാന്യവിശേഷങ്ങൾ ശബ്ദത്വത്തിൽ അന്തർഭവിക്കുന്നതെങ്ങനെയോ അതുപോലെ ജഗത്തു മുഴുവൻ പ്രജ്ഞാനഘനനിൽ അന്തർഭവിക്കുന്നു- ഇങ്ങനെ, സ്ഥിതികാലത്തിൽ സാമാന്യവിശേഷങ്ങൾക്കു വ്യ

തിരേകമില്ലാത്തതിനാൽ ബ്രഹ്മം ഒന്നുമാത്രമേ ഉള്ളൂ എന്ന് അറിയുവാൻ കഴിയുന്നതാണ്. 9

ഉപ സ യഥാ —ആർദ്രൈധാഗ്നേരഭ്യാഹിതാത് പൃഥഗ് ധൂമാ വിനിശ്ചരന്ത്യേവം വാ അരേഽസ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ് യദൃഗ്വേദോ, യജുർവേദഃ, സാമവേദോഽഥർവ്വാംങ്ഗിരസ, ഇതിഹാസഃ, പുരാണം, വിദ്യാ,ഉപനിഷദഃ,ശ്ലോകാഃ, സൂത്രാണ്യനുവ്യാഖ്യാനാനി, വ്യാഖ്യാനാന്യസ്യൈവൈതാനി നിശ്വസിതാനി. 10

സഃ യഥാ =ഒരു ദൃഷ്ടാന്തം എങ്ങനെ എന്നാൽ,—
അഭ്യാഹിതാത =കൂട്ടപ്പെട്ടിരിക്കുന്ന
ആർദ്രൈധാഗ്നേഃ =പച്ചവിറകോടുകൂടിയ അഗ്നിയിൽ നിന്ന്
പൃഥക് =പല പ്രകാരത്തിൽ
ധൂമാഃ =ധൂമങ്ങൾ
യഥാ വിനിശ്ചരന്തി =എങ്ങനെ പുറപ്പെടുന്നുവോ,
ഏവം വൈ =ഇപ്രകാരംതന്നെ
അരേ, =അല്ലയോ മൈത്രേയി,
അസ്യ മഹതഃ ഭൂതസ്യ =ഈ മഹത്തായ ഭൂതത്തിൻെറ
നിശ്വസിതം =നിശ്വസിതമാണ്,
ഋഗ്വേദഃ =ഋഗ്വേദമെന്നും
യജുർവേദഃ =യജുർവേദമെന്നും
സാമവേദഃ =സാമവേദമെന്നും
അഥർവ്വാങ്ഗിരസഃ =അഥർവ്വാങ്ഗിരസമെന്നും
ഇതിഹാസഃ =ഇതിഹാസമെന്നും
പുരാണം =പുരാണമെന്നും
വിദ്യാഃ =വിദ്യകളെന്നും
ഉപനിഷദഃ =ഉപനിഷത്തുകളെന്നും
ശ്ലോകാഃ =ശ്ലോകങ്ങളെന്നും
സൂത്രാണി =സൂത്രങ്ങളെന്നും
അനുവ്യാഖ്യാനാനി =അനുവ്യാഖ്യാനങ്ങളെന്നും
വ്യാഖ്യാനാനി =വ്യാഖ്യാനങ്ങളെന്നും ഉള്ളത്
യത് =ഏതോ
ഏതത് =ഇത്.
ഏതാനി =ഇവ
അസ്യ ഏവ =ഈ മഹത്തായ ഭൂതത്തിൻെറതന്നെ
നിശ്വസിതാനി =നിശ്വസിതങ്ങളാകുന്നു.

ഭാഷ്യം—മേൽപറഞ്ഞപ്രകാരം സ്ഥിതികാലത്തിൽ ബ്രഹ്മൈകത്വം അറിയാൻ കഴിയുന്നതുപോലെ, ഉൽപത്തിക്കു മുമ്പും ബ്രഹ്മം തന്നെയാണെന്ന് അറിയുവാൻ കഴിയും. ചുക, കനൽ, ജ്വാല മുതലായവയ്ക്ക് അഗ്നിയിൽ നിന്നു പിരിയുന്നതിനു മുമ്പ്, അഗ്നിതന്നെ എന്നിങ്ങനെ അ

ന്ന്യേകത്വം ഉള്ളതുപോലേ, നാമരൂപവികൃതമായ ജഗത്തു് ഉൽപത്തിക്കുമു മ്പു പ്രജ്ഞാനഘനൻതന്നെ എന്നു ബ്രഹ്മൈകത്വം ഗ്രഹിക്കേണ്ടതാണെന്നു പറയുന്നു.—പച്ചവിറകുകളെക്കൊണ്ടുകൂട്ടിയിരിക്കുന്ന അഗ്നിയിൽ നിന്നു പല പ്രകാരത്തിൽ ധൂമങ്ങൾ—ധൂമത്തെ ഗ്രഹിച്ചിരിക്കുന്നതു തീപ്പൊരി മുതലായവയെക്കൂടി കാണിക്കുന്നതിനാണു്. ധൂമങ്ങൾ സ്ഫുലിങ്ഗങ്ങൾ മുതലായവ എന്നൎത്ഥം—പുറപ്പെടുന്നതെങ്ങനെയോ അതുപോലെ, പ്രകൃതമായ ഈ മഹത്തായ ഭൂതത്തിന്റെ നിശ്വസിതമാണു്, എന്നുവച്ചാൽ, ആളുകളുടെ നിശ്വാസംപോലെ പ്രയത്നം കൂടാതെ വെളിക്കു വന്നതാണു്, ഋഗ്വേദമെന്നും യജുൎവ്വേദമെന്നും സാമവേദമെന്നും അഥൎവ്വാങ്ഗിരസമെന്നും പറയുന്ന നാലു വക മന്ത്രങ്ങളും ഇതിഹാസാദികളും ഇതിഹാസമെന്നു പറയുന്നതു് ഉൎവ്വശീപുരൂരവസ്സുകളുടെ സംവാദം മുതലായതാണു്. അതു് "ഉൎവ്വശീ ഹാപ്സരാഃ" ഇത്യാദി ബ്രാഹ്മണം തന്നെ. പുരാണമെന്നു പറഞ്ഞതു്, "അസദ്വാ ഇദമഗ്ര ആസീത്" ഇത്യാദിയാണു്. വിദ്യ എന്നുള്ളതു് "വേദഃ സോഽയം" ഇത്യാദിയായ ദേവജനവിദ്യ (അതായതു നൃത്തഗീതാദിശാസ്ത്രം) ആകുന്നു. "പ്രിയമിത്യേതദുപാസീത" എന്നു തുടങ്ങിയുള്ളവയാണു് ഉപനിഷത്തുകൾ. ശ്ലോകങ്ങൾ എന്നു പറഞ്ഞിരിക്കുന്നതു്, "തദേതേശ്ലോകാഃ" ഇത്യാദികളായ, ബ്രാഹ്മണങ്ങളിലുള്ള മന്ത്രങ്ങളാണു്. വേദത്തിലുള്ള, "ആത്മേത്യേവോപാസീത" എന്നും മററുമുള്ള വസ്തു സങ്ഗ്രഹവാക്യങ്ങളാണു സൂത്രങ്ങൾ. മന്ത്രവിവരണങ്ങളെയാണു് അനുവ്യാഖ്യാനങ്ങൾ എന്നു പറഞ്ഞിരിക്കുന്നതു്. വ്യാഖ്യാനങ്ങൾ എന്നു പറയുന്നതു് അൎത്ഥവാദങ്ങളാകുന്നു. അഥവാ, വസ്തുസങ്ഗ്രഹവാക്യങ്ങളുടെ വിവരണവാക്യങ്ങളാണു് അനുവ്യാഖ്യാനങ്ങൾ. "ആത്മേത്യേവോപാസീത" എന്നതിനു ചതുൎത്ഥാധ്യായവും, "അന്യോസാവന്യോഹമസ്മീതി ന സ വേദ യഥാ പശുരേവം" എന്നതിനു് ഈ അധ്യായശേഷവും വിവരണവാക്യങ്ങളാകയാൽ അനുവ്യാഖ്യാനങ്ങളാകുന്നു. വ്യാഖ്യാനങ്ങൾ എന്നു പറഞ്ഞതു മന്ത്രവിവരണങ്ങളാണു്. ഇങ്ങനെ ബ്രാഹ്മണം എട്ടു വിധമുണ്ടു്. ഇങ്ങനെ ഇവിടെ ഗ്രഹിച്ചിരിക്കുന്നതു മന്ത്രങ്ങളേയും ബ്രാഹ്മണങ്ങളേയും തന്നെയാണു്. നിശ്വസിതശ്രുതി തന്നെയാണു് അതിലേക്കു പ്രമാണം. നിയതമായ രചനയോടുകൂടി മുമ്പേതന്നെയുള്ള വേദം പുരുഷനിശ്വാസംപോലെ അഭിവ്യക്തമാവുകയാണു ചെയ്തതു്. അതിനു പുരുഷന്റെ ബുദ്ധിയോ പ്രയത്നമോ ഉണ്ടായിട്ടില്ല. അതിനാൽ അതുമററൊന്നിന്റെ അപേക്ഷ കൂടാതെ തന്നെ സ്വാൎത്ഥത്തിൽ പ്രമാണമാകുന്നു അതു കൊണ്ടു്, അതു പറയുന്നതിനെ, ജ്ഞാനമായാലും കൎമ്മമായാലും, അവനവന്നു ശ്രേയസ്സിനെ ഇച്ഛിക്കുന്നവർ അങ്ങനെതന്നെ സ്വീകരിക്കേണ്ടതാണു്. പരമാത്മാവിന്നു് ഉപാധിഭൂതങ്ങളും സലിലഫേനംപോലേ വ്യാകരിക്കുന്നവയും തത്വത്തിൽനിന്നു വേറേയായി നിൎവ്വചിക്കുവാൻ സാധിക്കാത്തവയും എല്ലാ അവസ്ഥയിലുമിരിക്കുന്നവയുമായ നാമരൂപങ്ങൾക്കു തന്നെയാണു സംസാരത്വമെന്നുള്ളതിനാൽ നാമത്തിനു മാത്രം നിശ്വസിതത്വം പറഞ്ഞു. അതുകൊണ്ടുതന്നെ രൂപത്തിനും നിശ്വസിതത്വം സിദ്ധിക്കുന്നതാണു്. അഥവാ, "ബ്രഹ്മ തം പരാദാത്... ഇദം സൎവ്വം യദയമാത്മാ" എന്നതുകൊണ്ടു എല്ലാ ദ്വൈതജാലവും അവിദ്യാവിഷയമാണെന്നു പറഞ്ഞിരിക്കുന്നു. അ

തിനാൽ വേദത്തിന് അപ്രമാണ്യം ശങ്കിക്കാവുന്നതാണ്. ആ ശങ്കയെ നീക്കുന്നതിനായിട്ടാണ്, പുരുഷനിശ്വാസംപോലേ പ്രയത്നം കൂടാതെ ഉണ്ടായതായതുകൊണ്ടു വേദം പ്രമാണമാണെന്നും അതു മററു ഗ്രന്ഥംപോലെ അല്ലെന്നും പറഞ്ഞിരിക്കുന്നത്. 10.

ഭാഷ്യം — അത്രതന്നെയുമല്ല; പ്രജ്ഞാനത്തിനു പുറമേ വേറെയില്ലാത്തതുകൊണ്ട്, ജഗത്തിനു ബ്രഹ്മത്വം സ്ഥിതികാലത്തിലും ഉൽപത്തികാലത്തിലും മാത്രമല്ല; പ്രളയകാലത്തിലും സിദ്ധിക്കുന്നു ജലബുദ്ബുദം മുതലായതു സലിലത്തിനു പുറമേ ഇല്ലാത്തതുപോലെ, പ്രജ്ഞാനത്തിന്റെ കാര്യങ്ങളും അതിൽതന്നെ ലയിക്കുന്നവയുമായ നാമരൂപകർമ്മങ്ങളും പ്രജ്ഞാനത്തിനു പുറമേ ഇല്ല. അതിനാൽ, പ്രജ്ഞാനഘനവും ഏകരസവുമായ ബ്രഹ്മം ഒന്നല്ലാതെ വേറെ ഒന്നുമില്ലെന്ന് അംഗീകരിക്കേണ്ടതാണെന്നുള്ളതിനാൽ പറയുന്നു. —

ഉപ — സ യഥാ — സർവ്വാസാമപാം സമുദ്ര ഏകായനമേവം സർവ്വേഷാംസ്പർശാനാം ത്വഗേകായനം; ഏവം സർവ്വേഷാം ഗന്ധാനാം നാസികേ ഏകായനം; ഏവം സർവ്വേഷാം രസാനാം ജിഹ്വൈകായനം; ഏവം സർവ്വേഷാം രൂപാണാം ചക്ഷുരേകായനം; ഏവം സർവ്വേഷാം ശബ്ദാനാം ശ്രോത്രമേകായനം; ഏവം സർവ്വേഷാം സങ്കല്പാനാം മന ഏകായനം; ഏവം സർവ്വാസാം വിദ്യാനാം ഹൃദയമേകായനം; ഏവം സർവ്വേഷാം കർമ്മണാം ഹസ്താവേകായനം; ഏവം സർവ്വേഷാമാനന്ദാനാമുപസ്ഥ ഏകായനം; ഏവം സർവ്വേഷാം വിസർഗ്ഗാണാം പായുരേകായനം ഏവം സർവ്വേഷാമധ്വനാം പാദാവേകായനം; ഏവം സർവ്വേഷാം വേദാനാം വാഗേകായനം. 11.

| | |
|---|---|
| സഃ | = അത് = പ്രളയപ്രദർശനത്തിനായുള്ള (ദൃഷ്ടാന്തം പറയുന്നു. |
| യഥാ | = ഏതുപ്രകാരമാണോ |
| സർവ്വാസാം അപാം | = എല്ലാ അപ്പുകൾക്കും |
| സമുദ്രഃ | = സമുദ്രം = ജലസാമാന്യം |
| ഏകായനം | = ഏകായനമായിരിക്കുന്നത് = ഒരേഒരു പ്രളയസ്ഥാനമായിരിക്കുന്നത്, |
| ഏവം | = ഇപ്രകാരം |
| സർവ്വേഷാം സ്പർശാനാം | = എല്ലാ സ്പർശങ്ങൾക്കും |
| ത്വക് | = ത്വക്ക് = ത്വഗ്വിഷയമായ സ്പർശസാമാന്യം |
| ഏകായനം | = ഏകായനമാകുന്നു. |
| ഏവം | = ഇപ്രകാരം |
| സർവ്വേഷാം ഗന്ധാനാം | = എല്ലാ ഗന്ധങ്ങൾക്കും |
| നാസികേ | = നാസികകൾ = ഘ്രാണവിഷയസാമാന്യം |
| ഏകായനം | = ഏകായനമാകുന്നു. |
| ഏവം | = ഇപ്രകാരം |
| സർവ്വേഷാം രസാനാം | = എല്ലാ രസങ്ങൾക്കും |

| | |
|---|---|
| ജിഹ്വാ | =ജിഹ്വാ=ജിഹ്വേന്ദ്രിയവിഷയസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വേഷാം രൂപാണാം | =എല്ലാ രൂപങ്ങൾക്കും |
| ചക്ഷുഃ | =ചക്ഷുസ്സ് =ചക്ഷുർവിഷയസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വേഷാം ശബ്ദാനാം | =എല്ലാ ശബ്ദങ്ങൾക്കും |
| ശ്രോത്രം | =ശ്രോത്രം=ശ്രോത്രവിഷയസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വേഷാം സങ്കല്പാനാം | =എല്ലാ സങ്കല്പങ്ങൾക്കും |
| മനഃ | =മനസ്സ് =മനോവിഷയസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വാസാം വിദ്യാനാം | =എല്ലാ വിദ്യകൾക്കും |
| ഹൃദയം | =ഹൃദയം=ബുദ്ധിവിഷയസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വേഷാം കർമ്മണാം | =എല്ലാ ആദാനവിശേഷങ്ങൾക്കും |
| ഹസ്തൗ | =ഹസ്തങ്ങൾ=ഹസ്തവിഷയസാമാന്യമായ ആദാനസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വേഷാം ആനന്ദാനാം | =എല്ലാ ആനന്ദങ്ങൾക്കും |
| ഉപസ്ഥഃ | =ഉപസ്ഥം=ആനന്ദസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വേഷാംവിസർഗാണാം | =എല്ലാ വിസർഗങ്ങൾക്കും |
| പായുഃ | =പായു=വിസർഗസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വേഷാം അധ്വനാം | =എല്ലാഗമനങ്ങൾക്കും |
| പാദൗ | =പാദങ്ങൾ=ഗമനസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |
| ഏവം | =ഇപ്രകാരം |
| സർവ്വേഷാം വേദാനാം | =എല്ലാവേദങ്ങൾക്കും=എല്ലാ വചനവിശേഷങ്ങൾക്കും |
| വാക് | =വാക്ക് =വചനസാമാന്യം |
| ഏകായനം | =ഏകായനമാകുന്നു. |

ഭാഷ്യം - പ്രളയത്തെ കാണിക്കുന്നതിനു ദൃഷ്ടാന്തം പറയുന്നു—അതു് എങ്ങനെയെന്നാൽ, നദി, വാപി, തടാകം മുതലായ അപ്പുകൾക്കെല്ലാം സമുദ്രമാണല്ലൊ (ഇവിടെ സമുദ്രശബ്ദംകൊണ്ടു ജലസാമാന്യത്തെയാണു, വിവക്ഷിച്ചിരിക്കുന്നതു്) ഒരേ ഒരു അയനം, അല്ലെങ്കിൽ ഗതി. സമുദ്രത്തിലാണല്ലൊ ഇവയുടെ പ്രളയം, അതായതു ഐക്യപ്രാപ്തി. അതുപോലെ, മൃദു, കർക്കശം, കഠിനം, പിച്ഛിലം (വഴുവഴുപ്പുള്ളതു) മുതലായ വായുവിന്റെ അന്യഭ്രതങ്ങളായ എല്ലാ സ്പർശങ്ങൾക്കും ഏകായനം ത്വക്കാകുന്നു. ത്വക്കെന്നു പറഞ്ഞതു ത്വക്കിനു വിഷയമായ സ്പർശസാമാന്യത്തെയാണു്. അപ്പുകൾ സമുദ്രത്തിൽ പ്രവേശിച്ചാൽ അതിൽനിന്നു വേറേയല്ലാത്തവയായി, അല്ലെങ്കിൽ വേറേയില്ലാത്തവയായിത്തീരുമല്ലോ. അതുപോലെ, ആ സ്പർശസാമാന്യത്തിൽ പ്രവേശിച്ച സ്പർശവിശേഷങ്ങളും, ആ സ്പർശസാമാന്യത്തിനു പുറമേ ഇല്ലാത്തവയായിത്തീരുന്നു. എന്തെന്നാൽ, ആ സ്പർശവിശേഷങ്ങൾ ആ സ്പർശസാമാന്യത്തിന്റെ സ്വരൂപവിശേഷങ്ങൾ മാത്രമായിരുന്നു.

അതുപോലെ, ത്വക്ശബ്ദവാച്യമായ ആ സ്പർശസാമാന്യവും മനോവിഷയസാമാന്യമാത്രമായ മനഃസങ്കല്പത്തിൽ, ത്വഗ്വിഷയസാമാന്യത്തിൽ സ്പർശവിശേഷങ്ങൾ എന്നപോലെ, പ്രവേശിച്ചു്, അതിനു പുറമേ ഇല്ലാത്തവയായിത്തീരുന്നു. ഇങ്ങനെതന്നെ മനോവിഷയവും ബുദ്ധിസാമാന്യമാത്രത്തിൽ പ്രവേശിച്ചു്, അതിൽനിന്നു വേറേ ഇല്ലാത്തതായിത്തീരുന്നു. അതായതു വിജ്ഞാനമാത്രമായിത്തീൎന്നു്, അപ്പുകൾ സമുദ്രത്തിൽ എന്നപോലെ, പ്രജ്ഞാനഘനമായ പരമായ ബ്രഹ്മത്തിൽ പ്രളയം പ്രാപിക്കുന്നു. ഇങ്ങനെ, പരമ്പരാക്രമത്തിൽ, ശബ്ദം മുതലായതു ഗ്രാഹകമായ കരണത്തോടുകൂടി, പ്രജ്ഞാനഘനത്തിൽ പ്രളയത്തെ പ്രാപിക്കുമ്പോൾ, ഉപാധിയില്ലാത്തതിനാൽ, സൈന്ധവഘനംപോലെ ഏകരസവും വിജ്ഞാനഘനവും അനന്തവും അപാരവും നിരന്തരവുമായ ബ്രഹ്മം വ്യവസ്ഥിതമായിത്തീരുന്നു. അതിനാൽ, ഏകവും അദ്വയവുമായ ആത്മാവു മാത്രമേ ഉള്ളു എന്നു് അംഗീകരിക്കേണ്ടതാണു്.

അതുപോലെ, എല്ലാഗന്ധങ്ങൾക്കും, അതായതു എല്ലാപൃഥിവീവിശേഷങ്ങൾക്കും നാസികകൾ ഏകായനമാകുന്നു. നാസികകൾ എന്നതു പൃഥിവീസാമാന്യമാണു്: അപ്രകാരംതന്നെ, എല്ലാരസങ്ങൾക്കും—അപ്പുകളുടെ വിശേഷങ്ങൾക്കും—ജിഹ്വേന്ദ്രിയവിഷയസാമാന്യം ഏകായനമാണു്. അതുപോലെ, എല്ലാ രൂപങ്ങൾക്കും, എന്നുവെച്ചാൽ, എല്ലാ തേജോവിശേഷങ്ങൾക്കും ചക്ഷുർവിഷയസാമാന്യം ഏകായനമാകുന്നു. അതുപോലെതന്നെ എല്ലാശബ്ദങ്ങൾക്കും ശ്രോത്രവിഷയസാമാന്യം ഏകായനമാണു്, എന്നുംമററുമുള്ളതു മുൻപറഞ്ഞതുപോലെതന്നെ. അതുപോലെതന്നെ, ശ്രോത്രാദി വിഷയസാമാന്യങ്ങൾക്കു മനോവിഷയസാമാന്യമായ സങ്കല്പത്തിലും, മനോവിഷയസാമാന്യത്തിനു ബുദ്ധിവിഷയസാമാന്യമായ വിജ്ഞാനമാത്രത്തിലും പ്രളയം കണ്ടുകൊള്ളണം. വിജ്ഞാനമാത്രമായിത്തീൎന്നു പ്രജ്ഞാനഘനമായ പരമായ ബ്രഹ്മത്തിൽ പ്രളയത്തെ പ്രാപിക്കുന്നു. അതുപോലെ കർമ്മേന്ദ്രിയങ്ങളുടെ വിഷയങ്ങളായ, വദനം

ആദാനം, ഗമനം, വിസർഗം, ആനന്ദം ഇവയുടെ വിശേഷങ്ങൾ അതാതു ക്രിയകളുടെ സാമാന്യങ്ങളിൽ തന്നെ പ്രവേശിച്ചു്, സമുദ്രത്തിൽ പ്രവേശിച്ച അബ്‌വിശേഷങ്ങൾ എന്നപോലെ, വിഭാഗയോഗ്യങ്ങളല്ലാത്തവയായിത്തീരുന്നു. ആ സാമാന്യങ്ങൾ പ്രാണമാത്രവും പ്രാണൻ പ്രജ്ഞാനമാത്രവും തന്നെയാണ്. "യോ വൈ പ്രാണഃ സാ പ്രജ്ഞാ, യാ വൈ പ്രജ്ഞാ സ പ്രാണഃ" എന്ന കൗഷീതകികളുടെ ശ്രുതി പ്രജ്ഞയ്ക്കും പ്രാണനും തമ്മിൽ അഭേദത്തെ കാണിക്കുന്നു.

ചോദ്യം—എല്ലായിടത്തും വിഷയത്തിന്റെ പ്രളയം മാത്രമേ പറഞ്ഞുള്ളൂ. കരണത്തിന്റെ പ്രളയത്തെപ്പററി ഒന്നും പറഞ്ഞില്ല. അതിൽ എന്താണ് അഭിപ്രായം?

സമാധാനം—ശരിതന്നെ; എന്നാൽ ശ്രുതി, കരണത്തെ വിഷയത്തിന്റെ സമാനജാതീയമായിട്ടാണ കരുതിയിരിക്കുന്നതു്; അല്ലാതെ, വേറൊരു ജാതിയിൽ പെട്ടതായിട്ടല്ല. കരണമെന്നു പറയുന്നതു്, വിഷയം തന്നെ തന്റെ ഗ്രാഹകമായി വേറൊരുരൂപത്തിൽ സ്ഥിതിചെയ്യുന്നതാകുന്നു. രൂപവിശേഷത്തിന്റെ തന്നെ അവസ്ഥാവിശേഷമായ പ്രദീപം സർവരൂപങ്ങളേയും പ്രകാശിപ്പിക്കുന്നതിനു കരണമായിരിക്കുന്നുണ്ടല്ലൊ. അതുപോലെ, എല്ലാവിഷയവിശേഷങ്ങളുംതന്നെ തങ്ങളുടെ ഗ്രാഹകങ്ങൾ എന്ന നിലയിൽ, പ്രദീപംപോലെ സ്ഥിതിചെയ്യുന്നതാണു കരണങ്ങൾ. അതിനാൽ, കരണങ്ങളുടെ പ്രളയത്തിൽ വേറെ യത്നം ചെയ്യേണ്ട ആവശ്യമില്ല. കരണങ്ങൾ വിഷയസാമാന്യാത്മകങ്ങളായതുകൊണ്ടു്, വിഷയങ്ങളുടെ പ്രളയംകൊണ്ടുതന്നെ കരണങ്ങളുടെ പ്രളയം സിദ്ധമായിത്തീരുന്നു. 11

ഭാഷ്യം—മുൻഗ്രന്ഥത്തിൽ, "ഇദം സർവം യദയമാത്മാ" എന്നതിനു ഹേതുവായി, ആത്മസാമാന്യത്വവും, ആത്മജത്വവും, ആത്മപ്രളയത്വവും പറഞ്ഞു. അതുകൊണ്ടു്—ഉൽപത്തിസ്ഥിതിപ്രളയകാലങ്ങളിൽ പ്രജ്ഞാനത്തിനുപുറമേ ഇല്ലാത്തതുകൊണ്ടു്, പ്രജ്ഞാനമായ ബ്രഹ്മംതന്നെയായ ആത്മാവുതന്നെയാണിതെല്ലാമെന്നു പ്രതിജ്ഞചെയ്തിട്ടുള്ളതിനെ യുക്തികൊണ്ടു സാധിച്ചുകഴിഞ്ഞു. ഈ പ്രളയത്തെ സ്വാഭാവികമെന്നു പൗരാണികന്മാർ പറയുന്നു. 'ബ്രഹ്മവിത്തുകൾക്കുള്ള, ബ്രഹ്മവിദ്യാനിമിത്തവും ബുദ്ധിപൂർവകവുമായ പ്രളയത്തെയാകട്ടെ, ആത്യന്തികമെന്നാണു പറയുന്നതു്. അതു് അവിദ്യാനിരോധംകൊണ്ടുണ്ടാകുന്നതാണ്. അതിനെപ്പററി പറയുന്നതിനായി ഉത്തരഗ്രന്ഥം വിശേഷിച്ചു് ആരംഭിക്കുന്നു.

ഉപ—സ യഥാ—സൈന്ധവഖില്യ ഉദകേ പ്രാസ്ത ഉദകമേവാനുവിലീയേത; നഹാസ്യോദ്ഗ്രഹണായസ്യാത്. യതോയതസ്ത്വാദദീത ലവണമേവ. ഏവം വാ അര ഇദം മഹദ്ഭൂതമനന്തമപാരം വിജ്ഞാനഘന ഏവ- ഏതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനു വിനശ്യതി; ന പ്രേത്യ സംജ്ഞാസ്തീത്യരേ ബ്രവീമീതി ഹോവാച യാജ്ഞവല്ക്യഃ. 12

സഃ യഥാ =അതു് എങ്ങനെഎന്നാൽ —
ഉദകേ =ഉദകത്തിൽ=ജലത്തിൽ

| | |
|---|---|
| പ്രാസ്തഃ | =പ്രാസ്തമായ=പ്രക്ഷിപ്തമായ |
| സൈന്ധവഖില്യഃ | =സൈന്ധവഖില്യം=ഉപ്പുകഷണം |
| ഉദകം അനു ഏവ | =ഉദകത്തിന്റെ പിന്നാലെതന്നെ |
| വിലീയേത | =വിലയിക്കുന്നു. |
| അസ്യ | =ഈ സൈന്ധവഖില്യത്തിന്റെ |
| ഉദ്ഗ്രഹണായ ഇവ | =ഉദ്ഗ്രഹണത്തിന്=മുമ്പേയുള്ള സ്ഥിതിയിലുള്ള ഗ്രഹണത്തിന് |
| ന സ്യാത് ഹ | =ഒരുവനും ശക്തനാകയില്ലതന്നെ |
| കിന്തു | =എന്നാൽ |
| യതഃയതഃ | =എവിടെ എവിടെ നിന്ന് |
| ആദദീത | =ആദാനം ചെയ്യുന്നുവോ =എടുത്തുരുചിച്ചു നോക്കുന്നുവോ |
| തതഃ തതഃ | =അവിടെയവിടെ |
| ലവണം ഏവ. | =ഉപ്പുതന്നെ ആയിരിക്കും. |
| ഏവം വൈ | =ഇപ്രകാരംതന്നെ, |
| അരേ | =അല്ലയോ മൈത്രേയി, |
| ഇദം മഹദ് ഭൂതം | =ഈ മഹത്തായ ഭൂതം. |
| അനന്തം | =അനന്തവും |
| അപാരം | =അപാരവുമായ |
| വിജ്ഞാനഘനഃ ഏവ | =വിജ്ഞാനഘനംതന്നെ. |
| ഏതേഭ്യഃ ഭൂതേഭ്യഃ | =ഈ ഭൂതങ്ങളിൽനിന്ന് |
| സമുത്ഥായ | =സമുത്ഥാനംചെയ്തിട്ട്. |
| താനി അനു ഏവ | =അവയുടെ പിന്നാലെതന്നെ |
| വിനശ്യതി | =വിനാശത്തെ പ്രാപിക്കുന്നു. |
| പ്രേത്യ | =പ്രേതനായതിന്റെശേഷം |
| സംജ്ഞാ | =സംജ്ഞ=വിശേഷസംജ്ഞ |
| ന അസ്തി | =ഇല്ല. |
| ഇതി | =എന്ന് |
| അരേ | =അല്ലയോ മൈത്രേയി, |
| ബ്രവീമി | =ഞാൻ പറയുന്നു." |
| ഇതി | =എന്ന് |
| യാജ്ഞവല്ക്യഃ | =യാജ്ഞവല്ക്യൻ |
| ഉവാചഹ | =പറഞ്ഞു. |

ഭാഷ്യം—അതിന്—ആത്യന്തികപ്രളയത്തിന്—ദൃഷ്ടാന്തം പറയുന്നു—സ്യന്ദനംനിമിത്തം ഉദകത്തെ സിന്ധു എന്നു പറയുന്നു. സിന്ധുവിന്റെ വികാരമെന്നോ സിന്ധുവിൽ ഉണ്ടായതെന്നോ ഉള്ള അർത്ഥത്തിൽ ഉപ്പിനു സൈന്ധവമെന്നു പേർപറയുന്നു. ഖിലം എന്നതിനെത്തന്നെ സ്വാർത്ഥത്തിൽ യ പ്രത്യയം ചേർത്തു പറയുന്നതാണ് ഖില്യശബ്ദം. അതിനു കഷണമെന്നർത്ഥം. ഇങ്ങനെ സൈന്ധവഖില്യം എന്നു പറയുന്ന ഉപ്പുകട്ട സ്വയോനിയായ ഉദകത്തിൽ നിക്ഷിപ്തമായാൽ, ഉദകം വിലയിക്കുന്നതോട്ട

കൂടിത്തന്നെ അതു വിലയിക്കുന്നതായിക്കാണാം. ഖില്യത്തിന് ഭൗമതേജസ്സിന്റെ സമ്പർക്കംകൊണ്ടുണ്ടായിട്ടുള്ള കാഠിന്യം സ്വയോനിസമ്പർക്കംകൊണ്ടു വിട്ടുപോകുന്നതിനെയാണ് ഉദകത്തിന്റെ വിലയനമായി വിവക്ഷിച്ചിരിക്കുന്നത്. അതോടുകൂടിത്തന്നെ സൈന്ധവഖില്യവും വിലയിക്കുന്നതായി പറയുന്നു. അതുകൊണ്ടാണ് ഉദകം വിലയിക്കുന്നതോടുകൂടി വിലയിക്കുന്നു എന്നു പറഞ്ഞിരിക്കുന്നത്. ഈ ഖില്യത്തെ മുമ്പിലത്തെനിലയിൽ വെള്ളത്തിൽനിന്ന് എടുക്കുന്നതിന്, എത്ര സമർത്ഥനായിരുന്നാലും ആർക്കും സാധിക്കുകയില്ല. എന്തെന്നാൽ, ഏതു ദേശത്തിൽനിന്നെടുത്തു രുചിച്ചു നോക്കിയാലും ആ വെള്ളം ഉപ്പുരസമുള്ളതായിരിക്കുമെന്നല്ലാതെ ഉപ്പുകട്ടയായി കാണുകയില്ല.

മേൽ കാണിച്ച ദൃഷ്ടാന്തംപോലെയാണ്, അല്ലയോ മൈത്രേയി, ഈ പരമാത്മാവെന്നു പറയുന്ന മഹത്തായ ഭൂതം. ഈ ഭൂതത്തിൽനിന്ന് അവിദ്യയാൽ പരിച്ഛിന്നയായിട്ടാണ് നീ ഖില്യഭാവത്തെ പ്രാപിച്ചു മർത്ത്യയായും ജന്മം, മരണം, അശനായ, പിപാസ മുതലായ സംസാരധർമ്മങ്ങളോടുകൂടിയവളായും ഇരിക്കുന്നത്. ഞാൻ നാമരൂപകാര്യാത്മികയും ഇന്നാരുടെ വംശത്തിൽ ജനിച്ചവളുമാണെന്നു നീ അഭിമാനിക്കുന്നതാണു ഖില്യഭാവം. അതു നിനക്കു കാര്യകരണാത്മകങ്ങളായ ഭൂതങ്ങളാകുന്ന ഉപാധിയോടുള്ള സംബന്ധഭ്രാന്തിയാൽ ഉണ്ടായിട്ടുള്ളതാണ്. ആ ഖില്യഭാവം, സൈന്ധവഖില്യത്തിനു മഹാസമുദ്രംപോലെ തനിക്കു യോനിയും, അജരവും അമരവും അഭയവും, ശുദ്ധവും സൈന്ധവഘനംപോലെ ഏകരസമായ പ്രജ്ഞാനഘനവും അനന്തവും, അപാരവും നിരന്തരവും അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന ഭ്രാന്തിനിമിത്തമുള്ള ഭേദമില്ലാത്തതും ആയ പരമാത്മാവാകുന്ന ഈ മഹത്തായ ഭൂതത്തിൽ പ്രവേശിപ്പിക്കപ്പെടുന്നു. അങ്ങനെ പ്രവേശിച്ച ആ ഖില്യഭാവം സ്വയോനിയാൽ ഗ്രസിക്കപ്പെടുകയും അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന ഭേദഭാവം നശിപ്പിക്കപ്പെടുകയും ചെയ്യുമ്പോൾ അദ്വൈതവും ഏകവുമായ ഈ മഹത്തായ ഭൂതംതന്നെ. എല്ലാത്തിനെക്കാളും മഹത്തായതുകൊണ്ടും ആകാശം മുതലായതിനു കാരണമായതുകൊണ്ടുമാണു മഹത്തെന്നു പറഞ്ഞിരിക്കുന്നത്. മൂന്നു കാലത്തിലും സ്വരൂപത്തിനു മാറ്റമില്ലാത്തതുകൊണ്ട്, എപ്പോഴും പരിനിഷ്പന്നമായിട്ടുള്ളതെന്ന അർത്ഥത്തിൽ ത്രൈകാലികമായ നിഷ്ഠാപ്രത്യയം ചേർന്നതാണു ഭൂതശബ്ദം. അഥവാ, ഭൂതശബ്ദത്തിന്റെ അർത്ഥം, പരമാർത്ഥമായിട്ടുള്ളതെന്നായിരിക്കട്ടെ. മഹത്തും പരമാർത്ഥമായിട്ടുള്ളതുമെന്ന അർത്ഥത്തിലാണു മഹത്തായ ഭൂതമെന്നു പറഞ്ഞിരിക്കുന്നത്. ലൗകികമായ ഹിമവാൻ മുതലായ പർവ്വതംപോലെയുള്ള വസ്തു മഹത്താണെങ്കിലും, സ്വപ്നേന്ദ്രജാലസദൃശമായതുകൊണ്ട് അതൊന്നും പരമാർത്ഥവസ്തുവല്ല. അതിനാൽ ഈ മഹത്തായ ഭൂതമെന്നു വിശേഷിപ്പിച്ചിരിക്കുന്നു. അന്തമില്ലാത്തത് അനന്തം. അനന്തത്വം ആപേക്ഷികമായും പക്ഷേ വരാവുന്നതുകൊണ്ടാണ് അപാരമെന്നു വീണ്ടും വിശേഷിപ്പിച്ചിരിക്കുന്നത്. വിജ്ഞാനമെന്നതു വിജ്ഞപ്തിയാണ്. വിജ്ഞാനവും ഘനവുമായിട്ടുള്ളതു വിജ്ഞാനഘനം. വേറെ ജാതി അതിൽ പെട്ടിട്ടില്ലെന്നു കാണിക്കുവാനാണു ഘനശബ്ദം. സുവർണ്ണഘനം, അയോഘനം എന്നൊക്കെ

പറയുമ്പോൾ ഈങ്ങനെയാണല്ലോഅൎത്ഥം. 'ഏവ' എന്നതു് അവധാരണത്തിന്നായിട്ടാണ്. ഇടയ്ക്കു വേറൊരു ജാതിയുമില്ലെന്നർത്ഥം.

"ഇതു്, പരമാൎത്ഥത്തിൽ ഏകവും അദ്വൈതവും സ്വച്ഛവും സംസാരധൎമ്മങ്ങളുടെ സംപൎക്കമില്ലാത്തതുമാണെങ്കിൽ, ജാതനെന്നും മൃതനെന്നും സുഖി എന്നും ദുഃഖിയെന്നും ഞാൻ എന്നും എന്റെഎന്നും മററുമുള്ള ലക്ഷണത്തോടുകൂടിയതും അനേകസംസാരധർമ്മങ്ങളാൽ ദൂഷിപ്പിക്കപ്പെട്ടതുമായ ഈ ഖില്യഭാവം ആത്മാവിന്നു എന്തുനിമിത്തത്താലാണുണ്ടാകുന്നതു്?" എന്നു ചോദിക്കയാണെങ്കിൽ അതിന്നുത്തരം പറയുന്നു.—സ്വച്ഛനും സലിലോപമനുമായ പരമാത്മാവിന്റെ കാൎയ്യകരണവിഷയങ്ങളുടെ ആകാരത്തിൽ പരിണമിച്ചിരിക്കുന്നവയും നാമരൂപാത്മകങ്ങളും സലിലഫേനം പോലെയും ബുദ്ബുദംപോലെയുമുള്ളവയും, പരമാർത്ഥവിവേകജ്ഞാനം കൊണ്ടു നദികൾ സമുദ്രത്തിൽ ലയിക്കുന്നതുപോലെ പ്രജ്ഞാനഘനമായ ബ്രഹ്മത്തിൽ ലയിപ്പിക്കാമെന്നു മുമ്പു പറഞ്ഞിട്ടുള്ളവയും, ഹേതുഭൂതങ്ങളും സത്യശബ്ദവാച്യങ്ങളുമായ ഈ ഭൂതങ്ങളിൽനിന്ന്, സിന്ധുവിൽനിന്നു തേജഃസംബന്ധംകൊണ്ടു സൈന്ധവം ഉദ്ഗമിക്കുന്നതുപോലെയും, അപ്പുകളിൽനിന്നു സൂൎയ്യചന്ദ്രാദിപ്രതിബിംബവും, സ്വച്ഛമായ സ്ഫടികത്തിന്ന് അലക്തകം മുതലായ ഉപാധികൾനിമിത്തം രക്താദിഭാവവും ഉണ്ടാകുന്നതുപോലെയും, വിശേഷാത്മാവാകുന്ന ഖില്യഭാവത്തിൽ സമുത്ഥാനം ചെയ്യുന്നു. പിന്നെ, ഏതു ഭൂതങ്ങളിൽനിന്നാണോ ഉത്ഥിതനായതു്, ആ ഭൂതങ്ങൾ, ശാസ്ത്രാചാൎയ്യോപദേശത്താൽ ഉണ്ടാകുന്ന ബ്രഹ്മവിദ്യകൊണ്ട്, സമുദ്രത്തിൽ നദികൾ ലയിക്കുന്നതുപോലെ ലയിപ്പിക്കപ്പെട്ടു നശിക്കുമ്പോൾ, അതോടുകൂടിത്തന്നെ, ഈ വിശേഷാത്മാവാകുന്ന ഖില്യഭാവവും, സലിലഫേനം ബുദ്ബുദം മുതലായതുപോലെ, നശിക്കുന്നു. അപ്പോൾ ഉദകം അലക്തകം മുതലായ ഹേതുക്കൾ മാററിയാൽ സൂൎയ്യചന്ദ്രസ്ഫടികാദികളുടെ പ്രതിബിംബം നശിക്കുകയും വാസ്തവത്തിലുള്ള സൂൎയ്യചന്ദ്രാദി സ്വരൂപംതന്നെ വ്യവസ്ഥിതമാകയും ചെയ്യുന്നതുപോലെ, അനന്തവും അപാരവും സ്വച്ഛവുമായ പ്രജ്ഞാനഘനം വ്യവസ്ഥിതമായിത്തീരുന്നു.

പ്രേതനായതിന്റെ ശേഷം, കാൎയ്യകരണസംഘാതങ്ങളിൽനിന്നു വിമുക്തനായിട്ടുള്ളവന്നു വിശേഷസംജ്ഞ ഇല്ലെന്നു്, അല്ലയോ മൈത്രേയി, ഞാൻ പറയുന്നു. "ഞാൻ ഇന്നാരുടെ പുത്രനാണ്; ഇതെല്ലാം എന്റെ വയലും ധനവുമാണ്. ഞാൻ സുഖിയാണ്; ദുഃഖിയാണ്" എന്നും മററുമുള്ള അഭിമാനമാണു വിശേഷസംജ്ഞ എന്നു പറയുന്നതു്. അതു അവിദ്യയിൽനിന്നുണ്ടാകുന്നതാണ്. ആ അവിദ്യയാകട്ടെ ബ്രഹ്മവിദ്യയാൽ നിർമ്മൂലം നശിപ്പിക്കപ്പെട്ടിരിക്കുന്നതിനാൽ, ചൈതന്യസ്വഭാവത്തിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മവിത്തിന്നു വിശേഷസംജ്ഞ സംഭവിക്കുന്നതു് എങ്ങനെയാണ്? ശരീരത്തിൽ സ്ഥിതിചെയ്യുന്നവന്നുകൂടി—സുഷുപ്തിയിലുംമററും—വിശേഷസംജ്ഞയുണ്ടാവാൻ വഴിയില്ല. പിന്നെ എല്ലായിടത്തും കാൎയ്യകരണവിമുക്തനായിട്ടുള്ളവന്നു വിശേഷസംജ്ഞയുണ്ടായിരിക്കയില്ലെന്നു വിശേഷിച്ചു പറയണമൊ?" ഇങ്ങനെ യാജ്ഞവല്ക്യൻ ഭാൎയ്യയായ മൈത്രേയിക്കു പരമാർത്ഥദർശനം പറഞ്ഞുകൊടുത്തു.

ഉപ — സാഹോവാചമൈത്രേയി — "അത്രൈവമാ ഭഗവാനമൂമുഹ ന്ന പ്രേത്യസംജ്ഞാऽസ്തീതി." സഹോവാച — ന വാ അരേ അഹം മോഹം ബ്രവീമി. അലം വാ അരേ ഇദം വിജ്ഞാനായ. 13

| | |
|---|---|
| സാ മൈത്രേയി ഉവാച ഹ | =ആ മൈത്രേയി പറഞ്ഞു.— |
| പ്രേത്യ | =മരിച്ചതിൻെറശേഷം |
| അത്ര ഏവ | =വിജ്ഞാനഘനമായ ഇതിൽതന്നെ |
| സംജ്ഞാ ന അസ്തി ഇതി | =സംജ്ഞ ഇല്ല, എന്നുപറഞ്ഞു് |
| ഭഗവാൻ | =ഭഗവാൻ |
| മാ | =എന്നെ |
| അമൂമുഹത് | =മോഹിപ്പിച്ചിരിക്കുന്നു." |
| സഃ യാജ്ഞവല്ക്യഃ ഉവാച ഹ | =ആ യാജ്ഞവല്ക്യൻ പറഞ്ഞു:— |
| അരേ | ="അല്ലയോ മൈത്രേയി, |
| അഹം | =ഞാൻ |
| മോഹം | =മോഹത്തെ=മോഹജനകമായ വാക്യത്തെ |
| ന ബ്രവീമി വൈ | =പറയുന്നില്ല. |
| ഇദം | =ഇതു് =ഈ മഹത്തായ ഭൂതം |
| വിജ്ഞാനായ | =വിജ്ഞാനത്തിനു് =അറിയുന്നതിനു് |
| അലം | =മതിയാകും" |

ഭാഷ്യം — ഇപ്രകാരം ഉപദേശിക്കപ്പെട്ട മൈത്രേയി പറഞ്ഞു:— "ബ്രഹ്മമെന്ന ഒരേ വസ്തുവിൽതന്നെ വിരുദ്ധധർമ്മവത്തപം പറഞ്ഞു് അങ്ങു എന്നെ മോഹിപ്പിച്ചിരിക്കുന്നു. ആദ്യം വിജ്ഞാനഘനൻതന്നെ എന്നുപ്രതിജ്ഞചെയ്തു. പിന്നെ, പ്രേതനായതിൻെറശേഷം സംജ്ഞയില്ലെന്നു പറയുന്നു. വിജ്ഞാനമയനാകുന്നതെങ്ങനെയാണെന്നും, വിജ്ഞാനമയനാണെങ്കിൽ മരിച്ചതിൻെറശേഷം സംജ്ഞയില്ലാതാകുന്നതെങ്ങനെയാണെന്നും മനസ്സിലാകുന്നില്ല. ഒരേ അഗ്നിതന്നെ ഉഷ്ണമായും ശീതമായും ഇരിക്കയില്ലല്ലോ. അതിനാൽ ഞാൻ ഈ വിഷയത്തിൽ മൂഢയായിരിക്കുന്നു."

ഇതുകേട്ടു യാജ്ഞവല്ക്യൻ പറഞ്ഞു:— "അല്ലയോ മൈത്രേയി, ഞാൻ മോഹനമായ വാക്യത്തെ പറയുന്നില്ല. "വിജ്ഞാനഘനമാണെന്നും സംജ്ഞയില്ലെന്നും പറയുന്നതു മോഹനമായ വാക്യമല്ലയോ?" എന്നാണെങ്കിൽ, ഇതുരണ്ടും — വിജ്ഞാനഘനതപവും സംജ്ഞാഭാവവും ഒരേധർമ്മിയിൽത്തന്നെ ഞാൻ പറഞ്ഞില്ല. നീതന്നെ ഭ്രമംകൊണ്ടു അങ്ങനെ ധരിക്കയാണു ചെയ്തതു്. അല്ലാതെ ഞാൻ പറഞ്ഞിട്ടില്ല. ഞാൻ പറഞ്ഞതിതാണു്:—അവിദ്യയാൽ തോന്നിക്കപ്പെടുന്ന, കാര്യകരണസംബന്ധിയായആത്മാവിൻെറ ഖില്യഭാവം ഏതോ അതു വിദ്യയാൽനശിപ്പിക്കപ്പെട്ടപ്പോൾ, അതുനിമിത്തമുണ്ടായിരുന്നതും ശരീരാദികളെ സംബന്ധിക്കുന്നതും, അന്യതപദർശനരൂപവുമായ വിശേഷസംജ്ഞ, കാര്യകരണസംഘാതരൂപമായ ഉപാധി ലയിപ്പിക്കപ്പെട്ടിരിക്കനിമിത്തം ഹേതുവില്ലായ്കയാൽ, ഉദകാദികളായ ആധാരങ്ങൾ നശിക്കുകനിമിത്തം ചന്ദ്രാദികളുടെ പ്രതിബിംബവും അതുനിമിത്ത

മുള്ള പ്രകാശംമുതലായതും നശിക്കുന്നതുപോലെ നശിക്കുന്നു. എന്നാൽ, പരമാത്ഥമായിട്ടുള്ള ചന്ദ്രാദിത്യാദികളുടെ സ്വരൂപത്തിന്നു നാശമില്ലാത്തതുപോലെ, അസംസാരിബ്രഹ്മസ്വരൂപത്തിന്നു നാശമില്ല. അതാണു വിജ്ഞാനഘനമെന്നു പറഞ്ഞതു്. അതാണു പരമാത്ഥത്തിൽ എല്ലാ ജഗത്തിന്റേയും ആത്മാവു. ഭൂതങ്ങളുടെ നാശത്താൽ അതു നശിക്കുന്നില്ല. നശിക്കുന്നതാകട്ടെ അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന ഖില്യഭാവമാകുന്നു. "വാചാരംഭണം വികാരോ നാമധേയം" എന്നു വേറെ ശ്രുതിയിൽ പറഞ്ഞിട്ടുള്ളതു് ഖില്യഭാവം അവിദ്യാകൃതമാണെന്നുള്ളതിലേയ്ക്കു പ്രമാണമാകുന്നു. ഈ ആത്മാവാകട്ടെ, പരമാത്ഥികവും അവിനാശിയുമാകുന്നു. അതിനാൽ, മുമ്പു വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളതുപോലെ അനന്തവും അപാരവുമായ ഈ മഹത്തായ ഭൂതം വിജ്ഞാനത്തിന്നു മതിയാകും. ഈ ആത്മാവു വിജ്ഞാനഘനൻ തന്നെ ആണെന്നുള്ളതിലേയ്ക്കു "ന ഹി വിജ്ഞാതുർവിജ്ഞാതേർവിപരിലോപോ വിദ്യതേഽവിനാശിത്വാത്" എന്നുള്ള വാക്യശേഷം ഇനി പറയും. 13

ഉപ—യത്ര ഹി ദ്വൈതമിവ ഭവതി തദിതര ഇതരം ജിഘ്രതി തദിതര ഇതരം പശ്യതി തദിതര ഇതരം ശൃണോതി, തദിതര ഇതരമഭിവദതി തദിതര ഇതരം മനുതേ, തദിതര ഇതരം വിജാനാതി. യത്ര വാ അസ്യ സർവ്വമാത്മൈവാഭൂത്, തത്. കേന കം ജിഘ്രേത്? തത് കേന കം പശ്യേത് തത് കേന കം ശൃണുയാത്? തത് കേന കമഭിവദേത്? തത് കേന കം മന്വീത? തത് കേന കം വിജാനീയാത്? യേനേദം സർവ്വം വിജാനാതി തം കേന വിജാനീയാത്? വിജ്ഞാതാരമരേ, കേന വിജാനീയാത്? ഇതി. 14

യത്ര =ഏതു ഖില്യഭാവത്തിൽ
ഹി =ഏതു കാരണത്താൽ
ദ്വൈതം ഇവ =ദ്വൈതംപോലെ
ഭവതി =ഉണ്ടായിരിക്കുന്നുവോ=കാണപ്പെടുന്നുവോ
തത് =ആ ഖില്യഭാവത്തിൽ
തസ്മാത് =ആ കാരണത്താൽ
ഇതരഃ =ഇതരനായ ഘ്രാതാവു്
ഇതരം =ഇതരമായ ഘ്രാണവിഷയത്തെ
ജിഘ്രതി =ഘ്രാണിക്കുന്നു.
തത് =ആ ഖില്യഭാവത്തിൽ
ഇതരഃ =ഇതരനായ ദ്രഷ്ടാവു്
ഇതരം =ഇതരമായ ചക്ഷുർവിഷയത്തെ
പശ്യതി =കാണുന്നു.
തത് =ആ ഖില്യഭാവത്തിൽ
ഇതരഃ =ഇതരനായ ശ്രോതാവു്
ഇതരം =ഇതരമായ ശബ്ദത്തെ
ശൃണോതി =ശ്രവിക്കുന്നു.
തത് =ആ ഖില്യഭാവത്തിൽ
ഇതരഃ =ഇതരനായ വക്താവു്

ഇതരം =ഇതരമായ വക്തവ്യത്തെ
അഭിദതി =അഭിവദിക്കുന്നു.
തത് =ആ ദ്വിത്വഭാവത്തിൽ
ഇതരഃ =ഇതരനായ മന്താവ്
ഇതരം =ഇതരമായ മന്തവ്യത്തെ
മനുതേ =മനനംചെയ്യുന്നു.
തത് =ആ ദ്വിത്വഭാവത്തിൽ
ഇതരഃ =ഇതരനായ വിജ്ഞാതാവു
ഇതരം =ഇതരമായ വിജ്ഞേയത്തെ
വിജാനാതി =അറിയുന്നു.
യത്ര വൈ =എപ്പോഴാണോ
അസ്യ =ഇവന് =ഈ ബ്രഹ്മവിത്തിന്,
സർവ്വം =എല്ലാം
ആത്മാ ഏവ =ആത്മാവുതന്നെയായി
ഭവതി =തീരുന്നതു
തത് =അപ്പോൾ
കേന =ഏതുകരണംകൊണ്ട്
കം =ഏതു വിഷയത്തെ
ജിഘ്രേത് =ഘ്രാണിക്കും?
തത് =അപ്പോൾ
കേന =ഏതു കരണംകൊണ്ട്
കം =ഏതു വിഷയത്തെ
പശ്യേത് =ദർശിക്കും?
തത് =അപ്പോൾ
കേന =ഏതു കരണംകൊണ്ട്
കം ശൃണുയാത് =ഏതു വിഷയത്തെ ശ്രവിക്കും?
തത് =അപ്പോൾ
കേന =ഏതു കരണംകൊണ്ട്
കം അഭിവദേത് =ഏതു വിഷയത്തെ അഭിവദിക്കും?
തത് =അപ്പോൾ
കേന =ഏതു കരണംകൊണ്ടു
കം =ഏതുവിഷയത്തെ
മന്വീത =മനനംചെയ്യും?
തത് =അപ്പോൾ
കേന =ഏതുകാരണംകൊണ്ടു
കം =ഏതുവിഷയത്തെ
വിജാനീയാത് =അറിയും?
യേന =ഏതു കൂടസ്ഥബോധത്താൽ വ്യാപ്തമായിട്ടു
ഇദംസർവ്വം =ഈ സർവ്വത്തേയും
വിജാനാതി =(ലോകം) അറിയുന്നുവോ,
തം =ആ സാക്ഷിയെ

കേന =ഏതുകരണംകൊണ്ടു
വിജാനീയാത് =അറിയും?
അരേ, =അല്ലയോ മൈത്രേയി,
വിജ്ഞാതാരം =വിജ്ഞാതാവിനെ
കേന =ഏതുകാരണംകൊണ്ടു
വിജാനീയാത് =അറിയും?

ഭാഷ്യം—"ആത്മാവിന്റെ വിജ്ഞാനഘനത്വം പ്രമാണികമാണെങ്കിൽ, പ്രേതനായശിന്നശേഷം സംജ്ഞയില്ലെന്ന പറയുന്നതെങ്ങിനെയാണ്?" എന്ന ചോദിക്കുന്ന എങ്കിൽ പറയാം. കേൾക്കുക—അവിദ്യയാൽ പരികല്പിതവും കാര്യകരണങ്ങളാകുന്ന ഉപാധിയാൽ ഉണ്ടാക്കപ്പെട്ടന്നതും ആയ വശേഷാത്മാവാകുന്ന ഏതു ഖില്യഭാവത്തിൽ, ഏതുകാരണത്താൽ, പരമാത്ഥത്തിൽ അദ്വൈതമായ ബ്രഹ്മത്തിൽ ദ്വൈതംപോലെ—ആത്മാവിൽ നിന്ന ഭിന്നമായ വേറൊരു വസ്തുപോലെ—കാണപ്പെടുന്നുവോ,—

(പൂർവപക്ഷം—നിൽക്കണേ, ദ്വൈതംപോലെ എന്നല്ലേ നിങ്ങൾ പറഞ്ഞതു്? ഉപമാനമായി എടുത്തതുകൊണ്ടു ദ്വൈതം പരമാത്ഥമാണെന്ന വരുന്നില്ലേ?

സമാധാനം—ഇല്ല; "വാചാരംഭണം വികാരോനാമധേയം" എന്നും, "ഏകമേവാദ്വിതീയം" എന്നും, "ആത്മൈവേദം സർവം" എന്നുമുള്ള വേറേ ശ്രുതികൾ ദ്വൈതം പരമാത്ഥമല്ലെന്നുള്ളതിലേക്കു പ്രമാണമാകുന്നു.)

—അതിൽ, ആക്കാരണത്താൽ—ദ്വൈതംപോലെ കാണപ്പെടുന്നതിനാൽ—ചന്ദ്രാദിയിൽനിന്ന ഇതരമായ ഉദകചന്ദ്രാദി പ്രതിബിംബംപോലെ പരമാത്മാവിൽ നിന്ന് ഇതരവും പരമാത്ഥമല്ലാത്തതുമായ ഖില്യഭൂതമായ ആത്മാവാകുന്ന ഘ്രാതാവു്, ഇതരമായ ഘ്രാണം കൊണ്ടു് ഇതരമായ ഘ്രാതവ്യത്തെ ഘ്രാണിക്കുന്നു. ഇതരൻ എന്നും ഇതരത്തെ എന്നും കത്താവിനേയും കമ്മത്തെയും പറഞ്ഞതു മററു കാരകങ്ങളെക്കൂടി സംഗ്രഹിക്കുവാനാണ്. ഘ്രാണിക്കുന്നു എന്നതുകൊണ്ടു ക്രിയയേയും ഫലത്തേയും പറഞ്ഞിരിക്കുന്നു. 'ഛേദിക്കുന്നു' എന്ന പറഞ്ഞാൽ, ആ ഒരു ശബ്ദംതന്നെ, കോടാലി മുതലായതിനെ വീണ്ടും വീണ്ടും മേൽപ്പോട്ടു പൊക്കിയിടുക എന്ന ക്രിയയേയും, ഛേദിക്കപ്പെടേണ്ട വസ്തു രണ്ടായിത്തീരുക എന്ന ഫലത്തേയും പറയുന്നുണ്ടല്ലോ. എന്തെന്നാൽ, ക്രിയയുടെ അവസാനം ഫലമാണ്. ക്രിയയിൽ നിന്ന വേറേയായി അതിന്റെ ഫലം കാണുന്നതുമില്ല. അതുകൊണ്ടു് "ഘ്രാണിക്കുന്നു" എന്നുള്ളതും ക്രിയയേയും ഫലത്തേയും ഒരുമിച്ചു പറഞ്ഞിരിക്കതന്നെയാണ്. ഇതരനായ ഘ്രാതാവു് ഇതരമായ ഘ്രാണം കൊണ്ടു് ഇതരമായ ഘ്രാതവ്യത്തെ ഘ്രാണിക്കുന്നു എന്നതുപോലെ തന്നെ, മററു വാക്യങ്ങളിലും, ഇതരനായ ദ്രഷ്ടാവു് ഇതരമായ ചക്ഷുസ്സുകൊണ്ടു് ഇ

-തരമായ ദ്രഷ്ടവ്യത്തെ ദർശിക്കുന്നു എന്നും മററുമുള്ളതു കണ്ടുകൊള്ളണം. ഇതു് അവിദ്യയുള്ളപ്പോഴുള്ള അവസ്ഥയാണു്.

എന്നാൽ, എവിടെയാണോ ബ്രഹ്മവിദ്യയാൽ അവിദ്യ നശിപ്പിക്കപ്പെട്ടിരിക്കുന്നതു്, അവിടെ ആത്മാവിൽ നിന്നു വേറെയായി മറെറാരു വസ്തുവില്ല. ഈ ബ്രഹ്മവിത്തിനു്, നാമരൂപാദിയായ സർവ്വം ആത്മാവിൽ തന്നെ ലയിപ്പിക്കപ്പെട്ടു. ആത്മാവുതന്നെയായിത്തീരുമ്പോൾ, ഏതുകാരണം കൊണ്ടു് ഏതു ഘ്രാതവ്യത്തെ ആരു ഘ്രാണിക്കും? അതുപോലെ, ഏതുകരണംകൊണ്ടു് ഏതു വിഷയത്തെ കാണുകയോ അറിയുകയോ ചെയ്യും? എല്ലായിടത്തും ക്രിയ കാരകങ്ങളെക്കൊണ്ടു സാധിക്കേണ്ടതാണല്ലോ, കാരകമില്ലാത്തപക്ഷം ക്രിയയുമില്ല. ക്രിയയില്ലെങ്കിൽ ഫലമെങ്ങിനെയുണ്ടാവും? അതിനാൽ അവിദ്യയുള്ളപ്പോൾ മാത്രമേ ക്രിയാകാരകഫലവ്യവഹാരമുള്ളു. ബ്രഹ്മവിത്തിനു് എല്ലാം ആത്മാവായതുകൊണ്ടുതന്നെ ആ വ്യവഹാരമില്ല. അവനു് ആത്മാവിൽനിന്നു വേറേയായി കാരകമോ ക്രിയയോ ഫലമോ ഇല്ല. സർവ്വം അനാത്മാവാണെങ്കിൽ അതു് ആരുടേയും ആത്മാവായിത്തീരുകയില്ല. "യത്രവാ അസ്യസർവ്വമാത്മൈവാഭൂത്" എന്ന ശ്രുതി, സർവ്വമാത്മാവായിത്തീരുമെന്നു പറകയും ചെയ്യുന്നു. അതിനാൽ അനാത്മത്വം അവിദ്യയാൽ പരികല്പിതമായിട്ടുള്ളതുതന്നെയാണു്. പരമാർത്ഥത്തിൽ ആത്മാവല്ലാത്തതായി ഒന്നുമില്ല. അതിനാൽ പരമാർത്ഥമായി ആത്മാവു് ഒന്നുമാത്രമേയുള്ളു എന്നുള്ള ബോധമുണ്ടായാൽ പിന്നെ, ക്രിയ എന്നും കാരകമെന്നും ഫലമെന്നുംഉള്ള പ്രത്യയത്തിനു വഴിയില്ല. അതിനാൽ ബ്രഹ്മവിത്തിനു് ഉണ്ടാവാൻ വഴിയില്ലാത്തതുകൊണ്ടു്, ക്രിയകൾക്കും അവയുടെ സാധനങ്ങൾക്കും അത്യന്തനിവൃത്തിതന്നെയുണ്ടാകുന്നു. "എന്തുകൊണ്ടു് എന്തിനെ" എന്നു ചോദിച്ചിരിക്കുന്നതു നിഷേധാർത്ഥത്തിലാണു്. അതുകൊണ്ടു്, ഒരുപ്രകാരത്തിലും ബ്രഹ്മവിത്തിനു ക്രിയാകാരകാദികൾ സംഭവിക്കയില്ലെന്നു കാണിച്ചിരിക്കുന്നു. ഒന്നുകൊണ്ടും ഒന്നിനേയും ആരും ഒരു വിധത്തിലും തീർച്ചയായും ഘ്രാണിക്കയില്ലെന്നർത്ഥം.

ഏതു അവിദ്യാവസ്ഥയിലാണോ അന്യനായ ദ്രഷ്ടാവു് അന്യമായ ദ്രഷ്ടവ്യത്തെ ദർശിക്കുന്നതു്, ആ അവിദ്യാവസ്ഥയിലും, ആരെക്കൊണ്ടാണോ ഈ സർവ്വത്തെയും അറിയുന്നതു് ആ സാക്ഷിയെ ഏതുകരണംകൊണ്ടു് അറിയും? എന്തെന്നാൽ ഏതുകരണം കൊണ്ടാണോ അറിയുന്നതു് ആ ചക്ഷുരാദികരണം അതിന്റെ വിഷയത്തിൽ വിനിയോഗിക്കപ്പെട്ടുപോകുന്നു. ചക്ഷുരാദികരണങ്ങൾ സ്വസ്വവിഷയഗ്രഹണം കൊണ്ടുതന്നെ ഉപക്ഷീണമായിപ്പോകുന്നതിനാൽ അവയ്ക്കു സാക്ഷിയിൽ പ്രവൃത്തിയില്ലെന്നർത്ഥം. ജ്ഞാതാവിനു ജ്ഞേയത്തിലല്ലാതെ ആത്മാവിൽ ജിജ്ഞാസയുമുണ്ടാകയില്ല. അഗ്നിക്കു് അഗ്നിതന്നെ വിഷയമായിത്തീരുകയില്ലാത്തതുപോലെ ആത്മാവിനു ആത്മാവു വിഷയമായിത്തീരുകയുമില്ല. തനിയ്ക്കു താൻതന്നെ വിഷയമല്ലാത്തതിനാൽ ജ്ഞാതാവിനു് തന്നെപ്പററി ജ്ഞാനമുണ്ടാവാൻ ന്യായവുമില്ല. അതിനാൽ ആരെക്കൊണ്ടാണോ ലോകം ഈ സർവ്വത്തേയും അറിയുന്നതു്, ആ വിജ്ഞാതാവിനെ ഏതു കരണം വേറേ ആർ അറിയും?

പരമാർത്ഥവിവേകിയായ ബ്രഹ്മവിത്തിന് വിജ്ഞാതാവുതന്നെ കേവലനായും അദ്വയനായും വർത്തിക്കുമ്പോൾ ആ വിജ്ഞാതാവിനെ അറിയുന്നത് എന്തുകൊണ്ട്? ആർ? 14.

രണ്ടാമദ്ധ്യായത്തിൽ നാലാംബ്രാഹ്മണം കഴിഞ്ഞു.

---

## രണ്ടാമദ്ധ്യായത്തിൽ അഞ്ചാം ബ്രാഹ്മണം.

ഭാഷ്യം—കർമ്മത്തിൻെറ അപേക്ഷയില്ലാത്ത കേവലമായ അമൃതത്വസാധനത്തെ പറയണമെന്നുദ്ദേശിച്ചാണ് മൈത്രേയീബ്രാഹ്മണം ആരംഭിച്ചത്. ആ അമൃതത്വസാധനമായ ആത്മജ്ഞാനം സർവസംന്യാസമെന്ന അംഗത്തോടുകൂടിയതാകുന്നു. ആത്മാവിനെ അറിഞ്ഞാൽ സർവ്വം അറിയപ്പെട്ടതായും തീരും. ആത്മാവ് സർവത്തേക്കാളും പ്രിയതരവുമാകുന്നു. അതിനാൽ ആത്മാവിനെ ദർശിക്കേണ്ടതാണ്. ആത്മാവിനെ ശ്രവിക്കണമെന്നും മനനംചെയ്യണമെന്നും നിദിധ്യാസനം ചെയ്യണമെന്നും ദർശനത്തിൻെറ പ്രകാരങ്ങളും പറഞ്ഞു. അതിൽ ശ്രവിക്കേണ്ടത് ആചാര്യനിൽനിന്നും ആഗമത്തിൽനിന്നുമാണ്. മനനംചെയ്യേണ്ടതു തർക്കം (യുക്തി) കൊണ്ടുമാണ്. ആ തർക്കം ദുന്ദുഭ്യാദി ഗ്രന്ഥത്തിൽ പറയപ്പെട്ടു. ആത്മാവുതന്നെയാണ് ഇതു സർവ്വം എന്നു പ്രതിജ്ഞചെയ്തിട്ടുള്ളതിനു ഹേതുവായിട്ടാണ്, ആത്മാവു എല്ലാററിനും പൊതുവാണെന്നും, എല്ലാം ആത്മാവിൽനിന്നുണ്ടാവുകയും ആത്മാവിൽതന്നെ ലയിക്കയും ചെയ്യുന്നു എന്നും പറഞ്ഞത്. അതിന്—ആ ഹേതുവിനു—അസിദ്ധിയെ ആശങ്കിച്ച് ആ ആശങ്കയുടെ പരിഹാരത്തിനായിട്ടാണ് ഈ ബ്രാഹ്മണം ആരംഭിക്കുന്നത്.

ഹേതു അസിദ്ധമാണെന്നുള്ള ആശങ്കയെ പരിഹരിക്കുന്നതു താഴെപ്പറയുന്ന പ്രകാരത്തിലാണ്:—പരസ്പരം ഉപകാര്യവും ഉപകാരകവും ആയിരിക്കുന്നത്, ഒരേ കാരണത്തിൽനിന്നു ജനിച്ചതും ഒരേ സാമാന്യത്തിൽ ഉൾപ്പെട്ടതും ഒന്നിൽതന്നെ പ്രളയത്തെ പ്രാപിക്കുന്നതുമായിട്ടാണ് ലോകത്തിൽ കണ്ടിട്ടുള്ളത്. പൃഥിവ്യാദിരൂപമായ ഈ ജഗത്തും പരസ്പരം ഉപകാര്യവും ഉപകാരകവുമായിരിക്കുന്നു. അതിനാൽ അതും ഒരേകാരണത്തിൽനിന്നു ജനിച്ചതും ഒരേസാമാന്യത്തിൽ പെട്ടതും ഒന്നിൽ തന്നെ പ്രളയത്തെ പ്രാപിക്കുന്നതുമായിരിക്കേണ്ടതുമാണ്. ഈ അർത്ഥത്തെ ഈ ബ്രാഹ്മണത്തിൽ വെളിപ്പെടുത്തുന്നു.

അഥവാ, "ആത്മൈവേദംസർവം" എന്നു പ്രതിജ്ഞചെയ്തിട്ടുള്ളതിനു, ആത്മാവിൽനിന്നുണ്ടാകയും, ആത്മാവിൽതന്നെ സ്ഥിതിചെയ്കയും, ആത്മാവിൽ ലയിക്കയും ചെയ്യുക എന്നുള്ള ഹേതുവിനെ നിർദ്ദേശിച്ചിട്ട്, വീണ്ടും, ആഗമപ്രധാനമായ മധുബ്രാഹ്മണംകൊണ്ടു, പ്രതിജ്ഞചെയ്ത അർത്ഥത്തിനു നിഗമനം ചെയ്യുകയാണെന്നുവയ്ക്കുന്നതിനും വിരോധമില്ല. ഹേ

തുവോടുകൂടി പ്രതിജ്ഞയെ വീണ്ടും പറയുന്നതാണ് നിഗമനമെന്നു നൈയായികന്മാർ പറയുന്നുണ്ടല്ലോ. ഇവിടെ ചിലർ, ദുന്ദുഭിദൃഷ്ടാന്തംവരെ ശ്രവണത്തിനുവേണ്ടിയുള്ള ആഗമവചനവും, മധുബ്രാഹ്മണത്തിനുമുമ്പു മനനത്തിനായിട്ടുള്ള ഉപപത്തിപ്രദർശനവും, മധുബ്രാഹ്മണത്തിൽ നിദിധ്യാസനവിധിയുമാണെന്നു വ്യാഖ്യാനിക്കുന്നു. എന്നാൽ, ഏതുവിധത്തിലായാലും ആഗമത്താൽ അവധാരണം ചെയ്യപ്പെടുന്നതു എങ്ങിനെയോ അങ്ങനെ തന്നെയാണു തർക്കംകൊണ്ടു മനനം ചെയ്യേണ്ടതു്. തർക്കംകൊണ്ടു മനനം ചെയ്യപ്പെടുന്നതും, തർക്കംകൊണ്ടും ആഗമംകൊണ്ടും നിശ്ചയിക്കപ്പെടുന്നതും പോലെതന്നെയാണ് നിദിധ്യാസനം ചെയ്യേണ്ടതു്. അതിനാൽ വേറെ നിദിധ്യാസനവിധി ആവശ്യമില്ലാത്തതാണ്. അതുകൊണ്ടു് ശ്രവണം, മനനം, നിദിധ്യാസനം ഇവയ്ക്കു പ്രത്യേകം പ്രകരണവിഭാഗം അനർത്ഥകമാണെന്നാണ് നമ്മുടെ അഭിപ്രായം. ഏതായാലും മുന്നാധ്യായങ്ങളുടേയും അർത്ഥം ഈ ബ്രാഹ്മണത്തിൽ ഉപസംഹരിക്കപ്പെടുന്നുണ്ടു്.

ഉപ— ഇയം പൃഥിവീ സർവേഷാം ഭൂതാനാം മധു; അസ്യൈ പൃഥിവ്യൈ സർവാണി ഭൂതാനി മധു; യശ്ചായമസ്യാം പൃഥിവ്യാം തേജോമയോഽമൃതമയഃ പുരുഷോ, യശ്ചായമധ്യാത്മം ശാരീരസ്തേജോമയോഽമൃതമയഃ പുരുഷോഽയമേവ സ യോഽയമാത്മേ, ദമമൃത, മിദം ബ്രഹ്മേ, ദംസർവം. 1

| | |
|---|---|
| ഇയം പൃഥിവീ | =ഈ പൃഥിവി |
| സർവേഷാം ഭൂതാനാം | =എല്ലാഭൂതങ്ങളുടേയും |
| മധു | =മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാ ഭൂതങ്ങളും |
| അസ്യൈ പൃഥിവ്യൈ മധു | =ഈ പൃഥിവിയുടെമധുവാകുന്നു. |
| അസ്യാം പൃഥിവ്യാം | =ഈ പൃഥിവിയിൽ |
| തേജോമയഃ | =തേജോമയനും |
| അമൃതമയഃ | =അമൃതമയനും ആയ |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ | =ആരോ |
| സഃ ച | =അവനും |
| (സർവേഷാം ഭൂതാനാം മധു | =എല്ലാഭൂതങ്ങളുടെയും മധുവാകുന്നു |
| സർവാണി ഭൂതാനി | =എല്ലാ ഭൂതങ്ങളും |
| അസ്യ ച മധു) | =ഇവന്റെയും മധുവാകുന്നു |
| അധ്യാത്മം | =അധ്യാത്മമായി |
| ശാരീരഃ | =ശരീരത്തിൽ സ്ഥിതിചെയ്യുന്നവനും |
| തേജോമയഃ | =തേജോമയനും |
| അമൃതമയഃ | =അമൃതമയനുമായ |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ | =ഏതോ |
| സഃ ച | =അവനും |
| (സർവേഷാം ഭൂതാനാം മധു | =എല്ലാഭൂതങ്ങളുടേയും മധുവാകുന്നു. |

| | |
|---|---|
| സർവാണി ഭൂതാനി | =എല്ലാഭൂതങ്ങളും |
| അസ്യ ച മധു) | =ഇവൻെറയും മധുവാകുന്നു. |
| അയം ആത്മാ യഃ | =ഈ ആത്മാവെന്നതു് ഏതോ |
| സഃ | =അതു് |
| അയം ഏവ | =ഇതു തന്നെ. |
| അമൃതം | =അമൃതമെന്നു പറഞ്ഞതു് =അമൃതത്വസാധനമായ ആത്മവിജ്ഞാനം |
| ഇദം | =ഇതാകുന്നു. |
| ബ്രഹ്മ | =ബ്രഹ്മമെന്നതു് |
| ഇദം | =ഇതാണ്. |
| സർവം | =സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം |
| ഇദം | =ഇതാകുന്നു. |

ഭാഷ്യം ഈ പ്രസിദ്ധയായ പൃഥിവി, ബ്രഹ്മാവുമുതൽ സ്തംബംവരെയുള്ള എല്ലാപ്രാണികളുടെയും മധുവാകുന്നു. മധുപോലെയുള്ളതെന്നർത്ഥം. ഒരു മധ്വപൂപം (തേനപ്പം) അനേകം തേനീച്ചകളാൽ ഉണ്ടാക്കപ്പെട്ടതായിരിക്കുന്നതുപോലെ, ഈ പൃഥിവി എല്ലാ ഭൂതങ്ങളാലും ഉണ്ടാക്കപ്പെട്ടതായിരിക്കുന്നു. അതുപോലെ എല്ലാ ഭൂതങ്ങളും ഈ പൃഥിവിയുടെയും മധുവാകുന്നു. മധു എന്നുവച്ചാൽ കാര്യം എന്നർത്ഥം. ഈ പൃഥിവിയിലുള്ള ചിന്മാത്രപ്രകാശമയനും അമരണസ്വഭാവനുമായ പുരുഷനും എല്ലാഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാഭൂതങ്ങളും ഇവൻെറയും മധുവാകുന്നു. അതുപോലെതന്നെ, അധ്യാത്മമായി തേജോമയനും അമൃതമയനുമായ ശാരീരനായ പുരുഷനും എല്ലാഭൂതങ്ങളുടെയും മധുവും എല്ലാഭൂതങ്ങളും ഇവൻെറ മധുവുമാകുന്നു. 'ച' എന്ന ശബ്ദത്തിൻെറ സാമർത്ഥ്യത്താലാണ് ഈ അർത്ഥം കിട്ടുന്നതു്. ഇങ്ങനെ ഈ നാലും — പൃഥിവി, എല്ലാഭൂതങ്ങളും, പാർത്ഥിവനായ പുരുഷൻ, ശാരീരനായ പുരുഷൻ ഈ നാലും ഒരു മധുവാകുന്നു. എന്നുവച്ചാൽ സർവഭൂതങ്ങളുടെയും കാര്യമെന്നർത്ഥം. എല്ലാഭൂതങ്ങളും ഈ നാലിൻെറ കാര്യവുമാകുന്നു. അതുകൊണ്ടു് ഈ ജഗത്തെല്ലാം ഒരേ കാരണത്തിൽ നിന്നുണ്ടായതാണെന്നു സിദ്ധിക്കുന്നു. പരസ്പരം ഉപകാര്യവും ഉപകാരകവുമായിരിക്കുന്നതു് ഒരേ കാരണത്തിൽ നിന്നുണ്ടായതായിരിക്കുമെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഈ ജഗത്തു് ഏതു ഏകമായ കാരണത്തിൽ നിന്നാണോ ഉണ്ടായിരിക്കുന്നതു് ആ ബ്രഹ്മം ഒന്നു മാത്രമേ പരമാർത്ഥത്തിലുള്ളു. മററുള്ള കാര്യം വെറും നാമധേയം മാത്രമാകുന്നു ഇതാണ് എല്ലാ മധുപര്യായങ്ങളുടെയും ചുരുക്കത്തിൽ ഉള്ള അർത്ഥം "ഇദം സർവം യദയമാത്മാ" എന്നു പ്രതിജ്ഞചെയ്യപ്പെട്ടിട്ടുള്ള ആത്മാവുതന്നെയാണു് ഇങ്ങനെ നാലായി ഇവിടെ പറയപ്പെട്ടതു്. ഈ നാലുവിധത്തിലുള്ള കല്പനകളുടെ അധിഷ്ഠാനത്തെ വിഷയീകരിച്ചുള്ള ജ്ഞാനമാണ്, മൈത്രേയിക്കു പറഞ്ഞുകൊടുത്ത അമൃതത്വസാധനമായ ആത്മവിജ്ഞാനം. "ബ്രഹ്മ തേ ബ്രവാണി" എന്നും "ജ്ഞപയിഷ്യാമി" എന്നും അധ്യായത്തിൻെറ ആരംഭത്തിൽ പ്രകൃതമായിട്ടുള്ളതേതോ, ഏതിനെ വിഷയീകരിക്കുന്ന വിദ്യയെയാണോ ബ്രഹ്മവിദ്യ എന്നു പറയുന്നതു് ആ ബ്രഹ്മം ഇതാണ്,

ഏതു ബ്രഹ്മവിജ്ഞാനത്തിലാണോ സർവ്വമായിത്തീരുന്നതു്, ആ ബ്രഹ്മവിജ്ഞാനം ഇതാകുന്നു.

ഉപ — ഇമാ ആപഃ സർവേഷാം ഭൂതാനാം മധു. ആസാമപാം സർവാണി ഭൂതാനിമധു യശ്ചായമാസ്വപ്സു തേജോമയോ ƒമൃതമയഃ പുരുഷഃ. യശ്ചായമധ്യാത്മം രൈതസസ്തേജോമയോƒമൃതമയഃ പുരുഷഃ; അയമേവസ യോ ƒയമാത്മാ; ഇദമമൃതം; ഇദം ബ്രഹ്മ; ഇദം സർവം. ൨.

| | |
|---|---|
| ഇമാഃ ആപഃ | =ഈ അപ്പുകൾ |
| സർവേഷാം ഭൂതാനാംമധു | =എല്ലാഭൂതങ്ങളുടെയും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാഭൂതങ്ങളും |
| ആസാം അപാം | =ഈ അപ്പുകളുടെ |
| മധു | =മധുവാകുന്നു. |
| ആസു അപ്സു | =ഈ അപ്പുകളിൽ |
| തേജോമയഃ | =തേജോമയനും |
| അമൃതമയഃ | =അമൃതമയനും ആയ |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ | =ആരോ, |
| (സഃച | =അവനും |
| സർവേഷാം ഭൂതാനാംമധു | =എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാ ഭൂതങ്ങളും |
| അസ്യ ച മധു) | =ഇവന്റെയും മധുവാകുന്നു. |
| അധ്യാത്മം | =അധ്യാത്മമായി |
| രൈതസഃ | =രേതസ്സിൽ സ്ഥിതിചെയ്യുന്നവനും. |
| തേജോമയഃ | =തേജോമയനും |
| അമൃതമയഃ | =അമൃതമയനമായ |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ | =ആരോ |
| (സഃച | =അവനും |
| സർവേഷാം ഭൂതാനാംമധു | =എല്ലാഭൂതങ്ങളുടേയും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാ ഭൂതങ്ങളും |
| അസ്യ ച മധു) | =ഇവന്റെയും മധുവാകുന്നു. |
| അയം ആത്മാ യഃ | =ഈ ആത്മാവു് ഏതോ |
| സഃ | =അതു് |
| അയം ഏവ. | =ഇതുതന്നെ ആകുന്നു. |
| അമൃതം | =അമൃതം=അമൃതത്വസാധനമായ ആത്മവിജ്ഞാനം |
| ഇദം | =ഇതാണു്. |
| ബ്രഹ്മ | =ബ്രഹ്മമെന്നതു് |
| ഇദം | =ഇതാണു്. |

അയം ഏവ =ഇതുതന്നെ; ഈ നാലായിപ്പറഞ്ഞതുതന്നെ,
ഇദം =ഇതാകുന്നു
അമൃതം =അമൃതത്വഹേതുവായ ആത്മവിജ്ഞാനം.
ബ്രഹ്മ =ബ്രഹ്മം
ഇദം =ഇതാകുന്നു; ഈ നാലുവിധത്തിലുള്ള കല്പനയ്ക്കു അധിഷ്ഠാനമായിട്ടുള്ളതാകുന്നു.
സർവം =സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം
ഇദം =ഇതാകുന്നു.

ഭാഷ്യം—അതുപോലെ വായുവിനേയും വ്യാഖ്യാനിച്ചുകൊള്ളണം. അധ്യാത്മമായി പ്രാണനായിട്ടു വായു വിശേഷിച്ചു സ്ഥിതിചെയ്യുന്നു. ഭൂതങ്ങൾക്കു ശരീരാരംഭകങ്ങളായി (ശരീരഘടകങ്ങളായി) ഉപകരിക്കുന്നതുകൊണ്ടു് പൃഥിവ്യാദികൾക്കും, കരണങ്ങൾ എന്ന നിലയിൽ ഉപകരിക്കുന്നതുകൊണ്ടു തേജോമയാദികൾക്കും മധുത്വം കല്പിച്ചിരിക്കുന്നു. "തസ്യൈ വാചഃ പൃഥിവീ ശരീരം ജ്യോതീരൂപമയമഗ്നിഃ" എന്നു സപ്താന്നാധികാരത്തിൽ പറഞ്ഞിട്ടുള്ളതു് ഇതുതന്നെയാണു്. 4

ഉപ—അയമാദിത്യഃ സർവേഷാം ഭൂതാനാം മധു; അസ്യാ ഽഽ ദിത്യസ്യ സർവാണി ഭൂതാനി മധു. യശ്ചായമസ്മിന്നാദിത്യേ തേജോമയോ ഽ മൃതമയഃ പുരുഷോ, യശ്ചായമധ്യാത്മം ചാക്ഷുഷസ്തേജോമയോ ഽ മൃതമയഃ പുരുഷഃ അയമേവ സ യോ ഽ യമാത്മാ; ഇദമമൃതം; ഇദംബ്രഹ്മ; ഇദം സർവം.

അയം ആദിത്യഃ =ഈ ആദിത്യൻ
സർവേഷാം ഭൂതാനാം =എല്ലാഭൂതങ്ങൾക്കും
മധു =മധുവാകുന്നു.
സർവാണിഭൂതാനി =എല്ലാഭൂതങ്ങളും
അസ്യ ആദിത്യസ്യ മധു =ഈ ആദിത്യന്നുംമധുവാകുന്നു.
അസ്മിൻ ആദിത്യേ =ഈ ആദിത്യനിൽ
തേജോമയഃ =തേജോമയനും
അമൃതമയഃ =അമൃതമയനുമായ
അയം പുരുഷഃ =ഈ പുരുഷൻ
യഃ =ആരോ
(സഃച =അവനും
സർവേഷാംഭൂതാനാംമധു =എല്ലാഭൂതങ്ങൾക്കുംമധുവാകുന്നു.
സർവാണി ഭൂതാനി =എല്ലാഭൂതങ്ങളും
അസ്യ ച മധു) =ഇവന്നും മധുവാകുന്നു.
അധ്യാത്മം =അധ്യാത്മമായി
ചാക്ഷുഷഃ =ചക്ഷുസ്സിൽസ്ഥിതിചെയ്യുന്ന.
തേജോമയഃ =തേജോമയനും
അമൃതമയഃ =അമൃതമയനും ആയ

അയം പുരുഷഃ യഃ =ഈ പുരുഷൻ ആരോ
സഃ ച =അവനും
(സർവേഷാംഭൂതാനാംമധു =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി അസ്യചമധു)=എല്ലാഭൂതങ്ങളുംഇവനുംമധുവാകുന്നു
അയം ആത്മാ യഃ =ഈ ആത്മാവു് ഏതോ
സഃ അയം ഏവ =അതു് ഇതുതന്നെ.
അമൃതം =അമൃതം=അമൃതത്വസാധനമായ ആത്മവിജ്ഞാനം
ഇദം =ഇതാകുന്നു.
ബ്രഹ്മ ഇദം =ബ്രഹ്മം ഇതാകുന്നു.
സർവം ഇദം =സർവാപ്തിസാധനമായബ്രഹ്മവിജ്ഞാനം ഇതാണു.

ഭാഷ്യം—അതുപോലെ ആദിത്യനും മധുവാകുന്നു. അധ്യാത്മമായി ചാക്ഷുഷനായ പുരുഷൻ മധുവാണു്. 5

ഉപ—ഇമാ ദിശഃ സർവേഷാം ഭൂതാനാം മധു; ആസാം ദിശാം സർവാണി ഭൂതാനിമധു; യശ്ചായമാസുദിക്ഷു തേജോമയോ ഽമൃതമയഃ പുരുഷോ യശ്ചായ മധ്യാത്മം ശ്രൗത്രഃ പ്രാതിശ്രുത്കസ്തേജോമയോ ഽമൃതമയഃ പുരുഷഃ; അയമേവസയോ ഽയമാത്മാ; ഇദമമൃതം; ഇദംബ്രഹ്മ; ഇദം സർവം.

ഇമാഃ ദിശഃ =ഈ ദിക്കുകൾ
സർവേഷാംഭൂതാനാംമധു =എല്ലാ ഭൂതങ്ങൾക്കുംമധുവാകുന്നു.
സർവാണിഭൂതാനി =എല്ലാഭൂതങ്ങളും
ആസാംദിശാംമധു =ഈ ദിക്കുകൾക്കും മധുവാകുന്നു.
ആസു ദിക്ഷു =ഈദിക്കുകളിൽ
തേജോമയഃ =തേജോമയനും
അമൃതമയഃ =അമൃതമയനുമായ
അയംപുരുഷഃയഃ =ഈപുരുഷൻആരോ,
(സഃച =അവനും
സർവേഷാം ഭൂതാനാംമധു =എല്ലാഭൂതങ്ങൾക്കുംമധുവാകുന്നു.
സർവാണിഭൂതാനി =എല്ലാഭൂതങ്ങളും
അസ്യ ച മധു) =ഇവനും മധുവാകുന്നു.
അധ്യാത്മം =അധ്യാത്മമായി
ശ്രൗത്രഃ =ശ്രോത്രത്തിൽസ്ഥിതിചെയ്യുന്നവനും
പ്രാതിശ്രുത്കഃ =പ്രാതിശ്രുത്കനും=പ്രതിശ്രുത്കയിൽ, അതായതു് പ്രതിശ്രവണവേളയിൽ, വിശേഷിച്ചു സന്നിഹിതനായിരിക്കുന്നവനുമായ,
തേജോമയഃ =തേജോമയനും
അമൃതമയഃ =അമൃതമയനുമായ
അയം പുരുഷഃ യഃ =ഈ പുരുഷൻആരോ

സഃ ച =അവനും
(സർവേഷാം ഭൂതാനാം മധു =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി =എല്ലാഭൂതങ്ങളും
അസ്യ ച മധു) =ഇവന്നും മധുവാകുന്നു.
അയം ആത്മാ യഃ =ഈ ആത്മാവ് ഏതോ
സഃ അയം ഏവ. =അത് ഇതുതന്നെയാണ്.
അമൃതം =അമൃതത്വസാധനമായ ആത്മവിജ്ഞാനം
ഇദം =ഇതാകുന്നു.
ബ്രഹ്മ =ബ്രഹ്മം
ഇദം =ഇതാകുന്നു!
സർവം =സർവാപ്തിസാധനമായബ്രഹ്മവിജ്ഞാനം
ഇദം =ഇതാകുന്നു.

ഭാഷ്യം അതുപോലെ ദിക്കുകളും മധുവാണ്. ദിക്കുകൾക്ക അദ്ധ്യാത്മമായി, ശ്രോത്രനായ പുരുഷൻ എന്നു പറഞ്ഞാൽ മതിയാകുമായിരുന്നു എങ്കിലും, ശബ്ദപ്രതിശ്രവണവേലയിൽ വിശേഷിച്ച് സന്നിഹിതനാകുന്നതിനാൽ പ്രാതിശ്രുത്കൻ എന്ന വിശേഷണംകൂടി ചേർത്തിരിക്കുന്നു. പ്രതിശ്രുത്കയിൽ ഉള്ളവൻ പ്രാതിശ്രുത്കൻ. പ്രതിശ്രുത്ക=പ്രതിശ്രവണവേല. ശബ്ദം കേൾക്കുന്ന സമയത്തിൽ ശ്രോത്രത്തിൽ സന്നിഹിതനായിരിക്കുന്ന പുരുഷൻ എന്നർത്ഥം. 6.

ഉപ — അയം ചന്ദ്രഃ സർവേഷാം ഭൂതാനാം മധു; അസ്യ ചന്ദ്രസ്യ സർവാണിഭൂതാനി മധു; യശ്ചായമസ്മിംശ്ചന്ദ്രേ തേജോമയോഽമൃതമയഃ പുരുഷോ, യശ്ചായമധ്യാത്മം മാനസസ്തേജോമയോഽമൃതമയഃ പുരുഷഃ, അയമേവ സയോഽയമാത്മാ, ഇദമമൃതം, ഇദംബ്രഹ്മ, ഇദം സർവം 7.

അയം ചന്ദ്രഃ =ഈ ചന്ദ്രൻ
സർവേഷാം ഭൂതാനാം മധു =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി =എല്ലാഭൂതങ്ങളും
അസ്യ ചന്ദ്രസ്യമധു =ഈ ചന്ദ്രന്നു മധുവാകുന്നു.
അസ്മിൻചന്ദ്രേ =ഈ ചന്ദ്രനിൽ
തേജോമയഃ =തേജോമയനും
അമൃതമയഃ =അമൃതമയനുമായ
അയം പുരുഷഃ =ഈ പുരുഷൻ
യഃ =ആരോ
സഃ ച =അവനും
(സർവേഷാം ഭൂതാനാം മധു =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി =[illegible]ങ്ങളും
അസ്യ ച മധു) =ഇവന്നും മധുവാകുന്നു.
അദ്ധ്യാത്മം =അദ്ധ്യാത്മമായി
മാനസഃ =മനസ്സിൽ സ്ഥിതിചെയ്യുന്ന,

| | |
|---|---|
| **തേജോമയഃ** | =തേജോമയനും |
| അമൃതമയഃ | =അമൃതമയനുമായ |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ | =ആരോ |
| സഃ ച | =അവനും |
| സർവേഷാം ഭൂതാനാം മധു | =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാഭൂതങ്ങളും |
| അസ്യ ച മധു | =ഇവനും മധുവാകുന്നു. |
| അയം ആത്മായഃ | =ഈ ആത്മാവ് ഏതോ |
| സഃ | =അതു് |
| അയം ഏവ | =ഇതുതന്നെ. |
| അമൃതം | =അമൃതത്വസാധനമായ ആത്മവിജ്ഞാനം |
| ഇദം | =ഇതാകുന്നു. |
| ബ്രഹ്മ ഇദം | =ബ്രഹ്മം ഇതാണു്. |
| സർവം | =സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം |
| ഇദം | =ഇതുതന്നെ. |

ഭാഷ്യം—അതുപോലെ ചന്ദ്രനും മധുവാകുന്നു. അധ്യാത്മമായി മാനസനായ പുരുഷനാണ്. 7

ഉപ— ഇയം വിദ്യുത് സർവേഷാം ഭൂതാനാം മധു; അസ്യൈ വിദ്യുതഃ സർവാണി ഭൂതാനി മധു. യശ്ചായമസ്യാം വിദ്യുതി തേജോമയോഽമൃതമയഃ പുരുഷോ, യശ്ചായ മധ്യാത്മം തൈജസസ്തേജോമയോഽമൃതമയഃ പുരുഷഃ; അയമേവ സ യോഽയമാത്മാ; ഇദമമൃതം; ഇദം ബ്രഹ്മ; ഇദം സർവം 8.

| | |
|---|---|
| ഇയം വിദ്യുത് സർവേഷാം ഭൂതാനാം മധു | =ഈ വിദ്യുത്ത് എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാ ഭൂതങ്ങളും |
| അസ്യൈ വിദ്യുതഃ മധു | =ഈ വിദ്യുത്തിനു മധുവാകുന്നു. |
| അസ്യാം വിദ്യുതി | =ഈ വിദ്യുത്തിൽ |
| തേജോമയഃ | =തേജോമയനും |
| അമൃതമയഃ | =അമൃതമയനുമായ |
| അയം പുരുഷഃ യഃ | =ഈ പുരുഷൻ ആരോ |
| സഃ ച | =അവനും |
| സർവേഷാം ഭൂതാനാം മധു | =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാഭൂതങ്ങളും |
| അസ്യ ച മധു, | =ഇവനും മധുവാകുന്നു. |
| അധ്യാത്മം | =അധ്യാത്മമായി |
| തൈജസഃ | =ത്വക്കിലുള്ള തേജസ്സിൽ സ്ഥിതിചെയ്യുന്ന |
| തേജോമയഃ | =തേജോമയനും |
| അമൃതമയഃ | =അമൃതമയനുമായ |

| | |
|---|---|
| അയം പുരുഷഃ യഃ | =ഈ പുരുഷൻ ആരോ |
| സഃ ച | =അവനും |
| സർവേഷാം ഭൂതാനാം മധു | =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാഭൂതങ്ങളും |
| അസ്യ ച മധു | =ഇവനും മധുവാകുന്നു. |
| അയം ആത്മായഃ | =ഈ ആത്മാവ് ഏതോ |
| സഃ അയം ഏവ | =അത് ഇതുതന്നെ. |
| അമൃതം | =അമൃതത്വസാധനമായ ആത്മവിജ്ഞാനം |
| ഇദം | =ഇതാകുന്നു. |
| ബ്രഹ്മ | =ബ്രഹ്മം |
| ഇദം | =ഇതാകുന്നു. |
| സർവം | =സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം. |
| ഇദം | =ഇതാണ്. |

ഭാഷ്യം—അതുപോലെതന്നെ വിദ്യുത്തും മധുവാകുന്നു. അദ്ധ്യാത്മമായി തൈജസൻ മധുവാകുന്നു. തൈജസൻ എന്നാൽ, ത്വക്കിലുള്ള തേജസ്സിൽ സ്ഥിതിചെയ്യുന്നവൻ എന്നർത്ഥം. 8.

ഉപ—അയം സ്തനയിത്നുഃ സർവേഷാം ഭൂതാനാം മധു, അസ്യ സ്തനയിത്നോഃ സർവാണി ഭൂതാനി മധു യശ്ചായ മസ്മിൻ സ്തനയിത്നൗ തേജോമയോഽമൃതമയഃ പുരുഷോ, യശ്ചായമധ്യാത്മം ശാബ്ദഃ സൗവരസ്തേജോമയോഽമൃതമയഃ പുരുഷഃ അയമേവ സ യോഽയമാത്മാ, ഇദമമൃതം, ഇദം ബ്രഹ്മ, ഇദം സർവം. 9.

| | |
|---|---|
| അയം സ്തനയിത്നുഃ | =ഈസ്തനയിത്നു=പർജന്യൻ |
| സർവേഷാം ഭൂതാനാം മധു | =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാഭൂതങ്ങളും |
| അസ്യ സ്തനയിത്നോഃ | =ഈ സ്തനയിത്നുവിന്ന് |
| മധു | =മധുവാകുന്നു. |
| അസ്മിൻ സ്തനയിത്നൗ | =ഈ സ്തനയിത്നുവിൽ |
| തേജോമയഃ | =തേജോമയനും |
| അമൃതമയഃ | =അമൃതമയനുമായ |
| അയംപുരുഷഃ | =ഈ പുരുഷൻ |
| യഃ | =ആരോ |
| സഃ ച | =അവനും |
| സർവേഷാം ഭൂതാനാംമധു | =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണി ഭൂതാനി | =എല്ലാ ഭൂതങ്ങളും |
| അസ്യ ച മധു | =ഇവനും മധുവാകുന്നു. |
| അധ്യാത്മം | =അദ്ധ്യാത്മമായി |

സൗവരഃ =സ്വരത്തിൽ വിശേഷിച്ചു സന്നിഹിതനായും
ശാബ്ദഃ =ശബ്ദത്തിൽ സ്ഥിതിചെയ്യുന്നവനായും ഇരി
തേജോമയഃ =തേജോമയനും [ക്കുന്ന
അമൃതമയഃ =അമൃതമയനും ആയ
അയം പുരുഷഃ =ഈ പുരുഷൻ
യഃ =ആരോ
സഃ ച =അവനും
സർവേഷാം ഭൂതാനാം മധു =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി =എല്ലാഭൂതങ്ങളും
അസ്യ ച മധു =ഇവനും മധുവാകുന്നു.
അയം ആത്മായഃ =ഈ ആത്മാവു ഏതോ
സഃ അയം ഏവ =അവൻ ഇതുതന്നെ.
അമൃതം =അമൃതത്വസാധനമായ ആത്മവിജ്ഞാനം
ഇദം =ഇതാകുന്നു.
ബ്രഹ്മ =ബ്രഹ്മം
ഇദം =ഇതാകുന്നു.
സർവം =സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം
ഇദം =ഇതാകുന്നു.

ഭാഷ്യം—അതുപോലെ സ്തനയിത്നുവും (പർജ്ജന്യനും) എല്ലാ ഭൂതങ്ങൾക്കും മധുവാണെന്നും മറവുമുള്ളതു കണ്ടുകൊള്ളണം. അധ്യാത്മമായി, ശബ്ദത്തിൽ സ്ഥിതിചെയ്യുന്നവൻ എന്ന അർത്ഥത്തിൽ ശാബ്ദൻ എന്നു പറഞ്ഞാൽ മതിയാകുമെങ്കിലും സ്വരത്തിൽ വിശേഷിച്ചു സന്നിഹിതനായിരിക്കുന്നതിനാൽ അധ്യാത്മമായി സൗവരൻ എന്നു പറഞ്ഞിരിക്കുന്നു 9.

ഉപ—അയമാകാശഃ സർവേഷാം ഭൂതാനാം മധു; അസ്യാऽऽകാശസ്യ സർവാണി ഭൂതാനിമധു; യശ്ചായമസ്മിന്നാകാശേ തേജോമയോऽമൃതമയഃ പുരുഷോ, യശ്ചായമധ്യാത്മം ഹൃദ്യാകാശസ്തേജോമയോऽമൃതമയഃ പുരുഷ അയമേവസയോऽയമാത്മാ; ഇദമമൃതം; ഇദം ബ്രഹ്മ ഇദം സർവം. 10.

അയം ആകാശഃ സർവേഷാം ഭൂതാനാം മധു = ഈ ആകാശം എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി =എല്ലാ ഭൂതങ്ങളും
അസ്യ ആകാശസ്യ മധു =ഈ ആകാശത്തിനും മധുവാകുന്നു.
അസ്മിൻ ആകാശേ =ഈ ആകാശത്തിൽ ഉള്ള
തേജോമയഃ =തേജോമയനും
അമൃതമയഃ =അമൃതമയനുമായ
അയം പുരുഷഃ യഃ =ഈ പുരുഷൻ ആരോ
സഃ ച =അവനും (എല്ലാ ഭൂതങ്ങൾക്കും മധുവും എല്ലാ ഭൂതങ്ങളും അവനു മധുവുംആകുന്നു.)
അധ്യാത്മം =അധ്യാത്മമായി

| | |
|---|---|
| ഹൃദി ആകാശഃ | =ഹൃദയത്തിലുള്ള ആകാശമായ |
| തേജോമയഃ അമൃതമയഃ | =തേജോമയനും അമൃതമയനുമായ |
| അയം പുരുഷഃ | =ഈ പുരുഷൻ |
| യഃ | =ആരോ |
| സഃ ച | =അവനും (എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു.) |
| അയം ആത്മായഃ | =ഈ ആത്മാവു ഏതോ |
| സഃ അയം ഏവ | =അതു് ഇതുതന്നെ. |
| അമൃതം | =അമൃതത്വസാധനമായ ആത്മവിജ്ഞാനം |
| ഇദം | =ഇതാണു്. |
| ബ്രഹ്മഇദം | =ബ്രഹ്മം ഇതാകുന്നു. |
| സർവം ഇദം | =സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാകുന്നു. |

ഭാഷ്യം—അതുപോലെ ആകാശവും മധുവാകുന്നു. അധ്യാത്മമായി ഹൃദയത്തിലുള്ള ആകാശം മധുവാകുന്നു. 10.

ഭാഷ്യം—പൃഥിവിമുതൽ ആകാശംവരെയുള്ള ഭൂതഗണങ്ങളും ദേവതാഗണങ്ങളും, ഓരോ ശരീരിക്കും കാര്യകരണസംഘാതരൂപത്തിൽ ഉപകരിച്ചുകൊണ്ടു മധുവായിത്തീരുന്നു എന്നു പറഞ്ഞു. എന്നാൽ, ഇവ ശരീരികളോടു സംബന്ധിച്ചു മധുവായി ഉപകരിക്കുന്നതു ഏതൊന്നിന്റെ പ്രേരണകൊണ്ടാണോ അതിനെപ്പറയുവാനായി താഴെപ്പറയുന്ന ബ്രാഹ്മണം ആരംഭിക്കുന്നു:—

ഉപ.—അയം ധർമ്മഃ സർവേഷാം ഭൂതാനാം മധു; അസ്യ ധർമ്മസ്യ സർവാണി ഭൂതാനി മധു യശ്ചായമസ്മിൻ ധർമ്മേ തേജോമയോ/മൃതമയഃപുരുഷോ, യശ്ചായമധ്യാത്മം ധർമ്മസ്തേജോമയോ/മൃതമയഃപുരുഷഃ, അയമേവ സയോ/യമാത്മാ; ഇദമമൃതം; ഇദം ബ്രഹ്മ; ഇദം സർവം. 11.

| | |
|---|---|
| അയം ധർമ്മഃ | =ഈ ധർമ്മം |
| സർവേഷാം ഭൂതാനാം മധു | =എല്ലാഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണിഭൂതാനി | =എല്ലാഭൂതങ്ങളും. |
| അസ്യധർമ്മസ്യ മധു | =ഈ ധർമ്മത്തിനും മധുവാകുന്നു. |
| അസ്മിൻ ധർമ്മേ | =ഈ ധർമ്മത്തിൽ |
| തേജോമയഃ | =തേജോമയനും |
| അമൃതമയഃ | =അമൃതമയനുമായ |
| അയം പുരുഷഃയഃ | =ഈ പുരുഷൻ ആരോ |
| സഃ ച | =അവനും (എല്ലാഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും അവനും മധുവാകുന്നു.) |

| | |
|---|---|
| അദ്ധ്യാത്മം | = അദ്ധ്യാത്മമായി |
| ധാൎമ്മഃ | = ധൎമ്മത്തിൽ സ്ഥിതിചെയ്യുന്ന |
| തേജോമയഃ | = തേജോമയനും |
| അമൃതമയഃ | = അമൃതമയനുമായ |
| അയം പുരുഷഃ | = ഈ പുരുഷൻ |
| യഃ | = ആരോ |
| സഃ ച | = അവനും |
| സൎവ്വേഷാം ഭൂതാനാം മധു | = എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. |
| സൎവ്വാണി ഭൂതാനി | = എല്ലാ ഭൂതങ്ങളും |
| അസ്യ ച മധു | = ഇവന്നും മധുവാകുന്നു. |
| അയം ആത്മായഃ | = ഈ ആത്മാവു് ഏതോ |
| സഃ അയം ഏവ | = അതു് ഇതുതന്നെ ആകുന്നു. |
| അമൃതം ഇദം | = അമൃതത്വസാധനമായ ആത്മവിജ്ഞാനം ഇതാണു് |
| ബ്രഹ്മ ഇദം | = ബ്രഹ്മം ഇതാണു്. |
| സൎവ്വം ഇദം | = സൎവ്വാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാണു്. |

ഭാഷ്യം—ധൎമ്മം അപ്രത്യക്ഷമാണെങ്കിലും, അതിനാൽ പ്രേരിതമായ കാൎയ്യം പ്രത്യക്ഷമായതുകൊണ്ടാണു്, പ്രത്യക്ഷത്തെ നിൎദ്ദേശിക്കുന്നതുപോലെ "ഈ ധൎമ്മം" എന്നു നിൎദ്ദേശിച്ചിരിക്കുന്നതു്. ധൎമ്മമാകട്ടെ, "തച്ശ്രേയോരൂപമത്യസൃജതധൎമ്മം" ഇത്യാദി ഗ്രന്ഥത്തിൽവ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളതും ശ്രുതിസ്മൃതികളാൽ വിധിക്കപ്പെട്ടിട്ടുള്ളതും, ക്ഷത്രാദികൾക്കും നിയന്താവും, പൃഥിവ്യാദികളുടെ പരിണാമത്തിനു ഹേതുവായതുകൊണ്ടു ജഗത്തിനു വൈചിത്ര്യത്തെ ഉണ്ടാക്കുന്നതും പ്രാണികളാൽ അനുഷ്ഠിക്കപ്പെടുന്നതുമാകുന്നു. അതുകൊണ്ടുകൂടിയാണു്, അതിനെ, ഈ ധൎമ്മമെന്നു്, പ്രത്യക്ഷമായി നിൎദ്ദേശിച്ചിരിക്കുന്നതു്. ശാസ്ത്രലക്ഷണമായ സത്യത്തിനും ആചാരലക്ഷണമായ ധൎമ്മത്തിനും മുമ്പു് ഭേദംകൂടാതെയാണു് നിൎദ്ദേശം ചെയ്തിട്ടുള്ളതെങ്കിലും, അവ ഒന്നുതന്നെയാണെങ്കിലും, ദൃഷ്ടരൂപത്തിലും അദൃഷ്ടരൂപത്തിലും കാൎയ്യത്തെ ഉണ്ടാക്കുന്നതുകൊണ്ടു് ഇവിടെ രണ്ടായിപ്പറഞ്ഞിരിക്കുന്നു. അപൂൎവ്വമെന്നു പറയുന്ന അദൃഷ്ടമായ ധൎമ്മം, സാമാന്യവിശേഷാത്മകമായ അദൃഷ്ടമായ രൂപത്തിൽ കാൎയ്യത്തെ ആരംഭിക്കുന്നു. സാമാന്യരൂപത്തിൽ പൃഥിവ്യാദികളുടെ പ്രയോക്താവായും വിശേഷരൂപത്തിൽ അദ്ധ്യാത്മമായി കാൎയ്യകരണസങ്ഘാതത്തിന്റെ പ്രയോക്താവായും ഇരിക്കുന്നു. അവയിൽ പൃഥിവ്യാദികളുടെ പ്രയോക്താവായ ധൎമ്മത്തെയാണു് "യശ്ചായമസ്മിൻ ധാൎമ്മഃ" എന്നു പറഞ്ഞിരിക്കുന്നതു്. അതുപോലെ, "യശ്ചായമദ്ധ്യാത്മം" ഇത്യാദികൊണ്ടു്, അദ്ധ്യാത്മമായി കാൎയ്യകരണസങ്ഘാതത്തിന്റെ പ്രയോക്താവായ ധൎമ്മത്തെയും പറഞ്ഞിരിക്കുന്നു ധാൎമ്മൻ എന്നതിനു ധൎമ്മത്തിൽ ഉള്ളവൻ എന്നൎത്ഥം. ॥

ഉപ—ഇദം സത്യം സൎവ്വേഷാം ഭൂതാനാം മധു. അസ്യ സത്യസ്യ സൎവ്വാണി ഭൂതാനി മധു. യശ്ചായമസ്മിൻ സത്യേ തേജോമയോ/അമൃതമയഃ

എന്നൻ

പുരുഷോ യശ്ചായമദ്ധ്യാത്മം സാത്യസ്തേജോമയോ ƒ മൃതമയഃ പുരുഷഃ; അയമേവ സ യോ ƒ യമാത്മാ. ഇദമമൃത,മിദം ബ്രഹ്മേ,ദംസവം. 12.

| | | |
|---|---|---|
| ഇദം സത്യം സവേഷാം ഭൂതാനാം മധു | = | ഈ സത്യം എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു |
| സവാണി ഭൂതാനി | = | എല്ലാ ഭൂതങ്ങളും |
| അസ്യ സത്യസ്യ മധു | = | ഈ സത്യത്തിനു മധുവാകുന്നു. |
| അസ്മിൻ സത്യേ | = | ഈ സത്യത്തിൽ |
| തേജോമയഃ | = | തേജോമയനും |
| അമൃതമയഃ | = | അമൃതമയനുമായ |
| അയം പുരുഷഃ | = | ഈ പുരുഷൻ |
| യഃ | = | ആരോ |
| സഃ ച | = | അവനും |
| സവേഷാം ഭൂതാനാം മധു | = | എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. |
| സവാണിഭൂതാനി അസ്യ ച മധു | = | എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. |
| അധ്യാത്മം | = | അധ്യാത്മമായി |
| സാത്യഃ | = | സത്യത്തിൽ സ്ഥിതിചെയ്യുന്ന |
| തേജോമയഃ | = | തേജോമയനും |
| അമൃതമയഃ | = | അമൃതമയനുമായ |
| അയം പുരുഷഃ | = | ഈ പുരുഷൻ |
| യഃ | = | ആരോ |
| സഃ ച | = | അവനും |
| സവേഷാം ഭൂതാനാം മധു | = | എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. |
| സവാണി ഭൂതാനി | = | എല്ലാ ഭൂതങ്ങളും |
| അസ്യ ച മധു | = | ഇവനും മധുവാകുന്നു. |
| അയം ആത്മാ യഃ | = | ഈ ആത്മാവ് ഏതോ |
| സഃ അയം ഏവ | = | അത് ഇതുതന്നെ. |
| അമൃതം ഇദം | = | അമൃതത്വസാധനമായ ആത്മവിജ്ഞാനം ഇതാണ്. |
| ബ്രഹ്മ ഇദം | = | ബ്രഹ്മം ഇതാകുന്നു. |
| സവം | = | സവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം |
| ഇദം | = | ഇതാണ് |

ഭാഷ്യം-- അതുപോലെ, ദൃഷ്ടവും അനുഷ്ഠിക്കപ്പെടേണ്ടതുമായ ആചാരത്തിന്റെ രൂപത്തിൽ, ആ ധമ്മംതന്നെ സത്യമെന്ന പേരുള്ളതായിത്തീരുന്നു. അതും സാമാന്യരൂപത്തിലും വിശേഷരൂപത്തിലും രണ്ടുവിധത്തിലുള്ളതുതന്നെ. പൃഥിവ്യാദിയിൽ സമവേതമായിട്ടുള്ളതു സാമാന്യരൂപത്തിലുള്ളതും കാര്യകരണസംഘാതത്തിൽ സമവേതമായിട്ടുള്ളതു വിശേഷരൂപത്തിലുള്ളതുമാകുന്നു. അവയിൽ, പൃഥിവ്യാദിസമവേതവും വത്തമാനക്രിയാരൂപവുമായ സത്യത്തെയാണ്, "യശ്ചായമസ്മിൻസത്യേ" ഇത്യാദിവാക്യത്തിൽ പറഞ്ഞിരിക്കുന്നത്. അതുപോലെ, അധ്യാത്മമായി കാര്യകരണ

സങ്ഘാതത്തിൽ സമവേതമായ സത്യത്തെ "യശ്ചായമദ്ധ്യാത്മം" ഇത്യാദി കൊണ്ടു പറഞ്ഞിരിക്കുന്നു. സത്യത്തിൽ ഉള്ളവൻ സാത്യൻ. സത്യം പൃഥിവ്യാദിയിലും കാര്യകരണസങ്ഘാതത്തിലും കാരണമാണെന്നുള്ളതിലേക്ക് "സത്യേന വായുരാവാതി" എന്നു തുടങ്ങിയുള്ള വേറെ ശ്രുതി പ്രമാണമാണു്. 12.

ഉപ--ഇദം മാനുഷം സർവേഷാം ഭൂതാനാം മധു. അസ്യ മാനുഷസ്യ സർവാണി ഭൂതാനി മധു. യശ്ചായമസ്മിൻ മാനുഷേ തേജോമയോ/മൃതമയഃ പുരുഷോയശ്ചായമദ്ധ്യാത്മം തേജോമയോ/മൃതമയഃ പുരുഷഃ; അയമേവ സ യോ/യമാത്മാ; ഇദമമൃതം; ഇദംബ്രഹ്മ ഇദം സർവം. 13.

ഇദം മാനുഷം = ഈ മാനുഷാദിജാതി
സർവേഷാം ഭൂതാനാം മധു = എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി = എല്ലാ ഭൂതങ്ങളും
അസ്യ മാനുഷസ്യ = ഈ മാനുഷാദിജാതിക്കു്
മധു = മധുവാകുന്നു.
അസ്മിൻ മാനുഷേ = ഈ മാനുഷാദിജാതിയിൽ
തേജോമയഃ = തേജോമയനും
അമൃതമയഃ = അമൃതമയനുമായ
അയം പുരുഷഃ = ഈ പുരുഷൻ
യഃ = ആരോ
സഃ ച = അവനും
സർവേഷാം ഭൂതാനാം മധു = എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി = എല്ലാ ഭൂതങ്ങളും
അസ്യ ച മധു = ഇവനും മധുവാകുന്നു.
അദ്ധ്യാത്മം = അദ്ധ്യാത്മമായി
തേജോമയഃ = തേജോമയനും
അമൃതമയഃ = അമൃതമയനുമായ
അയം പുരുഷഃ = ഈ പുരുഷൻ
യഃ = ആരോ
സഃ ച സർവേഷാം ഭൂതാനാം
മധു = അവനും എല്ലാഭൂതങ്ങൾക്കും മധുവാകുന്നു.
സർവാണി ഭൂതാനി അസ്യ ച മധു = എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു.
അയം ആത്മാ യഃ = ഈ ആത്മാവു് ഏതോ
സഃ അയം ഏവ = അതു് ഇതുതന്നെ.
അമൃതം ഇദം = അമൃതത്വസാധനമായ ആത്മവിജ്ഞാനം ഇതാകുന്നു.
ബ്രഹ്മ ഇദം = ബ്രഹ്മം ഇതാകുന്നു.
സർവം ഇദം = സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാണു്.

ഭാഷ്യം—ഈ കാര്യകരണസങ്ഘാതവിശേഷം ധർമ്മത്താലും സത്യത്താലും പ്രേരിതമായിട്ടുള്ളതാണ്. ഈ സങ്ഘാതവിശേഷത്തിൽ ചേന്നിരിക്കുന്ന ജാതിവിശേഷം മാനുഷാദിയാകുന്നു. ഭോഗഭൂമിയിൽ, എല്ലാ പ്രാണിസംഘങ്ങളും മാനുഷാദിജാതിയോടുകൂടിത്തന്നെയാണ് പരസ്പരം ഉപകാര്യവും ഉപകാരവും എന്ന നിലയിൽ വർത്തിക്കുന്നതായി കാണപ്പെടുന്നത്. അതുകൊണ്ടു മാനുഷാദിജാതിയും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. ധർമ്മം മുതലായതുപോലെ മാനുഷാദിജാതിയും ബാഹ്യം എന്നും ആദ്ധ്യാത്മികമെന്നും രണ്ടുവിധത്തിലുള്ള നിർദ്ദേശത്തിനു വിഷയമായിത്തീരുന്നു. നിർദ്ദേശിക്കുന്ന ആളിന്റെ സ്വന്തം ശരീരത്തിലുള്ള ജാതി ആദ്ധ്യാത്മികവും, മററു ശരീരങ്ങളിലുള്ളതു ബാഹ്യവുമാകുന്നു. 13.

ഉപ— അയമാത്മാ സർവേഷാം ഭൂതാനാം മധു അസ്യാത്മനഃ സർവാണി ഭൂതാനി മധു. യശ്ചായമസ്മിന്നാത്മനി തേജോമയോऽമൃതമയഃ പുരുഷോ, യശ്ചായമാത്മാ തേജോമയോऽമൃതമയഃ പുരുഷഃ; അയമേവ സ യോऽയമാത്മാ; ഇദമമൃതം; ഇദം ബ്രഹ്മ ഇദം സർവം. 14.

| | |
|---|---|
| അയം ആത്മാ | = ഈ ആത്മാവ് |
| സർവേഷാം ഭൂതാനാം മധു | = എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണി ഭൂതാനി | = എല്ലാ ഭൂതങ്ങളും |
| അസ്യ ആത്മനഃ മധു | = ഈ ആത്മാവിന്നും മധുവാകുന്നു. |
| അസ്മിൻ ആത്മനി | = ഈ ആത്മാവിൽ |
| തേജോമയഃ | = തേജോമയനും |
| അമൃതമയഃ | = അമൃതമയനും ആയ |
| അയം പുരുഷഃ | = ഈ പുരുഷൻ |
| യഃ | = ആരോ |
| സഃ ച | = അവനും |
| സർവേഷാം ഭൂതാനാം മധു | = എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. |
| സർവാണി ഭൂതാനി | = എല്ലാ ഭൂതങ്ങളും |
| അസ്യ ച മധു | = ഇവന്നും മധുവാകുന്നു. |
| ആത്മാ | = ആത്മാവായ |
| തേജോമയഃ | = തേജോമയനും |
| അമൃതമയഃ | = അമൃതമയനുമായ |
| അയം പുരുഷഃ | = ഈ പുരുഷൻ |
| യഃ | = ആരോ |
| സഃ ച | = അവനും |
| സർവേഷാം ഭൂതാനാം മധു | = എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. |
| അയം ആത്മാ യഃ | = ഈ ആത്മാവ് ഏതോ, |
| സഃ അയം ഏവ | = അതു് ഇതുതന്നെ |
| അമൃതം | = അമൃതത്വസാധനമായ ആത്മവിജ്ഞാനം |
| ഇദം | = ഇതാകുന്നു. |
| ബ്രഹ്മ | = ബ്രഹ്മം |

| | | |
|---|---|---|
| ഇദം | = | ഇതാകുന്നു. |
| സർവ്വം | = | സർവ്വാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം |
| ഇദം | = | ഇതാകുന്നു. |

ഭാഷ്യം—മാനുഷാദിജാതിവിശിഷ്ടമായ കാര്യകരണസംഘാതമാകുന്ന ഈ ആത്മാവ് എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. "ആകട്ടെ, ഇത്, പൃഥിവീപര്യായത്തിൽതന്നെ ശാരീരശബ്ദംകൊണ്ട് നിർദ്ദേശിക്കപ്പെട്ടതല്ലയോ?" എന്നാണെങ്കിൽ, അല്ല; അവിടെ പാർത്ഥിവാംശത്തെമാത്രമേ ഗ്രഹിച്ചിട്ടുള്ളൂ. ഇവിടെയാകട്ടെ, അദ്ധ്യാത്മം അധിഭൂതം മുതലായസർവ്വവിശേഷങ്ങളും അസ്തമിച്ചിട്ടുള്ളതും, എല്ലാ ഭൂതഗണങ്ങളോടും ദേവതാഗണങ്ങളോടും കൂടിയതും സർവ്വാത്മാവുമായ കാര്യകരണസംഘാതത്തെ(വിരാട്ടിനെ)യാണ്, "ഈ ആത്മാവ്" എന്നു പറഞ്ഞിരിക്കുന്നത്. അങ്ങനെയുള്ള ഈ ആത്മാവിൽ ഉള്ള തേജോമയനും അമൃതമയനുമായ പുരുഷൻ എന്നു പറഞ്ഞതു സർവ്വാത്മകമായ അമൂർത്തരസത്തെ(ലിങ്ഗാത്മാവിനെ)യത്രേ. പൃഥിവ്യാദിപര്യായങ്ങളിൽ ഏകദേശംകൊണ്ട് അതു നിർദ്ദേശിക്കപ്പെട്ടു. എന്നാൽ ഈ പര്യായത്തിൽ അദ്ധ്യാത്മമെന്ന വിശേഷമില്ലാത്തതിനാൽ, മുൻപര്യായങ്ങളിലെപ്പോലെ, "യശ്ചായമദ്ധ്യാത്മം" എന്നു പറഞ്ഞില്ല. ആരുടെ പ്രയോജനത്തിനായിട്ടാണോ ദേഹലിങ്ഗസംഘാതരൂപമായ ആത്മാവ്, ആ പരിശിഷ്ടനായ വിജ്ഞാനമയനെയാണ്, "യശ്ചായമാത്മാ" എന്നു പറഞ്ഞിരിക്കുന്നത്. 14.

ഉപ—സ വാ അയമാത്മാ സർവ്വേഷാം ഭൂതാനാമധിപതിഃ, സർവ്വേഷാം ഭൂതാനാംരാജാ. തദ്യഥാ—രഥനാഭൗ ച രഥനേമൗ ചാരാഃ സർവ്വേ സമർപ്പിതാഃ ഏവമേവാസ്മിന്നാത്മനി സർവ്വാണി ഭൂതാനി, സർവ്വേ ദേവാഃ, സർവ്വേലോകാഃ സർവ്വേ പ്രാണാഃ, സർവ്വ ഏത ആത്മാനഃ സമർപ്പിതാഃ 15.

| | | |
|---|---|---|
| സഃ അയം ആത്മാ | = | അങ്ങനെയുള്ള ഈ ആത്മാവ് |
| സർവ്വേഷാം ഭൂതാനാം | = | എല്ലാ ഭൂതങ്ങളുടെയും |
| അധിപതിഃ | = | അധിപതിയും |
| സർവ്വേഷാം ഭൂതാനാം | = | എല്ലാ ഭൂതങ്ങളുടെയും |
| രാജാ | = | രാജാവും ആകുന്നു. |
| തത് യഥാ | = | അത് എങ്ങനെ എന്നാൽ |
| രഥനാഭൗ ച | = | രഥചക്രത്തിന്റെ നാഭിയി(കുടത്തി)ലും |
| രഥനേമൗ ച | = | രഥചക്രത്തിന്റെ നേമിയി(വട്ടത്തി)ലും |
| അരാഃസർവ്വേ | = | ആരക്കാലുകളെല്ലാം |
| സമർപ്പിതാഃ; | = | സമർപ്പിക്കപ്പെട്ടിരിക്കുന്നുണ്ടല്ലോ; |
| ഏവം ഏവ | = | ഇപ്രകാരംതന്നെ |
| അസ്മിൻ ആത്മനി | = | ഈ ആത്മാവിൽ |
| സർവ്വാണി ഭൂതാനി | = | എല്ലാ ഭൂതങ്ങളും |
| സർവ്വേ ദേവാഃ | = | എല്ലാ ദേവന്മാരും |
| സർവ്വേ ലോകാഃ | = | എല്ലാ ലോകങ്ങളും |

സവ്വേ പ്രാണാഃ = എല്ലാ പ്രാണങ്ങളും
സവ്വേ ഏതേ ആത്മാനഃ = ഈ എല്ലാ ആത്മാക്കളും
സമപ്പിതാഃ = സമപ്പിക്കപ്പെട്ടിരിക്കുന്നു.

ഭാഷ്യം—ഒടുവിലത്തെ പയ്യായത്തിൽ, പരിശിഷ്ടനായ വിജ്ഞാനമയൻ ഏതിലാണോ, ഖില്യദൃഷ്ടാന്തം പറഞ്ഞിരിക്കുന്നതനുസരിച്ചു പ്രവേശിപ്പിക്കപ്പെടുന്നതു്, ആ പരമാത്മാവിനോടു താദാത്മ്യത്തെ പ്രാപിച്ചിരിക്കുന്ന വിദ്വാനെയാണ് ഇതിൽ ആത്മാവെന്നു പറഞ്ഞിരിക്കുന്നതു്. അവിദ്യയാൽ ഉണ്ടാക്കപ്പെടുന്ന കായ്യകരണങ്ങളുടെ സങ്ഘാതമാകുന്ന ഉപാധിയോടുകൂടിയ ജീവൻ, ബ്രഹ്മവിദ്യയാൽ, മേൽപ്പറഞ്ഞ പരമാത്മാവിൽ പ്രവേശിപ്പിക്കപ്പെടുമ്പോൾ, ആജീവൻതന്നെ,മുക്തനായിട്ട്, അകവുംപുറവുമെന്ന ഭേദമില്ലാത്തവനായും, മുഴുവനായും, പ്രജ്ഞാനഘനസ്വരൂപനായും, എല്ലാ ഭൂതങ്ങളുടെയും ആത്മാവായും, അതായതു് എല്ലാവക്കും ഉപാസ്യനായും, എല്ലാ ഭൂതങ്ങളുടെയും അധിപതിയും, എന്നുവച്ചാൽ,രാജകുമാരനെയോ അമാത്യനെയോപോലെ അല്ലാത്തവിധം എല്ലാ ഭൂതങ്ങളിലും സ്വാതന്ത്ര്യം, എല്ലാ ഭൂതങ്ങളുടെയുംരാജാവുംആയും തീരുന്നു. രാജത്വത്തിനു വിശേഷണമായിട്ടാണ് അധിപതി എന്നു പറഞ്ഞതു്. രാജത്വജാതിയില്ലാത്ത ഒരുത്തനും രാജോചിതമായ പരിപാലനം മുതലായതു നടത്തുകയാണെങ്കിൽ ഉപചാരമായി രാജാവെന്നുപറയാവുന്നതാണ്. എന്നാൽ അവനുസ്വാതന്ത്ര്യമുണ്ടായിരിക്കയില്ല. എന്തെന്നാൽ അവൻരാജാവിനു പരതന്ത്രനായിരിക്കും. അങ്ങനെയുള്ളവനിൽനിന്നു വേർതിരിക്കുന്നതിനാണ് അധിപതി എന്നുള്ള വിശേഷണമെന്നത്ഥം. ഇങ്ങനെ ബ്രഹ്മവിത്തും മുക്തനുമായ വിദ്വാൻ സവ്വഭൂതാത്മാവായിത്തീരുന്നു. "ബ്രഹ്മവിദ്യയാ സവ്വം ഭവിഷ്യന്തോ മനുഷ്യാമന്യന്തേ" (ബ്രഹ്മവിദ്യകൊണ്ടു സവ്വവുമായിത്തീരാമെന്നു മനുഷ്യർ വിചാരിക്കുന്നു) എന്നും, "കിമുതദ് ബ്രഹ്മാവേദ്, യസ്മാത് തത് സവ്വമഭവത്" (ആ ബ്രഹ്മം എന്തിനെ അറിഞ്ഞിട്ടാണു സവ്വവുമായിത്തീന്നതു്?) എന്നുമുള്ളതു് വ്യാഖ്യാനിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഈ മധു ബ്രാഹ്മണത്തിൽ കാണിച്ചിട്ടുള്ളപോലേ, ആത്മാവിനെത്തന്നെ സവ്വാത്മാവായി, ആചാര്യനിൽനിന്നും ആഗമത്തിൽനിന്നും ശ്രവിക്കയും, തക്കംകൊണ്ടു മനനം ചെയ്കയും, സാക്ഷാൽക്കരിക്കയും ചെയ്തിട്ടാണ് വിദ്വാൻ ബ്രഹ്മമായിത്തീന്നതു്; എന്നാണു വ്യാഖ്യാനിക്കപ്പെട്ടതു്. ഇങ്ങനെയുള്ള ലക്ഷണങ്ങളോടുകൂടിയ ആ ബ്രഹ്മജ്ഞാനത്തിനു മുമ്പിലും, വാസ്തവത്തിൽ ബ്രഹ്മമായിത്തന്നെ ഇരുന്നുകൊണ്ടാണ് അവിദ്യകൊണ്ട് അബ്രഹ്മമായിരുന്നതു്; അതുപോലെ, വാസ്തവത്തിൽ സവ്വവുമായിത്തന്നെ ഇരുന്നുകൊണ്ടാണ് അസവ്വമായിരുന്നതു്. എന്നാൽ ആ അവിദ്യയെ ഈ ബ്രഹ്മവിജ്ഞാനംകൊണ്ടു തിരസ്കരിച്ചപ്പോൾ, ബ്രഹ്മംതന്നെയായിരുന്ന ബ്രഹ്മവിത്തു ബ്രഹ്മമായും സവ്വംതന്നെയായിരുന്ന അവൻ സവ്വമായും തീന്നു.

പ്രസ്തുതമായ ശാസ്ത്രാത്ഥം പരിസമാപ്തമായി. മേൽപറഞ്ഞ പ്രകാരത്തിൽ സവ്വാത്മാവായിത്തീന്ന, ബ്രഹ്മസ്വരൂപനായ ബ്രഹ്മവിത്തിൽ ജഗത്തു മുഴുവൻ സമപ്പിതമായിരിക്കുന്നു എന്നുള്ളതിനു ഒരു ദൃഷ്ടാന്തം പറയു

ന്നു:—രഥചക്രത്തിന്റെ നടുക്കടത്തിലും ചുററുമുള്ള വട്ടത്തിലും ആരക്കാലു കഠം പ്രവേശിക്കപ്പെട്ടിരിക്കുന്നതു് എല്ലാവക്കും അറിയാവുന്നതാണല്ലോ. ഇതുപോലെതന്നെയാണു്, പരമാത്മഭൂതനായ ഈ ബ്രഹ്മവിത്തിൽ, ബ്രഹ്മാവു മുതൽ സ്തംബംവരെയുള്ള എല്ലാഭൂതങ്ങളും, അഗ്നി മുതലായ എല്ലാദേവന്മാരും, ഭൂരാദികളായ എല്ലാലോകങ്ങളും, വാഗാദികളായ എല്ലാപ്രാണങ്ങളും, ജലചന്ദ്രനെപ്പോലെ പ്രതിശരീരം അനുപ്രവേശിച്ചിരിക്കുന്നവയും അവിദ്യയാൽകല്പിക്കപ്പെട്ടിരിക്കുന്നവയുമായ ഈ എല്ലാആത്മാക്കളും, എന്നുവേണ്ട ഈ ജഗത്തുമുഴുവൻ സമപ്പിക്കപ്പെട്ടിരിക്കുന്നതു്. ബ്രഹ്മവിത്തായ വാമദേവൻ, “ഞാൻ മനുവും സൂര്യനുമായിത്തീന്നു” എന്നറിഞ്ഞു; എന്നുപറഞ്ഞതിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്ന സർവ്വാത്മഭാവം ഇങ്ങനെ വ്യാഖ്യാനിച്ചുകഴിഞ്ഞിരിക്കുന്നു. കല്പിതമായ എല്ലാ ദ്വൈതത്തോടുംകൂടിയ, അധിഷ്ഠാനഭൂതമായ ബ്രഹ്മത്തെ പ്രത്യഗാത്മാവായിക്കാണുന്ന ഈ വിദ്വാൻ, സർവ്വോപാധിരൂപത്തിലും സ്ഥിതിചെയ്യുന്നവനായും സർവ്വാത്മാവായും സർവ്വമായും തീരുന്നു. ഇതു അവിദ്വാന്റെ ദൃഷ്ടിയിലുള്ള അവസ്ഥയാണു്. വിദ്വദ്ദൃഷ്ടിയിലാകട്ടെ, നിരുപാധിയായും, ശബ്ദത്തിനും ജ്ഞാനത്തിനും അവിഷയമായും അകവും പുറവുമെന്ന ഭേദമില്ലാത്തവനായും, അഖണ്ഡനായും, പ്രജ്ഞാനഘനനായും, അജനായും അജരനായും അമൃതനായും അഭയനായും, അചലനായും, “ഇങ്ങനെയുള്ളതല്ല, ഇങ്ങനെയുള്ളതല്ല, അസ്ഥൂലൻ, അനണു” എന്നും മററുമുള്ള വിശേഷണങ്ങളോടുകൂടിയവനായും തീരുന്നു.

ഈ അത്ഥത്തെ—ബ്രഹ്മത്തിനു സപ്രപഞ്ചത്വം അവിദ്യാകൃതമായും നിഷ്പ്രപഞ്ചത്വം താത്വികമായുംവരാവുന്നതുകൊണ്ടു ആഗമാത്ഥത്തിനു പരസ്പരവിരോധമില്ലെന്നുള്ളതു്—അറിയാതെ, താക്കികന്മാരുംപണ്ഡിതംമന്യന്മാരായ ചില ആഗമവിത്തുകളും, ശാസ്ത്രാത്ഥം വിരുദ്ധമാണെന്നുവിചാരിച്ചുബ്രഹ്മംഉണ്ടെന്നും, ഇല്ലെന്നുംമററും പലമാതിരി വികല്പിച്ചുകൊണ്ടു്, വളരെ കുഴങ്ങുന്നു. പ്രകൃതമായ, ബ്രഹ്മത്തിന്റെ ദ്വൈതരൂപ്യത്തെ, “അനേജദേകംമനസോജവീയഃ” എന്നും, “തദേജതി, തന്നൈജതി”എന്നുമുള്ള മന്ത്രങ്ങഠം അനുവദിക്കുന്നു. അതുപോലെ, “യസ്മാത്പരം നാപരമസ്തികിഞ്ചിത്”, “ഏതത് സാമഗായന്നാസ്തേ- അഹമന്നമഹമന്നമഹമന്നം” ഇത്യാദി തൈത്തിരീയകത്തിലും, അതുപോലെതന്നെ, “ജക്ഷൻ ക്രീഡൻ രമമാണഃ” “സ യദി പിതൃലോകകാമഃ”, “സർവ്വഗന്ധഃ സർവ്വരസഃ സർവ്വജ്ഞഃ സർവ്വവിത്” ഇത്യാദി ഛാന്ദോഗ്യത്തിലും പറഞ്ഞിരിക്കുന്നു. “ദൂരാത് സുദൂരേ തദിഹാന്തികേച” എന്നു ആഥർവ്വണത്തിലും, “അണോരണീയാൻ മഹതോമഹീയാൻ”, “കസ്തം മദാമദംദേവം”, “തദ്ധാവതോ ƒ ന്യാനത്യേതി തിഷ്ഠത്” എന്നു കാവല്ലികളിലും പറഞ്ഞിട്ടുണ്ടു്. അതുപോലെ ഗീതകളിലും, “അഹംക്രതുരഹം യജ്ഞഃ”, “പിതാ ƒ ഹമസ്യജഗതഃ”, “നാƒƒദത്തേ കസ്യചിത്പാപം”, “സമം സർവ്വേഷു ഭൂതേഷു”, “അവിഭക്തം വിഭക്തേഷു”, “ഗ്രസിഷ്ണു പ്രഭവിഷ്ണുച” എന്നും മററും പറയുന്നു. ഇങ്ങനെയുള്ള ആഗമാത്ഥത്തെ വിരുദ്ധമെന്നപോലെ തോന്നുന്നതായി വിചാരിച്ചു്, തങ്ങളുടെ ബുദ്ധിസാമത്ഥ്യത്തെ ആശ്രയിച്ചു് അത്ഥനിണ്ണയം ചെയ്യുന്നതിനായി ആത്മാവുണ്ടെന്നും ഇല്ലെന്നും, കത്താവാണെന്നും അകത്താവാണെന്നും, മു

കൎത്താവാണെന്നും ബദ്ധനാണെന്നും ക്ഷണികനാണെന്നും വിജ്ഞാനമാത്രമാണെന്നും ശൂന്യമാണെന്നുംമററും വികല്പിച്ചുകൊണ്ട്, എല്ലായിടത്തും വിരുദ്ധധൎമ്മങ്ങളെക്കാണുന്നതുകൊണ്ട് അവിദ്യ കടക്കുവാൻ സാധിക്കാതെ മേൽപ്പറഞ്ഞ ആളുകൾ കുഴങ്ങുന്നു. അതിനാൽ ആ വിഷയത്തിൽ, ശ്രുതിയും ആചാൎയ്യനും കാണിച്ചുതരുന്ന മാൎഗ്ഗത്തെ അനുസരിക്കുന്നതാരോ, അവർ മാത്രമേ അവിദ്യയുടെ മറുകരയിൽ എത്തുന്നുള്ളൂ. അവർ മാത്രമേ അഗാധമായ ഈ മോഹസമുദ്രത്തിൽനിന്ന് ഉത്തരണം ചെയ്യുകയുള്ളൂ. അല്ലാതെ തങ്ങളുടെ ബുദ്ധികൌശലത്തെമാത്രം അനുസരിക്കുന്നവൎക്ക് ഒരിക്കലും മോഹസമുദ്രത്തിൽ നിന്നു കരകയറുവാൻ സാധിക്കയില്ല. 15.

ഭാഷ്യം—"ഭഗവാന് അമൃതത്വസാധനമായി അറിയാവുന്നതേതോ അതുതന്നെ എനിക്ക് ഉപദേശിച്ചുതന്നാലും" എന്നു മൈത്രേയി ഭൎത്താവിനോടു ചോദിച്ചു, അമൃതത്വസാധനമായ ബ്രഹ്മവിദ്യ പറഞ്ഞുതീൎന്നു. ഈ ബ്രഹ്മവിദ്യയെ സ്തുതിക്കുന്നതിനായി, "ഇദംവൈതന്മധു" ഇത്യാദി ബ്രാഹ്മണത്തിൽ ഒരു ആഖ്യായിക താഴെപ്പറയുന്നുണ്ട്. ആ ആഖ്യായികയുടെ അൎത്ഥത്തെ ചുരുക്കത്തിൽ വെളിപ്പെടുത്തുന്നതിനായി, "തദ്വാം നരാ" ഇത്യാദിയായും "ആഥൎവ്വണായാശ്വിനാ" ഇത്യാദിയായും രണ്ടുമന്ത്രങ്ങളും പറയുന്നുണ്ട്. ഇങ്ങനെ മന്ത്രങ്ങളാലും ബ്രാഹ്മണത്താലും സ്തുതിക്കപ്പെടുന്നതിനാൽ ബ്രഹ്മവിദ്യ, അമൃതപ്രാപ്തിയ്ക്കും സൎവ്വപ്രാപ്തിയ്ക്കും മററും സാധനമാണെന്നുള്ളതു പ്രസിദ്ധപ്പെടുന്നു; ആദിത്യൻ ഉദിക്കുമ്പോൾ രാത്രിയിലെ ഇരുട്ടുമാറി പ്രകാശമുണ്ടാകുന്നതുപോലെ, ബ്രഹ്മവിദ്യ ഉണ്ടാകുമ്പോൾ അവിദ്യയും അതിന്റെ കാൎയ്യവും നീങ്ങി മുക്തിയുണ്ടാകുമെന്നുള്ളതു പ്രസിദ്ധമാകുമെന്നൎത്ഥം. ബ്രഹ്മവിദ്യ സ്തുതിക്കപ്പെടുന്നതെങ്ങനെയെന്നും പറയാം:—"ബ്രഹ്മവിദ്യ ഇന്ദ്രനാൽ സംരക്ഷിക്കപ്പെടുന്നതും ദേവന്മാൎക്കുപോലും ലഭിക്കുവാൻ പ്രയാസമായിട്ടുള്ളതുമാണ്. ദേവന്മാരുടെ വൈദ്യന്മാരായ അശ്വികൾക്കുപോലും ആ വിദ്യ വളരെ പ്രയാസപ്പെട്ടാണ് കിട്ടിയത്. അശ്വികൾ ബ്രാഹ്മണന്റെ ശിരസ്സിനെച്ഛേദിച്ച്, അതിന്റെ സ്ഥാനത്ത് അശ്വത്തിന്റെ ശിരസ്സുവച്ചു. അത് ഇന്ദ്രനാൽ ഛേദിക്കപ്പെട്ടപ്പോൾവീണ്ടും പഴയസ്വന്തംശിരസ്സുതന്നെവച്ച്, ആ തലകൊണ്ടുതന്നെ ബ്രാഹ്മണൻ പറഞ്ഞ ബ്രഹ്മവിദ്യമുഴുവൻകേട്ടു. അശ്വികൾക്കുകൂടി ഇതുപ്രയാസപ്പെട്ടു ലഭിച്ചതായതുകൊണ്ട്, ഇതിൽപരമായ ഒരു പുരുഷാൎത്ഥസാധനം ഉണ്ടായിട്ടുമില്ല,ഉണ്ടാകയുമില്ല; ഇപ്പോൾ ഇല്ലെന്നുള്ളത് പറയേണ്ടല്ലോ." ഇങ്ങനെയാണ് ബ്രഹ്മവിദ്യ സ്തുതിക്കപ്പെടുന്നത്. ഇതിൽക്കൂടുതലായസ്തുതിയില്ലല്ലോ.

എന്നുതന്നെയുമല്ല; താഴെപ്പറയുന്നവിധത്തിലും ബ്രഹ്മവിദ്യ സ്തുതിക്കപ്പെടുന്നു. എല്ലാപുരുഷാൎത്ഥങ്ങൾക്കും കൎമ്മമാണ് സാധനമെന്നാണല്ലോ ലോകത്തിൽ പ്രസിദ്ധി. ആ കൎമ്മം ധനം ചിലവുചെയ്തു സാധിക്കേണ്ടതുമാണ്. അങ്ങനെയുള്ളകൎമ്മംകൊണ്ട് അമൃതത്വത്തെ ആശംസിക്കുവാൻപോലും വഴിയില്ല. അത്ര ദുൎല്ലഭമായ അമൃതത്വം, കൎമ്മത്തിന്റെ അപേക്ഷയില്ലാത്ത ബ്രഹ്മവിദ്യ ഒന്നുമാത്രംകൊണ്ട് ലഭിക്കപ്പെടാവുന്നതാണ്. എന്തെന്നാൽ, കൎമ്മപ്രകരണത്തിൽ പറവാനുള്ള അവസരം വന്നിട്ടും, കൎമ്മത്തോടു

വിരുദ്ധമായതിനാൽ അവിടെ പറയാതെ, കർമ്മപ്രകരണം കഴിഞ്ഞു പ്രവർഗ്ഗ്യപ്രകരണത്തിൽ, അമൃതത്വത്തെ സാധിക്കുന്നതിനായി കേവലമായ സംന്യാസത്തോടുകൂടി, ബ്രഹ്മവിദ്യയെ പറഞ്ഞിരിക്കുന്നു. അതിനാൽ ഇതിൽ കൂടുതലായ പുരുഷാർത്ഥസാധനമില്ല.

അടിയിൽ പറയുന്നവിധത്തിലും ബ്രഹ്മവിദ്യ സ്തുതിക്കപ്പെട്ടിരിക്കുന്നു— ലോകംമുഴുവനും ദ്വന്ദ്വത്തിൽ രമിക്കുന്നതാണല്ലോ. "സ വൈ നൈവരേമേ, തസ്മാദേകാകീ ന രമതേ" (അവൻ രമിച്ചില്ല; അതിനാൽ ഏകാകിയായുള്ളവൻ രമിക്കുന്നില്ല.) എന്നു ശ്രുതിയുണ്ടല്ലോ. യാജ്ഞവൽക്യൻ ലോകത്തിൽ മററുള്ളവരെപ്പോലെതന്നെ ദ്വന്ദ്വത്തിൽ രമിക്കുന്നവനായിരുന്നിട്ടും, ആത്മജ്ഞാനത്തിൻെറ ബലത്താൽ, ഭാര്യാപുത്രവിത്താദിയായ സംസാരത്തിലുള്ള രതിയെ പരിത്യജിച്ചിട്ട്, പ്രജ്ഞാനംകൊണ്ടു തൃപ്തനായി, ആത്മാവിൽതന്നെ രതിയുള്ളവനായിത്തീർന്നു. ഇങ്ങനെ അനാത്മാവിലുള്ള രതിയെ ഉപേക്ഷിച്ച് ആത്മാവിൽതന്നെ രതിയുള്ളവനായിത്തീരുന്നതിനു ഹേതുവായതുകൊണ്ട് ബ്രഹ്മവിദ്യ വളരെ മാഹാത്മ്യമുള്ളതുതന്നെ.

വേറൊരുപ്രകാരത്തിൽകൂടി ബ്രഹ്മവിദ്യ സ്തുതിക്കപ്പെടുന്നു— ഈ ബ്രഹ്മവിദ്യയെ, സംസാരമാർഗ്ഗത്തിൽനിന്ന് വ്യുത്ഥാനംചെയ്യുന്നവനായിരുന്നിട്ടും യാജ്ഞവൽക്യൻ, പ്രിയയായഭാര്യയ്ക്ക്, പ്രീതിക്കായിത്തന്നെ പറഞ്ഞുകൊടുത്തതാണ്. പ്രീതിക്കായിത്തന്നെ പറഞ്ഞുകൊടുത്തതാണെന്നുള്ളതിന് "പ്രിയംഭാഷസേ, ഏഹ്യാസ്സ്വ" എന്നുള്ളതു ലിംഗമാണ്.

ബ്രഹ്മവിദ്യയെ സ്തുതിക്കുന്നതിനായി ഒരു ആഖ്യായികയുണ്ടെന്നു പറഞ്ഞുവല്ലോ; ആ ആഖ്യായിക ഏതെന്നു പറയുന്നു —

ഉപ — ഇദം വൈ തന്മധു ദധ്യങ്ങാഥർവണോഽശ്വിഭ്യാമുവാച. തദേതദൃഷിഃ പശ്യന്നവോചത് — തദ്വാം നരാ സനയേ ദംസ ഉഗ്രമാവിഷ്കൃണോമി തന്യതുർന്ന വൃഷ്ടിം ദധ്യങ് ഹ യന്മധ്വാഥർവണോ വാമശ്വസ്യ ശീർഷ്ണാ പ്രയദീമുവാച ഇതി. 16.

| | |
|---|---|
| തദ് ഇദംമധുവൈ | =അങ്ങനെയുള്ള ഈ മധുവിനെ |
| ദധ്യങ് | =ദധ്യങ് എന്ന |
| ആഥർവണഃ | =ആഥർവണൻ |
| അശ്വിഭ്യാം | =അശ്വികൾക്ക് |
| ഉവാച | =പറഞ്ഞുകൊടുത്തു. |
| തത് ഏതത് | =ഈ കർമ്മത്തെ |
| പശ്യൻ | =കണ്ടുകൊണ്ട് |
| ഋഷിഃ | =ഋഷി=മന്ത്രം |
| അവോചത് | =പറഞ്ഞു— |
| നരാ | ="അല്ലയോ നരന്മാരേ!=നരാകാരന്മാരായ അശ്വികളേ! |

| | |
|---|---|
| വാം | =നിങ്ങളുടെ |
| സനയേ | =ലാഭത്തിനുവേണ്ടിയുള്ള |
| ഉഗ്രം | =ഉഗ്രമായ=അതിക്രൂരമായ |
| തത് ദംസഃ | =ആ ദംസസ്സിനെ=ആ കർമ്മത്തെ അതായത്— |
| ദധ്യങ് ആഥർവ്വണഃ | =ദധ്യങ്ങ് എന്ന ആഥർവ്വണൻ |
| അശ്വസ്യ ശിർഷ്ണാ | =അശ്വത്തിൻെറ ശിരസ്സുകൊണ്ട് |
| യത് മധു | =ഏതുമധുവിനെ |
| വാം | =നിങ്ങൾക്ക് |
| യത് ഈം പ്രോവാച | =പറഞ്ഞുതന്നുവോ |
| തത് | =അതിനെ, |
| തന്യതുഃ | =തന്യതു=പർജന്യൻ |
| വൃഷ്ടിം | =വൃഷ്ടിയെ |
| ന | =എന്നപോലെ |
| ആവിഷ്കൃണോമി | =ഞാൻ വെളിപ്പെടുത്തിയേക്കാം." |
| ഇതി | =എന്ന്. |

ഭാഷ്യം—"ഇദം"എന്നതു് അടുത്തു മുമ്പുപറഞ്ഞതിനെകുറിക്കുന്നു; അതാണല്ലോബുദ്ധിയിൽ സന്നിഹിതമായിരിക്കുന്നതു്. "വൈ"എന്നശബ്ദം സ്മരണാർത്ഥത്തിൽ പ്രയോഗിച്ചിരുന്നു. "തത്"എന്നതു്, മറെറാരു പ്രകരണത്തിൽ പറഞ്ഞിട്ടുള്ളതും പരോക്ഷവുമായ ആഖ്യായികയിലുള്ള സംഗതിയേ "വൈ"എന്ന ശബ്ദംകൊണ്ടു സ്മരിപ്പിച്ചുകൊണ്ടു പറയുന്നതാണ്. പ്രവർഗ്യപ്രകരണത്തിൽ സൂചിപ്പിക്കമാത്രം ചെയ്തിട്ടുള്ളതും വെളിപ്പെടുത്തിയിട്ടില്ലാത്തതും ആയമധു ഏതോ; അതാണ്, അടുത്തുമുമ്പിൽ, "ഇയം പൃഥിവീ" ഇത്യാദികൊണ്ട് വെളിപ്പെടുത്തിയിട്ടുള്ളതെന്നർത്ഥം. ആ പ്രകരണത്തിൽ—അതായതു പ്രവർഗ്യപ്രകരണത്തിൽ-സൂചിപ്പിക്കപ്പെട്ടിട്ടുള്ളതു് എങ്ങനെഎന്നാൽ— ആഥർവ്വണനായ ദധ്യങ്ങ് എന്നബ്രാഹ്മണൻ അശ്വികൾക്കു മധുഎന്നുപറയുന്ന ബ്രാഹ്മണത്തെ പറഞ്ഞുകൊടുത്തു. എങ്ങനെ എന്നാൽ—ആ മധു ഈ അശ്വികൾക്കു വളരെ പ്രിയപ്പെട്ടതായിരുന്നു. അതിനാൽ അതു് അവക്കു കൊടുക്കുവാനായി, ആചാര്യനെന്നനിലയിൽ ദധ്യങ്ങ് അവരുടെ സമീപത്തിലെത്തി, ആചാര്യത്വം സ്വീകരിച്ചതിൻെറശേഷം അദ്ദേഹം അവരോടുപറഞ്ഞു—"ഇന്ദ്രൻ എന്നോട്, 'ഇതു നീ അന്യനു പറഞ്ഞുകൊടുക്കുകയാണെങ്കിൽ അപ്പോൾതന്നെ ഞാൻ നിൻെറ ശിരസ്സിനെ ച്ഛേദിക്കും' എന്നുപറഞ്ഞിട്ടുണ്ട്. അതിനാൽ അദ്ദേഹത്തിൽനിന്ന് എനിക്കു ഭയമുണ്ട്. അദ്ദേഹം എൻെറ ശിരസ്സിനെ ച്ഛേദിക്കയില്ലെങ്കിൽ ഞാൻ നിങ്ങളെ ഉപനയിക്കാം." ഇതിനുത്തരമായി, "ഞങ്ങൾ അങ്ങേ ഇന്ദ്രനിൽനിന്നു രക്ഷിച്ചുകൊള്ളാം" എന്ന് അശ്വികൾപറഞ്ഞു. "എന്നെ നിങ്ങൾ എങ്ങനെ രക്ഷിക്കും?" എന്ന് വീണ്ടും ബ്രാഹ്മണൻ ചോദിച്ചു. അവർ പറഞ്ഞു—"അങ്ങു ഞങ്ങളെ ഉപനയിച്ചുകഴിഞ്ഞാൽ ഉടൻതന്നെ ഞങ്ങൾ അങ്ങയുടെ ശിരസ്സുഛേദിച്ചു വേറൊരിടത്തുകൊണ്ടുപോയി സൂക്ഷിക്കും. അനന്തരം ഒരു കുതിരയുടെ ശിരസ്സുകൊണ്ടുവന്ന് അങ്ങേ ശിരസ്സിനു പകരം

വയ്ക്കും. ആ ശിരസ്സുകൊണ്ടു് അങ്ങു ഞങ്ങൾക്കു പറഞ്ഞുതരണം. അപ്പോൾ ആ ശിരസ്സ് ഇന്ദ്രൻ ഛേദിക്കും. അനന്തരം ഞങ്ങൾ അങ്ങേ സ്വന്തം ശിരസ്സുകൊണ്ടുവന്നു് അങ്ങേ കഴുത്തിൽവച്ചു് ഇപ്പോഴത്തേപ്പോലെ ശരിയാക്കും." അശ്വികൾ പറഞ്ഞതുകേട്ടു് ഋഷ്ടനായ ബ്രാഹ്മണൻ "എന്നാൽ അങ്ങനെ യാകട്ടെ" എന്നു സമ്മതിച്ചു് അവരെ ഉപനയിച്ചു. ഉടനേതന്നെ അവർ അദ്ദേഹത്തിൻെറ ശിരസ്സുഛേദിച്ചു വേറൊരിടത്തുകൊണ്ടുപോയി സൂക്ഷിച്ചു. പിന്നെ ഒരു കുതിരയുടെ ശിരസ്സു കൊണ്ടുവന്നു പകരം വച്ചു. ആ ശിരസ്സു കൊണ്ടു് അദ്ദേഹം അവക്കു പറഞ്ഞുകൊടുത്തു. പറഞ്ഞുകൊടുത്തു കഴിഞ്ഞപ്പോൾ ഇന്ദ്രൻ ആ ശിരസ്സു മുറിച്ചുകളഞ്ഞു. അനന്തരം അവർ, പറഞ്ഞിരുന്ന പ്രകാരം, അദ്ദേഹത്തിൻെറ സ്വന്തം ശിരസ്സു കൊണ്ടുവന്നു കഴുത്തിൽ വച്ചു ശരിപ്പെടുത്തി. ഇതാണു കഥ. എന്നാൽ. പ്രവർഗ്യകർമ്മത്തിനു് അംഗമായിട്ടുള്ളതു് എത്രമാത്രമോ അത്രമാത്രമേ പ്രവർഗ്യപ്രകരണത്തിൽ പറഞ്ഞുള്ളു. രഹസ്യമായ ആത്മജ്ഞാനമെന്ന മധു അവിടെ പറഞ്ഞിട്ടില്ല. അവിടെ പറഞ്ഞ ആഖ്യായിക ഇവിടെ പറയുന്നതു് ബ്രഹ്മവിദ്യയെസ്തുതിക്കുന്നതിനായിട്ടാണു്. ആ ആത്മജ്ഞാനരൂപമായ മധുവിനെയാണു്, ദധ്യങ് എന്ന ആഥർവണനായ ബ്രാഹ്മണൻ ഈ വിസ്തരത്തോടുകൂടി അശ്വികൾക്കു പറഞ്ഞുകൊടുത്തതു്.

ഈ കർമ്മത്തേക്കുണ്ടു, ഋഷി (മന്ത്രം) കുററപ്പെടുത്തിക്കൊണ്ടു പറഞ്ഞു—"ലാഭത്തിൽ ആഗ്രഹമുള്ള ജനം ക്രൂരകർമ്മം ചെയ്യുന്നതായി ലോകത്തിൽ കാണുന്നുണ്ടു്. അതുപോലെതന്നെ, ഹേ, നരാകാരന്മാരായ അശ്വികളേ! നിങ്ങളും ക്രൂരകർമ്മം ചെയ്തിരിക്കുന്നു. നിങ്ങൾ ലാഭത്തിനുവേണ്ടി രഹസ്യമായി ചെയ്ത ആ ക്രൂരകർമ്മത്തെ—അതായതു—ആഥർവണനായ ദധ്യങ്ങ്, അശ്വത്തിൻെറ ശിരസ്സുകൊണ്ടു് നിങ്ങൾക്കു പറഞ്ഞുതന്ന രഹസ്യമായ ആത്മജ്ഞാനമാകുന്ന ആ മധുവിനെ—പർജന്യൻ ഇടിമുഴക്കം മുതലായതുകൊണ്ടു വൃഷ്ടിയേ വെളിപ്പെടുത്തുന്നതുപോലെ, ഞാൻ വെളിപ്പെടുത്തിയേക്കാം"

ആകട്ടെ ഈ മന്ത്രങ്ങൾ അശ്വികളെ സ്തുതിക്കുന്നവയാകുന്നതെങ്ങിനെയാണു? ഇവയിൽ അവരെ നിന്ദിക്കയല്ലേ ചെയ്തിരിക്കുന്നതു? ക്രൂരകർമ്മം ചെയ്തവരെന്നു പറഞ്ഞിരിക്കുന്നതു നിന്ദയല്ലേ? എന്നാണെങ്കിൽ പറയാം – ഇവ സ്തുതിതന്നെയാണു്; നിന്ദയല്ല. "ഇങ്ങനെ അതിക്രൂരകർമ്മം ചെയ്യുന്നവരായിരുന്നിട്ടും നിങ്ങളുടെ ഒരു രോമത്തിനുപോലും ഹാനിയില്ല, മറെറാന്നിനും ഹാനിയില്ലെന്നു പറയേണ്ടല്ലോ." എന്നിങ്ങനെ അശ്വികളെയും അതുവഴിയായി അവക്കു ലഭിച്ച ബ്രഹ്മവിദ്യയേയും സ്തുതിക്കുകതന്നെയാണു് ഈ മന്ത്രങ്ങൾ ചെയ്യുന്നതു്. നിന്ദാരൂപത്തിലുള്ള പ്രശംസയും പ്രശംസാരൂപത്തിലുള്ള നിന്ദയും ലോകത്തിൽ പ്രസിദ്ധമാണല്ലോ. 16.

ഉപ— ഇദം വൈ തന്മധു ദധ്യങ്ങാഥർവണോഽശ്വിഭ്യാമുവാച. തദേ-
തദൃഷിഃ പശ്യന്നവോചത്. – ആഥർവണായാശ്വിനാദധീചേ-
ഽശ്വ്യം ശിരഃ പ്രത്യൈരയതം. സ വാം മധു പ്രവോചദൃതാ-
യന്ത്വാഷ്ട്രം യദ് ദസ്രാവപി കക്ഷ്യം വാമിതി. 17.

| | |
|---|---|
| വൈ തത് ഇദം മധു | =അങ്ങനെയുള്ള ഈ മധുവിനെ |
| ദധ്യങ് ആഥർവ്വണഃ | =ദധ്യങ്ങ് എന്ന പേരുള്ള ആഥർവ്വണൻ |
| അശ്വിഭ്യാം | =അശ്വികൾക്ക് |
| ഉവാച | =പറഞ്ഞുകൊടുത്തു |
| തത് ഏതത് | =അങ്ങനെയുള്ള ഈ കർമ്മത്തെ |
| പശ്യൻ | =കണ്ടുകൊണ്ട് |
| ഋഷിഃ | =ഋഷി=മന്ത്രം |
| അവോചത് | =പറഞ്ഞു— |
| അശ്വിനൌ | =അല്ലയോ അശ്വികളേ, |
| യുവാം | =നിങ്ങൾ |
| ദധീചേ | =ദധ്യങ്ങ് എന്നപേരുള്ള |
| ആഥർവ്വണായ | =ആഥർവ്വണന് |
| അശ്വ്യം | =അശ്വത്തിൻെറ വകയായ |
| ശിരഃ | =ശിരസ്സിനെ, |
| പ്രത്യൈരയതം | =പ്രതിഗമിപ്പിച്ചു=പകരംവെച്ചു; |
| സഃ | =അവൻ |
| ഋതായൻ | =തൻെറ പ്രതിജ്ഞയെ പരിപാലിക്കുവാൻ ഇച്ഛിച്ചുകൊണ്ട് |
| വാം | =നിങ്ങൾക്ക് |
| ത്വാഷ്ട്രം | =ത്വഷ്ടാവിനെ (ആദിത്യനെ) സംബന്ധിച്ച |
| മധുയത് തത് | =മധു ഏതോ അതിനെ |
| പ്രവോചത് | =പറഞ്ഞുതന്നു. |
| ദസ്രൌ | =അല്ലയോ ദസ്രന്മാരെ!=ശത്രുക്കളുടെ ബലത്തെ ക്ഷയിപ്പിക്കുന്നവരേ! അല്ലെങ്കിൽ, ശത്രുക്കളെ ഹിംസിക്കുന്നവരേ! |
| കക്ഷ്യം യത് | =രഹസ്യമായിട്ടുള്ളത് ഏതോ |
| തത് അപി | =ആ ആത്മജ്ഞാനരൂപമായ മധുവിനേയും |
| വാം പ്രവോചത് | =നിങ്ങൾക്ക പറഞ്ഞുതന്നു. |

ഭാഷ്യം—"ഇദം വൈതന്മധു" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ. വേറൊരു മന്ത്രവും മുൻമന്ത്രത്തെപ്പോലെ ഈ ആഖ്യായികയെ അനുസ്മരിച്ചു. ആഥർവ്വണൻ വേറെയുമുള്ളതുകൊണ്ട് ദധ്യങ്ങ് എന്ന പേരുള്ള എന്ന വിശേഷണം ചേൎത്തിരിക്കുന്നു. "അശ്വികളേ" എന്നു തുടങ്ങുന്നതു മന്ത്രദ്രഷ്ടാവു പറയുന്നതാണ്. "അല്ലയോ അശ്വികളേ! നിങ്ങൾ, ബ്രാഹ്മണൻെറ ശിരസ്സിനെ ഛേദിച്ച്, പിന്നെ അശ്വത്തിൻെറ ശിരസ്സിനെ ഛേദിച്ച്—ഇങ്ങനെ അതിക്രൂരമായ കർമ്മം ചെയ്ത്—അശ്വത്തിൻെറ ശിരസ്സിനെ ബ്രാഹ്മണനിൽ പകരം ചെലുത്തി. ആ ബ്രാഹ്മണൻ ഇപ്രകാരം ജീവിതസന്ദേഹത്തിൽപെട്ടും, താൻ മുമ്പുചെയ്തിരുന്ന പ്രതിജ്ഞയെ പരിപാലിക്കുവാൻ ഇച്ഛിച്ചുകൊണ്ടു—ജീവിതത്തെക്കാളും സത്യപരിപാലനം ഗുരുതരമാണെന്നുള്ളതിലേക്ക് ഇതു ലിംഗമാണ്—ത്വഷ്ടാവിനെ സംബന്ധിച്ച മധുവിനെ നിങ്ങൾക്ക് ഉപദേശിച്ചുതന്നു." (യജ്ഞ

ത്തിന്റെ ശിരസ്സു ഛേദിക്കപ്പെട്ടതു ത്വാഷ്ട്രാവായിത്തീൎന്നു. അതിനെ വീണ്ടും സന്ധാനം ചെയ്യുന്നതിനുള്ളതാണു് പ്രവർഗ്യമെന്ന കൎമ്മം. ആ കൎമ്മത്തിനു അങ്ഗഭൂതമായ വിജ്ഞാനത്തെയാണു് ത്വാഷ്ട്രമായ മധു എന്നു പറഞ്ഞിരിക്കുന്നതു്. അതിൽ യജ്ഞത്തിന്റെ ശിരസ്സു ഛേദിക്കുന്നതും വീണ്ടും അതിനെ സന്ധാനം ചെയ്യുന്നതും മററുമാണു വിഷയം.) "അദ്ദേഹം പ്രവർഗ്യകൎമ്മാങ്ഗഭൂതമായ ത്വാഷ്ട്രമായ മധുവിനെ മാത്രമല്ല നിങ്ങൾക്കു പറഞ്ഞുതന്നതു്. പിന്നെയോ? ഏററവും രഹസ്യവും, പരമാത്മസംബന്ധിയും, മധുബ്രാഹ്മണത്താൽ പറയപ്പെട്ടതും, തൃതീയചതുൎത്ഥാധ്യായങ്ങളാൽ പ്രകാശിപ്പിക്കപ്പെട്ടിട്ടുള്ളതും ആയ വിജ്ഞാനമേതോ അതും നിങ്ങൾക്കു ഉപദേശിച്ചു. 17

ഉപ—ഇദം വൈ തന്മധു ദധ്യങ്ങാഥൎവ്വണോഽശ്വിഭ്യാമുവാച. തദേതദൃഷിഃ പശ്യന്നവോചത്—പുരശ്ചക്രേ ദ്വിപദഃ പുരശ്ചക്രേ ചതുഷ്പദഃ; പുരഃ സ പക്ഷീ ഭൂത്വാ പുരഃ പുരുഷ ആവിശ ദിതി. സ വാ അയം പുരുഷഃ സൎവ്വാസു പൂൎഷു പുരിശയഃ; നൈനേന കിംചനാനാവൃതം; നൈനേന കിംചനാസംവൃതം. 18

| | |
|---|---|
| തത് വൈ ഇദം മധു | =അങ്ങനെയുള്ള ഈ മധുവിനെ |
| ദധ്യങ് ആഥൎവ്വണഃ | =ദധ്യങ്ങ് എന്നുപറയുന്ന ആഥൎവ്വണൻ |
| അശ്വിഭ്യാം ഉവാച | =അശ്വികൾക്കു പറഞ്ഞുകൊടുത്തു. |
| തത് ഏതത് പശ്യൻ | =ഈ കൎമ്മത്തെ കണ്ടുകൊണ്ടു് |
| ഋഷിഃ അവോചത് | =ഋഷി (മന്ത്രം) പറഞ്ഞു:— |
| ദ്വിപദഃ | ="രണ്ടുകാലുള്ള |
| പുരഃ | =പുരങ്ങളെ |
| ചക്രേ | =ഉണ്ടാക്കി. |
| ചതുഷ്പദഃ | =നാലുകാലുള്ള |
| പുരഃ | =പുരങ്ങളെ |
| ചക്രേ | =ഉണ്ടാക്കി. |
| പുരഃ | =പുരങ്ങൾ ഉണ്ടാക്കിയതിനുശേഷം ആദ്യമാ |
| സഃ പുരുഷഃ | =ആ ഈശ്വരൻ (യി, |
| പക്ഷീ ഭൂത്വാ | =പക്ഷി (ലിങ്ഗശരീരം) ആയിത്തീൎന്നിട്ടു്, |
| പുരഃ ആവിശത്" | =പുരങ്ങളിൽ പ്രവേശിച്ചു. |
| ഇതി | =എന്നു്. |
| സഃ അയം പുരുഷഃ വൈ | = അങ്ങനെയുള്ള ഈ പുരുഷൻ |
| സൎവ്വാസു പൂൎഷു | = എല്ലാ പുരങ്ങളിലും |
| പുരിശയഃ | = പുരത്തിൽ ശയിക്കുന്നവനായതുകൊണ്ടു് |
| പുരുഷഃ | = പുരുഷൻ എന്നു പറയപ്പെടുന്നു. |
| ഏനേന | = ഇവനാൽ |
| അനാവൃതം | = ആവരണംചെയ്യപ്പെടാത്തതായി |
| കിംചന | = ഒന്നും |
| ന | = ഇല്ല. |

| | |
|---|---|
| ഏനേന | = ഇവനാൽ |
| അസംവൃതം | = ഉള്ളിൽ അടക്കപ്പെട്ടാത്തതായി |
| കിംചന ന | = ഒന്നുമില്ല." |

ഭാഷ്യം—"ഇദം വൈ തന്മധു" ഇത്യാദിയുടെ വ്യാഖ്യാനം മുമ്പിലത്തെപ്പോലെതന്നെ. മുമ്പുപറഞ്ഞ രണ്ടു മന്ത്രങ്ങളും പ്രവർഗ്യത്തെ സംബന്ധിച്ച ആഖ്യായികകളെ ഉപസംഹരിക്കുന്നവയാണ്. പ്രവർഗ്യകർമ്മത്തിനു വേണ്ടിയുള്ള രണ്ട് അധ്യായങ്ങളുടേയും അർത്ഥം ആഖ്യായികകളായ മന്ത്രങ്ങളാൽ പ്രകാശിപ്പിക്കപ്പെട്ടു. ബ്രഹ്മവിദ്യയ്ക്കു വേണ്ടിയുള്ള അധ്യായങ്ങളുടെ അർത്ഥമാകട്ടെ അടുത്ത രണ്ടു മന്ത്രങ്ങളാൽ പ്രകാശിപ്പിക്കപ്പെടേണ്ടിയിരിക്കുന്നു. അതിനാൽ അതിനുവേണ്ടിയാണ് ആരംഭിക്കുന്നത്. അശ്വികൾക്കു രഹസ്യമായ മധുവിനേയും ആഥർവ്വണൻ പറഞ്ഞുകൊടുത്തു എന്നു മുൻ മന്ത്രത്തിൽ പറഞ്ഞു. ആ മധു എന്താണെന്ന് ഇപ്പോൾ പറയുന്നു— ആ പരമേശ്വരൻ അവ്യാകൃതങ്ങളായ നാമരൂപങ്ങളെ വ്യാകരിച്ചുകൊണ്ട് ആദ്യമായി ഭൂരാദികളായ ലോകങ്ങളെ സൃഷ്ടിച്ചിട്ട്, രണ്ടുകാലുള്ള പുരങ്ങളേയും—മനുഷ്യശരീരങ്ങളും പക്ഷിശരീരങ്ങളും—അതുപോലെ നാലുകാലുള്ള പുരങ്ങളേയും—നാല്ക്കാലികളുടെ ശരീരങ്ങൾ—ഉണ്ടാക്കി- ഇങ്ങനെ പുരങ്ങളെ ഉണ്ടാക്കിയതിന്റെ ശേഷം ഒന്നാമതായി, പക്ഷി—ലിങ്ഗശരീരം—ആയിത്തീർന്ന്, ഈ പുരങ്ങളിൽ പ്രവേശിച്ചു. (ഇതിന്റെ അർത്ഥത്തെ ശ്രുതിതന്നെ പറയുന്നു.) അങ്ങനെ എല്ലാപൂരിലും ശയിക്കുന്നതുകൊണ്ട്, പൂരിൽ ശയിക്കുന്നവൻ എന്നുള്ള അർത്ഥത്തിൽ, പുരുഷൻ എന്ന് അവനെ പറയുന്നു. ഈ പുരുഷനാൽ ആവരണം—ആച്ഛാദനം—ചെയ്യപ്പെടാത്തതായി യാതൊന്നുമില്ല. അതുപോലെ ഇവനാൽ അസംവൃതമായും—പുറത്തും അകത്തും നിന്നുകൊണ്ട് ഉള്ളിൽഅടക്കപ്പെടാത്തതായും—യാതൊന്നുമില്ല. ഇങ്ങനെ ആ പുരുഷൻതന്നെ, നാമവും രൂപവുമായും അകവും പുറവുമായും, കാര്യവും കരണവുമായും നിലകൊള്ളുന്നു. "പുരശ്ചക്രേ" ഇത്യാദിയായ മന്ത്രം ചുരുക്കത്തിൽ ആത്മാവിന്റെ ഏകത്വത്തെ പറയുന്നു എന്നു സാരം. 18

ഉപ—ഇദം വൈ തന്മധു ദധ്യങ്ങാഥർവ്വണോഽശ്വിഭ്യാമുവാച. തദേതദൃഷിഃ പശ്യന്നവോചത്. രൂപം രൂപം പ്രതിരൂപോ ബഭൂവ. തദസ്യരൂപം പ്രതി ചക്ഷണായ. ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ; യുക്താഹ്യസ്യ ഹരയഃ ശതാ ദശ. ഇതി. അയം വൈ ഹരയഃ; അയം വൈ ദശ ച സഹസ്രാണി ബഹൂനി ചാനന്താനി ച. തദേതദ് ബ്രഹ്മാപൂർവ്വമനപരമനന്തരമബാഹ്യം. അയമാത്മാ ബ്രഹ്മസർവ്വാനുഭൂരിത്യേതദനുശാസനം 19

| | |
|---|---|
| തത്വൈഇദംമധു | = അങ്ങനെയുള്ള ഈ മധുവിനെ |
| ദധ്യങ്ആഥർവ്വണഃ | = ദധ്യങ്ങെന്നുപറയുന്ന ആഥർവ്വണൻ |
| അശ്വിഭ്യാംഅവോചത് | = അശ്വികൾക്കു പറഞ്ഞുകൊടുത്തു. |
| തത് ഏതത് പശ്യൻ | = ഇതു കണ്ടുകൊണ്ട് |
| ഋഷിഃഅവോചത | = ഋഷി(മന്ത്രം)പറഞ്ഞു.— |
| അസ്യ | = ഈ ആത്മാവിന്റെ ‐ |

| | | |
|---|---|---|
| തത്രൂപം | = | ആ രൂപത്തെ=പ്രജ്ഞാനഘനമെന്നു പറയുന്ന രൂപത്തെ |
| പ്രതിചക്ഷണായ | = | വെളിപ്പെടുത്തുന്നതിനായി |
| രൂപംരൂപംപ്രതി | = | ഓരോരൂപത്തിലും |
| പ്രതിരൂപഃ | = | പ്രതിരൂപനായി=പകപ്പായ മറെറാരു രൂപമായി, അല്ലെങ്കിൽ അനുരൂപനായി |
| ബഭൂവ | = | ഭവിച്ചു. |
| ഇന്ദ്രഃ | = | ഇന്ദ്രൻ=പരമേശ്വരൻ |
| മായാഭിഃ | = | മായകളാൽ=പ്രജ്ഞകളാൽ അല്ലെങ്കിൽ നാമരൂപങ്ങളാൽ ഉണ്ടാക്കപ്പെടുന്ന മിഥ്യാഭിമാനങ്ങളാൽ |
| പുരുരൂപഃ | = | ബഹുരൂപനായി |
| ഈയതേ | = | അറിയപ്പെടുന്നു. |
| ഹി | = | എന്തെന്നാൽ |
| അസ്യ | = | ഇവന്നു് |
| ശതാഃ ദശഹരയഃ | = | ശതങ്ങളുംപത്തും ഇന്ദ്രിയങ്ങൾ |
| യുക്താഃ | = | ചേക്കപ്പെട്ടിട്ടുണ്ടു് =തേരിൽകുതിരകളെന്നപോലെചേക്കപ്പെട്ടിട്ടുണ്ടു്. |
| ഹരയഃ | = | ഹരികൾ=കുതിരകളുടെ സ്ഥാനംവഹിക്കുന്നഇന്ദ്രിയങ്ങൾ |
| അയംവൈ | = | ഇവൻതന്നെയാണു്. |
| ദശച | = | പത്തും |
| ബഹൂനിസഹസ്രാണിച | = | അനേകായിരവും |
| അനന്താനിച | = | അനന്തങ്ങളും |
| അയം വൈ | = | ഇവൻതന്നെ. |
| തത്ഏതത് | = | അങ്ങനെയുള്ള ആത്മാവായഇതാണു്, |
| അപൂർവ്വം | = | മുമ്പുമറെറാന്നില്ലാത്തതും = കാരണമില്ലാത്തതും |
| അനപരം | = | പിമ്പു മറെറാന്നില്ലാത്തതും= കാൎയ്യമില്ലാത്തതും |
| അനന്തരം | = | ഇടയ്ക്കുവേറൊന്നില്ലാത്തതും |
| അബാഹ്യം | = | പുറമില്ലാത്തതുംആയ |
| ബ്രഹ്മം | = | ബ്രഹ്മം. |
| ബ്രഹ്മ | = | ബ്രഹ്മം, |
| സൎവ്വാനുഭൂഃ | = | സൎവ്വാത്മാവായി സൎവ്വത്തെയും അനുഭവിക്കുന്നതായ |
| അയംആത്മാ | = | ഈ ആത്മാവാകുന്നു. |
| ഇതി | = | ഇങ്ങനെയാണു് |
| അനുശാസനം | = | എല്ലാവേദാന്തങ്ങളുടെയും ഉപദേശം. |

ഭാഷ്യം—"ഇദം വൈ തന്മധു" ഇത്യാദിയുടെ അൎത്ഥം മുമ്പിലെ

പ്പോലെതന്നെ. "രൂപംരൂപം പ്രതിരൂപോ ബഭൂവ" എന്നതിൽ "പ്രതി" എന്നതിനെ ആവൎത്തിച്ച്, "രൂപംരൂപം പ്രതി പ്രതിരൂപോ ബഭൂവ" എന്ന് അന്വയിക്കണം. പരമേശ്വരൻ ഓരോ രൂപത്തി (ഉപാധിയി) ലും അതിന്ന പ്രതിരൂപനായി, അതായതു അതിന്റെ രൂപാന്തരമായി, അല്ലെങ്കിൽ പ്രതിബിംബമായിത്തീൎന്നു. പ്രതിരൂപൻ എന്നതിന്ന് അനുരൂപൻ എന്നും അൎത്ഥം പറയാം. മാതാപിതാക്കളുടെ ആകൃതി ഏതോ ആ ആകൃതിയോടുകൂടി അവൎക്ക് അനുരൂപനായിട്ടാണല്ലോ പുത്രൻ ജനിക്കുന്നത്. നാൽക്കാലിയിൽനിന്ന് ഇരുക്കാലിയോ ഇരുക്കാലിയിൽനിന്നു നാൽക്കാലിയോ ഉണ്ടാകാറില്ലല്ലോ. ആ പരമേശ്വരൻതന്നെയാണല്ലോ നാമരൂപങ്ങളെ വ്യാകരിച്ചുകൊണ്ട് ഓരോരൂപത്തിലും അതിന്ന അനുരൂപനായിത്തീൎന്നത്. എന്നാൽ എന്തിനാണ് അവൻ ഓരോ രൂപത്തിലും വന്നത് എന്നുപറയുന്നു—"അത് ഇവന്റെ ആ സ്വരൂപത്തെ വെളിപ്പെടുത്തുന്നതിനായിട്ടാണ്." നാമരൂപങ്ങൾ വ്യാകരിക്കപ്പെടാതിരുന്നാൽ ഈ ആത്മാവിന്റെ പ്രജ്ഞാനഘനമെന്നു പറയുന്ന നിരുപാധികമായ രൂപം പ്രഖ്യാപനംചെയ്യപ്പെടുകയില്ല. എന്നാൽ, കാൎയ്യമായും കരണമായും നാമരൂപങ്ങൾ വ്യാകരിക്കപ്പെട്ടാൽ, അപ്പോൾ ഇവന്റെ രൂപം പ്രകാശിപ്പിക്കപ്പെടും. "ഈ പരമേശ്വരൻ മായകളാൽ, അതായതു പ്രജ്ഞകളാൽ, അഥവാ നാമരൂപങ്ങളാൽ ഉണ്ടാക്കപ്പെടുന്ന മിഥ്യാഭിമാനങ്ങളാൽ—അല്ലാതെ വാസ്തവത്തിലല്ല—ബഹുരൂപനായി അറിയപ്പെടുന്നു." ഒരേ രൂപത്തിലുള്ള പ്രജ്ഞാനഘനനായ പുരുഷൻ അവിദ്യാപ്രജ്ഞകളാൽ പലരൂപത്തിൽ അറിയപ്പെടുന്നു എന്നൎത്ഥം. അങ്ങനെ പലരൂപത്തിൽ അറിയപ്പെടുന്നതിന്ന കാരണമെന്തെന്നുപറയുന്നു—"എന്തെന്നാൽ, രഥത്തിൽ വാജികൾ എന്നപോലെ ഇവനിൽ, അതാതിന്റെ വിഷയങ്ങളെപ്രകാശിപ്പിക്കുന്നതിനായി, പത്തും നൂറും ഇന്ദ്രിയങ്ങൾ ചേൎക്കപ്പെട്ടിട്ടുണ്ട്." പ്രാണിഭേദങ്ങൾ വളരെ ഉള്ളതുകൊണ്ടാണു പത്തും നൂറും എന്നു പറഞ്ഞത്. ഇന്ദ്രിയവിഷയങ്ങൾ വളരെ ഉണ്ട്. അവയെ പ്രകാശിപ്പിക്കുന്നതിനായിട്ടാണ് ഇന്ദ്രിയങ്ങൾ ചേൎക്കപ്പെട്ടിരിക്കുന്നതു്; അല്ലാതെ ആത്മാവിനെ പ്രകാശിപ്പിക്കുന്നതിനല്ല. "പരാഞ്ചിഖാനി വ്യതൃണത് സ്വയംഭൂഃ" എന്നു കാഠകത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ. അതിനാൽ ആ വിഷയസ്വരൂപങ്ങളിൽ ആണു പ്രത്യഗാത്മാവു അറിയപ്പെടുന്നതു്. അല്ലാതെ പ്രജ്ഞാനഘനം മാത്രമായ സ്വന്തരൂപത്തിലല്ല.

ഇങ്ങനെയാകുമ്പോൾ, ഈ പരമേശ്വരൻ വേറേ, ഇന്ദ്രിയങ്ങൾ വേറേ എന്നു വരുന്നതിനാൽ പറയുന്നു—"ഹരികൾ (ഇന്ദ്രിയങ്ങൾ) ഇവൻതന്നെയാണ്. പത്തും അനേകായിരവും അനന്തങ്ങളും ഇവൻതന്നെ. (പ്രാണിഭേദങ്ങൾ അനന്തങ്ങളാണല്ലൊ) ഇതുതന്നെയാണ്, കാരണമില്ലാത്തതും, കാൎയ്യമില്ലാത്തതും, ഇടയ്ക്കു വേറൊന്നില്ലാത്തതും പുറമില്ലാത്തതുമായിട്ടുള്ള ബ്രഹ്മം." എന്നാൽ ആ നിരന്തരമായ ബ്രഹ്മം ഏതാണെന്നു പറയുന്നു—"ആ ബ്രഹ്മം ഈ ആത്മാവാകുന്നു. ആരാണോപ്രത്യഗാത്മാവായി, ദ്രഷ്ടാവായും ശ്രോതാവായും, മന്താവായും, ബോദ്ധാവായും, വിജ്ഞാതാവായും, സൎവ്വാത്മാവായി സൎവ്വത്തേയും അനുഭവിക്കുന്നവനായും ഇരിക്കുന്നതു, ആ ആത്മാവുതന്നെയാണു ബ്രഹ്മം. ഇതാണ് എല്ലാവേദാന്തങ്ങളുടെയും ഉപദേശം.

എല്ലാ വേദാന്തങ്ങളുടെയും ആകെക്കൂടിയുള്ള അൎത്ഥവും ഇതാണ്. അമൃതവും അഭയവും ഇതാണ്." ശാസ്ത്രാൎത്ഥം പരിസമാപ്തവുമായി.

ബൃഹദാരണ്യകോപനിഷത്തിൽ രണ്ടാമദ്ധ്യായത്തിൽ
അഞ്ചാംബ്രാഹ്മണം കഴിഞ്ഞു.

---

രണ്ടാം അദ്ധ്യായം ആറാം ബ്രാഹ്മണം.

ഭാഷ്യം—ഇനി ഇപ്പോൾ ബ്രഹ്മവിദ്യയെ സ്തുതിക്കുന്നതിനായി മധുകാണ്ഡത്തിന്റെ ആചാൎയ്യപരമ്പരയെ പറയുന്നു.—

ഉപ—അഥ വംശഃ—പൗതിമാഷ്യോ ഗൗപവനാദ്, ഗൗപവനഃ പൗതിമാഷ്യാത്, പൗതിമാഷ്യോ ഗൗപവനാദ്, ഗൗപവനഃ കൗശികാത്, കൗശികഃ കൌണ്ഡിന്യാത്, കൌണ്ഡിന്യഃ ശാണ്ഡില്യാച്ഛാണ്ഡില്യഃ കൗശികാച്ച ഗൗതമാച്ച. 1

ഗൗതമ ആഗ്നിവേശ്യാ, ദാഗ്നിവേശ്യഃ ശാണ്ഡില്യാച്ചാനഭിമ്ലാതാച്ചാ, നഭിമ്ലാത ആനഭിമ്ലാതാ,ദാനഭിമ്ലാത ആനഭിമ്ലാതാ,ദാനഭിമ്ലാതോ ഗൗതമാദ്,ഗൗതമഃ സൈതവപ്രാചീനയോഗ്യാഭ്യാം, സൈതവപ്രാചീനയോഗ്യൗ പാരാശൎയ്യാത്, പാരാശൎയ്യോ ഭാരദ്വാജാദ്, ഭാരദ്വാജോ ഭാരദ്വാജാച്ച ഗൗതമാച്ച, ഗൗതമോ ഭാരദ്വാജാദ്, ഭാരദ്വാജഃ പാരാശൎയ്യാത്, പാരാശൎയ്യോ ബൈജവാപായനാദ്, ബൈജവാപായനഃ കൗശികായനേഃ, 2

കൗശികായനിൎഘൃതകൗശികാദ്, ഘൃതകൗശികഃ പാരാശൎയ്യായണാത്, പാരാശൎയ്യായണഃ പാരാശൎയ്യാത്, പാരാശൎയ്യോ ജാതൂകൎണ്ണ്യാദ്, ജാതൂകൎണ്ണ്യ ആസുരായണാച്ച യാസ്കാച്ചാ,സുരായണസ്ത്രൈവണേ, സ്ത്രൈവണിരൗപജന്ധനേ, രൗപജന്ധനിരാസുരേ, രാസുരിൎഭാരദ്വാജാദ്, ഭാരദ്വാജ ആത്രേയാ, ദാത്രേയോമാണ്ടേ, ൎമ്മാണ്ടിൎഗൗതമാദ്, ഗൗതമോ ഗൗതമാദ്, ഗൗതമോവാത്സ്യാദ്, വാത്സ്യഃ ശാണ്ഡില്യാത്, ശാണ്ഡില്യഃ കൈശോൎയ്യാത് കാപ്യാത്, കൈശോൎയ്യഃ കാപ്യഃ കുമാരഹാരിതാത്, കുമാരഹാരിതോ ഗാലവാദ്, ഗാലവോ വിദൎഭീകൌണ്ഡിന്യാദ്, വിദൎഭീകൌണ്ഡിന്യോ വത്സനപാതോ ബാഭ്രവാദ്, വത്സനപാദ് ബാഭ്രവഃ പഥഃ സൗഭരാത്, പന്ഥാഃ സൗഭരോ,യാസ്യാദാങ്ഗിരസാദ്, അയാസ്യ ആങ്ഗിരസ ആഭൂതേസ്ത്വാഷ്ട്രാദ്, ആഭൂതിസ്ത്വാഷ്ട്രോ വിശ്വരൂപാത്ത്വാഷ്ട്രാ,-ദ്വിശ്വരൂപസ്ത്വാഷ്ട്രോ,ശ്വിഭ്യാം, മശ്വിനൗദധീച ആഥൎവ്വണാദ്, ദധ്യങ്ങാഥൎവ്വണോ,ഥൎവ്വണോ ദൈവാ, ദഥൎവ്വാദൈവോ മൃത്യോഃ പ്രാധ്വംസനാ, മൃത്യുഃ പ്രാധ്വംസനഃ പ്രധ്വംസനാത്, പ്രധ്വംസന ഏകൎഷേ, രേകൎഷിൎവ്വിപ്രചിത്തേ, ൎവ്വിപ്രചിത്തിൎവ്യഷ്ടേ, ൎവ്യഷ്ടിഃ സനാരോഃ, സനാരുഃ സനാതനാത്, സനാതനഃ സനഗാത്, സനഗഃ പരമേഷ്ഠിനഃ, പരമേഷ്ഠീ ബ്രഹ്മണോ, ബ്രഹ്മ സ്വയംഭു; ബ്രഹ്മണേനമഃ 3

അഥ വംശഃ = അനന്തരംബ്രഹ്മവിദ്യയുടെ ആചാര്യ്യപരമ്പര പറയപ്പെടുന്നു:—

പൗതിമാഷ്യഃ = പൗതിമാഷ്യൻ

ഗൗപവനാത് = ഗൗപവനനിൽനിന്നും

ഗൗപവനഃ പൗതിമാഷ്യാത് = ഗൗപവനൻ പൗതിമാഷ്യനിൽനിന്നും,

പൗതിമാഷ്യഃഗൗപവനാത് = പൗതിമാഷ്യൻ ഗൗപവനനിൽനിന്നും,

ഗൗപവനഃകൗശികാത് = ഗൗപവനൻ കൗശികനിൽനിന്നും,

കൗശികഃകൗണ്ഡിന്യാത് = കൗശികൻ കൗണ്ഡിന്യനിൽനിന്നും,

കൗണ്ഡിന്യഃശാണ്ഡില്യാത് = കൗണ്ഡിന്യൻ ശാണ്ഡില്യനിൽനിന്നും

ശാണ്ഡില്യഃകൗശികാത് ച ഗൗതമാത് ച = ശാണ്ഡില്യൻ കൌശികനിൽനിന്നും ഗൗതമനിൽനിന്നും,

ഗൗതമഃആഗ്നിവേശ്യാത് = ഗൗതമൻ ആഗ്നിവേശ്യനിൽനിന്നും,

ആഗ്നിവേശ്യഃ ശാണ്ഡില്യാത് ച അനഭിമ്ലാതാത് ച = ആഗ്നിവേശ്യൻ ശാണ്ഡില്യനിൽനിന്നും അനഭിമ്ലാതനിൽനിന്നും

അനഭിമ്ലാത ആനഭിമ്ലാതാത് = അനഭിമ്ലാതൻ ആനഭിമ്ലാതനിൽനിന്നും

ആനഭിമ്ലാതഃആനഭിമ്ലാതാത് = ആനഭിമ്ലാതൻ ആനഭിമ്ലാതനിൽനിന്നും

ആനഭിമ്ലാതഃഗൗതമാത് = ആനഭിമ്ലാതൻ ഗൗതമനിൽനിന്നും,

ഗൗതമഃ സൈതവപ്രാചീനയോഗ്യാഭ്യാം = ഗൗതമൻ സൈതവനിൽനിന്നും പ്രാചീനയോഗ്യനിൽനിന്നും,

സൈതവപ്രാചീനയോഗ്യൗ പാരാശര്യ്യാത് = സൈതവനും പ്രാചീനയോഗ്യനും പാരാശര്യ്യനിൽനിന്നും,

പാരാശര്യ്യഃഭാരദ്വാജാത് = പാരാശര്യ്യൻ ഭാരദ്വാജനിൽനിന്നും,

ഭാരദ്വാജഃഭാരദ്വാജാത് ച ഗൗതമാത് ച = ഭാരദ്വാജൻ ഭാരദ്വാജനിൽനിന്നും ഗൗതമനിൽനിന്നും

ഗൗതമഃഭാരദ്വാജാത് = ഗൗതമൻ ഭാരദ്വാജനിൽനിന്നും,

ഭാരദ്വാജഃപാരാശര്യ്യാത് = ഭാരദ്വാജൻ പാരാശര്യ്യനിൽനിന്നും,

പാരാശര്യ്യഃബൈജവാപായനാത് = പാരാശര്യ്യൻ ബൈജവാപായനനിൽനിന്നും,

ബൈജവാപായനഃകൗശികായനേഃ = ബൈജവാപായനൻ കൗശികായനിയിൽനിന്നും,

കൗശികായനിഃ ഘൃതകൗശികാത് = കൗശികായനിഘൃതകൗശികനിൽ നിന്നും

ഘൃതകൗശികഃ പാരാശര്യ്യായണാത് = ഘൃതകൗശികൻ പാരാശര്യ്യായണനിൽ നിന്നും

പാരാശര്യ്യായണഃ പാരാശര്യ്യാത് = പാരാശര്യ്യായണൻപാരാശര്യ്യനിൽ നിന്നും,

പാരാശര്യ്യഃ ജാതൂകർണ്ണ്യാത് = പാരാശര്യ്യൻ ജാതൂകർണ്ണ്യനിൽനിന്നും,

ജാതൂകർണ്ണ്യഃ ആസുരായണാത് ച യാസ്കാത് ച = ജാതൂകർണ്ണ്യൻ ആസുരായണനിൽനിന്നും യാസ്കനിൽനിന്നും,

ആസുരായണഃ ത്രൈവണേഃ = ആസുരായണൻ ത്രൈവണിയിൽനിന്നും,

ത്രൈവണിഃ ഔപജന്ധനേഃ = ത്രൈവണി ഔപജന്ധനിയിൽനിന്നും,

ഔപജന്ധനിഃ ആസുരേഃ = ഔപജന്ധനി ആസുരിയിൽനിന്നും,
ആസുരിഃ ഭാരദ്വാജാത് = ആസുരി ഭാരദ്വാജനിൽനിന്നും,
ഭാരദ്വാജഃ ആത്രേയാത് = ഭാരദ്വാജൻ ആത്രേയനിൽനിന്നും,
ആത്രേയഃ മാണ്ടേഃ = ആത്രേയൻ മാണ്ടിയിൽനിന്നും,
മാണ്ടിഃ ഗൗതമാത് = മാണ്ടി ഗൗതമനിൽനിന്നും,
ഗൗതമഃ ഗൗതമാത് = ഗൗതമൻ ഗൗതമനിൽനിന്നും,
ഗൗതമഃ വാത്സ്യാത് = ഗൗതമൻ വാത്സ്യനിൽനിന്നും,
വാത്സ്യഃ ശാണ്ഡില്യാത് = വാത്സ്യൻ ശാണ്ഡില്യനിൽനിന്നും,
ശാണ്ഡില്യഃ കൈശോര്യ്യാത് കാപ്യാത് = ശാണ്ഡില്യൻ കൈശോര്യ്യനായ കാപ്യനിൽനിന്നും,
കൈശോര്യ്യഃ കാപ്യഃ കുമാരഹാരിതാത് = കൈശോര്യ്യനായ കാപ്യൻ കുമാരഹാരിനിൽനിന്നും,
കുമാരഹാരിതഃ ഗാലവാത് = കുമാരഹാരിതൻ ഗാലവനിൽനിന്നും,
ഗാലവഃ വിദർഭീകൗണ്ഡിന്യാത് = ഗാലവൻ വിദർഭീകൗണ്ഡിന്യനിൽനിന്നും,
വിദർഭീകൗണ്ഡിന്യഃ ബാഭ്രവാത് വത്സനപാതഃ = വിദർഭീ കൗണ്ഡിന്യൻ ബാഭ്രവനായ വത്സനപാത്തിൽനിന്നും,
ബാഭ്രവഃ വത്സനപാത് = ബാഭ്രവനായ വത്സനപാത്തു്
സൗഭരാത് പന്ഥഃ = സൗഭരനായ പന്ഥാവിൽനിന്നും
സൗഭരഃ പന്ഥാഃ = സൗഭരനായ പന്ഥാവു്
ആങ്ഗിരസാത് അയാസ്യാത് = ആങ്ഗിരസനായ അയാസ്യനിൽനിന്നും
ആങ്ഗിരസഃ അയാസ്യഃ = ആങ്ഗിരസനായ അയാസ്യൻ
ത്വാഷ്ട്രാത് ആഭൂതേഃ = ത്വാഷ്ട്രനായ ആഭൂതിയിൽനിന്നും
ത്വാഷ്ട്രഃ ആഭൂതിഃ = ത്വാഷ്ട്രനായ ആഭൂതി
ത്വാഷ്ട്രാത് വിശ്വരൂപാത് = ത്വാഷ്ട്രനായ വിശ്വരൂപനിൽനിന്നും,
ത്വാഷ്ട്രഃ വിശ്വരൂപഃ = ത്വാഷ്ട്രനായ വിശ്വരൂപൻ
അശ്വിഭ്യാം = അശ്വികളിൽനിന്നും,
അശ്വിനൗ ദധീചഃ ആഥർവ്വണാത് = അശ്വികൾ ദധ്യങ് എന്ന ആഥർവ്വണനിൽനിന്നും
ദധ്യങ് ആഥർവ്വണഃ ദൈവാത് അഥർവണഃ = ദധ്യങ് എന്ന ആഥർവണൻ ദൈവനായ അഥർവാവിൽനിന്നും,
ദൈവഃ അഥർവാ = ദൈവനായ അഥർവാവു്
പ്രാധ്വംസനാത് മൃത്യോഃ = പ്രാധ്വംസനനായ മൃത്യുവിൽനിന്നും,
പ്രാധ്വംസനഃ മൃത്യുഃ = പ്രാധ്വംസനനായ മൃത്യു
പ്രധ്വംസനാത് = പ്രധ്വംസനനിൽനിന്നും,
പ്രധ്വംസനഃ ഏകർഷേഃ = പ്രധ്വംസനൻ ഏകർഷിയിൽനിന്നും,
ഏകർഷിഃ വിപ്രചിത്തേഃ = ഏകർഷി വിപ്രചിത്തിയിൽനിന്നും,
വിപ്രചിത്തിഃ വ്യഷ്ടേഃ = വിപ്രചിത്തി വ്യഷ്ടിയിൽനിന്നും,
വ്യഷ്ടിഃ സനാരോഃ = വ്യഷ്ടി സനാരുവിൽനിന്നും
സനാരുഃ സനാതനാത് = സനാരു സനാതനനിൽനിന്നും
സനാതനഃ സനഗാത് = സനാതനൻ സനഗനിൽനിന്നും
സനഗഃ പരമേഷ്ഠിനഃ = സനഗൻ പരമേഷ്ഠിയിൽനിന്നും

| | |
|---|---|
| പരമേഷ്ഠീ ബ്രഹ്മണഃ | = പരമേഷ്ഠി ബ്രഹ്മത്തിൽനിന്നും. |
| ബ്രഹ്മ സ്വയംഭു | = ബ്രഹ്മം സ്വയംഭുവാകുന്നു. |
| ബ്രഹ്മണേ നമഃ | =ബ്രഹ്മത്തിന്ന നമസ്കാരം |

ഭാഷ്യം—ആചാൎയ്യപരമ്പരയെ പറയുന്ന ഈ മന്ത്രം സ്വാദ്ധ്യായത്തിനും ജപത്തിനും വേണ്ടിയുള്ളതാണ്. ഈ ആചാൎയ്യപരമ്പരയേ വംശം എന്നുപറയുന്നതു വംശം (മുള) പോലെ ഇരിക്കുന്നതുകൊണ്ടാകുന്നു. മുള ഒരുമുട്ടിൽനിന്നു മറെറാരു മുട്ടായി അററംമുതൽ ചുവട്ടുവരെ എത്തുന്നതുപോലേ ഈ ആചാൎയ്യപരമ്പരയും പൌതിമാഷ്യൻമുതൽ ബ്രഹ്മംവരെ എത്തുന്നു. ഇതിൽ പ്രഥമാന്തങ്ങൾ ശിഷ്യരേയും പഞ്ചമ്യന്തങ്ങൾ ആചാൎയ്യന്മാരേയും പറയുന്നു. പരമേഷ്ഠി എന്നു പറഞ്ഞിരിക്കുന്നതു വിരാട്ടിനെയാണ്. ബ്രഹ്മം എന്നതു ഹിരണ്യഗൎഭനാകുന്നു ഹിരണ്യഗൎഭനപ്പുറം ആചാൎയ്യപരമ്പരയില്ല. ബ്രഹ്മമാകട്ടെ നിത്യവും സ്വയംഭുവുമാകുന്നു. അങ്ങനെയുള്ള ബ്രഹ്മത്തിന്ന നമസ്കാരം! 1, 2, 3.

ബൃഹദാരണ്യകോപനിഷത്തിൽ രണ്ടാം അദ്ധ്യായത്തിൽ
ആറാംബ്രാഹ്മണം കഴിഞ്ഞു.

രണ്ടാമദ്ധ്യായവും കഴിഞ്ഞു.

---

മൂന്നാംഅദ്ധ്യായം ഒന്നാംബ്രാഹ്മണം.

ഭാഷ്യം—ഇനി, 'ജനകോഹ വൈദേഹഃ' എന്നുതുടങ്ങുന്ന യാജ്ഞവല്ക്കീയമായ കാണ്ഡം ആരംഭിക്കുന്നു. ഇതിൽ യുക്തി പ്രധാനമായതുകൊണ്ട് കഴിഞ്ഞ മധുകാണ്ഡത്തിൽ പറഞ്ഞതുതന്നെയാണ് ഇതിൽ പറയുന്നതെങ്കിലും പുനരുക്തതാദോഷമില്ല. മധുകാണ്ഡം ആഗമപ്രധാനമാണല്ലോ; ആഗമവും യുക്തിയും ഒരുമിച്ചു പ്രവൎത്തിച്ചാൽ ആത്മൈകത്വത്തെ കരതലാമലകംപോലെ കാണിച്ചുതരാൻ കഴിയുമല്ലോ. "ശ്രോതവ്യോമന്തവ്യഃ" എന്നു പറഞ്ഞിട്ടുണ്ട്. അതിനാൽ ആഗമാൎത്ഥത്തെത്തന്നെ യുക്തികളെക്കൊണ്ടു പരീക്ഷിച്ചു നിൎദ്ധാരണം ചെയ്വാനായിട്ടാണ് ഈ കാണ്ഡം ആരംഭിക്കുന്നത്. ഇതിൽ പറയുന്ന ആഖ്യായികയാകട്ടെ, വിജ്ഞാനത്തെ സ്തുതിക്കുന്നതിനോ ഉപായത്തെ വിധിക്കുന്നതിനോ വേണ്ടിയുള്ളതാകുന്നു. ദാനം എന്നതു വിദ്വാന്മാരാൽ ശാസ്ത്രങ്ങളിൽ കണ്ടുപിടിക്കപ്പെട്ടിട്ടുള്ള പ്രസിദ്ധമായ ഉപായമാണല്ലോ. "ഗുരുശുശ്രൂഷയാവിദ്യാ പുഷ്കലേന ധനേനവാ" എന്നതും പ്രസിദ്ധമാണ്. ദാനംകൊണ്ടു പ്രാണികൾ സന്തുഷ്ടരാകും. ഇതിൽ വളരെ ധനവും ആയിരം ഗോക്കളും ദാനംചെയ്യപ്പെട്ടതായി പറയപ്പെട്ടുന്നുമുണ്ട്. അതിനാൽ മറെറാരുകാൎയ്യം പറവാനാണു ശാസ്ത്രം പുറപ്പെട്ടിരിക്കുന്നതെങ്കിലും, വിദ്യാപ്രാപ്തിക്കുള്ള ഉപായമായി ദാനത്തെ പ്രദൎശിപ്പിക്കുന്നതിനായി ആഖ്യായികയേ ആരംഭിച്ചിരിക്കുന്നു. എന്നുമാത്രമല്ല, അതേവിദ്യ അറിയാവുന്നവരോടു സംസൎഗ്ഗംചെയ്യുന്നതും അവരോടു വാദംനടത്തുന്നതും വിദ്യാപ്രാപ്തിക്കുള്ള ഉപായമായി ന്യായവിദ്യയിൽ കണ്ടിട്ടുണ്ട്.

ആറു് ഈ അദ്ധ്യായത്തിൽ പ്രബലമായി കാണിക്കുന്നുമുണ്ടു്. വിദ്വാന്മാരോടു ള്ള സംസർഗ്ഗംകൊണ്ടു ജ്ഞാനാഭിവൃദ്ധി ഉണ്ടാകുന്നതു പ്രത്യക്ഷമായിട്ടറിയ വുന്നതുമാണു്. അതിനാൽ വിദ്യാപ്രാപ്തിക്കുള്ള ഉപായത്തെ കാണിക്കുന്ന തിനായിട്ടുതന്നെയാണു് ആഖ്യായിക പറഞ്ഞിരിക്കുന്നതു്.

ഉപ—ഓം. ജനകോ ഹ വൈദേഹോ ബഹുദക്ഷിണേന യജ്ഞേ നേജേ. തത്ര ഹ കുരുപഞ്ചാലാനാം ബ്രാഹ്മണാ അഭിസമേതാ ബഭൂവുഃ. ത- സ്യ ഹ ജനകസ്യ വൈദേഹസ്യ വിജിജ്ഞാസാ ബഭൂവ, കഃ സ്വിദേഷാം ബ്രാഹ്മണാനാമനൂചാനതമ ഇതി. സ ഹ ഗവാം സഹസ്രമവരുരോധ. ദശദ- ശ പാദാ ഏകൈകസ്യാഃ ശൃങ്ഗയോരാബദ്ധാ ബഭൂവുഃ. 1

| | |
|---|---|
| വൈദേഹഃ ജനകഃ | = വിദേഹാധിപനായ ജനകൻ |
| ബഹുദക്ഷിണേന | = വളരെ ദക്ഷിണയുള്ള, അല്ലെങ്കിൽ ബഹു ദക്ഷിണമെന്നു പേരുള്ള |
| യജ്ഞേന | =യജ്ഞംകൊണ്ടു് |
| ഈജേ ഹ | =യജിച്ചുപോൽ. |
| തത്ര | =അവിടെ=ആ യജ്ഞത്തിൽ |
| കുരുപഞ്ചാലാനാം | =കുരുദേശത്തും പഞ്ചാലദേശത്തുമുള്ള |
| ബ്രാഹ്മണാഃ | =ബ്രാഹ്മണര |
| അഭിസമേതാഃ ബഭൂവുഃ | =വന്നുകൂടി. |
| തസ്യ ജനകസ്യ | =ആ ജനകനു് |
| ഏഷാം | ="ഇവരിൽ |
| അനൂചാനതമഃ | =ഏററവും പഠിപ്പുള്ളവൻ |
| കഃ സ്വിത് | =ആരാണു്? |
| ഇതി | =എന്നു് |
| വിജിജ്ഞാസാ ബഭൂവ ഹ | =ജിജ്ഞാസ ഉണ്ടായി. |
| സഃ | =അദ്ദേഹം |
| ഗവാം സഹസ്രം | =ആയിരം പശുക്കളെ |
| അവരുരോധ | =അവരോധിച്ചു=തൊഴുപ്പുരയിൽ ശേഖരി |
| ഏകൈകസ്യാഃ | =ഓരോ പശുവിൻെറയും (പ്പിച്ചു. |
| ശൃങ്ഗയോഃ | =രണ്ടുകൊമ്പുകളിലും കൂടി |
| ദശദശപാദാഃ | =പത്തുപത്തുകാൽ പലം സ്വർണ്ണം |
| ആബദ്ധാഃ ബഭൂവുഃ | =കെട്ടപ്പെട്ടിരുന്നു- |

ഭാഷ്യം—പണ്ടു വിദേഹരാജ്യത്തു ജനകൻ എന്നു് ഒരു ചക്രവർത്തി ഉണ്ടായിരുന്നു. അദ്ദേഹം വളരെ ദക്ഷിണയുള്ള ഒരുയാഗം നടത്തി. യാഗ ത്തിൽ, ക്ഷണമനുസരിച്ചോ കണ്ടമാനിച്ചിട്ടോ, ധാരാളം വിദ്വാന്മാരുണ്ടെന്നു പ്രസിദ്ധിയുള്ള കുരുപഞ്ചാലദേശങ്ങളിൽനിന്നു വളരെ ബ്രാഹ്മണർ വന്നുകൂടി. അവരെല്ലാം വിദ്വാന്മാരായിരുന്നു. അവരെ കണ്ടിട്ടു യജമാനനായ ജനകനു്, അവരിൽ ആരാണു മററെല്ലാവരെക്കാളും വിദ്വാനെന്നറിയണമെന്നു് ഒരു ഇച്ഛയുണ്ടായി. അതു ഫലിപ്പിക്കുന്നതിനുപായമായി അദ്ദേഹം ആയിരം പശുക്കളെ തൊഴുപ്പുരയിൽ ശേഖരിപ്പിച്ചു. അവയിൽ ഓരോന്നിൻെറയും ര ണ്ടുകൊമ്പിലുംകൂടി രണ്ടരപ്പലം സ്വർണ്ണം കെട്ടിയിരുന്നു.

ഉപ—താൻ ഹോവാച—"ബ്രാഹ്മണാ ഭഗവന്തോ, യോ വോ ബ്രഹ്മിഷ്ഠഃ സ ഏതാ ഗാ ഉദജതാ"മിതി. തേഹ ബ്രാഹ്മണാ ന ദധൃഷുഃ. അഥ ഹ യാജ്ഞവല്ക്യഃ സ്വമേവ ബ്രഹ്മചാരിണമുവാചൈ"താഃ സോമ്യോദജ സാമശ്രവാ3 ഇതി. താഹോദാചകാര. തേ ഹ ബ്രാഹ്മണാശ്ചുക്രുധുഃ "കഥം നോ ബ്രഹ്മിഷ്ഠോ ബ്രുവീത?" ഇതി. അഥഹ ജനകസ്യ വൈദേഹസ്യ ഹോതാശ്വലോ ബഭൂവ, സ ഹൈനം പപ്രച്ഛ—"ത്വം നു നോ യാജ്ഞവല്ക്യ ബ്രഹ്മിഷ്ഠോസി 3" ഇതി. സ ഹോവാച.—"നമോ വയം ബ്രഹ്മിഷ്ഠായ കുർമ്മോ ഗോകാമാ ഏവ വയം സ്മഃ" ഇതി. തം ഹ തത ഏവ പ്രഷ്ടും ദധ്രേ ഹോതാശ്വലഃ. 2.

| | |
|---|---|
| താൻ | =അവരോട്=ആബ്രാഹ്മണരോട്. |
| ഉവാച ഹ | =ജനകൻ പറഞ്ഞു— |
| ഭഗവന്തഃ ബ്രാഹ്മണാഃ | ="ഭഗവാന്മാരായ ബ്രാഹ്മണരേ, |
| വഃ | =നിങ്ങളിൽ |
| ബ്രഹ്മിഷ്ഠഃ | =ഏററവും ബ്രഹ്മാവായിരിക്കുന്നവൻ |
| യഃ | =ആരോ |
| സഃ | =അദ്ദേഹം |
| ഏതാഃ ഗാഃ | =ഈ ഗോക്കളെ |
| ഉദജതാം | =തെളിച്ചുകൊള്ളട്ടെ=സ്വഗൃഹത്തിലേക്കു അടിച്ചുകൊണ്ടു പൊയ്ക്കൊള്ളട്ടെ." |
| ഇതി | =എന്ന്. |
| തേ ബ്രാഹ്മണാഃ | =ആ ബ്രാഹ്മണർ |
| ന ദധൃഷുഃ ഹ | =ധൈർയ്യപ്പെട്ടില്ല. |
| അഥ | =അനന്തരം |
| യാജ്ഞവല്ക്യഃ | =യാജ്ഞവല്ക്യൻ |
| സ്വം ബ്രഹ്മചാരിണം ഏവ | =സ്വന്തം (ശിഷ്യനായ) ബ്രഹ്മചാരിയോടു തന്നെ |
| ഉവാച ഹ | =പറഞ്ഞു. |
| സോമ്യ | ="അല്ലയോ, സൗമ്യ, |
| സാമശ്രവാഃ | =സാമവേദത്തെ ശ്രവിക്കുന്നവനേ, |
| ഏതാഃ | =ഈ പശുക്കളെ |
| ഉദജ | =തെളിച്ചുകൊണ്ടു പോവുക" |
| ഇതി | =എന്ന്. |
| താഃ | =ആ പശുക്കളെ |
| ഉദാചകാരഹ | =(ആ ബ്രഹ്മചാരി ആചാർയ്യഗൃഹത്തിലേക്കു) തെളിച്ചുകൊണ്ടുപോയി. |
| തേ ബ്രാഹ്മണാഃ | =ആ ബ്രാഹ്മണർ |
| ചുക്രുധുഃ ഹ | =ക്രോധിച്ചു— |
| കഥം | ="എങ്ങനെ |
| നഃ | =നമ്മുടെ കൂട്ടത്തിൽ |
| ബ്രഹ്മിഷ്ഠഃ | =ബ്രഹ്മിഷ്ഠൻ എന്ന് |

ബ്രൂവീന =ഒരുവൻപറയും?"
ഇതി =എന്നു്.
അഥ =അനന്തരം,
വൈദേഹസ്യ ജനകസ്യ =വിദേഹാധിപനായ ജനകൻെറ
ഹോതാ =ഹോതാവായി=ഋത്വിക്കായി
അശ്വലഃ =അശ്വലൻ എന്നൊരാൾ
ബഭൂവ ഹ =ഉണ്ടായിരുന്നു.
സഃ =അവൻ
ഏനം =ഈ യാജ്ഞവല്ക്യനോടുചോദിച്ചു:—
യാജ്ഞവല്ക്യ ="അല്ലയോ യാജ്ഞവല്ക്യ
ത്വം നു ഖലു =നീയോ
നഃ =നമ്മുടെ കൂട്ടത്തിൽ
ബ്രഹ്മിഷ്ഠഃ അസീഃ =ബ്രഹ്മിഷ്ഠനാകുന്നു?"
ഇതി =എന്നു്.
സഃ ഉവാച ഹ =ആ യാജ്ഞവല്ക്യൻ പറഞ്ഞു:—
വയം ="നാം
ബ്രഹ്മിഷ്ഠായ =ബ്രഹ്മിഷ്ഠനു്
നമഃ കുർമ്മഃ =നമസ്കാരം ചെയ്യുന്നു.
വയം =നാം (ഞാൻ)
ഗോകാമാഃ ഏവ സ്മഃ =ഗോക്കളെ ആഗ്രഹിക്കുന്നവർ (ൻ) മാത്രമാകുന്നു.
തതഃ ഏവ =ഉടൻതന്നെ
ഹോതാ അശ്വലഃ =ഹോതാവായ അശ്വലൻ
തം പ്രഷ്ടും =ആ യാജ്ഞവല്ക്യനോടു ചോദിക്കുന്നതിനു
ദധ്രേ =നിശ്ചയിച്ചു.

ഭാഷ്യം—മേൽ പറഞ്ഞപ്രകാരം പശുക്കളെ എല്ലാം ശേഖരിച്ചതിൻെറ ശേഷം ജനകൻ ആ ബ്രാഹ്മണരോടു പറഞ്ഞു:—"അല്ലയോ ഭഗവാന്മാരായ ബ്രാഹ്മണരേ, നിങ്ങൾ എല്ലാം ബ്രഹ്മാക്കൾതന്നെ. എന്നാൽ നിങ്ങളുടെ കൂട്ടത്തിൽവച്ചു ഏററവും ബ്രഹ്മാവായിരിക്കുന്ന ആൾ ഈ പശുക്കളെ സ്വഗൃഹത്തിലേക്കു തെളിച്ചുകൊണ്ടുപൊയ്ക്കൊള്ളട്ടെ." ഇതുകേട്ടിട്ടു്, ആ ബ്രാഹ്മണരിൽ ആൎക്കും താനാണു ബ്രഹ്മിഷ്ഠൻ എന്നു പ്രതിജ്ഞചെയ്യുന്നതിനു ധൈൎയ്യമുണ്ടായില്ല. ഒടുവിൽ യാജ്ഞവല്ക്യൻ തൻെറ ശിഷ്യനായ ബ്രഹ്മചാരിയോടു പറഞ്ഞു:—"സൌമ്യ, സാമശ്രവസ്സേ, ഈ ഗോക്കളെ എൻെറ ഗൃഹത്തിലേക്കു തെളിക്കുക." അതനുസരിച്ചു ബ്രഹ്മചാരി പശുക്കളെ ആചാൎയ്യഗൃഹത്തിലേക്കു തെളിച്ചുകൊണ്ടുപോയി. ഇതുകണ്ടു മററു ബ്രാഹ്മണർ കോപിച്ചു. യാജ്ഞവല്ക്യൻ, ബ്രഹ്മിഷ്ഠതയ്ക്കുള്ള പണം (സമ്മാനം) സ്വീകരിച്ചതുകൊണ്ടു്, താൻ ബ്രഹ്മിഷ്ഠനാണെന്നു പ്രതിജ്ഞചെയ്തിരിക്കുന്നതായി അവർ വിചാരിച്ചു. അവർ ഇങ്ങനെ കലശൽകൂട്ടി:—"നമ്മുടെ കൂട്ടത്തിൽ ഓരോരുത്തനും പ്രാധാന്യം തുല്യമായിരിക്കെ താനാണു ബ്രഹ്മിഷ്ഠനെന്നു ഒരുവൻ എങ്ങനെ പറയും?" അവരുടെ കൂട്ടത്തിൽ ജന

കൻെറ ഋത്വിക്കായി അശ്വലൻ എന്നൊരാരാം ഉണ്ടായിരുന്നു. താനാണ് ബ്രഹ്മിഷ്ഠനെന്ന് അഭിമാനമുള്ളവനായിരുന്നു അയാൾ. പോരെങ്കിൽ രാജാവിൻെറ ആശ്രിതനുമായിരുന്നു. അതുകൊണ്ട് അയാൾ ധാർഷ്ട്യത്തോടുകൂടി യാജ്ഞവല്ക്യനോടു പുച്ഛസ്വരത്തിൽ ചോദിച്ചു:—"യാജ്ഞവല്ക്യാ, നീയാണോ നമ്മുടെ കൂട്ടത്തിൽ ബ്രഹ്മിഷ്ഠൻ?" പുച്ഛസ്വരം ഭർത്സിക്കുന്നതിനായിട്ടായിരുന്നു. ഇതുകേട്ടിട്ടു യാജ്ഞവല്ക്യൻ പറഞ്ഞു:—"ബ്രഹ്മിഷ്ഠനു നാം നമസ്കാരംചെയ്യുന്നു. നാം ഗോക്കളിൽ കൊതിയുള്ളവർ മാത്രമാണ്." ഇതുകേട്ട ഹോതാവായ അശ്വലൻ, ബ്രഹ്മിഷ്ഠനുള്ള പണം സ്വീകരിച്ചതുകൊണ്ടു താൻ ബ്രഹ്മിഷ്ഠനാണെന്നു പ്രതിജ്ഞചെയ്തവനായിത്തീർന്നിരിക്കുന്ന യാജ്ഞവൽക്യനോടു ചോദ്യങ്ങൾ ചോദിക്കുവാൻ നിശ്ചയിച്ചു. 2

ഉപ—യാജ്ഞവൽക്യേതിഹോവാച—"യദിദം സർവം മൃത്യുനാ ഽഽപ്തം; സർവം മൃത്യുനാ ഽഭിപന്നം; കേന യജമാനോ മൃത്യോരാപ്തിമതിമുച്യതേ?" ഇതി. "ഹോത്രർത്വിജാ ഽഗ്നിനാ വാചാ. വാഗ്വൈ യജ്ഞസ്യ ഹോതാ; തദ്യേയം വാക് സോ ഽയമഗ്നിഃ; സ ഹോതാ; സമുക്തിഃ; സാ ഽതിമുക്തിഃ; 3.

| | |
|---|---|
| "യാജ്ഞവൽക്യ," ഇതി | = "അല്ലയോ യാജ്ഞവൽക്യ" എന്നു സംബോധനചെയ്തിട്ട്, |
| ഉവാച ഹ | = (അശ്വലൻ) പറഞ്ഞു:— |
| യത് ഇദം സർവം | = "ഈ കർമ്മത്തിൻെറ സാധനമായ ഋത്വിക്കമുതലായതെല്ലാം |
| മൃത്യുനാ | = മൃത്യുവിനാൽ = സ്വാഭാവികമായ ആസംഗത്തോടുകൂടിയ കർമ്മരൂപമായ മൃത്യുവിനാൽ |
| ആപ്തം | = ആപ്തമാകുന്നു = വ്യാപ്തമാകുന്നു. |
| സർവം | = എല്ലാം |
| മൃത്യുനാ അഭിപന്നം | = മൃത്യുവിനാൽ വശീകരിക്കപ്പെട്ടിരിക്കയും ചെയ്യുന്നു. |
| കേന | = ഏതുദർശനരൂപമായ സാധനംകൊണ്ടാണ്, |
| യജമാനഃ | = യജമാനൻ |
| മൃത്യോഃ ആപ്തിം അതി | = മൃത്യുവിൻെറ വ്യാപ്തിയെ അതിക്രമിച്ച് |
| മുച്യതേ | = മുക്തനായിത്തീരുന്നത്?" |
| ഹോത്രാ ഋത്വിജാ അഗ്നിനാ വാചാ | = "ഹോതാവായ ഋത്വിക്കും അഗ്നിയുമായ വാക്കുകൊണ്ടു" എന്നു യാജ്ഞവൽക്യൻ പറഞ്ഞു. ഇതിൻെറഅർത്ഥം പറയുന്നു:— |
| യജ്ഞസ്യ | = യജമാനൻെറ |
| വാക് വൈ | = വാക്കുതന്നെയാണ് |
| ഹോതാ | = ഹോതാവ്. |

| | |
|---|---|
| തത് | = അതിൽ |
| ഇയം വാക് യാ | = ഈ വാക്ക് ഏതോ |
| സഃ അയം അഗ്നിഃ | = അതാണ് അതിന്റെ അധിദൈവതമായ അഗ്നി. |
| സഃ | = അതു് ആ അഗ്നി |
| ഹോതാ | = ഹോതാവാകുന്നു, |
| സഃ | = ആ ഹോതാവു് = അഗ്നിരൂപത്തിൽ ദർശിക്കപ്പെടുന്ന ആ ഹോതാവു്, |
| മുക്തിഃ | = മുക്തിയാകുന്നു = യജമാനന്റെ മുക്തിസാധനമാകുന്നു. |
| സഃ | = അതു് = ആ മുക്തി |
| അതിമുക്തിഃ | = അതിമുക്തിയാകുന്നു = അതിമുക്തിസാധനമാകുന്നു. |

ഭാഷ്യം — മുമ്പു വ്യാഖ്യാനിച്ചിട്ടുള്ള മധുകാണ്ഡത്തിൽ ഉദ്ഗീഥപ്രകരണത്തിൽ ദർശനത്തോടുകൂടി പൂർവ്വോക്തമായ കർമ്മത്തെ അനുഷ്ഠിക്കുന്നതുകൊണ്ടു യജമാനൻ മൃത്യുവിനെ കടക്കാമെന്നു ചുരുക്കത്തിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ടു്. ചോദ്യോത്തരരൂപമായ ഈ ഗ്രന്ഥം അതിനെപ്പററി വിചാരണചെയ്യുന്നതാണ്. ആ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുള്ള ഉദ്ഗീഥോപാസനത്തിന്റെ വിശേഷങ്ങളെ പറയുന്നതിനായിട്ടാണ് ഈ വിസ്തരം ആരംഭിക്കുന്നതു്. "യാജ്ഞവൽക്യ," എന്നു സംബോധനചെയ്തിട്ടു് അശ്വലൻ പറഞ്ഞു:— "ഋത്വിക്ക്, അഗ്നിമുതലായി, ഈ കർമ്മത്തിനുള്ള സാധനസമൂഹം മുഴുവൻ, സ്വാഭാവികാസങ്ഗത്തോടുകൂടിയ കർമ്മരൂപമായ മൃത്യുവിനാൽ വ്യാപ്തമായിരിക്കുന്നു. മൃത്യുവിനാൽ വ്യാപ്തമായിരിക്കുന്നു എന്നുമാത്രമല്ല, വശീകരിക്കപ്പെട്ടുമിരിക്കുന്നു. ഏതു ദർശനരൂപമായ സാധനംകൊണ്ടാണ് യജമാനൻ മൃത്യുവിനു വിഷയമെന്നുള്ള അവസ്ഥകടന്നു് സ്വതന്ത്രനായിത്തീരുന്നതു്?" ആകട്ടെ, ഉദ്ഗീഥപ്രകരണത്തിൽതന്നെ, മുഖ്യപ്രാണാത്മദർശനംകൊണ്ടാണ് അതിമുക്തനായിത്തീരുന്നതെന്നുപറഞ്ഞില്ലേ? എന്നാണെങ്കിൽ, ശരിതന്നെ, പറഞ്ഞിട്ടുണ്ടു്. എന്നാൽ അതിൽ പറഞ്ഞിട്ടില്ലാത്ത വിശേഷങ്ങളുണ്ടു്. അവയെ പറയുന്നതിനാണ് ഈ ആരംഭം. അശ്വലന്റെ ചോദ്യത്തിനുത്തരമായി യാജ്ഞവൽക്യൻ, "ഹോതാവെന്ന ഋത്വിക്കും അഗ്നിയുമായ വാക്കുകൊണ്ടു" എന്നു ചുരുക്കത്തിൽ പറഞ്ഞു. ഇതിന്റെ അർത്ഥത്തെ വ്യാഖ്യാനിക്കുന്നു:— "യജ്ഞത്തിന്റെ, അതായതു യജമാനന്റെ ("യജ്ഞോ വൈ യജമാനഃ എന്നു ശ്രുതിയുണ്ടു്) വാക്കുതന്നെയാണ് അധിയജ്ഞത്തിൽ ഹോതാവു്. യജമാനന്റെ വാക്കുതന്നെയാണ്, അധിദൈവതമായി പ്രസിദ്ധമായ അഗ്നി." ഇതു ത്ര്യന്നപ്രകരണത്തിൽ വിസ്തരിച്ചുപറഞ്ഞിട്ടുള്ളതാണ്. ആ അഗ്നി ഹോതാവുമാണ്. "അഗ്നിർവൈഹോതാ" എന്നു ശ്രുതിയുണ്ടു്. അധിയജ്ഞത്തിൽ ഹോതാവെന്ന ഋത്വിക്കും അധ്യാത്മത്തിൽ വാക്കും ഇങ്ങനെ യജമാനന്നുള്ള രണ്ടു സാധനവും സ്വാഭാവികാസങ്ഗത്താൽ ഉണ്ടാകുന്ന കർമ്മമാകുന്ന മൃത്യുവിനാൽ വ്യാപ്തങ്ങളും, ക്ഷണംതോറും അന്യഥാഭാവത്തെ പ്രാപി

ച്ചുകൊണ്ടിരിക്കുന്നതിനാൽ മൃത്യുവിനാൽ വശീകൃതങ്ങളുമാകുന്നു. അതു രണ്ടും അധിദൈവതരൂപമായ അഗ്നിയായി ദർശിക്കപ്പെട്ടാൽ യജമാനന്ന് മൃത്യുവിൽനിന്നുള്ള അതിമുക്തിക്കു സാധനങ്ങളായിത്തീരും. ഈ സംഗതിയാണു താഴെപ്പറയുന്നതു്:—"ആ ഹോതാവാകുന്ന അഗ്നി മുക്തിയാകുന്നു." അഗ്നിസ്വരൂപത്തിൽ ദർശിക്കുന്നതുതന്നെയാണു മുക്തി. എപ്പോഴാണോ മേല്പറഞ്ഞ രണ്ടു സാധനങ്ങളേയും അഗ്നിരൂപത്തിൽ കാണുന്നതു്, അപ്പോൾ തന്നെ സ്വാഭാവികാസങ്ഗരൂപമായ ആദ്ധ്യാത്മികമായ മൃത്യുവിൽനിന്നും പരിച്ഛിന്നരൂപമാകുന്ന ആധിഭൗതികമായ മൃത്യുവിൽനിന്നും വിമുക്തനായിത്തീരുന്നു. അതിനാൽ അഗ്നിരൂപത്തിൽ കാണപ്പെട്ട 'ഹോതാവു മുക്തിയാകുന്നു' യജമാനന്നു മുക്തിക്കു സാധനമെന്നർത്ഥം. "ആ മുക്തി അതിമുക്തിയാകുന്നു". എന്നുവച്ചാൽ അതിമുക്തിസാധനമെന്നർത്ഥം. പരിച്ഛിന്നങ്ങളായ രണ്ടു സാധനങ്ങളേയും അപരിച്ഛിന്നമായ അധിദേവതാരൂപമായ അഗ്നിരൂപത്തിൽ കാണുന്നതാണു മുക്തി. ഈ അധിദേവതാദൃഷ്ടിരൂപമായ മുക്തിതന്നെ, അദ്ധ്യാത്മവും അധിഭൂതവുമായ പരിച്ഛേദത്തിന്നു നിമിത്തമായ ആസങ്ഗം നിമിത്തമുണ്ടാകുന്ന മൃത്യുവിനെ അതിക്രമിച്ചു് അധിദേവതാത്മമായ അഗ്നി എന്ന അവസ്ഥയെ പ്രാപിക്കുക എന്നുള്ള ഫലഭൂതമായ അതിമുക്തിക്കു സാധനമാകയാൽ അതിനെ അതിമുക്തി എന്നു പറഞ്ഞിരിക്കുന്നു. യജമാനന്റെ അതിമുക്തി, വാഗാദികൾ അഗ്ന്യാദികളാവുന്നതാണെന്നു് ഉദ്ഗീഥപ്രകരണത്തിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ടു്. എന്നാൽ അവിടെ സാമാന്യമായി മുഖ്യപ്രാണദർശനംമാത്രം മുക്തിസാധനമാണെന്നു പറഞ്ഞതേയുള്ളു. അതിന്റെ വിശേഷമൊന്നും പറഞ്ഞില്ല. ഇവിടെ വാഗാദികളുടെ അഗ്ന്യാദിരൂപത്തിലുള്ള ദർശനമെന്ന വിശേഷത്തെ വർണ്ണിക്കുന്നു. എന്നാൽ, ഫലഭൂതമായ, മൃത്യുപ്രാപ്തിയിൽനിന്നുള്ള അതിമുക്തി (സ്വാതന്ത്ര്യം) ആകട്ടെ, ഉദ്ഗീഥപ്രകരണത്തിൽ, "മൃത്യുമതിക്രാന്തോ ദീപ്യതേ" എന്നു തുടങ്ങുന്ന ഭാഗംകൊണ്ടു പറഞ്ഞിട്ടുള്ള അതേ അതിമുക്തിതന്നെയാണു്. 3

ഉപ — "യാജ്ഞവല്ക്യേ"തി ഹോവാച — "യദിദം സർവ്വമഹോരാത്രാഭ്യാമാപ്തം; സർവമഹോരാത്രാഭ്യാമഭിപന്നം; കേനയജമാനോഽഹോരാത്രയോരാപ്തിമതിമുച്യതേ?" ഇതി. "അധ്വര്യുണർത്വിജാ ചക്ഷുഷാഽഽദിത്യേന; ചക്ഷുർവൈയജ്ഞസ്യാധ്വര്യുഃ; തദ്യദിദം ചക്ഷുഃ സോഽസാവാദിത്യഃ; സോഽധ്വര്യുഃ; സമുക്തിഃ; സാഽതിമുക്തിഃ. 4.

"യാജ്ഞവല്ക്യ"ഇതിഉവാച ഹ= "യാജ്ഞവല്ക്യ" എന്നു സംബോധന ചെയ്തിട്ടു് അശ്വലൻ പറഞ്ഞു:—

| | |
|---|---|
| യദ് ഇദംസർവം | = "ഈയുള്ളതെല്ലാം |
| അഹോരാത്രാഭ്യാം | = അഹോരാത്രങ്ങളാൽ |
| ആപ്തം | = വ്യാപ്തമാകുന്നു. |
| സർവം | = എല്ലാം |
| അഹോരാത്രാഭ്യാം | = അഹോരാത്രങ്ങളാൽ |
| അഭിപന്നം | = അഭിപന്നമായിരിക്കുന്നു = വശീകരിക്കപ്പെട്ടിരിക്കുന്നു. |

| | |
|---|---|
| കേന | = ഏതു ദൎശനംകൊണ്ടാണു്, |
| യജമാനഃ | = യജമാനൻ |
| അഹോരാത്രയോഃ | = അഹോരാത്രങ്ങളുടെ |
| ആപ്തിം | = ആപ്തിയെ = വ്യാപ്തിയെ |
| അതി | = അതിക്രമിച്ചു് |
| മുച്യതേ | = മുക്തനായത്തീരുന്നതു്?” |
| ഇതി | = എന്നു്. |
| അധ്വൎയ്യുണാ | = “അധ്വൎയ്യുവെന്ന |
| ഋത്വിജാ | = ഋത്വിക്കും, |
| ചക്ഷുഷാ | = ചക്ഷുസ്സും ആയ |
| ആദിത്യേന | = ആദിത്യനെക്കൊണ്ടു്” എന്നു യാജ്ഞവൽക്യൻ പറഞ്ഞുതുടങ്ങി. |
| യജ്ഞസ്യ | = “യജമാനന്റെ |
| ചക്ഷുഃ വൈ | = ചക്ഷുസ്സുതന്നെയാണു്. |
| അധ്വൎയ്യുഃ | = അധ്വൎയ്യു. |
| തത് | = അതിൽ |
| ഇദം ചക്ഷുഃ യത് | = ഈ ചക്ഷുസ്സ് ഏതോ |
| സഃ | = അതാണു് |
| അസൗ ആദിത്യഃ | = ആ ആദിത്യൻ. |
| സഃ അധ്വൎയ്യുഃ | = ആ ആദിത്യൻ അധ്വൎയ്യുവാകുന്നു. |
| സഃ മുക്തിഃ | = ആ അധ്വൎയ്യു മുക്തിയാകുന്നു=മുക്തിസാധനമാകുന്നു. |
| സാ അതിമുക്തിഃ | = അമ്മുക്തി അതിമുക്തിയാകുന്നു. |

ഭാഷ്യം—സ്വാഭാവികമായ അജ്ഞാനാസംഗം നിമിത്തമുണ്ടാകുന്ന കൎമ്മരൂപമായ മൃത്യുവിൽനിന്നുള്ള അതിമുക്തി വ്യാഖ്യാനിക്കപ്പെട്ടു. ആസംഗത്തോടുകൂടിയ കൎമ്മമാകുന്ന ആ മൃത്യുവിനു് ആശ്രയഭൂതങ്ങളായ ദൎശപൂൎണ്ണമാസാദികൎമ്മസാധനങ്ങളുടെ— അഗ്നിമുതലായവയുടെ— വിപരിണാമത്തിനു ഹേതുവായതുകൊണ്ടു കാലവും മൃത്യുവാകുന്നു. അതിനാൽ ആ കാലത്തിൽനിന്നും അതിമുക്തി പറയേണമെന്നുവച്ചു് അതിനായി ആരംഭിക്കുന്നു. കൎമ്മത്തിൽനിന്നു മുക്തി പറഞ്ഞതുകൊണ്ടുതന്നെ കാലത്തിൽനിന്നും മുക്തി പറയപ്പെട്ടില്ലയോ? കാലം കൎമ്മത്തിലുൾപ്പെട്ടാണല്ലോ മൃത്യുവായിത്തീരുന്നതു്. എന്നു ശങ്കിക്കേണ്ട; കൎമ്മത്തെ അപേക്ഷിക്കാതെതന്നെ കാലം മൃത്യുവാണു്. ക്രിയ അനുഷ്ഠിക്കാതിരുന്നാലും, ക്രിയയ്ക്കു മുമ്പും, പിമ്പും ക്രിയാസാധനങ്ങളുടെ വിപരിണാമത്തിനു ഹേതുവായി കാലം വ്യാപരിക്കുന്നതായി കാണുന്നുണ്ടു്. അതിനാൽ കാലത്തിൽനിന്നു് അതിമുക്തി വേറെ പറയേണ്ടതാണു്. അതിനാണു് ആരംഭിക്കുന്നതു്, “ഇക്കാണുന്നതെല്ലാം അഹോരാത്രങ്ങളാൽ വ്യാപ്തമായിരിക്കുന്നു” എന്നു്. കാലം അഹോരാത്രാദിരൂപമായും തിഥ്യാദിരൂപമായും രണ്ടുവിധത്തിലുണ്ടു്. അതിൽ അഹോരാത്രാദിരൂപമായിട്ടുള്ളതിൽ നിന്നുള്ള അതിമുക്തിയെയാണു് ഇവിടെ പറയുന്നതു്. അഹോരാത്രങ്ങളെക്കൊണ്ടാണല്ലോ എല്ലാം ജനിക്കുന്നതും

വളരുന്നതും നശിക്കുന്നതും. യജ്ഞസാധനങ്ങളും അങ്ങനെതന്നെ. യജമാനനാകുന്ന യജ്ഞത്തിന് ചക്ഷുസ്സ് അധ്വര്യുവാകുന്നു. ശിഷ്ടത്തെ മുമ്പിലത്തെ രീതിക്കു വ്യാഖ്യാനിച്ചുകൊള്ളണം. യജമാനന്റെ ചക്ഷുസ്സും അധ്വര്യുവുമെന്ന രണ്ടു സാധനവും അധ്യാത്മമായും അധിഭൂതമായുമുള്ള പരിച്ഛേദത്തെ വെടിഞ്ഞു് അധിദൈവതമായി കാണപ്പെടുന്നതാണ് മുക്തി. ആ മുക്തിതന്നെയാണ് അതിമുക്തി. അതിമുക്തിസാധനമെന്നർത്ഥം. ആദിത്യനാണു താൻ എന്നുകണ്ടു് ആദിത്യനായിത്തീൎന്നവന്ന് അഹോരാത്രങ്ങൾ സംഭവിക്കയില്ലല്ലോ. 4.

ഉപ—"യാജ്ഞവൽക്യേതി''ഹോവാച—"യദിദം സർവം പൂർവപക്ഷാപരപക്ഷാഭ്യാമാപ്തം; സർവം പൂർവപക്ഷാപരപക്ഷാഭ്യാമഭിപന്നം; കേന യജമാനഃ പൂർവപക്ഷാപരപക്ഷയോരാപ്തിമതിമുച്യതേ?''ഇതി "ഉദ്ഗാത്രർത്വിജാ വായുനാ പ്രാണേന. പ്രാണോവൈ യജ്ഞസ്യോദ്ഗാതാ; തദ്യോഽയം പ്രാണഃ സ വായുഃ; സ ഉദ്ഗാതാ; സമുക്തിഃ; സാഽതിമുക്തിഃ. 5.

| | | |
|---|---|---|
| യാജ്ഞവൽക്യ ഇതി ഉവാച ഹ | = | "യാജ്ഞവൽക്യ'' എന്നു സംബോധനം ചെയ്തു് അശ്വലൻ പറഞ്ഞു:— |
| യദ് ഇദം സർവം | = | ഇതെല്ലാം |
| പൂർവപക്ഷാപരപക്ഷാഭ്യാം | = | പൂർവപക്ഷത്താലും അപരപക്ഷത്താലും |
| ആപ്തം | = | വ്യാപ്തമാകുന്നു. |
| സർവം | = | എല്ലാം |
| പൂർവപക്ഷാപരപക്ഷാഭ്യാം | = | പൂർവപക്ഷത്താലും അപരപക്ഷത്താലും |
| അഭിപന്നം | = | വശീകരിക്കപ്പെട്ടിരിക്കുന്നു. |
| കേന | = | ഏതു ദർശനംകൊണ്ടാണ്, |
| യജമാനഃ | = | യജമാനൻ |
| പൂർവപക്ഷാപരപക്ഷയോഃ | = | പൂർവപക്ഷത്തിന്റെയും അപരപക്ഷത്തിന്റെയും |
| ആപ്തിം | = | വ്യാപ്തിയെ |
| അതി | = | അതിക്രമിച്ചു് |
| മുച്യതേ | = | മുക്തനായിത്തീരുന്നതു്?'' |
| ഇതി | = | എന്ന്. |
| ഉദ്ഗാത്രാ | = | "ഉദ്ഗാതാവെന്ന |
| ഋത്വിജാ | = | ഋത്വിക്കും |
| വായുനാ | = | വായുവും ആയ |
| പ്രാണേന | = | പ്രാണനെക്കൊണ്ടു്. |
| യജ്ഞസ്യ | = | യജ്ഞത്തിന്റെ=യജമാനന്റെ |
| പ്രാണഃ | = | പ്രാണൻതന്നെയാണ് |
| ഉദ്ഗാതാ | = | ഉദ്ഗാതാവു്. |
| തത് | = | അതിൽ |
| അയം പ്രാണഃ യഃ | = | ഈ പ്രാണൻ ഏതോ |
| സഃ വായുഃ | = | അതു വായുവാകുന്നു. |

| | |
|---|---|
| സഃ ഉദ്ഗാതാ | = ആ വായു ഉദ്ഗാതാവാകുന്നു. |
| സഃ മുക്തിഃ | = ആ ഉദ്ഗാതാവു് മുക്തിയാകുന്നു=മുക്തി സാധനമാകുന്നു. |
| സാ അതിമുക്തിഃ | = ആ മുക്തി അതിമുക്തിസാധനമാകുന്നു. |

ഭാഷ്യം—ഇനി ഇപ്പോഠം, "യദിദംസൎവം" ഇത്യാദികൊണ്ടു തിഥ്യാദിരൂപമായ കാലത്തിൽ നിന്നുള്ള അതിമുക്തിയെപ്പറയുന്നു:—ആദിത്യൻ വൃദ്ധിക്ഷയശൂന്യങ്ങളായ അഹോരാത്രങ്ങളുടെ കൎത്താവു മാത്രമാണു്. അല്ലാതെ, വൃദ്ധിക്ഷയങ്ങളുള്ള പ്രതിപദാദികളായ തിഥികളുടെ കൎത്താവല്ല. അവയുടെ കൎത്താവു ചന്ദ്രനാണു്. അതിനാൽ ആദിത്യാത്മദൎശനംകൊണ്ടു് ആദിത്യനായിത്തീൎന്നു് അഹോരാത്രങ്ങളിൽനിന്നു മുക്തനാകുന്നതുപോലെ ചന്ദ്രാത്മദൎശനംകൊണ്ടു ചന്ദ്രനായിത്തീൎന്നു് പൂൎവപക്ഷാപരപക്ഷങ്ങളിൽ നിന്നു് അതിമുക്തനായിത്തീരുന്നു. അതിൽ, യജമാനന്റെ പ്രാണൻ വായുവാകുന്നു. ആ പ്രാണൻതന്നെയാണു് ഉദ്ഗാതാവെന്നു് ഉദ്ഗീഥബ്രാഹ്മണത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. "വാചാഹ്യേവ സ പ്രാണേന ചോദഗായത്" എന്നുള്ള ഭാഗംകൊണ്ടു വിചാരണചെയ്തു തീൎച്ചപ്പെടുത്തിയിട്ടുമുണ്ടു്. സപ്താന്നാധികാരത്തിൽ, "അഥൈ തസ്യ പ്രാണസ്യാഽഽപഃ ശരീരം, ജ്യോതിരൂപമസൗചന്ദ്രഃ" എന്നുള്ളതുകൊണ്ടു പ്രാണനും ചന്ദ്രനും ഒന്നുതന്നെയാണെന്നുള്ളതും നിൎദ്ധാരണംചെയ്യപ്പെട്ടിട്ടുണ്ടു്. അതിനാൽ, പ്രാണനും വായുവും ചന്ദ്രനും ഒന്നായതുകൊണ്ടു് ചന്ദ്രനായി ഉപസംഹരിച്ചാലും വായുവായി ഉപസംഹരിച്ചാലും അവയ്ക്കു തമ്മിൽ യാതൊരു വിശേഷവുമില്ലെന്നുവിചാരിച്ചു്, ശ്രുതി, അധിദൈവതരൂപമായ വായുവായി, ഉപസംഹരിക്കുന്നു. എന്നു മാത്രമല്ല, ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങഠക്കു നിമിത്തം വായുവാണു്. അതിനാൽ തിഥ്യാദിരൂപമായ കാലത്തെ ഉണ്ടാക്കുന്ന ചന്ദ്രനെക്കൊണ്ടും ഉണ്ടാക്കിക്കുന്നതു വായുവാണു്. അതുകൊണ്ടു വായുരൂപതയെ പ്രാപിച്ചവൻ തിഥ്യാദികാലത്തിൽനിന്നു് അതീതനായിത്തീരുമെന്നുള്ളതു ഏററവും യുക്തിയുക്തമാണു്. അതിനാൽ, മാധ്യംദിനശ്രുതിയിൽ മനസ്സിന്റെയും ബ്രഹ്മാവിന്റെയും ചന്ദ്രരൂപത്തിലുള്ള ദൎശനമാണു് മുക്തിയും അതിമുക്തിയും എന്നു പറഞ്ഞു. ഈ കാണ്വശ്രുതിയിലാകട്ടെ, പ്രാണനേയും ഉദ്ഗാതാവിനെയും അവയുടെ കാരണരൂപമായ വായുവായി ദൎശിക്കുന്നതാണു മുക്തിയും അതിമുക്തിയുമെന്നു പറഞ്ഞിരിക്കുന്നു. അതിനാൽ മാധ്യംദിനശ്രുതിക്കും ഈ കാണ്വശ്രുതിക്കുംതമ്മിൽ വിരോധമില്ല. 5

ഭാഷ്യം—യജമാനനു കാലമാകുന്ന മൃത്യുവിൽനിന്നുള്ള അതിമുക്തിയെ വ്യാഖ്യാനിച്ചുകഴിഞ്ഞു. ഇനി ഇപ്പോഠം, അതിമുക്തിയെ പ്രാപിക്കുന്ന യജമാനൻ എന്തൊരു അവഷ്ടംഭംകൊണ്ടാണു്, പരിച്ഛേദവിഷയമായ മൃത്യുവിനെക്കടന്നു ഫലത്തെ പ്രാപിക്കുന്നതെന്നു പറയുന്നു:—

ഉപ—യാജ്ഞവല്ക്യേതി ഹോവാച:—"യദിദമന്തരിക്ഷമനാരമ്ബണമിവ; കേനാഽഽക്രമേണ യജമാനഃ സ്വൎഗ്ഗം ലോകമാക്രമത?" ഇതി. "ബ്രഹ്മണർത്വിജാമനസാചന്ദ്രേണ. മനോ വൈ യജ്ഞസ്യ ബ്രഹ്മാ; തദ്യദിദം മനഃ, സോഽസൗചന്ദ്രഃ; സബ്രഹ്മാ, സമുക്തിഃ; സാഽതിമുക്തിഃ

| | |
|---|---|
| യാജ്ഞവല്ക്യ ഇതി ഉവാച ഹ | = "യാജ്ഞവല്ക്യ" എന്നു സംബോധനചെയ്തു് അശ്വലൻ പറഞ്ഞു:— |
| ഇദംഅന്തരിക്ഷംയത് യത് | = "ഈ അന്തരിക്ഷം ഏതോ അതു്. |
| അനാരംമ്ബണംഇവ | = ആലംബനമില്ലാത്തതുപോലെ ഇരിക്കുന്നു. |
| കേന ആക്രമേണ | = എന്തൊരു അവഷ്ടംഭംകൊണ്ടാണു്, |
| യജമാനഃ | = യജമാനൻ |
| സ്വൎഗ്ഗംലോകം | = സ്വൎഗ്ഗലോകത്തെ |
| ആക്രമതേ | = ആക്രമിക്കുന്നതു്?=പ്രാപിക്കുന്നതു്?" |
| ഇതി | = എന്നു്. |
| ബ്രഹ്മണാ ഋത്വിജാ | = ബ്രഹ്മാവെന്ന ഋത്വിക്കും |
| മനസാ | = മനസ്സാകുന്ന |
| ചന്ദ്രേണ | = ചന്ദ്രനെക്കൊണ്ടു്. |
| യജ്ഞസ്യ | = യജ്ഞത്തിന്റെ=യജമാനന്റെ |
| മനഃവൈ | = മനസ്സുതന്നെയാണു് |
| ബ്രഹ്മാ | = ബ്രഹ്മാവെന്ന ഋത്വിക്കു്, |
| തത് | = അതിൽ |
| ഇദംമനഃയത് | = ഈ മനസ്സെന്നതുഏതോ, |
| സഃഅസൗചന്ദ്രഃ | = അതു് ആ ചന്ദ്രനാകുന്നു. |
| സഃബ്രഹ്മാ | = ആ ചന്ദ്രൻ ബ്രഹ്മാവെന്ന ഋത്വിക്കാകുന്നു. |
| സഃ | = ആ ബ്രഹ്മാവു് |
| മുക്തിഃ | = മുക്തിസാധനമാകുന്നു. |
| സാ അതിമുക്തിഃ | = ആ മുക്തി അതിമുക്തിസാധനമാകുന്നു. |
| ഇതി അതിമോക്ഷാഃ | = ഇങ്ങനെ അതിമോക്ഷങ്ങൾ. |

ഭാഷ്യം—"പ്രസിദ്ധമായ അന്തരിക്ഷം—ആകാശം—ആലംബനമില്ലാത്തതുപോലെയിരിക്കുന്നു." പോലെ എന്നു പറഞ്ഞതു്, അതിലും എന്തോ ഒരു ആലംബനമുണ്ടെന്നും, എന്നാൽ അതു് എന്താണെന്നറിഞ്ഞുകൂടെന്നും ഉള്ള അഭിപ്രായത്തിലാണു്. ആ അറിയപ്പെടാത്ത ആലംബനം എന്താണെന്നാണു ചോദ്യം. ആലംബനമില്ലെങ്കിൽ ഫലപ്രാപ്തി ഉണ്ടാകയില്ലല്ലോ. യജമാനൻ ഏതു് അവഷ്ടംഭംകൊണ്ടാണോ കൎമ്മഫലത്തെ പ്രാപിച്ചു അതിമുക്തനായിത്തീരുന്നതു്, അതു് എന്താണെന്നുള്ളതാണു പ്രശ്നത്തിനു വിഷയം. "ബ്രഹ്മാവെന്ന ഋത്വിക്കും മനസ്സുമായ ചന്ദ്രനെക്കൊണ്ടു്." എന്നു മുമ്പിലത്തെ രീതിയിൽതന്നെ യാജ്ഞവല്ക്യന്റെ ഉത്തരം. അദ്ധ്യാത്മമായി യജമാനന്റെ മനസ്സു ഏതോ അതുതന്നെയാണു് അധിദൈവതമായി ചന്ദ്രൻ. അദ്ധ്യാത്മമായി മനസ്സു അധിദൈവതമായി ചന്ദ്രൻതന്നെയാണെന്നു പ്രസിദ്ധമാണല്ലോ. ആ ചന്ദ്രൻതന്നെയാണു ബ്രഹ്മാവെന്നു ഋത്വിക്കു്. അധിഭൂതമായി ബ്രഹ്മാവിന്റെയും അദ്ധ്യാത്മമായി മനസ്സിന്റെയും പരിച്ഛിന്നമായ രൂപങ്ങളെ രണ്ടിനേയും അപരിച്ഛിന്നമായ

അതു ചന്ദ്രന്റെരൂപത്തിൽ കാണുന്നു. ആ ചന്ദ്രനായ മനസ്സാകുന്ന ആലംബനംകൊണ്ടാണ് കർമ്മഫലമായ സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നതു്–അതായതു മുക്തനായിത്തീരുന്നതു് എന്നു അഭിപ്രായം. ഇതി എന്ന ശബ്ദം അതിമോക്ഷങ്ങളെ ഉപസംഹരിച്ചിരിക്കുന്നതായിക്കാണിക്കുന്നതിനാണ്. ഇപ്രകാരമാണു മൃത്യുവിൽനിന്നുള്ള അതിമോക്ഷങ്ങൾ എന്നർത്ഥം. യജ്ഞാംഗവിഷയങ്ങളായ എല്ലാ ദർശനപ്രകാരങ്ങളും ഈ അവസരത്തിൽ പറഞ്ഞു കഴിഞ്ഞിരിക്കുന്നു എന്നും, വാക്കുമുതലായവയിൽ പറഞ്ഞ ന്യായമനുസരിച്ചു ത്വക്കുമുതലായവയെ വായ്വാദിരൂപത്തിൽ കണ്ടുകൊള്ളാവുന്നതാകയാൽ ഒന്നും ബാക്കി പറയാനില്ലെന്നും ഉള്ള അഭിപ്രായത്തിലാണു ഉപസംഹാരാർത്ഥകമായ ഇതി എന്നു പ്രയോഗിച്ചിരിക്കുന്നതെന്നു സാരം.

ഉപ—അഥ സമ്പദഃ 6

അഥ = അനന്തരം
സമ്പദഃ = സമ്പത്തുകൾ പറയപ്പെടുന്നു.

ഭാഷ്യം—ഇനി ഇപ്പോൾ സമ്പത്തുകൾ പറയപ്പെടുന്നു. സമ്പത്തെന്നുപറയുന്നതു എന്താണ്? പറയാം:—മഹത്തരങ്ങളും ഫലവത്തുകളുമായ അശ്വമേധാദികർമ്മങ്ങളെ, അവയുടെ ഫലം സിദ്ധിക്കുന്നതിനായി, കർമ്മത്വം മുതലായ ഏതെങ്കിലും സാധാരണധർമ്മത്തെ പുരസ്കരിച്ചു്, ചെറിയതരത്തിലുള്ള അഗ്നിഹോത്രാദികളിൽ സമ്പാദിക്കുന്നതാണു സമ്പത്തു്. യഥാശക്തി അഗ്നിഹോത്രാദികളേ നടത്തുമ്പോൾ, അശ്വമേധം മുതലായവയാണു താൻ നടത്തുന്നതെന്നുള്ള ധ്യാനമാണു സമ്പത്തെന്നർത്ഥം. അല്ലെങ്കിൽ, ഉജ്ജ്വലത്വം മുതലായ സാമാന്യത്തെ പുരസ്കരിച്ചു്, ആജ്യാദികളുടെ ആഹുതികളിൽ, ഫലമായ ദേവലോകാദിയെത്തന്നെ സമ്പാദിക്കുന്നതെന്നും പറയാം. സമ്പത്തു് അനുഷ്ഠിക്കേണ്ട അവസരം ഏതെന്നുപറയാം—ഫലസാധനങ്ങളായ അശ്വമേധാദികളെ അനുഷ്ഠിക്കുന്നതിനു കഴിയുന്നിടത്തോളം പ്രയത്നിച്ചിട്ടും, ഏതെങ്കിലും ഒരു കുറവുകൊണ്ടു് അനുഷ്ഠിക്കുവാൻ സാധിക്കാതെ വരുന്ന അവസരത്തിൽ അവരവർക്കു തക്കതായി, അഗ്നിഹോത്രാദികളിൽ ഏതെങ്കിലും ഒരു കർമ്മത്തെ ആലംബനമായി എടുത്തു്, കർമ്മഫലത്തെ അറിഞ്ഞുകൊണ്ടു് ഏതു കർമ്മത്തിന്റെ ഫലത്തെ ആഗ്രഹിക്കുന്നുവോ ആ കർമ്മത്തിന്റെ ഫലത്തെത്തന്നെ സമ്പാദിക്കുന്നു. അങ്ങനെ അശ്വമേധാദികളായ വലിയ ഫലമുള്ള കർമ്മങ്ങളുടെ ഫലം സമ്പാദിക്കുന്നതിനു ഒരു ഉപായമില്ലാത്തപക്ഷം, രാജസൂയം അശ്വമേധം, പുരുഷമേധം, സർവ്വമേധം മുതലായ കർമ്മങ്ങളെ അനുഷ്ഠിക്കുവാൻ അതിനധികാരമുള്ള ത്രൈവർണ്ണികന്മാർക്കു എല്ലാവർക്കും സാധിക്കുകയില്ലാത്തതുകൊണ്ടു്, അവർ അതു പഠിക്കുന്നതു വെറും സ്വാധ്യായത്തിനു മാത്രമാണെന്നുവരും. അതുകൊണ്ടു് അവർക്കു ആവക കർമ്മങ്ങളുടെ ഫലം സമ്പത്തുകൊണ്ടുതന്നെയാണു കിട്ടുന്നതു്. അതിനാൽ സമ്പത്തുകൾക്കും ഫലമുണ്ടു്. ആകയാൽ സമ്പത്തുകളെ പറയുവാൻ പോകുന്നു. 6

ഉപ—യാജ്ഞവല്ക്യേതി ഹോവാച—കതിഭിരയമദ്യർഗ്ഭിർഹോ

ത്യാസ്മിൻ യജ്ഞേ കരിഷ്യതി''തി. ''തിസൃഭി''രിതി. ''കതമാസ്താസ്തിസ്ര''
ഇതി. ''പുരോനുവാക്യാ ച യാജ്യാ ച ശസ്യൈവ തൃതീയാ''. ''കിം താഭി
ർജയതീ''തി ''യത് കിം ചേദം പ്രാണഭൃ''ദിതി. 7

| | |
|---|---|
| യാജ്ഞവല്ക്യ ഇതി ഉവാച ഹ | = ''യാജ്ഞവല്ക്യ'' എന്നു സംബോധന ചെയ്തു് അശ്വലൻ പറഞ്ഞു:— |
| അദ്യ | =ഇന്നു്, |
| അസ്മിൻയജ്ഞേ | = ഈ യജ്ഞത്തിൽ |
| ഹോതാ | = ഹോതാവു് |
| കതിഭിഃ ഋഗ്ഭിഃ | = എത്രതരം ഋക്കുകളെക്കൊണ്ടാണു് |
| കരിഷ്യതി ഇതി | = ശസ്ത്രത്തെ ശംസിക്കുന്നതു്?'' എന്നു്. |
| തിസൃഭിഃ ഇതി | = ''മൂന്നുതരം ഋക്കുകളെക്കൊണ്ടു്'' എന്നു യാജ്ഞവല്ക്യൻ ഉത്തരംപറഞ്ഞു. |
| താഃ തിസ്രഃ | = ''ആ മൂന്നു് |
| കതമാഃ | = ഏതെല്ലാം?'' |
| ഇതി | = എന്നു അശ്വലൻ ചോദിച്ചു. |
| ''പുരോനുവാക്യാ ച | = പുരോനുവാക്യയും |
| യാജ്യാ ച | = യാജ്യയും. |
| തൃതീയാ | = മൂന്നാമത്തേതു |
| ശസ്യാ ഏവ | = ശസ്യതന്നെ'' എന്നു യാജ്ഞവല്ക്യൻ മറുപടിപറഞ്ഞു. |
| ''താഭിഃ | = ആ ഋക്കുകളെക്കൊണ്ടു് |
| കിം ജയതി ഇതി | = എന്തിനെ ജയിക്കുന്നു?'' എന്നു അശ്വലൻ ചോദിച്ചു. |
| ഇദം പ്രാണഭൃത് | = ''ഈ പ്രാണനുള്ളതു |
| യത് കിം ച തത് | = ഏതെല്ലാമോ അതിനെ എല്ലാം'' എന്നു യാജ്ഞവല്ക്യൻ മറുപടിപറഞ്ഞു. |

ഭാഷ്യം — ''യാജ്ഞവല്ക്യ'' എന്നു, ആ ഋഷിയെ അഭിമുഖീകരിക്കുന്നതിനായി സംബോധനചെയ്തിട്ടു അശ്വലൻ ചോദിച്ചു:— ''ഇന്നു ഈ യജ്ഞത്തിൽ ഹോതാവു എത്രതരം ഋക്കുകളെക്കൊണ്ടാണു ശസ്ത്രത്തെ ശംസിക്കുന്നതു്?'' ''മൂന്നുവക ഋക്കുകളെക്കൊണ്ടു്'' എന്നു മറേറയാൾ ഉത്തരം പറഞ്ഞു. ''അവ ഏതെല്ലാം?'' എന്നു വീണ്ടും അശ്വലൻ ചോദിച്ചു. ആദ്യത്തെ ചോദ്യം സംഖ്യയെ സംബന്ധിച്ചതും ഇതു സംഖ്യേയത്തെ(എണ്ണമുള്ളതു) സംബന്ധിച്ചതുമാണു്. ''പുരോനുവാക്യ'' എന്നു പറയുന്നതു യാഗകാലത്തിനു മുമ്പു പ്രയോഗിക്കപ്പെടുന്ന ഒരുതരം ഋക്കുകളാണു. യാഗത്തിനുവേണ്ടി പ്രയോഗിക്കപ്പെടുന്ന ഋഗ്ജാതിയാണു ''യാജ്യ''. ശസ്ത്രത്തിനായി പ്രയോഗിക്കപ്പെടുന്ന ജാതിയിലുള്ള ഋക് ''ശസ്യ'' എന്നു പറയപ്പെടുന്നു. എല്ലാം ഏതെങ്കിലും ഋക്കുകൾതന്നെ. അവ സ്തോത്രികകളായിരുന്നാലും മറേറതായാലും എല്ലാം ഈ മൂന്നുജാതിയിൽ തന്നെ ഉൾപ്പെടുന്നു. ''ഈ ഋക്കുകളെക്കൊണ്ടു എന്തിനെയാണു ജയിക്കുന്നതു്?'' എന്നുള്ള ചോദ്യത്തിനു എല്ലാവക പ്രാണഭൃത്തിനേയും എന്നു യാജ്ഞവല്ക്യൻ ഉത്തരംപറഞ്ഞതു മൂന്നു

ഹുകകളെക്കൊണ്ടു മൂന്നു ലോകത്തെയും ജയിക്കാമെന്നുള്ള അഭിപ്രായത്തോടു കൂടിയാണ്. ഇവിടെ ജയിക്കുക എന്നതിന് ഫലമായി സമ്പാദിക്കുക എന്നാൎത്ഥം. 7

ഉപ—യാജ്ഞവല്ക്യേതി ഹോവാച— "കത്യയമദ്യാധ്വൎയ്യുരസ്മിൻ യജ്ഞെ ആഹുതീൎഹോഷ്യതീ"തി. "തിസ്ര" ഇതി. "കതമാസ്താസ്തിസ്ര" ഇതി. "യാഹുതാ ഉജ്ജ്വലന്തി, യാ ഹുതാ അതിനേദന്തേ, യാ ഹുതാ അതിശേരതേ". "കിം താഭിൎജ്ജയതീ"തി. "യാ ഹുതാ ഉജ്ജ്വലന്തി, ദേവലോകമേവതാഭിൎജ്ജയതി; ദീപ്യത ഇവ ഹി ദേവലോകഃ. യാ ഹുതാ അതിനേദന്തേ പിതൃലോകമേവ താഭിൎജ്ജയതി. അതീവ ഹി പിതൃലോകഃ. യാ ഹുതാ അധിശേരതേ മനുഷ്യലോകമേവ താഭിൎജ്ജയതി. അധ ഇവ ഹി മനുഷ്യലോകഃ" 8

| | |
|---|---|
| യാജ്ഞവല്ക്യ ഇതി ഉവാച ഹ | = "യാജ്ഞവല്ക്യ" എന്നു സംബോധന ചെയ്തു അശ്വലൻ പറഞ്ഞു:— |
| അദ്യ | = "ഇന്നു" |
| അസ്മിൻ യജ്ഞേ | = ഈ യജ്ഞത്തിൽ |
| അയം അധ്വൎയ്യുഃ | = ഈ അധ്വൎയ്യു |
| കതി ആഹുതീഃ | = എത്ര ആഹുതികളെ |
| ഹോഷ്യതി ഇതി | = ഹോമിക്കും?" എന്ന്. |
| തിസ്രഃ ഇതി | = "മൂന്നു" എന്നു യാജ്ഞവല്ക്യൻപറഞ്ഞു |
| താഃ തിസ്രഃ | = "ആ മൂന്ന് |
| കതമാഃ ഇതി | = ഏതെല്ലാം?" എന്നു അശ്വലൻചോദിച്ചു: |
| യാഃ | = "എവയാണോ |
| ഹുതാഃ | = ഹുതകളായിട്ടു |
| ഉജ്ജ്വലന്തി | = ഉജ്ജ്വലിക്കുന്നതു |
| താഃ | = അവയും |
| യാഃ ഹുതാഃ അതിനേദന്തേ താഃ | = എവയാണോ ഹുതകളായിട്ടു ഏററവും ശബ്ദിക്കുന്നതു് അവയും |
| യാഃ ഹുതാഃ അധിശേരതേതാഃ | = എവയാണോ ഹോമിക്കപ്പെട്ടാൽ കീഴ്പ്പോട്ടുപോയി ഭൂമിയുടെ അടിയിൽ കിടക്കുന്നതു് അവയും" എന്നു് ഉത്തരം. |
| താഭിഃ | = "ആ ആഹുതികളെക്കൊണ്ടു് |
| കിം ജയതി ഇതി | = എന്തിനെ ജയിക്കുന്നു?" എന്നു ചോദ്യം. |
| യാഃ | = "എവയാണോ |
| ഹുതാഃ | = ഹോമിക്കപ്പെട്ടാൽ |
| ഉജ്ജ്വലന്തി | = ഉജ്ജ്വലിക്കുന്നതു് |
| താഭിഃ | = അവയെക്കൊണ്ടു് |
| ദേവലോകം ഏവ ജയതി | = ദേവലോകത്തെത്തന്നെ ജയിക്കുന്നു. |
| ദേവലോകഃ | = ദേവലോകം |
| ദീപ്യതേ ഇവ ഹി | = പ്രകാശിക്കുന്നതുപോലെയുള്ളതാണല്ലോ. |
| യാഃ | = എവയാണോ |

| | | |
|---|---|---|
| ഹുതാഃ | = | ഹോമിക്കപ്പെട്ടാൽ |
| അതിനേദന്തേ | = | അധികം ശബ്ദിക്കുന്നത് |
| താഭിഃ | = | അവയെക്കൊണ്ട് |
| പിതൃലോകം ഏവ ജയതി | = | പിതൃലോകത്തെത്തന്നെ ജയിക്കുന്നു. |
| പിതൃലോകഃ | = | പിതൃലോകം |
| അതി ഇവ ഹി | = | ഏററവും ശബ്ദിക്കുന്നവയാണല്ലോ. |
| യാഃ | = | ഏവയാണോ |
| ഹുതാഃ | = | ഹോമിക്കപ്പെട്ടാൽ |
| അധിശേരതേ | = | ഭൂമിയുടെമേൽ പോയിക്കിടക്കുന്നത് |
| താഭിഃ | = | അവയെക്കൊണ്ട് |
| മനുഷ്യലോകം ഏവ | = | മനുഷ്യലോകത്തെത്തന്നെ |
| ജയതി | = | ജയിക്കുന്നു. |
| മനുഷ്യലോകഃ | = | മനുഷ്യലോകം |
| അധഃ ഇവ ഹി | = | താഴെ എന്നപോലെയാണല്ലോ ഇരിക്കുന്നത്. |

ഭാഷ്യം—എത്രതരം ആഹുതികളുണ്ടെന്ന് അശ്വലൻ ചോദിച്ചു. അതിന് മൂന്നുതരമെന്നു യാജ്ഞവൽക്യൻ മറുപടി പറഞ്ഞു. അതേതെല്ലാമെന്നു വീണ്ടും ചോദ്യമുണ്ടായി. യാജ്ഞവൽക്യൻ ഉത്തരംപറഞ്ഞു:—"സമിത്തുകൾ, ആജ്യം മുതലായവപോലേ, ഹോമിക്കുമ്പോൾ ഉജ്ജ്വലിക്കുന്നവ ഒരുതരം; മാംസം മുതലായതുപോലെ, ഹോമിക്കുമ്പോൾ അധികം ശബ്ദമുണ്ടാക്കുന്നവ മറെറാരുതരം; പാൽ, സോമരസം മുതലായവപോലെ ഹോമിക്കപ്പെട്ടപ്പോൾ തറയിൽപോയിക്കിടക്കുന്നതു മൂന്നാമതൊരുതരം; ഇങ്ങനെയാണു മൂന്നുതരം ആഹുതികൾ." "ഈ ആഹുതികളെക്കൊണ്ടു യജമാനൻ എന്തിനെയാണു ജയിക്കുന്നത്?" എന്നു പിന്നെയും അശ്വലൻ ചോദിച്ചു. യാജ്ഞവൽക്യൻ പറഞ്ഞു:—"ഉജ്ജ്വലിക്കുന്ന ആഹുതികൾ നടത്തുമ്പോൾ 'ഞാൻ നടത്തുന്ന, ഉജ്ജ്വലനമുള്ള ഈ ആഹുതികൾ, കർമ്മഫലമായ സാക്ഷാത് ദേവലോകംതന്നെയാണ്. ദേവലോകമെന്നു പറയുന്ന ഫലത്തെത്തന്നെയാണു ഞാൻ നിർവ്വഹിക്കുന്നത്" എന്നു ധ്യാനിച്ചുകൊള്ളുകയാണെങ്കിൽ ഉജ്ജ്വലമായ ദേവലോകത്തെത്തന്നെ അവകൊണ്ടു ജയിക്കുന്നു. അതുപോലെ ശബ്ദമുണ്ടാക്കുന്ന ആഹുതികളെക്കൊണ്ടു പിതൃലോകത്തെജ്ജയിക്കുന്നു. കുത്സിതമായ ശബ്ദത്തെ ഉണ്ടാക്കുക എന്നത് ആഹുതികൾക്കും പിതൃലോകത്തിനും ഒരുപോലെയുള്ള ധർമ്മമാണ്. പിതൃലോകത്തോടു സംബന്ധിച്ചിട്ടുള്ള സംയമനി എന്ന പുരിയിൽ യമനാൽ ദണ്ഡിപ്പിക്കപ്പെടുന്നവരുടെ, "അയ്യോ! എന്നെക്കൊല്ലുന്നേ! എന്നെവിടണേ!' എന്നുംമററുമുള്ള ശബ്ദം ഉണ്ടാകുമല്ലോ. ഈ സാമ്യംകൊണ്ടു ആഹുതികളെ പിതൃലോകംതന്നെയായി ധ്യാനിച്ചു ഹോമിച്ചാൽ പിതൃലോകത്തെ ജയിക്കാം. ഹോമിക്കുമ്പോൾ തറയിൽ ചെന്നുചേരുന്ന ആഹുതികളെയും ഇതുപോലെ, താഴെ സ്ഥിതിചെയ്യുക എന്ന സാമ്യം പ്രമാണിച്ചു മനുഷ്യലോകമായി സങ്കൽപിച്ചു ഹോമിച്ചാൽ അവകൊണ്ടു മനുഷ്യലോകത്തെജ്ജയിക്കാം. മുകളിലുള്ള സാദ്ധ്യാദിലോകങ്ങളെ അപേക്ഷിച്ചു താഴെയാണല്ലോ

മനുഷ്യലോകത്തിൻെറ സ്ഥിതി. അഥവാ പാപപ്രചുരമായതുകൊണ്ടു് അധോഗതി എന്ന സാമ്യത്തെ പുരസ്കരിച്ചു് ആഹുതികൾക്കും ഫലത്തിനും ഐക്യം സമ്പാദിക്കാം."

ഉപ—യാജ്ഞവൽക്യേതിഹോവാച—"കതിഭിരയമദ്യ ബ്രഹ്മായജ്ഞം ദക്ഷിണതോ ദേവതാഭിർഗോപായതീ" തി. "ഏകയേ"തി. "കതമാസൈകേ"തി. "മന ഏവേ"തി. "അനന്തം വൈ മനോ, ƒ നന്താ വിശ്വേ ദേവാ, അനന്തമേവ സ തേന ലോകം ജയതി. 9.

| | |
|---|---|
| യാജ്ഞവൽക്യ ഇതി ഉവാച ഹ | = "യാജ്ഞവൽക്യ" എന്നുവിളിച്ചു് അശ്വലൻ പറഞ്ഞു:— |
| അദ്യ | = "ഇപ്പോൾ |
| അയം ബ്രഹ്മാ | = ഈ ബ്രഹ്മാവു്,= ബ്രഹ്മാവെന്നൠത്വിക്ക് |
| ദക്ഷിണതഃ | = വലത്തുവശത്തു് ഇരുന്നുകൊണ്ടു് |
| കതിഭിഃ ദേവതാഭിഃ | = എത്ര ദേവതകളെക്കൊണ്ടാണു് |
| യജ്ഞം | = യജ്ഞത്തെ |
| ഗോപായതി ഇതി | = രക്ഷിക്കുന്നതു്?" എന്നു്. |
| ഏകയാ ഇതി | = "ഒരു ദേവതയെക്കൊണ്ടു്" എന്നുത്തരം. |
| സാ ഏകാ കതമാ ഇതി | = "ആ ഒരു ദേവത ഏതു്?" എന്നുചോദ്യം. |
| മനഃ ഏവ ഇതി | = "മനസ്സുതന്നെ" എന്നുത്തരം. |
| മനഃ അനന്തം വൈ | = "മനസ്സ് അനന്തമെന്നു പ്രസിദ്ധമാണല്ലോ. |
| വിശ്വേ ദേവാഃ | = വിശ്വേദേവന്മാർ |
| അനന്താഃ വൈ | = അനന്തന്മാർ എന്നു പ്രസിദ്ധമാണു്. |
| തേന | = അതുകൊണ്ടു്=മനസ്സിനെ വിശ്വേദേവന്മാരായിക്കാണുന്നതുകൊണ്ടു് |
| സഃ | = അവൻ=ഉപാസകൻ |
| അനന്തം ഏവ ലോകം | = അനന്തമായ ലോകത്തെത്തന്നെ |
| ജയതി | = ജയിക്കുന്നു." |

ഭാഷ്യം—ഈ ബ്രഹ്മാവെന്ന ഋത്വിക്ക് വലത്തുവശത്തു ബ്രഹ്മാസനത്തിൽ ഇരുന്നു യജ്ഞത്തെ രക്ഷിക്കുന്നുണ്ടല്ലോ; എത്ര ദേവതകളെക്കൊണ്ടാണു രക്ഷിക്കുന്നതു്?" എന്നു് അശ്വലൻ ചോദിച്ചു. എത്ര എന്നു ബഹുവചനം പ്രയോഗിച്ചിരിക്കുന്നതു മുമ്പിലത്തെ പതിവനുസരിച്ചു ചെയ്തുപോയതാണു്. ഒരു ദേവതയെക്കൊണ്ടാണു ബ്രഹ്മാവു യജ്ഞത്തെ രക്ഷിക്കുന്നതു്. അതു അറിഞ്ഞുകൊണ്ടു ചോദിക്കുന്ന ആൾ എത്രദേവതകളെക്കൊണ്ടെന്നു ബഹുവചനം പ്രയോഗിക്കുന്നതു മുൻപിലത്തെ ചോദ്യങ്ങളിലും ഉത്തരങ്ങളിലും ബഹുവചനമായിരുന്നതുകൊണ്ടല്ലെങ്കിൽ അയുക്തമാണു്. അഥവാ, എതിരാളിയെ തെററിക്കുന്നതിനായിട്ടാണു് അങ്ങനെചെയ്തതെന്നും സമാധാനപ്പെടാം. ഈ ചോദ്യത്തിനു യാജ്ഞവൽക്യൻ മറുപടിപറഞ്ഞു:—"ഒരു ദേവതയെക്കൊണ്ടു മാത്രമാണു ബ്രഹ്മാവു വലത്തുവശ

ത്തിരുന്നുകൊണ്ടു യജ്ഞത്തെ രക്ഷിക്കുന്നത്." "ആ ഒരു ദേവത ഏതു്?" എന്നു പിന്നെയും ചോദ്യമുണ്ടായി. ഉത്തരമിതായിരുന്നു.—"ആ ദേവത മനസ്സാണ്." മനസ്സുകൊണ്ട്—ആത്മായത്തു ധ്യാനംകൊണ്ടു—തന്നെയാണല്ലോ ബ്രഹ്മാവു വ്യാപരിക്കുന്നത്. "തസ്യ യജ്ഞസ്യ മനശ്ച വാക് ച വർത്തനീ തയോരന്യതരാം മനസാ സംസ്കരോതി ബ്രഹ്മാ" (ആ യജ്ഞത്തിനു മനസ്സും വാക്കുമാണു മാർഗങ്ങൾ. അവയിലൊന്നായ വാക്കിനെ ബ്രഹ്മാവു മനസ്സുകൊണ്ടു സംസ്കരിക്കുന്നു. വാക്കുച്ചരിച്ചുപോയാൽ പ്രായശ്ചിത്തം വിധിക്കുന്നു.) എന്നു വേറേ ശ്രുതിയുണ്ട്. അതിനാൽ മനസ്സുതന്നെയാണ് ആ ദേവത. ആ ദേവതയെക്കൊണ്ടാണ് ബ്രഹ്മാവു യജ്ഞത്തെ രക്ഷിക്കുന്നത്. "ആ മനസ്സു വൃത്തിഭേദത്താൽ അനന്തമാണ്; അതിന്റെ അഭിമാനിദേവന്മാരായ വിശ്വേദേവന്മാരും അനന്തന്മാരാണ്. എല്ലാ ദേവന്മാരും മനസ്സിൽ ഒന്നായിത്തീരുന്നു എന്ന്- "സർവേ ദേവാ യത്രൈകം ഭവന്തി" എന്നുതുടങ്ങിയുള്ള വേറേശ്രുതിയിൽ പറയുന്നു. അതിനാൽ അങ്ങനെയുള്ള മനസ്സിനെ വിശ്വേദേവന്മാരായിക്കണ്ടാൽ ആനന്ത്യമെന്ന സാമ്യംകൊണ്ട് ഉപാസകൻ അനന്തമായ ലോകത്തെത്തന്നെ ജയിക്കും." 9

ഉപ - യാജ്ഞവൽക്യേതിഹോവാച:—"കത്യയമദ്യോദ്ഗാതാ ∫ സ്മിൻ യജ്ഞേ സ്തോത്രിയാഃ സ്തോഷ്യതീ"തി. "തിസ്ര" ഇതി "കതമാസ്താസ്തിസ്ര" ഇതി. "പുരോ ∫ നുവാക്യാ ച യാജ്യാ ച ശസ്യൈവ തൃതീയാ." "കതമാസ്താ യാ അധ്യാത്മ"മിതി. പ്രാണ ഏവ പുരോനുവാക്യാ; അപാനോ യാജ്യാ; വ്യാനഃ ശസ്യാ." "കിം താഭിർജയതീ"തി. "പൃഥിവീലോകമേവ പുരോനുവാക്യയാ ജയതി; അന്തരിക്ഷലോകം യാജ്യയാ; ദ്യുലോകം ശസ്യയാ." തതോ ഹ ഹോതാ ∫ ശ്വല ഉപരരാമ. 10.

| | | |
|---|---|---|
| യാജ്ഞവല്ക്യ ഇതി ഉവാച ഹ | = | "യാജ്ഞവല്ക്യ" എന്നുവിളിച്ചു അശ്വലൻ പറഞ്ഞു.— |
| അദ്യ അസ്മിൻയജ്ഞേ | = | ഇപ്പോൾ ഈ യജ്ഞത്തിൽ |
| അയം ഉദ്ഗാതാ | = | ഈ ഉദ്ഗാതാവു |
| കതിസ്തോത്രിയാഃ | = | എത്രസ്തോത്രിയകളെ (ഉറക്കെപ്പാടുന്ന ഋഗ്വിശേഷങ്ങൾ) |
| സ്തോഷ്യതി | = | സ്തുതിക്കുന്നു?" |
| തിസ്രഃഇതി | = | "മൂന്ന്" എന്നുത്തരം |
| താഃതിസ്രഃകതമാഃ ഇതി | = | "ആ മൂന്ന് ഏതെല്ലാം?"എന്നു പിന്നെയും ചോദ്യം. |
| പുരോനുവാക്യാച | = | "പുരോനുവാക്യയും |
| യാജ്യാച | = | യാജ്യയും; |
| തൃതീയാശസ്യാഏവ | = | മൂന്നാമത്തേതു ശസ്യതന്നെ." എന്നുത്തരം |
| അധ്യാത്മം | = | "അധ്യാത്മമായി |
| താഃകതമാഃ ഇതി | = | അവ ഏതെല്ലാം?"എന്നുചോദ്യം. |
| പുരോനുവാക്യാ പ്രാണഃ ഏവ | = | പുരോനുവാക്യപ്രാണൻതന്നെ. |

| | | |
|---|---|---|
| യാജ്യാ അപാനഃ | = | യാജ്യ അപാനനാകുന്നു. |
| ശസ്യാ വ്യാനഃ | = | ശസ്യ വ്യാനനാണ്" എന്നുത്തരം. |
| താഭിഃ കിം ജയതി ഇതി | = | "അവയെക്കൊണ്ടു എന്തിനെ ജയിക്കുന്നു?" എന്നു ചോദ്യം. |
| പുരോനുവാക്യയാ | = | "പുരോനുവാക്യകൊണ്ടു |
| പൃഥിവീലോകം ഏവ ജയതി | = | പൃഥിവീലോകത്തെത്തന്നെ ജയിക്കുന്നു. |
| യാജ്യയാ അന്തരിക്ഷലോകം | = | യാജ്യകൊണ്ടു അന്തരിക്ഷലോകത്തെ ജയിക്കുന്നു. |
| ശസ്യയാ ദ്യുലോകം | = | ശസ്യകൊണ്ട് ദ്യുലോകത്തെ ജയിക്കുന്നു" എന്നു യാജ്ഞവൽക്യന്റെ ഉത്തരം |
| തതഃ | = | അനന്തരം |
| ഹോതാ അശ്വലഃ | = | ഹോതാവായ അശ്വലൻ |
| ഉപരരാമ | = | ഉപരമിച്ചു=അടങ്ങി. |

ഭാഷ്യം—"ഈ ഉദ്ഗാതാവു എത്രവിധം സ്തോത്രിയകളെ സ്തുതിക്കും" എന്നു അശ്വലൻ ചോദിച്ചു. സ്തോത്രിയകൾ എന്നു പറയുന്നതു ഏതാനും ഋക്കുകളുടെ ഋക്കും സാമവും ഒരുമിച്ചുചേർന്നതാണ്. "സ്തോത്രിയകളായാലും ശസ്യകളായാലും ഏതൃക്കായാലും അതെല്ലാം മൂന്നുവിധമായിരിക്കും" എന്നുത്തരം. "അവ ഏതെല്ലാം" എന്ന ചോദ്യത്തിന്, പുരോനുവാക്യയും യാജ്യവും ശസ്യയും" എന്നു മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ ഉത്തരം. മുമ്പു ഇവകളെക്കൊണ്ടു പ്രാണഭൃത്തായിട്ടുള്ളതിനെ എല്ലാം ജയിക്കാമെന്നു പറഞ്ഞിട്ടുള്ളതു ഏതു സാമാന്യംകൊണ്ടാണെന്നു പറയുവാൻപോകുന്നു:—"ആ മൂന്നു ഋക്കുകൾ അദ്ധ്യാത്മമായി ഏതെല്ലാം"? എന്നു ചോദ്യം. അതിനുത്തരം:—"പുരോനുവാക്യപ്രാണൻതന്നെ." ഇവയ്ക്കുതമ്മിൽ സാമ്യം പകാരമാണ്. "യാജ്യ അപാനനാകുന്നു." രണ്ടാമത്തേതെന്നുള്ളതാണു സാമാന്യം. അതുമാത്രമല്ല, പ്രദാനം ചെയ്യപ്പെടുന്ന ഹവിസ്സിനെ ദേവതകൾ ഗ്രസിക്കുന്നതു അപാനനെക്കൊണ്ടാണല്ലോ- യാഗം പ്രദാനവുമാണ്. അതുകൊണ്ടും അപാനനെ യാജ്യയായി വിചാരിക്കാം. "ശസ്യ വ്യാനനാകുന്നു." "അപ്രാണന്നനപാനന്നൃചമഭിവ്യാഹരതി." (പ്രാണാപാനവ്യാപാരംകൂടാതെയാണ് ശസ്ത്രങ്ങളെന്ന ഋക്കുകളെ ഉച്ചരിക്കുന്നതു്) എന്നു വേറേ ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് വ്യാനനെ ശസ്യയായി വിചാരിക്കണം. ഇവയെക്കൊണ്ട് എന്തിനെജ്ജയിക്കുന്നുഎന്നുള്ളതു മുമ്പു വ്യാഖ്യാനിച്ചിട്ടുണ്ട്. ഓരോ ലോകത്തിനും ഋക്കുകൾക്കും തമ്മിലുള്ള സാമാന്യം മാത്രം പറഞ്ഞിട്ടില്ല. അതു് ഇവിടെ പറയുന്നു.:—"ഒന്നാമത്തേതെന്ന അവസ്ഥകൊണ്ടു പുരോനുവാക്യയ്ക്കു പൃഥിവീലോകത്തോടു സാമ്യമുള്ളതിനാൽ ആവക ഋക്കുകളെക്കൊണ്ടു പൃഥിവീലോകത്തെ ജയിക്കുന്നു. മദ്ധ്യമത്വമെന്ന സാമാന്യത്തെ പുരസ്കരിച്ചു യാജ്യകൊണ്ട് അന്തരിക്ഷലോകത്തെ ജയിക്കുന്നു. എല്ലാററിനും മേലുള്ളതു് എന്നുള്ള സാമാന്യത്താൽ ശസ്യകൊണ്ടു ദ്യുലോകത്തെ ജയിക്കുന്നു." യാജ്ഞവല്ക്യന്റെ ഉത്തരം കേട്ടതിനശേഷം, തന്റെ ചോദ്യങ്ങൾക്കെല്ലാം സമാധാനം പറഞ്ഞതുകൊണ്ട്,

"എനിക്കു തോല്പിക്കാൻ കഴിയുന്നവനല്ലഇവൻ" എന്നു വിചാരിച്ചു അശ്വലൻ അടങ്ങി. 10

ബൃഹദാരണ്യകോപനിഷത്തിൽ മൂന്നാമദ്ധ്യായത്തിൽ ഒന്നാംബ്രാഹ്മണം കഴിഞ്ഞു.

---

## മൂന്നാം അദ്ധ്യായം രണ്ടാം ബ്രാഹ്മണം.

ഭാഷ്യം—ഇതിൽ പറയുവാൻപോകുന്ന ആഖ്യായികയുംമുൻപിലത്തെപ്പോലെതന്നെ വിദ്യയെ സ്തുതിക്കുന്നതിനാണ്. കാലരൂപവും കർമ്മരൂപവുമായ മൃത്യുവിൽനിന്നുള്ള അതിമുക്തിയെ വ്യാഖ്യാനിച്ചുവല്ലോ. എന്നാൽ ആമൃത്യു എന്താണ്? ആ മൃത്യു, അനാദിസിദ്ധമായ അജ്ഞാനത്താലുള്ള ആസങ്ഗം നിമിത്തമുള്ളതും, അദ്ധ്യാത്മവും അധിഭൂതവുമായ വിഷയങ്ങളിൽ വ്യാപിച്ചിരിക്കുന്നതും ഗ്രഹാതിഗ്രഹങ്ങളുടെ സ്വരൂപത്തിലുള്ളതുമാകുന്നു. അങ്ങനെയുള്ള പരിച്ഛിന്നരൂപമായ മൃത്യുവിൽനിന്നു അതിമുക്തനായിട്ടുള്ളവന്റെ രൂപങ്ങളായ അഗ്നി, ആദിത്യൻ മുതലായവയെ ഉദ്ഗീഥപ്രകരണത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. അശ്വലപ്രശ്നത്തിൽ അഗ്ന്യാദിയിലുള്ള ദൃഷ്ടിഭേദത്തെയും വ്യാഖ്യാനിച്ചുകഴിഞ്ഞു. ഇതു ജ്ഞാനത്തോടുകൂടിയ കർമ്മങ്ങളുടെ ഫലമാണ്. ഇതു മേൽപറഞ്ഞ മൃത്യുവിനാൽ ഗ്രസ്തവുമായിരിക്കുന്നു. അതിനാൽ, സാധ്യസാധനരൂപമായ സംസാരത്തിൽനിന്നു മോക്ഷം വരുത്തേണ്ടതാകയാൽ ബന്ധനരൂപമായ മൃത്യുവിന്റെ സ്വരൂപത്തെ പറയുവാൻപോകുന്നു.

അതിമുക്തന്റെ സ്വരൂപമായ അഗ്ന്യാദിയേപ്പറഞ്ഞുവല്ലോ. ആ രൂപത്തിലും മൃത്യുരൂപങ്ങളായ ഗ്രഹാതിഗ്രഹങ്ങൾ അവനെ വിട്ടുപിരിയുന്നില്ല. "അശനായാഹിമൃത്യുഃ ഏഷ ഏവമൃത്യുഃ" എന്നുള്ള ശ്രുതിയും, ആദിത്യനിൽ സ്ഥിതിചെയ്യുന്ന പുരുഷനെ അംഗീകരിച്ചുപറയുന്ന, "ഏകോമൃത്യുർബ്ബഹവാ" എന്നുള്ള ശ്രുതിയും സൂത്രാത്മാവിനും അഗ്ന്യാദികൾക്കും മൃത്യുവ്യാപ്തിയുണ്ടെന്നുള്ളതിലേക്കു പ്രമാണമാകുന്നു. സൂത്രാത്മാവായിത്തീരുന്നവനാണല്ലോ മൃത്യുവിന്റെ വ്യാപ്തിയിൽനിന്നു അതിമുക്തനാവുന്നൊന്നു പറയപ്പെടുന്നതു്. ആ പദത്തിലും മൃത്യുരൂപങ്ങളായ ഗ്രഹാതിഗ്രഹങ്ങൾ ഇല്ലാതിരിക്കുന്നില്ല. "അഥൈതസ്യ മനസോ ദ്യൗഃ ശരീരം, ജ്യോതീരൂപമസാവാദിത്യഃ, മനശ്ചഗ്രഹഃ, സ കാമേനാതിഗ്രാഹേണ ഗൃഹീതഃ" എന്നും, "പ്രാണോ വൈഗ്രഹഃ, സോഽപാനേനാതിഗ്രാഹേണ" എന്നും, "വാഗ്വൈഗ്രഹഃ, സ നാമ്നാതിഗ്രാഹേണ" എന്നും ഇനി പറയും. ഈ വസ്തുത ത്ര്യന്നവിഭാഗത്തിൽ നാം വ്യാഖ്യാനിച്ചിട്ടുള്ളതുമാണ്: പ്രവൃത്തികാരണമായിട്ടുള്ളതുതന്നെ നിവൃത്തികാരണമായിത്തീരുകയില്ലെന്നുള്ളതു യുക്തിപൂർവ്വം സ്ഥാപിച്ചിട്ടുമുണ്ട്. അതിനാൽ കർമ്മഫലമായ ഹിരണ്യഗർഭന്റെ സ്ഥാനം ബന്ധനംതന്നെ.

എന്നാൽ ചിലർ എല്ലാ കർമ്മവുംതന്നെ നിവൃത്തികാരണമാണെന്നു വിചാരിക്കുന്നു. അതിനാൽ, മേന്മേലുള്ള പദത്തെ പ്രാപിക്കുന്നവൻ മുമ്പേ മുമ്പേയുള്ള മൃത്യുവിൽനിന്നു അതിമുക്തനായിത്തീരുന്നു എന്നും മേന്മേലുള്ള പദത്തെ പ്രാപിക്കുന്നതും അവിടെനിന്നു അടുത്ത പടിയിൽ കയറുവാനാണെന്നും അല്ലാതെ അവിടെത്തന്നെ നില്ക്കുവാനല്ലെന്നും, ദ്വൈതക്ഷയം വരുന്നതുവരെ എല്ലാം മൃത്യുതന്നെയാണെന്നും, എന്നാൽ ദ്വൈതക്ഷയത്തിൽ പരമാത്മത്തിൽ മൃത്യുവിൽനിന്നു് അതിമുക്തിയെ പ്രാപിക്കുന്നു എന്നും, അതിനാൽ ഇടയ്ക്കുള്ള മുക്തി ആപേക്ഷികവും ഗൗണവുമാണെന്നുമാണു് അവരുടെ അഭിപ്രായം.

എന്നാൽ മേൽപറഞ്ഞ അഭിപ്രായങ്ങളൊന്നും ബൃഹദാരണ്യകത്തിലേയോ വേറേ ശ്രുതിയിലേയോ അഭിപ്രായമല്ല "സർവൈകത്വമല്ലയോ മോക്ഷം? "തസ്മാത് തത് സർവമഭവത്" എന്നു ബൃഹദാരണ്യത്തിൽതന്നെ ഉണ്ടല്ലോ. അതുതന്നെയല്ലേ ഞങ്ങൾ പറയുന്നതു്?" എന്നു അവർ ചോദിക്കുമായിരിക്കും. അതൊക്കെ ശരിതന്നെ. എന്നാൽ, "ഗ്രാമകാമോ യജേത, പശുകാമോ യജേത" ഇത്യാദി ശ്രുതികൾ മോക്ഷത്തിനുവേണ്ടിയുള്ളതാണെന്നു പറയുന്നതു സമ്മതിക്കുവാൻ നിർവ്വാഹമില്ല. ഇവയെല്ലാം അദ്വൈതത്തിനുവേണ്ടിയുള്ളവതന്നെയായിരുന്നെങ്കിൽ ഗ്രാമം, പശു, സ്വർഗ്ഗം മുതലായവയ്ക്കുവേണ്ടിയുള്ളവയാണെന്നു ആരും ധരിക്കുകയില്ലായിരുന്നു. എന്നാൽ പലതരത്തിലുള്ള കർമ്മഫലങ്ങളെ ഗ്രഹിക്കുന്നുമുണ്ടു്. വൈദികങ്ങളായ കർമ്മങ്ങളെല്ലാം മോക്ഷത്തിനുവേണ്ടിത്തന്നെയുള്ളവയായിരുന്നെങ്കിൽ സംസാരംതന്നെയും ഉണ്ടാകയില്ലായിരുന്നു.

ഇനി, വൈദികകർമ്മങ്ങളെല്ലാം മോക്ഷത്തിനായിത്തന്നെയാണു വിധിച്ചിട്ടുള്ളതെങ്കിലും വിധ്യാദിജ്ഞാനാനന്തരം നിഷ്പാദിപ്പിക്കപ്പെടുന്നകർമ്മപദാർത്ഥത്തിന്റെ സ്വഭാവമാണു് കർത്താവിനെ അനർത്ഥത്തിൽ ചാടിക്കുന്നതെന്നു [illegible]ദർശനത്തിനായിട്ടുള്ള വെളിച്ചത്തിൽ അവിടെയുള്ള എല്ലാപദാർത്ഥവും പ്രകാശിപ്പിക്കപ്പെടുന്നതുപോലെയാണു്, മോക്ഷത്തിനായിട്ടുള്ളതാണെങ്കിലും കർമ്മകാണ്ഡം സംസാരത്തിനായിത്തീരുന്നതെന്നും വാദിക്കുകയാണെങ്കിൽ, അതുശരിയല്ല. അതിനു പ്രമാണമില്ല. വിദ്യയോടുകൂടിയ വൈദികങ്ങളായ കർമ്മങ്ങൾ അദ്വൈതത്തിനുവേണ്ടിയുള്ളവയാണെങ്കിൽ അവയിൽനിന്നു് ബന്ധമുണ്ടാകുമെന്നുള്ളതിനു പ്രമാണമില്ല. പ്രത്യക്ഷമില്ല, അനുമാനമില്ല. അതുകൊണ്ടുതന്നെ ആഗമവുമില്ല. ഇനി, തോടുവെട്ടുന്നതു കൃഷിക്കായിട്ടാണെങ്കിലും അതിൽനിന്നു കുളിക്കാനും കുടിക്കാനുംമററും വെള്ളമെടുക്കാറുള്ളതുപോലേയും മാളികയിൽ വെളിച്ചത്തിനുവയ്ക്കുന്നവിളക്കു വഴിയിൽക്കൂടിപോകുന്നവർക്കുപകരിക്കുന്നതുപോലേയും ആമ്രാദിവൃക്ഷസേചനവും പിതൃതർപ്പണവും ഒരുമിച്ചുകഴിയുന്നതുപോലേയും കർമ്മശ്രുതിവാക്യത്തിനുതന്നെ യഥാശ്രുതാർത്ഥത്തിൽ അവാന്തരതാൽപര്യവും നിവൃത്തദ്വാരാ മുക്തിയിൽ മഹാതാൽപര്യവും അംഗീകരിക്കാവുന്നതാണെന്നു വാദിക്കുന്നതായാൽ, അതു വാക്യധർമ്മത്തിനു വിരുദ്ധമാകയാൽ ശരിയല്ല. ഒരു വാക്യത്തിലെ അർത്ഥംതന്നെ പ്രവൃത്തിക്കും നിവൃത്തിക്കും സാധനമാണെന്നു മനസ്സിലാക്കാൻ സാധിക്കയില്ല. മേൽപറഞ്ഞ കൈത്തോടുമുതലായ ദൃഷ്ടാന്തങ്ങളിൽ അർത്ഥം പ്രത്യക്ഷമാണു്; ഇവിടെ അങ്ങനെയല്ല.

പിന്നെ, ഈ അൎത്ഥത്തിൽ "വിദ്യാംചാവിദ്യാംച" ഇത്യാദി മന്ത്രങ്ങൾ ഉണ്ടെന്നു പറയുമായിരിക്കും. പക്ഷേ, കൎമ്മകാണ്ഡം മോക്ഷാൎത്ഥമാണെന്നുള്ളതു പ്രമാണംകൊണ്ടു മനസ്സിലാക്കാൻ വിഷമമായിരിക്കുന്നതിനാൽ മന്ത്രങ്ങൾ ഈ അൎത്ഥത്തിൽതന്നെയോ അതോ വേറേ അൎത്ഥത്തിലോ എന്നുള്ളതു് അന്വേഷിക്കേണ്ടതാണു്. അതിനാൽ ഗ്രഹാതിഗ്രഹരൂപമായമൃത്യുവാണുബന്ധം; അതിൽനിന്നു മോക്ഷത്തെ പറയേണ്ടിയിരിക്കുന്നതിനാൽ ബന്ധത്തിന്റെ സ്വരൂപത്തെ നിരൂപണംചെയ്യാൻ ആരംഭിക്കുന്നു.

കൎമ്മകാണ്ഡം ബന്ധത്തിനും മുക്തിക്കുമല്ല, അതിനു രണ്ടിനും മദ്ധ്യേയുള്ള ഒരു നിലക്കാണു കാരണമാകുന്നതെന്നു് ഒരു വാദമുണ്ടു്. എന്നാൽ ഉറങ്ങാതെയും ഉണരാതെയും അതിന്റെ രണ്ടിന്റെയും മദ്ധ്യത്തിൽ ഇരിക്കുക അസാദ്ധ്യമാണു്. ഒരു പിടക്കോഴിയുടെപകുതിയെടുത്തു പാകംചെയ്യാനും പകുതി മുട്ടയിടുന്നതിനായി സൂക്ഷിക്കാനും സാധിക്കയുമില്ല. അതുപോലെയുള്ള ഒരു കൗശലമാണു സംസാരത്തിനും മോക്ഷത്തിനുംമദ്ധ്യേ നിൽക്കുക എന്നുള്ളതു്. അതു നമുക്കു് വശമില്ല. മൃത്യുവിൽനിന്നു് അതിമുക്തനാകുമെന്നുപറഞ്ഞതിന്റെശേഷം ഗ്രഹാതിഗ്രഹങ്ങളെപ്പറയുന്നതു്, ഗ്രഹാതിഗ്രഹങ്ങൾ വിട്ടുപിരിയാതിരിക്കുന്നതിനാൽ സാധ്യസാധനരൂപമായിരിക്കുന്ന ഇതെല്ലാംബന്ധംതന്നെയാണെന്നുള്ള അഭിപ്രായത്തോടുകൂടിയാണു്. അതിനാൽ ഈ ശ്രുതി, ബന്ധത്തെത്തന്നെയാണു പ്രതിപാദിക്കുന്നതു്; അല്ലാതെ മോക്ഷത്തിൽ പുരുഷനെ അവതരിപ്പിക്കുന്നില്ല. ചങ്ങലയുടെസ്വരൂപംഅറിഞ്ഞിട്ടുവേണമല്ലോ ബദ്ധനെ മോചിപ്പിക്കുന്നതിനു യത്നംചെയ്യാൻ. അതിനാൽ ബന്ധനസ്വരൂപനിരൂപണത്തിനായിത്തന്നെ ആരംഭിക്കുന്നു.

ഉപ—അഥ ഹൈനം ജാരത്കാരവ ആൎത്തഭാഗഃ പപ്രച്ഛ; യാജ്ഞവൽക്യേതി ഹോവാച—"കതി ഗ്രഹാഃ? കത്യതിഗ്രഹാഃ?" ഇതി. "അഷ്ടൗ ഗ്രഹാഃ അഷ്ടാവതിഗ്രഹാഃ" ഇതി. "യേ തേ്യഷ്ടൗ ഗ്രഹാ അഷ്ടാവതിഗ്രഹാഃ കതമേ തേ?" ഇതി. 1.

| | |
|---|---|
| അഥ | = അനന്തരം=അശ്വലൻവിരമിച്ചതിന്റെ ശേഷം |
| ഏനം | = ഇവനോടു=യാജ്ഞവൽക്യനോടു് |
| ജാരൽകാരവഃ | = ജരൽക്കാരുവിന്റെ ഗോത്രത്തിൽജനിച്ച |
| ആൎത്തഭാഗഃ | = ആൎത്തഭാഗൻ=ഋതഭാഗന്റെപുത്രൻ |
| പപ്രച്ഛ ഹ | = ചോദിച്ചപ്പോൾ. |
| യാജ്ഞവല്ക്യ ഇതി | = 'യാജ്ഞവല്ക്യ' എന്നു സംബോധനചെയ്തു് |
| ഉവാച ഹ | = അയാൾപറഞ്ഞു:— |
| ഗ്രഹാഃ കതി | = "ഗ്രഹങ്ങൾ എത്ര? |
| അതിഗ്രഹാഃ കതി ഇതി | = അതിഗ്രഹങ്ങൾഎത്ര?" എന്നു് |
| ഗ്രഹാഃ അഷ്ടൗ | = "ഗ്രഹങ്ങൾ എട്ടു് |
| അതിഗ്രഹാഃ അഷ്ടൗ | = അതിഗ്രഹങ്ങൾ എട്ടു്" |
| ഇതി | = എന്നു ഉത്തരം. |

| | |
|---|---|
| തേ അഷ്ടൗ ഗ്രഹാഃ | = "ആ എട്ടുഗ്രഹങ്ങളും |
| അഷ്ടൗ അതിഗ്രഹാഃ | = എട്ട് അതിഗ്രഹങ്ങളും |
| യേ | = എവയോ |
| തേ | = അവ |
| കതമേ | = ഏതെല്ലാം?" |
| ഇതി | = എന്ന് ആൎത്തഭാഗൻ വീണ്ടുംചോദിച്ചു. |

ഭാഷ്യം—അശ്വലൻ വിരമിച്ചതിനുശേഷം യാജ്ഞവല്ക്യനോട്, ജരൽക്കാരുവിൻെറ ഗോത്രത്തിൽജനിച്ച ഋതഭാഗൻെറപുത്രൻ ചോദിക്കുവാൻതുടങ്ങി. "യാജ്ഞവല്ക്യ", എന്നുവിളിച്ച് അയാൾപറഞ്ഞു.—"ഗ്രഹങ്ങൾ എത്ര? അതിഗ്രഹങ്ങൾ എത്ര?"എന്ന്.

ഇവിടെ ഒരു ആക്ഷേപം—ഈ ചോദ്യം, ഗ്രഹങ്ങളേയും അതിഗ്രഹങ്ങളേയും അറിഞ്ഞുകൊണ്ടുള്ളതോ? അറിയാതെയുള്ളതോ? അറിഞ്ഞുകൊണ്ടുള്ളതാണെങ്കിൽ ഗ്രഹാതിഗ്രഹങ്ങളുടെസംഖ്യയും അറിഞ്ഞിരിക്കുവാൻ ഇടയുള്ളതുകൊണ്ട് സംഖ്യയെസംബന്ധിച്ച ചോദിക്കുവാൻ വഴിയില്ല. അറിയാതെയുള്ളതാണെങ്കിൽ, "ഗ്രഹങ്ങൾ ഏവ? അതിഗ്രഹങ്ങൾ ഏവ?" എന്നായിരുന്നു ചോദിക്കേണ്ടത്; അല്ലാതെ, "ഗ്രഹങ്ങൾ എത്ര? അതിഗ്രഹങ്ങൾ എത്ര?" എന്നല്ല.

സമാധാനം—സാമാന്യത്തെ അറിഞ്ഞുകൊണ്ടു വിശേഷത്തെ അറിവാനായി ചോദിക്കുന്നതാണ്. "ഇവരിൽ കഠന്മാർ ഏത്? കലാപന്മാർ ഏത്?" എന്നുചോദിക്കുംപോലെ.

ആക്ഷേപം—ഗ്രഹാതിഗ്രഹങ്ങൾഎന്നപേരിൽ ചില പദാൎത്ഥങ്ങൾ ലോകത്തിൽ പ്രസിദ്ധമായിട്ടുണ്ടായിരുന്നെങ്കിൽ, ശരി, വിശേഷത്തെ അറിവാൻ ചോദിച്ചതാണെന്നു വിചാരിക്കാമായിരുന്നു. എന്നാൽ അങ്ങനെ പദാൎത്ഥങ്ങൾ ലോകത്തിൽ പ്രസിദ്ധമായിട്ടില്ല. പിന്നെ എങ്ങനെയാണു വിശേഷത്തെ അറിവാൻ ചോദിച്ചതെന്നു വിചാരിക്കുക?

സമാധാനം - മുൻബ്രാഹ്മണത്തിൽ അതിമുക്തനായിത്തീരുമെന്നു പറഞ്ഞിട്ടുണ്ടല്ലോ. ഗ്രഹങ്ങളാൽ ഗ്രഹിക്കപ്പെട്ടവനല്ലേ മോക്ഷം? അതു മുക്തിയാണെന്നും അത് അതിമുക്തിയാണെന്നും രണ്ടുപ്രാവശ്യം പറഞ്ഞിട്ടുമുണ്ട്. അതുകൊണ്ടു ഗ്രഹങ്ങളും അതിഗ്രഹങ്ങളുമുണ്ടെന്നു കിട്ടുന്നു.

ആക്ഷേപം—അവിടെ വാക്കും ചക്ഷുസ്സും പ്രാണനും മനസ്സും എന്ന ഗ്രഹങ്ങളും അതിഗ്രഹങ്ങളും നാലാണെന്നു തീൎച്ചയായി പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ, എത്രയെന്നുള്ളചോദ്യം യുക്തമല്ല.

സമാധാനം—മുൻ ബ്രാഹ്മണത്തിൽ വാഗാദികൾ നാലേ ഉള്ളൂ എന്നു വിവക്ഷിച്ചിട്ടില്ല. ഇവിടെ ഗ്രഹാതിഗ്രഹങ്ങൾ എട്ടെന്നു തീൎച്ചപ്പെടുത്താനായി എത്രയെന്നു ചോദിച്ചിരിക്കയാണ്. അതിനാൽ ചോദ്യം ശരിതന്നെ. പൂൎവ്വബ്രാഹ്മണത്തിൽ അതു മുക്തിയാണെന്നും അത് അതിമുക്തിയാണെന്നും രണ്ടുതവണ പറഞ്ഞിട്ടുള്ളതിനാൽ ഗ്രഹാതിഗ്രഹങ്ങൾ സിദ്ധിക്കയും ചെയ്യുന്നു. അതുകൊണ്ടു ഗ്രഹങ്ങൾ എത്രയെന്നും അതിഗ്രഹങ്ങൾ എത്രയെന്നും ചോദിക്കുന്നു.

യാജ്ഞവല്ക്യൻ ഉത്തരംപറഞ്ഞു "ഗ്രഹങ്ങൾ എട്ട്; അതിഗ്രഹങ്ങളും എട്ട്."

ആർത്തഭാഗൻപിന്നെയുംചോദിച്ചു—"ആ എട്ടുഗ്രഹങ്ങളും എട്ട് അതിഗ്രഹങ്ങളും ഏതെല്ലാം?" 1.

ഉപ—പ്രാണോ വൈ ഗ്രഹഃ, സോ/പാനേനാതിഗ്രാഹേണ ഗൃഹീതഃ; അപാനേന ഹി ഗന്ധാൻ ജിഘ്രതി. 2.

| | |
|---|---|
| പ്രാണഃ ഗ്രഹഃ വൈ | = പ്രാണൻ (=ഘ്രാണം) ഗ്രഹമാകുന്നു. |
| സഃ | = ആ പ്രാണനാകുന്ന ഗ്രഹം |
| അപാനേന | = അപാനൻ (ഗന്ധം) ആകുന്ന |
| അതിഗ്രാഹേണ | = അതിഗ്രഹത്താൽ |
| ഗൃഹീതഃ | = ഗ്രഹിക്കപ്പെട്ടിരിക്കുന്നു. |
| അപാനേന ഹി | = അപാനനെക്കൊണ്ടാണല്ലോ |
| ഗന്ധാൻ | = ഗന്ധങ്ങളെ |
| ജിഘ്രതി | = ലോകം ഘ്രാണിക്കുന്നത്. |

ഭാഷ്യം—ആർത്തഭാഗന്റെ ചോദ്യത്തിനുത്തരംപറയുന്നു—"പ്രാണൻ ഗ്രഹമാകുന്നു." ഇവിടെ പ്രകരണമനുസരിച്ച് പ്രാണശബ്ദത്തിനു ഘ്രാണമെന്നാൎത്ഥം. ആ ഘ്രാണം വായുവിനോടുകൂടിയതാകുന്നു. "അത് അപാനനാകുന്ന അതിഗ്രഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു." ഇവിടെ അപാനൻ എന്നു പറയുന്നതു ഗന്ധമാണ്. അപാനൻ അതിനു സഹായമായിരിക്കുന്നതുകൊണ്ടാണു അതിനെ അപാനൻ എന്നുപറയുന്നത്. അപാനനാൽകൊണ്ടുവരപ്പെടുന്ന ഗന്ധത്തെയാണല്ലോ ഘ്രാണംകൊണ്ടു ലോകം ഘ്രാണിക്കുന്നത്. അതുകൊണ്ടാണ്, "അപാനനെക്കൊണ്ടാണല്ലോ ഗന്ധങ്ങളെ ഘ്രാണിക്കുന്നത്" എന്നുപറഞ്ഞിരിക്കുന്നത്.

ഉപ—വാഗ്വൈ ഗ്രഹഃ; സ നാമ്നാ/തിഗ്രാഹേണ ഗൃഹീതഃ; വാചാ ഹി നാമാന്യഭിവദതി. 3.

ജിഹ്വാ വൈ ഗ്രഹഃ; സ രസേനാ/തിഗ്രാഹേണ ഗൃഹീതഃ; ജിഹ്വയാ ഹി രസാൻ വിജാനാതി. 4.

ചക്ഷുർവൈ ഗ്രഹഃ; സ രൂപേണാതിഗ്രാഹേണ ഗൃഹീതഃ; ചക്ഷുഷാ ഹി രൂപാണി പശ്യതി. 5.

ശ്രോത്രം വൈ ഗ്രഹഃ; സ ശബ്ദേനാതിഗ്രാഹേണ ഗൃഹീതഃ; ശ്രോത്രേണ ഹി ശബ്ദാഞ്ശൃണോതി. 6.

മനോ വൈ ഗ്രഹഃ; സ കാമേനാതിഗ്രാഹേണ ഗൃഹീതഃ; മനസാഹി കാമാൻ കാമയതേ. 7.

ഹസ്തൌ വൈ ഗ്രഹഃ; സ കർമ്മണാ/തിഗ്രാഹേണ ഗൃഹീതഃ; ഹസ്താഭ്യാം ഹി കർമ്മ കരോതി. 8.

ത്വഗ്വൈ ഗ്രഹഃ; സ സ്പർശേനാതിഗ്രാഹേണ ഗൃഹീതഃ; ത്വചാ ഹി സ്പർശാൻ വേദയതേ. ഇത്യേതേ/ഷ്ടൌ ഗ്രഹാഃ; അഷ്ടാവതിഗ്രഹാഃ. 9

| | |
|---|---|
| വാക് ഗ്രഹഃ വൈ | = വാക്ക് (=വാഗിന്ദ്രിയം) ഗ്രഹമാകുന്നു. |
| സഃ | = അത് = ആ ഗ്രഹം |
| നാമ്നാ | = നാമമാകുന്ന |
| അതിഗ്രാഹേണ | = അതിഗ്രഹത്താൽ |
| ഗൃഹീതഃ | = ഗ്രഹിക്കപ്പെട്ടിരിക്കുന്നു. |
| വാചാ ഹി | = വാക്കുകൊണ്ടാണല്ലോ |
| നാമാനി അഭിവദതി | = നാമങ്ങളെപറയുന്നത് 3. |
| ജിഹ്വാ ഗ്രഹഃ വൈ | = ജിഹ്വ ഗ്രഹമാകുന്നു. |
| സഃ | = ആ ഗ്രഹം |
| രസേന അതിഗ്രാഹേണ | = രസമാകുന്ന അതിഗ്രഹത്താൽ |
| ഗൃഹീതഃ | = ഗ്രഹിക്കപ്പെട്ടിരിക്കുന്നു. |
| ജിഹ്വയാ ഹി | = ജിഹ്വകൊണ്ടാണല്ലോ |
| രസാൻ വിജാനാതി | = രസങ്ങളെ അറിയുന്നത് 4. |
| ചക്ഷുഃ ഗ്രഹഃ വൈ | = ചക്ഷുസ്സ് ഗ്രഹമാകുന്നു. |
| സഃ | = ആ ഗ്രഹം |
| രൂപേണ അതിഗ്രാഹേണ | = രൂപമാകുന്ന അതിഗ്രഹത്താൽ |
| ഗൃഹീതഃ | = ഗ്രഹിക്കപ്പെട്ടിരിക്കുന്നു. |
| ചക്ഷുഷാ ഹി | = ചക്ഷുസ്സുകൊണ്ടാണല്ലോ |
| രൂപാണി പശ്യതി | = രൂപങ്ങളെക്കാണുന്നത് 5. |
| ശ്രോത്രം ഗ്രഹഃ വൈ | = ശ്രോത്രം ഗ്രഹമാകുന്നു. |
| സഃ | = ആ ഗ്രഹം |
| ശബ്ദേന അതിഗ്രാഹേണ | = ശബ്ദമാകുന്ന അതിഗ്രഹത്താൽ |
| ഗൃഹീതഃ | = ഗ്രഹിക്കപ്പെട്ടിരിക്കുന്നു. |
| ശ്രോത്രേണ ഹി | = ശ്രോത്രംകൊണ്ടാണല്ലോ |
| ശബ്ദാൻ ശൃണോതി | = ശബ്ദങ്ങളെശ്രവിക്കുന്നത്. 6 |
| മനഃ ഗ്രഹഃ വൈ | = മനസ്സ്ഗ്രഹമാകുന്നു. |
| സഃ | = ആ ഗ്രഹം |
| കാമേന അതിഗ്രാഹേണ | = കാമമാകുന്ന അതിഗ്രഹത്താൽ |
| ഗൃഹീതഃ | = ഗ്രഹിക്കപ്പെട്ടിരിക്കുന്നു. |
| മനസാ ഹി | = മനസ്സുകൊണ്ടാണല്ലോ |
| കാമാൻകാമയതേ | = കാമങ്ങളെ കാമിക്കുന്നത്. 7. |
| ഹസ്തൌ ഗ്രഹഃ വൈ | = ഹസ്തങ്ങൾ ഗ്രഹമാകുന്നു. |
| സഃ | = ആ ഗ്രഹം |
| കർമ്മണാ അതിഗ്രഹേണ | = കർമ്മമാകുന്ന അതിഗ്രഹത്താൽ |
| ഗൃഹീതഃ | = ഗ്രഹിക്കപ്പെട്ടിരിക്കുന്നു. |
| ഹസ്താഭ്യാം ഹി | = ഹസ്തങ്ങളെക്കൊണ്ടാണല്ലോ |
| കർമ്മ കരോതി | = കർമ്മത്തെ ചെയ്യുന്നത്. 8. |
| ത്വക് ഗ്രഹഃ വൈ | = ത്വക്ക ഗ്രഹമാകുന്നു. |
| സഃ | = ആ ഗ്രഹം |
| സ്പർശേന അതിഗ്രാഹേണ | = സ്പർശമാകുന്ന അതിഗ്രഹത്താൽ |
| ഗൃഹീതഃ | = ഗ്രഹിക്കപ്പെട്ടിരിക്കുന്നു. |

| | |
|---|---|
| ത്വചാ ഹി | = ത്വക്കുകൊണ്ടാണല്ലൊ |
| സ്പർശാൻ വേദയതേ | = സ്പർശങ്ങളെ അറിയുന്നത്. |
| ഇതി ഏതേ | = ഇങ്ങനെ ഇവയാണ്, |
| അഷ്ടൗ ഗ്രഹാഃ | = എട്ടുഗ്രഹങ്ങളും |
| അഷ്ടൗ അതിഗ്രഹാഃ | = എട്ടു അതിഗ്രഹങ്ങളും 9. |

ഭാഷ്യം—വാക്ക ഗ്രഹമാകുന്നു. അധ്യാത്മപരിച്ഛിന്നവും ആസങ്ഗത്തിനു വിഷയമായ ശബ്ദം മുതലായതാകുന്ന അടിസ്ഥാനത്തോടുകൂടിയതും, അസത്യവും(=പരപീഡാകരമായിട്ടുള്ള വ്യാജം) അനൃതവും അസഭ്യവും ബീഭത്സവും മററുമായിട്ടുള്ളതു പറയുന്നതിൽ വ്യാപരിക്കുന്നതുമായ വാക്ക ലോകത്തെ പിടികൂടിയിരിക്കുന്നു. അതിനാൽ വാക്ക ഗ്രഹമാകുന്നു. ആ വാക്കാകുന്ന ഗ്രഹം, പറയാനുള്ള വിഷയമാകുന്ന അതിഗ്രഹത്താൽ (അതിഗ്രാഹമെന്നു ദീർഘംകാണുന്നതു ഛാന്ദസമാണ്.) ഗ്രഹിക്കപ്പെട്ടിരിക്കുന്നു. പറയാനുള്ളതു പറയുന്നതിനുള്ളതാണല്ലോ വാക്ക്. അതു പറയാതെ അതിൽനിന്നു വാക്കിനു മോക്ഷം കിട്ടുന്നതല്ല. അതുകൊണ്ടാണ്, വാക്ക നാമമാകുന്ന അതിഗ്രഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു എന്നു പറഞ്ഞത്. പറയാനുള്ളതിലുള്ള ആസങ്ഗംകൊണ്ടു പ്രവൎത്തിക്കുമ്പോഴാണല്ലോ എല്ലാ അനൎത്ഥങ്ങളിലും അകപ്പെടുന്നത്. മററുള്ളവയും ഇതുപോലെതന്നെ. ഇങ്ങനെ ത്വക്കുവരെയുള്ളവ എട്ടുഗ്രഹങ്ങളും സ്പർശംവരെയുള്ളവ എട്ടു അതിഗ്രഹങ്ങളുമാകുന്നു. 3, 4, 5, 6, 7, 8, 9.

ഉപ—യാജ്ഞവൽക്യേതിഹോവാച—"യദിദം സൎവ്വം മൃത്യോരന്നം; കാസ്വിത് സാ ദേവതാ, യസ്യാ മൃത്യുരന്നം?" ഇതി. "അഗ്നിൎവ്വൈ മൃത്യുഃ; സോഽപാമന്നം; അപ പുനൎമ്മൃത്യും ജയതി. 10

| | |
|---|---|
| യാജ്ഞവൽക്യ ഇതി ഉവാച ഹ | = "യാജ്ഞവൽക്യ" എന്നുവിളിച്ചു ആൎത്തഭാഗൻ ചോദിച്ചു— |
| ഇദം യത് | = "ഈ വ്യാകൃതമായ ജഗത്ത് ഏതോ, |
| തത് സൎവ്വം | = അതുമുഴുവൻ |
| മൃത്യോഃ അന്നം | = മൃത്യുവിനു അന്നമാകുന്നു. |
| യസ്യാഃ | = ഏതുദേവതയ്ക്കാണോ |
| മൃത്യുഃ അന്നം | = മൃത്യു അന്നമായിരിക്കുന്നത്, |
| സാ ദേവതാ | = ആ ദേവത |
| കാസ്വിത് | = ഏതായിരിക്കും?" |
| അഗ്നിഃ മൃത്യുഃ വൈ | = അഗ്നിമൃത്യുവാണല്ലോ. |
| സഃ | = ആ അഗ്നി |
| അപാം അന്നം | = അപ്പുകൾക്ക് അന്നമായിരിക്കുന്നു. |
| മൃത്യും പുനഃ | = മൃത്യുവിനെയാകട്ടെ |
| അപജയതി | = അപജയിക്കാം. |

ഭാഷ്യം—ഗ്രഹാതിഗ്രഹങ്ങളെ ഉപസംഹരിച്ചു കഴിഞ്ഞപ്പോൾ

ആൎത്തഭാഗൻ പിന്നെയും ചോദിച്ചു.—"വ്യാകൃതമായ ഈ ജഗത്തെല്ലാം മൃത്യുവിന്ന അന്നമാണ്. എല്ലാം ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നതിനാൽ, മൃത്യുവിനാൽ ഗ്രസ്തമാകുന്നു. എന്നാൽ, ഏതു ദേവതയ്ക്കാണോ മൃത്യുവും അന്നമായിത്തീരുന്നത്, ആ ദേവത ഏതായിരിക്കും?" മൃത്യുവും അന്നമാകുമെന്നു വിചാരിക്കുന്നത്, "മൃത്യുൎയ്യസ്യോപസേചനം" എന്നുള്ള വേറേ ശ്രുതി അനുസരിച്ചാണ്. ചോദ്യകൎത്താവിന്റെ അഭിപ്രായം ഇതാണ്. മൃത്യുവിനും മൃത്യു ഉണ്ടെന്നു പറകയാണെങ്കിൽ അനവസ്ഥവരും. ഉണ്ടെന്നു പറയാതിരിക്കുന്നപക്ഷം, ഈ ഗ്രഹാതിഗ്രഹരൂപമായ മൃത്യുവിൽനിന്നു മോക്ഷത്തിനു വഴിയില്ലെന്നുവരും. ഗ്രഹാതിഗ്രഹരൂപമായ മൃത്യു നശിച്ചല്ലേ മോക്ഷമുണ്ടാകയുള്ളു. മൃത്യുവിനും മൃത്യു ഉണ്ടായിരുന്നാലേ ഗ്രഹാതിഗ്രഹരൂപമായ മൃത്യുവിനു നാശമുണ്ടാകയുള്ളു. അതിനാൽ ഈ ചോദ്യത്തിനുത്തരം പറയുക വിഷമമാണെന്നു വിചാരിച്ചാണ്, ആ ദേവത ഏതായിരിക്കുമെന്നു ചോദിക്കുന്നത്. എന്നാൽ മൃത്യുവിനും മൃത്യു ഉണ്ടു. എന്നാൽപ്പിന്നെ അതിനും വേറേ മൃത്യു, അതിനും വേറെ എന്നു അനവസ്ഥവരികയില്ലയോ? എന്നാണെങ്കിൽ, വരികയില്ല. എന്തെന്നാൽ, സൎവ്വത്തിനും മൃത്യുവായിട്ടുള്ളതിനു വേറേ മൃത്യുവുണ്ടാവാൻ വഴിയില്ലല്ലോ. എന്നാൽ, മൃത്യുവിനു മൃത്യുവുണ്ടെന്നു എങ്ങനെയാണറിയുക? എന്നാണെങ്കിൽ കണ്ടിട്ടുള്ളതുകൊണ്ടെന്നു സമാധാനം. അഗ്നി സൎവ്വത്തെയും ഭക്ഷിക്കുന്നതുകൊണ്ടു മൃത്യുവാണെന്നു കണ്ടിട്ടുള്ളതാണല്ലോ. ആ അഗ്നി അപ്പുകൾക്ക് അന്നമാകുന്നു. അപ്പുകളാൽ അതു ഭക്ഷിക്കപ്പെടുന്നു. അപ്പോൾ മൃത്യുവിനും മൃത്യുവുണ്ടെന്നു സ്വീകരിക്കുകതന്നേ വേണം. അതിനാൽ ഗ്രഹാതിഗ്രഹങ്ങളെല്ലാം മൃത്യുവിന്റെ മൃത്യുവിനാൽ ഭക്ഷിക്കപ്പെടുന്നു. ആ ബന്ധനം മൃത്യുവിനാൽ ഭക്ഷിച്ചു നശിപ്പിക്കപ്പെടുമ്പോൾ സംസാരത്തിൽനിന്നു മോക്ഷത്തിനുള്ള വഴി [illegible]ന്നു. ഗ്രഹാതിഗ്രഹരൂപമാണു ബന്ധനമെന്നു പറഞ്ഞുവല്ലോ. അതിൽനിന്നു മോക്ഷത്തിനു വഴിയുണ്ടെന്നുള്ളതും സാധിച്ചു. അതിനാൽ ബന്ധമോക്ഷത്തിനായിട്ടുള്ള ശമാദികളോടുകൂടിയ ശ്രവണംമുതലായ പുരുഷപ്രയത്നം സഫലമാകുന്നു. മൃത്യുവിനെ ജയിക്കാൻ കഴിയും. 10.

ഉപ—യാജ്ഞവല്ക്യേതിഹോവാച—"യത്രായം പുരുഷോമ്രിയത ഉദസ്മാത്പ്രാണാഃ ക്രാമന്ത്യാഹോ3ന?" ഇതി"നേ"തിഹോവാചയാജ്ഞവല്ക്യഃ. "അത്രൈവസമവനീയന്തേ, സ ഉച്ഛ്വയത്യാധ്മായത്യാധ്മാതോ മൃതഃ ശേതേ." 11

| | |
|---|---|
| യാജ്ഞവല്ക്യ ഇതിഉവാച ഹ | = "യാജ്ഞവല്ക്യ"എന്നുവിളിച്ചു ആൎത്തഭാഗൻ ചോദിച്ചു— |
| യത്ര അയംപുരുഷഃമ്രിയതേ | = "എപ്പോഴാണോ ഈ ബ്രഹ്മവിത്തായ പുരുഷൻ മരിക്കുന്നത് |
| തത്ര | = അപ്പോൾ |
| അസ്മാത് | = ഇവനിൽനിന്നു |
| പ്രാണാഃ | = പ്രാണങ്ങൾ |
| ഉൽക്രാമന്തി | = ഉൽക്രമിക്കുന്നുണ്ടോ? |

| | |
|---|---|
| ആഹോ3 | = അതോ |
| ന | = ഇല്ലയോ?" |
| ന ഇതി | = "ഇല്ല" എന്നു |
| യാജ്ഞവല്ക്യഃ ഉവാച ൧൧ | = യാജ്ഞവല്ക്യൻപറഞ്ഞു. |
| അത്ര ഏവ | = "ഇവിടെത്തന്നെ |
| സമവനീയന്തേ | = ഒന്നായിച്ചേരുന്നു = പരമാത്മാവിനോടു ചേൎന്നുലയിക്കുന്നു. |
| സഃ | = അവൻ |
| ഉച്ഛ്വയതി | = വീക്കുന്നു. |
| ആധ്മായതി | = കാററുകൊണ്ടുനിറയുന്നു. |
| ആധ്മാതഃ | = കാററുകയറിനിറഞ്ഞു |
| മൃതഃ ശേതേ | = നിശ്ചേഷ്ടനായിക്കിടക്കുന്നു: |

ഭാഷ്യം—ആൎത്തഭാഗൻ പിന്നെയും ചോദിച്ചു.—"മൃത്യു മറെറാരുമൃത്യുവിനാൽ ഭക്ഷിക്കപ്പെട്ടപ്പോൾ പരമാത്മദർശനംകൊണ്ടു മുക്തനായിത്തീരുന്ന വിദ്വാനായ ഈ പുരുഷൻ മരിക്കുമ്പോൾ, വാസനാരൂപങ്ങളായി ഉള്ളിലിരുന്നു പ്രേരിപ്പിച്ചുകൊണ്ടിരുന്ന വാഗാദികളായ ഗ്രഹങ്ങളും നാമാദികളായ അതിഗ്രഹങ്ങളുമാകുന്ന പ്രാണങ്ങൾ ഉൽക്രമിക്കുന്നുണ്ടോ? അതോ ഇല്ലയോ?" യാജ്ഞവല്ക്യൻ ഉത്തരംപറഞ്ഞു–"ഇല്ല ഉൽക്രമിക്കുന്നില്ല. ഇവിടത്തന്നെ പരമാത്മാവിനോടുചേൎന്നു ഒന്നായിത്തീരുന്നു. വിദ്വാനിൽ ഉള്ള കാൎയ്യങ്ങളും കാരണങ്ങളും തങ്ങളുടെ മൂലകാരണമായ പരബ്രഹ്മപദാൎത്ഥത്തിൽ ഒന്നായിച്ചേൎന്നു പ്രളയത്തെപ്രാപിക്കുകയാണു ചെയ്യുന്നതു. സമുദ്രത്തിൽ തിരകൾപോലെ എന്നു ദൃഷ്ടാന്തം കലകൾ എന്നു പറയുന്ന പ്രാണങ്ങൾക്കു ഇങ്ങനെ പരമാത്മാവിൽ പ്രളയത്തെ വേറേ ശ്രുതിയും കാണിക്കുന്നുണ്ടു– "ഏവമേവാസ്യപരിദ്രഷ്ടുരിമാഃ ഷോഡശകലാഃ പുരുഷായണാഃ പുരുഷം പ്രാപ്യാസ്തം ഗച്ഛന്തി" എന്നു തങ്ങളുടെ വിഷയങ്ങളോടുകൂടിയ പതിനൊന്നു ഇന്ദ്രിയങ്ങളും അഞ്ചു വായുക്കളുമാകുന്ന പതിനാറുകലകൾ സമുദ്രത്തിൽ തിരകൾ എന്നപോലെ പുരുഷനിൽനിന്നുത്ഭവിച്ചവയായതുകൊണ്ടു പുരുഷനിൽതന്നെ പ്രളയത്തെ പ്രാപിക്കുന്നു എന്നാണു അതിന്റെ അൎത്ഥം. ഇങ്ങനെ പ്രാണങ്ങൾ ഉത്ക്രമിക്കുന്നില്ലെങ്കിൽ മൃതനാകുന്നതെ ഇല്ലല്ലോ എന്നാണെങ്കിൽ മൃതനാകുന്നതുമില്ല. എന്തെന്നാൽ അവൻ തുരുത്തിപോലെ പുറമേയുള്ള വായുകയറി വീൎത്തു നിശ്ചേഷ്ടനായിക്കിടക്കുകയാണു. ദേഹത്തിന്നേ മരണമുണ്ടാകുന്നുള്ളു എന്നു സാരം. ബന്ധനം നശിക്കുമ്പോൾ മുക്തനു എങ്ങും ഗമനമുണ്ടാകുന്നില്ലെന്നു വാക്യാൎത്ഥം 11.

ഉപ—യാജ്ഞവല്ക്യേതിഹോവാച—"യത്രായം പുരുഷോമ്രിയതേ-കിമേനം ന ജഹാതീതി. "നാമേ"തി. "അനന്തം വൈ നാമാനന്താവിശ്വേദേവാഃ അനന്തമേവ സതേനലോകം ജയതി:" 12:

| | |
|---|---|
| യാജ്ഞവല്ക്യ ഇതി ഉവാചഹ | = "യാജ്ഞവല്ക്യ"എന്നു വിളിച്ചു ആൎത്തഭാഗൻ ചോദിച്ചു— |

| | |
|---|---|
| യത്ര അയം പുരുഷഃ മ്രിയതേ | = "ഈ പുരുഷൻ മരിക്കുമ്പോൾ |
| കിം | = എന്താണ് |
| ഏനം നജഹാതി | = ഇവനെ വിട്ടുപിരിയാതിരിക്കുന്നതു്?" |
| നാമ ഇതി | = "നാമം" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു: |
| നാമ അനന്തം വൈ | = "നാമം അനന്ത (നിത്യ) മാകുന്നു. |
| വിശേ്വദേവാഃ | = വിശേ്വദേവന്മാർ |
| അനന്താഃ | = അനന്തന്മാരാകുന്നു. |
| തേന | = അതുകൊണ്ടു വിശേ്വദേവന്മാരെ താനായി കാണുന്നതുകൊണ്ടു |
| സഃ | = അവൻ |
| അനന്തം ഏവ ലോകം | = അനന്തമായ ലോകത്തെത്തന്നെ |
| ജയതി | = ജയിക്കുന്നു. |

ഭാഷ്യം—മുക്തന്റെ പ്രാണങ്ങൾ മാത്രമേ പരമാത്മാവിൽ ലയിക്കുന്നുള്ളോ? അതോ പ്രയോജകമായിട്ടുള്ളതെല്ലാം ലയിക്കുന്നുണ്ടോ? പ്രാണങ്ങൾ മാത്രമെ ലയിക്കുന്നുള്ളൂ എന്നും പ്രയോജകമായിട്ടുള്ളതെല്ലാം ലയിക്കുന്നില്ലെന്നും വരികിൽ, പ്രയോജകമെന്തെങ്കിലുമുണ്ടെങ്കിൽ പിന്നെയും പ്രാണങ്ങൾ ഉണ്ടാവാൻ ഇടയുണ്ടു്. കാമകർമ്മാദിയായ എല്ലാ പ്രയോജകവും പ്രളയത്തെ പ്രാപിക്കുമെങ്കിൽ, അപ്പോൾ മോക്ഷത്തിനു ന്യായമുണ്ടു്. ഈ സംഗതി വെളിപ്പെടുത്തുന്നതിനായിട്ടാണു "ഈ പുരുഷൻ മരിക്കുമ്പോൾ ഇവനെ വിട്ടുപോകാതിരിക്കുന്നതെന്താണ്?" എന്നുള്ള അടുത്ത ചോദ്യം. യാജ്ഞവൽക്യൻ "നാമംമാത്രമാണെ"ന്നു ഉത്തരംപറഞ്ഞു. കാമകർമ്മാദിയായ മററു പ്രയോജകങ്ങളെല്ലാം പ്രളയത്തെ പ്രാപിക്കുന്നു എന്നാണ് അതിന്റെ അർത്ഥം. ആകൃതിയോടുള്ള സംബന്ധംകൊണ്ടു നാമംമാത്രം ലയിക്കുന്നില്ല. അതു മാത്രമല്ല, നാമം അനന്തവുമാകുന്നു. നാമത്തിനുള്ള ആനന്ത്യം നിത്യത്വമാണ്. അതിന്റെ ആനന്ത്യത്തിന് അധികൃതരായ വിശേ്വദേവന്മാർ അനന്തന്മാരാണ്. ആ വിശേ്വദേവന്മാരെ താനായിക്കാണുന്നതുകൊണ്ടു് അവൻ അനന്തമായ ലോകത്തെത്തന്നെ ജയിക്കുന്നു. 12.

ഉപ—യാജ്ഞവൽക്യേതി ഹോവാച—"യത്രാസ്യ പുരുഷസ്യമൃതസ്യാഗ്നിം വാഗപ്യേതി, വാതം പ്രാണ, ശ്ചക്ഷുരാദിത്യം, മനശ്ചന്ദ്രം, ദിശഃ ശ്രോത്രം, പൃഥിവീം ശരീര, മാകാശമാത്മൗ ഷധീർലോമാനി, വനസ്പതീൻ കേശാഃ, അപ്സുലോഹിതം ച രേതശ്ച നിധീയതേ; ക്വായം തദാ പുരുഷോഭവതി?" ഇതി. "ആഹര സോമ്യ, ഹസ്തമാർത്തഭാഗ,ാ/ /വാമേവൈതസ്യ വേദിഷ്യാവോ, ന നാവേതത്സജന"ഇതി. തൗ ഹോത്ക്രമ്യ മന്ത്രയാംചക്രാതേ. തൗ ഹ യദൂചതുഃ കർമ്മ ഹൈവ തദൂചതുഃ; അഥ യത്പ്രശശംസതുഃ കർമ്മ ഹൈവ തത് പ്രശശംസതുഃ പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി, പാപഃ പാപേനേതി. തതോഹ ജാരത്കാരവ ആർത്തഭാഗ ഉപരരാമ. 13.

യാജ്ഞവൽക്യ ഇതി ഉവാചഹ = "യാജ്ഞവൽക്യ" എന്നു വിളിച്ചു ആ ർത്തഭാഗൻ ചോദിച്ചു:—
യത്ര = "എപ്പോഴാണോ
മൃതസ്യ അസ്യ പുരുഷസ്യ = മൃതനായ ഈ പുരുഷന്റെ
വാക് = വാക്ക്
അഗ്നിം അപ്യേതി = അഗ്നിയെ അപിഗമിക്കുന്നത്=അഗ്നിയിൽ ലയിക്കുന്നത്,
പ്രാണഃ വാതം = പ്രാണൻ വാതത്തെ(വായുവിനെ)യും
ചക്ഷുഃ ആദിത്യം = ചക്ഷുസ്സ് ആദിത്യനെയും
മനഃ ചന്ദ്രം = മനസ്സ് ചന്ദ്രനെയും
ശ്രോത്രം ദിശഃ = ശ്രോത്രം ദിക്കുകളെയും
ശരീരം പൃഥിവീം = ശരീരം പൃഥിവിയെയും
ആത്മാ ആകാശം = ആത്മാവ് (ഹൃദയം) ആകാശത്തെയും
ലോമാനി ഓഷധീഃ = രോമങ്ങൾ ഓഷധികളെയും
കേശാഃ വനസ്പതീൻ = കേശങ്ങൾ വൃക്ഷങ്ങളെയും അപിഗമിക്കുന്നത്,
ലോഹിതം ച രേതഃ ച = രക്തവും ശുക്ലവും
അപ്സു നിധീയതേ = അപ്പുകളിൽ നിക്ഷേപിക്കപ്പെടുന്നത്,
തദാ = അപ്പോൾ
അയം പുരുഷഃ = ഈ പുരുഷൻ
ക്വ ഭവതി = എവിടെയാകുന്നു?=എന്തിനെ ആശ്രയിച്ചിരിക്കുന്നു?"
ഇതി = എന്ന്.
സോമ്യ, ആർത്തഭാഗ = "സൌമ്യനായ ആർത്തഭാഗ,
ഹസ്തം ആഹര = കൈതരിക!
ആവാം ഏവ = നാം രണ്ടുപേരും മാത്രം
ഏതസ്യ = ഇതിനെ സംബന്ധിച്ച്
വേദിഷ്യാവഃ = നിരൂപണംചെയ്യാം.
നൗ = നമുക്ക്
ഏതത് = ഇത്
സജനേ = ജനങ്ങൾ ഉള്ളിടത്തുവച്ച്
ന = പാടില്ല."
ഇതി = എന്ന് യാജ്ഞവൽക്യൻ പറഞ്ഞു.
തൗ = അവർ
ഉത്ക്രമ്യ = ഉൽക്രമിച്ചിട്ട്=ആളുള്ള സ്ഥലത്തുനിന്ന് (പോയിട്ട്
മന്ത്രയാം ചക്രാതേ ഹ = മന്ത്രിച്ചു.
തൗ = അവർ
യത് ഊചതുഃ ഹ = എന്തുപറഞ്ഞുവോ
തത് (ശൃണു) = അതിനെ കേൾക്കുക!
കർമ്മ ഏവ തത് ഊചതുഃ ഹ = കർമ്മത്തെത്തന്നെയാണ് അവർ അവിടെ പറഞ്ഞത്.

| | |
|---|---|
| അഥ യത് പ്രശശംസതുഃ തത് (ശൃണു) | = അനന്തരം ഏതിനെ പ്രസംസിച്ചുവോ അതു കേൾക്കുക! |
| കമ്മ ഏവതത് പ്രശശംസതുഃ | = കമ്മത്തെത്തന്നെയാണു് അവർ അവിടെ പ്രശംസിച്ചതു്. |
| പുണ്യേന കമ്മണാ | = പുണ്യമായ കമ്മംകൊണ്ടു് |
| പുണ്യഃ ഭവതി വൈ | = പുണ്യനായിത്തീരുന്നു. |
| പാപേന പാപഃ | = പാപമായ കമ്മംകൊണ്ടു പാപനായിത്തീരുന്നു. |
| തതഃ | = അനന്തരം |
| ജരത്കാരവഃ ആത്തഭാഗഃ | = ജരത്കാരുഗോത്രജനായ ആത്തഭാഗൻ |
| ഉപരരാമ | = ഉപരമിച്ചു=വിരമിച്ചു. |

ഭാഷ്യം—ബന്ധനം, ഗ്രഹമെന്നും അതിഗ്രഹമെന്നും പറയുന്ന മൃത്യുവിൻെറ രൂപത്തിലുള്ളതാണെന്നു പറഞ്ഞു. ആ മൃത്യുവിനു മൃത്യുവുള്ളതുകൊണ്ടു മോക്ഷത്തിനും വഴിയുണ്ടു്. ആ മോക്ഷം, വിളക്ക് അണഞ്ഞു പോകുന്നതുപോലെ ഗ്രഹാതിഗ്രഹങ്ങൾ ഇവിടെത്തന്നെ ലയിച്ചുപോകുന്നതുമാണു്. ഗ്രഹാതിഗ്രഹങ്ങൾ എന്നു പറയുന്ന മൃത്യുരൂപമായ ആ ബന്ധനത്തിൻെറ പ്രയോജകമേതോ അതിൻെറ സ്വരൂപത്തെ നിർദ്ധാരണം ചെയ്യുന്നതിനായി അടുത്ത ബ്രാഹ്മണം ആരംഭിക്കുന്നു.

ഇവിടെ, ചിലർ പറയുന്നു:—"ഗ്രഹാതിഗ്രഹങ്ങൾ അവയുടെ പ്രയോജകത്തോടുകൂടി നശിച്ചാലും മുക്തിയുണ്ടാവുകയില്ല. നാമംമാത്രം ബാക്കിയായി, നിലത്തിൽനിന്നു ഉവർപോലെ തന്നിൽനിന്നുതന്നെ ഉണ്ടാകുന്ന അവിദ്യയാൽ പരമാത്മാവിൽനിന്നു പരിച്ഛിന്നനായും, ഭോജ്യമായ ജഗത്തിൽനിന്നും നിവൃത്തനായും, കാമകമ്മങ്ങൾ തീരെ നശിച്ചും ബന്ധമുക്തികളുടെ മദ്ധ്യേ സ്ഥിതിചെയ്കയേ ഉള്ളു. അവനു പരമാത്മൈകത്വദർശനംകൊണ്ടു ദ്വൈതദർശനം നീക്കേണ്ടിയിരിക്കുന്നു. അതിനാൽ, ഇതിനുമേൽ പരമാത്മദർശനം ആരംഭിക്കുവാൻപോകയാണു്". ഇങ്ങനെ അപവർഗ്ഗമെന്നു പറയുന്ന അന്തരാളാവസ്ഥയെ കല്പിച്ചു് ഉത്തരഗ്രന്ഥത്തിനു സംബന്ധം ഉണ്ടാക്കുന്നു.

അവരുടെ അഭിപ്രായത്തിൽ, കരണങ്ങളെല്ലാം നശിച്ച വിദേഹനു്, പരമാത്മദർശനമോ അതിനുപായങ്ങളായ ശ്രവണമനനനിദിധ്യാസനങ്ങളോ എങ്ങനെ സംഭവിക്കുമെന്നു പറയേണ്ടിയിരിക്കുന്നു. പ്രാണങ്ങളെല്ലാം ലയിച്ചവനെയാണല്ലോ നാമംമാത്രം ശേഷിച്ചിരിക്കുന്നവനെന്നു പറയുന്നതു്; "മൃതഃശേതേ" എന്നാണല്ലോ ശ്രുതി; അവനല്ലേ, പരമാത്മൈകത്വദർശനം ഉണ്ടാകുമെന്നു അവർ പറയുന്നതു്. ഇതു മനോരഥംകൊണ്ടുപോലും ഉപപാദിക്കുവാൻ സാധിക്കുന്നതല്ല. ഇനി, അവിദ്യാമാത്രം ബാക്കിയുള്ളവനും ഭോജ്യത്തിൽനിന്നു നിവൃത്തനും ആയ ജീവിച്ചിരിക്കുന്നവൻതന്നെയാണു് വിദ്യയ്ക്കു അധികാരി എന്നു പറയുന്നപക്ഷം, ജീവിച്ചിരിക്കുന്നവൻ ഭോജ്യത്തിൽനിന്നു നിവൃത്തനാകുന്നതിനു നിമിത്തമെന്താണെന്നുകൂടി പറയണം. സമസ്തദ്വൈതത്തിൻെറയും ഏകത്വമാകുന്ന ആത്മാവിനെ പ്രാപിക്കനിമിത്തമാണു ദ്വൈതത്തിൽനിന്നു വ്യാവൃത്തനായിത്തീരുന്നതെന്നാണെങ്കിൽ അതു മുമ്പേതന്നെ

ന്നെ നിരാകരിക്കപ്പെട്ടിട്ടുള്ളതാണ്. കർമ്മസഹിതമായ ദ്വൈതൈകത്വാത്മദർശനം തികഞ്ഞ വിദ്വാൻ മരിച്ച്, പ്രാണങ്ങൾ അവയുടെ കാരണങ്ങളിൽ ലയിക്കുമ്പോഴാണ ജഗദാത്മത്വത്തേയോ ഹിരണ്യഗർഭപദത്തെയോ പ്രാപിക്കുന്നത്. ജീവിച്ചിരിക്കുമ്പോൾതന്നെ ഭോജ്യത്തിൽനിന്ന നിവൃത്തനും പ്രാണങ്ങൾ ലയിച്ചിട്ടില്ലാത്തവനുമായ വിരക്തനാണ പരമാത്മദർശനത്തിന്ന് അധികാരി. ഒരു പ്രയത്നംകൊണ്ടുണ്ടാകുന്ന സാധനംകൊണ്ട രണ്ടും ലഭിക്കുവാൻ കഴിയുന്നതല്ല. ഹിരണ്യഗർഭപ്രാപ്തിസാധനമാണെങ്കിൽ അത് അതിൽനിന്നുള്ള നിവൃത്തിക്കു സാധനമാകയില്ല. പരമാത്മാഭിമുഖീകരണമാകുന്ന ഭോജ്യനിവൃത്തിക്കു സാധനമാണെങ്കിൽ അതു ഹിരണ്യഗർഭപ്രാപ്തിക്കു സാധനമാകയില്ല. ഏതാണോ ഗതിക്കു സാധനമാകുന്നത് അതു ഗതിനിവൃത്തിക്കും സാധനമാവുകയില്ല.

ഇനി, മരിച്ച ഹിരണ്യഗർഭനെ പ്രാപിച്ച് അനന്തരം പ്രാണങ്ങളെയെല്ലാം അതാതിന്റെ കാരണങ്ങളിൽ ലയിപ്പിച്ച നാമം മാത്രം ബാക്കിയുള്ളവനായി പരമാത്മജ്ഞാനത്തിൽ അധികാരിയായിത്തീരുന്ന എന്നാണ വാദമെങ്കിൽ, അപ്പോൾ അസ്മദാദികൾക്കുവേണ്ടി പരമാത്മജ്ഞാനോപദേശം ചെയ്തിരിക്കുന്നത് അനർത്ഥകമാണെന്ന വരും. "തദ്യോ ദേവാനാം" ഇത്യാദി ശ്രുതി, എല്ലാവർക്കും പുരുഷാർത്ഥത്തിനായി ബ്രഹ്മവിദ്യയെ ഉപദേശിക്കുന്നുണ്ടല്ലോ. അതിനാൽ ഈ കല്പന അത്യന്തനികൃഷ്ടവും ശാസ്ത്രത്തിന വെളിയിലുള്ളതും തന്നെ. ഇനി പ്രകൃതത്തെ അനുസരിക്കാം.—

ഗ്രഹാതിഗ്രഹരൂപമായ ബന്ധനത്തിന പ്രയോജകമെന്താണെന്നുള്ളതിനെ നിർദ്ധാരണംചെയ്യാനിച്ഛിച്ചുകൊണ്ട പറയുന്നു:—"സമ്യഗ്ദർശനമില്ലാത്ത, കൈ, കാല്, തല മുതലായവയോടുകൂടിയ ഈ പുരുഷൻ മരിച്ച്, വാക്ക് അഗ്നിയിലും, ചക്ഷുസ്സ് ആദിത്യനിലും, മനസ്സ് ചന്ദ്രനിലും, ശ്രോത്രം ദിക്കുകളിലും ശരീരം പൃഥിവിയിലും, ആത്മാവ്—അതായത് ആത്മാവിന്ന് അധിഷ്ഠാനമായ ഹൃദയാകാശം—ആകാശത്തിലും, രോമങ്ങൾ ഓഷധികളിലും, കേശങ്ങൾ വൃക്ഷങ്ങളിലും ലയിക്കുകയും, രക്തവും ശുക്ലവും അപ്പുകളിൽ നിക്ഷേപിക്കപ്പെടുകയും (നിക്ഷേപിക്കപ്പെടുക എന്ന പറഞ്ഞതു വാഗാദികളെ വീണ്ടും എടുക്കുമെന്നുള്ളതിന ലിംഗമാണ്) ചെയ്യുമ്പോൾ ഈ പുരുഷൻ എവിടെയാണ്? വാഗാദിശബ്ദങ്ങളെക്കൊണ്ട് ഇവിടെപ്പറഞ്ഞതെല്ലാം അവയുടെ അധിഷ്ഠാനദേവതകളെയാണ്. അല്ലാതെ മോക്ഷത്തിനമുമ്പു കരണങ്ങൾതന്നെ അപക്രമിക്കയില്ല. അഗ്ന്യാദിദേവതാംശങ്ങളാൽ അധിഷ്ഠിതങ്ങളല്ലാത്ത കരണങ്ങൾ, ജോലികഴിഞ്ഞു താഴത്തുവച്ച വെട്ടുകത്തി മുതലായവപോലെയാണ്. ദേഹമില്ലാതായിത്തീർന്ന, കർത്താവും അസ്വതന്ത്രനുമായ പുരുഷൻ അപ്പോൾ എന്തിനെ ആശ്രയിച്ചിരിക്കുന്നു? എന്നാണ ചോദിക്കുന്നത്. ഏതിനെ ആശ്രയിച്ചാണോ പുരുഷൻ വീണ്ടും കാര്യകരണസംഘാതത്തെ ഉപാദാനംചെയ്യുന്നത്, ഏതാണോ ഗ്രഹാതിഗ്രഹരൂപമായ ബന്ധനത്തിന പ്രയോജകമായിരിക്കുന്നത്, അത് എന്താണെന്നാണ ചോദ്യം.

ഇതിനുത്തരം പറയുന്നു:—"ഈ വിഷയത്തിൽ, സ്വഭാവം, യദൃച്ഛ, കാലം, കർമ്മം, ദൈവം, വിജ്ഞാനമാത്രം, ശൂന്യം ഇങ്ങനെപലവിധത്തിൽ,

മീമാംസകന്മാർ, ലോകായതന്മാർ, ജ്യൌതിഷികന്മാർ, ദേവതാകാണ്ഡീയന്മാർ, വിജ്ഞാനവാദികൾ, മാദ്ധ്യമികന്മാർ എന്നിവർ വാദിക്കുന്നുണ്ടു്. അതിനാൽ പലമാതിരിയിലുള്ള ഭിന്നാഭിപ്രായങ്ങൾക്കു വിഷയമായതുകൊണ്ടു് ജല്പരീതിയിൽ —സ്വപക്ഷസ്ഥാപനത്തോടും പരപക്ഷനിരാകരണത്തോടും രണ്ടുപേർ തമ്മിൽ ചെയ്യുന്ന വാദമാണു ജല്പം—ഇതിൽ വസ്തുനിർണ്ണയം ചെയ്യാൻ പാടില്ല. ഈ വിഷയത്തിൽ വസ്തുനിർണ്ണയംചെയ്യാൻ താൻ ആഗ്രഹിക്കുന്നെങ്കിൽ കൈതരിക. നമുക്കു രണ്ടുപേർക്കുംകൂടി അറിയേണ്ടതിനെ നിരൂപണം ചെയ്യാം. അതു നമുക്കു് ഈ ആൾക്കൂട്ടത്തിൽവച്ചു സാധിക്കയില്ല. അതിനാൽ വിചാരണചെയ്യാനായി ഒരു ഏകാന്തത്തിൽ പോവാം".

"തൌഹ" ഇത്യാദി ശ്രുതിയുടെ വചനമാണു്. യാജ്ഞവല്ക്യനും ആർത്തഭാഗനുംകൂടി ആൾക്കൂട്ടത്തിൽനിന്നു് ഏകാന്തത്തിൽ പോയി. ലൌകികരായ വാദികളുടെ പക്ഷങ്ങളെ ഓരോന്നായി എടുത്തു വിചാരണചെയ്തു. അവർ അവിടെ, പൂർവ്വപക്ഷങ്ങളെ എല്ലാംതള്ളിക്കളഞ്ഞിട്ടു്, വീണ്ടുംവീണ്ടും കാര്യകരണങ്ങളുടെ ഉപാദാനത്തിനു ഹേതുവായിത്തീർച്ചപ്പെടുത്തിയതു കർമ്മത്തെത്തന്നെയാണു്. കർമ്മത്തെ മാത്രമെന്നല്ല; കാലം, കർമ്മം, ദൈവം, ഈശ്വരൻ ഇങ്ങിനെ അംഗീകരിക്കപ്പെട്ടിട്ടുള്ള ഹേതുക്കളിൽ അവർ പ്രശംസിച്ചതു കർമ്മത്തെത്തന്നെയാണു്. അതിനാൽ ഗ്രഹാതിഗ്രഹാദി കാര്യകരണങ്ങളുടെ വീണ്ടുംവീണ്ടുമുള്ള ഉപാദാനത്തിനു നിമിത്തമായിരിക്കുന്നതു കർമ്മമാണെന്നു തീർച്ചപ്പെട്ടിരിക്കുന്നു. അതിനാൽ ശാസ്ത്രത്തിൽ വിധിക്കപ്പെട്ടിട്ടുള്ള പുണ്യകർമ്മത്താൽ പുണ്യനായും അതിനു വിപരീതമായുള്ള പാപകർമ്മത്താൽ വിപരീതമായി പാപനായും തീരുന്നു.

ഇങ്ങനെ യാജ്ഞവല്ക്യൻ എല്ലാപ്രശ്നങ്ങളേയും നിർണ്ണയംചെയ്തു കഴിഞ്ഞപ്പോൾ, യാജ്ഞവല്ക്യനെ തോല്പിക്കാൻ തനിക്കു സാധിക്കയില്ലെന്നുകണ്ടു് ആർത്തഭാഗൻ അടങ്ങി. 13

ബൃഹദാരണ്യകോപനിഷത്തിൽ മൂന്നാമദ്ധ്യായത്തിൽ രണ്ടാമത്തേതായ ആർത്തഭാഗബ്രാഹ്മണം കഴിഞ്ഞു.

---

## മൂന്നാമദ്ധ്യായം മൂന്നാം ബ്രാഹ്മണം.

ഭാഷ്യം—ഗ്രഹാതിഗ്രഹരൂപമാണു ബന്ധനമെന്നും, അതിൽനിന്നും അതിന്റെ പ്രയോജകത്തിൽനിന്നുമാണു മുക്തൻ മുക്തനാകുന്നതെന്നും അതിനാൽ ബദ്ധനായിട്ടാണു സംസരിക്കുന്നതെന്നും, അതാണു മൃത്യുവെന്നും, അതിനും മൃത്യു ഉള്ളതുകൊണ്ടു് അതിൽനിന്നു മോക്ഷത്തിനു വഴിയുണ്ടെന്നും, മുക്തൻ എങ്ങും പോകുന്നില്ല എന്നും വിളക്കു് അണയുന്നതുപോലെ എല്ലാം പരമാത്മാവിൽ ലയിച്ചു നാമംമാത്രം ശേഷിക്കുന്നവനായിത്തീരുകയാണെന്നും തീർച്ചപ്പെട്ടു- സംസരിക്കുന്നവർക്കും മോക്ഷം പ്രാപിക്കുന്നവർക്കും കാര്യകരണങ്ങൾക്കു സ്വകാരണങ്ങളോടുള്ള സംസർഗ്ഗം തുല്യമാണെങ്കിലും മുക്തന്മാർ പിന്നെ ഒരിക്കലും അവയെ ഉപാദാനം ചെയ്യുന്നില്ലെന്നും

എന്നാൽ സംസാരികൾ വീണ്ടും വീണ്ടും അവയെ ഉപാദാനം ചെയ്യുന്ന എന്നും, അതിന് അവരെ പ്രേരിപ്പിക്കുന്നതു കർമ്മമാണെന്നും വിചാരണചെയ്തു പൂർവ്വഗ്രന്ഥത്തിൽ തീർച്ചപ്പെടുത്തുകയും ചെയ്തു. ആ കർമ്മം ക്ഷയിച്ചു സർവ്വും ലയിച്ചു നാമമാത്രം ശേഷിക്കുന്നതാണ് മോക്ഷം. ആ കർമ്മം പുണ്യപാപാത്മകമാണെന്നും "പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി, പാപഃ പാപേന" എന്നതിനാൽ അവധാരണംചെയ്തു. ഈ കർമ്മമാണ് സംസാരത്തെ ഉണ്ടാക്കുന്നത്.

അതിൽ, അപുണ്യമായ കർമ്മംകൊണ്ട്, സ്വതേതന്നെ ദുഃഖം അധികമുള്ള സ്ഥാവരജംഗമങ്ങളിലും, നരകതിര്യക്പ്രേതാദികളിലും വീണ്ടും വീണ്ടും ജനിച്ചും മരിച്ചും ദുഃഖത്തെ അനുഭവിക്കുന്ന എന്നുള്ളതു രാജമാർഗ്ഗംപോലെ സർവ്വലോകപ്രസിദ്ധമാണ്. "പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി" എന്ന പറഞ്ഞ ശാസ്ത്രവിഹിതമായ പുണ്യകർമ്മത്തെയാണ് ശ്രുതി ചർച്ചചെയ്യുന്നത്. പുണ്യമായ കർമ്മംതന്നെയാണ് സർവ്വപുരുഷാർത്ഥസാധനമെന്ന എല്ലാ ശ്രുതിസ്മൃതികളും വാദിക്കുന്നുമുണ്ട്. അതിനാൽ മോക്ഷാർത്ഥമായതുകൊണ്ട്, അതും പുണ്യകർമ്മംകൊണ്ടു സാധിക്കാവുന്നതാണെന്ന വന്നുകൂടുന്നു. പുണ്യത്തിന് എത്രയ്ക്കെത്രയ്ക്ക് ഉൽകൃഷ്ടമുണ്ടോ, അത്രയ്ക്കത്രയ്ക്ക ഫലവും ഉൽകൃഷ്ടമായിരിക്കും. അതിനാൽ ഏററവും ഉയന്ന തരത്തിലുള്ള പുണ്യോൽകൃഷ്ടംകൊണ്ടു മോക്ഷം സിദ്ധിക്കും എന്ന് ആശങ്ക ഉണ്ടാവാം. ആ ആശങ്കയെ തീർക്കേണ്ടിയിരിക്കുന്നു. കർമ്മവും അതിൻെറ ഫലവും വ്യാകൃതങ്ങളായ നാമരൂപങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ളവയാകയാൽ, ജ്ഞാനത്തോടുകൂടിയ ഉൽകൃഷ്ടമായ കർമ്മത്തിന് ഇത്രത്തോളമേ ഗതിയുള്ളൂ എന്നും, കാര്യമല്ലാത്തതും, നിത്യവും, അവ്യാകൃതസ്വഭാവമുള്ളതും നാമരൂപങ്ങളല്ലാത്തതും, ക്രിയാകാരകഫലസ്വഭാവരഹിതവുമായ മോക്ഷത്തിൽ കർമ്മത്തിനു വ്യാപാരമില്ലെന്നും, കർമ്മത്തിനു വ്യാപാരമുള്ളതൊക്കെ സംസാരംതന്നെയാണെന്നും കാണിക്കുവാൻവേണ്ടി അടുത്തബ്രാഹ്മണം ആരംഭിക്കുന്നു.

എന്നാൽ ചിലർ,വിദ്യയോടുകൂടി, ഫലേച്ഛകൂടാതെകർമ്മമനുഷ്ഠിച്ചാൽ, അത്, മന്ത്രം, പഞ്ചസാരമുതലായവയോടുചേർന്നവിഷം തയിർ മുതലായവയെപ്പോലെ വേറൊരു ഫലത്തെ ഉണ്ടാക്കുമെന്നും അതിനാൽ കർമ്മംകൊണ്ടു മോക്ഷം ഉണ്ടാകുമെന്നും പറയുന്നു. എന്നാൽ അതു ശരിയല്ല. മോക്ഷം ഉണ്ടാക്കാവുന്നതല്ല. മോക്ഷമെന്നു പറയുന്നതു ബന്ധനനാശമാണെന്നും അല്ലാതെ ഒന്നിൻെറയും കാര്യമായിട്ടുള്ളതല്ലെന്നും, ബന്ധനം അവിദ്യയാണെന്നും നാം മുമ്പു പറഞ്ഞിട്ടുണ്ട്. അവിദ്യയ്ക്കു കർമ്മംകൊണ്ടു നാശംവരാൻ ന്യായവുമില്ല. എന്നുമാത്രമല്ല, കർമ്മത്തിൻെറ സാമർത്ഥ്യത്തിനു വിഷയമേതെല്ലാമെന്നു നാം കണ്ടിട്ടുമുണ്ട്. ഉൽപത്തി, ആപ്തി, വികാരം, സംസ്കാരം ഇവയാണല്ലോ കർമ്മസാമർത്ഥ്യത്തിനുള്ള വിഷയങ്ങൾ. ഉൽപാദിപ്പിക്കുന്നതിനോ, പ്രാപിപ്പിക്കുന്നതിനോ, വികരിപ്പിക്കുന്നതിനോ, സംസ്കരിക്കുന്നതിനോമാത്രമേ കർമ്മത്തിനു സാമർത്ഥ്യമുള്ളൂ. ഇതിനു പുറമേ കർമ്മസാമർത്ഥ്യത്തിനു വിഷയമില്ല. ഉണ്ടെന്നു ലോകത്തിൽ പ്രസിദ്ധിയില്ല. മോക്ഷം ഇവയിൽ ഒന്നാണെന്നു പറയുവാനും തരമില്ല. അതു നിത്യമാകയാൽ

ഉൽപാദ്യമല്ല. ആത്മാവായതുകൊണ്ടു പ്രാപ്യമല്ല, കൂടസ്ഥമായതുകൊണ്ടു വികാര്യമല്ല, നിത്യശുദ്ധമായതുകൊണ്ടും നിർഗ്ഗുണമായതുകൊണ്ടും സംസ്കാര്യവുമല്ല. അവിദ്യയാൽമാത്രം മറഞ്ഞിരിക്കുന്നതാണു്.

പൂർവ്വപക്ഷം—"സമ്മതിച്ചു. എന്നാൽ നിങ്ങൾപറഞ്ഞ സ്വഭാവമെല്ലാം വെറും കർമ്മത്തിനുള്ളതുമാത്രമാണു്. വിദ്യയോടുകൂടിയ നിരഭിസന്ധിയായ കർമ്മത്തിനാകട്ടെ സ്വഭാവം വേറെയാണു്. ഒരുവിധം സ്വഭാവമുള്ളതെന്നു് തീർച്ചയായി അറിയപ്പെട്ടിട്ടുള്ള വിഷം ദധിമുതലായ പദാർത്ഥങ്ങൾക്കു്, മന്ത്രം, പഞ്ചസാരമുതലായവ ചേരുമ്പോൾ മററുവിഷയത്തിൽ സാമർത്ഥ്യംകണ്ടിട്ടുണ്ടല്ലോ. അതുപോലെ, കേവലമായിരിക്കുമ്പോൾ ഉൽപത്ത്യാദികളിൽ സാമർത്ഥ്യമുള്ള കർമ്മത്തിനു വിദ്യയോടു ചേരുമ്പോൾ മോക്ഷത്തിൽസാമർത്ഥ്യമുണ്ടാകുന്നു എന്നു വിചാരിച്ചുകൂടയോ?"

സമാധാനം—"പാടില്ല. കർമ്മത്തിനുമുമ്പു പറഞ്ഞ വിഷയങ്ങൾക്കപ്പുറമേ വേറൊരു വിഷയത്തിലും സാമർത്ഥ്യമുള്ളതായി, പ്രത്യക്ഷംകൊണ്ടോ, അനുമാനംകൊണ്ടോ, ഉപമാനംകൊണ്ടോ, അർത്ഥാപത്തികൊണ്ടോ ആഗമംകൊണ്ടോ തെളിഞ്ഞിട്ടില്ല. അതിനാൽ അതിനു പ്രമാണമില്ല."

പൂർവ്വപക്ഷം—"കർമ്മം മുക്തിസാധനമാണെന്നുള്ളതു്, പ്രത്യക്ഷാദികളൊന്നുംകൊണ്ടു സിദ്ധിക്കയില്ലെങ്കിലും അർത്ഥാപത്തികൊണ്ടു സിദ്ധിക്കും. എങ്ങനെഎന്നാൽ—ശ്രുതിയിൽ, ജീവിച്ചിരിക്കുന്നാൻ നിത്യകർമ്മങ്ങൾ ചെയ്യണമെന്നു വിധിച്ചിട്ടുണ്ടു്. അവയ്ക്കു ഫലമൊന്നും പറഞ്ഞിട്ടുമില്ല. ഫലമൊന്നുമില്ലാത്തപക്ഷം ആളുകൾ അവയിൽ പ്രവർത്തിക്കയില്ല. അതിനാൽ എന്തെങ്കിലും ഒരു ഫലം കല്പിക്കാതെതരമില്ല. "വിശ്വജിതായജേത" എന്നുള്ളിടത്തും ഫലം പറഞ്ഞിട്ടില്ലെങ്കിലും ആരാണു യാഗം ചെയ്യേണ്ടതെന്നു പറഞ്ഞിട്ടില്ലാത്തതുകൊണ്ടു എല്ലാവരും ആഗ്രഹിക്കുന്ന സ്വർഗ്ഗത്തെ ഫലമായികല്പിച്ചു്, സ്വർഗ്ഗത്തെ ആഗ്രഹിക്കുന്നവൻ വിശ്വജിത്തുകൊണ്ടു യജിക്കണമെന്നു നിർണ്ണയിക്കുന്നതുപോലെ ഇവിടെ ചെയ്യാൻ നിവൃത്തിയില്ല. എന്തെന്നാൽ ഇവിടെ "ജീവൻ ജുഹുയാൽ"എന്നുപറയുന്നതുകൊണ്ടു ആരാണു അനുഷ്ഠിക്കേണ്ടവൻ എന്നു നിശ്ചയമുണ്ടു്. അതിനാൽ വിശ്വജിന്ന്യായമനുസരിച്ചു സ്വർഗ്ഗത്തെ ഫലമായികല്പിക്കുവാൻ പാടില്ല. ബാക്കിയുള്ളതു മോക്ഷമാണു്. അതിനാൽ അതുതന്നെയാണു നിത്യകർമ്മങ്ങളുടെ ഫലമെന്നു സിദ്ധിക്കുന്നു."

സമാധാനം—"നിങ്ങൾ പറഞ്ഞതു നിത്യകർമ്മങ്ങളുടെ വിഷയത്തിൽ വിശ്വജിന്ന്യായമെടുക്കുവാൻ പാടില്ലെന്നല്ലേ? മോക്ഷത്തെ ഫലമായിക്കല്പിക്കുന്നതു വിശ്വജിന്ന്യായമല്ലേ? എന്തെങ്കിലും ഒരുഫലം കൽപിക്കാത്തപക്ഷം ആളുകൾ അതിൽ പ്രവർത്തിക്കയില്ലെന്നുവച്ചു വിശ്വജിത്തിൽ സ്വർഗ്ഗത്തെ ഫലമായിക്കല്പിക്കുന്നു. അതുപോലെ ഇവിടെ നിങ്ങൾ മോക്ഷത്തെ കല്പിക്കുന്നു രണ്ടിനുംതമ്മിൽ ഒരു വ്യത്യാസവുമില്ല. അപ്പോൾ വിശ്വജിന്ന്യായം പാടില്ലെന്നുപറയുന്നതു് എങ്ങനെയാണു്? ഫലം കല്പിക്കയും വിശ്വജിന്ന്യായം അല്ലെന്നു പറകയും ചെയ്യുന്നതു പരസ്പരവിരുദ്ധമാണു്. മോക്ഷം ഫലമേഅല്ലെന്നു പറകയാണെങ്കിൽ അതു നിങ്ങളുടെ പ്രതിജ്ഞയെ നിങ്ങൾ ഉപേക്ഷിക്കുകയായിരിക്കും. കർമ്മം, വിഷദധ്യാദികളെപ്പോലെ കാര്യാ

ന്നാതെ (സ്വതേ ഉള്ള നിലയിൽ ഉണ്ടാക്കാത്ത മറ്റൊരു കാര്യത്തെ) ഉണ്ടാക്കുന്നതായിട്ടല്ലേ നിങ്ങൾ പ്രതിജ്ഞചെയ്തിട്ടുള്ളത്? ആ കർമ്മകാര്യമായ മോക്ഷം ഫലമേ അല്ലെന്ന പറയുന്നതു പ്രതിജ്ഞാഹാനിതന്നെ. കർമ്മത്തിന്റെ കാര്യമാണ മോക്ഷമെന്ന പറയുമ്പോൾ മോക്ഷത്തിന സ്വർഗ്ഗാദിഫലങ്ങളെക്കാൾ വിശേഷമെന്താണെന്നും പറയണം. ഇനി, കർമ്മകാര്യമല്ല മോക്ഷം എങ്കിൽ നിത്യങ്ങളായ കർമ്മങ്ങളുടെ ഫലമാണ മോക്ഷം എന്ന പറയുന്നതിന്റെ അർത്ഥമെന്താണെന്ന പറയണം. കാര്യമെന്നും ഫലമെന്നുമുള്ള രണ്ടു ശബ്ദം പ്രയോഗിച്ചതുകൊണ്ടുമാത്രം വിശേഷം കല്പിക്കുവാൻ സാധിക്കയില്ല. മോക്ഷം ഫലമല്ല, നിത്യങ്ങളായ കർമ്മങ്ങളാൽ ഉണ്ടാക്കപ്പെടുന്നതാണ എന്നും നിത്യകർമ്മങ്ങളുടെ ഫലമാണ കാര്യമല്ല എന്നും പറയുന്നത്, അഗ്നി തണുത്തതാണെന്ന പറയുന്നതുപോലെ പരസ്പരവിരുദ്ധമാണ്."

പൂർവ്വപക്ഷം—"മോക്ഷം ജ്ഞാനത്താൽ ഉണ്ടാക്കപ്പെടുന്നതല്ലെങ്കിലും ജ്ഞാനത്തിന്റെ കാര്യമാണെന്ന പറയുന്നില്ലേ? അതുപോലെ കർമ്മത്തിന്റെ കാര്യമെന്നും പറയുന്നു."

സമാധാനം—"ജ്ഞാനം അജ്ഞാനംകൊണ്ടുള്ള വ്യവധാനത്തെ (മറവിനെ) നശിപ്പിക്കുന്നതുകൊണ്ടു മോക്ഷത്തെ ജ്ഞാനത്തിന്റെ കാര്യമെന്ന് ഉപചാരമായിപ്പറയുന്നതാണ്. അതുപോലെ കർമ്മം അജ്ഞാനത്തെ നിവർത്തിപ്പിക്കയില്ല. അജ്ഞാനമല്ലാതെ വേറൊരു വ്യവധാനം മോക്ഷത്തിന കല്പിക്കുവാനും സാധിക്കയില്ല; എന്തെന്നാൽ മോക്ഷം നിത്യവും സാധകന്റെ സ്വരൂപത്തിൽനിന്ന അഭിന്നവുമാകുന്നു. അങ്ങനെ മോക്ഷമല്ലാതെ വേറൊരുവ്യവധാനമുണ്ടായിരുന്നെങ്കിൽ അതിനെ കർമ്മം നിവർത്തിപ്പിക്കുന്നെന്ന വാദിക്കാമായിരുന്നു എന്നാൽ അങ്ങനെ ഒന്നില്ല."

പൂർവ്വപക്ഷം—"കർമ്മവും ജ്ഞാനത്തെപ്പോലെ അജ്ഞാനത്തെത്തന്നെ നിവർത്തിപ്പിക്കുന്നു എന്ന വിചാരിച്ചുകൂടയോ?"

സമാധാനം "പാടില്ല. കർമ്മം ജ്ഞാനത്തിൽനിന്ന വിലക്ഷണമാണ്. അനഭിവ്യക്തിരൂപമായ അജ്ഞാനം അഭിവ്യക്തിരൂപമായ ജ്ഞാനവുമായി വിരുദ്ധമാണ്. കർമ്മമാകട്ടെ, അജ്ഞാനത്തോടുവിരുദ്ധമല്ല. അതിനാൽ കർമ്മം ജ്ഞാനവിലക്ഷണമാണ്. അജ്ഞാനമെന്നതു ജ്ഞാനാഭാവമായാലും സംശയജ്ഞാനമായാലും വിപരീതജ്ഞാനമായാലും അതെല്ലാം ജ്ഞാനത്താൽ നിവർത്തിപ്പിക്കപ്പെടുന്നതാണ്. എന്നാൽ കർമ്മം ഇവയിൽ ഒന്നിനോടും വിരുദ്ധമല്ലാത്തതിനാൽ ഒന്നിനേയും നിവർത്തിപ്പിക്കയില്ല."

പൂർവ്വപക്ഷം—"കർമ്മങ്ങൾക്കു അദൃഷ്ടമായ അജ്ഞാനനിവർത്തകത്വം കല്പിക്കണം."

സമാധാനം—"ജ്ഞാനംകൊണ്ടു അജ്ഞാനനിവൃത്തിവരുന്നതു അറിയാവുന്നതായിരിക്കെ അദൃഷ്ടമായ നിവൃത്തി കല്പിക്കുന്നതു യുക്തമല്ല. നെല്ലിന്റെ ഉമി കുത്തുന്നതുകൊണ്ടു പോകുന്നതായി അറിയാവുന്നപ്പോൾ അഗ്നിഹോത്രാദികർമ്മങ്ങളുടെ ഫലമായി അദൃഷ്ടമായിട്ടു ഉമി പോകുന്നതായികല്പിക്കാറില്ലല്ലോ, അതുപോലെ അജ്ഞാനനിവൃത്തിയും നിത്യകർമ്മങ്ങളുടെ കാ

ത്ഥമായി അദൃഷ്ടമായിട്ടുണ്ടാകുന്നതായി കല്പിക്കുവാൻ പാടുള്ളതല്ല. കൎമ്മം ജ്ഞാനത്തോടു വിരുദ്ധമാണെന്നു നാം പലപ്പോഴും പറഞ്ഞിട്ടുണ്ടു്. അതിനാൽ കൎമ്മത്തോടുകൂടിയ ജ്ഞാനംകൊണ്ടാണു അജ്ഞാനനിവൃത്തിവരുന്നതെന്നു പറയാനും പാടില്ല. കൎമ്മങ്ങളോടു അവിരുദ്ധമായ ഹിരണ്യഗൎഭാദിവിജ്ഞാനമാകട്ടെ ദേവലോകപ്രാപ്തിക്കല്ലാതെ അജ്ഞാനനിവൃത്തിക്കു കാരണമാകയുമില്ല. "വിദ്യയാദേവലോകഃ" എന്നാണല്ലോ ശ്രുതി.

അതുമാത്രമല്ല; ശ്രുതിയിൽ പറഞ്ഞിട്ടുള്ള നിത്യങ്ങളായ കൎമ്മങ്ങൾക്കു ഫലം കല്പിക്കേണ്ടിവരുമ്പോഴും, കൎമ്മങ്ങൾക്കു വിരുദ്ധവും ദ്രവ്യഗുണകൎമ്മങ്ങളുടെ കാൎയ്യമേയല്ലാത്തതും കൎമ്മങ്ങൾക്കു നിഷ്പാദിപ്പിക്കാൻ സാമൎത്ഥ്യംതന്നെ കണ്ടില്ലാത്തതുമായ ഫലത്തെ കല്പിക്കണമോ, അതോ, കൎമ്മങ്ങൾക്കു നിഷ്പാദിപ്പിക്കുവാൻ സാമൎത്ഥ്യം കണ്ടിട്ടുള്ളതും, കൎമ്മങ്ങൾക്കു വിരുദ്ധമല്ലാത്തതുമായ ഫലത്തെ കല്പിക്കേണമോ? ഏതാണു ന്യായ്യം? ശ്രുതമായ നിത്യകൎമ്മവിധിയുടെ അൎത്ഥാപത്തി കൎമ്മങ്ങൾക്കു അവിരുദ്ധമായ ഫലത്തിൽതന്നെ ക്ഷീണമായിപ്പോകുന്നതുകൊണ്ടു, ആ അൎത്ഥാപത്തിയുടെ ബലത്താൽ, നിത്യമായ മോക്ഷത്തേയോ, മോക്ഷത്തിനു വ്യവധാനമായ അജ്ഞാനത്തിന്റെ നിവൃത്തിയേയോ നിത്യകൎമ്മങ്ങളുടെ ഫലമായി കല്പിക്കുവാൻ സാധിക്കയില്ല. എന്തെന്നാൽ, കൎമ്മങ്ങൾക്കും അജ്ഞാനത്തിനുംതമ്മിൽ വിരോധമില്ല. കൎമ്മത്തിന്റെ സാമൎത്ഥ്യത്തിനുള്ള വിഷയം ഉത്പത്തിമുതലായതാണെന്നു കണ്ടിട്ടുമുണ്ടു്. മോക്ഷം അതിൽനിന്നു വിലക്ഷണമാണു്. നിത്യകൎമ്മങ്ങൾക്കു എന്തെങ്കിലും ഫലം കല്പിക്കണമെന്നാണെങ്കിൽ കൎമ്മങ്ങൾക്കു വിരുദ്ധമല്ലാത്ത എന്തെങ്കിലും കല്പിച്ചുകൊള്ളണം."

പൂൎവ്വപക്ഷം—"പാരിശേഷ്യന്യായംകൊണ്ടു മോക്ഷംതന്നെ നിത്യകൎമ്മങ്ങൾക്കു ഫലമായി കല്പിക്കേണ്ടതാണു്. മറ്റെല്ലാകൎമ്മങ്ങൾക്കുംകൂടി മറ്റെല്ലാഫലവുമായി. മററുകൎമ്മങ്ങളുടെ ഫലമല്ലാതെ, കല്പിക്കുവാൻ തക്കതായി വേറേഫലമില്ല. മോക്ഷമേ ബാക്കിയായുള്ളു. അതു മറ്റൊരു കൎമ്മത്തിന്റെയും ഫലമല്ല; വേദവിത്തുകൾക്കു അതു ഫലമാണെന്നു സമ്മതവുമാണു്. അതിനാൽ അതുതന്നെ നിത്യകൎമ്മങ്ങളുടെ ഫലമായി കല്പിക്കപ്പെടണം.'

സമാധാനം—"ഈ വാദം ശരിയല്ല. എന്തെന്നാൽ, കൎമ്മഫലവ്യക്തികൾ അനന്തങ്ങളാകയാൽ മോക്ഷത്തിനു പാരിശേഷ്യം സിദ്ധിക്കയില്ല. പുരുഷന്മാരുടെ ഇച്ഛയ്ക്കു വിഷയങ്ങളായ കൎമ്മഫലങ്ങൾ ഇത്രയേ ഉള്ളു എന്നു സൎവ്വജ്ഞനല്ലാത്ത ആരും തിട്ടപ്പെടുത്തിയിട്ടില്ല. ഫലംപോലെതന്നെ ഫലസാധനങ്ങളും പുരുഷേച്ഛകളും അനന്തങ്ങളാണു്. എന്തെന്നാൽ അവയ്ക്കുള്ള ദേശത്തിനും കാലത്തിനും നിമിത്തത്തിനും ഒരു നിയമവുമില്ല. പുരുഷന്മാരുടെ ഇച്ഛയ്ക്കു വിഷയങ്ങളായ ഫലങ്ങളുടെ സാധനങ്ങൾ പുരുഷനാൽ ഇച്ഛിക്കപ്പെടുന്ന ഫലങ്ങളാൽ പ്രേരിപ്പിക്കപ്പെടുന്നവയുമാണു്. ഇങ്ങനെ പല പ്രാണികളിലായി ഇച്ഛാദികൾ അനന്തങ്ങളാണെന്നു മാത്രമല്ല, ഓരോ പ്രാണിയിലും ഇച്ഛ പല പ്രകാരത്തിലും പലതുമാകകൊണ്ടും ഫലങ്ങൾക്കും ഫലസാധനങ്ങൾക്കും ആനന്ത്യം സിദ്ധിക്കുന്നു. അവ അനന്ത

ങ്ങളായതുകൊണ്ടു ഇത്ര എന്നു് അറിയുന്നതിന്നു പുരുഷന്മാൎക്കു സാധിക്കയില്ല. സാധനങ്ങളും ഫലങ്ങളും ഇത്രയെന്നു നിശ്ചയമില്ലാതിരിക്കുമ്പോൾ മോക്ഷത്തിന്നു പാരിശേഷ്യം (ബാക്കിയുള്ളതെന്നുള്ള നില) സിദ്ധിക്കുന്നതെങ്ങനെ?"

പൂൎവ്വപക്ഷം—"ഓരോ കൎമ്മഫലത്തെയും അറിഞ്ഞിട്ടു മോക്ഷത്തിന്നു പരിശിഷ്ടത്വം നിശ്ചയിക്കാൻ സാധിക്കയില്ലെങ്കിലും, കൎമ്മഫലജാതിയെ എടുത്തു മോക്ഷത്തിന്നു പരിശിഷ്ടത്വം നിശ്ചയിക്കാം. ഇഷ്ടാവിഷയങ്ങളായ ഫലങ്ങളും അവയുടെ സാധനങ്ങളും അനന്തങ്ങളാണെങ്കിലും കൎമ്മഫലജാതിത്വം എല്ലാ കൎമ്മഫലങ്ങൾക്കും തുല്യമാണു്. മോക്ഷം ആ ജാതിയിൽപെട്ടതല്ലാത്തതുകൊണ്ടു്—കൎമ്മഫലമല്ലാത്തതുകൊണ്ടു—പരിശിഷ്ടമാകും. അതിനാൽ അതുതന്നെ നിത്യകൎമ്മങ്ങളുടെ ഫലമായി കല്പിക്കുന്നതാണു യുക്തം."

സമാധാനം—"അതു ശരിയല്ല. മോക്ഷം നിത്യകൎമ്മഫലമാണെന്നു സ്വീകരിച്ചാൽ അതും മററു കൎമ്മഫലങ്ങളുടെ ജാതിയിൽപെട്ടതായിത്തീരും. അപ്പോൾ പരിശിഷ്ടത്വത്തിന്നു ന്യായമില്ലാതാകും. അതിനാൽ, മോക്ഷത്തെ ഫലമായിക്കല്പിക്കാതെതന്നെ നിത്യകൎമ്മവിധിയ്ക്കു് ഉപപത്തിയുള്ളതുകൊണ്ടു്—അതായതു്, ഉത്പത്തി, ആപ്തി, വികാരം, സംസ്കാരം ഇവയിൽ ഏതെങ്കിലും നിത്യകൎമ്മഫലമാകാവുന്നതുകൊണ്ടു്—ശ്രുതാൎത്ഥാപത്തിയ്ക്കു ബലമില്ല."

പൂൎവ്വപക്ഷം—"നിങ്ങൾ പറയുന്ന ഉൽപത്തി മുതലായവയിൽ ഒന്നാണു മോക്ഷമെന്നു വയ്ക്കരുതോ?"

സമാധാനം—"പാടില്ല. മോക്ഷം നിത്യമായതുകൊണ്ടു് ഉദ്പാദ്യമാകുവാൻ തരമില്ല. അതുകൊണ്ടു—നിത്യമായതുകൊണ്ടു—തന്നെ അവികാൎയ്യവും, നിത്യമായതുകൊണ്ടും സാധനദ്രവ്യാത്മകമല്ലാത്തതുകൊണ്ടും അസംസ്കാൎയ്യവുമാകുന്നു. പാത്രം മുതലായതു പ്രോക്ഷണാദികൊണ്ടു സംസ്കരിക്കപ്പെടുന്നതുപോലെ, സാധനാത്മകമായ ദ്രവ്യമാണല്ലോ സംസ്കരിക്കപ്പെടുന്നതു്. യൂപം മുതലായവയെപ്പോലെ, സംസ്കരിക്കപ്പെടുന്നതോ സംസ്കാരംകൊണ്ടു നിഷ്പാദിപ്പിക്കപ്പെടുന്നതോ അല്ലതാനും മോക്ഷം. ഇനി ആപ്യമാണോ എന്നു നോക്കാനുള്ളൂ. മോക്ഷം, ആത്മസ്വഭാവമായതുകൊണ്ടും ഏകമായതുകൊണ്ടും ആപ്യവുമല്ല."

പൂൎവ്വപക്ഷം—"നിത്യകൎമ്മങ്ങൾ മററു കൎമ്മങ്ങളിൽനിന്നു വിലക്ഷണങ്ങളായിരിക്കുന്നതുകൊണ്ടു് അവയുടെ ഫലവും വിലക്ഷണമായിരിക്കേണ്ടതാണു്. അതിനാൽ മോക്ഷത്തെ അവയുടെ ഫലമായി കല്പിക്കേണ്ടതാണു്."

സമാധാനം—"നിത്യകൎമ്മങ്ങളും കൎമ്മത്വത്തെ പുരസ്കരിച്ചു ഇതരകൎമ്മങ്ങളോടു സലക്ഷണങ്ങളാണു്. അപ്പോൾ അവയുടെ ഫലവും ഇതരകൎമ്മഫലങ്ങളോടു സലക്ഷണമായിരുന്നുകൂടാത്തതു് എന്തുകൊണ്ടു്?"

പൂൎവ്വപക്ഷം—"നിത്യകൎമ്മങ്ങളുടെ നിമിത്തം മററു കൎമ്മങ്ങളുടെ നിമിത്തങ്ങളിൽനിന്നു വിലക്ഷണമാകയാൽ നിത്യകൎമ്മങ്ങൾക്കും അതുവഴി ഫലങ്ങൾക്കും വൈലക്ഷണ്യം സിദ്ധിക്കുന്നു."

സമാധാനം—"നിമിത്തവൈലക്ഷണ്യം ഫലവൈലക്ഷണ്യത്തിന്നു നി

മിത്തമാകയില്ല. ഗൃഹദാഹം മുതലായ നിമിത്തമുണ്ടാകുമ്പോൾ ക്ഷാമവതി മുതലായ ഇഷ്ടികൾ വിധിക്കപ്പെട്ടിട്ടുണ്ടു്. അതുപോലെ, ഭേദനം, സ്കന്ദനം മുതലായ നിമിത്തങ്ങളിൽ പ്രായശ്ചിത്തവും പറഞ്ഞിട്ടുണ്ടു്. അവയിലെല്ലാം നിമിത്തവൈലക്ഷണ്യമുണ്ടെങ്കിലും അവയ്ക്കൊന്നിനും മോക്ഷം ഫലമായിക്കല്പിക്കാറില്ല. നിത്യകർമ്മങ്ങളും നൈമിത്തികങ്ങൾ എന്ന നിലയിൽ ക്ഷാമവത്യാദികളോടു തുല്യങ്ങളാണ്. ജീവനാദി നിമിത്തത്തിലാണല്ലോ നിത്യകർമ്മങ്ങൾ വിധിക്കപ്പെട്ടിട്ടുള്ളതു്. അതിനാൽ നിത്യകർമ്മങ്ങൾക്കു നിമിത്തഭേദമുണ്ടെങ്കിലും മോക്ഷം ഫലമായിക്കല്പിക്കുവാൻ പാടില്ല.

ഇനിയും, നിത്യകർമ്മങ്ങൾ മററുകർമ്മങ്ങളിൽനിന്നു വിലക്ഷണങ്ങൾ തന്നെയെന്നുവച്ചാലും അവയുടെ ഫലം മോക്ഷമാണെന്നു കല്പിക്കുവാൻ നിവൃത്തിയില്ല. വെളിച്ചം എല്ലാവൎക്കും രൂപദൎശനത്തിനു സാധനമായിരിക്കെ, മൂങ്ങ മുതലായ ജന്തുക്കൾ വെളിച്ചംകൊണ്ടു രൂപത്തെ ഗ്രഹിക്കുന്നില്ലാത്തതിനാൽ ആവക ജന്തുക്കളുടെ ചക്ഷുസ്സിന്നു് മററുലോകത്തിന്റെ ചക്ഷുസ്സിൽനിന്നു വൈലക്ഷണ്യമുണ്ടെന്നുവച്ചു്, രസാദികൾ അവയുടെ ചക്ഷുസ്സിന്നു വിഷയമാകുമെന്നു കല്പിക്കാറില്ലല്ലോ. എന്തെന്നാൽ രസാദിഗ്രഹണത്തിൽ ചക്ഷുസ്സിന്നു സാമൎത്ഥ്യം എങ്ങും കണ്ടിട്ടില്ല. എത്രദൂരെപ്പോയാലും, ഏതുവിഷയത്തിലാണോ സാമൎത്ഥ്യം കണ്ടിട്ടുള്ളതു്, ആ വിഷയത്തിൽ തന്നൊ വല്ലവിശേഷവും കല്പിക്കാനേ പാടുള്ളൂ. അതിനാൽ മോക്ഷത്തിൽ സാമൎത്ഥ്യം കണ്ടിട്ടില്ലാത്ത കർമ്മങ്ങൾക്കു — അവ മററു കൎമ്മങ്ങളിൽനിന്നു വിലക്ഷണങ്ങൾ തന്നെയായിരുന്നാലും — മോക്ഷം ഫലമായിക്കല്പിക്കുവാൻ പാടില്ല.

പിന്നെ, മന്ത്രം, പഞ്ചസാര മുതലായവയോടു ചേൎന്ന വിഷം, തയിർ മുതലായവയേപ്പോലെ, വിദ്യയോടുചേൎന്ന നിത്യകൎമ്മങ്ങൾ വേറൊരുകാൎയ്യത്തെ ഉൽപാദിപ്പിക്കുമെന്നു പറയുകയുണ്ടായല്ലോ. ശരി, പ്രത്യേകതരത്തിലുള്ള ഒരു കാൎയ്യത്തെ ഉൽപാദിപ്പിച്ചുകൊള്ളട്ടെ; അതിനു ഒരു വിരോധവുമില്ല; അതു് ഇഷ്ടംതന്നെയാണ്. വിദ്യയോടുകൂടിച്ചെയ്യുന്ന നിരഭിസന്ധിയായ കൎമ്മം പ്രത്യേകതരത്തിലുള്ള മറെറാരു കാൎയ്യത്തെ ഉല്പാദിപ്പിക്കുന്നതിൽ ആൎക്കും ഒരു വിരോധവുമില്ല. "ദേവയാജിനഃ ശ്രേയാനാത്മയാജീ" ഇത്യാദിയിൽ ദേവയാജിയേക്കാൾ ആത്മയാജിയാണു ശ്രേഷ്ഠൻ എന്നു പറഞ്ഞിട്ടുണ്ടു്. എല്ലാ യജ്ഞത്തിലും ആത്മയജ്ഞമാണു ശ്രേഷ്ഠമെന്നു സ്മൃതിയിലുമുണ്ടു്. വിദ്യയോടുകൂടിയ കർമ്മം വിശിഷ്ടമായ കാൎയ്യത്തെ ഉൽപ്പാദിപ്പിക്കുന്നതാണെന്നു "യദേവ വിദ്യയാകരോതി" ഇത്യാദിയിൽ ഛാന്ദോഗ്യവും പറയുന്നു.

പരമാത്മദൎശനവിഷയത്തിൽ "സൎവ്വഭൂതേഷു ചാത്മാനം സൎവ്വഭൂതാനിചാത്മനി സംപശ്യന്നാത്മയാജീ വൈ സ്വാരാജ്യമധിഗച്ഛതി" എന്നു് മനു പ്രയോഗിച്ചിട്ടുള്ള ആത്മയാജിശബ്ദം നിത്യകൎമ്മം അനുഷ്ഠിക്കുന്നവന്റെ വിഷയത്തിലല്ലാത്തതുകൊണ്ടു്, ആത്മയാജിശബ്ദത്തിനു നിത്യകർമ്മാനുഷ്ഠായി എന്നു അൎത്ഥമില്ലെന്നു ശങ്കിക്കേണ്ട. അവിടെ സമമായി കാണുന്നവൻ നിത്യകർമ്മങ്ങൾ അനുഷ്ഠിച്ചില്ലെങ്കിലും ആത്മയാജിതന്നെ എന്നാണൎത്ഥം. അഥവാ മുമ്പു ആത്മയാജിയായിരുന്നവൻ സമദൃഷ്ടി

യായിത്തീൎന്ന പരമാത്മദൎശനത്തെ ലഭിക്കുമെന്നു അൎത്ഥം പറകയുമാകാം, എങ്ങനെ എന്നാൽ—

ആത്മയാജി ആത്മസംസ്കാരത്തിനുവേണ്ടി നിത്യങ്ങളായ കൎമ്മങ്ങളെ ചെയ്യുന്നു. "ഇദം മേ / നേനാങ്ഗം സംക്രിയതേ" എന്നു ശ്രുതിയുണ്ട്. അതുപോലെ, "ഗാൎഭൈൎഹോമൈഃ" ഇത്യാദി പ്രകരണത്തിൽ, നിത്യകൎമ്മങ്ങളുടെ പ്രയോജനം കാൎയ്യകരണങ്ങളുടെ സംസ്കാരമാണെന്നു കാണിക്കുന്നു. ആ കൎമ്മങ്ങളാൽ സംസ്കൃതനായ ആത്മയാജി സമമായി ദൎശിക്കുന്നതിനു സമൎത്ഥനായിത്തീരുകയും ചെയ്യുന്നു. അവന്ന് ഈ ജന്മത്തിലോ ജന്മാന്തരത്തിലോ സമമായ ആത്മദൎശനമുണ്ടാവുകയും അവൻ സ്വാരാജ്യത്തെ പ്രാപിക്കയും ചെയ്യുന്നു. എന്ന് മേൽകാണിച്ച മനുവചനത്തിനൎത്ഥം. ജ്ഞാനത്തോടുകൂടിയുള്ള നിത്യകൎമ്മങ്ങൾ ആത്മജ്ഞാനോൽപത്തിയ്ക്കു സാധനമാണെന്നു കാണിപ്പാൻവേണ്ടി ബ്രഹ്മവിത്തിന്റെ വിഷയത്തിൽ, മുമ്പിലത്തെ നില വിചാരിച്ച് ആത്മയാജിശബ്ദത്തെ പ്രയോഗിച്ചിരിക്കുന്നു എന്നേയുള്ളൂ.

വിദ്യയോടുകൂടിയതായാലും കൎമ്മം ബന്ധകാരണംതന്നെയാണെന്നുള്ളതിനു മേൽപറഞ്ഞ കാരണം മാത്രമല്ല; വേറെയും ന്യായമുണ്ട്. മനുതന്നെ,

"ബ്രഹ്മാ വിശ്വസൃജോ ധൎമ്മോ മഹാനവ്യക്തമേവ ച
ഉത്തമാം സാത്ത്വികീമേതാം ഗതിമാഹുൎമനീഷിണഃ"

എന്നുള്ളതിനാലും, ദേവതാസദൃശമായ ഐശ്വൎയ്യപ്രാപ്തിക്കു പുറമേ ഭൂതങ്ങളിൽ പ്രളയത്തെ പ്രാപിക്കയുമുള്ളതായി കാണിച്ചിരിക്കുന്നു. "നിവൃത്തം സേവമാനസ്തു ഭൂതാന്യപ്യേതി പഞ്ചവൈ" എന്നുള്ളതിനുപകരം "ഭൂതാന്യത്യേതി പഞ്ചവൈ"എന്നു പഠിച്ചുകൊണ്ടു, വിദ്യയോടുകൂടി അനുഷ്ഠിക്കുന്ന കൎമ്മങ്ങൾക്കു മുക്തിയാണു ഫലമെന്നു ചിലർ വാദിക്കുന്നുണ്ട്. എന്നാൽ ആ വാദം, ജ്ഞാനംമാത്രമാണു മുക്തിഹേതു എന്നു പ്രതിപാദിക്കുന്ന ഉപനിഷത്തിനു വിരുദ്ധമാകയാൽ, വേദാൎത്ഥജ്ഞാനം ശരിയായിട്ടില്ലാത്ത അവരുടെ വാദത്തേയോ അവൎക്കു ആധാരമായ ആ തെററായ പാഠത്തേയോ നാം വകവയ്ക്കേണ്ടതില്ല.

ഈ അദ്ധ്യായത്തിൽ ("ബ്രഹ്മാവിശ്വസൃജ" ഇത്യാദിയിൽ) പറയുന്ന ബ്രഹ്മംവരെയുള്ള കൎമ്മഫലരൂപമായ അൎത്ഥത്തിനും, അതിനുപുറമേയുള്ള ആത്മജ്ഞാനരൂപമായ അൎത്ഥത്തിനും കൎമ്മകാണ്ഡത്തോടും ഉപനിഷത്തിനോടും തുല്യാൎത്ഥത്വംകാണുന്നതുകൊണ്ടു, ഈ അദ്ധ്യായം അൎത്ഥവാദമാണെന്നു പറയാനും തരമില്ല. അതുമല്ല, വിധിച്ചതു ചെയ്യാതിരിക്കുക, തടുത്തതു ചെയ്ക മുതലായവയ്ക്കു സ്ഥാവരയോനികളിലും, ശ്വസൂകരാദിയോനികളിലും ജനിക്കയാണു ഫലമെന്നും ഇതിൽ പറയുന്നു. അവ പ്രത്യക്ഷത്തിൽ കാണുന്ന ഫലങ്ങളാണ്. വംഗദേശത്തിലും മററും, മരിച്ചതിനെ ഭക്ഷിക്കുന്ന പ്രേതങ്ങളെ പ്രത്യക്ഷമായി കാണുന്നുണ്ട്. വേദാധ്യയനമില്ലാത്ത സ്ത്രീ ശൂദ്രാദികൾ ഭൂതബാധിതരാകുമ്പോൾ വേദോച്ചാരണം ചെയ്യുന്നതായി കാണുന്നതുകൊണ്ടു ബ്രഹ്മഗ്രഹം (ബ്രാഹ്മണൻ മരിച്ചുണ്ടായ പ്രേതങ്ങൾ) ഉ

ണ്ടെന്നും അറിയാം. അതുകൊണ്ടു "ബ്രഹ്മാവിശ്വസൃജ" ഇത്യാദി വാക്യങ്ങൾക്ക അത്ഥവാദത്വം കൽപ്പിക്കുവാൻ നിവൃത്തിയില്ല.

ശ്രുതിസ്മൃതികളിൽ വിധിക്കയും തടുക്കയും ചെയ്തിട്ടുള്ളവയല്ലാതെ വേറെ വിഹിതങ്ങളോ പ്രതിഷിദ്ധങ്ങളോ ആയ കർമ്മങ്ങൾ ഉള്ളതായി അറിയുവാൻ ആക്കും സാധിക്കയില്ല. അങ്ങനെ വേറേ ഉണ്ടായിരുന്നെങ്കിൽ അവ അനുഷ്ഠിക്കുന്നതിന്റെയും അനുഷ്ഠിക്കാത്തതിന്റെയും ഫലമാണു്, പ്രത്യക്ഷാനുമാനങ്ങളെക്കൊണ്ടു് അറിയപ്പെടുന്ന പ്രേതം, ശ്വാവു്, സൂകരം, സ്ഥാവരം മുതലായവയുടെ യോനിയിലുള്ള ജന്മമെന്നു പറയാമായിരുന്നു. ഈ നികൃഷ്ടയോനികളിലുള്ള ജന്മം കർമ്മഫലമല്ലെന്നു പറഞ്ഞാൽ അതു് ആരും അങ്ഗീകരിക്കയുമില്ല. അതിനാൽ ഇവയെല്ലാം ശ്രുതിസ്മൃതികളിൽ വിധിച്ചതു ചെയ്യാത്തതിന്റെയും തടുത്തതു ചെയ്തതിന്റെയും ഫലമാണെന്നുതന്നെ സമ്മതിക്കണം. പ്രേതതിര്യക്സ്ഥാവരാദികൾ പാപകർമ്മത്തിന്റെ ഫലമായിരിക്കുന്നതുപോലെ ബ്രഹ്മാവുവരെയുള്ള ഉത്കൃഷ്ടപദങ്ങൾ പുണ്യകർമ്മത്തിന്റെയും ഫലങ്ങൾതന്നെയാണെന്നു് അറിയേണ്ടതാണു്. അതിനാൽ, "സ ആത്മനോ വപാമുദഖിദത്, സോ ഽരോദീത്" ഇത്യാദിപോലെ അഭൂതാത്ഥവാദമാണു് "ബ്രഹ്മാ വിശ്വസൃജ" ഇത്യാദി എന്നു പറയുവാൻ പാടില്ല.

ഇനി, "കർമ്മവിപാകപ്രകരണം അഭൂതാത്ഥവാദമല്ലെങ്കിൽ, വൈധർമ്മ്യദൃഷ്ടാന്തമായിക്കാണിച്ച "സ ആത്മന" ഇത്യാദിയും അഭൂതാത്ഥവാദമല്ലെ"ന്നു വാദിക്കയാണെങ്കിൽ അങ്ങനെതന്നെയിരുന്നുകൊള്ളട്ടെ. എന്നാലും കർമ്മവിപാകാധ്യായം അഭൂതാത്ഥവാദമാണെന്നു വരികയില്ല. ഞങ്ങളുടെ പക്ഷത്തിനു ദോഷവും ഒന്നുമുണ്ടാകയില്ല. "ബ്രഹ്മാ വിശ്വസൃജ" ഇത്യാദികൾ കാമ്യകർമ്മങ്ങളുടെ ഫലമാണെന്നും നിത്യകർമ്മഫലങ്ങളല്ലെന്നും വാദിക്കാനും സാധിക്കയില്ല. എന്തെന്നാൽ, കാമ്യകർമ്മങ്ങളുടെ ഫലം ദേവസാർഷ്ടിത (ദേവതകൾക്ക തുല്യമായ ഐശ്വര്യത്തെ പ്രാപിക്ക) യാണെന്നു പറഞ്ഞിട്ടുണ്ടു്. അതിനാൽ അഭിസന്ധിയോടുകൂടിയ നിത്യകർമ്മങ്ങളുടേയും സർവ്വമേധം, അശ്വമേധം, മുതലായവയുടേയും ഫലങ്ങളാണു് ബ്രഹ്മപദപ്രാപ്തി മുതലായവ-

പിന്നെ, യാതൊരു അഭിസന്ധി (ഫലേച്ഛ)യും കൂടാതെ, ആത്മസംസ്കാരത്തിനുവേണ്ടി മാത്രം നിത്യകർമ്മങ്ങളെ അനുഷ്ഠിക്കുന്നവക്ക് അവ ജ്ഞാനോത്പത്തിക്ക പ്രയോജനപ്പെടും. "ബ്രാഹ്മീയം ക്രിയതേ തനുഃ" എന്ന സ്മൃതി അതിനു പ്രമാണമാണു്. അവക്ക ചിത്തശുദ്ധിദ്വാരാ ഉപകാരകങ്ങളായതുകൊണ്ടു് നിത്യകർമ്മങ്ങൾ മോക്ഷസാധനങ്ങളാണെന്നു പറയുന്നതു് തെറ്റല്ല. ഇതെങ്ങനെയാണെന്നുള്ളതു് ആറാമധ്യായത്തിൽ, ജനകാഖ്യായിക അവസാനിക്കുന്നിടത്തു പറഞ്ഞുകൊള്ളാം. ദൃഷ്ടാന്തമായിപ്പറഞ്ഞ വിഷദധ്യാദികളുടെ കാര്യം പ്രത്യക്ഷാനുമാനങ്ങൾക്ക വിഷയമായതുകൊണ്ടു അവ വിശിഷ്ടകാര്യത്തെ ഉൽപാദിപ്പിക്കുന്നു എന്നുള്ളതിൽ വിരോധമില്ല എന്നാൽ വിദ്യയോടുകൂടിയ കർമ്മം കാര്യാന്തരത്തെ ഉൽപാദിപ്പിക്കുമെന്നുള്ളതു ശബ്ദംകൊണ്ടു മാത്രമല്ലാതെ മററു പ്രമാണംകൊണ്ടു് അറിവാൻ സാധിക്കയില്ല. വിദ്യയോടുകൂടിയ കർമ്മം മോക്ഷാരംഭകമാ

നശ്ശിക്കപ്പെടുന്നതായാലും, കേവലജ്ഞാനംകൊണ്ടു സമ്പാദിക്കപ്പെടുന്നതായാലും, അശ്വമേധം എല്ലാകൎമ്മങ്ങളിലും അങ്ങേഅററത്തേതാണ്. ഭ്രൂണഹത്യ (ഗൎഭമലസിക്കൽ)യെക്കാൾ വലിയ പാപവും അശ്വമേധത്തെക്കാൾ വലിയ പുണ്യവുമില്ലെന്നാണു സ്മൃതി. അശ്വമേധംകൊണ്ടു സമഷ്ടിയേയും വ്യഷ്ടികളേയും പ്രാപിക്കാം. അവയിൽ, അഗ്നി, ആദിത്യൻ, വായുതുടങ്ങി അണ്ഡത്തിന്റെ അന്തൎഭാഗത്തുള്ള വ്യഷ്ടിദേവതകളെ "സോഽഗ്നിരഭവത്" ഇത്യാദികൊണ്ടു കാണിച്ചുകഴിഞ്ഞു. സമഷ്ടിദേവതയെപ്പററി, "മൃത്യുരസ്യാऽऽത്മാഭവതി; ഏതാസാംദേവതാനാമേകോഭവതി" എന്നും പറഞ്ഞിട്ടുണ്ട്- മൃത്യുവാകട്ടെ, അശനായ ആകുന്ന ലക്ഷണത്തോടുകൂടിയതും, ബുദ്ധിസ്വരൂപവും, സമഷ്ടിയും, വ്യഷ്ടികൾ ഉണ്ടാകുന്നതിന്നു മുമ്പേ ഒന്നാമതായി ഉണ്ടായിട്ടുള്ളതും, വായുവും സൂത്രവും സത്യവും ഹിരണ്യഗൎഭനുമാകുന്നു. വ്യാകൃതം ആ മൃത്യുവിന്റെ വിഷയമാണ്. എല്ലാവ്യഷ്ടികളുടെയും സമഷ്ടിയുടെയും സ്വരൂപം ആമൃത്യുതന്നെ. എല്ലാഭൂതങ്ങളുടെയും അന്തരാത്മാവായ ലിംഗവും അമൂൎത്തരസവും അതാണ്. എല്ലാഭൂതങ്ങളുടെയും കൎമ്മങ്ങൾ അതിനെ ആശ്രയിച്ചിരിക്കുന്നു. കൎമ്മങ്ങളുടെയും കൎമ്മങ്ങളെ സംബന്ധിച്ച വിജ്ഞാനങ്ങളുടെയും പരമമായ ഫലം അതാണ്. അതിന്റെവിഷയം—അതായതു അതിന്റെ വ്യാപ്തിമണ്ഡലം—ഇത്രയെന്നു പറയേണ്ടിയിരിക്കുന്നു. ഇതു പറഞ്ഞാൽ ബന്ധഗോചരമായ സംസാരംമുഴുവൻ പറഞ്ഞുകഴിഞ്ഞു. ആ സമഷ്ടിരൂപമായും വ്യഷ്ടിരൂപമായുമുള്ള ആത്മദൎശനം അലൗകികമാണെന്നു കാണിക്കുന്നതിനായി, തന്നെ സംബന്ധിച്ചു നടന്നിട്ടുള്ള ഒരു കഥ ഭുജ്യു പറയുന്നു. അതുകൊണ്ട് എതിരാളിയുടെ ബുദ്ധിയെ കുഴക്കാമെന്നാണു അയാളുടെ വിചാരം.)

5 "ഞങ്ങൾ പണ്ട് മദ്രദേശത്തു ചരകന്മാർ—അധ്യയനത്തിനായി വ്രതമാചരിക്കുന്നവർ, അല്ലെങ്കിൽ ഋത്വിക്കുകൾ—ആയിട്ടു സഞ്ചരിച്ചിരുന്നു. അന്ന്, കപിഗോത്രജനായ പതഞ്ചലൻ എന്ന ഒരാളുടെ ഗൃഹത്തിൽ പോയിരുന്നു. അയാളുടെ പുത്രിക്കു ഒരു ഗന്ധൎവ്വന്റെ ഉപദ്രവം ഉണ്ടായിരുന്നു. (ഇവിടെ ഗന്ധൎവ്വൻ എന്നു പറഞ്ഞതു് അമാനുഷമായ ഒരു സത്വമോ, അല്ലെങ്കിൽ വിശിഷ്ടവിജ്ഞാനമുള്ളതായിക്കാണുന്നതുകൊണ്ടു, കുറേക്കൂടി ശരിയായി, ഋത്വിഗ്ദേവതയായ ഉപാസ്യാഗ്നിയോ ആണ്. വെറും ഒരു സത്വത്തിന് ഇതിൽ പറയുന്ന പ്രകാരത്തിലുള്ള വിശിഷ്ടവിജ്ഞാനമുണ്ടാവാൻ വഴിയില്ലാത്തതുകൊണ്ടാണു രണ്ടാമത്തെപക്ഷമാണു കൂടുതൽസ്വീകാൎയ്യമെന്നു പറഞ്ഞതു്) ആ ഗന്ധൎവ്വന്റെ ചുററുംകൂടി, ഞങ്ങൾ, "നീ ആര്? നിന്റെ പേരെന്തു്? നിന്റെ പരമാൎത്ഥമെന്തു്?" എന്നെല്ലാം ചോദിച്ചു. അവൻ പറഞ്ഞു:—"ഞാൻ ഒരു ഗന്ധൎവ്വനാണ്. സുധന്വാവെന്നു പേർ. ആംഗിരസൻ (ഗോത്രനാമം)". അനന്തരം ഭുവനകോശത്തിന്റെ പരിമാണത്തെഅറിയുന്നതിനായി എല്ലാവരും ഒരോന്നു ചോദിച്ചകൂട്ടത്തിൽ, ഞങ്ങളും മോശക്കാരല്ലെന്നു കാണിക്കുവാനായി "പാരിക്ഷിതന്മാർ എവിടെയായിരുന്നു" എന്ന് ഒരു ചോദ്യംചോദിച്ചു. ആ ഗന്ധൎവ്വൻ അതെല്ലാം ഞങ്ങൾക്കു പറഞ്ഞുതരികയുംചെയ്തു. (അതുകൊണ്ട്, എനിക്കു ദിവ്യന്മാരിൽനിന്നു ജ്ഞാനം ലഭിച്ചിട്ടുണ്ട്. അതു നിനക്കില്ല. അതിനാൽ നീ തോല്ക്കാൻ പോകുന്നു എന്നാണു വക്താവിന്റെ അഭിപ്രായം) ഇങ്ങനെ വിദ്യാസമ്പന്നനും ഗ

ന്ധർവ്വനിൽനിന്നു അറിവു സമ്പാദിച്ചിട്ടുള്ളവനുമായ ഞാൻ നിന്നോടു ചോദിക്കുന്നു, പാരിക്ഷിതന്മാർ എവിടെയായിരുന്നുഎന്ന്. അതു നിനക്കറിയാമോ? പാരിക്ഷിതന്മാർ എവിടെയായിരുന്നു? പറയൂ യാജ്ഞവല്ക്യ, പാരിക്ഷിതന്മാർ എവിടെയായിരുന്നു? (ഇവിടെ പാരിക്ഷിതന്മാർ എന്നു പറഞ്ഞിരിക്കുന്നതു് അശ്വമേധം ചെയ്തിട്ടുള്ളവരെയാണു്. ബ്രഹ്മഹത്യാദിപാപങ്ങളെല്ലാം ക്ഷയിക്കുന്നതിനു ഹേതുവായതുകൊണ്ടു അശ്വമേധത്തിനു പരിക്ഷിത്തു എന്നു പേർ. അതു ചെയ്തിട്ടുള്ളവർ പാരിക്ഷിതന്മാർ. അപ്രസിദ്ധമായ ഈ പേർ ഉപയോഗിച്ചതു യാജ്ഞവല്ക്യനെ കുഴക്കുന്നതിനാണു്.) 1

ഉപ: സഹോവാച:—"ഉവാച വൈ സോഽഗച്ഛൻ വൈ തേ തദ്യത്രാശ്വമേധയാജിനോഗച്ഛന്തീതി. ദ്വാത്രിംശതം വൈ ദേവരഥാഹ്ന്യാന്യയം ലോകഃ തം സമന്തം പൃഥിവീ ദ്വിസ്താവത് പര്യേതി. താം സമന്തം പൃഥിവീം ദ്വിസ്താവത് സമുദ്രഃ പര്യേതി. തദ്യാവതീ ക്ഷുരസ്യ ധാരാ യാവദ്വാ മക്ഷികായാഃ പത്രം താവാനന്തരേണാഽഽകാശഃ. താനിന്ദ്രഃസുപർണ്ണോ ഭൂത്വാ വായവേ പ്രായച്ഛത്. താൻ വായുരാത്മനി ധിത്വാ തത്രാഗമയദ് യത്രാശ്വമേധയാജിനോഽഭവന്നിത്യേവമിവ വൈ സ വായു മേവ പ്രശശംസ. തസ്മാദ്വായുരേവ വ്യഷ്ടിർവായുഃ സമഷ്ടിഃ. അപപുനർമ്മൃത്യും ജയതി യ ഏവം വേദ. തതോഹ ഭുജ്യുർലാഹ്യായനിരുപരരാമ. 2.

| | |
|---|---|
| സഃ | = അവൻ=യാജ്ഞവല്ക്യൻ |
| ഉവാച ഹ | = പറഞ്ഞു:— |
| സഃ | = "അവൻ=ആ ഗന്ധർവ്വൻ |
| ഉവാച വൈ | = പറഞ്ഞതു്, |
| തേ | = അവർ="പാരിക്ഷിതന്മാർ, |
| യത്ര | = എവിടെയാണോ |
| അശ്വമേധയാജിനഃ | = അശ്വമേധംകൊണ്ടു യജിക്കുന്നവർ |
| ഗച്ഛന്തി | = പോകുന്നതു്, |
| തത് | = അവിടെ |
| അഗച്ഛൻ | = പോയി" |
| ഇതി | = എന്നാണു്. |
| അശ്വമേധയാജിനഃ | = അശ്വമേധംകൊണ്ടു യജിക്കുന്നവർ |
| ക്വനു ഗച്ഛന്തി ഇതി | = എവിടെയാണു പോകുന്നതെന്നു പറയാം- |
| ദ്വാത്രിംശതം | = മുപ്പത്തുരണ്ടു് |
| ദേവരഥാഹ്ന്യാനി വൈ | = ദേവരഥാഹ്ന്യങ്ങൾ (ആദിത്യന്റെ രഥം ഒരുദിവസംകൊണ്ടു സഞ്ചരിക്കുന്ന ദേശപരിമാണമാണു് ദേവരഥാഹ്ന്യമെന്നു പറയുന്നതു്.) ആണു്, |
| അയം ലോകഃ | = ഈ ലോകം. |
| തം സമന്തം | = ആ ലോകത്തിനു ചുററും |
| ദ്വിഃതാവത് | = അതിന്റെ രണ്ടുമടങ്ങു പരിമാണത്തിൽ |

| | |
|---|---|
| പൃഥിവീ പര്യേതി | = പൃഥിവി കിടക്കുന്നു. |
| താം പൃഥിവീം സമന്തം | = ആ പൃഥിവിക്കു ചുററും |
| ദ്വിഃ താവത് | = ആ പൃഥിവിയുടെ പരിമാണത്തിൻെറ രണ്ടിരട്ടിവലിപ്പത്തിൽ |
| സമുദ്രഃ പര്യേതി | = സമുദ്രം കിടക്കുന്നു. |
| തത് | = പിന്നെ, |
| ക്ഷുരസ്യ ധാരാ | = കത്തിയുടെ വായ്ത്തല |
| യാവതി | = എത്ര പരിമാണമുള്ളതാണോ, |
| മക്ഷികായാഃ പത്രം വാ | = അല്ലെങ്കിൽ ഈച്ചയുടെ ചിറകു് |
| യാവത് | = എത്ര പരിമാണത്തിലുള്ളതാണോ |
| താവാൻ | = അത്രയും, അല്ലെങ്കിൽ അതേ പരിമാണമുള്ളതാണു് |
| അന്തരേണ | = മധ്യത്തിലുള്ള (=അണ്ഡകപാലങ്ങൾ രണ്ടിനും ഇടയ്ക്കുള്ള) |
| ആകാശഃ | = ആകാശം. |
| താൻ | = ആ അശ്വമേധയാജികളെ, |
| ഇന്ദ്രഃ | = ഇന്ദ്രൻ=പരമേശ്വരൻ= അശ്വമേധത്തിൽ ചയിക്കപ്പെട്ട അഗ്നി |
| സുപർണ്ണഃ ഭൂത്വാ | = പക്ഷിയായിത്തീർന്നിട്ടു് |
| വായവേ | = വായുവിൻെറ പക്കൽ |
| പ്രായച്ഛത് | = ഏല്പിച്ചു. |
| വായുഃ | = വായു |
| താൻ | = അവരെ |
| ആത്മനി ധിത്വാ | = തന്നിൽ ഇരുത്തിയിട്ടു്, |
| അശ്വമേധയാജിനഃ | =അശ്വമേധയാജികൾ |
| യത്ര അഭവൻ | = എവിടെയാണോ ഇരുന്നിട്ടുള്ളതു്, |
| തത്ര അഗമയത് | = അവിടെ എത്തിച്ചു. |
| ഇതി ഏവം ഇവ വൈ | = ഇങ്ങനെതന്നെ |
| സഃ | = ആ ഗന്ധർവൻ |
| വായും ഏവ | = വായുവിനെത്തന്നെ |
| പ്രശശംസ | = പ്രശംസിച്ചു.” |
| തസ്മാത് | = അതിനാൽ |
| വായുഃ ഏവ | = വായുതന്നെയാണു് |
| വ്യഷ്ടിഃ | = പലപ്രകാരത്തിൽ വ്യാപിച്ചിരിക്കുന്നതു്; |
| വായുഃ | = വായുവാണു് |
| സമഷ്ടിഃ | = കേവലമായ സൂത്രാത്മാവായി സ്ഥിതിചെയ്യുന്നതു്. |
| യഃ ഏവം വേദ | = ആരാണോ ഇങ്ങനെ അറിയുന്നതു് |
| സഃ | = അവൻ |
| പുനഃ മൃത്യും | = വീണ്ടുമുള്ള മരണത്തെ |
| അപജയതി | = അപജയിക്കുന്നു. |

| | |
|---|---|
| തതഃ | = അനന്തരം |
| ലാഹ്യായനിഃ | = ലാഹ്യന്റെ അപത്യമായ |
| ഭുജ്യുഃ | = ഭുജ്യു |
| ഉപരരാമ | = അടങ്ങി. |

ഭാഷ്യം:— ഭുജ്യുവിന്റെ ചോദ്യത്തിനു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു:—"ആ ഗന്ധർവ്വൻ നിനക്കു പറഞ്ഞുതന്നതു്, ആ പാരിക്ഷിതന്മാർ പോയതു്, അശ്വമേധയാജികൾ പോകുന്നിടത്താണെന്നാണു്. എന്നാൽ അശ്വമേധയാജികൾ പോകുന്നതെവിടെയാണു്? അതും പറയാം—അതു പറയുന്നതിനുമുമ്പു ഭുവനകോശത്തിന്റെ പരിമാണം പറയേണ്ടിയിരിക്കുന്നു. അതു താഴെ പറയുംപ്രകാരമാണു് —ഒരുദിവസംകൊണ്ടു സൂൎയ്യന്റെ രഥം സഞ്ചരിക്കുന്ന ദേശപരിമാണത്തിനു ദേവരഥാഹ്ന്യമെന്നു പറയുന്നു. ദേവന്റെ രഥം ഒരു അഹസ്സുകൊണ്ടു സഞ്ചരിക്കുന്ന ദൂരമെന്നാണു് അതിന്റെ അൎത്ഥം. മുപ്പത്തുരണ്ടുകൊണ്ടു ഗുണിച്ച ദേവരഥാഹ്ന്യമാണു് ഈ ലോകത്തിന്റെ പരിമാണം. ഈ ലോകത്തിന്റെ അതിരായിട്ടാണു ലോകാലോകപൎവ്വതം സ്ഥിതിചെയ്യുന്നതു്. ഈ ലോകമാണു വിരാട്ടിന്റെ ശരീരമായിരിക്കുന്നതു്. പ്രാണികൾ കൎമ്മഫലങ്ങളെ അനുഭവിക്കുന്നതും ഈ ലോകത്തിൽവച്ചാണു്. അങ്ങനെയുള്ള ഈ ലോകം ഇത്രമാത്രമേ ഉള്ളൂ. ഇതിനപ്പുറം അലോകമാണു്. ആ ലോകത്തിനുചുററും അതിന്റെ പരിമാണത്തിന്റെ രണ്ടിരട്ടി പരിമാണത്തോടുകൂടി പൃഥിവി കിടക്കുന്നു. അതുപോലെ ആ പൃഥിവിയെ അതിന്റെ രണ്ടിരട്ടി പരിമാണമുള്ള സമുദ്രം ചുററിയിരിക്കുന്നു. ആ സമുദ്രത്തെയാണു പൗരാണികന്മാർ ഘനോദമെന്നു പറയുന്നതു്.

ഇനി അണ്ഡകപാലങ്ങൾ രണ്ടിനും മദ്ധ്യത്തിലുള്ള വിടവിന്റെ പരിമാണംകൂടി പറയുന്നു. ആ വിടവിൽക്കൂടിയാണു്, അണ്ഡത്തിനു വെളിക്കുപോകുന്ന അശ്വമേധയാജികൾ പോകുന്നതു്. കത്തിയുടെ വായ്ത്തലയ്ക്കു്, അല്ലെങ്കിൽ ഈച്ചയുടെ ചിറകിനു് ഉള്ള പരിമാണമേതോ അതേ പരിമാണമാണു് അണ്ഡകപാലങ്ങൾ രണ്ടിനും മദ്ധ്യത്തിലുള്ള ആകാശത്തിനുമുള്ളതു്. ആ ആകാശത്തിൽക്കൂടിയാണു ബ്രഹ്മാണ്ഡത്തിനു വെളിയിൽ പോകേണ്ടതു്. അശ്വമേധയാജികൾ തന്റെ അടുക്കൽ വന്നപ്പോൾ ഇന്ദ്രൻ (=പരമേശ്വരൻ അതായതു് അശ്വമേധത്തിൽ ചയിക്കപ്പെട്ട അഗ്നി) പക്ഷിയായി (ഈ പക്ഷിയെ സംബന്ധിച്ച ദൎശനമാണു് "തസ്യ പ്രാചീ ദിക് ശിരഃ" ഇത്യാദികൊണ്ടു മുമ്പു പറഞ്ഞിട്ടുള്ളതു്) തീൎന്നിട്ടു്, എന്നുവച്ചാൽ, പക്ഷങ്ങൾ, പുച്ഛം മുതലായവയോടുകൂടിയ പക്ഷിയായിത്തീൎന്നിട്ടു് മൂൎത്തനായതുകൊണ്ടു് ആ ചെറിയ വിടവിൽക്കൂടി അവരെ കൊണ്ടുപോകാൻ തനിക്കു നിവൃത്തിയില്ലായ്കയാൽ അവരെ വായുവിന്റെ പക്കൽ ഏല്പിച്ചു. വായു അവരെ തന്റെ രൂപത്തിലാക്കിത്തീൎത്തിട്ടു്, അതിനുമുൻപു പോയിട്ടുള്ള അശ്വമേധയാജികൾ ഇരുന്നിടത്തു കൊണ്ടുചെന്നാക്കി. ഇങ്ങനെ ആ ഗന്ധർവ്വൻ പാരിക്ഷിതന്മാരുടെ ഗതിയായി വായുവിനെത്തന്നെയാണു പ്രശംസിച്ചതു്".

ആഖ്യായിക അവസാനിച്ചു. ആഖ്യായികകൊണ്ടു സിദ്ധിച്ച അ

൧൭൨

ത്ഥത്തെ, ആഖ്യായികാരൂപംവിട്ട സ്വന്തരൂപത്തിൽ ശ്രുതി നമുക്കുപറഞ്ഞു തരുന്നു:—വായു, സ്ഥാവരജംഗമങ്ങളായ ഭൂതങ്ങളുടെ അന്തരാത്മാവായിരിക്കുന്നു. പുറമേയും വായുതന്നെ. അതിനാൽ, അദ്ധ്യാത്മം, അധിഭൂതം, അധിദൈവം എന്നീ പല നിലകളിലുള്ള വ്യാപ്തി (വ്യഷ്ടി=വിവിധമായ അഷ്ടി. അഷ്ടി=വ്യാപ്തി അശ്രുവ്യാപ്തൌ) എല്ലാം ആ വായുതന്നെ. അതുപോലെ കേവലമായ സൂത്രാത്മാവിന്റെ രൂപത്തിൽ സമഷ്ടിയും വായുതന്നെ; ഇങ്ങനെ സമഷ്ടിയായും വ്യഷ്ടിയായും ഉള്ള രൂപത്തിൽ വായുവിനെ താനായി കാണുന്നവൻ ഒരിക്കൽ മരിച്ചാൽ വീണ്ടും മരിക്കയില്ല.

താൻ ചോദിച്ച ചോദ്യത്തിനു ശരിയായ ഉത്തരം കിട്ടിയതുകൊണ്ടു ഭുജ്യു അടങ്ങി.

മൂന്നാമദ്ധ്യായത്തിൽ മൂന്നാംബ്രാഹ്മണം കഴിഞ്ഞു.

---

## മൂന്നാമദ്ധ്യായം നാലാംബ്രാഹ്മണം.

ഭാഷ്യം—പുണ്യപാപങ്ങളാൽ പ്രേരിതങ്ങളായ ഗ്രഹങ്ങളാലും അതിഗ്രഹങ്ങളാലും ഗ്രഹിക്കപ്പെട്ട്, ദേഹി, വീണ്ടുംവീണ്ടും ആ ഗ്രഹാതിഗ്രഹങ്ങളെ ത്യജിച്ചും സ്വീകരിച്ചും സംസരിക്കുന്നു എന്ന് ആർത്തഭാഗപ്രശ്നത്തിൽ പറഞ്ഞു. പുണ്യത്തിന്റെ പരമമായ ഉൽക്കർഷം, വ്യാകൃതവിഷയമായ വ്യഷ്ടിരൂപവും സമഷ്ടിരൂപവുമായ ദൈപതൈകത്വാത്മപ്രാപ്തി—അതായത്, അഗ്ന്യാദിദേവതാത്മകനായോ ഹിരണ്യഗർഭാത്മകനായോ തീരുക—ആണെന്നു ഭുജ്യുപ്രശ്നത്തിന്റെ ഉത്തരംകൊണ്ടും വെളിപ്പെടുത്തി. എന്നാൽ ഗ്രഹാതിഗ്രഹങ്ങളാൽ ഗ്രസ്തനായിട്ട സംസരിക്കുന്നവനായി ഒരുവൻ ഉണ്ടോ? ഇല്ലയോ? ഉണ്ടെങ്കിൽ അവന്റെ ലക്ഷണങ്ങൾ എന്തെല്ലാം? എന്നിങ്ങനെ ആത്മാവിന്റെതന്നെ വിവേകം ഉണ്ടാക്കുന്നതിനായി ഉഷസ്തപ്രശ്നം ആരംഭിക്കുന്നു. നിരുപാധിസ്വരൂപനും ക്രിയാകാരകങ്ങളൊന്നുമില്ലാത്ത സ്വഭാവത്തോടുകൂടിയവനുമായ ആ ആത്മാവിനെ അറിഞ്ഞാൽ, ബന്ധനത്തിൽനിന്നും അതിന്റെ പ്രയോജകങ്ങളിൽനിന്നും മുക്തികിട്ടുകയും ചെയ്യും. ഇതിൽക്കാണുന്ന ആഖ്യായികയാകട്ടെ വിദ്യയെ സ്തുതിക്കുന്നതിനും വിഷയം എളുപ്പത്തിൽ മനസ്സിലാകുന്നതിനുമായിട്ടാണെന്നു മുൻപിലത്തെപ്പോലെ കണ്ടുകൊള്ളണം.

ഉപ— അഥ ഹൈനമുഷസ്തശ്ചാക്രായണഃ പപ്രച്ഛ. യാജ്ഞവല്ക്യേതി ഹോവാച:—"യത്സാക്ഷാദപരോക്ഷാദ് ബ്രഹ്മ, യ ആത്മാസർവാന്തരസ്തം മേ വ്യാചക്ഷ്വ" ഇതി. "ഏഷ ത ആത്മാ സർവാന്തരഃ", "കതമോ യാജ്ഞവല്ക്യ, സർവാന്തരഃ?" "യഃ പ്രാണേന പ്രാണിതി സ ത ആത്മാ സർവാന്തരോ, യോഽപാനേനാപാനീതി സ ത ആത്മാ സർവാന്തരോ, യോ വ്യാനേന വ്യാനീതി സ ത ആത്മാ സർവാന്തരോ, യ ഉദാനേനോദാനിതി സ ത ആത്മാ സർവാന്തരഃ; ഏഷ ത ആത്മാ സർവാന്തരഃ." 1

| | |
|---|---|
| അഥ | = അനന്തരം |
| ചാക്രായണഃ | = ചക്രന്റെ അപത്യമായ |
| ഉഷസ്തഃ | = ഉഷസ്തൻ |
| ഏനം | = ഇവനോട്ട്=യാജ്ഞവല്ക്യനോട്ട |
| പപ്രച്ഛ ഹ | = ചോദിച്ചു. |
| യാജ്ഞവല്ക്യ ഇതി | = "യാജ്ഞവല്ക്യ" എന്നു വിളിച്ച് |
| ഉവാച ഹ | = അവൻ പറഞ്ഞു.— |
| യത് | = "ഏതാണോ |
| സാക്ഷാത് | = സാക്ഷാത്തായും=മറെറാന്നിനാൽ ദ്രഷ്ടാവിൽനിന്നു മറയ്ക്കപ്പെട്ടാത്തതായും |
| അപരോക്ഷാത് | = ഗൗണ (അപ്രധാന)മല്ലാത്തതായും ഉള്ള |
| ബ്രഹ്മ | = ബ്രഹ്മം, |
| യഃ | = ഏതാണോ |
| സർവാന്തരഃ | = എല്ലാത്തിനുമുള്ളിലുള്ള |
| ആത്മാ | = ആത്മാവ്, |
| തം | = അതിനെ |
| മേ | = എനിക്ക് |
| വ്യാചക്ഷ്വ | = സ്പഷ്ടമായി പറഞ്ഞുതരിക" |
| ഇതി | = എന്ന്. |
| തേ | = "നിന്റെ=കാര്യകാരണസംഘാത്തിന്റെ |
| ഏഷഃ ആത്മാ | = ഈ ആത്മാവാണ് |
| സർവാന്തരഃ | = സർവത്തിനും ഉള്ളിലുള്ളത്" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യ | = "യാജ്ഞവല്ക്യ, |
| കതമഃ | = ഏതാണ് |
| സർവാന്തരഃ | = എല്ലാത്തിനും ഉള്ളിലുള്ളത്?" എന്ന് ഉഷസ്തൻ പിന്നെയും ചോദിച്ചു. |
| യഃ | = "ഏതാണോ, |
| പ്രാണേന | = പ്രാണനെക്കൊണ്ടു് |
| പ്രാണിതി | = പ്രാണിക്കുന്നതു്=പ്രാണചേഷ്ടയെ ചെയ്യുന്നതു് |
| സഃ തേ ആത്മാ | = ആ നിന്റെ ആത്മാവാണ് |
| സർവാന്തരഃ | = സർവാന്തരമായിട്ടുള്ളതു്. |
| യഃ | = ഏതാണോ |
| അപാനേന | = അപാനനെക്കൊണ്ടു് |
| അപാനിതി | = അപാനിക്കുന്നതു് |
| സഃ തേ ആത്മാ | = ആ നിന്റെ ആത്മാവാണ് |
| സർവാന്തരഃ | = സർവാന്തരമായിട്ടുള്ളതു്. |
| യഃ | = ഏതാണോ |
| വ്യാനേന | = വ്യാനനെക്കൊണ്ടു |
| വ്യാനിതി | = വ്യാനിക്കുന്നതു് |
| സഃ തേ ആത്മാ | = ആ നിന്റെ ആത്മാവാണ്. |

| | |
|---|---|
| സർവാന്തരഃ | = സർവാന്തരമായിട്ടുള്ളത്. |
| യഃ | = ഏതാണോ |
| ഉദാനേന | = ഉദാനനെക്കൊണ്ട് |
| ഉദാനിതി | = ഉദാനിക്കുന്നത് |
| സഃ തേ ആത്മാ | = ആ നിൻെറ ആത്മാവാണ് |
| സർവാന്തരഃ | = സർവാന്തരമായിട്ടുള്ളത്. |
| ഏഷഃ തേ ആത്മാ | = ഈ, നിൻെറ ആത്മാവാണ് |
| സർവാന്തരഃ | = സർവ്വാന്തരമായിട്ടുള്ളത്. |

ഭാഷ്യം—അനന്തരം ചക്രൻെറപുത്രനായ ഉഷസ്തൻ യാജ്ഞവല്ക്യനോടു ചോദിച്ചു. അയാളും യാജ്ഞവല്ക്യ എന്നു സംബോധനചെയ്തുകൊണ്ടു പറഞ്ഞു. "ഒന്നിനാലും ദ്രഷ്ടാവിൽനിന്നു മറയ്ക്കപ്പെടാത്തതും ശ്രോത്രബ്രഹ്മം മുതലായതുപോലെ ഗൗണമല്ലാത്തതുമായ ബ്രഹ്മം ഏതോ, സർവ്വത്തിനും ഉള്ളിലുള്ളതായ ആത്മാവ് (ആത്മശബ്ദം ഇവിടെ പ്രത്യഗാത്മാവിനെയാണു പറയുന്നത്; എന്തെന്നാൽ ആത്മശബ്ദത്തിന് ആ അർത്ഥത്തിലാണു പ്രസിദ്ധി.) ഏതോ ആ ആത്മാവിനെ എനിക്കു വ്യാഖ്യാനിച്ചുതരിക. ഒരു പശുവിനെ കൊമ്പിൽപിടിച്ചു "ഇതാണ് പശു" എന്നു കാണിച്ചുകൊടുക്കുന്നതുപോലെ, "ഇതാണ് അത്" എന്നു സ്പഷ്ടമായി പറഞ്ഞുതരിക."

ഇതുകേട്ടു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു:—"ഈ നിൻെറ ആത്മാവാണു സർവാന്തരമായിട്ടുള്ളത്." മററുള്ള എല്ലാവിശേഷണങ്ങൾക്കും ഉപലക്ഷണമായിട്ടാണ് ഇവിടെ സർവാന്തരമെന്ന വിശേഷണം ചേർത്തിരിക്കുന്നത്. സാക്ഷാത്തായും അപരോക്ഷമായുമുള്ള ബ്രഹ്മമായും സർവാന്തരമായുമുള്ള ആ ആത്മാവ് ഇതാണ്; എന്തെന്നാൽ, നിൻെറ ആത്മാവ് അതായത് ഈ കാര്യ്യകരണസങ്ഘാതം പ്യുതു് ആത്മാവിനെക്കൊണ്ടാണോ ആത്മാവുള്ളതായിരിക്കുന്നത് ആ നിൻെറ ആത്മാവ്; അതാണു സർവാന്തരമായിട്ടുള്ളതു്. നിൻെറ എന്നതിനു കാര്യ്യകരണസങ്ഘാതത്തിൻെറ എന്നർത്ഥം.

ഇതുകേട്ടിട്ട് ഉഷസ്തൻ പിന്നെയും ചോദിച്ചു:—"പുറമേ സ്ഥൂലമായ പിണ്ഡം; അതിനുള്ളിൽ കരണസങ്ഘാതമാകുന്ന ലിങ്ഗാത്മാവ്; മൂന്നാമതു സന്ദേഹവിഷയമായിട്ടുള്ളതു്; ഇവയിൽ ഏതിനെയാണു നീ സർവാന്തരമായ ആത്മാവായി വിവക്ഷിച്ചിരിക്കുന്നത്?"

യാജ്ഞവല്ക്യൻ പറഞ്ഞു:—"ആരാണോ മുഖത്തിലും നാസികയിലുംകൂടി സഞ്ചരിക്കുന്ന പ്രാണനെക്കൊണ്ടു പ്രാണചേഷ്ടയെ ചെയ്യുന്നത്, ആ വിജ്ഞാനമയനായ നിൻെറ ആത്മാവാണു സർവാന്തരമായിട്ടുള്ളത്. (ബാക്കിയുള്ളതും ഇതുപോലെതന്നെ. അപാനിതി എന്നും വ്യാനീതി എന്നും ഉള്ള ദീർഘം ഛാന്ദസമാണ്.) ദാരുമയമായ യന്ത്രത്തിന്നെന്നപോലെ കാര്യ്യകരണസങ്ഘാതത്തിനുള്ള പ്രാണനം മുതലായ എല്ലാ ചേഷ്ടകളും നടത്തുന്നതാരോ അതാണു സർവാന്തരമായിട്ടുള്ള ആത്മാവ്. തടികൊണ്ടുള്ള ഒരു യന്ത്രം ചേതനയുള്ള ഒന്നിനാൽ പ്രവർത്തിപ്പിക്കപ്പെടാതിരുന്നാൽ പ്രവർത്തി

യ്യുകയില്ലല്ലൊ. അതുപോലെ ഈ കാര്യകരണസങ്ഘാതവും ഒരു ചേതനനാൽ പ്രവർത്തിപ്പിക്കപ്പെടാതെ പ്രവർത്തിക്കയില്ല. അതിനാൽ, വിലക്ഷണനായ വിജ്ഞാനമയനാൽ അധിഷ്ഠിതമായിട്ടാണ് ഈ കാര്യകരണസംഘാതം ദാരുയന്ത്രത്തെപ്പോലെ പ്രാണനാദിചേഷ്ടയെ ചെയ്യുന്നതു്. അതിനാൽ കാര്യകരണസങ്ഘാതത്തെ പ്രവർത്തിപ്പിക്കുന്നവനും അതിൽനിന്നു വിലക്ഷണനുമായി, വിജ്ഞാനമയൻ ഉണ്ടു്. 1

ഉപ-- -സഹോവാചോഷസ്തശ്ചാക്രായണോ "യഥാ വിബ്രൂയാദസൗ ഗൗരസാവശ്വ ഇത്യേവമേവൈതദ് വ്യപദിഷ്ടം ഭവതി, യദേവ സാക്ഷാദപരോക്ഷാദ് ബ്രഹ്മ യ ആത്മാ സർവാന്തരസ്തം മേ വ്യാചക്ഷ്വ" ഇതി. "ഏഷ ത ആത്മാ സർവാന്തരഃ". "കതമോ യാജ്ഞവല്ക്യ, സർവാന്തരഃ?" "ന ദൃഷ്ടേർദ്രഷ്ടാരം പശ്യേഃ; ന ശ്രുതേഃ ശ്രോതാരം ശൃണുയാഃ; ന മതേർമന്താരം മന്വീഥാഃ; ന വിജ്ഞാതേർവിജ്ഞാതാരം വിജാനീയാഃ. ഏഷ ത ആത്മാസർവാന്തരഃ; അതോഽന്യദാർത്തം." തതോ ഹോഷസ്തശ്ചാക്രായണ ഉപരരാമ 2

| | |
|---|---|
| സഃ ചാക്രായണഃ ഉഷസ്തഃ | = ആ ചക്രന്റെ പുത്രനായ ഉഷസ്തൻ |
| ഉവാച ഹ | = പറഞ്ഞു:— |
| യഥാ | = "ഏതുപ്രകാരമാണോ |
| അസൗ ഗൗഃ | = 'അതാണുകാള' |
| അസൗ അശ്വഃ | = 'അതാണ് കുതിര' |
| ഇതി | = എന്നു് |
| വിബ്രൂയാത്, | = മാററിപ്പറയുന്നതു്, |
| ഏവം ഏവ | = ഇങ്ങനെതന്നെയാണ് |
| ഏതത് വ്യപദിഷ്ടം ഭവതി | = ഈ ബ്രഹ്മം വ്യപദേശിക്കപ്പെട്ടതു്. |
| യത് ഏവ | = ഏതാണോ |
| സാക്ഷാത് അപരോക്ഷാത് | = സാക്ഷാത്തായും അപരോക്ഷമായുമുള്ള |
| ബ്രഹ്മ | = ബ്രഹ്മം |
| യഃ | = ഏതാണോ |
| സർവാന്തരഃ ആത്മാ | = സർവാന്തരമായ ആത്മാവു് |
| തം | = അതിനെ |
| മേ വ്യാചക്ഷ്വ | = എനിക്കു വ്യാഖ്യാനിച്ചു തരിക." |
| ഇതി | = എന്നു്. |
| ഏഷ തേ ആത്മാ | = "ഈ നിന്റെ ആത്മാവാണു് |
| സർവാന്തരഃ | = സർവാന്തരമായിട്ടുള്ളതു്." എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യ | = "അല്ലയോ യാജ്ഞവല്ക്യ |
| കതമഃ | = ഏതാണു് |
| സർവാന്തരഃ | = സർവാന്തരമായിട്ടുള്ളതു്?" എന്നു ഉഷസ്തൻ ചോദിച്ചു- |
| ദൃഷ്ടേഃ | = "ദൃഷ്ടിയുടെ-ലൗകികിയായ ദൃഷ്ടിയുടെ |

| | |
|---|---|
| ദ്രഷ്ടാരം | = ദ്രഷ്ടാവിനെ |
| ന പശ്യേഃ | = നീ കാണുകയില്ല. |
| ശ്രുതേഃ | = ശ്രുതിയുടെ=ശ്രവണത്തിന്റെ |
| ശ്രോതാരം | = ശ്രോതാവിനെ |
| ന ശൃണുയാഃ | = നീ ശ്രവിക്കയില്ല. |
| മതേഃ | = മതിയുടെ |
| മന്താരം | = മന്താവിനെ |
| ന മന്വീഥാഃ | = നീ മനനംചെയ്കയില്ല. |
| വിജ്ഞാതേഃ | = വിജ്ഞാതിയുടെ=വിജ്ഞാനത്തിന്റെ |
| വിജ്ഞാതാരം | = വിജ്ഞാതാവിനെ |
| ന വിജാനീയാഃ | = നീ അറിയുകയില്ല. |
| ഏഷഃ തേ ആത്മാ | = ഈ നിന്റെ ആത്മാവാണ് |
| സർവാന്തരഃ | = സർവാന്തരമായിട്ടുള്ളത്. |
| അതഃ അന്യത് | = ഇതൊഴിച്ച മററുള്ളത് |
| ആർത്തം | = ആർത്തമാകുന്നു=വിനാശിയാകുന്നു" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| തതഃ | = അനന്തരം |
| ചാക്രായണഃ ഉഷസ്തഃ | = ചാക്രായണനായ ഉഷസ്തൻ |
| ഉപരരാമ ഹ | = ഉപരമിച്ചു=അടങ്ങി. |

ഭാഷ്യം— ചാക്രായണൻ പറഞ്ഞു:—"ഒരുവൻ കാളയേയോ കുതിരയേയോ പ്രത്യക്ഷമായികാണിച്ചുതരാമെന്നു ആദ്യം പ്രതിജ്ഞചെയ്തിട്ട്, പിന്നെ അതിൽനിന്നുതെററി "നടക്കുന്നതേതോ അതാണു കാള", "ഓടുന്നതേതോ അതാണു കുതിര" എന്നിങ്ങനെ അടയാളങ്ങളെക്കൊണ്ടു വ്യപദേശിക്കുന്നതുപോലെയാണു നീ ഈ ബ്രഹ്മത്തെ വ്യപദേശിച്ചത്. നിനക്കു ഗോക്കളിൽ ആഗ്രഹമുണ്ടെന്നുവച്ചു വ്യാജംപറഞ്ഞു എന്നെ പററിക്കാൻ ശ്രമിക്കേണ്ട. സാക്ഷാത്തായും അപരോക്ഷമായുമുള്ള ബ്രഹ്മമേതോ സർവാന്തരമായ ആത്മാവ് ഏതോ അതിനെ എനിക്കു സ്പഷ്ടമായി പറഞ്ഞുതരികതന്നെ വേണം."

യാജ്ഞവൽക്യൻ പറഞ്ഞു:—"ഞാൻ ആദ്യംചെയ്ത പ്രതിജ്ഞയെ അനുവർത്തിക്കതന്നെ ചെയ്യുന്നു. കാര്യകരണസംഘാതവിലക്ഷണമായ നിന്റെ ഈ ആത്മാവാണു സർവാന്തരമായിട്ടുള്ളതെന്നു ഞാൻ പറഞ്ഞില്ലേ? അതു ശരിതന്നെയാണ്. പിന്നെ, ഘടം മുതലായതുപോലെ ആത്മാവിനെ വിഷയീകരിക്കണമെന്നു നീ പറയുന്നതു ശക്യമല്ലാത്തതുകൊണ്ടു ചെയ്യാൻ നിവൃത്തിയില്ല. എന്തുകൊണ്ടാണു ശക്യമല്ലാത്തതെന്നാണെങ്കിൽ, വസ്തുസ്വാഭാവ്യംകൊണ്ടുതന്നെയാണ്. ആ വസ്തുസ്വാഭാവ്യമാകട്ടെ ദൃഷ്ടിമുതലായതിന്റെ ദ്രഷ്ടൃത്വമാണ്. ആത്മാവു ദൃഷ്ടിയുടെ ദ്രഷ്ടാവാണ്. ദൃഷ്ടി ലൗകികി എന്നും പാരമാർത്ഥികി എന്നും രണ്ടുവിധമുണ്ട്. അതിൽ ലൗകികിയായ ദൃഷ്ടി ചക്ഷുസ്സിനോടുചേൎന്ന അന്തഃകരണത്തിന്റെ വൃത്തിയാണ്. അത്, ഉണ്ടാക്കപ്പെട്ടുന്നതായതുകൊണ്ട്, ഉണ്ടാവുകയും നശിക്കയും ചെയ്യും. എന്നാൽ, ആത്മാവിന്റെ ദൃഷ്ടി അഗ്നിയുടെ ഉഷ്ണവും പ്രകാശ

വുംപോലെ ദ്രഷ്ടാവിന്റെ സ്വന്തരൂപംതന്നെ ആയതുകൊണ്ടു്, ഉണ്ടാകുന്നതുമല്ല, നശിക്കുന്നതുമല്ല. അതു്, ഉണ്ടാക്കപ്പെടുന്നതും ഉപാധിയായിരിക്കുന്നതുമായ ലൗകികദൃഷ്ടിയോടു കലർന്നിരിക്കുന്നതുപോലെയിരിക്കുന്നതുകൊണ്ടു ദ്രഷ്ടാവെന്നും, പരസ്പരം ഭേദമുള്ളതുപോലെ ദ്രഷ്ടാവും ദൃഷ്ടിയുമെന്നും വ്യപദേശിക്കപ്പെടുന്ന രൂപോപരക്തയായി ചക്ഷുസ്സുവഴി ഉണ്ടാകുന്ന ലൗകികിയായ ദൃഷ്ടി, ഉണ്ടാകുമ്പോൾതന്നെ, നിത്യയായ ആത്മദൃഷ്ടിയോടു കലർന്നതുപോലെ അതിന്റെ പ്രതിച്ഛായയായും അതിനാൽ വ്യാപ്തയായുമാണു് ജനിക്കുന്നതും നശിക്കുന്നതും. അതുകൊണ്ടു്, ദ്രഷ്ടാവു് എപ്പോഴും ദർശിക്കുന്നുണ്ടെങ്കിലും, ദർശിക്കുന്നു എന്നും ദർശിക്കുന്നില്ല എന്നും ഉപചാരമായിപ്പറയുകയാണു്. അല്ലാതെ ദ്രഷ്ടാവിന്റെ ദൃഷ്ടിക്കു് ഒരിക്കലും മാററമില്ല. ഈ വാസ്തവം ഷഷ്ഠത്തിൽ, "ധ്യായതീവ ലേലായതീവ" എന്നും "നഹി ദ്രഷ്ടുർദൃഷ്ടേർവിപരിലോപോവിദ്യതേ" എന്നും പറയും.

ലൗകികിയായ ദൃഷ്ടിയുടെ ദ്രഷ്ടാവിനെ—അതായതു ലൗകികിയായ ദൃഷ്ടിയെ തന്റെ നിത്യയായ ദൃഷ്ടികൊണ്ടു വ്യാപിക്കുന്നവനെ—നീ കാണുകയില്ല. കർമ്മഭൂതയായ ലൗകികിയായ ദൃഷ്ടി രൂപത്താൽ ഉപരക്ത(നിറം പിടിപ്പിക്കപ്പെട്ടതു്) ആയിരിക്കുന്നതിനാൽ അതു രൂപത്തെ അഭിവ്യഞ്ജിപ്പിക്കയല്ലാതെ തന്നെ യാ തന്നിൽ വ്യാപിച്ചിരിക്കുന്ന പ്രത്യഗാത്മാവിനേയോ വ്യാപിക്കയില്ല. അതിനാൽ, ദൃഷ്ടിയുടെ ദ്രഷ്ടാവായ ആ പ്രത്യഗാത്മാവിനെ നീ കാണുകയില്ല. അതുപോലെ ശ്രുതിയുടെ ശ്രോതാവിനെ നീ ശ്രവിക്കയില്ല. അതുപോലെ മതിയുടെ—കേവലയായ മനോവൃത്തിയുടെ—വ്യാപ്താവിനെ നീ മനനംചെയ്യുകയുമില്ല. അതുപോലെതന്നെ കേവലയായ ബുദ്ധിവൃത്തിയിൽ വ്യാപിച്ചിരിക്കുന്നവനെ നീ അറിയുകയുമില്ല. ഇതു വസ്തുവിന്റെ സ്വഭാവമാണു്. അതുകൊണ്ടു ഗോവു മുതലായവയെപ്പോലെ കാണിച്ചുതരുവാൻ സാധിക്കയില്ല."

"ന ദൃഷ്ടേർദ്രഷ്ടാരം" എന്നുള്ളിടത്തെ അക്ഷരങ്ങളെ മററു ചിലർ അന്യഥാ വ്യാഖ്യാനിക്കുന്നു "ദൃഷ്ടേഃ" എന്നതു കർമ്മണിഷഷ്ഠിയാണു്. ആ ദൃഷ്ടി ഉണ്ടാക്കപ്പെടുന്നതായതുകൊണ്ടു ഘടംപോലെ കർമ്മമായിത്തീരുന്നു. "ദ്രഷ്ടാരം" എന്നുള്ള തൃജന്തംകൊണ്ടു ദൃഷ്ടികർത്തൃത്വത്തെപ്പറയുന്നു. അതുകൊണ്ടു്, ദൃഷ്ടിയുടെ ദ്രഷ്ടാവെന്നുപറയുന്നതു ദൃഷ്ടിയുടെ കർത്താവാണു്. അപ്പോൾ, ദൃഷ്ടിയുടെ ദ്രഷ്ടാവിനെ—അതായതു കർത്താവിനെ – എല്ലാ ദൃഷ്ടിയുടെയും കർത്താവിനെ—നീ കാണുകയില്ല എന്നു് അർത്ഥംകിട്ടുന്നു എന്നാണു് ആ വ്യാഖ്യാതാക്കളുടെ അഭിപ്രായം.

ഇങ്ങനെ വ്യാഖ്യാനിക്കുമ്പോൾ "ദൃഷ്ടേഃ" എന്നുള്ള ഷഷ്ഠ്യന്തംകൊണ്ടു ദൃഷ്ടിയെ ഗ്രഹിച്ചിരിക്കുന്നതു നിരർത്ഥകമായിത്തീരുന്നു എന്നുള്ള ദോഷമുണ്ടെന്നു് അവർ കാണുന്നില്ല. അഥവാ ആ പുനരുക്തത്തെ കണ്ടിട്ടും നിസ്സാരമായ പ്രമാദപാഠമെന്നുവച്ചു വകവയ്ക്കുന്നില്ല. പൗനരുക്ത്യം എങ്ങനെ എന്നാൽ പറയാം തൃജന്തംകൊണ്ടുതന്നെ ദൃഷ്ടികർത്തൃത്വം സിദ്ധമാകുന്നതുകൊണ്ടു "ദൃഷ്ടേഃ" എന്നുള്ളതു നിരർത്ഥകമാകുന്നു. അവരുദ്ദേശിക്കുന്ന അർത്ഥത്തിൽ, "ദ്രഷ്ടാരം ന പശ്യേഃ" എന്നുമാത്രം മതി. എന്തെന്നാൽ ഒരു ധാതുവിന്റെ പിന്നാലെ തൃച്പ്രത്യയം പ്രയോഗിക്കുമ്പോൾ

ആ പ്രത്യയത്തിന്റെ അൎത്ഥം ആ ധാതുവിന്റെ അൎത്ഥമായ ക്രിയയുടെ കൎത്താവെന്നാണു. ഗന്താവിനെ നയിക്കുന്നു, ഭേത്താവിനെ നയിക്കുന്നു എന്നൊക്കെയല്ലാതെ, ഗതിയുടെ ഗന്താവിനെ നയിക്കുന്നു എന്നോ ഭിദിയുടെ ഭേത്താവിനെ നയിക്കുന്നു എന്നോ, അൎത്ഥവിശേഷവിവക്ഷയില്ലാത്തപക്ഷം പ്രയോഗിക്കാൻ പാടില്ല. ഗതിയുള്ളപ്പോൾ ഇതു് അൎത്ഥവാദമെന്നുവച്ചു തള്ളാനും പാടില്ല. ആരും കുററംപറയാത്തതുകൊണ്ടു പ്രമാദപാഠമെന്നും വിചാരിക്കുവാൻ തരമില്ല. അതിനാൽ ഇതു് വ്യാഖ്യാതാക്കളുടെതന്നെ ബുദ്ധിദൗർബ്ബല്യമെന്നല്ലാതെ അദ്ധ്യേതാക്കളുടെ പ്രമാദമല്ല.

എന്നാൽ, നാം വ്യാഖ്യാനിച്ചതുപോലെ, ലൗകികദൃഷ്ടിയിൽനിന്നു വേർതിരിച്ചു നിത്യദൃഷ്ടിവിശിഷ്ടനായ ആത്മാവിനെ കാണിക്കേണ്ടതാണെങ്കിൽ അപ്പോൾ, കൎത്താവിനും കൎമ്മത്തിനും വിശേഷണമായി ദൃഷ്ടിശബ്ദത്തെ രണ്ടുപ്രാവശ്യം പ്രയോഗിച്ചതു് ആത്മസ്വരൂപനിൎദ്ധാരണത്തിനാകയാൽ ഉപപന്നംതന്നെയാകും. "നഹി ദ്രഷ്ടുർദ്ദൃഷ്ടേഃ" എന്നു മറെറാരിടത്തുള്ള വാക്യത്തോടും "ചക്ഷുഷ്ചക്ഷുഷി പശ്യതി", "ശ്രോത്രമിദം ശ്രുതം" എന്നുള്ള വേറേ ശ്രുതിയോടും ഏകവാക്യതയ്ക്കു് ഇങ്ങനെ വ്യാഖ്യാനിച്ചാലേ വഴിയുമുള്ളു. ന്യായവും ഈ വ്യാഖ്യാനത്തിനനുകൂലമാണു്. ഇങ്ങനെ വ്യാഖ്യാനിച്ചാൽ മാത്രമേ വിക്രിയയില്ലാത്തതിനാൽ ആത്മാവിനു നിത്യത്വം ഉപപന്നമാകയുള്ളു. വിക്രിയയുള്ളതാണെന്നും നിത്യമാണെന്നും പറയുന്നതു പരസ്പരവിരുദ്ധമാണു് - "ധ്യായതീവ ലേലായതീവ", "നഹി ദ്രഷ്ടുർദ്ദൃഷ്ടേർവിപരിലോപോവിദ്യതേ" "ഏഷ നിത്യോമഹിമാ ബ്രാഹ്മണസ്യ" എന്നുള്ള ശ്രുത്യക്ഷരങ്ങൾക്കു വേറെവിധത്തിലായാൽ ഗതിയുമില്ല.

ഇവിടെ, ആത്മാവിനു വിക്രിയ ഇല്ലെങ്കിൽ "ദ്രഷ്ടാ, ശ്രോതാ, മന്താ വിജ്ഞാതാ" എന്നുംമററുമുള്ള അക്ഷരങ്ങൾക്കും ഗതിയില്ലാതായിത്തീരുമല്ലോ, എന്നു് ഒരു പൂൎവ്വപക്ഷമുണ്ടാകാം. എന്നാൽ അതു നിസ്സാരമാണു് ആവക അക്ഷരങ്ങൾ ലോകത്തിൽ നടപ്പുള്ള വാക്യങ്ങളെ അനുവദിക്കുന്നവയാണു്; അല്ലാതെ ആത്മതത്വത്തെ നിൎദ്ധാരണംചെയ്യുന്നതിനുള്ളവയല്ല. "നദൃഷ്ടേർദ്രഷ്ടാരം" ഇത്യാദി വാക്യങ്ങൾക്കു വേറേ അൎത്ഥം സംഭവിക്കാത്തതുകൊണ്ടു മേൽപറഞ്ഞ അൎത്ഥത്തിലാണു അവയ്ക്കു താൽപൎയ്യമെന്നറിയാം. അതിനാൽ "ദൃഷ്ടേഃ" എന്നുള്ള വിശേഷണത്തെ ഉപേക്ഷിച്ചതു് അറിവില്ലായ്കകൊണ്ടുതന്നെയാണു്.

"ഈ നിന്റെ ആത്മാവു് മേൽപറഞ്ഞ എല്ലാവിശേഷണങ്ങളോടും കൂടിയതാണു്. ഈ ആത്മാവിൽനിന്നു അന്യമായിട്ടുള്ളതെല്ലാം—കാൎയ്യമായ ശരീരമായാലും, കരണാത്മകമായ ലിംഗമായാലും—ആൎത്തമാണു്; അതായതു വിനാശിയാണു്. ഇതൊന്നുമാത്രം അവിനാശിയും കൂടസ്ഥവുമാണു്. ഇതുകേട്ടു ചാക്രായണനായ ഉഷസ്തൻ വിരമിച്ചു. 2.

ബൃഹദാരണ്യകോപനിഷത്തിൽ മൂന്നാമദ്ധ്യായം നാലാം ബ്രാഹ്മണം കഴിഞ്ഞു.

---

## മൂന്നാമദ്ധ്യായം അഞ്ചാംബ്രാഹ്മണം.

ഭാഷ്യം—ബന്ധനം എന്താണെന്നും അതിൻെറ പ്രയോജകങ്ങളെന്തെല്ലാമെന്നും പറഞ്ഞുകഴിഞ്ഞു. ബദ്ധൻ ഉണ്ടെന്നും അവൻ കാര്യകരണസങ്ഘാതത്തിൽനിന്ന വിലക്ഷണനാണെന്നും മനസ്സിലായി. ഇനി ഇപ്പോൾ, അവൻെറ ബന്ധമോക്ഷത്തിന സാധനമായ, സംന്യാസത്തോടുകൂടിയ ആത്മജ്ഞാനത്തെ ഉപദേശിക്കുവാനായി കഹോലപ്രശ്നം ആരംഭിക്കുന്നു:—

ഉപ—അഥ ഹൈനം കഹോലഃ കൗഷീതകേയഃ പപ്രച്ഛ; യാജ്ഞവല്ക്യേതി ഹോവാച. "യദേവ സാക്ഷാദപരോക്ഷാദ്ബ്രഹ്മ യ ആത്മാ സൎവ്വാന്തരസ്തം മേ വ്യാചക്ഷ്വേ"തി. "ഏഷ ത ആത്മാ സൎവ്വാന്തരഃ" "കതമോ യാജ്ഞവല്ക്യ, സൎവ്വാന്തരഃ?". "യോഽശനായാപിപാസേ, ശോകം മോഹം, ജരാം മൃത്യുമത്യേതി. ഏതം വൈ തമാത്മാനം വിദിത്വാ ബ്രാഹ്മണാഃ പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചൎയ്യം ചരന്തി. യാ ഹ്യേവ പുത്രൈഷണാ സാ വിത്തൈഷണാ, യാ വിത്തൈഷണാ സാ ലോകൈഷണാ; ഉഭേ ഹ്യേതേ ഏഷണേ ഏവ ഭവതഃ. തസ്മാദ്ബ്രാഹ്മണഃ പാണ്ഡിത്യം നിൎവ്വിദ്യ ബാല്യേന തിഷ്ഠാസേത്; ബാല്യം ച പാണ്ഡിത്യം ച നിൎവ്വിദ്യാഥ മുനിഃ; അമൌനംച മൌനം ച നിൎവ്വിദ്യാഥ ബ്രാഹ്മണഃ" "സബ്രാഹ്മണഃ കേന സ്യാത്" "യേന സ്യാത് തേനേദൃശ ഏവ. അതോഽന്യദാൎത്തം-" തതോ ഹ കഹോലഃ കൗഷീതകേയ ഉപരരാമ I.

| | |
|---|---|
| അഥ | = അനന്തരം |
| ഏനം | = ഇവനോട്=യാജ്ഞവല്ക്യനോട് |
| കൗഷീതകേയഃ | = കുഷീതകൻെറ പുത്രനായ |
| കഹോലഃ | = കഹോലൻ എന്ന ബ്രാഹ്മണൻ |
| പപ്രച്ഛ ഹ | = ചോദിച്ചു. |
| യാജ്ഞവല്ക്യ ഇതി ഉവാച ഹ | = യാജ്ഞവല്ക്യ, എന്നു വിളിച്ചു അയാൾ പറഞ്ഞു:— |
| യത് ഏവ | = "ഏതുതന്നെയാണോ |
| സാക്ഷാത് | = ദ്രഷ്ടാവിൽനിന്ന് അവ്യവഹിതമായും |
| അപരോക്ഷാത് | = മുഖ്യമായുമുള്ള |
| ബ്രഹ്മ | = ബ്രഹ്മം, |
| യഃ | = ഏതാണോ |
| സൎവ്വാന്തരഃ | = സൎവ്വത്തിനും ഉള്ളിലുള്ള |
| ആത്മാ | = ആത്മാവ്, |
| തം | = അതിനെ=ആ ആത്മാവിനെ |
| മേ | = എനിക്കു |
| വ്യാചക്ഷ്വ | = വ്യാഖ്യാനിച്ചുതരിക." |
| ഇതി | = എന്ന്. |

| | |
|---|---|
| ഏഷഃ തേ ആത്മാ | = "ഈ നിന്റെ ആത്മാവാണു് |
| സർവാന്തരഃ | = സർവാന്തരമായിട്ടുള്ളതു്" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യ | = "അല്ലയോ യാജ്ഞവല്ക്യ, |
| കതമഃ | = ഏതാണു് |
| സർവ്വാന്തരഃ | = സർവാന്തരമായിട്ടുള്ളതു്?" എന്നു പിന്നെയും കഹോലൻ ചോദിച്ചു. |
| യഃ | = "ഏതാത്മാവാണോ |
| അശനായാപിപാസേ | = അശനായയേ (വിശപ്പിനെ)യും പിപാസയേ (ദാഹത്തെ)യും, |
| ശോകം | = ശോകത്തേയും=കാമത്തേയും |
| മോഹം | = മോഹത്തേയും=ഭ്രമത്തേയും |
| ജരാം | = ജരയേയും = കാര്യകരണസങ്ഘാതത്തിന്റെ വിപരിണാമത്തേയും |
| മൃത്യും | = മൃത്യുവിനേയും=കാര്യകാരണസങ്ഘാതത്തിന്റെ വിച്ഛേദത്തേയും |
| അത്യേതി | = അതിക്രമിക്കുന്നതു്, |
| സഃ | = അവനാണു് സർവാന്തരനായ ആത്മാവു്. |
| തം ഏതം ആത്മാനം | = അങ്ങനെയുള്ള ഈ ആത്മാവിനെ |
| വിദിത്വാ വൈ | = അറിഞ്ഞിട്ടു് |
| ബ്രാഹ്മണാഃ | = ബ്രാഹ്മണർ |
| പുത്രൈഷണായാഃ ച | = പുത്രൈഷണയിൽനിന്നും |
| വിത്തൈഷണായാഃ ച | = വിത്തൈഷണയിൽനിന്നും |
| ലോകൈഷണായാഃ ച | = ലോകൈഷണയിൽനിന്നും |
| വ്യുത്ഥായ | = വ്യുത്ഥാനംചെയ്തിട്ടു്=പിൻതിരിഞ്ഞിട്ടു് |
| അഥ | = അനന്തരം |
| ഭിക്ഷാചര്യം | = ഭിക്ഷാചര്യത്തെ |
| ചരന്തി | = ചരിക്കുന്നു. |
| പുത്രൈഷണാ | = പുത്രൈഷണ |
| യാ ഹി ഏവ | = ഏതാണോ |
| സാ ഏവ | = അതുതന്നെയാണു് |
| വിത്തൈഷണാ | = വിത്തൈഷണ; |
| വിത്തൈഷണാ | = വിത്തൈഷണാ |
| യാ | = ഏതോ |
| സാ | = അതാണു് |
| ലോകൈഷണാ | = ലോകൈഷണ. |
| ഏതേ ഉഭേ | = ഇവ രണ്ടും=സാധ്യമെന്നും സാധനമെന്നും പറയുന്ന ഇവ രണ്ടും |
| ഏഷണേ ഏവ | = ഏഷണകൾ തന്നെ |
| ഭവതഃ | = ആകുന്നു. |
| തസ്മാത് | = അതിനാൽ |

| | |
|---|---|
| ബ്രാഹ്മണഃ | = ബ്രാഹ്മണൻ |
| പാണ്ഡിത്യം | = പാണ്ഡിത്യത്തെ=ബ്രഹ്മജ്ഞാനത്തെ |
| നിർവിദ്യ | = നിഃശേഷം അറിഞ്ഞിട്ട്=സമ്പാദിച്ചിട്ട് |
| ബാല്യേന | = ബലഭാവത്തോടുകൂടി |
| തിഷ്ഠാസേത് | = സ്ഥിതിചെയ്യാൻ ഇച്ഛിക്കണം |
| ബാല്യം ച | = ബലഭാവത്തേയും |
| പാണ്ഡിത്യം ച | = പാണ്ഡിത്യത്തേയും |
| നിർവിദ്യ | = നിഃശേഷം സമ്പാദിച്ചിട്ട് |
| അഥ | = അനന്തരം |
| മുനിഃ (ഭവതി) | = മുനിയായി (മനനശീലനായി) തീരുന്നു |
| അമൌനം ച മൌനം ച | = അമൌനത്തേയും മൌനത്തേയും |
| നിർവിദ്യ | = നിഃശേഷം സമ്പാദിച്ചിട്ട |
| അഥ | = അനന്തരം |
| ബ്രാഹ്മണഃ | = ബ്രാഹ്മണനായിത്തീരുന്നു" |
| സഃ | = "അവൻ |
| കേന | = എന്തു സമാചാരത്തോടുകൂടി |
| ബ്രാഹ്മണഃ സ്യാത്,? | = ബ്രാഹ്മണനായിത്തീരും?" എന്നു ചോദ്യം |
| യേന | = ഏതു സമാചാരത്തോടുകൂടിയിരിക്കുന്നുവോ? |
| തേന | = ആ സമാചാരത്തോടുകൂടി |
| ഈദൃശഃ ഏവ സ്യാത് | = ബ്രാഹ്മണനായിത്തീരും." |
| അതഃ | = ഇതിൽനിന്നു=ഈ ബ്രാഹ്മണ്യാവസ്ഥാന്തത്തിൽ നിന്നു |
| അന്യത് | = അന്യമായിട്ടുള്ളതു് |
| ആർത്തം | = ആർത്തമാകുന്നു=വിനാശിയാകുന്നു. |
| തതഃ | = അനന്തരം |
| കൌഷീതകേയഃ | = കുഷീതകന്റെ പുത്രനായ |
| കഹോലഃ | = കഹോലൻ |
| ഉപരരാമ | = വിരമിച്ചു |

ഭാഷ്യം--അനന്തരം കുഷീതകന്റെ അപത്യമായ കഹോലൻ "യാജ്ഞവല്ക്യ," എന്നു സംബോധനചെയ്തു പറഞ്ഞു:---"സാക്ഷാത്തും മുഖ്യവുമായ ബ്രഹ്മമായ, സർവാന്തരമായ ആത്മാവിനെ---എതിനെ അറിഞ്ഞാലാണോ മുക്തികിട്ടുന്നതു്, അതിനെ--എനിക്കു വ്യാഖ്യാനിച്ചുതരിക."

ഇതിനു യാജ്ഞവല്ക്യൻ ഉഷസ്തനോടു പറഞ്ഞതുപോലെതന്നെ "ഈ നിന്റെ ആത്മാവാണ് അതു്" എന്നുത്തരംപറഞ്ഞു.

ഇവിടെ, ഉഷസ്തനും കഹോലനും ചോദിച്ചതു ഒരേ ആത്മാവിനെപ്പററിത്തന്നെയോ, അതോ ഒരേ ലക്ഷണമുള്ള വേറേവേറേ ആത്മാക്കളെപ്പററിയോ എന്നു ആലോചിക്കേണ്ടിയിരിക്കുന്നു.

ചിലർ ഇങ്ങനെ വ്യാഖ്യാനിക്കുന്നു:-"ചോദ്യങ്ങൾ പുനരുക്തങ്ങളായി തീരാതിരിക്കുന്നതിനു, വേറേവേറേ ആത്മാക്കളെപ്പററിയാണു ചോദിച്ചതെ

ന്നു വിചാരിക്കയാണു വേണ്ടതു്. ഉഷസ്തന്റെയും കഹോലന്റെയും പ്രശ്നങ്ങളിൽ ഒരേ ആത്മാവിനെത്തന്നെയാണു വിവക്ഷിച്ചിട്ടുള്ളതെങ്കിൽ അതിനെ സംബന്ധിച്ച രണ്ടാമത്തെ പ്രശ്നം അനൎത്ഥകമാണെന്നു വരും. ഈ വാക്യം അൎത്ഥവാദമാണെന്നു പറയാനും തരമില്ല. അതിനാൽ രണ്ടുപേരും ചോദിച്ചിരിക്കുന്നതു, ക്ഷേത്രജ്ഞനെന്നും പരമാത്മാവെന്നും പറയുന്ന വേറേ വേറേ ആത്മാക്കളെപ്പററിയാണു്."

ഈ വ്യാഖ്യാനം ശരിയാണെന്നു സമ്മതിക്കുവാൻ നിവൃത്തിയില്ല. എന്തെന്നാൽ, ചോദ്യങ്ങളെപ്പോലെതന്നെ ഉത്തരങ്ങളും തുല്യങ്ങളായിരിക്കുന്നു. ഉഷസ്തന്റെ ചോദ്യത്തിനു പറഞ്ഞതുപോലെതന്നെ കഹോലന്റെ പ്രശ്നത്തിനും "ഈ നിന്റെ ആത്മാവു്" എന്നാണുത്തരം പറഞ്ഞിരിക്കുന്നതു്. ഉത്തരത്തിനും അൎത്ഥഭേദം കല്പിക്കാമെന്നു പറയാനും നിവൃത്തിയില്ല. എന്തെന്നാൽ ഒരു കാൎയ്യകരണസങ്ഘാതത്തിനു രണ്ടു ആത്മാക്കൾ ഉണ്ടാവാൻ തരമില്ല. ഒരു കാൎയ്യകരണസങ്ഘാതത്തിൽ ഒരു ആത്മാവേ ഉണ്ടായിരിക്കുവാൻ പാടുള്ളൂ. ഉഷസ്തന്റെ ആത്മാവും കഹോലന്റെ ആത്മാവും ഭിന്നജാതിയിൽ പെട്ടവയാണെന്നു പറയാനും പാടില്ല. രണ്ടുപേൎക്കും "ഞാൻ, ഞാൻ"എന്നു് ഒരുപോലെതന്നെയാണു ആത്മസ്ഫുരണമുണ്ടാകുന്നതു്. എന്നു മാത്രമല്ല, രണ്ടെണ്ണത്തിനു അഗൗണത്വ(മുഖ്യത്വ)വും ആത്മത്വവും സ്വാന്തരത്വവും ഉണ്ടാവാനും നിവൃത്തിയില്ല. ഒന്നു അഗൗണമായ ബ്രഹ്മമാണെങ്കിൽ മറേറതു തീൎച്ചയായും ഗൗണമായിരിക്കണം. അതുപോലെ ഒന്നു സ്വാന്തരവും ആത്മാവുമാണെങ്കിൽ മറേറതു അസ്വാന്തരവും അനാത്മാവുമായിരിക്കുമെന്നുള്ളതും തീൎച്ചയാണു്. അതിനാൽ രണ്ടു ചോദ്യങ്ങളും ഒരേ ആത്മാവിനെപ്പററിത്തന്നെയുള്ളവയാണു്. രണ്ടാമത്തെ ചോദ്യം മുൻപു പറഞ്ഞിട്ടില്ലാത്ത ചില വിശേഷങ്ങളെ പറയുന്നതിനായിട്ടത്രേ.

രണ്ടാമത്തെ ചോദ്യത്തിനു മുമ്പു പറഞ്ഞിട്ടുള്ളതുപോലെതന്നെ പറഞ്ഞിട്ടുള്ളിടത്തോളം ഭാഗം ഉത്തരം മുമ്പു പറഞ്ഞിട്ടുള്ളതിനെത്തന്നെ അനുവദിച്ചിരിക്കയാണു്. അതിൽ പറയാത്ത ഒരു വിശേഷം അതിനെ സംബന്ധിച്ചുതന്നെ പറയുന്നതിനാണു അങ്ങനെ ചെയ്തിരിക്കുന്നതു് ആ വിശേഷമെന്തെന്നു പറയാം:--ഒന്നാമത്തെ പ്രശ്നത്തിൽ, കാൎയ്യകരണസങ്ഘാതവ്യതിരിക്തമായ ഒരു ആത്മാവുണ്ടെന്നും, പ്രയോജകങ്ങളോടുകൂടി ബന്ധത്തെ പറഞ്ഞിരിക്കുന്നതു ആ ആത്മാവിനാണെന്നും പറഞ്ഞു. രണ്ടാമത്തെ പ്രശ്നത്തിലാകട്ടെ, ആ ആത്മാവിനുതന്നെ, അശനായ മുതലായ സംസാരധൎമ്മങ്ങളിൽനിന്നു അതീതത്വം എന്നുള്ള വിശേഷം പറയുന്നു. സംന്യാസത്തോടുകൂടി ആ വിശേഷത്തിന്റെ വിജ്ഞാനമുണ്ടായാൽ മുമ്പു പറഞ്ഞ ബന്ധനത്തിൽനിന്നു മുക്തി സിദ്ധിക്കും. അതിനാൽ "ഏഷ ത ആത്മാ" എന്നതുവരെയുള്ള ചോദ്യോത്തരങ്ങൾക്കു രണ്ടിലും അൎത്ഥം ഒന്നുപോലെതന്നെ.

"ആകട്ടെ; ഒരേ ആത്മാവുതന്നെ അശനായാദികളോടുകൂടിയിരിക്കയും അവയെ അതിക്രമിച്ചിരിക്കയും ചെയ്യുന്നതു എങ്ങനെയാണു? അവ പരസ്പരവിരുദ്ധങ്ങളായ ധൎമ്മങ്ങളല്ലേ? അവ ഒന്നിൽ വരുമോ?" എന്നു് ഒരു

ആശങ്കയുണ്ടാവാം. എന്നാൽ ഇതു മുമ്പേ പരിഹരിക്കപ്പെട്ടിട്ടുള്ളതാണ്. സംസാരിത്വമെന്നതു, നാമരൂപങ്ങളുടെ വികാരമായ കാര്യകരണരൂപമായ സങ്ഘാതമാകുന്ന ഉപാധിഭേദത്തോടുള്ള സമ്പർക്കത്താൽ—അതായതു അതിൽ 'ഞാൻ' എന്നുള്ള ബുദ്ധിയുടെ അധ്യാസത്താൽ-ഉണ്ടാകുന്ന ഭ്രാന്തിമാത്രമാണെന്നു നാം എത്രയോതവണ പറഞ്ഞിട്ടുണ്ട്. മധുബ്രാഹ്മണത്തിന്റെ അവസാനത്തിൽ, പരസ്പരവിരുദ്ധങ്ങളായ ശ്രുതിവാക്യങ്ങൾക്കു വിഷയവിഭാഗംചെയ്യുന്ന അവസരത്തിലും സംസാരിത്വം മിഥ്യയാണെന്നു പറഞ്ഞിട്ടുണ്ട്. രജ്ജു, ശുക്തി, ഗഗനം മുതലായവ, മററുള്ളവരാൽ ആരോപിക്കപ്പെടുന്ന ധർമ്മങ്ങളോടുകൂടി സർപ്പമായും, രജതമായും, മലിനമായും മററും തീരുന്നു എങ്കിലും സ്വതേ വെറും രജ്ജുവും ശുക്തിയും ഗഗനവും മററും തന്നെ ആയിരിക്കുന്നുണ്ടല്ലോ. ഇങ്ങനെ ആത്മാവിനും നിരുപാധികരൂപത്തിൽ അസംസാരിത്വവും സോപാധികരൂപത്തിൽ സംസാരിത്വവും വരുന്നതിൽ ഒരു വിരോധവുമില്ല.

ഇനിയും, "നാമരൂപങ്ങളാകുന്ന ഉപാധികൾ ഉണ്ടെന്നു പറയുന്നപക്ഷം "ഏകമേവാദ്വിതീയം", "നേഹ നാനാഽസ്തി കിഞ്ചന" എന്നുള്ള ശ്രുതികൾക്കു വിരോധം വരുമല്ലോ" എന്നു ആക്ഷേപമുണ്ടാവാം എന്നാൽ ഇതും സലിലഫേനദൃഷ്ടാന്തംകൊണ്ടും മൃദാദിദൃഷ്ടാന്തങ്ങളെക്കൊണ്ടും പരിഹരിക്കപ്പെട്ടിട്ടുണ്ട്. ജലാദികളിൽനിന്നു വ്യതിരിക്തങ്ങളായി ഫേനാദികളായ വികാരങ്ങളില്ല. അതുപോലെ മൃത്തിൽനിന്നു വ്യതിരിക്തങ്ങളായി അതിന്റെ വികാരങ്ങളായ ഘടാദികളുമില്ല. അതുപോലെ അവിദ്യയാൽ ഉണ്ടാകുന്ന നാമരൂപങ്ങളാൽ ഉണ്ടാക്കപ്പെടുന്ന കാര്യകരണസങ്ഘാതം അവിദ്യയിൽനിന്നു വ്യതിരിക്തമല്ല. ആ അവിദ്യ വിദ്യയാൽ നിരസിക്കപ്പെടുന്നതുമാണ്. കാര്യം ഉണ്ടെന്നുവച്ചുകൊണ്ടു പറഞ്ഞതാണു ഇതു്. സൂക്ഷ്മമായി നോക്കുമ്പോൾ അതില്ല. ശ്രുതിയെ അനുസരിക്കുന്നവർ പരമാർത്ഥദൃഷ്ടിയോടുകൂടി, പരമാർത്ഥതത്വത്തിൽനിന്നു അന്യമോ അനന്യമോ എന്നു നിരൂപണംചെയ്യുമ്പോൾ നാമരൂപങ്ങൾ വാസ്തവത്തിൽ വേറെ വസ്തുക്കളല്ലെന്നു തെളിയുന്നതാണ്. അവ, സലിലഫേനം ഘടം മുതലായവപോലെ, പരമാർത്ഥവസ്തുക്കളല്ലെന്നു വരുമ്പോൾ, "ഏകമേവദ്വിതീയം", "നേഹ നാനാഽസ്തി കിഞ്ചന" എന്നുള്ള പരമാർത്ഥദർശനം ഉണ്ടാകും.

എന്നാൽ, ബ്രഹ്മസ്വരൂപം, രജ്ജുശുക്തിഗഗനാദികൾപോലെ സ്വന്തരൂപത്തിൽ വർത്തിക്കുന്നതും, മറെറാന്നിനാലും സ്പർശിക്കപ്പെടാത്ത സ്വഭാവത്തോടുകൂടിയതുമാണെങ്കിലും, സ്വാഭാവികിയായ അവിദ്യനിമിത്തം, നാമരൂപങ്ങളാൽ ഉണ്ടാക്കപ്പെടുന്ന കാര്യകരണങ്ങളാകുന്ന ഉപാധികളിൽനിന്നു വേർതിരിച്ച് അറിയപ്പെടാതിരിക്കുകയും, സ്വാഭാവികിയായ നാമരൂപോപാധിദൃഷ്ടിതന്നെ ഉണ്ടായിരിക്കയും ചെയ്യുമ്പോൾ വേറേവസ്തു ഉണ്ടെന്നു വച്ചുകൊണ്ടുള്ള ഈ വ്യവഹാരമെല്ലാം ഉണ്ടായിരിക്കും. ഭേദംകൊണ്ടുള്ള ഈ മിഥ്യാവ്യവഹാരം ബ്രഹ്മതത്വത്തിൽനിന്ന് അന്യമായി വസ്തു ഉണ്ടെന്നു വിചാരിക്കുന്നവർക്കും, ഇല്ലെന്നു അറിയുന്നവർക്കും ഒരുപോലെയുള്ളതുമാണ്. വേറേ വസ്തു ഉണ്ടെന്നുള്ള അഭിനിവേശമാകട്ടെ വിവേകികൾക്കില്ല എന്നുള്ളതാണു വിശേഷം.

പരമാൎത്ഥവാദികളാൽ, ശ്രുതി അനുസരിച്ചു, രണ്ടാമതൊരു വസ്തു ഉണ്ടോ ഇല്ലയോ എന്നു നിരൂപണംചെയ്യപ്പെട്ടുമ്പോൾ, സൎവ്വസംവ്യവഹാരശൂന്യവും അദ്വിതീയവുമായ ബ്രഹ്മം ഒന്നുമാത്രമേ ഉള്ളു എന്നു തീരുമാനിക്കപ്പെടുന്നു. അതിനാൽ വാസ്തവത്തിൽ മേൽപറഞ്ഞ ശ്രുതികൾക്കു യാതൊരു വിരോധവുമില്ല. പരമാൎത്ഥത്തെ തീൎച്ചപ്പെടുത്തുന്നതിനു മനസ്സുവയ്ക്കുമ്പോൾ മറെറാരു വസ്തുവിൻെറ സത്തയെ നാം അംഗീകരിക്കുന്നില്ല. "ഏകമേവാദ്വിതീയം", "അനന്തരമബാഹ്യം" എന്നുള്ള ശ്രുതി നോക്കുക. എന്നാൽ നാമരൂപവ്യവഹാരകാലത്തിൽ, അവിവേകികൾക്കു ക്രിയാകാരകഫലാദി സംവ്യവഹാരം ഇല്ലെന്നു പ്രതിഷേധിക്കുന്നുമില്ല. അതിനാൽ ജ്ഞാനത്തേയും അജ്ഞാനത്തേയും അപേക്ഷിച്ചാണു ശാസ്ത്രീയവും ലൌകികവുമായ എല്ലാ സംവ്യവഹാരവും. സംസാരദശയിൽ ക്രിയാകാരകഫലവ്യവഹാരവും മോക്ഷദശയിൽ അതിൻെറ അഭാവവും നാം മാത്രം പറയുന്നതല്ല; അതു മറെറല്ലാ തന്ത്രജ്ഞന്മാരും സമ്മതിക്കുന്നതാണ്.

അതിൽ, പരമാൎത്ഥമായ ആത്മസ്വരൂപത്തെ അപേക്ഷിച്ചുള്ളതാണ്, "കതമോ യാജ്ഞവൽക്യസൎവ്വാന്തരഃ?" എന്നുള്ള ചോദ്യം. അതിനു യാജ്ഞവൽക്യൻ മറുപടി പറയുന്നു:–ആരാണോ അശനായയേയും പിപാസയേയും ശോകത്തേയും മോഹത്തേയും ജരയേയും മൃത്യുവിനേയും അതിക്രമിച്ചിരിക്കുന്നതു് അവൻ". അശനായ എന്നതു അശിക്കുവാനുള്ള ഇച്ഛയാകുന്നു. പാനംചെയ്യാനുള്ള ഇച്ഛയാണു പിപാസ. അവിവേകികളാൽ തലവും മലവുമുള്ളതായി വിചാരിക്കപ്പെടുന്ന ഗഗനംതന്നെ വാസ്തവത്തിൽ അവയാൽ സ്പൃശിക്കപ്പെടാത്ത സ്വഭാവത്തോടുകൂടിയതാകയാൽ അവയെ കടന്നിരിക്കുന്നു. അതുപോലെ, മൂഢന്മാരാൽ, "ഞാൻ ക്ഷുധിതനായിരിക്കുന്നു, ഞാൻ പിപാസിതനായിരിക്കുന്നു" എന്നിങ്ങനെ, അശനായയും പിപാസയുമുള്ളതായിഗ്രഹിക്കപ്പെടുന്നതാണെങ്കിലും ബ്രഹ്മം, വാസ്തവത്തിൽ അശനായാപിപാസകളാൽ സ്പൃശിക്കപ്പെടാത്ത സ്വഭാവത്തോടുകൂടിയതാകയാൽ അവയേ കടന്നിരിക്കുന്നു. "ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ" എന്ന ശ്രുതി നോക്കുക. അസങ്ഗനായ ആത്മാവു്, അജ്ഞന്മാരാൽ അധ്യാരോപംചെയ്യപ്പെടുന്ന ദുഃഖത്താൽ ലിപ്തനാകുന്നില്ല എന്നാണ് അതിൻെറ അൎത്ഥം. അശനായയേയും പിപാസയേയും സമസ്തമായി പറഞ്ഞിരിക്കുന്നതു, രണ്ടും പ്രാണൻെറ ഒന്നിൻെറതന്നെ ധൎമ്മങ്ങളായതുകൊണ്ടാണ്.

ശോകമെന്നതു കാമമാണ്. ഇഷ്ടമായ വസ്തുവിനെ ചിന്തിച്ചുകൊണ്ടിരിക്കുന്നവനുള്ള അരതിയാണു തൃഷ്ണയാൽ ആക്രാന്തനായ അവനു കാമത്തിനു ബീജം. അതുകൊണ്ടാണല്ലോ കാമം ജ്വലിക്കുന്നതു്. മോഹമെന്നതു വിപരീതജ്ഞാനംകൊണ്ടുണ്ടാകുന്ന അവിവേകം അല്ലെങ്കിൽ ഭ്രമം ആകുന്നു. അവിദ്യയെന്നു പറയുന്നതും എല്ലാഅനൎത്ഥത്തിനും ബീജവുംഇതാണ്. ശോകവും മോഹവും വേറേവേറേ കാരണങ്ങളിൽനിന്നു ഉണ്ടാകുന്നവയായതിനാൽ ആണ് അവയെ വ്യസ്തങ്ങളായി പറഞ്ഞതു്. അവയുടെ സ്ഥാനം മനസ്സാണു. ജര എന്നതു കാൎയ്യകരണസങ്ഘാതത്തിൻെറ വിപരിണാമമാകുന്നു. അതിൻെറ ലക്ഷണം തൊലിയുടെ ചുളുങ്ങൽ, നര മുതലായതത്രേ. മൃ

ത്യുവെന്നാൽ, വിപരിണാമത്തിന്റെ അവസാനത്തിൽകാൎയ്യകരണസങ്ഘാതത്തിനുണ്ടാകുന്ന വിച്ഛേദമത്രേ. ഈ ജരയും മൃത്യുവും ശരീരത്തിൽ സ്ഥിതിചെയ്യുന്നവയാണു്.

ഇങ്ങനെ പ്രാണൻ, മനസ്സ്, ശരീരം ഇവയെ ആശ്രയിച്ചിരിക്കുന്നവയും, അഹോരാത്രാദികളെയും, സമുദ്രത്തിലെ തിരകളേയുംപോലെ പ്രാണികളിൽ എപ്പോഴും വൎത്തിക്കുന്നവയുമായ അശനായ മുതലായവയെ പ്രാണികളിൽ സംസാരമെന്നു പറയുന്നു. "ദ്രഷ്ടേർദ്രഷ്ടാ" ഇത്യാദി ലക്ഷണങ്ങളോടുകൂടിയതും സാക്ഷാത്തും (അവ്യവഹിതവും) അപരോക്ഷവും (മുഖ്യവും) സൎവ്വാന്തരവും (ബ്രഹ്മാദിസ്തംബപൎയ്യന്തങ്ങളായ ഭൂതങ്ങളുടെ ഉള്ളിലുള്ളതും) ആയ ആത്മാവു്, മേഘാദികളായ മലങ്ങളാൽ ആകാശമെന്നപോലെ, അശനായാദികളായ സംസാരധൎമ്മങ്ങളാൽ ഒരിക്കലും സ്പർശിക്കപ്പെടുന്നില്ല.

സ്വതന്ത്രതത്വമായ ഈ ആത്മാവിനെ "ഇതാ ഞാൻ എപ്പോഴും സൎവ്വസംസാരവിനിൎമ്മുക്തവും, നിത്യതൃപ്തവുമായ പരമായ ബ്രഹ്മമാകുന്നു" എന്നിങ്ങനെ അറിഞ്ഞിട്ടു്, ബ്രാഹ്മണർ, പുത്രൈഷണയിൽനിന്നും വിത്തൈഷണയിൽനിന്നും ലോകൈഷണയിൽനിന്നും വ്യുത്ഥാനംചെയ്തിട്ടു ഭിക്ഷാചൎയ്യത്തെ ചരിക്കണം" വ്യുത്ഥാനംചെയ്തു എന്നുവച്ചാൽ, വിപരീതമായി ഉത്ഥാനംചെയ്തു, അതായതു പിൻതിരിയുക ആകുന്നു ബ്രാഹ്മണൎക്കുമാത്രമേ വ്യുത്ഥാനത്തിനു് അധികാരമുള്ളു എന്നതുകൊണ്ടാണു ബ്രാഹ്മണരെന്നു് എടുത്തുപറഞ്ഞിരിക്കുന്നതു്. പുത്രനുവേണ്ടിയുള്ള ഏഷണയാണു പുത്രൈഷണ. പുത്രനെക്കൊണ്ടു് ഈ ലോകത്തെ ജയിക്കണമെന്നുള്ള വിചാരത്താൽ ലോകജയസാധനമായ പുത്രനെക്കുറിച്ചുള്ള ഏഷണ അല്ലെങ്കിൽ ഇച്ഛ-- അതായതു ദാരസംഗ്രഹം--എന്നൎത്ഥം. പുത്രൈഷണയിൽനിന്നു വ്യുത്ഥാനംചെയ്യുക എന്നാൽ ദാരസംഗ്രഹം ചെയ്യാതിരിക്കയാകുന്നു. "ഇതുകൊണ്ടു കൎമ്മംചെയ്തു പിതൃലോകത്തെ ജയിച്ചുകൊള്ളാ"മെന്നോ, വിദ്യയോടുകൂടിയ കൎമ്മംകൊണ്ടോ കേവലയായ ഹിരണ്യഗൎഭവിദ്യകൊണ്ടോ ദേവലോകത്തെ ജയിച്ചുകൊള്ളാമെന്നോ ഉള്ള വിചാരത്താൽ ഗോക്കൾ മുതലായ ലൗകികവിത്തത്തിന്റെയും വിദ്യയാകുന്ന ദൈവവിത്തത്തിന്റെയും ഉപാദാനമാണു വിത്തൈഷണ.

ദൈവമായ വിത്തത്തിൽനിന്നു വ്യുത്ഥാനംതന്നെ ഇല്ലെന്നു ചിലർ പറയുന്നു. ആ വിത്തത്തിന്റെ ബലത്താലാണു വ്യുത്ഥാനമുണ്ടാകുന്നതെന്നുള്ളതാണു അവൎക്കുള്ള ന്യായം. എന്നാൽ അവരുടെ അഭിപ്രായം ശരിയല്ല; എന്തെന്നാൽ "ഏതാവാൻ വൈ കാമഃ" എന്നു ദൈവമായ വിത്തത്തെയുംഏഷണകളുടെ കൂട്ടത്തിൽ പറഞ്ഞിരിക്കുന്നു. ഹിരണ്യഗൎഭൻ മുതലായ ദേവതകളെസ്സംബന്ധിച്ചുള്ള വിദ്യയാണല്ലോ ദൈവമായ വിത്തമെന്നു പറയപ്പെടുന്നതു്. എന്തെന്നാൽ അതാണല്ലോ ദേവലോകപ്രാപ്തിക്കു ഹേതു. നിരുപാധികമായ പ്രജ്ഞാനഘനത്തെ സംബന്ധിച്ചുള്ള ബ്രഹ്മവിദ്യ ദേവലോകപ്രാപ്തിക്കു ഹേതുവല്ലല്ലോ. "തസ്മാത് തത് സൎവ്വമഭവത്," "ആത്മാ ഹ്യേഷാം സ ഭവതി" എന്ന ശ്രുതി അതിനു തെളിവാണു്. "ഏതം വൈ തമാത്മാനം" എന്നു വിശേഷിച്ചു പറഞ്ഞിരിക്കുന്നതുകൊണ്ടു, ബ്രഹ്മവിദ്യ

യുടെ ബലത്താലാണു വ്യുത്ഥാനമെന്നറിയാം. അതിനാൽ, അനാത്മലോകപ്രാപ്തിക്കു സാധനങ്ങളായ ഈ മൂന്നിൽനിന്നും വ്യുത്ഥാനം ചെയ്തിട്ടു എന്നാണർത്ഥം. ഏഷണ എന്നുപറയുന്നതു കാമമാണു്. "ഏതാവാൻ വൈ കാമഃ" എന്നാണല്ലോ ശ്രുതി. അനാത്മലോകപ്രാപ്തിസാധനമായ ഈ മൂന്നിലും തൃഷ്ണവയ്ക്കാതെ എന്നു സാരം.

എല്ലാ സാധനേച്ഛയും ഫലേച്ഛതന്നെയാണു്. അതിനാൽ ഏഷണ ഒന്നുമാത്രമേ ഉള്ളൂ എന്നു ശ്രുതി പറയുന്നു എങ്ങനെ എന്നാൽ, പുത്രൈഷണ എന്നതു് ഏതോ അതുതന്നെയാണു വിത്തൈഷണ. എന്തെന്നാൽ രണ്ടും ഒരുപോലെ ദൃഷ്ടഫലസാധനങ്ങളാണു്. വിത്തൈഷണ ഏതോ അതാണു ലോകൈഷണ. എന്തെന്നാൽ സാധനൈഷണ ഫലത്തിനുവേണ്ടിയാണല്ലോ. ഫലത്തിലുള്ള ഇച്ഛയാൽ പ്രേരിതരായിട്ടാണല്ലോ എല്ലാവരും എല്ലാസാധനത്തെയും ഉപാദാനംചെയ്യുന്നതു്. അതുകൊണ്ടു ലോകൈഷണ ഒന്നുമാത്രമേ വാസ്തവത്തിൽ ഏഷണയുള്ളൂ. അതു സാധനംകൂടാതെ സമ്പാദിക്കപ്പെടാവുന്നതല്ലാത്തതുകൊണ്ടു സാദ്ധ്യൈഷണ എന്നും സാധനൈഷണ എന്നും രണ്ടുവിധത്തിൽ പറയാം. ഇവ രണ്ടും ഏഷണകൾതന്നെയാണു്. അതിനാൽ ബ്രഹ്മവിത്തിനു കർമ്മമോ കർമ്മസാധനമോ ഇല്ല.

അതിനാൽ പണ്ടുള്ള ബ്രാഹ്മണർ എല്ലാ കർമ്മത്തെയും എല്ലാ കർമ്മസാധനങ്ങളേയും ഉപേക്ഷിച്ചു. കർമ്മസാധനം ദേവപിതൃമാനുഷനിമിത്തമായ യജ്ഞോപവീതം മുതലായതാണു്. എന്തെന്നാൽ അതുകൊണ്ടാണല്ലോ ദൈവവും പിത്ര്യവും മാനുഷവുമായ കർമ്മം ചെയ്യപ്പെടുന്നതു്, "നിവീതം മനുഷ്യാണാം പ്രാചീനാവീതം പിതൄണാമുപവീതം ദേവാനാം" എന്നു ശ്രുതിയുണ്ടു്. കർമ്മങ്ങളിൽനിന്നും കർമ്മസാധനങ്ങളിൽനിന്നും വ്യുത്ഥാനംചെയ്തിട്ടു പണ്ടുള്ള ബ്രഹ്മവിത്തുകളായ ബ്രാഹ്മണർ പാരമഹംസപാരിവ്രാജ്യത്തെ പ്രാപിച്ചു് ഭിക്ഷയ്ക്കുവേണ്ടി സഞ്ചരിച്ചു. ആശ്രമമാത്രശരണന്മാർക്ക് ജീവനസാധനം മാത്രമായ, പാരിവ്രാജ്യത്തെ വ്യഞ്ജിപ്പിക്കുന്ന ത്രിദണ്ഡം മുതലായ സ്മാർത്തലിങ്ഗങ്ങളേയും അവർ ഉപേക്ഷിച്ചിരുന്നു. ബ്രഹ്മവിത്തിനു യാതൊരു അടയാളവും ഉണ്ടായിരിക്കയില്ല. "തസ്മാദലിങ്ഗോ ധർമ്മജ്ഞോ/വ്യക്തലിങ്ഗോ/വ്യക്താചാരഃ" എന്നുംമററുമുള്ള സ്മൃതികളും "അഥ പരിവ്രാഡ്വിവർണ്ണവാസാമുണ്ഡോ/പരിഗ്രഹഃ" എന്നും, "സശിഖാൻകേശാൻ നികൃത്യ വിസൃജ്യയജ്ഞോപവീതം" എന്നും ഉള്ള ശ്രുതികളും അതിനു പ്രമാണങ്ങളുമാണു്.

ഇവിടെ പൂർവ്വപക്ഷം—"വ്യുത്ഥായ ഭിക്ഷാചര്യം ചരന്തി" എന്നു വർത്തമാനകാലത്തിൽ പ്രയോഗിച്ചിരിക്കുന്നതിനാൽ ഇതു അർത്ഥവാദമാണു്. വിധായക പ്രത്യയമായ ലിങ്, ലോട്ട്, തവ്യം ഇവയിൽ ഒന്നും ഇവിടെ കാണുന്നില്ല. അതിനാൽ അർത്ഥവാദശ്രുതിയെമാത്രം അടിസ്ഥാനപ്പെടുത്തി, ശ്രുതിസ്മൃതിവിഹിതങ്ങളായ യജ്ഞോപവീതം മുതലായ സാധനങ്ങളെ പരിത്യജിപ്പിക്കുവാൻപാടില്ല യജ്ഞോപവീതമുള്ളവനല്ലാതെ അദ്ധ്യയനം ചെയ്യാനോ യജിപ്പിക്കുവാനോ യജിക്കുവാനോ പാടില്ല. പാരിവ്രാജ്യത്തിൽ അദ്ധ്യയനം വിധിക്കപ്പെട്ടിട്ടുണ്ടു്. എന്തെന്നാൽ—

വേദസംന്യസനാച് ഛൂദ്രസ്തസ്മാദ്വേദം ന സംന്യസേത്'' എന്നും, "സ്വാധ്യായ ഏവോത്സൃജ്യമാനോവാചം" എന്നും ആപസ്തംബൻ പറയുന്നു. അതുകൂടാതെ "ബ്രഹ്മോജ്ഝ്യം വേദനിന്ദാച കൗടസാക്ഷ്യം സുഹൃദ്വധഃ ഗർഹിതാന്നാദ്യയോർജഗ്ധിഃ സുരാപാനസമാനി ഷട്." എന്നും

വേദപരിത്യാഗത്തിൽ ദോഷംപറഞ്ഞിരിക്കുന്നു. ഗുരുക്കന്മാരുടേയും വൃദ്ധന്മാരുടെയും അതിഥികളുടെയും ഉപാസനത്തിലും ഹോമത്തിലും ജപത്തിലും ഭോജനത്തിലും ആചമനത്തിലും സ്വാധ്യായത്തിലും യജ്ഞോപവീതം ധരിച്ചിരിക്കണമെന്നു വിധിയുണ്ടു്. പരിവ്രാജകകർമ്മങ്ങളിൽ ഗുരൂപാസനം: സ്വാധ്യായം, ഭോജനം, ആചമനം മുതലായവ ചെയ്യേണ്ടതാണെന്നു ശ്രുതികളിലും സ്മൃതികളിലും വിധിച്ചിട്ടുമുണ്ടു്. ഗുരുക്കന്മാർ മുതലായവരുടെ ഉപാസനത്തിന്റെ അങ്ഗമായി യജ്ഞോപവീതം വിധിക്കപ്പെട്ടിരിക്കുന്നതിനാൽ അതിനെ പരിത്യജിക്കുന്നതു യുക്തമല്ല. ഏഷണകളിൽനിന്നു വ്യുത്ഥാനം വിധിക്കപ്പെടുകതന്നെ ചെയ്യുന്നുണ്ടെങ്കിലും പുത്രാദ്യേഷണകളിൽ മൂന്നിലുംനിന്നു മാത്രമല്ലാതെ എല്ലാ കർമ്മങ്ങളിൽനിന്നും കർമ്മസാധനങ്ങളിൽനിന്നുംകൂടി വ്യുത്ഥാനം വിധിക്കപ്പെടുന്നില്ല. എല്ലാം പരിത്യജിക്കുന്നപക്ഷം വിധിക്കാത്തതു ചെയ്തു എന്നും, വിധിച്ചിട്ടുള്ള യജ്ഞോപവീതം മുതലായതു ഉപേക്ഷിച്ചു എന്നുംവരും. അപ്പോൾ, വിധിച്ചതു ചെയ്യായ്കയും നിഷേധിച്ചതു ചെയ്കയും നിമിത്തമുള്ള വലിയ അപരാധം വന്നുകൂടും. അതിനാൽ, യജ്ഞോപവീതാദിലിംഗങ്ങളെ പരിത്യജിക്ക നടപ്പുണ്ടെങ്കിൽ, അതു് അന്ധപരമ്പരാന്യായേന ഉള്ള നടപ്പാണു്.

സമാധാനം—മേൽപറഞ്ഞ പൂർവ്വപക്ഷം ശരിയല്ല; "യജ്ഞോപവീതം വേദാംശ്ചസർവ്വം തദ് വർജയേദ്യതിഃ" എന്നു ശ്രുതിയുണ്ടു്. എന്നു മാത്രമല്ല, എല്ലാ ഉപനിഷത്തും ആത്മജ്ഞാനപരമാണു്. ആത്മാവിനെ ദർശിക്കണംഎന്നും ശ്രവിക്കണമെന്നും മനനംചെയ്യണമെന്നുമാണല്ലോ പ്രസ്തുതമായിട്ടുള്ളതു്. ആ ആത്മാവുതന്നെയാണു ദ്രഷ്ടാവിൽനിന്നു അവ്യവഹിതവുംമുഖ്യവും സർവ്വാന്തരവും അശനായ മുതലായ സംസാരധർമ്മങ്ങളൊന്നുമില്ലാത്തതുമാണെന്നു അറിയപ്പെടേണ്ടതെന്നുള്ളതു പ്രസിദ്ധവുമാണു്. ഈ ഉപനിഷത്തു മുഴുവനും ഇങ്ങനെയുള്ള താൽപര്യത്തോടുകൂടിയതാകയാൽ, മറെറാരുവിധിയുടെ ശേഷമാണെന്നുപറയുവാൻ നിവൃത്തിയില്ല. അതിനാൽ അർത്ഥവാദമാവുകയില്ല. എന്തെന്നാൽ ആത്മജ്ഞാനം കർത്തവ്യമാണു്, ആത്മാവു് അശനായാദിധർമ്മങ്ങളോടുകൂടിയതല്ലെന്നു്, സാധനങ്ങളിൽനിന്നും ഫലങ്ങളിൽനിന്നും വിലക്ഷണമായിട്ടു അറിയപ്പെടുകയുംവേണം. സാധനങ്ങളിലും ഫലങ്ങളിലുംനിന്നു അവ്യതിരിക്തമായി—അതായതു സാധനഫലാന്തർഭൂതമായി—ആത്മാവിനെ അറിയുന്നതു് അവിദ്യയാകുന്നു. "അന്യോ/സാവന്യോ/ഹമസ്മീതി, ന സ വേദ്", "മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.", "ഏകധൈവാനുദ്രഷ്ടവ്യം", "ഏകമേവാദ്വിതീയം", "തത് ത്വമസി" ഇത്യാദി ശ്രുതികൾ അതിനു പ്രമാണങ്ങളാണു്. ക്രിയാഫലവും സാധനവും, അശനായാദിസംസാരധർമ്മങ്ങൾക്കപ്പുറമുള്ള ആത്മാവിൽനിന്നു അന്യവും അവിദ്യാവിഷയവുമാകുന്നു. "യത്രഹി ദ്വൈതമിവ

ഭവ

പശ്യതി. അന്യോഽസാവന്യോഽഹമസ്മീതി' ന സവേദ" "അഥ യേഽന്യഥാഽ തോ വിദുഃ" ഇത്യാദികളായ എത്രയോ വാക്യങ്ങളെ ഇതിലേയ്ക്കു പ്രമാണമായി ഉദ്ധരിപ്പാൻകഴിയും.

വിദ്യയും അവിദ്യയും ഒരു പുരുഷനു ഒരുമിച്ചുതന്നെ ഉണ്ടായിരിക്കയുമില്ല; എന്തെന്നാൽ അവ ഇരുട്ടും വെളിച്ചവുംപോലേ പരസ്പരവിരുദ്ധങ്ങളാണു്. അതിനാൽ ആത്മജ്ഞാനിക്കു അവിദ്യാവിഷയമായ ക്രിയാകാരകഫലഭേദരൂപമായ അധികാരം നോക്കേണ്ട ആവശ്യമില്ല "മൃത്യോഃ സ മൃത്യുമാപ്നോതി" എന്നുംമററും ഭേദദർശനം നിന്ദിക്കപ്പെട്ടിരിക്കുന്നു. അവിദ്യാവിഷയങ്ങളായ എല്ലാ ക്രിയാസാധനഫലങ്ങളും അവിദ്യയ്ക്കു വിപരീതമായ ആത്മവിദ്യകൊണ്ടു പരിത്യജിക്കപ്പെടേണ്ടവയുമാണു്. യജ്ഞോപവീതാദിസാധനങ്ങൾ അവിദ്യാവിഷയങ്ങളുമാണു്. അറിയപ്പെടേണ്ടതായി പ്രസ്തുതവും സാധനത്തിന്റെയോ ഫലത്തിന്റെയോ സ്വഭാവമില്ലാത്തതുമായ ആത്മാവിൽനിന്നു അന്യവിഷയവും വിലക്ഷണവുമായിട്ടുള്ളതെല്ലാം ഏഷണയാണു്. "ഉഭേഹ്യേതേ ഏഷണേ ഏവ ഭവതഃ" എന്നു പറഞ്ഞിട്ടുണ്ടല്ലോ. യജ്ഞോപവീതം മുതലായതും അതുകൊണ്ടു സാധിക്കേണ്ട കർമ്മങ്ങളും സാധനമാണു്. "ഉഭേഹ്യേതേ ഏഷണേ ഏവ" എന്നു ഹേതു പറഞ്ഞു അവധാരണംചെയ്തിരിക്കയാണു്. യജ്ഞോപവീതാദിസാധനങ്ങളും അവകൊണ്ടു സാധിക്കേണ്ട കർമ്മങ്ങളും, അവിദ്യാവിഷയങ്ങളും, ഏഷണാരൂപങ്ങളും, അതുകൊണ്ടു ഉപേക്ഷിക്കപ്പെടേണ്ടവയുമാകയാൽ അവയിൽനിന്നും വ്യുത്ഥാനം വിധിയ്ക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതുതന്നെ.

ഇനിയും, ഉപനിഷത്തു ആത്മജ്ഞാനപരമായതുകൊണ്ടു്, വ്യുത്ഥാനശ്രുതി ആത്മജ്ഞാനത്തെ സ്തുതിക്കുന്നതിനായുള്ളതാണെന്നും അല്ലാതെ വിധിയല്ലെന്നും ഒരു പൂർവ്വപക്ഷമുണ്ടു്. അതും ശരിയല്ല; എന്തെന്നാൽ വിധിക്കുവാനിച്ഛിക്കുന്ന ആത്മജ്ഞാനത്തിനും വ്യുത്ഥാനത്തിനും ഒരേ കർത്താവുതന്നെയാണു പറയപ്പെട്ടിട്ടുള്ളതു്. ചെയ്യേണ്ടാത്തതിനും ചെയ്യേണ്ടതിനും കൂടി ഒരേ കർത്താവിനെ പറയുക എന്നതു വേദത്തിൽ ഒരിക്കലും സംഭവിക്കുന്നതല്ല. "അഭിഷുത്യ ഹുത്വാ ഭക്ഷയന്തി" എന്നു, ചെയ്യപ്പെടേണ്ടവയായ അഭിഷവം, ഹോമം, ഭക്ഷണം ഇവയ്ക്കു സമാനകർത്തൃകത്വം പറഞ്ഞിട്ടുള്ളതുപോലേ, ആത്മജ്ഞാനത്തിനും ഏഷണകളിൽനിന്നുള്ള വ്യുത്ഥാനത്തിനും ഭിക്ഷാചര്യത്തിനും സമാനകർത്തൃകത്വം പറഞ്ഞിരിക്കുന്നതു് അവ കർത്തവ്യങ്ങളായതുകൊണ്ടുതന്നെയാണു്.

പൂർവ്വപക്ഷം—അവിദ്യാവിഷയമായതുകൊണ്ടും ഏഷണയായതുകൊണ്ടും യജ്ഞോപവീതാദികളെ പരിത്യജിക്കേണ്ടതാണെന്നുള്ളതു് ആത്മജ്ഞാനവിധിയിൽനിന്നുതന്നെ അർത്ഥംകൊണ്ടു കിട്ടുന്നതാണു്; ആ സ്ഥിതിയ്ക്കു അവയെ പ്രത്യേകം വിധിക്കേണ്ട ആവശ്യമില്ല.

സമാധാനം—ആത്മജ്ഞാനവിധികൊണ്ടുതന്നെ യജ്ഞോപവീതാദിപരിത്യാഗവും വിധിക്കപ്പെടുന്നു എങ്കിലും, ആ ആത്മജ്ഞാനത്തോടു സ

മാനകത്തൃകത്വം പറഞ്ഞിരിക്കുന്നതുകൊണ്ടു അതു് ഏററവും ആവശ്യമാണെന്നു സിദ്ധിക്കുന്നു. അതുപോലെതന്നെ ഭിക്ഷാചര്യവും. പിന്നെ, "ചരന്തി" എന്ന വർത്തമാനപ്രത്യയം പ്രയോഗിച്ചിരിക്കുന്നതുകൊണ്ടു ഇതു് അർത്ഥവാദംമാത്രമാണെന്നു പറഞ്ഞുവല്ലോ; അതും ശരിയല്ല. "ഔദുമ്ബരോ യൂപോഭവതി" ഇത്യാദിസ്ഥലങ്ങളിൽ "ഭവതി" ഇത്യാദികൾ അഞ്ചാമത്തെ ലകാരമായ ലേട് ആണെന്നുവച്ചുകൊണ്ടു അതിനു വിധി അർത്ഥമായി അംഗീകരിക്കാറുണ്ടല്ലോ. അതുപോലെ ഇവിടെയും "ചരന്തി" എന്നതു അഞ്ചാമത്തെ ലകാരമായി വിചാരിക്കാവുന്നതുകൊണ്ടു, നിങ്ങൾ പറയുന്ന ദോഷത്തിനു വഴിയില്ല.

ഇനിയും പൂർവ്വപക്ഷം—"വ്യുത്ഥായ ഭിക്ഷാചര്യം ചരന്തി" എന്നുള്ളതുകൊണ്ടു പാരിവ്രാജ്യമാണു വിധിക്കപ്പെടുന്നതു്. പാരിവ്രാജ്യാശ്രമത്തിൽ യജ്ഞോപവീതം മുതലായ സാധനങ്ങളും ത്രിദണ്ഡം മുതലായ ലിങ്ഗവും ശ്രുതികളിലും സ്മൃതികളിലും വിധിക്കപ്പെട്ടിട്ടുമുണ്ടു്. അതിനാൽ, അവ ഏഷണതന്നെ ആയിരുന്നാലും അവ ഒഴിച്ചു ബാക്കിയുള്ളതിൽനിന്നേ വ്യുത്ഥാനം പാടുള്ളു.

സമാധാനം—ആത്മജ്ഞാനത്തോടു സമാനകർത്തൃകവും ഏഷണകളിൽനിന്നു വ്യുത്ഥാനം ചെയ്യുകയാകുന്ന ലക്ഷണത്തോടുകൂടിയതുമായ പാരിവ്രാജ്യം കൂടാതെ വേറേ ഒരു പാരിവ്രാജ്യമുണ്ടു്. ഏഷണാവ്യുത്ഥാനലക്ഷണമായ പാരിവ്രാജ്യം ആത്മജ്ഞാനത്തിൻെറ അംഗമാണു്. എന്തെന്നാൽ അതു ആത്മജ്ഞാനത്തിനു വിരോധിയായ ഏഷണയെ പരിത്യജിക്കുകയാകുന്നു. ഏഷണ അവിദ്യാവിഷയവുമാണു്. അതിനു പുറമേ, ബ്രഹ്മലോകാദി ഫലപ്രാപ്തിക്കു സാധനമായി ആശ്രമരൂപമായ ഒരു പാരിവ്രാജ്യമുണ്ടു്. യജ്ഞോപവീതാദിസാധനങ്ങളും ത്രിദണ്ഡാദി ലിംഗവും വിധിച്ചിട്ടുള്ളതു അതിനെ ഉദ്ദേശിച്ചാണു്. ഏഷണാരൂപമായ യജ്ഞോപവീതാദി സാധനങ്ങളുടെ ഉപാദാനത്തിനു വിഷയമായി, ആശ്രമധർമ്മമാത്രമായ വേറൊരു പാരിവ്രാജ്യം സംഭവിക്കുമ്പോൾ, എല്ലാ ഉപനിഷത്തിലും വിധിച്ചിട്ടുള്ള ആത്മജ്ഞാനത്തെ അതു ബാധിക്കുന്നതു യുക്തമല്ല. അവിദ്യാവിഷയങ്ങളും ഏഷണാരൂപങ്ങളുമായ യജ്ഞോപവിതാദിസാധനങ്ങളെ ഉപാദാനംചെയ്വാൻ ഇച്ഛയുണ്ടായിരുന്നാൽ, അസാധനഫലരൂപവും അശനായാദിസംസാരധർമ്മങ്ങളൊന്നുമില്ലാത്തതും ആയ ആത്മാവിനെപ്പററി "ഞാൻ ബ്രഹ്മമാകുന്നു" എന്നുള്ള ജ്ഞാനം തീർച്ചയായും ബാധിക്കപ്പെടും. അങ്ങനെ അതു ബാധിക്കപ്പെടുന്നതു യുക്തമല്ല. എന്തെന്നാൽ, എല്ലാ ഉപനിഷത്തുകളുടെയും താത്പര്യം ആ അർത്ഥത്തിലാണു്.

പൂർവ്വപക്ഷം—എങ്കിലും ഏഷണകളിൽനിന്നു വ്യുത്ഥാനത്തെ വിധിച്ചതിൻെറ ശേഷം വീണ്ടും അവയിൽ ഒന്നായ ഭിക്ഷാചര്യത്തെ വിധിക്കുന്ന ശ്രുതിതന്നെ ഭിക്ഷാചര്യത്തോടു സംബന്ധിച്ച യജ്ഞോപവീതം മുതലായതിനേയും ഗ്രഹിപ്പിക്കുന്നതിനാൽ, ആ ശ്രുതിതന്നെ ആത്മജ്ഞാനത്തെ ബാധിക്കുന്നുണ്ടല്ലോ.

സമാധാനം—അങ്ങനെ വിചാരിച്ചുകൂട. ഭിക്ഷാചര്യം ഹോമം കഴിഞ്ഞുള്ള ഭക്ഷണംപോലെ അപ്രയോജകമാകുന്നു. സർവ്വസന്ത്യാഗം വിധിക്കപ്പെട്ടിരിക്കുമ്പോൾ, ശരീരപാതംവരേയുള്ള ശേഷമുള്ള കാലം കഴിച്ചുകൂട്ടുന്നതിനുള്ള കർമ്മം മാത്രമാണു ഭിക്ഷാചര്യം. അതിനാൽ അതു അനുവദിച്ചിരിക്കുന്നതുകൊണ്ടു യജ്ഞോപവീതാദികളെക്കൂടി സ്വീകരിക്കണമെന്നു വരുന്നതല്ല. ശരീരം നിലനില്ക്കണമെന്നുള്ളതുകൊണ്ടുതന്നെ ഭിക്ഷാടനം വേണമെന്നു സിദ്ധിക്കുന്നതുകൊണ്ടു അതു വിഷയത്തിൽപോലും വിധിയില്ല. അതനുസരിച്ചു യജ്ഞോപവീതാദികളുടെ സിദ്ധി പിന്നെ പറയാനുമില്ല. ഭക്ഷണം പക്ഷേ പുരുഷസംസ്കാരത്തിനെങ്കിലും ഉതകും. ഭിക്ഷാചര്യാ അതിനുപോലും ഉതകുകയില്ല. ഭിക്ഷാചര്യനിയമംകൊണ്ടു വല്ല അദൃഷ്ടവും സിദ്ധിക്കുമെങ്കിൽ അതും ബ്രഹ്മജ്ഞാനിക്കു് അനിഷ്ടമാണു്.

ആശങ്ക—വല്ലപാടും കിട്ടുന്ന അന്നംകൊണ്ടു ശരീരധാരണം സാധിക്കാവുന്നതിനാൽ, നിയമംകൊണ്ടു സിദ്ധിക്കുന്ന അദൃഷ്ടം അനിഷ്ടമാണെങ്കിൽ, ഭിക്ഷാചര്യം എന്തിനാണു്? ആ വാക്യം—"ഭിക്ഷാചര്യം ചരന്തി" എന്നുള്ളതു—വ്യർത്ഥമാണെന്നല്ലേ വരുന്നതു്?

സമാധാനം—അങ്ങനെയല്ല; ആ വാക്യം ഭിക്ഷാചര്യത്തെ അനുവദിച്ചുകൊണ്ടു, പ്രതിഗ്രഹാദികളിൽ നിന്നു നിവൃത്തിയെ വിധിക്കയാണു ചെയ്യുന്നതു്. അതിനാൽ അതു അനർത്ഥകമല്ല.

ആശങ്ക—നിവൃത്തിയെ ഉപദേശിക്കുന്നതുകൊണ്ടു്, വാക്യം അർത്ഥവത്താണെങ്കിലും, നിവൃത്തിയെ ഉപദേശിക്കുന്നതിനു അർത്ഥമില്ല. എന്തെന്നാൽ കൂടസ്ഥമായ ആത്മാവിനെ അറിയുന്നതുകൊണ്ടുതന്നെ സർവ്വനിവൃത്തിയും സിദ്ധിക്കുന്നതാണു്.

സമാധാനം—അങ്ങനെ ആത്മജ്ഞാനംകൊണ്ടുതന്നെ സർവ്വനിവൃത്തിയും സിദ്ധിക്കുമെന്നുണ്ടെങ്കിൽ നിവൃത്ത്യുപദേശം വ്യർത്ഥംതന്നെ എന്നു സമ്മതിക്കുന്നു. എന്നാൽ, ക്ഷുത്തു മുതലായ ദോഷങ്ങളുടെ പ്രാബല്യത്താൽ ആത്മാവു നിഷ്ക്രിയമാണെന്നുള്ളതു വിസ്മരിച്ചു്, പ്രാർത്ഥിക്കാനുംമററും പുറപ്പെട്ടേക്കാമെന്നുണ്ടെങ്കിൽ, അപ്പോൾ നിവൃത്ത്യുപദേശത്തിനും അർത്ഥമുണ്ടു്.

യജ്ഞോപവീതത്തോടുകൂടിത്തന്നെ അദ്ധ്യയനംചെയ്യണമെന്നുംമററും പാരിവ്രാജ്യത്തിൽ പറഞ്ഞിട്ടുള്ള വചനങ്ങൾ ആത്മജ്ഞാനികളല്ലാത്തവരുടെ പാരിവ്രാജ്യത്തെ മാത്രം സംബന്ധിക്കുന്നവയാണെന്നു സമാധാനം പറഞ്ഞുകഴിഞ്ഞു. അവ മുഖ്യമായ പാരിവ്രാജ്യത്തെ സംബന്ധിച്ചുള്ളവയാണെങ്കിൽ ആത്മജ്ഞാനത്തിനു തരക്കേടുവരുമെന്നാണല്ലോ പറഞ്ഞതു്.

"നിരാശിഷമനാരംഭം നിർന്നമസ്കാരമസ്തുതിം
അക്ഷീണം ക്ഷീണകർമ്മാണം തംദേവാ ബ്രാഹ്മണം വിദുഃ"

എന്നുള്ള സ്മൃതി ആത്മജ്ഞാനിക്കു യാതൊരു കർമ്മവുമില്ലെന്നു കാണിക്കുന്നു. "വിദ്വാൻ ലിംഗവർജ്ജിതഃ തസ്മാദലിംഗോ ധർമ്മജ്ഞഃ" എന്നും സ്മൃതിയുണ്ടു്. അതു്, ത്രിദണ്ഡാദിലിംഗവും മുഖ്യപാരിവ്രാജ്യത്തിലില്ലെന്നു കാണിക്കുന്നു. അതിനാൽ, ആത്മജ്ഞാനി, സർവ്വകർമ്മങ്ങളുടെയും കർമ്മസാധനങ്ങളുടെയും പരിത്യാഗമാകുന്ന സ്വരൂപത്തോടുകൂടിയ വ്യുത്ഥാനലക്ഷണമായ പരമഹംസപാരിവ്രാജ്യത്തെത്തന്നെ കൈക്കൊള്ളണം.

പണ്ടുള്ള ബ്രാഹ്മണർ അസാധനഫലസ്വഭാവമായ ഈ ആത്മാവിനെ അറിഞ്ഞു, സാധനഫലസ്വരൂപവും ഏഷണാലക്ഷണവുമായ സർവ്വത്തിൽനിന്നും വ്യുത്ഥാനംചെയ്തിട്ടു്—അതായതു ദൃഷ്ടമായോ അദൃഷ്ടമായോ ഉള്ള ഫലത്തിനുവേണ്ടിയുള്ള കർമ്മത്തെയും അതിനുള്ള സാധനത്തെയും കൈവിട്ടു—ഭിക്ഷാചര്യത്തെ ചരിച്ചിരുന്നു. അതിനാൽ ഇപ്പോഴും ബ്രാഹ്മണൻ—ബ്രഹ്മജ്ഞാനി—ഈ ആത്മജ്ഞാനത്തെ നിഃശേഷം സമ്പാദിച്ചു (ആചാര്യനിൽനിന്നും ആഗമത്തിൽനിന്നും എന്നർത്ഥം), ഏഷണകളിൽനിന്നു വ്യുത്ഥാനംചെയ്തു്, ജ്ഞാനംകൊണ്ടുള്ള ബലത്തോടുകൂടി സ്ഥിതിചെയ്യാനിച്ഛിക്കണം. പാണ്ഡിത്യം ഏഷണകളിൽനിന്നുള്ള വ്യുത്ഥാനത്തിന്റെ അവസാനമാണു്. എന്തെന്നാൽ അതു്—പാണ്ഡിത്യം—ഏഷണാതിരസ്കാരത്തിൽനിന്നുണ്ടാകുന്നതും ഏഷണകൾക്കു വിരുദ്ധവുമാകുന്നു. ഏഷണയെ തിരസ്കരിക്കാതെ പാണ്ഡിത്യം ഉത്ഭവിക്കയില്ലെന്നുള്ളതിനാൽ, ആത്മജ്ഞാനം വിധിച്ചതുകൊണ്ടുതന്നെ ഏഷണാവ്യുത്ഥാനവും വിധിക്കപ്പെട്ടു. ആത്മജ്ഞാനത്തിനു സമാനകർത്തൃകമായ "ക്ത്വാ"പ്രത്യയംകൊണ്ടു ശ്രുതി അതിനെ ദൃഢപ്പെടുത്തുകയും ചെയ്തിരിക്കുന്നു. അതുകൊണ്ടു ഏഷണകളിൽനിന്നു വ്യുത്ഥാനംചെയ്തിട്ടു ജ്ഞാനബലത്തോടുകൂടി സ്ഥിതിചെയ്യണം. ആത്മജ്ഞാനികളല്ലാത്ത മററുള്ളവർക്കു സാധനങ്ങളെയും ഫലത്തെയും ആശ്രയിക്കുകയാണല്ലോ ബലം. ആ ബലത്തെ ഉപേക്ഷിച്ചു്, ആത്മജ്ഞാനി, സാധനഫലസ്വരൂപമല്ലാത്ത ആത്മജ്ഞാനമാകുന്ന ബലത്തെത്തന്നെ ആശ്രയിക്കണം. എന്തെന്നാൽ, ആ ബലത്തെ ആശ്രയിക്കുന്നപക്ഷം കരണങ്ങൾ ഇവനെ വലിച്ചുകൊണ്ടുപോയി ഏഷണാവിഷയത്തിൽ സ്ഥാപിക്കുന്നതിനു് ഉത്സാഹിക്കയില്ല. ജ്ഞാനബലമില്ലാത്ത മൂഢനായിരിക്കുമ്പോഴാണല്ലൊ ഇവനെ ദൃഷ്ടവിഷയവും അദൃഷ്ടവിഷയവുമായ ഏഷണയിൽത്തന്നെ കരണങ്ങൾ നിയോഗിക്കുന്നതു്. ബലമെന്നു പറയുന്നതു് ആത്മവിദ്യകൊണ്ടു് എല്ലാവിഷയദൃഷ്ടിയേയും തിരസ്കരിക്കയാകുന്നു. അതിനാൽ ആ അവസ്ഥയിൽ സ്ഥിതിചെയ്യണം. ബാല്യം അല്ലെങ്കിൽ ബലഭാവം എന്നു പറയുന്നതു് അതാണു്. ആത്മജ്ഞാനാതിശയംകൊണ്ടു് അതിനു തക്ക ബലമുണ്ടാകുമെന്നുള്ളതിനു്, "ആത്മനാ വിന്ദതേ വീര്യം" എന്നുള്ള വേറൊരു ശ്രുതിപ്രമാണമാകുന്നു. "നായമാത്മാ ബലഹീനേന ലഭ്യഃ" എന്നുള്ള ശ്രുത്യന്തരവും വിഷയദൃഷ്ടി തിരസ്കരണത്തിനു സാമർത്ഥ്യമില്ലാത്തവനു് ആത്മസാക്ഷാത്കാരം അസാധ്യമാണെന്നു പറയുന്നു.

ബാല്യത്തേയും പാണ്ഡിത്യത്തേയും നിശ്ശേഷം സമ്പാദിച്ചിട്ടു് മനനംകൊണ്ടു് മുനിയായി—യോഗിയായി—ത്തീരണം. ഇതുമാത്രമേ—അതായ

ത് എല്ലാ അനാത്മപ്രത്യയങ്ങളേയും തിരസ്കരിക്ക മാത്രമേ—ഒരു ബ്രാഹ്മണൻ ചെയ്യേണ്ടതായുള്ളു. ഇതു ചെയ്താൽ കൃതകൃത്യനായി യോഗിയായിത്തീരും. അനന്തരം മൗനത്തേയും, ആത്മജ്ഞാനത്തിൻെറയും അനാത്മപ്രത്യയതിരസ്കാരത്തിൻെറയും ഒടുവിലത്തെ ഫലമായ അമൗനത്തേയും നിഃശേഷം സമ്പാദിച്ചു കഴിഞ്ഞാൽ ബ്രാഹ്മണൻ കൃതകൃത്യനായിത്തീരുന്നു. അവന് എല്ലാം ബ്രഹ്മമാണെന്നുള്ള ബോധമുണ്ടാകുന്നു. അവൻ കൃതകൃത്യനായതുകൊണ്ടു ബ്രാഹ്മണൻ തന്നെ. അവനെ യാതൊരുപചാരവുംകൂടാതെ ശരിയായിട്ടുതന്നെ ബ്രാഹ്മണനെന്നു പറയാം.

"അവൻ ഏതു സമാചാരത്തോടുകൂടിയാണ് ബ്രാഹ്മണനായിരിക്കുന്നതു്?" എന്നു കഹോലൻ പിന്നെയും ചോദിച്ചു.

യാജ്ഞവൽക്യൻ പറഞ്ഞു:—"ഏതു സമാചാരത്തോടുകൂടിയിരുന്നാലും മേൽപറഞ്ഞ ലക്ഷണത്തോടുകൂടിയവൻ ബ്രാഹ്മണൻതന്നെയായിരിക്കും."

ഇവിടെ ഏതാചാരത്തോടുകൂടിയിരുന്നാലും എന്നു പറഞ്ഞതു് ബ്രാഹ്മണ്യാവസ്ഥയെ സ്തുതിക്കുവാനായിട്ടാണ്. അല്ലാതെ ആചാരത്തിലുള്ള അനാദരം കൊണ്ടല്ല.

"അശനായാദികളെ അതിക്രമിച്ചിരിക്കുന്ന ആത്മാവിൻെറ സ്വരൂപമായ ഈ ബ്രാഹ്മണ്യാവസ്ഥാനത്തിൽനിന്ന് അന്യമായ, അവിദ്യാവിഷയവും ഏഷണാലക്ഷണവുമായ വസ്തുവെല്ലാം വിനാശിയും, സ്വപ്നം, മായ, കാനൽ ജലം ഇവയ്ക്കു തുല്യവും അസാരവുമാകുന്നു. കേവലമായ ആത്മാവൊന്നുമാത്രമേ നിത്യമുക്തമായുള്ളൂ എന്നൎത്ഥം."

ഇതുകേട്ടു കൗഷീതകേയനായ കഹോലൻ വിരമിച്ചു.

ബൃഹദാരണ്യകോപനിഷത്തിൽ
മൂന്നാമദ്ധ്യായത്തിൽ അഞ്ചാംബ്രാഹ്മണം കഴിഞ്ഞു.

---

## മൂന്നാം അദ്ധ്യായം ആറാം ബ്രാഹ്മണം.

ഭാഷ്യം—സാക്ഷാത്തും അപരോക്ഷവുമായ ബ്രഹ്മം സൎവ്വാന്തരമായ ആത്മാവാണെന്നു പറഞ്ഞു. ആ സൎവ്വാന്തരമായ ആത്മാവിൻെറ സ്വരൂപത്തെ അറിയുന്നതിനായി മേൽ ശാകല്യബ്രാഹ്മണംവരെയുള്ള ഗ്രന്ഥം ആരംഭിക്കപ്പെടുന്നു. പൃഥിവി മുതൽ ആകാശംവരെയുള്ള ഭൂതങ്ങൾ അകത്തെന്നും പുറത്തെന്നുമുള്ള നിലയിൽ വ്യവസ്ഥിതങ്ങളായിരിക്കുന്നുണ്ടല്ലോ. അവയിൽ പുറമേ പുറമെ ഉള്ളതിനെ അറിഞ്ഞറിഞ്ഞു തള്ളി, ദ്രഷ്ടാവിനു സാക്ഷാത്തായും സൎവ്വാന്തരമായും സൎവ്വസംസാരവിനിർമ്മുക്തമായുമുള്ള മുഖ്യമാ

യ ആത്മാവിനെ കാണിക്കണമെന്നു വച്ചിട്ടാണു് ഉപരിഗ്രന്ഥം ആരംഭിക്കുന്നതെന്നർത്ഥം.

ഉപ.—അഥ ഹൈനം ഗാർഗി വാചക്നവീ പപ്രച്ഛ. യാജ്ഞവല്ക്യേതി ഹോവാച:—"യദിദം സർവമപ്സ്വോതം ച പ്രോതം ച; കസ്മിൻ നു ഖല്വാപ ഓതാശ്ച പ്രോതാശ്ചേ"തി. "വായൗ ഗാർഗീ"തി. "കസ്മിൽ നു ഖലു വായുരോതശ്ച പ്രോതശ്ചേ"തി. "അന്തരിക്ഷലോകേഷു ഗാർഗീ" തി. "കസ്മിൻ നു ഖല്വന്തരിക്ഷലോകാ ഓതാശ്ച പ്രോതാശ്ചേ" തി. "ഗന്ധർവലോകേഷു ഗാർഗീ" തി. "കസ്മിൽ നു ഖലു ഗന്ധർവലോകാ ഓതാശ്ച പ്രോതാശ്ചേ"തി. "ആദിത്യലോകേഷു ഗാർഗീ" തി. "കസ്മിൻ നു ഖല്വാദിത്യലോകാ ഓതാശ്ച പ്രോതാശ്ചേ" തി. "ചന്ദ്രലോകേഷു ഗാർഗീ" തി. "കസ്മിൻ നു ഖലു ചന്ദ്രലോകാ ഓതാശ്ച പ്രോതാശ്ചേ" തി. "നക്ഷത്രലോകേഷു ഗാർഗീ" തി. "കസ്മിൻ നു ഖലു നക്ഷത്രലോകാ ഓതാശ്ച പ്രോതാശ്ചേ" തി "ദേവലോകേഷുഗാർഗീ" തി. "കസ്മിൻ നു ഖലു ദേവലോകാ ഓതാശ്ച പ്രോതാശ്ചേ" തി. "ഇന്ദ്രലോകേഷുഗാർഗീ" തി. "കസ്മിൻ നു ഖല്വിന്ദ്രലോകാ ഓതാശ്ച പ്രോതാശ്ചേ" തി. "പ്രജാപതി ലോകേഷു ഗാർഗീ" തി. "കസ്മിൻ നു ഖലു പ്രജാപതിലോകാ ഓതാശ്ച പ്രോതാശ്ചേ" തി. "ബ്രഹ്മലോകേഷുഗാർഗീ" തി. "കസ്മിൻ നു ഖലു ബ്രഹ്മലോകാ ഓതാശ്ച പ്രോതാശ്ചേ" തി.

സഹോവാച:—"ഗാർഗി, മാതിപ്രാക്ഷീർമ്മാതേ മൂർദ്ധാ വ്യപപ്തത്. അനതി പ്രശ്ന്യാം വൈ ദേവതാമതിപൃച്ഛസി. ഗാർഗി, മാതിപ്രാക്ഷീ"രിതി. തതോ ഹ ഗാർഗീ വാചക്നവ്യുപരരാമ. I

| | | |
|---|---|---|
| അഥ | = | അനന്തരം |
| ഏനം | = | ഈ യാജ്ഞവൽക്യനോടു് |
| വാചക്നവീ | = | വചക്നുവിന്റെ പുത്രിയായ |
| ഗാർഗി | = | ഗാർഗി |
| പപ്രച്ഛ | = | ചോദിച്ചു. |
| യാജ്ഞവൽക്യഇതിഉവാചഹ | = | "യാജ്ഞവൽക്യ" എന്നു സംബോധചെയ്തു് അവാം പറഞ്ഞു.— |
| ഇദം സർവം യത് തത് | = | "ഇക്കാണുന്ന പാർത്ഥിവമായുള്ളതെല്ലാം |
| അപ്സു | = | അപ്പുകളിൽ |
| ഓതം ച പ്രോതം ച | = | ഓതമായും പ്രോതമായും—അതായതു നെടുകെയും കുറുക്കെയും പിണഞ്ഞു്—ഇരിക്കുന്നു. |
| ആപഃ | = | അപ്പുകൾ |
| കസ്മിൻ നു ഖലു | = | എന്തൊന്നിലാണു് |
| ഓതാഃ ച പ്രോതാഃ ച | = | ഓതങ്ങളായും പ്രോതങ്ങളായും ഇരിക്കുന്നതു്?" |
| ഇതി | = | എന്നു്. |

ഗാർഗി =“അല്ലയോ ഗാർഗി
വായൌ ഇതി = വായുവിലാകുന്നു” എന്നു യാജ്ഞവൽക്യൻ ഉത്തരം പറഞ്ഞു.
വായുഃ = “ വായു
കസ്മിൻ നു ഖലു = എന്തൊന്നിലാണ്
ഓതഃ ച പ്രോതഃ ച = ഓതമായും പ്രോതമായും ഇരിക്കുന്നതു ?”
ഇതി = എന്നു ചോദ്യം.
ഗാർഗി = “ അല്ലയോ ഗാർഗി,
അന്തരിക്ഷലോകേഷു ഇതി = അന്തരിക്ഷലോകങ്ങളിലാകുന്നു” എന്ന് ഉത്തരം.
അന്തരിക്ഷലോകാഃ = “ അന്തരിക്ഷലോകങ്ങൾ
കസ്മിൻ നു ഖലു = എന്തൊന്നിലാണ്
ഓതാഃ ച പ്രോതാഃ ച = ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്?”
ഇതി = എന്നു ചോദ്യം.
ഗാർഗി = “അല്ലയോ ഗാർഗി,
ഗന്ധർവ്വലോകേഷു ഇതി = ഗന്ധർവ്വലോകങ്ങളിലാകുന്നു” എന്നുത്തരം.
ഗന്ധർവ്വലോകാഃ = “ഗന്ധർവ്വലോകങ്ങൾ
കസ്മിൻ നു ഖലു = എന്തൊന്നിലാണ്
ഓതാഃ ച പ്രോതാഃ ച = ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്?”
ഇതി = എന്നു ചോദ്യം.
ഗാർഗി = “അല്ലയോ ഗാർഗി,
ആദിത്യലോകേഷു ഇതി = ആദിത്യലോകങ്ങളിലാകുന്നു” എന്നുത്തരം
ആദിത്യലോകാഃ = “ആദിത്യലോകങ്ങൾ
കസ്മിൻ നു ഖലു = എന്തൊന്നിലാണ്
ഓതാഃ ച പ്രോതാഃ ച = ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്?”
ഇതി. = എന്നു ചോദ്യം.
ഗാർഗി = അല്ലയോ ഗാർഗി
ചന്ദ്രലോകേഷു = ചന്ദ്രലോകങ്ങളിലാകുന്നു”
ഇതി. = എന്നുത്തരം.
ചന്ദ്രലോകാഃ = ചന്ദ്രലോകങ്ങൾ
കസ്മിൻ നു ഖലു = എന്തൊന്നിലാണ്
ഓതാഃ ച പ്രോതാഃ ച = ഓതങ്ങളായും പ്രോതങ്ങളായുമിരിയ്ക്കുന്നതു്?”
ഇതി. = എന്നു ചോദ്യം.
ഗാർഗി = “അല്ലയോ ഗാർഗി,
നക്ഷത്രലോകേഷു ഇതി. = നക്ഷത്രലോകങ്ങളിലാകുന്നു” എന്നുത്തരം.
നക്ഷത്രലോകാഃ = “നക്ഷത്രലോകങ്ങൾ
കസ്മിൻ നു ഖലു = എന്തൊന്നിലാണ്,
ഓതാഃ ച പ്രോതാഃ ച = ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്?”
ഇതി. = എന്ന് ചോദ്യം.
ഗാർഗി = “അല്ലയോ ഗാർഗി,

ദേവലോകേഷു ഇതി = ദേവലോകങ്ങളിൽ" എന്നുത്തരം
ദേവലോകാഃ = "ദേവലോകങ്ങൾ
കസ്മിൻ നു ഖലു = എന്തൊന്നിലാണു്
ഓതാഃ ച പ്രോതാഃ ച = ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്?"
ഇതി. = എന്നു ചോദ്യം.
ഗാർഗി = "അല്ലയോ ഗാർഗി,
ഇന്ദ്രലോകേഷു ഇതി. = ഇന്ദ്രലോകങ്ങളിൽ" എന്നുത്തരം.
ഇന്ദ്രലോകാഃ = "ഇന്ദ്രലോകങ്ങൾ
കസ്മിൻ നു ഖലു = എന്തിലാണു്
ഓതാഃ ച പ്രോതാഃ ച = ഓതങ്ങളും പ്രോതളുമായിരിക്കുന്നതു്?"
ഇതി. = എന്നു ചോദ്യം.
ഗാർഗി = "അല്ലയോ ഗാർഗി,
പ്രജാപതി ലോകേഷു ഇതി. = പ്രജാപതിലോകങ്ങളിൽ" എന്നു് ഉത്തരം.
പ്രജാപതിലോകാഃ = "പ്രജാപതിലോകങ്ങൾ
കസ്മിൻ നു ഖലു = എന്തിലാണു്
ഓതാഃ ച പ്രോതാഃ ച = ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്?"
ഇതി = എന്നു ചോദ്യം.
ഗാർഗി = "അല്ലയോ ഗാർഗി.
ബ്രഹ്മലോകേഷു ഇതി. = ബ്രഹ്മലോകങ്ങളിൽ" എന്നു് ഉത്തത്തരം.
ബ്രഹ്മലോകാഃ = "ബ്രഹ്മലോകങ്ങൾ
കസ്മിൻ നു ഖലു = എന്തിലാണു്
ഓതാഃ ച പ്രോതാഃ ച ഇതി. = ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്?" എന്നു ചോദ്യം.
സഃ ഉവാച ഹ = യാജ്ഞവല്ക്യൻ പറഞ്ഞു:—
ഗാർഗി = "അല്ലയോ ഗാർഗി,
മാ അതിപ്രാക്ഷീഃ = അതിപ്രശ്നംചെയ്യാതിരിക്കുക.
തേ മൂർദ്ധാ = നിന്റെ മൂർദ്ധാവു്
മാ വ്യപപ്തത് = വിപതിയ്ക്കാതിരിയ്ക്കട്ടെ.
അനതിപ്രശ്ന്യാം = അതിപ്രശ്നത്തിനു വിഷയമല്ലാത്ത
ദേവതാം വൈ = ദേവതയെക്കുറിച്ചാണു്
അതിപൃച്ഛസി = നീ അതിപ്രശ്നം ചെയ്യുന്നതു്.
ഗാർഗി = അല്ലയോ ഗാർഗി,
മാ അതിപ്രാക്ഷീഃ = അതിപ്രശ്നംചെയ്യാതിരിക്കുക"
ഇതി = എന്നു്.
തതഃ = അനന്തരം
വാചക്നവീ = വചക്നുവിന്റെ പുത്രിയായ
ഗാർഗി = ഗാർഗി
ഉപരരാമഹ = അടങ്ങി.

ഭാഷ്യം—അനന്തരം വചക്നുവിന്റെ പുത്രിയായ ഗാർഗി യാജ്ഞവല്ക്യനെ സബോധനചെയ്തു ചോദിച്ചു.—"ഈ പാൎത്ഥിവമായ ധാതുവർഗ

ഗ്ഗം

മെല്ലാം അപ്പുകളിൽ ഓതമായുംപ്രോതമായുമിരിക്കുന്നു (ഓതം മുണ്ടിൻെറനെടുകെയുള്ള നൂലുപോലെയുള്ളതും പ്രോതം കുറുക്കെയുള്ളനൂലുപോലെയുള്ളതും ആണു്. രണ്ടും നേരേമറിച്ചുംപറയാം.) അതായതു ഉള്ളിലും പുറത്തുമുള്ള ജലത്താൽ സർവ്വത്ര വ്യാപ്തമായിരിക്കുന്നു. ഇങ്ങനെയല്ലാതിരുന്നെങ്കിൽ ഇതു് ഒരു പിടി മാവുപോലെ പൊടിഞ്ഞുപോകുമായിരുന്നു.

(ഇതു് ഒരു അനുമാനത്തെ ഉപന്യസിച്ചിരിക്കയാണു്. അതു് എങ്ങനെയെന്നാൽ—പരിച്ഛിന്നവും സ്ഥൂലവും കാര്യവുമായിട്ടുള്ളതേതോ അതു്, അപരിച്ഛിന്നവും സൂക്ഷ്മവും കാരണവുമായിട്ടുള്ളതിനാൽ വ്യാപ്തമായിരിക്കുന്നതായിട്ടാണു കാണപ്പെടുന്നതു്. പൃഥിവി അപ്പുകളാൽ വ്യാപ്തമായിരിക്കുന്നതുപോലേ എന്നു് ഉദാഹരണം. ഇതുപോലെ, മുമ്പുമുമ്പു പറയുന്ന അപ്പു മുതലായ കാര്യം പിമ്പുപിമ്പുപറയുന്ന വായു മുതലായ അപരിച്ഛിന്നവും സൂക്ഷ്മവുമായ കാരണത്താൽ വ്യാപ്തമായിരിക്കണം. ഈ ന്യായം സർവ്വാന്തരമായ ആത്മാവുവരെ (ആത്മാവിനിപ്പുറം) ഉള്ളതാണു്. ഇതാണു് ഈ പ്രശ്നത്തിൻെറ അർത്ഥം.

അതിൽ അഞ്ചു ഭൂതങ്ങളും ഒരുമിച്ചു ചേർന്നതന്നെ, മേന്മേൽ വ്യാപകമായ സൂക്ഷ്മാവസ്ഥയിലും കാരണരൂപത്തിലും വ്യവസ്ഥാനം ചെയ്യുന്നു. പരമാത്മാവിനിപ്പുറം ഈ ഭൂതങ്ങളല്ലാതെ വേറേ വസ്തുവുമില്ല. "സത്യസ്യ സത്യം" എന്നാണല്ലോ ശ്രുതി. സത്യമെന്നതു പഞ്ചഭൂതങ്ങളും, സത്യത്തിൻെറ സത്യം പരമാത്മാവുമാകുന്നു.)

"അപ്പുകൾ എന്തിലാണു ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്? അവയും കാര്യവും സ്ഥൂലവും പരിച്ഛിന്നവുമായതുകൊണ്ടു് എന്തിലെങ്കിലും ഓതമായും പ്രോതമായും ഇരിക്കേണ്ടതാണു്. അവയുടെ ഓതപ്രോതഭാവം എവിടെയാണു്?" (ഇതുപോലെതന്നെ പിന്നാലെ വരുന്ന പ്രശ്നങ്ങളും യോജിപ്പിച്ചുകൊള്ളണം).

ഈ ചോദ്യത്തിനു യാജ്ഞവല്ക്യൻ "അല്ലായാ ഗാർഗി, അപ്പുകൾ ഓതപ്രോതഭാവത്തിൽ ഇരിക്കുന്നതു വായുവിലാണു്" എന്നു് ഉത്തരം പറഞ്ഞു.

ഇവിടെ "അപ്പുകൾ ഓതപ്രോതഭാവത്തിൽ സ്ഥിതിചെയ്യുന്നതു് അഗ്നിയിലാണെന്നല്ലേ പറയേണ്ടിയിരുന്നതു്?" എന്നു് ഒരുചോദ്യത്തിനവകാശമുണ്ടു്. എന്നാൽ അതു് അങ്ങനെയല്ല. അഗ്നിയ്ക്കു്, പാർത്ഥിവമോ ആപ്യമോ ആയ ധാതുവിനെ ആശ്രയിക്കാതെ, മററുഭൂതങ്ങൾക്കുള്ളതുപോലെ, സ്വതന്ത്രമായ ഒരു സ്ഥിതിയില്ല. അതിനാൽ അഗ്നിയിൽ ഓതപ്രോതഭാവം വരുവാൻ തരമില്ല.

വായു എന്തിലാണു് ഓതവുംപ്രോതവുമായിരിക്കുന്നതെന്നുള്ള ചോദ്യത്തിനു് അന്തരിക്ഷലോകത്തിൽ എന്നു് ഉത്തരം. അന്തരിക്ഷലോകങ്ങ

ളും ആ ഭൂതങ്ങളുടെ സങ്ഘാതങ്ങൾ തന്നെയാണു്. ആ ലോകങ്ങൾ ഗന്ധൎവ്വലോകങ്ങളിലും ഗന്ധൎവ്വലോകങ്ങൾ ആദിത്യലോകങ്ങളിലും, ആദിത്യലോകങ്ങൾ ചന്ദ്രലോകങ്ങളിലും, ചന്ദ്രലോകങ്ങൾ നക്ഷത്രലോകങ്ങളിലും, നക്ഷത്രലോകങ്ങൾ ദേവലോകങ്ങളിലും ദേവലോകങ്ങൾ ഇന്ദ്രലോകങ്ങളിലും, ഇന്ദ്രലോകങ്ങൾ (വിരാട്ടിന്റെ ശരീരാരംഭകങ്ങളായ ഭൂതങ്ങളാകുന്ന) പ്രജാപതിലോകങ്ങളിലും, പ്രജാപതിലോകങ്ങൾ ബ്രഹ്മലോകങ്ങളിലും ഓതപ്രോതഭാവത്തിൽ സ്ഥിതിചെയ്യുന്നു. ബ്രഹ്മലോകങ്ങൾ എന്നു പറയുന്നതു് അണ്ഡാരംഭകങ്ങളായ ഭൂതങ്ങളത്രേ. എല്ലായിടത്തും സൂക്ഷ്മഭാവത്തിന്റെ താരതമ്യക്രമത്തിൽ പ്രാണികളുടെ ഉപഭോഗത്തിനു് ആശ്രയമായ ആകാരത്തിൽ പരിണമിച്ചിട്ടുള്ള ആ അഞ്ചുഭൂതങ്ങൾ തന്നെയാണു സംഹതങ്ങളായി (ഒന്നായിചേൎന്നി)രിക്കുന്നതെന്നുള്ളതിനാലാണു് ലോകങ്ങൾക്കു ബഹുവചനം പ്രയോഗിച്ചിരിക്കുന്നതു്.

"ബ്രഹ്മലോകങ്ങൾ എന്തിലാണു് ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നതു്?" എന്നുള്ള ഗാൎഗിയുടെ ചോദ്യത്തിനു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു.

"ഗാൎഗി, ചോദ്യം കടത്തിച്ചോദിക്കരുതു്. ആഗമംകൊണ്ടുചോദിക്കേണ്ടദേവതയെ അനുമാനംകൊണ്ടുചോദിക്കരുതു്. അങ്ങനെ ചോദിക്കുന്നതുകൊണ്ടു നിന്റെ തലതെറിക്കാനിടയാകാതിരിക്കട്ടെ."

(പ്രസ്തുത ദേവതയെ സംബന്ധിച്ചപ്രശ്നം ആഗമവിഷയമാകുന്നു. ആ പ്രശ്നവിഷയത്തെ അതിക്രമിച്ചതാണു ഗാൎഗിയുടെപ്രശ്നം. എന്തെന്നാൽ അതു് ആനുമാനികമാകുന്നു. ആനുമാനികമായ പ്രശ്നത്തിനു വിഷയമായ ദേവത അതിപ്രശ്ന്യ. അതിപ്രശ്നത്തിനു വിഷയമല്ലാത്ത ദേവത അനതിപ്രശ്ന്യ. ആ ദേവത കേവലം ആഗമംകൊണ്ടുമാത്രം അറിയപ്പെടേണ്ടതാണെന്നൎത്ഥം) "അതിപ്രശ്നത്തിനു വിഷയമല്ലാത്ത ദേവതയെപ്പററിയാണു നീ അതിപ്രശ്നംചെയ്യുന്നതു്. അതിനാൽ ഗാൎഗി, നിനക്കു മരിക്കുവാൻ മോഹമില്ലെങ്കിൽ നീ അതിപ്രശ്നം ചെയ്യരുതു്."

ഇതുകേട്ടു്, വചക്നുവിന്റെ പുത്രിയായ ഗാൎഗി അടങ്ങി.

ബൃഹദാരണ്യകോപനിഷത്തിൽ മൂന്നാമദ്ധ്യായത്തിൽ
ആറാം ബ്രാഹ്മണം കഴിഞ്ഞു.

---

## മൂന്നാംഅദ്ധ്യായം ഏഴാംബ്രാഹ്മണം.

ഭാഷ്യം—ഇനി, ബ്രഹ്മലോകങ്ങൾക്കും ഉള്ളിലുള്ള സൂത്രത്തേയും അതിന്റെ ഉള്ളിലുള്ള അന്തൎയ്യാമിയേയും പറയേണ്ടതിനാൽ അതിനായി ആരംഭിക്കുന്നു. ആ വിഷയം ആഗമം (ആചാൎയ്യോപദേശം)കൊണ്ടുതന്നെ അറിയപ്പെടേണ്ടതാകയാൽ ഇതിഹാസംകൊണ്ടു് ആഗമത്തെ ഉപന്യസിക്കുന്നു:—

ഉപ—അഥ ഹൈനമുദ്ദാലക ആരുണിഃ പപ്രച്ഛ; യാജ്ഞവൽക്യേതി ഹോവാച – "മദ്രേഷ്വവസാമ പതഞ്ചലസ്യ കാപ്യസ്യ ഗൃഹേഷു യജ്ഞമധീയാനാഃ; തസ്യാഽഽസീദ് ഭാര്യാ ഗന്ധർവ്വഗൃഹീതാ; തമപൃച്ഛാമ 'കോഽസീ'തി; സോഽബ്രവീത് "കബന്ധ ആഥർവ്വണ" ഇതി. സോഽബ്രവീത് പതഞ്ചലം കാപ്യം യാജ്ഞികാംശ്ച—"വേത്ഥ നു ത്വം കാപ്യ, തത് സൂത്രം, യേനായം ച ലോകഃ പരശ്ച ലോകഃ സർവ്വാണി ച ഭൂതാനി സന്ദൃബ്ധാനി ഭവന്തീ"തി. സോഽബ്രവീത് പതഞ്ചലഃ കാപ്യോ "നാഹം തദ് ഭഗവൻ, വേദേ"തി. "സോഽബ്രവീത് പതഞ്ചലം കാപ്യം യാജ്ഞികാംശ്ച"വേത്ഥ നു ത്വം കാപ്യ, തമന്തര്യാമിണം, യ ഇമം ച ലോകം പരം ച ലോകം സർവ്വാണി ച ഭൂതാനി യോഽന്തരോ യമയതീ"തി. സോഽബ്രവീത് പതഞ്ചലഃ കാപ്യോ "നാഹം തം ഭഗവൻ, വേദേ"തി. സോഽബ്രവീത് പതഞ്ചലം കാപ്യം യാജ്ഞികാംശ്ച—"യോ വൈ തത് കാപ്യ, സൂത്രം വിദ്യാത് തം ചാന്തര്യാമിണമിതി,സ ബ്രഹ്മവിത്,സ ലോകവിത്,സ ദേവവിത്, സ വേദവിത്, സ ഭൂതവിത്, സ ആത്മവിത്, സ സർവ്വവിദ്" ഇതി. തേഭ്യോഽബ്രവീത്; തദഹം വേദ; തച്ചേത്ത്വം യാജ്ഞവൽക്യ, സൂത്രമവിദ്വാംസ്തം ചാന്തര്യാമിണം ബ്രഹ്മഗവീരുദജസേ, മൂർദ്ധാതേ വിപതിഷ്യതീ"തി. "വേദ വാ അഹം ഗൗതമ, തത് സൂത്രം തം ചാന്തര്യാമിണ"മിതി. "യോ വാ ഇദം കശ്ചിദ് ബ്രൂയാദ് വേദ വേദേതി; യഥാ വേത്ഥ തഥാ ബ്രൂഹീ"തി।

| | |
|---|---|
| അഥ | = അനന്തരം = ഗാർഗി അടങ്ങിയതിന്റെ ശേഷം |
| ഏനം | = ഇവനോട്=യാജ്ഞവൽക്യനോട് |
| ആരുണിഃ | = അരുണന്റെ പുത്രനായ . |
| ഉദ്ദാലകഃ | = ഉദ്ദാലകൻ |
| പപ്രച്ഛ | = ചോദിച്ചു. |
| യാജ്ഞവൽക്യ ഇതി | = യാജ്ഞവൽക്യഎന്ന് സംബോധനചെയ്തു് |
| ഉവാച ഹ | = അദ്ദേഹം പറഞ്ഞു.— |
| മദ്രേഷു | = "മദ്രദേശത്ത്, |
| കാപ്യസ്യ | = കപിഗോത്രജാതനായ |
| പതഞ്ചലസ്യ | = പതഞ്ചലന്റെ |
| ഗൃഹേഷു | = ഗൃഹത്തിൽ, |
| യജ്ഞം | = യജ്ഞശാസ്ത്രത്തെ |
| അധീയാനാഃ | = അധ്യയനംചെയ്തുകൊണ്ട് |
| അവസാമ | = നാം പാർത്തിരുന്നു. |
| തസ്യ ഭാര്യാ | = അവന്റെ ഭാര്യ |
| ഗന്ധർവഗൃഹീതാ | = ഒരു ഗന്ധർവനാൽ ഗ്രഹിക്കപ്പെട്ടവൾ |
| ആസീത് | = ആയിത്തീർന്നു. |
| തം | = ആ ഗന്ധർവനോട് |
| "കഃ അസി" ഇതി | = "അങ്ങ് ആരാണ്" എന്ന് |
| അപൃച്ഛാമ | = ഞങ്ങൾ ചോദിച്ചു. |
| സഃ | = ആ ഗന്ധർവൻ |

ആഥർവ്വണഃ = "അഥർവ്വാവിൻെറ പുത്രനായ
കബന്ധഃ = കബന്ധനാകുന്നു"
ഇതി = എന്നു്
അബ്രവീത് = പറഞ്ഞു.
സഃ = ആ ഗന്ധർവ്വൻ
കാപ്യം പതഞ്ചലം = കാപ്യനായ പതഞ്ചലനോടും
യാജ്ഞികാൻ ച = യജ്ഞം അധ്യയനം ചെയ്യുന്നവരോടും
അബ്രവീത് = ചോദിച്ചു—
കാപ്യ = "അല്ലയോ കാപ്യ,
യേന = എതിനാലാണോ
അയംലോകഃച = ഈ ലോകവും=ഈ ജന്മവും
പരഃ ലോകഃച = പരലോകവും=വരുന്ന ജന്മവും
സർവ്വാണി ഭൂതാനി ച = എല്ലാ ഭൂതങ്ങളും
സന്ദൃബ്ധാനി = സന്ദൃബ്ധങ്ങളായിരിക്കുന്നതു്=കെട്ടപ്പെട്ടിരിക്കുന്നതു്,
തത് സൂത്രം = ആ സൂത്രത്തെ (ആ ചരടിനെ)
ത്വം = നീ
വേത്ഥ ന = അറിയുന്നുവോ?"
ഇതി = എന്നു്.
സഃ കാപ്യഃ പതഞ്ചലഃ = ആ കാപ്യനായ പതഞ്ചലൻ,
ഭഗവൻ = "ഭഗവാനേ,
തത് = ആ സൂത്രത്തെ
അഹം ന വേദ = ഞാൻ അറിയുന്നില്ല"
ഇതി = എന്നു്
അബ്രവീത് = പറഞ്ഞു.
സഃ = ആ ഗന്ധർവ്വൻ
കാപ്യം പതഞ്ചലം = കാപ്യനായ പതഞ്ചലനോടും
യാജ്ഞികാൻ ച = യാജ്ഞികന്മാരോടും
അബ്രവീത് = ചോദിച്ചു:—
കാപ്യ = "അല്ലയോ കാപ്യ,
യഃ = ആരാണോ
ഇമം ലോകം ച = ഈ ലോകത്തേയും
പരംലോകം ച = പരലോകത്തേയും
സർവ്വാണി ഭൂതാനി ച = എല്ലാഭൂതങ്ങളേയും
അന്തരഃ = ഉള്ളിൽ ഇരുന്നുകൊണ്ടു്
യമയതി = യമിക്കുന്നതു്=നിയന്ത്രിക്കുന്നതു്.
തം അന്തര്യാമിണം = ആ അന്തര്യാമിയേ
ത്വംവേത്ഥ ന = നീ അറിയുന്നുവോ?"
ഇതി = എന്നു്.
സഃ കാപ്യഃ പതഞ്ചലഃ = ആ കാപ്യനായ പതഞ്ചലൻ,
ഭഗവൻ = "ഭഗവാനേ,

| | |
|---|---|
| തം | = ആ അന്തൎയ്യാമിയെ |
| അഹം നവേദ | = ഞാൻ അറിയുന്നില്ല". |
| ഇതി അബ്രവീത് | = എന്നുപറഞ്ഞു. |
| സഃ | = ആ ഗന്ധൎവ്വൻ |
| കാപ്യം പതഞ്ചലം | = കാപ്യനായ പതഞ്ചലനോടും |
| യാജ്ഞികാൻ ച | = യാജ്ഞികന്മാരോടും |
| അബ്രവീത് | = പറഞ്ഞു.— |
| കാപ്യ | = അല്ലയോ കാപ്യ, |
| യഃ വൈ | = ആരാണോ |
| തത് സൂത്രം | = ആ സൂത്രത്തേയും |
| തം അന്തൎയ്യാമിണം ച | = ആ അന്തൎയ്യാമിയേയും |
| ഇതി വിദ്യാത് | = ഇപ്രകാരം അറിയുന്നതു്, |
| സഃ | = അവൻ |
| ബ്രഹ്മവിത് | = ബ്രഹ്മത്തെ അറിയുന്നവനാകുന്നു. |
| സഃ ലോകവിത് | = അവൻ ലോകങ്ങളെ അറിയുന്നവനാകുന്നു. |
| സഃ ദേവവിത് | = അവൻ ദേവന്മാരെ അറിയുന്നവനാകുന്നു. |
| സഃ വേദവിത് | = അവൻ വേദങ്ങളെ അറിയുന്നവനാകുന്നു. |
| സഃ ഭൂതവിത് | = അവൻ ഭൂതങ്ങളെ അറിയുന്നവനാകുന്നു. |
| സഃ ആത്മവിത് | = അവൻ ആത്മാവിനെ അറിയുന്നവനാകുന്നു. |
| സഃ സൎവ്വവിത് | = അവൻ സൎവ്വത്തേയും അറിയുന്നവനാകുന്നു. |
| ഇതി | = എന്നു്. |
| തേഭ്യഃ | = ആ ഞങ്ങൾക്കു് |
| അബ്രവീത് (ച) | = അവൻ സൂത്രാന്തൎയ്യാമികളെ സംബന്ധിച്ച വിജ്ഞാനത്തെ പറഞ്ഞുതരികയുംചെയ്തു. |
| തത് | = ആ വിജ്ഞാനത്തെ |
| അഹം വേദ | = ഞാൻ അറിയുന്നു. |
| യാജ്ഞവല്ക്യ | = അല്ലയോ യാജ്ഞവല്ക്യ, |
| തത് സൂത്രം | = ആ സൂത്രത്തേയും |
| തം അന്തൎയ്യാമിണം ച | = ആ അന്തൎയ്യാമിയേയും |
| അവിദ്വാൻ | = അറിയാതെയാണു്, |
| ത്വം | = നീ |
| ബ്രഹ്മഗവീഃ | = ബ്രഹ്മജ്ഞന്മാരുടെ സ്വത്തായ ഗോക്കളെ |
| ഉദജസേ ചേത് | = തെളിച്ചുകൊണ്ടുപോകുന്നതെങ്കിൽ |
| തേ മൂൎദ്ധാ വിപതിഷ്യതി | = നിന്റെ തല തെറിച്ചുപോകും" |
| ഇതി | = എന്നു്. |
| ഗൗതമ | = "അല്ലയോ ഗൗതമ, |
| തത് സൂത്രം | = ആ സൂത്രത്തേയും |
| തം അന്തൎയ്യാമിണം ച | = ആ അന്തൎയ്യാമിയേയും |
| അഹം വേദ വൈ | = എനിക്കു് അറിയാമല്ലൊ" |
| ഇതി | = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു |
| ഇദം | = "ഇതു്. |

| | |
|---|---|
| വേദ വേദ ഇതി | = "എനിക്കു് അറിയാം അറിയാ"മെന്നു് |
| യഃ കശ്ചിത് വാ | = ഏതൊരുവനും |
| ബ്രൂയാത് | = പറയാം. |
| യഥാ വേത്ഥ തഥാ ബ്രൂഹി | = നീ അറിയുന്നതുപോലെ പറയുക" |
| ഇതി | = എന്നു് ഉദ്ദാലകൻ പറഞ്ഞു. |

ഭാഷ്യം.—ഗാർഗി വിരമിച്ചതിൻെറ ശേഷം അരുണൻെറ പുത്രനായ ഉദ്ദാലകൻ യാജ്ഞവല്ക്യനെ സംബോധനചെയ്തുകൊണ്ടു പറഞ്ഞു:—"നാം പണ്ടു മദ്രദേശത്തു കപിഗോത്രജാതനായ പതഞ്ചലൻെറ ഗൃഹത്തിൽ യജ്ഞശാസ്ത്രം അദ്ധ്യയനംചെയ്തുകൊണ്ടു പാർത്തിരുന്നു. അദ്ദേഹത്തിൻെറ ഭാര്യ ഒരു ഗന്ധർവ്വനാൽ ഗ്രഹിക്കപ്പെട്ടവളായിത്തീർന്നു. ആ ഗന്ധർവ്വനോടു്, "അങ്ങു് ആരു്?" എന്നു ഞങ്ങൾ ചോദിച്ചു. "ഞാൻ അഥർവ്വാവിൻെറ പുത്രനായ കബന്ധനാണു്" എന്നു് ആ ഗന്ധർവ്വൻ ഉത്തരംപറഞ്ഞു. പിന്നെ ആ ഗന്ധർവ്വൻ കാപ്യനായ പതഞ്ചലനോടും അദ്ദേഹത്തിൻെറ ശിഷ്യന്മാരായ യാജ്ഞികന്മാരോടും ചോദിച്ചു. "കാപ്യ, ഏതിനാലാണോ ഈ ജന്മവും ഇനി വരുവാൻപോകുന്ന ജന്മവും ബ്രഹ്മാവുമുതൽ സ്തംബംവരെയുള്ള എല്ലാ ഭൂതങ്ങളും ചരടിനാൽ മാലയെന്നപോലെ കെട്ടപ്പെട്ടിരിക്കുന്നതു്, ആ സൂത്രത്തെ നീ അറിയുന്നുവോ?" ഇതുകേട്ടു കാപ്യൻ ബഹുമാനപുരസ്സരം, "ഭഗവാനേ, ആ സൂത്രത്തെ ഞാൻ അറിയുന്നില്ല" എന്നു് ഉത്തരം പറഞ്ഞു. പിന്നെയും ആ ഗന്ധർവ്വൻ ഉപാദ്ധ്യായനോടും ഞങ്ങളോടും ചോദിച്ചു:—"കാപ്യ, ആരാണോ ഈ ലോകത്തേയും എല്ലാ ഭൂതങ്ങളേയും ഉള്ളിൽ ഇരുന്നുകൊണ്ടു നിയമിക്കുന്നതു—ദാരുയന്ത്രത്തെപ്പോലെ തിരിക്കുന്നതു്—അതാതിന്റെ തക്കബോധത്തിലുള്ള വ്യാപാരത്തെ ചെയ്യിക്കുന്നതു്—ആ അന്തര്യാമിയെ നിനക്കു് അറിയാമോ?"

"എനിക്കു് ആ അന്തര്യാമിയെ അറിഞ്ഞുകൂട ഭഗവാനേ!" എന്നു കാപ്യൻ ബഹുമാനപൂർവം ഉത്തരം പറഞ്ഞു.

ആ ഗന്ധർവൻ പിന്നെയും സൂത്രത്തെയും അന്തര്യാമിയേയും സംബന്ധിച്ച വിജ്ഞാനത്തെ സ്തുതിച്ചുകൊണ്ടു പറഞ്ഞു.—"അല്ലയോ കാപ്യ, ആരാണോ ഒരുവൻ ആ സൂത്രത്തേയും ആ സൂത്രത്തിൻെറ ഉള്ളിലിരുന്നു് അതിനെത്തന്നെ നിയന്ത്രണം ചെയ്യുന്ന ആ അന്തര്യാമിയെയും മേൽപറഞ്ഞപ്രകാരം അറിയുന്നതു്, അവൻ പരമാത്മാവിനെ അറിയുന്നു. അന്തര്യാമിയാൽ നിയമിക്കപ്പെടുന്ന ഭൂരാദികളായ ലോകങ്ങളേയും അഗ്നി മുതലായ ലോകികളായ ദേവന്മാരെയും സർവപ്രമാണഭൂതങ്ങളായ വേദങ്ങളെയും, സൂത്രത്താൽ നിലനിത്തപ്പെടുന്നവയും അതിൻെറ ഉള്ളിലുള്ള അന്തര്യാമിയാൽ നിയമിക്കപ്പെടുന്നവയും ആയ ബ്രഹ്മാദികളായ ഭൂതങ്ങളേയും, കർത്തൃത്വഭോക്തൃത്വങ്ങളോടുകൂടിയതും ആ അന്തര്യാമിയാൽതന്നെ നിയമിക്കപ്പെടുന്നതുമായ ആത്മാവിനേയും, അങ്ങനെതന്നെയുള്ള എല്ലാ ജഗത്തിനേയും അവൻ അറിയുന്നു."

ഇങ്ങനെ സൂത്രത്തേയും അന്തര്യാമിയേയും സംബന്ധിച്ച വിജ്ഞാ

നം സ്തുതിക്കപ്പെട്ടപ്പോൾ, പ്രലോഭനത്തിനു വശംവദരായിത്തീൎന്ന കാപ്യനും ഞങ്ങളും അഭിമുഖരായിത്തീരുകയും ഞങ്ങൾക്ക് ആ ഗന്ധൎവ്വൻ സൂത്രാന്തൎയ്യാമികളെ സംബന്ധിച്ച വിജ്ഞാനത്തെ പറഞ്ഞുതരികയും ചെയ്തു. ഇങ്ങനെ ഗന്ധൎവ്വനിൽ നിന്ന് ആഗമം ലഭിച്ചിട്ടുള്ളതിനാൽ ഞാൻ സൂത്രാന്തൎയ്യാമികളെ സംബന്ധിച്ച വിജ്ഞാനത്തെ അറിയുന്നു. യാജ്ഞവല്ക്യ, ആ സൂത്രത്തേയും അന്തൎയ്യാമിയേയും അറിയാതെ, അതായതു ബ്രഹ്മവിത്തല്ലാതെ, ആണ് നീ ബ്രഹ്മവിത്തുകൾക്കുള്ള ഗോക്കളെ അന്യായമായി തെളിച്ചുകൊണ്ടുപോകുന്നതെങ്കിൽ, എന്റെ ശാപത്താൽ ദഗ്ദ്ധനായ നിന്റെ തല തെറിച്ചുപോകും."

ഇതുകേട്ട് യാജ്ഞവൽക്യൻ പറഞ്ഞു—"അല്ലയോ ഗൗതമ (ഇതു ഗോത്രനാമമാണ്) ഗന്ധൎവ്വൻ നിങ്ങൾക്കു പറഞ്ഞുതന്ന സൂത്രത്തേയും അയാളിൽ നിന്നു നിങ്ങൾ അറിഞ്ഞ അന്തൎയ്യാമിയേയും എനിക്ക് അറിയാമല്ലോ."

ഉദ്ദാലകൻ പറഞ്ഞു:—"ഇതുപോലെ 'അറിയാം അറിയാം' എന്നു വല്ലവരും പറയുന്നതിനു ആൎക്കും ആവും. അതുകൊണ്ടായില്ല. അറിയാമെന്നുള്ളതു കാൎയ്യംകൊണ്ടു കാണിക്കണം. അറിയാമെങ്കിൽ പറയുക; കേൾക്കട്ടെ." 1

ഭാഷ്യം—വൎത്തമാനകാലത്തിൽ ബ്രഹ്മലോകങ്ങൾ, പൃഥിവി അപ്പുകളിൽ എന്നപോലെ ഏതിലാണോ ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത്, ആഗമംകൊണ്ട് അറിയപ്പെടേണ്ടതായ ആ സൂത്രത്തെപ്പറയണമെന്നു വച്ചിട്ടാണല്ലോ ഗൗതമന്റെ ചോദ്യം. അതിനാൽ അതിന്റെ നിൎണ്ണയത്തിനായി പറയുന്നു:—

ഉപ—സ ഹോവാച—"വായുൎവൈ ഗൗതമ, തത് സൂത്രം; വായുനാ വൈ ഗൗതമ, സൂത്രേണായം ച ലോകഃ പരശ്ച ലോകഃ സൎവ്വാണി ച ഭൂതാനി സന്ദൃബ്ധാനി ഭവന്തി; തസ്മാദ്വൈ ഗൗതമ, പുരുഷം പ്രേതമാഹുർ വ്യസ്രംസിഷതാസ്യാങ്ഗാനീതി. വായുനാ ഹി ഗൗതമ, സൂത്രേണ സന്ദൃബ്ധാനി ഭവന്തീ"തി. "ഏവമേവൈതദ് യാജ്ഞവൽക്യാന്തൎയ്യാമിണം ബ്രൂഹീ"തി. 2

| | |
|---|---|
| സഃ ഉവാച ഹ | = ആ യാജ്ഞവൽക്യൻപറഞ്ഞു.— |
| ഗൗതമ | = "അല്ലയോ ഗൗതമ, |
| തത് സൂത്രം | = ആ സൂത്രം |
| വായുഃ വൈ | = വായുവാകുന്നു. |
| ഗൗതമ | = ഗൗതമ, |
| വായുനാ സൂത്രേണ വൈ | = വായുവാകുന്ന സൂത്രത്താലത്രേ |
| അയം ലോകഃ ച | = ഈ ലോകവും |
| പരഃ ലോകഃ ച | = പരലോകവും |
| സൎവ്വാണി ഭൂതാനി ച | = എല്ലാ ഭൂതങ്ങളും |

| | |
|---|---|
| സന്ദൃബ്ധാനി ഭവന്തി | = കെട്ടപ്പെട്ടിരിക്കുന്നതു്. |
| തസ്മാത് വൈ | = അതുകൊണ്ടാണു്, |
| ഗൗതമ | = ഗൗതമ, |
| പ്രേതം പുരുഷം | = മരിച്ച പുരുഷനെക്കുറിച്ചു് |
| അസ്യ അങ്ഗാനി | = "ഇവന്റെ അവയവങ്ങൾ. |
| വ്യസ്രംസിഷത | = അയഞ്ഞുപോയി" |
| ഇതി | = എന്നു് |
| ആഹുഃ | = പറയാറുള്ളതു്. |
| ഗൗതമ, (അതഃ) | = ഗൗതമ, അതിനാൽ |
| വായുനാ സൂത്രേണ ഹി | = വായുവാകുന്ന സൂത്രത്താൽ ആണു് |
| സന്ദൃബ്ധാനി ഭവന്തി | = കെട്ടപ്പെട്ടിരിക്കുന്നതു്" |
| ഇതി | = എന്നു്. |
| യാജ്ഞവൽക്യ | = "അല്ലയോ യാജ്ഞവൽക്യ, |
| ഏതത് | = ഇതു് |
| ഏവം ഏവ | = ഇങ്ങനെതന്നെ. |
| അന്തര്യാമിണം ബ്രൂഹി | = അന്തര്യാമിയെക്കുറിച്ചു പറയുക" |
| ഇതി | = എന്നു ഗൗതമൻ പറഞ്ഞു. 2 |

ഭാഷ്യം—"യാജ്ഞവല്ക്യൻ പറഞ്ഞു:—"ഗൗതമ, ആ സൂത്രം വായുവാണു്; അല്ലാതെ മററൊന്നുമല്ല. വായു എന്നതു് ആകാശംപോലെ സൂക്ഷ്മവും പൃഥിവ്യാദികളെ വിഷ്ടംഭിപ്പിക്കുന്നതും (വിഷ്ടംഭിപ്പിക്കുക=നിയതാകൃതിയിൽ നിർത്തുക) ആകുന്നു. അഞ്ചു ഭൂതങ്ങൾ, പത്തു ബാഹ്യേന്ദ്രിയങ്ങൾ, അഞ്ചു വൃത്തികളോടുകൂടിയ പ്രാണൻ, നാലുവിധത്തിലുള്ള അന്തഃകരണം ഇങ്ങനെ പതിനേഴുവിധത്തിൽ ഉള്ളതും, പിന്നീടുള്ള സൃഷ്ടിക്കു ഹേതുക്കളായി പ്രാണികളാൽ സമ്പാദിക്കപ്പെടുന്ന കർമ്മങ്ങൾക്കും വാസനകൾക്കും ആശ്രയവുമായ ലിങ്ഗം വായുതന്നെയാണു്. അതു സമഷ്ടിരൂപത്തിലും വ്യഷ്ടിരൂപത്തിലും അഥവാ സാമാന്യരൂപത്തിലും വിശേഷരൂപത്തിലും ബഹുവിധമായിരിക്കുന്നു. സമുദ്രത്തിനു തിരകൾ എന്നപോലെ ആ വായുവിനുള്ള ബാഹ്യഭേദങ്ങളാണു് ഏഴേഴു് മരുദ്ഗണങ്ങൾ. അങ്ങനെയുള്ള വായവ്യമായ തത്ത്വമാണു് സൂത്രമെന്നു പറയപ്പെടുന്നതു്. ഗൗതമ, വായുവാകുന്ന സൂത്രത്താലാണു് ഈ ലോകവും പരലോകവും എല്ലാ ഭൂതങ്ങളും കെട്ടപ്പെട്ടിരിക്കുന്നതെന്നുള്ളതു സൂത്രജ്ഞന്മാർക്കു പ്രസിദ്ധമാണു്. ലോകത്തിലും അതിനു പ്രസിദ്ധിയുണ്ടു്. വായു സൂത്രവും, സർവ്വവും വായുവിനാൽ നിലനിർത്തപ്പെട്ടിരിക്കുന്നതും ആയതുകൊണ്ടാണു്, പ്രേതനായ പുരുഷനെക്കുറിച്ചു്, "ഇവന്റെ അങ്ഗങ്ങളെല്ലാം അയഞ്ഞുവീണുപോയി" എന്നു പറയാറുള്ളതു്. മാലയുടെ ചരടു പൊട്ടുമ്പോൾ അതിൽ കോർക്കപ്പെട്ടിരുന്ന മണികൾ മുതലായവ അയഞ്ഞഴിഞ്ഞുവിഴുന്നതു നാം കാണുന്നുണ്ടല്ലോ. അതുപോലെ, വായു സൂത്രവും ഇവന്റെ അങ്ഗങ്ങൾ മണികളെന്നപോലെ അതിൽ കോർക്കപ്പെട്ടിരിക്കുന്നവയുമാണെങ്കിൽ, വായു പൊട്ടുമ്പോൾ അങ്ഗങ്ങൾ അയഞ്ഞു വീണുപോകുന്നതു യുക്തംതന്നെ. അതിനാൽ ഗൗതമ, സർവ്വവും വായുവാകുന്ന സൂത്രത്താൽതന്നെയാണു കെട്ടപ്പെട്ടിരിക്കുന്നതു്."

ഇതുകേട്ട ഗൗതമൻ പറഞ്ഞു:—"യാജ്ഞവല്ക്യ, ഇത് ഇങ്ങനെ തന്നെയാണ്. സൂത്രത്തെ അങ്ങു ശരിയായിപ്പറഞ്ഞു ഇനി ആ സൂത്രത്തിൻെറ തന്നെ നിയന്താവായ അന്തൎയ്യാമിയെപ്പററിപ്പറയുക." 2

ഗൗതമൻ പറഞ്ഞതുകേട്ട യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു:—

ഉപ—യഃ പൃഥിവ്യാം തിഷ്ഠൻ പൃഥിവ്യാ അന്തരോ, യം പൃഥിവീന വേദ, യസ്യ പൃഥിവീ ശരീരം, യഃ പൃഥിവീമന്തരോയമയത്യേഷത ആത്മാ//ന്തൎയ്യാമ്യമൃതഃ. 3

| | |
|---|---|
| യഃ | = "ആരാണോ |
| പൃഥിവ്യാം തിഷ്ഠൻ | = പൃഥിവിയിൽ സ്ഥിതിചെയ്തുകൊണ്ട് |
| പൃഥിവ്യാഃ | = പൃഥിവിയിൽനിന്ന് |
| അന്തരഃ | = ഉള്ളിലുള്ളവനായിരിക്കുന്നത്, |
| യം | = ആരെയാണോ |
| പൃഥിവീ | = പൃഥിവീദേവത |
| നവേദ | = അറിയാത്തത്, |
| യസ്യ | = ആൎക്കാണോ |
| ശരീരം | = ശരീരം |
| പൃഥിവീ | = പൃഥിവിയായിരിക്കുന്നത്, |
| യഃ | = ആരാണോ |
| അന്തരഃ | = ഉള്ളിൽ ഇരുന്നുകൊണ്ട |
| പൃഥിവീം | = പൃഥിവീദേവതയെ |
| യമയതി | = നിയമിക്കുന്നത്, |
| ഏഷഃ | = ഇവനാണ് |
| തേ ആത്മാ | = നിൻെറ ആത്മാവും |
| അമൃതഃ | = അമൃതനും = യാതൊരുസംസാരധൎമ്മവുമില്ലാത്തവനുമായ |
| അന്തൎയ്യാമീ | = നീ ചോദിച്ച അന്തൎയ്യാമി. |

ഭാഷ്യം—"ആരാണോ പൃഥിവിയിൽ സ്ഥിതിചെയ്യുന്നതു അവനാണ് അന്തൎയ്യാമി." ഇങ്ങനെ പറയുമ്പോൾ; എല്ലാം സ്ഥിതിചെയ്യുന്നത് പൃഥിവിയിലായതുകൊണ്ട് എല്ലാം അന്തൎയ്യാമിയെന്നു വരും. അതിനാൽ വേറെ വിശേഷണം ചേൎക്കുന്നു—"അവൻ പൃഥിവിൽനിന്ന് ഉള്ളിലുള്ളവനാണ്". ഈ വിശേഷണം ചേൎത്താലും പൃഥിവീയിദേവത അന്തൎയ്യാമി എന്നുവരും. അതിനാൽ പിന്നെയും വിശേഷണം ചേൎക്കുന്നു—"അവനെ പൃഥിവീദേവതപോലും തന്നിൽ വേറൊരാൾഉണ്ട്" എന്ന് അറിയുന്നില്ല. അവന് പൃഥിവീദേവതയുടെ ശരീരമായ പൃഥിവിതന്നെയാണു ശരീരം; അല്ലാതെവേറെയില്ല." ശരീരമെന്നു പറഞ്ഞതു കരണത്തെക്കൂടി ഗ്രഹിച്ചുകൊള്ളുന്നതിനാണ്. അതിനാൽ അവനു കരണവും പൃഥിവീദേവതയുടേതുതന്നെ തൻെറ കൎമ്മത്തിനു പ്രയോഗിക്കപ്പെടുന്നതാണല്ലോ പൃഥിവീദേവിയുടെ കാൎയ്യ(ശരീര)

വും കരണവും. അന്തൎയ്യാമി നിത്യമുക്തനായതുകൊണ്ടു് സ്വകൎമ്മമില്ലാത്തതിനാലും പരന്റെ പ്രയോജനം സാധിക്കുന്നു എന്ന സ്വഭാവത്തോടുകൂടിയവനായതുകൊണ്ടും പരന്റെ കാൎയ്യവും കരണവുംതന്നെയാണു് ഇവനും കാൎയ്യകരണങ്ങൾ; അല്ലാതെ സ്വന്തമായി വേറേ ഇല്ല. ദേവതയുടെ കാൎയ്യകരണങ്ങൾക്കു് ഈശ്വരനാകുന്ന വെറും സാക്ഷിയുടെ സാന്നിധ്യംകൊണ്ടു നിയമേന പ്രവൃത്തിയും നിവൃത്തിയുമുണ്ടാകുമല്ലോ. "ഇങ്ങനെയുള്ളവനും, ഉള്ളിൽ ഇരുന്നുകൊണ്ടു പൃഥിവീദേവതയെ സ്വവ്യാപാരത്തിൽ നിയമിക്കുന്നവനും ആയ നാരായണൻ എന്ന ഈശ്വരനാണു്, നിന്റെയും എന്റെയും എല്ലാ ഭൂതങ്ങളുടെയും ആത്മാവും സൎവ്വസംസാരധൎമ്മവൎജ്ജിതനുമായ, നീ ചോദിച്ച അന്തൎയ്യാമി." 3.

ഉപ—യോ/പ്സു തിഷ്ഠന്നദ്ഭ്യോ/ന്തരോ, യമാപോ ന വിദുൎയ്യസ്യാ//പഃ ശരീരം, യോ/പോ/ന്തരോ യമയത്യേഷ ത ആത്മാ/ന്തൎയ്യാമ്യമൃതഃ. 4.

| | |
|---|---|
| യഃ | = ആരു് |
| അപ്സു | = അപ്പുകളിൽ |
| തിഷ്ഠൻ | = സ്ഥിതിചെയ്തുകൊണ്ടു് |
| അദ്ഭ്യഃ | = അപ്പുകളിൽനിന്നു |
| അന്തരഃ | = ഉള്ളിലുള്ളവനായിരിക്കുന്നുവോ, |
| യം | = ആരെ |
| ആപഃ | = അപ്പുകളുടെ ദേവത |
| ന വിദുഃ | = അറിയുന്നില്ലയോ, |
| യസ്യ | = ആൎക്കു് |
| ആപഃ ശരീരം | = അപ്പുകൾ ശരീരമാകുന്നുവോ, |
| യഃ | = ആരു് |
| അന്തരഃ | = ഉള്ളിൽ ഇരുന്നുകൊണ്ടു് |
| അപഃ | = അപ്പുകളുടെ ദേവതയെ |
| യമയതി | = സ്വവ്യാപാരത്തിൽ നിയമിക്കുന്നുവോ, |
| ഏഷഃ | = ഇവനാണു്, |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = യാതൊരു സംസാരധൎമ്മവുമില്ലാത്തവനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. 4. |

ഉപ—യോ/ഗ്നൌ തിഷ്ഠന്നഗ്നേരന്തരോ, യമഗ്നിൎന്ന വേദ, യസ്യാഗ്നിഃ ശരീരം, യോ/ഗ്നിമന്തരോ യമയ, ത്യേഷ ത ആത്മാ/ന്തൎയ്യാമ്യമൃതഃ. 5.

| | |
|---|---|
| യഃ | = ആരു് |
| അഗ്നൌ തിഷ്ഠൻ | = അഗ്നിയിൽ സ്ഥിതിചെയ്തുകൊണ്ടു് |
| അഗ്നേഃ അന്തരഃ | = അഗ്നിയിൽനിന്നു ഉള്ളിലായിരിക്കുന്നുവോ, |

യം അഗ്നിഃ ന വേദ = ആരെ അഗ്നിദേവത അറിയുന്നില്ലയോ,
യസ്യ അഗ്നിഃ ശരീരം = ആൎക്ക് അഗ്നി ശരീരമായിരിക്കുന്നുവോ,
യഃ = ആര്
അന്തരഃ = ഉള്ളിൽ ഇരുന്നുകൊണ്ടു്
അഗ്നിം = അഗ്നിദേവതയെ
യമയതി = സ്വവ്യാപാരത്തിൽ നിയമിക്കുന്നുവോ,
ഏഷഃ = ഇവനാണ്,
തേ ആത്മാ = നിന്റെ ആത്മാവും
അമൃതഃ = അമൃതനും= യാതൊരു സംസാരധൎമ്മവുമില്ലാത്തവനുമായ
അന്തൎയ്യാമീ = അന്തൎയ്യാമി. 5.

ഉപ—യോഽന്തരിക്ഷേ തിഷ്ഠന്നന്തരിക്ഷാദന്തരോ, യമന്തരിക്ഷം ന വേദ, യസ്യാന്തരിക്ഷം ശരീരം, യോഽന്തരിക്ഷമന്തരോയമയ, ത്യേഷ ത ആത്മാഽന്തൎയ്യാമ്യമൃതഃ. 6.

യഃ = ആര്
അന്തരിക്ഷേതിഷ്ഠൻ = അന്തരിക്ഷത്തിൽ സ്ഥിതിചെയ്തുകൊണ്ടു്
അന്തരിക്ഷാത് അന്തരഃ = അന്തരിക്ഷത്തിൽനിന്നു ഉള്ളിലായിരിക്കുന്നുവോ,
യം = ആരെ
അന്തരിക്ഷം = അന്തരിക്ഷദേവത
ന വേദ = അറിയുന്നില്ലയോ,
യസ്യ = ആൎക്ക്
അന്തരിക്ഷം ശരീരം = അന്തരിക്ഷം ശരീരമായിരിക്കുന്നുവോ,
യഃ = ആര്
അന്തരഃ = ഉള്ളിലിരുന്നുകൊണ്ടു്
അന്തരിക്ഷം = അന്തരിക്ഷദേവതയെ
യമയതി = സ്വവ്യാപാരത്തിൽനിയമിക്കുന്നുവോ,
ഏഷഃ = ഇവനാണ്,
തേ ആത്മാ = നിന്റെ ആത്മാവും
അമൃതഃ = അമൃതനുമായ
അന്തൎയ്യാമി = അന്തൎയ്യാമി. 6.

ഉപ—യോ വായൗ തിഷ്ഠൻ വായോരന്തരോ, യം വായുൎന്ന വേദ, യസ്യ വായുഃ ശരീരം, യോ വായുമന്തരോ യമയ, ത്യേഷ ത ആത്മാഽന്തൎയ്യാമ്യമൃതഃ. 7.

യഃ = ആര്
വായൗ തിഷ്ഠൻ = വായുവിൽ സ്ഥിതിചെയ്യുന്നവനും
വായോഃ അന്തരഃ = വായുവിനേക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നുവോ,

| | |
|---|---|
| യം | = ആരെ |
| വായുഃ | = വായുദേവത |
| ന വേദ | = അറിയുന്നില്ലയോ |
| യസ്യ | = ആൎക്കു് |
| വായുഃ ശരീരം | = വായു ശരീരമായിരിക്കുന്നുവോ, |
| യഃ | = ആരു് |
| അന്തരഃ | = ഉള്ളിലിരുന്നുകൊണ്ടു് |
| വായും യമയതി | = വായുദേവതയെ നിയമിക്കുന്നുവോ, |
| ഏഷഃ | = ഇവനാണു് |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി 7 |

ഉപ—യോ ദിവി തിഷ്ഠൻ ദിവോ ഽന്തരോ, യം ദ്യൗൎന്ന വേദ, യസ്യ ദ്യൗഃ ശരീരം, യോ ദിവമന്തരോ യമയ,ത്യേഷ ത ആത്മാ ഽന്തൎയ്യാമ്യ-മൃതഃ 8

| | |
|---|---|
| യഃ | = ആരു് |
| ദിവിതിഷ്ഠൻ | = ദ്യോവിൽ ഇരിക്കുന്നവനും |
| ദിവഃ അന്തരഃ | = ദ്യോവിനേക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നുവോ, |
| യം | = ആരെ |
| ദ്യൗഃ | = ദ്യോവു്=ദ്യുദേവത |
| ന വേദ | = അറിയുന്നില്ലയോ, |
| യസ്യ | = ആൎക്കു് |
| ദ്യൗഃ ശരീരം | = ദ്യോവു ശരീരമായിരിക്കുന്നുവോ, |
| യഃ | = ആരു് |
| അന്തരഃ | = ഉള്ളിലിരുന്നുകൊണ്ടു് |
| ദിവം | = ദ്യോവിനെ=ദ്യുദേവതയെ |
| യമയതി | = നിയമിക്കുന്നതു്, |
| ഏഷഃ | = ഇവനാണു് |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. 8 |

ഉപ—യ ആദിത്യേ തിഷ്ഠന്നാദിത്യാദന്തരോ, യമാദിത്യോ ന വേദ, യസ്യാ ഽഽദിത്യഃ ശരീരം യ ആദിത്യമന്തരോ യമയ,ത്യേഷ ത ആത്മാ ഽന്ത-ൎയ്യാമ്യ മൃതഃ 9

| | |
|---|---|
| യഃ | = ആരു് |
| ആദിത്യേതിഷ്ഠൻ | = ആദിത്യനിൽ സ്ഥിതിചെയ്യുന്നവനും |

| | |
|---|---|
| ആദിത്യാത് അന്തരഃ | = ആദിത്യനേക്കാൾ ഉള്ളിലുള്ളവനമായിരിക്കുന്നുവോ, |
| യം | = ആരെ |
| ആദിത്യഃ | = ആദിത്യദേവത |
| ന വേദ | = അറിയുന്നില്ലയോ, |
| യസ്യ | = ആൎക്ക് |
| ആദിത്യഃ ശരീരം | = ആദിത്യൻ ശരീരമായിരിക്കുന്നുവോ, |
| യഃ | = ആര് |
| അന്തരഃ | = ഉള്ളിൽ ഇരുന്നുകൊണ്ട് |
| ആദിത്യം യമയതി | = ആദിത്യദേവതയെ നിയമിക്കുന്നുവോ, |
| ഏഷഃ | = ഇവനാണ്, |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. 9 |

ഉപ—യോ ദിക്ഷു തിഷ്ഠൻ ദിഗ്ഭ്യോ ʃ ന്തരോ, യം ദിശോ ന വിദുഃ, യസ്യ ദിശഃ ശരീരം, യോ ദിശോ ʃ ന്തരോ യമയ, ത്യേഷത ആത്മാ ʃ ന്തൎയ്യാമ്യമൃതഃ 10

| | |
|---|---|
| യഃ | = ആരാണോ |
| ദിക്ഷു തിഷ്ഠൻ | = ദിക്കുകളിൽ സ്ഥിതിചെയ്യുന്നവനും |
| ദിഗ്ഭ്യഃ അന്തരഃ | = ദിക്കുകളിൽനിന്ന് ഉള്ളിലുള്ളവനമായിരിക്കുന്നതു, |
| യം | = ആരെയാണൊ |
| ദിശഃ | = ദിക്കുകൾ=ദിഗ്ദേവതകൾ |
| ന വിദുഃ | = അറിയാത്തതു്, |
| യസ്യ | = ആൎക്കാണോ |
| ദിശഃ ശരീരം | = ദിക്കുകൾ ശരീരമായിരിക്കുന്നതു്, |
| യഃ | = ആരാണോ |
| അന്തരഃ | = ഉള്ളിലിരുന്നുകൊണ്ട് |
| ദിശഃ | = ദിക്കുകളെ=ദിഗ്ദേവതകളെ |
| യമയതി | = നിയമിക്കുന്നതു്, |
| ഏഷഃ | = ഇവനാണ്, |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി- 10 |

ഉപ—യശ്ചന്ദ്രതാരകേ തിഷ്ഠംശ്ചന്ദ്രതാരകാദന്തരോ, യം ചന്ദ്രതാരകം ന വേദ, യസ്യ ചന്ദ്രതാരകം ശരീരം, യശ്ചന്ദ്രതാരകമന്തരോ യമയ,ത്യേഷ ത ആത്മാ ʃ ന്തൎയ്യാമ്യമൃതഃ 11.

| | |
|---|---|
| യഃ | = ആരാണോ |
| ചന്ദ്രതാരകേ | = ചന്ദ്രനിലും നക്ഷത്രങ്ങളിലും |

| | |
|---|---|
| തിഷ്ഠൻ | = സ്ഥിതിചെയ്യുന്നവനും |
| ചന്ദ്രതാരകാത | = ചന്ദ്രനേക്കാളും നക്ഷത്രങ്ങളെക്കാളും |
| അന്തരഃ | = ഉള്ളിലുള്ളവനുമായിരിക്കുന്നതു്, |
| യം | = ആരെയാണോ |
| ചന്ദ്രതാരകം | = ചന്ദ്രന്റേയും നക്ഷത്രങ്ങളുടെയും ദേവത |
| ന വേദ | = അറിയാത്തതു്, |
| യസ്യ | = ആൎക്കാണോ |
| ചന്ദ്രതാരകം | = ചന്ദ്രനും നക്ഷത്രങ്ങളും |
| ശരീരം | = ശരീരമായിരിക്കുന്നതു്, |
| യഃ | = ആരാണോ |
| അന്തരഃ | = ഉള്ളിലിരുന്നുകൊണ്ടു് |
| ചന്ദ്രതാരകം | = ചന്ദ്രന്റെയും നക്ഷത്രങ്ങളുടെയുംദേവതയെ |
| യമയതി | = നിയമിക്കുന്നതു്, |
| ഏഷഃ | = ഇവനാണു്, |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. 11 |

ഉപ:—യ ആകാശേതിഷ്ഠന്നാകാശാദന്തരോ, യമാകാശോ ന വേദ, യസ്യാഽഽകാശഃ ശരീരം, യ ആകാശമന്തരോ യമയ,ത്യേഷ ത ആത്മാഽന്തൎയ്യാമ്യമൃതഃ 12

| | |
|---|---|
| യഃ | = ആരാണോ |
| ആകാശേതിഷ്ഠൻ | = ആകാശത്തിൽ സ്ഥിതിചെയ്യുന്നവനും |
| ആകാശാത് അന്തരഃ | = ആകാശത്തേക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നതു്, |
| യഃ | = ആരെയാണൊ |
| ആകാശഃ | = ആകാശദേവത |
| ന വേദ | = അറിയാത്തതു്, |
| യസ്യ | = ആൎക്കാണോ |
| ആകാശഃശരീരം | = ആകാശം ശരീരമായിരിക്കുന്നതു്, |
| യഃ | = ആരാണോ |
| അന്തരഃ | = ഉള്ളിലിരുന്നുകൊണ്ടു് |
| ആകാശം | = ആകാശദേവതയെ |
| യമയതി | = നിയമിക്കുന്നതു്, |
| ഏഷഃ | = ഇവനാണു്, |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. 12 |

ഉപ—യസ്തമസി തിഷ്ഠംസ്തമസോഽന്തരോ, യം തമോ ന വേദ, യസ്യ തമഃ ശരീരം, യസ്തമോഽന്തരോ യമയ,ത്യേഷ ത ആത്മാഽന്തൎയ്യാമ്യമൃതഃ. 13.

| | |
|---|---|
| യഃ | = ആരാണോ |
| തമസി | = തമസ്സിൽ = ആവരണാത്മകമായ ബാഹ്യ തമസ്സിൽ |
| തിഷ്ഠൻ | = സ്ഥിതിചെയ്യുന്നവനും |
| തമസഃ | = തമസ്സിനെക്കാൾ |
| അന്തരഃ | = ഉള്ളിലുള്ളവനുമായിരിക്കുന്നതു്, |
| യം | = ആരെയാണോ |
| തമഃ | = തമസ്സ് = തമോദേവത |
| ന വേദ | = അറിയുന്നില്ലാത്തതു്, |
| യസ്യ | = ആൎക്കാണോ |
| തമഃ | = തമസ്സ് |
| ശരീരം | = ശരീരമായിരിക്കുന്നതു്, |
| യഃ | = ആരാണോ |
| അന്തരഃ | = ഉള്ളിലിരുന്നുകൊണ്ടു് |
| തമഃ | = തമസ്സിനെ = തമോദേവതയെ |
| യമയതി | = നിയമിക്കുന്നതു്, |
| ഏഷഃ | = ഇവനാണു്, |
| തെ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. 13 |

ഉപ—യസ്തേജസി തിഷ്ഠംസ്തേജസോ ഽന്തരോ, യം തേജോ ന വേദ, യസ്യ തേജഃ ശരീരം, യസ്തേജോ ഽന്തരോ യമയ,ത്യേഷ ത ആത്മാ ഽന്തൎയ്യാമ്യമൃതഃ. ഇത്യധിദൈവതം. 14

| | |
|---|---|
| യഃ | = ആരാണോ |
| തേജസി | = തേജസ്സിൽ = പ്രകാശസാമാന്യത്തിൽ |
| തിഷ്ഠൻ | = സ്ഥിതിചെയ്യുന്നവനും |
| തേജസഃ | = തേജസ്സിനെക്കാൾ |
| അന്തരഃ | = ഉള്ളിൽ ഉള്ളവനുമായിരിക്കുന്നതു്, |
| യം | = ആരെയാണോ |
| തേജഃ | = തേജസ്സ് = തേജോദേവത |
| ന വേദ | = അറിയുന്നില്ലാത്തതു്, |
| യഃ | = ആരാണോ |
| അന്തരഃ | = ഉള്ളിൽ ഇരുന്നുകൊണ്ടു് |
| തേജഃ | = തേജോദേവതയെ |
| യമയതി | = നിയമിക്കുന്നതു, |
| ഏഷഃ | = ഇവനാണു് |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. |

| | | |
|---|---|---|
| ഇതി | = | ഇങ്ങനെയാണു് |
| അധിദൈവതം | = | അന്തര്യാമിയേ സംബന്ധിച്ച അധിദൈവതമായ ദർശനം |

ഭാഷ്യം—'യോഽപ്സുതിഷ്ഠൻ' ഇത്യാദികളായ മററുപര്യായങ്ങളും പൃഥിവീപര്യായംപോലെതന്നെ വ്യാഖ്യാനിച്ചുകൊള്ളണം. 'അപ്പുകളിലും അഗ്നിയിലും അന്തരിക്ഷത്തിലും വായുവിലും ദ്യോവിലും ആദിത്യനിലും ദിക്കുകളിലും ചന്ദ്രനിലും താരകങ്ങളിലും ആകാശത്തിലും ആവരണാത്മകമായ ബാഹ്യമായ തമസ്സിലും അതിന്റ വിപരീതമായ പൊതുവേയുള്ള വെളിച്ചത്തിലുംസ്ഥിതിചെയ്യുന്നവനാണു് അന്തര്യാമി. ഇങ്ങനെ ദേവതകളിൽ അന്തര്യാമിയെ സംബന്ധിച്ചദർശനം പറഞ്ഞുകഴിഞ്ഞു. 4. 5. 6. 7. 8. 9. 10. 11. 12. 13. 14.

ഉപ—അഥാധിഭൂതം.—യഃ സർവ്വേഷു ഭൂതേഷു തിഷ്ഠൻ സർവ്വേഭ്യോ ഭൂതേഭ്യോഽന്തരോ, യം സർവാണി ഭൂതാനി നവിദു, ര്യസ്യ സർവാണി ഭൂതാനി ശരീരം, യഃ സർവാണി ഭൂതാന്യന്തരോ യമയത്യേഷ ത ആത്മാഽന്തര്യാമ്യമൃതഃ. ഇത്യധിഭൂതം. 15.

| | | |
|---|---|---|
| അഥ | = | അനന്തരം |
| അധിഭൂതം | = | ഭൂതങ്ങളിൽ അന്തര്യാമിയെ സംബന്ധിച്ചുള്ള ദർശനത്തെപ്പറയുന്നു:— |
| യഃ | = | ആരാണോ |
| സർവ്വേഷുഭൂതേഷു | = | എല്ലാ ഭൂതങ്ങളിലും |
| തിഷ്ഠൻ | = | സ്ഥിതിചെയ്യുന്നവനും |
| സർവ്വേഭ്യഃ ഭൂതേഭ്യഃ | = | എല്ലാ ഭൂതങ്ങളെക്കാളും |
| അന്തരഃ | = | ഉള്ളിലുള്ളവനുമായിരിക്കുന്നതു്, |
| യം | = | ആരെയാണോ |
| സർവ്വാണി ഭൂതാനി | = | എല്ലാ ഭൂതങ്ങളും |
| ന വിദുഃ | = | അറിയാതിരിക്കുന്നതു്, |
| യസ്യ | = | ആർക്കാണോ |
| സർവ്വാണി ഭൂതാനി | = | എല്ലാ ഭൂതങ്ങളും |
| ശരീരം | = | ശരീരമായിരിക്കുന്നതു്, |
| യഃ | = | ആരാണോ |
| സർവ്വാണി ഭൂതാനി | = | എല്ലാ ഭൂതങ്ങളേയും |
| അന്തരഃ | = | ഉള്ളിലിരുന്നുകൊണ്ടു് |
| യമയതി | = | നിയമിക്കുന്നതു്, |
| ഏഷഃ | = | ഇവനാണു് |
| തേ ആത്മാ | = | നിന്റെ ആത്മാവും |
| അമൃതഃ | = | അമൃതനുമായ |
| അന്തര്യാമീ | = | അന്തര്യാമി. |
| ഇതി | = | ഇങ്ങനെ |

൪൧൫

| | | |
|---|---|---|
| അധിഭൂതം | = | ഭൂതങ്ങളിൽ അന്തര്യാമിയെ സംബന്ധിച്ചുള്ള ദർശനം. 15 |

ഉപ—അഥാധ്യാത്മം—യഃ പ്രാണേ തിഷ്ഠൻ പ്രാണാദന്തരോ, യം പ്രാണോനവേദ, യസ്യ പ്രാണഃ ശരീരം, യഃ പ്രാണമന്തരൊ യമയത്യേഷ ത ആത്മാ ഽ ന്തര്യാമ്യമൃതഃ 16.

| | | |
|---|---|---|
| അഥ | = | അനന്തരം |
| അധ്യാത്മം | = | ആത്മാവിൽ (ശരീരത്തിൽ) അന്തര്യാമിയെ സംബന്ധിച്ചുള്ള ദർശനം പറയുന്നു.— |
| യഃ | = | ആരാണോ |
| പ്രാണേതിഷ്ഠൻ | = | പ്രാണനിൽ (പ്രാണവായുവോടുകൂടിയഘ്രാണത്തിൽ) സ്ഥിതി ചെയ്യുന്നവനും |
| പ്രാണാത് അന്തരഃ | = | പ്രാണനേക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നതു്, |
| യം | = | ആരെയാണോ |
| പ്രാണഃ ന വേദ | = | പ്രാണൻ അറിയാതിരിക്കുന്നതു്, |
| യസ്യ | = | ആർക്കാണോ |
| പ്രാണഃ ശരീരം | = | പ്രാണൻ ശരീരമായിരിക്കുന്നതു്, |
| യഃ | = | ആരാണോ |
| അന്തരഃ | = | ഉള്ളിലിരുന്നുകൊണ്ടു് |
| പ്രാണം | = | പ്രാണനെ |
| യമയതി | = | നിയമിക്കുന്നതു്, |
| ഏഷഃ | = | ഇവനാണു് |
| തേ ആത്മാ | = | നിന്റെ ആത്മാവും |
| അമൃതഃ | = | അമൃതനുമായ |
| അന്തര്യാമീ | = | അന്തര്യാമി. 16. |

ഉപ—യോ വാചി തിഷ്ഠൻ വാചോ ഽ ന്തരോ, യം വാങ് ന വേദ, യസ്യ വാക് ശരീരം, യോ വാചമന്തരോ യമയത്യേഷ ത ആത്മാ ഽ ന്തര്യാമ്യമൃതഃ. 17,

| | | |
|---|---|---|
| യഃ | = | ആരാണോ |
| വാചി തിഷ്ഠൻ | = | വാക്കിൽ (=വാഗിന്ദ്രിയത്തിൽ) സ്ഥിതി ചെയ്യുന്നവനും. |
| വാചഃ അന്തരഃ | = | വാക്കിനെക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നതു്, |
| യം | = | ആരെയാണോ |
| വാക് | = | വാക്കു് |
| ന വേദ | = | അറിയാതിരിക്കുന്നതു്, |
| യസ്യ | = | ആർക്കാണോ |

വാക് = വാക്കു്
ശരീരം = ശരീരമായിരിക്കുന്നതു്,
യഃ = ആരാണോ
വാചം = വാക്കിനെ
അന്തരഃ = ഉള്ളിലിരുന്നുകൊണ്ടു
യമയതി = നിയമിക്കുന്നതു്,
ഏഷഃ = ഇവനാണു്
തേ ആത്മാ = നിന്റെ ആത്മാവും
അമൃതഃ = അമൃതനുമായ
അന്തര്യാമീ = അന്തര്യാമി. 17

ഉപ—യശ്ചക്ഷുഷി തിഷ്ഠംശ്ചക്ഷുഷോഽന്തരോ, യം ചക്ഷുർന്ന വേദ,യസ്യ ചക്ഷുഃ ശരീരം, യശ്ചക്ഷുരന്തരോ യമയത്യേഷ ത ആത്മാഽന്തര്യാമ്യമൃതഃ 18.

യഃ = ആരാണോ
ചക്ഷുഷി = ചക്ഷുസ്സിൽ
തിഷ്ഠൻ = സ്ഥിതിചെയ്യുന്നവനും
ചക്ഷുഷഃ = ചക്ഷുസ്സിനെക്കാൾ
അന്തരഃ = ഉള്ളിലുള്ളവനും ആയിരിക്കുന്നതു്,
യം = ആരെ
ചക്ഷുഃ = ചക്ഷുസ്സു്
നവേദ = അറിയുന്നില്ലയോ,
യസ്യ = ആൎക്കു്
ചക്ഷുഃ = ചക്ഷുസ്സു്
ശരീരം = ശരീരമായിരിക്കുന്നുവോ,
യഃ = ആരു്
ചക്ഷുഃ = ചക്ഷുസ്സിനെ
അന്തരഃ = ഉള്ളിലിരുന്നുകൊണ്ടു്
യമയതി = നിയമിക്കുന്നുവോ,
ഏഷഃ = ഇവനാണു്
തേ ആത്മാ = നിന്റെ ആത്മാവും.
അമൃതഃ = അമൃതനുമായ
അന്തര്യാമീ = അന്തര്യാമി. 18

ഉപ—യഃ ശ്രോത്രേതിഷ്ഠൻ ശ്രോത്രാദന്തരോ, യം ശ്രോത്രം നവേദ, യസ്യ ശ്രോത്രം ശരീരം, യഃ ശ്രോത്രമന്തരോ യമയത്യേഷ ത ആത്മാഽന്തര്യാമ്യമൃതഃ 19.

യഃ = ആരാണോ
ശ്രോത്രേതിഷ്ഠൻ = ശ്രോത്രത്തിൽ സ്ഥിതിചെയ്യുന്നവനും

| | |
|---|---|
| ശ്രോത്രാത് അന്തരഃ | = ശ്രോത്രത്തെക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നതു്, |
| യം | = ആരെ |
| ശ്രോത്രം നവേദ | = ശ്രോത്രം അറിയുന്നില്ലയോ, |
| യസ്യ | = ആൎക്കാണോ |
| ശ്രോത്രം ശരീരം | = ശ്രോത്രം ശരീരമായിരിക്കുന്നതു്, |
| യഃ | = ആരാണോ |
| ശ്രോത്രം | = ശ്രോത്രത്തെ |
| അന്തരഃ | = ഉള്ളിലിരുന്നുകൊണ്ടു് |
| യമയതി | = നിയമിക്കുന്നതു്, |
| ഏഷഃ | = ഇവനാണു് |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യമി. 19. |

ഉപ—യോ മനസി തിഷ്ഠൻ മനസോഽന്തരോ, യം മനോ നവേദ, യസ്യ മനഃ ശരീരം, യോ മനോഽന്തരോ യമയത്യേഷ ത ആത്മാഽന്തൎയ്യാമ്യമൃതഃ 20.

| | |
|---|---|
| യഃ | = ആരാണോ |
| മനസിതിഷ്ഠൻ | = മനസ്സിൽ സ്ഥിതിചെയ്യുന്നവനും |
| മനസഃ അന്തരഃ | = മനസ്സിനേക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നതു്, |
| യം | = ആരെ |
| മനഃ നവേദ | = മനസ്സ് അറിയുന്നില്ലയോ, |
| യസ്യ | = ആൎക്കു് |
| മനഃ | = മനസ്സ |
| ശരീരം | = ശരീരമാകുന്നുവോ. |
| യഃ | = ആരു |
| മനഃ | = മനസ്സിനെ |
| അന്തരഃ | = ഉള്ളിൽ ഇരുന്നുകൊണ്ടു |
| യമയതി | = നിയമിക്കുന്നുവോ, |
| ഏഷഃ | = ഇവനാണു്, |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. 20. |

ഉപ—യസ്ത്വചി തിഷ്ഠംസ്ത്വചോഽന്തരോ, യം ത്വങ് ന വേദ, യസ്യ ത്വക്ശരീരം, യസ്ത്വചമന്തരോ യമയത്യേഷ ത ആത്മാഽന്തൎയ്യാമ്യമൃതഃ 21.

| | |
|---|---|
| യഃ | = ആരാണോ |
| ത്വചി തിഷ്ഠൻ | = ത്വക്കിൽ സ്ഥിതിചെയ്യുന്നവനും |
| ത്വചഃ അന്തരഃ | = ത്വക്കിനെക്കാൾ ഉള്ളിൽ ഉള്ളവനുമായിരിക്കുന്നതു്, |
| യം ത്വക് നവേദ | = ആരെ ത്വക്കു് അറിയുന്നില്ലയോ, |
| യസ്യ ത്വക്ശരീരം | = ആൎക്ക ത്വക്ക ശരീരമാകുന്നുവോ, |
| യഃ ത്വചം അന്തരഃ യമയതി | = ആരു ത്വക്കിനെ ഉള്ളിലിരുന്നു നിയമിക്കുന്നുവോ, |
| ഏഷഃ | = ഇവനാണു് |
| തേ ആത്മാ | = നിന്റെ ആത്മാവും |
| അമൃതഃ | = അമൃതനുമായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി. 21. |

ഉപ—യോ വിജ്ഞാനേ തിഷ്ഠൻ വിജ്ഞാനാദന്തരോ, യം വിജ്ഞാനം ന വേദ, യസ്യ വിജ്ഞാനം ശരീരം, യോ വിജ്ഞാനമന്തരോ യമയത്യേഷ ത ആത്മാऽന്തൎയ്യാമ്യമൃതഃ 22.

| | |
|---|---|
| യഃ | = ആരു് |
| വിജ്ഞാനേ തിഷ്ഠൻ | = വിജ്ഞാനത്തിൽ സ്ഥിതിചെയ്യുന്നവനും |
| വിജ്ഞാനാത് അന്തരഃ | = വിജ്ഞാനത്തെക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നുവോ, |
| യം വിജ്ഞാനം നവേദ | = ആരെ വിജ്ഞാനം അറിയുന്നില്ലയോ, |
| യസ്യ വിജ്ഞാനം ശരീരം | = ആൎക്ക വിജ്ഞാനംശരീരമായിരിക്കുന്നുവോ, |
| യഃ അന്തരഃവിജ്ഞാനംയമയതി | = ആരു് ഉള്ളിലിരുന്നുകൊണ്ടു വിജ്ഞാനത്തെ നിയമിക്കുന്നുവോ, |
| ഏഷഃ തേ ആത്മാ | = ഇങ്ങനെയുള്ള നിന്റെ ആത്മാവാണു് |
| അമൃതഃ | = അമൃതനായ |
| അന്തൎയ്യാമീ | = അന്തൎയ്യാമി 22. |

ഉപ—യോ രേതസിതിഷ്ഠൻ രേതസോऽന്തരോ, യം രേതോ നവേദ യസ്യ രേതഃ ശരീരം, യോ രേതോऽന്തരോ യമയത്യേഷ ത ആത്മാऽന്തൎയ്യാമ്യമൃതോऽദൃഷ്ടോ ദ്രഷ്ടാऽശ്രുതഃ ശ്രോതാऽമതോ മന്താऽവിജ്ഞാതോ വിജ്ഞാതാ നാന്യോऽതോऽസ്തിദ്രഷ്ടാ, നാന്യോऽതോऽസ്തി ശ്രോതാ, നാന്യോऽതോऽസ്തിമന്താ, നാന്യോऽതോऽസ്തി വിജ്ഞാതൈതേഷ ത ആത്മാऽന്തൎയ്യാമ്യമൃതോऽതോന്യദാൎത്തം-” തതോ ഹോദ്ദാലക ആരുണിരുപരരാമ. 23.

| | |
|---|---|
| യഃ | = ആരാണോ |
| രേതസി | = രേതസ്സിൽ=പ്രജനന (ജനനേന്ദ്രിയ) ത്തിൽ |
| തിഷ്ഠൻ | = സ്ഥിതിചെയ്യുന്നവനും |
| രേതസഃ അന്തരഃ | = രേതസ്സിനെക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നതു്, |

| | | |
|---|---|---|
| യം | = | ആരെ |
| രേതഃ നവേദ | = | രേതസ്സ അറിയുന്നില്ലയോ, |
| യസ്യ രേതഃ ശരീരം | = | ആൎക്ക രേതസ്സ ശരീരമായിരിക്കുന്നുവോ, |
| യഃ | = | ആരാണോ |
| അന്തരഃ | = | ഉള്ളിൽ ഇരുന്നുകൊണ്ട് |
| രേതഃ | = | രേതസ്സിനെ |
| യമയതി | = | നിയമിക്കുന്നതു്, |
| ഏഷഃ തേ ആത്മാ | = | ഇങ്ങനെയുള്ള നിന്റെ ആത്മാവാണ് |
| അമൃതഃ | = | അമൃതനും |
| അദൃഷ്ടഃ | = | ദൎശനത്തിനു വിഷയമാകാത്തവനും |
| ദ്രഷ്ടാ | = | എന്നാൽ ദൎശിക്കുന്നവനും, |
| അശ്രുതഃ | = | ശ്രവണത്തിനു വിഷയമാകാത്തവനും |
| ശ്രോതാ | = | എന്നാൽ ശ്രവിക്കുന്നവനും, |
| അമതഃ | = | മനഃസങ്കല്പത്തിനു വിഷയമാകാത്തവനും |
| മന്താ | = | എന്നാൽ മനനംചെയ്യുന്നവനും, |
| അവിജ്ഞാതഃ | = | വിജ്ഞാനത്തിനു വിഷയമാകാത്തവനും |
| വിജ്ഞാതാ | = | എന്നാൽ വിജ്ഞാതാവും ആയ |
| അന്തൎയ്യാമീ | = | അന്തൎയ്യാമി. |
| അതഃ അന്യഃ | = | ഇവനിൽനിന്ന് അന്യനായി |
| ദ്രഷ്ടാ | = | ദ്രഷ്ടാവ് |
| ന അസ്തി | = | ഇല്ല. |
| അതഃ അന്യഃ | = | ഇവനിൽനിന്നു അന്യനായി |
| ശ്രോതാ ന അസ്തി | = | ശ്രോതാവ് ഇല്ല. |
| അതഃ അന്യഃ | = | ഇവനിൽനിന്നു അന്യനായി |
| മന്താ ന അസ്തി | = | മന്താവ് ഇല്ല. |
| അതഃ അന്യഃ | = | ഇവനിൽനിന്നു അന്യനായി |
| വിജ്ഞാതാ ന അസ്തി | = | വിജ്ഞാതാവ് ഇല്ല. |
| ഏഷഃ തേ ആത്മാ | = | ഇങ്ങനെയുള്ള നിന്റെ ആത്മാവാണ് |
| അന്തൎയ്യാമീ | = | അന്തൎയ്യാമിയും |
| അമൃതഃ | = | അമൃതനുമായിട്ടുള്ളതു്. |
| അതഃ അന്യത് | = | ഇതൊഴിച്ചുള്ളതു് |
| ആൎത്തം | = | ആൎത്തമാകുന്നു (വിനാശിയാകുന്നു.) |
| തതഃ | = | അനന്തരം |
| ആരുണിഃ ഉദ്ദാലകഃ | = | ആരുണിയായ ഉദ്ദാലകൻ |
| ഉപരരാമ | = | അടങ്ങി. 23 |

ഭാഷ്യം— അനന്തരം ആത്മാവി(ശരീരത്തി)ലുള്ള, അന്തൎയ്യാമിയേ സംബന്ധിച്ച ദൎശനം പറയുന്നു—"ആരാണോ പ്രാണവായുവോടുകൂടിയ ഘ്രാണത്തിലും വാക്കിലും ചക്ഷുസ്സിലും ശ്രോത്രത്തിലും മനസ്സിലും ത്വക്കിലും വിജ്ഞാനത്തിലും ബുദ്ധിയിലും രേതസ്സിലും (രേതസ്സ=പ്രജനനം=ജനനേന്ദ്രിയം) ഇരിക്കുന്നതു് ആ നിന്റെ ആത്മാവാണ് അന്തൎയ്യാമി."

എന്നാൽ, പൃഥിവ്യാദി ദേവതകൾ മഹാഭാഗകളായിരുന്നിട്ടും, മനുഷ്യരെയും മററുംപോലെ തങ്ങളിൽ സ്ഥിതിചെയ്യുന്നവനും തങ്ങളെ നിയമിക്കുന്നവനുമായ അന്തര്യാമിയെ അറിയാത്തതു് എന്തുകൊണ്ടാണെന്നു പറയുന്നു— „അവൻ ആരുടേയും ചക്ഷുസ്സിനു വിഷയീഭൂതനല്ല. എന്നാൽ താൻ തന്നെ ചക്ഷുസ്സിൽ സന്നിഹിതനായിരിക്കുന്നതുകൊണ്ടു ദർശനസ്വരൂപനാണു്; അതിനാൽ ദ്രഷ്ടാവാണു്. അതുപോലെ ഒരുവൻെറയും ശ്രോത്രത്തിനു വിഷയമാകാത്തവനും, എന്നാൽ തനിക്കു ശ്രവണശക്തിക്കു ലോപമില്ലാത്തവനും എല്ലാ ശ്രോത്രങ്ങളിലും സന്നിഹിതനായതുകൊണ്ടു ശ്രോതാവുമാകുന്നു. ഇപ്രകാരംതന്നെ മനസ്സിൻെറ സങ്കല്പത്തിനു വിഷയമായിത്തീർന്നിട്ടില്ലാത്തവനുമാണു്. കണ്ടിട്ടോ കേട്ടിട്ടോ ഉള്ളതുമാത്രമല്ലേ സങ്കല്പത്തിനു വിഷയമായി തീരുകയുള്ളു. ആത്മാവു് അദൃഷ്ടനും അശ്രുതനുമാകയാൽ സങ്കല്പത്തിനു് അവിഷയമാകുന്നു. എന്നാൽ, തനിക്കു മനനശക്തിക്കു് ഒരിക്കലും ലോപമില്ലാത്തതുകൊണ്ടും, എല്ലാ മനസ്സുകളിലും സന്നിഹിതനായിരിക്കുന്നതിനാലും മന്താവു (മനനം ചെയ്യുന്നവൻ)മാകുന്നു. അങ്ങനെതന്നെ, രൂപം മുതലായതുപോലെയൊ സുഖം മുതലായതുപോലെയോ വിജ്ഞാന(നിശ്ചയ)ത്തിനു ഗോചരമല്ലാത്തവനും എന്നാൽ തൻെറ വിജ്ഞാനശക്തി ഒരിക്കലും ലോപിക്കാത്തതായതുകൊണ്ടും വിജ്ഞാനത്തിൽ സന്നിഹിതനായിരിക്കകൊണ്ടും വിജ്ഞാതാവുമാണു്.

ഇവിടെ 'പൃഥിവിയും മററു ഭൂതങ്ങളും അന്തര്യാമിയെ അറിയുന്നില്ല' എന്നു പറഞ്ഞതുകൊണ്ടു്, നിയമിക്കപ്പെടേണ്ട വിജ്ഞാതാക്കൾ വേറേ എന്നും നിയന്താവായ അന്തര്യാമി വേറെ എന്നും വന്നുകൂടുന്നു. അങ്ങനെ അവ വേറേവേറേയാണെന്നുള്ള ആശങ്കയുടെ നിവൃത്തിയ്ക്കായിപ്പറയുന്നു:— "ഈ അന്തര്യാമിയിൽനിന്നു ഭിന്നനായ ദ്രഷ്ടാവില്ല. അതുപോലെ ഇവനിൽനിന്നു് അന്യനായ ശ്രോതാവും മന്താവും വിജ്ഞാതാവുമില്ല. വേറേ ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്ഞാതാവുമില്ലാത്തതിനാൽ, അദൃഷ്ടനും എന്നാൽ ദ്രഷ്ടാവും അശ്രുതനും എന്നാൽ ശ്രോതാവും അമതനും എന്നാൽ മന്താവും അവിജ്ഞാതനും എന്നാൽ വിജ്ഞാതാവും, സർവസംസാരധർമ്മവർജ്ജിതനും, സർവസംസാരികൾക്കും അവരവരുടെ കർമ്മങ്ങളുടെ ഫലങ്ങളെ പകുത്തു കൊടുക്കുന്നവനും ആയ നിൻെറ ഈ ആത്മാവാണു് അന്തര്യാമിയും അമൃതനും. ഈ ഈശ്വരനിൽനിന്നു അന്യമായിട്ടുള്ളതെല്ലാം ആർത്തമാകുന്നു—വിനാശിയാകുന്നു."

ഇപ്രകാരം യാജ്ഞവല്ക്യൻ പറഞ്ഞതുകേട്ടു് ആരുണിയായ ഉദ്ദാലകൻ അടങ്ങി. 15, 16, 17, 18, 19, 20, 21, 22, 23.

ബൃഹദാരണ്യകോപനിഷത്തിൽ മൂന്നാമധ്യായത്തിൽ
ഏഴാംബ്രാഹ്മണം കഴിഞ്ഞു.

മൂന്നാംഅദ്ധ്യായം എട്ടാംബ്രാഹ്മണം.

---

ഭാ:—ഇതിനുമേൽ അശനായ മുതലായതൊന്നുമില്ലാത്തതും നിരുപാധികവും സാക്ഷാത്തും അപരോക്ഷവും സർവത്തിനും ഉള്ളിലുള്ളതുമായ ബ്രഹ്മത്തെപ്പറയുവാനായി അടുത്ത ബ്രാഹ്മണം ആരംഭിക്കുന്നു.—

ഉപ-അഥ ഹ വാചക്നവ്യുവാച—"ബ്രാഹ്മണാ ഭഗവന്തോ, ഹന്താഹമിമംദ്വൌ പ്രശ്നൌ പ്രക്ഷ്യാമി; തൌ ചേന്മേ വക്ഷ്യതി, നജാതു യുഷ്മാക മിമം കശ്ചിദ് ബ്രഹ്മോദ്യം ജേതേ" തി. "പൃച്ഛ ഗാർഗീ" തി. 1

| | |
|---|---|
| അഥ | = അനന്തരം |
| വാചക്നവീ ഉവാച ഹ | = വചക്നുവിൻെറ പുത്രി പറഞ്ഞു.— |
| ഭഗവന്തഃ ബ്രാഹ്മണാഃ | = ഭഗവാന്മാരായ ബ്രാഹ്മണരെ, |
| ഹന്ത | = "ഇപ്പോൾ, |
| അഹം | = ഞാൻ |
| ഇമം | = ഇവനോട് |
| ദ്വൌ പ്രശ്നൌ | = രണ്ടു പ്രശ്നങ്ങളെ |
| പ്രക്ഷ്യാമി | = ചോദിക്കാം. |
| തൌ | = അവയുടെ ഉത്തരം |
| മേ വക്ഷ്യതി ചേത് | = എന്നോടു പറയുന്നപക്ഷം |
| യുഷ്മാകം കശ്ചിത് | = നിങ്ങളിൽ ഒരുവനും |
| ഇമം | = ഇവനെ |
| ബ്രഹ്മോദ്യം (പ്രതി) | = ബ്രഹ്മവാദത്തെ സംബന്ധിച്ച് |
| ജേതാ | = ജയിക്കുന്നവനായി |
| ന ഭവേത് | = ഉണ്ടാകയില്ല." |
| ഇതി | = എന്ന്. |
| ഗാർഗി | = "അല്ലയോ ഗാർഗി, |
| പൃച്ഛ | = ചോദിച്ചുകൊൾക" |
| ഇതി | = എന്ന് ആ ബ്രാഹ്മണർ അനുവദിച്ചു. |

ഭാഷ്യം—മുമ്പു യാജ്ഞവല്ക്യനാൽ വിലക്കപ്പെട്ടു്, മൂർദ്ധാവുപതിക്കുമെന്നുള്ള ഭയത്താൽ അടങ്ങിയ വാചക്നവി വീണ്ടും ചോദിക്കുന്നതിനു ബ്രാഹ്മണരുടെ അനുജ്ഞയ്ക്കായി പ്രാർത്ഥിച്ചുകൊണ്ടു പറഞ്ഞു.—"പൂജ്യരായ ബ്രാഹ്മണരേ, ഞാൻ പറയുന്നതു കേൾക്കുക!. നിങ്ങൾ അനുവദിക്കുന്നപക്ഷം, ഞാൻ ഇപ്പോൾ ഈ യാജ്ഞവല്ക്യനോടു രണ്ടു ചോദ്യം ചോദിക്കാം. അവയ്ക്കു് ഇവൻ ശരിയായ ഉത്തരം എന്നോടു പറയുന്നപക്ഷം നിങ്ങളിൽ ആരും ബ്രഹ്മവാദത്തിൽ ഇവനെ ജയിക്കുവാൻ ഒരിക്കലും സാധിക്കുകയില്ല." ഇതുകേട്ടു ബ്രാഹ്മണർ "ഗാർഗി, ചോദിച്ചുകൊൾക" എന്നു് അനുവദിച്ചു:

ഉപ.—സാഹോവാച.—"അഹം വൈ ത്വാ യാജ്ഞവല്ക്യ, യഥാ കാശ്യോ വാ വൈദേഹോ വോഗ്രപുത്ര ഉജ്ജ്യം ധനുരധിജ്യം കൃത്വാ ദ്വൌ ബാണവന്തൌ സപത്നാതിവ്യാധിനൌ ഹസ്തേ കൃത്വോപോത്തിഷ്ഠേ, ദേവമേവാഹം ത്വാ ദ്വാഭ്യാം പ്രശ്നാഭ്യാമുപോദസ്ഥാം. തൌ മേ ബ്രൂഹി" ഇതി. "പൃച്ഛ ഗാർഗി" ഇതി.

| | |
|---|---|
| സാ ഉവാച ഹ | = അവൾ പറഞ്ഞു.— |
| യാജ്ഞവല്ക്യ | = "അല്ലയോ യാജ്ഞവല്ക്യ, |
| അഹം | = ഞാൻ |
| ത്വാ | = നിന്നോടു് |
| (ദ്വൌ പ്രശ്നൌ | = രണ്ടു ചോദ്യം |
| പ്രക്ഷ്യാമി) വൈ | ചോദിക്കുവാൻ പോകുന്നു. |
| യഥാ | = എപ്രകാരമാണോ |
| കാശ്യഃ വാ | = കാശ്യനോ = കാശിരാജാവോ |
| ഉഗ്രപുത്രഃ | = ഉഗ്രപുത്രനായ - ശൂരവംശത്തിൽ ജനിച്ച |
| വൈദേഹഃ വാ | = വിദേഹരാജാവോ |
| ഉജ്ജ്യം | = ഞാൺ അഴിച്ചുകളഞ്ഞിട്ടുള്ള |
| ധനുഃ | = ധനുസ്സിനെ |
| അധിജ്യം കൃത്വാ | = ഞാണുകെട്ടിയതാക്കിയിട്ടു് |
| ബാണവന്തൌ | = ബാണങ്ങളോടുകൂടിയവയും |
| സപത്നാതിവ്യാധിനൌ | = ശത്രുക്കളെ ഏററവും പീഡിപ്പിക്കുന്നവയും ആയ |
| ദ്വൌ | = രണ്ടു ശരങ്ങളെ |
| ഹസ്തേ കൃത്വാ | = കൈയിൽവഹിച്ചുകൊണ്ടു് |
| ഉപോത്തിഷ്ഠേത് | = അടുക്കൽ എഴുന്നേൽക്കുന്നതു്, |
| ഏവം ഏവ | = ഇപ്രകാരംതന്നെ |
| അഹം | = ഞാൻ |
| ദ്വാഭ്യാം പ്രശ്നാഭ്യാം | = രണ്ടുപ്രശ്നങ്ങളോടുകൂടി |
| ത്വാ ഉപോദസ്ഥാം | = നിന്റെ അടുക്കൽ എഴുന്നേററിരിക്കുന്നു. |
| തൌ മേ ബ്രൂഹി | = അവയ്ക്കു് എന്നോടു ഉത്തരംപറയുക" |
| ഇതി | = എന്നു്. |
| ഗാർഗി | = "ഗാർഗി, |
| പൃച്ഛ | = ചോദിച്ചുകൊൾക" |
| ഇതി | = എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. |

ഭാഷ്യം.—അനുജ്ഞ കിട്ടിയ ഗാർഗി പറഞ്ഞു:—യാജ്ഞവല്ക്യ, ഞാൻ നിന്നോടു രണ്ടു ചോദ്യം ചോദിക്കുവാൻ പോകുന്നു. ലോകത്തിൽ, ശൗര്യത്തിനു വിശ്രുതനായ കാശിരാജാവോ ശൂരവംശജനായ വിദേഹരാജാവോ ബാണങ്ങളോടുകൂടിയതും (ബാണമെന്നു പറയുന്നതു ശരാഗ്രത്തോടു ചേർന്ന വംശഖണ്ഡമാണു്.) ശത്രുവിനു് അത്യന്തം പീഡാകരവുമായ രണ്ടു ശരമെടുത്തുകൊണ്ടു സമീപത്തിൽ വെളിപ്പെടുന്നതുപോലെ, ഞാൻ

ശബ്ദങ്ങൾ പോലെയുള്ള രണ്ടു പ്രശ്നങ്ങളോടുകൂടി നിൻെറ അടുക്കൽ ഇതാ എഴുന്നേററിരിക്കുന്നു. നീ ബ്രഹ്മവിത്താണെങ്കിൽ അവയ്ക്കു എന്നോടുത്തരം പറയുക" ഇതുകേട്ടു യാജ്ഞവല്ക്യൻ "ചോദിച്ചുകൊൾക ഗാർഗീ!" എന്നുമറുപടി പറഞ്ഞു. ൨

ഉപ—സാഹോവാച—"യദൂർദ്ധ്വം യാജ്ഞവല്ക്യ, ദിവോ, യദവാൿ പൃഥിവ്യാ, യദന്തരാ ദ്യാവാപൃഥിവീ ഇമേ, യദ് ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷതേ, കസ്മിംസ്തദോതം പ്രോതം ചേ"തി.

| | |
|---|---|
| സാ ഉവാച ഹ | = അവൾ പറഞ്ഞു.— |
| യാജ്ഞവല്ക്യ | = "യാജ്ഞവല്ക്യ, |
| യത് | = എന്തൊന്നിനെയാണോ |
| ദിവഃ | = ദ്യോവിൽനിന്ന്–മുകളിലത്തെ അണ്ഡകപാലത്തിൽ നിന്ന് |
| ഊർദ്ധ്വം | = മുകളിലും |
| യത് | = ഏതൊന്നിനെയാണോ |
| പൃഥിവ്യാഃ അവാൿ | = താഴത്തെ അണ്ഡകപാലത്തിന് അടിയിലും |
| യത് | = ഏതൊന്നിനെയാണോ |
| ഇമേദ്യാവാപൃഥിവീ അന്തരാ | = ഈദ്യാവാപൃഥിവിക (അണ്ഡകപാലങ്ങ)ളുടെ ഇടയ്ക്കും ഉള്ളതു് എന്നും |
| യത് | = എതിനെയാണോ |
| ഭൂതം ച | = ഭൂതമെന്നും |
| ഭവത് ച | = വൎത്തമാനമെന്നും |
| ഭവിഷ്യത് ച | = ഭവിഷ്യത്തെന്നും |
| ആചക്ഷതേ | = ആഗമവിത്തുകൾ പറയുന്നതു്, |
| തത് | = ആ സൂത്രം |
| കസ്മിൻ | = എന്തിലാണ് |
| ഓതം ച പ്രോതം ച | = ഓതവും പ്രോതവുമായിരിക്കുന്നതു്?" |
| ഇതി | = എന്നു്. |

ഭാഷ്യം—ഗാർഗി ചോദിച്ചു.—"ഏതു വസ്തുവിനെയാണോ മുകളിലെ അണ്ഡകപാലമായ ദ്യോവിന്നു മുകളിലും താഴത്തെ അണ്ഡകപാലമായ പൃഥിവിയ്ക്കു താഴെയും ഈദ്യാവാപൃഥിവികളാകുന്ന അണ്ഡകപാലങ്ങളുടെ മദ്ധ്യത്തിലും ഉള്ളതെന്നും, ഏതിനെയാണോ ഭൂതമെന്നും വൎത്തമാനമെന്നും (സ്വവ്യാപാരത്തിൽ സ്ഥിതിചെയ്യുന്നതു് എന്നും) ഭവിഷ്യത്തെന്നും (പിൽക്കാലത്തുണ്ടായിരിക്കുമെന്നു് അനുമാനങ്ങളെക്കൊണ്ടറിയപ്പെടുന്നതെന്നും) ആഗമംകൊണ്ടു പറയുന്നതു്, ചുരുക്കത്തിൽ എല്ലാംകൂടെ എന്തിലാണോ ഏകമായിത്തീരുന്നതു്, ആ സൂത്രം, പൃഥിവിധാതു അപ്പുകളിലെന്നപോലെ, ഓതവും പ്രോതവുമായിരിക്കുന്നതു എന്തിലാണ്?"

ഉപ—സ ഹോവാച—"യദൂർദ്ധ്വം ഗാർഗി ദിവോ, യദവാക് പൃഥിവ്യാ, യദന്തരാദ്യാവാപൃഥിവീ ഇമേ, യദ് ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷത ആകാശേ തദോതം ച പ്രോതം ച. 4

| | |
|---|---|
| സഃ ഉവാച ഹ | = അവൻ (യാജ്ഞവല്ക്യൻ) പറഞ്ഞു— |
| ഗാർഗി | = "ഗാർഗീ, |
| യത് | = ഏതിനെയാണോ |
| ദിവഃ ഊർദ്ധ്വം | = ദ്യോവിന്റെ മുകളിലും |
| യത് | = ഏതിനെയാണോ |
| പൃഥിവ്യാഃ അവാക് | = പൃഥിവിക്കു താഴേയും |
| യത് | = ഏതിനെയാണോ |
| ഇമേ ദ്യാവാപൃഥിവീ അന്തരാ | = ഈ ദ്യാവാപൃഥിവികൾക്കു മദ്ധ്യത്തിലും ഉള്ളതു് എന്നും |
| യത് | = ഏതിനെയാണോ |
| ഭൂതം ച ഭവത് ച ഭവിഷ്യത് ച | = ഭൂതമെന്നും വർത്തമാനമെന്നും ഭവിഷ്യത്തെന്നും |
| ആചക്ഷതേ | = പറയുന്നതു്, |
| തത് | = അതു=ആ സൂത്രം |
| ആകാശേ | = ആകാശത്തിലാണു് |
| ഓതം ച പ്രോതം ച | = ഓതമായും പ്രോതമായുമിരിക്കുന്നതു്" |
| ഇതി | = എന്നു്. |

ഭാഷ്യം—യാജ്ഞവല്ക്യൻ പറഞ്ഞു—"ഗാർഗി, 'ദ്യോവിന്റെ മുകളിലും' എന്നും മററും നീ പറഞ്ഞതുപോലെ ഏതു സൂത്രത്തെയാണോ പറയുന്നതു്, ആ സൂത്രം ആകാശത്തിലാണു് ഓതവും പ്രോതവുമായിരിക്കുന്നതു്" വ്യാകൃതവും സൂത്രാത്മകവുമായ ഈ ജഗത്തു്, അപ്പുകളിൽ പൃഥിവീധാതു എന്നപോലെ, മൂന്നുകാലത്തിലും, ഉൽപത്തിയിലും സ്ഥിതിയിലും പ്രളയത്തിലും ഓതവും പ്രോതവുമായിരിക്കുന്നതു അവ്യാകൃതാകാശത്തിലാണെന്നു സാരം. 4

ഉപ—സാ ഹോവാച—"നമസ്തേƒസ്തു യാജ്ഞവല്ക്യ, യോ മ ഏതം വ്യവോചോƒപരസ്മൈ ധാരയസ്വേ"തി. "പൃച്ഛ ഗാർഗീ"തി. 5

| | |
|---|---|
| സാ ഉവാചഹ | = അവൾ പറഞ്ഞു— |
| യാജ്ഞവല്ക്യ, | = "യാജ്ഞവല്ക്യ, |
| യഃ | = ഏതൊരു അങ്ങാണോ |
| മേ | = എന്റെ |
| ഏതം | = ഈ പ്രശ്നത്തെ |
| വ്യവോചഃ | = നല്ലവണ്ണം പറഞ്ഞതു്, |
| തസ്മൈ തേ നമഃ അസ്തു | = ആ അങ്ങേയ്ക്കു നമസ്കാരം! |
| അപരസ്മൈ | = മറെറാരു പ്രശ്നത്തിന്നു് |
| ധാരയസ്വ | = തയാറായിക്കൊൾക" |

ഇതി = എന്ന്.
ഗാർഗി = "ഗാർഗി,
പൃച്ഛ = ചോദിച്ചുകൊൾക"
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.

ഭാഷ്യം—അവൾപറഞ്ഞു—"എൻെറ പ്രശ്നം ഉത്തരം പറവാൻ പ്രയാസമുള്ളതായിരുന്നു. എന്തെന്നാൽ, സൂത്രം തന്നെ അറിയാൻ കഴിയാത്തതും മററുള്ളവർക്ക് പറവാൻ എളുപ്പമില്ലാത്തതുമാണ്. അതു് ഏതിൽ ഓതവും പ്രോതവുമായിരിക്കുന്നുവോ അതു ദുർവചമാണെന്നുള്ളതു പിന്നെ പറയണമോ? അതു നല്ലവണ്ണം പറഞ്ഞ അങ്ങേയ്ക്കു നമസ്കാരം! ഇനി രണ്ടാമത്തെ പ്രശ്നത്തിനു തയ്യാറായിക്കൊള്ളുക." ഇതുകേട്ട്, "ഗാർഗി, ചോദിച്ചുകൊൾക" എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. 5

ഉപ—സാ ഹോവാച—"യദൂർദ്ധ്വം യാജ്ഞവല്ക്യ, ദിവോ, യദവാക് പൃഥിവ്യാ, യദന്തരാ ദ്യാവാപൃഥിവീ ഇമേ, യദ് ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷതേ, കസ്മിം സ്തദോതം പ്രോതംചേതി. 6

(ഇതിൻെറ അന്വയം 3-ാമത്തേതിൽ ഉള്ളതുപോലെതന്നെ.)

ഭാഷ്യം—ഇതു വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളതാണ്. "യദൂർദ്ധ്വം യാജ്ഞവല്ക്യ," ഇത്യാദിയായ പ്രശ്നവും അതിൻെറ ഉത്തരവും പറഞ്ഞ സംഗതിയെത്തന്നെ ഉറപ്പിക്കുന്നതിനായി, വീണ്ടും പറയുന്നതാണ്. ഇതിൽ പുതിയതായി വേറൊരർത്ഥവും പറയുന്നില്ല. 7

ഉപ—സഹോവാച—"യദൂർദ്ധ്വം ഗാർഗി ദിവോ, യദവാക് പൃഥിവ്യാ, യദന്തരാ ദ്യാവാപൃഥിവീ ഇമേ, യദ് ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷത ആകാശ ഏവ തദോതം ച പ്രോതം ചേ"തി, "കസ്മിൻ നു ഖല്വാകാശ ഓതശ്ച പ്രോതശ്ചേ"തി. 7

("യദൂർദ്ധ്വം" എന്നു തുടങ്ങി "ആചക്ഷതേ" എന്നതുവരെയുള്ളതു മുമ്പിൽ പറഞ്ഞിട്ടുള്ളതുപോലെതന്നെ.)

തത് = "അതു്
ആകാശേ ഏവ = ആകാശത്തിൽതന്നെയാണ്
ഓതം ച പ്രോതം ച = ഓതവും പ്രോതവുമായിരിക്കുന്നതു്."
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
കസ്മിൻ നു ഖലു = "എന്തിലാണ്
ആകാശഃ ഓതഃ ച പ്രോതഃ ച = ആകാശം ഓതവും പ്രോതവുമായിരിക്കുന്നതു്?"
ഇതി = എന്നു ഗാർഗി വീണ്ടും ചോദിച്ചു.

ഭാഷ്യം—യാജ്ഞവല്ക്യൻ, ഗാർഗി പറഞ്ഞതുപോലെ എല്ലാം വീണ്ടും പറഞ്ഞിട്ട്, "ആകാശത്തിൽതന്നെ" എന്നു മുമ്പു പറഞ്ഞിട്ടുള്ള അർത്ഥത്തെത്തന്നെ ഒന്നുകൂടി ഉറപ്പിച്ചു. ഇതുകേട്ട്, "ആകാശം എന്തിലാണ് ഓതവും പ്രോതവുമായിരിക്കുന്നതു്" എന്നു ഗാർഗി വീണ്ടും ചോദിച്ചു.

ആകാശംതന്നെ കാലത്രയാതീതമായതുകൊണ്ടു പറഞ്ഞു മനസ്സിലാക്കാൻ പ്രയാസമുള്ളതാണ്. അതിനാൽ പറയുവാൻ സാധിക്കയില്ലെന്നുവച്ച്, പ്രതിപാദിക്കാതിരിക്കയാണെങ്കിൽ, അതു്, താർക്കികസമയമനുസരിച്ച്, അപ്രതിപത്തി എന്ന നിഗ്രഹസ്ഥാനമായിരിക്കും. പ്രതിപാദിക്കാൻ സാധിക്കാത്തതിനെയും പ്രതിപാദിക്കുവാൻ പുറപ്പെടുകയാണെങ്കിൽ അപ്പോഴും വിപ്രതിപത്തി എന്നു പറയുന്ന മററൊരു നിഗ്രഹസ്ഥാനമാകും. പ്രതിപാദിക്കാൻ പാടില്ലാത്തതു പ്രതിപാദിക്കാൻ തുടങ്ങുന്നതു വിരുദ്ധമായ പ്രതിപത്തിയാണല്ലോ. അതിനാൽ ഈ ചോദ്യത്തിനുത്തരം പറയുക എന്നതു വളരെ വിഷമമാണെന്നാണ ഗാർഗി വിചാരിക്കുന്നതു്.

ഉപ—സഹോവാച—"ഏതദ്വൈ തദക്ഷരം ഗാർഗി ബ്രാഹ്മണാ അഭിവദന്ത്യസ്ഥൂല, മനണ്വഹ്രസ്വ, മദീർഘ, മലോഹിത, മസ്നേഹ, മച്ഛായ, മതമോ/വാ, യ്വനാകാശ, മസങ്ഗ, മരസ, മഗന്ധ മചക്ഷുഷ്ക, മശ്രോത്ര, മവാ, ഗമനോ/തേജസ്ക, മപ്രാണ, മമുഖ, മമാത്ര, മനന്തര, മബാഹ്യം; നതദശ്നാതി കിംചന, ന തദശ്നാതി കശ്ചന. 8

| | |
|---|---|
| സ ഉവാച ഹ | = അവൻപറഞ്ഞു.— |
| ഗാർഗി | = ഗാർഗീ, |
| തത് | = അതു്=നീ ചോദിച്ചതു് |
| ഏതത് വൈ | = ഇതാണ്; |
| അക്ഷരം | = അക്ഷരമെന്നു=ക്ഷരിക്കാത്തതെന്നു |
| ബ്രാഹ്മണാഃ | = ബ്രാഹ്മണർ |
| അഭിവദന്തി | = പറയുന്നു. |
| (തത്) | = അതു് |
| അസ്ഥൂലം | = സ്ഥൂലമല്ലാത്തതും=വലുതല്ലാത്തതും |
| അനണു | = അണു (ചെറുതു്) അല്ലാത്തതും |
| അഹ്രസ്വം | = ഹ്രസ്വമല്ലാത്തതും |
| അദീർഘം | = ദീർഘമല്ലാത്തതും |
| അലോഹിതം | = ചുവപ്പല്ലാത്തതും |
| അസ്നേഹം | = സ്നേഹമെന്ന അപ്പുകളുടെഗുണമല്ലാത്തതും |
| അച്ഛായം | = ഛായയല്ലാത്തതും |
| അതമഃ | = തമസ്സല്ലാത്തതും |
| അവായു | = വായുവല്ലാത്തതും |
| അനാകാശം | = ആകാശമല്ലാത്തതും |
| അസംഗം | = അരക്കുപോലെ സംഗാത്മകമല്ലാത്തതും |
| അരസം | = രസമല്ലാത്തതും |

| | |
|---|---|
| അഗന്ധം | = ഗന്ധമല്ലാത്തതും |
| അചക്ഷുഷ്കം | = ചക്ഷുസ്സില്ലാത്തതും |
| അശ്രോത്രം | = ശ്രോത്രമില്ലാത്തതും |
| അവാക് | = വാക്കില്ലാത്തതും=വാഗിന്ദ്രിയമില്ലാത്തതും |
| അമനഃ | = മനസ്സില്ലാത്തതും |
| അതേജസ്കം | = തേജസ്സി(പ്രകാശമി)ല്ലാത്തതും |
| അപ്രാണം | = പ്രാണൻ (ആധ്യാത്മികവായു) ഇല്ലാത്തതും |
| അമുഖം | = മുഖമി (വായി)ല്ലാത്തതും |
| അമാത്രം | = മാത്രം (അളവുസാധനം) അല്ലാത്തതും |
| അനന്തരം | = അന്തരം (ഛിദ്രം) ഇല്ലാത്തതും |
| അബാഹ്യം | = ബഹിർഭാഗമില്ലാത്തതും ആകുന്നു. |
| തത് | = അതു് |
| കിഞ്ചന | = ഒന്നിനെയും |
| ന അശ്നാതി | = ഭക്ഷിക്കുന്നില്ല. |
| തത് | = അതിനെ |
| കശ്ചന | = ആരും |
| ന അശ്നാതി | = ഭക്ഷിക്കുന്നില്ല. |

ഭാഷ്യം— മേൽപറഞ്ഞ രണ്ടുദോഷത്തെയും പരിഹരിച്ചുകൊണ്ടു യാജ്ഞവല്ക്യൻ പറഞ്ഞു:—"ഗാർഗീ, ആകാശം ഓതവും പ്രോതവുമായിരിക്കുന്നതു ഏതിലാണ്? എന്നു നീ ചോദിച്ചല്ലോ. ആ വസ്തു ഇതാണു്. ഇതിനെ ബ്രാഹ്മണർ ക്ഷരിക്കാത്തതു്, അതായതു ക്ഷയിക്കാത്തതു് എന്ന അർത്ഥത്തിൽ 'അക്ഷരം' എന്നു പറയുന്നു." ബ്രാഹ്മണർ പറയുന്നു എന്നു പറഞ്ഞതുകൊണ്ടു്, താൻ പറയാൻ പാടില്ലാത്തതിനെ പറയുന്നില്ലെന്നും എന്നാൽ പറയാതിരിക്കുന്നുമില്ലെന്നും കാണിച്ചു് മേൽകാണിച്ച ദോഷങ്ങൾ രണ്ടിനെയും പരിഹരിച്ചിരിക്കുന്നു. ഇങ്ങനെ ചോദ്യത്തിനുത്തരം പറഞ്ഞുകഴിഞ്ഞതുകൊണ്ടു് ഇവിടെ "ബ്രാഹ്മണർ പറയുന്ന ആ അക്ഷരം എന്താണു്? അതിനെ പ്രതിപാദിക്കുക" എന്നു ഗാർഗി ചോദിച്ചതായി കണ്ടുകൊള്ളണം. അതിനുത്തരമാണു താഴെപ്പറയുന്നതു്. "അതു സ്ഥൂലമല്ല, അണുവല്ല, ഹ്രസ്വമല്ല, ദീർഘമല്ല." ഇങ്ങനെ നാലുപരിമാണങ്ങളേയും നിഷേധിച്ചിരിക്കുന്നതിനാൽ ദ്രവ്യധർമ്മം നിഷേധിക്കപ്പെട്ടിരിക്കുന്നു. ആ അക്ഷരം ദ്രവ്യമല്ലെന്നർത്ഥം. "അതു അഗ്നിയുടെ ഗുണമായ ലോഹിതമോ (ചുവപ്പോ) അപ്പുകളുടെ ഗുണമായ സ്നേഹമോ അല്ല. ഒരു വിധത്തിലും നിർദ്ദേശിക്കുവാൻ വഹിയാത്ത ഛായയുമല്ല, തമസ്സല്ല, വായുവല്ല ആകാശമല്ല; അരക്കുപോലെ ഒട്ടുന്നതല്ല. അതു രസവും ഗന്ധവുമല്ല. അതിനു ചക്ഷുസ്സോ ശ്രോത്രമോ ഇല്ല. "പശ്യത്യചക്ഷുഃ സശൃണോത്യകർണ്ണഃ." എന്ന മന്ത്രവർണ്ണം നോക്കുക. അതിനു വാഗിന്ദ്രിയമില്ല. മനസ്സില്ല. അഗ്നിക്കും മററുമുള്ളതുപോലെ പ്രകാശമില്ല; ആധ്യാത്മികമായ വായുവില്ല. വായില്ല, അതൊരു അളവുസാധനമല്ല—അതുകൊണ്ടു യാതൊന്നും അളക്കപ്പെടുന്നില്ല. അതിനു് അകമില്ല, പുറമില്ല. അതു യാതൊന്നിനേയും ഭക്ഷിക്കയില്ല. അതിനെ യാതൊന്നും ഭക്ഷിക്കയുമില്ല. ചുരുക്ക

ത്തിൽ അതിനു യാതൊരു വിശേഷണവുമില്ല. അതു ഏകവും അദ്വിതീയവുമാണു്. അങ്ങനെയുള്ളതിനെ എന്തുകൊണ്ടു വിശേഷിപ്പിക്കാനാണു്."8

ഭാഷ്യം—അനേക വിശേഷണങ്ങളെ പ്രതിഷേധിക്കുന്നതിലുള്ള പ്രയാസമനുഭവിച്ചു്, ശ്രുതി ഒരു വിധത്തിൽ അക്ഷരത്തിനു് അസ്തിത്വത്തെ പ്രതിപാദിച്ചു എങ്കിലും, അസ്തിത്വമുള്ളതിനു തീർച്ചയായും എന്തെങ്കിലും വിശേഷണമുണ്ടായിരിക്കുമെന്നുള്ള ലൗകികബുദ്ധിയനുസരിച്ചു്, അക്ഷരം ഉണ്ടോ ഇല്ലയോ എന്നു പിന്നെയും ആശങ്കിക്കാവുന്നതാണു്. അതിനാൽ അക്ഷരത്തിന്റെ അസ്തിത്വത്തിനു പ്രമാണമായി അനുമാനം ഉപന്യസിക്കുന്നു—

ഉപ—"ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, സൂര്യാചന്ദ്രമസൌ വിധൃതൌ തിഷ്ഠതഃ; ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, ദ്യാവാപൃഥിവ്യൌ വിധൃതേ തിഷ്ഠതഃ ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, നിമേഷാ, മുഹൂർത്താ, അഹോരാത്രാ, അർദ്ധമാസാ, ഋതവഃ സംവത്സരാ ഇതി വിധൃതാസ്തിഷ്ഠന്തി. ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, പ്രാച്യോ ഽന്യാ നദ്യഃ സ്യന്ദന്തേ ശ്വേതേഭ്യഃ പർവ്വതേഭ്യഃ, പ്രതീച്യോ ഽന്യാ യാം യാം ച ദിശമനു. ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, ദദതോ മനുഷ്യാഃ പ്രശംസന്തി; യജമാനം ദേവാ ദർവീം പിതരോ ഽന്വായത്താഃ" 9

| | | |
|---|---|---|
| ഗാർഗി | = | "അല്ലയോ ഗാർഗി, |
| ഏതസ്യ അക്ഷരസ്യ | = | ഈ അക്ഷരത്തിന്റെ |
| പ്രശാസനേ വൈ | = | പ്രശാസനത്തിലാണു് = ആജ്ഞയിലാണു്, |
| സൂര്യാചന്ദ്രമസൌ | = | സൂര്യനും ചന്ദ്രനും |
| വിധൃതൌ | = | വിധാരണം ചെയ്യപ്പെട്ടവരായി=നിലയ്ക്കു നിർത്തപ്പെട്ടവരായി |
| തിഷ്ഠതഃ | = | സ്ഥിതിചെയ്യുന്നതു്. |
| ഗാർഗി | = | ഗാർഗീ, |
| ഏതസ്യ അക്ഷരസ്യ | = | ഈ അക്ഷരത്തിന്റെ |
| പ്രശാസനേ വൈ | = | പ്രശാസനത്തിലാണു |
| ദ്യാവാപൃഥിവ്യൌ | = | ദ്യോവും പൃഥിവിയും |
| വിധൃതേതിഷ്ഠതഃ | = | വിധൃതങ്ങളായി സ്ഥിതിചെയ്യുന്നതു്. |
| ഗാർഗി | = | ഗാർഗീ, |
| ഏതസ്യ അക്ഷരസ്യ | = | ഈ അക്ഷരത്തിന്റെ |
| പ്രശാസനേ വൈ | = | പ്രശാസനത്തിലാണു |
| നിമേഷാഃ | = | നിമേഷങ്ങൾ |
| മുഹൂർത്താഃ | = | മുഹൂർത്തങ്ങൾ |
| അഹോരാത്രാഃ | = | അഹോരാത്രങ്ങൾ, |
| അർദ്ധമാസാഃ | = | അർദ്ധമാസങ്ങൾ=പകുതിമാസങ്ങൾ (പക്ഷങ്ങൾ), |
| മാസാഃ | = | മാസങ്ങൾ, |

| | |
|---|---|
| സംവത്സരാഃ | = സംവത്സരങ്ങൾ |
| ഇതി | = ഇങ്ങനെയുള്ള കാലാവയവങ്ങൾ |
| വിധൃതാഃ തിഷ്ഠന്തി | = വിധാരണം ചെയ്യപ്പെട്ടു സ്ഥിതി ചെയ്യുന്നതു്. |
| ഗാർഗി | = ഗാർഗീ, |
| ഏതസ്യ അക്ഷരസ്യ | = ഈ അക്ഷരത്തിന്റെ |
| പ്രശാസനേ വൈ | = പ്രശാസനത്തിലാണു്, |
| ശ്വേതേഭ്യഃ | = ശ്വേതങ്ങളായ = വെളുത്ത |
| പർവ്വതേഭ്യഃ | = പർവ്വതങ്ങളിൽനിന്നു |
| പ്രാച്യഃ | = പ്രാചികളായ=കിഴക്കോട്ടൊഴുകുന്ന |
| അന്യാഃ നദ്യഃ | = വേറേ നദികളും |
| പ്രതീച്യഃ | = പടിഞ്ഞാറോട്ടൊഴുകുന്ന |
| അന്യാഃ | = വേറേ നദികളും |
| യാം യാം ച ദിശം അനു | = അതാതു ദിക്കിലേക്കു |
| സ്യന്ദന്തേ | = ഒഴുകുന്നതു്. |
| ഗാർഗി | = ഗാർഗീ, |
| ഏതസ്യ അക്ഷരസ്യ | = ഈ അക്ഷരത്തിന്റെ |
| പ്രശാസനേവൈ | = പ്രശാസനത്തിലാണു്, |
| ദദതഃ | = ദാനം ചെയ്യുന്നവരെ |
| മനുഷ്യാഃ പ്രശംസന്തി | = മനുഷ്യർ പ്രശംസിക്കുന്നതും, |
| ദേവാഃ | = ദേവന്മാർ |
| യജമാനം | = യജമാനനേയും |
| പിതരഃ | = പിതൃക്കൾ |
| ദർവീം | = ദർവീഹോമത്തേയും |
| അന്വായത്താഃ | = അനുായത്തരായിരിക്കുന്നതും = അനുഗതരായിരിക്കുന്നതും |

ഭാഷ്യം — സാക്ഷാത്തും അപരോക്ഷവും സർവ്വാന്തരവുമായ ബ്രഹ്മവും അശനായ മുതലായ സംസാരധർമ്മങ്ങൾക്കപ്പുറമുള്ള ആത്മാവുമായ ഈ അക്ഷരത്തിന്റെ ശാസനമനുസരിച്ചാണു്, രാജാവിന്റെ ശാസനമനുസരിച്ചു രാജ്യം തകരാറുകൂടാതെ നിയമിക്കപ്പെടുന്നതുപോലെ, സൂര്യനും ചന്ദ്രനും നില നിർത്തപ്പെട്ടുപോരുന്നതു്. അഹോരാത്രങ്ങളിൽ ലോകത്തിനു പ്രദീപങ്ങളായിരിക്കുന്ന സൂര്യനും ചന്ദ്രനും, അവരെക്കൊണ്ടു ലോകത്തിനു സിദ്ധിക്കുന്ന പ്രയോജനത്തിന്റെ അറിവുള്ള ഒരു പ്രശാസിതാവിനാൽ അതിനായി നിർമ്മിക്കപ്പെട്ടവർ ആയിരിക്കണം. എന്തെന്നാൽ അവർ ലൗകികമായ പ്രദീപംപോലെ പൊതുവേ എല്ലാപ്രാണികൾക്കും ഉപകരിക്കുന്നു. അതിനാൽ, ഏതിനാൽ ഗിർമ്മിതിക്കപ്പെട്ടിട്ടാണോ, സ്വതന്ത്രരായി നിർമ്മിക്കപ്പെട്ട ഈശ്വരന്മാരായ സൂര്യനും ചന്ദ്രനും നിയതങ്ങളായ ദേശകാലങ്ങളോടും നിയതമായ പ്രാണികളുടെ അദൃഷ്ടമാകുന്ന നിമിത്തത്തോടും ഉദയാസ്തമയങ്ങളോടും വൃദ്ധിക്ഷയങ്ങളോടും കൂടിയിരിക്കുന്നതു്; അങ്ങനെയുള്ള ഇവരുടെ പ്രശാസിതാവായ അക്ഷരം, വിളക്കുവെയ്പുകാരനെ നിയമി

കുന്ന പ്രഭുവിനെപ്പോലെ ഉണ്ടു്. ഈ അക്ഷരത്തിന്റെ ശാസനമനുസരിച്ചാണു്, ദ്യോവും പൃഥിവിയും സാവയവങ്ങളായതുകൊണ്ടു പൊട്ടിപ്പോകാവുന്നവയാണെങ്കിലും പൊട്ടിപ്പോകാതെയും, ഗുരുത്വമുള്ളതുകൊണ്ടു വീണുപോകാവുന്നവയാണെങ്കിലും വീണുപോകാതെയും, ചേതനയുള്ള അഭിമാനിദേവതകളാൽ അധിഷ്ഠിതങ്ങളായതുകൊണ്ടു സ്വതന്ത്രങ്ങളായിരിക്കാവുന്നവയാണെങ്കിലും അസ്വതന്ത്രങ്ങളായും നിലനിൎത്തപ്പെട്ടിരിക്കുന്നതു്.

എല്ലാവ്യവസ്ഥകൾക്കും ഹേതുവായിട്ടുള്ളതും എല്ലാ മൎയ്യാദകളേയും നിലനിൎത്തിപ്പോരുന്നതും ഈ അക്ഷരംതന്നെ. അതിനാൽ ഇതിന്റെ ശാസനത്തെ ദ്യാവാപൃഥിവികൾ അതിക്രമിക്കുന്നില്ല. അതിനാൽ ഈ അക്ഷരത്തിന്റെ അസ്തിത്വം സിദ്ധമാകുന്നു. ദ്യോവും പൃഥിവിയും നിയമിക്കപ്പെട്ടു വൎത്തിക്കുന്നു എന്നുള്ളതു് തെറ്റാത്ത ഒരു അടയാളമാണല്ലോ. ചേതനയുള്ള, അസംസാരിയായ ഒരു പ്രശാസിതാവില്ലാതെ ഇതിനു ന്യായമില്ല. "യേനദ്യൗരുഗ്രാ പൃഥിവീച ദൃഢാ" (ഹിരണ്യഗൎഭന്റെ അധിഷ്ഠാതാവായ ഈശ്വരൻ നിമിത്തമാണു് ഉഗ്രയായ ദ്യോവും പൃഥിവിയും ഉറച്ചുനില്ക്കുന്നതു്) എന്നുള്ള മന്ത്രവൎണ്ണം നോക്കുക. അതിനാൽ ഹിരണ്യഗൎഭനു നിരങ്കുശമായ സൎവ്വനിയന്തൃത്വമില്ല എന്നും ദ്യാവാ പൃഥിവികളുടെ പ്രശാസിതാവു അക്ഷരംതന്നെയാണെന്നും സാരം.

ലോകത്തിൽ ഒരു പ്രഭുവിനാൽ നിയമിക്കപ്പെടുന്ന ഒരു ഗണകൻ തെറ്റുകൂടാതെ എല്ലാ വരവും ചെലവും കണക്കാക്കുന്നതുപോലെ, നിമേഷങ്ങൾ മുഹൂൎത്തങ്ങൾ മുതലായ കാലാവയവങ്ങൾ ജനനമുള്ള, അതീതവും അനാഗതവും വൎത്തമാനവുമായ സൎവ്വത്തേയും കണക്കാക്കുന്നതു് ഈ അക്ഷരത്തിന്റെ പ്രശാസനമനുസരിച്ചാണു്. ഈ കാലാവയവങ്ങളെ നിയമിക്കുന്നവൻ പ്രഭുവിനെപ്പോലേയാണു്. അതുപോലെ, ഹിമാവൃതങ്ങളായ ഹിമവാൻ മുതലായ പൎവ്വതങ്ങളിൽനിന്നു കിഴക്കോട്ടു ഗതിയുള്ള ഗങ്ഗ മുതലായ നദികളും പടിഞ്ഞാറോട്ടു ഗമിക്കുന്ന സിന്ധു മുതലായ നദികളും ഒഴുകുന്നതും ഈ അക്ഷരത്തിന്റെ ശാസനമനുസരിച്ചാണു്. അവയ്ക്കു മറ്റുവിധത്തിലും പ്രവൎത്തിക്കുന്നതിനു സ്വാതന്ത്ര്യമുണ്ടെങ്കിലും, എങ്ങനെ പ്രവൎത്തിപ്പിക്കപ്പെട്ടിരിക്കുന്നുവോ അങ്ങനെതന്നെ നിയമേന പ്രവൎത്തിക്കുന്നു. ഇതുപോലെ മറ്റുനദികളും ഏതേതുദിക്കിലേയ്ക്കു പ്രവൎത്തിച്ചിരിക്കുന്നുവോ അതാതുദിക്കിനെ തെറ്റിച്ചു പ്രവൎത്തിക്കുന്നില്ല. ഇതും പ്രശാസ്താവുണ്ടെന്നുള്ളതിലേയ്ക്കു ലിങ്ഗമാകുന്നു.

അതുമാത്രമല്ല, സ്വൎണ്ണം മുതലായവ അന്യൎക്കു കൊടുക്കുന്നവരെ, അവർ അവരവൎക്കു പീഡയെ ഉണ്ടാക്കുന്നവരാണെങ്കിലും പ്രമാണജ്ഞരായ മനുഷ്യർപോലും പ്രശംസിക്കുന്നു. കൊടുക്കപ്പെടുന്നതിനും കൊടുക്കുന്നവൎക്കും വാങ്ങുന്നവൎക്കുമെല്ലാം സമാഗമവും അതിന്റെ നാശവും ഇവിടെത്തന്നെ പ്രത്യക്ഷമായിക്കാണപ്പെടുന്നുണ്ടു്. മേലുള്ള സമാഗമമാകട്ടെ കാണപ്പെടാത്തതുമാണു്. എങ്കിലും മനുഷ്യർ, ദാനംചെയ്യുന്നവൎക്കു ദാനഫലത്തോടു സംയോഗമുണ്ടാകുമെന്നു പ്രമാണമറിയാവുന്നതുകൊണ്ടു കണ്ടുകൊണ്ടു ദാനംചെ

യ്യുന്നവരെ പ്രശംസിക്കുന്നു അതു്, കൎത്താവിനെ കൎമ്മഫലങ്ങളോടു ചേൎക്കുന്നവനും കൎമ്മഫലങ്ങളെ വിഭജിക്കുന്നതിനു് അറിയാവുന്നവനുമായ പ്രശംസിതാവു് ഇല്ലാത്തപക്ഷം അനുപപന്നമാകും. എന്തെന്നാൽ, ദാനക്രിയ പ്രത്യക്ഷത്തിൽ നശിക്കുന്നതാകയാൽ കാലാന്തരഭാവിയായ ഫലത്തിനു് അതു സാധനമാകുവാൻ തരമില്ല. അതിനാൽ ദാനകൎത്താക്കളെ ഫലത്തോടുചേൎക്കുന്ന ഒരാൾ ഉണ്ടു്.

ദാനക്രിയയ്ക്കും മററും ഫലം കൊടുക്കുന്നതു് അപൂൎവം (മീമാംസകന്മാർ കല്പിക്കുന്ന ഒരു അദൃഷ്ടം) ആണെന്നും അതിനായി ഈശ്വരൻ വേണ്ടെന്നും ഒരു വാദമുണ്ടാവാം. അതു ശരിയല്ല. എന്തെന്നാൽ, സ്വയം അചേതനവും ചേതനനാൽ അധിഷ്ഠിതമല്ലാത്തതുമായ അപൂൎവത്തെ ഫലദാതാവായി കല്പിക്കുന്നതു് അപ്രാമാണികമാകുന്നു. അപൂൎവമുണ്ടെന്നുള്ളതിലേയ്ക്കു പ്രമാണമില്ല. പ്രശാസ്താവുണ്ടെന്നുള്ളതിലേയ്ക്കും പ്രമാണമില്ലല്ലോ എന്നാണെങ്കിൽ, ഉണ്ടു്; പ്രശാസ്താവു് ആഗമതാൽപൎയ്യംകൊണ്ടു സിദ്ധനാകുന്നു. ആഗമം കാൎയ്യപരം മാത്രമല്ല വസ്തുപരവുംകൂടിയാണെന്നു നാം പറഞ്ഞിട്ടുണ്ടു്. അപൂൎവത്തിനു്, പ്രമാണമില്ലെന്നുള്ള ദോഷം മാത്രമല്ലതാനും അപൂൎവത്തെ കല്പിക്കുന്നതിൽ പ്രമാണമായി ശങ്കിക്കപ്പെടുന്ന അൎത്ഥാപത്തിയ്ക്കു്, മററുവിധത്തിൽതന്നെ ഉപപത്തിയുള്ളതുകൊണ്ടു ക്ഷയവും വരുന്നു. അൎത്ഥാപത്തി എന്നതു് അന്യഥാനുപപത്തിയാണല്ലോ. മററുവിധത്തിൽ ഉപപത്തിയുണ്ടെന്നു കണ്ടാൽപിന്നെ അതിനു ബലമില്ല. ലോകത്തിൽ, സേവയുടെ ഫലം സേവ്യനിൽനിന്നു കിട്ടുന്നതായിട്ടാണു കാണുന്നതു്. അതിനാലും സേവക്രിയയായതുകൊണ്ടും യാഗം, ദാനം, ഹോമം മുതലായവ ക്രിയ എന്ന നിലയിൽ സേവയ്ക്കു തുല്യമായതുകൊണ്ടും സേവ്യനായ ഈശ്വരനിൽനിന്നും മററുമാണു് അവയ്ക്കു ഫലം കിട്ടുന്നതെന്നു വിചാരിക്കുന്നതാണു യുക്തം. ദൃഷ്ടമായ, ക്രിയാധൎമ്മംകൊണ്ടുള്ള സാമൎത്ഥ്യത്തെ—അതായതു സേവയെപ്പോലെ സേവ്യനിൽനിന്നു ഫലത്തെ പ്രാപിപ്പിക്കുക എന്നുള്ളതിനെ—വിടാതെതന്നെ ഫലപ്രാപ്തിയെ കല്പിക്കുവാൻ വഴിയുള്ളപ്പോൾ അതിനെ ഉപേക്ഷിച്ചു് അപൂൎവത്തെ കല്പിക്കുന്നതു ന്യായ്യവുമല്ല. അപൂൎവത്തെ കല്പിക്കുന്നതിൽ കല്പനയ്ക്കു് ആധിക്യവുമുണ്ടു്. എങ്ങനെയെന്നാൽ—ഈശ്വരനേയോ അപൂൎവത്തേയോ കല്പിക്കേണ്ടതെന്നു നോക്കാം. ക്രിയയുടെ സ്വഭാവം സേവ്യനിൽ നിന്നു ഫലം ലഭിക്കയാണെന്നു കാണുന്നുണ്ടു്. അപൂൎവത്തിൽ നിന്നു ഫലം ലഭിയ്ക്കുകയല്ല; അപൂൎവം കാണപ്പെടുന്നതുമല്ല. അങ്ങനെയിരിക്കെ, അദൃഷ്ടമായ അപൂൎവത്തെയും അതിനു ഫലദാനത്തിലുള്ള സാമൎത്ഥ്യത്തേയും സാമൎത്ഥ്യമുണ്ടെങ്കിൽ തന്നെ അതാണുഫലം കൊടുക്കുന്നതെന്നുള്ളതിനേയും കല്പിക്കേണ്ടിയിരിക്കുന്നതുകൊണ്ടു് അപൂൎവകല്പനയിൽ കല്പന വളരെക്കൂടുതലാണു്. എന്നാൽ മറുപക്ഷത്തിൽ ഈശ്വരനെമാത്രം കല്പിച്ചാൽ മതി. ഫലദാനത്തിലുള്ള സാമൎത്ഥ്യവും ഫലദാനവും കല്പിക്കേണ്ട. എന്തെന്നാൽ, സേവ്യനിൽ നിന്നു ഫലപ്രാപ്തി ലോകത്തിൽ കണ്ടിട്ടുള്ളതാണു്. ദ്യാവാപൃഥിവികൾ നിലയ്ക്കുനിൎത്തപ്പെട്ടിരിക്കുന്നതും മററും ഈശ്വരനെ അനുമാനിയ്ക്കുന്നതിനു ലിംഗമാണെന്നു പറഞ്ഞിട്ടുമുണ്ടു്.

അതുപോലേ, ഈശ്വരന്മാരും, മററു വിധത്തിലും ജീവിക്കുവാൻ കഴിവുള്ളവരുമായിരുന്നിട്ടും, ദേവന്മാർ, ജീവനത്തിനായി ചരു, പുരോഡാശം മുതലായ ഉപജീവനങ്ങൾക്കുവേണ്ടി, കൃപണയും ഹീനയുമായ വൃത്തിയേ ആശ്രയിച്ചു് യജമാനനു് അധീനരായിരിക്കുന്നു. അതും പ്രശാസ്താവിൻെറ പ്രശാസനത്താൽ ആയിരിക്കണം. അതുപോലേ, പിതൃക്കളും ജീവനത്തിനായി ദർവീഹോമത്തിനു അധീനന്മാരായിരിക്കുന്നു. അതും പ്രശാസ്താവിൻെറ പ്രശാസനത്താൽ ആയിരിക്കണം. 9

ഉപ—യോ വാ ഏതദക്ഷരം ഗാർഗ്യവിദിത്വാ/സ്മിൻലോകേ ജുഹോതി, യജതേ, തപസ്തപ്യതേ ബഹൂനി വർഷസഹസ്രാ, ണ്യന്തവദേവാസ്യ തദ്ഭവതി; യോ വാ ഏതദക്ഷരം ഗാർഗ്യവിദിത്വാ/സ്മാല്ലോകാത് പ്രൈതി, സ കൃപണഃ; അഥ യ ഏതദക്ഷരം ഗാർഗി, വിദിത്വാ/സ്മാല്ലോകാത് പ്രൈതി സബ്രാഹ്മണഃ 10

| | |
|---|---|
| ഗാർഗി; | = ഗാർഗീ, |
| യഃവാ | = ആരാണോ |
| അസ്മിൻലോകേ | = ഈ ലോകത്തിൽ, |
| ഏതത് അക്ഷരം | = ഈ അക്ഷരത്തെ |
| അവിദിത്വാ | = അറിയാതെ |
| ബഹൂനിവർഷസഹസ്രാണി | = അനേകായിരംവർഷംതന്നെ ആയാലും |
| ജുഹോതി | = ഹോമിക്കയോ |
| യജതേ | = യജിക്കയോ |
| തപഃ തപ്യതേ | = തപസ്സുചെയ്കയോ ചെയ്യുന്നതു്, |
| അസ്യതത് | = ഇവൻെറ ആ കർമ്മങ്ങളുടെ ഫലം |
| അന്തവത് ഏവഭവതി | = അവസാനമുള്ളതുതന്നെ ആകുന്നു. |
| ഗാർഗി | = ഗാർഗി, |
| യഃ വാ | = ആരാണോ |
| ഏതത് അക്ഷരംഅവിദിത്വാ | = ഈ അക്ഷരത്തെ അറിയാതെ |
| അസ്മാത് ലോകാത് | = ഈ ലോകത്തിൽനിന്നു |
| പ്രൈതി | = പരലോകത്തിലേയ്ക്കുപോകുന്നതു്, |
| സഃ കൃപണഃ | = അവൻ കൃപണനാകുന്നു. |
| അഥ | = പിന്നെ, |
| യഃ | = ആരാണോ |
| ഗാർഗി | = ഗാർഗീ, |
| ഏതത് അക്ഷരം വിദിത്വാ | = ഈ അക്ഷരത്തെ അറിഞ്ഞിട്ടു് |
| അസ്മാത് ലോകാത് | = ഈ ലോകത്തിൽനിന്നു് |
| പ്രൈതി | = പരലോകത്തിലേയ്ക്കുപോകുന്നതു്, |
| സഃ ബ്രാഹ്മണഃ | = അവൻ ബ്രാഹ്മണനാകുന്നു. |

ഭാഷ്യം—അക്ഷരത്തെ അറിയാതിരുന്നാൽ നിയമേന സംസാരം ഉണ്ടായിരിക്കും. അതിനാലും ആ അക്ഷരം ഉണ്ടെന്നു സിദ്ധിക്കുന്നു. ഏ

ഒന്തെന്നാൽ, ഏതിനെ അറിയുന്നതുകൊണ്ടാണോ സംസാരത്തിന്റെ വിച്ഛേദം വരുന്നതു് അതുണ്ടായിരിക്കണം. ന്യായം അങ്ങനെയാണു്. "യദജ്ഞാനാൽ പ്രവൃത്തിസ്യാതജ്ജ്ഞാനാത് സാനിവർത്തതേ" (ഏതിനെ അറിയാത്തതുകൊണ്ടു് ഏതു പ്രവൃത്തി ഉണ്ടാകുന്നുവോ അതിനെ അറിയുന്നതുകൊണ്ടു ആ പ്രവൃത്തി നിവർത്തിയ്ക്കും) എന്നാണു ന്യായം. ക്രിയകൊണ്ടുതന്നെ സംസാരത്തിന്റെ വിച്ഛേദം വരുമെന്നാണെങ്കിൽ, വരികയില്ല. "ഗാർഗ്ഗീ ഒരുവൻ ഈ അക്ഷരത്തെ അറിയാതെ ഹോമിക്കയോ യജിക്കയോ തപസ്സുചെയ്കയോ എത്ര ആയിരം വർഷങ്ങൾ ചെയ്താലും ഇവന്റെ ആ കർമ്മങ്ങളുടെ ഫലം ഒരിയ്ക്കൽ അനുഭവിച്ചു് അവസാനിച്ചുപോകും." അതുകൂടാതെയും ഏതിനെ അറിഞ്ഞാലാണോ കാർപ്പണ്യം നശിച്ചു സംസാരം അററുപോകുന്നതു്; ഏതിനെ അറിയാത്തതുകൊണ്ടാണോ കർമ്മം ചെയ്യുന്നവൻ, കൃപണനായും ചെയ്തതിന്റെ ഫലം മാത്രം അനുഭവിക്കുന്നവനായും ജനനമരണപരമ്പരയിൽ പെട്ടു സംസരിക്കുന്നതു്, ആ പ്രശാസിതാവായ അക്ഷരം ഉണ്ടു്. അതാണു പറയുന്നതു്—"ഗാർഗ്ഗീ, ആരാണോ ഈ അക്ഷരത്തെ അറിയാതെ ഈ ലോകം വിട്ടു പരലോകത്തിലേയ്ക്കുപോകുന്നതു്, അവൻ വിലയ്ക്കു വാങ്ങപ്പെട്ട അടിമയേയും മററുംപോലെ കൃപണനാകുന്നു. എന്നാൽ ഈ അക്ഷരത്തെ അറിഞ്ഞിട്ടു് ഈ ലോകം വിടുന്നവനോ? അവൻ ബ്രാഹ്മണനാണു്. 10

ഭാഷ്യം അഗ്നിയ്ക്കു ദഹനവും പ്രകാശവുംപോലെ അക്ഷരത്തിന്റെ പ്രശാസ്തൃത്വം സ്വാഭാവികമാണെന്നും അക്ഷരം അഗ്ന്യാദിയെപ്പോലെ അചേതനമാണെന്നുമുള്ള ആശങ്കയെ പരിഹരിപ്പാനായി പറയുന്നു.

ഉപ—തദ്വാ ഏതദക്ഷരം ഗാർഗ്ഗ്യദൃഷ്ടം ദ്രഷ്ടൃശ്രുതം ശ്രോതൃമതം മന്തൃ വിജ്ഞാതം വിജ്ഞാതൃ; നാന്യദതോഽസ്തി ദ്രഷ്ടൃ, നാന്യദതോഽസ്തി ശ്രോതൃ നാന്യദതോഽസ്തി മന്തൃ, നാന്യദതോഽസ്തി വിജ്ഞാതൃ ഏതസ്മിൻ നു ഖല്വക്ഷരേ ഗാർഗ്ഗ്യാകാശ ഓതശ്ച പ്രോതശ്ച" ഇതി.

| | |
|---|---|
| ഗാർഗ്ഗി | = അല്ലയോഗാർഗ്ഗി, |
| തത് ഏതത് അക്ഷരം | = അങ്ങനെയുള്ളഈ അക്ഷരം, |
| അദൃഷ്ടം | = ദർശിക്കപ്പെടാത്തതും |
| ദ്രഷ്ടൃവൈ | = എന്നാൽ ദ്രഷ്ടാവുമാകുന്നു=ദർശനക്രിയാ കർത്താവുമാകുന്നു. |
| അശ്രുതം | = ശ്രവിക്കപ്പെടാത്തതും |
| ശ്രോതൃ | = ശ്രോതാവുമാകുന്നു=ശ്രവണകർത്താവുമാകുന്നു. |
| അമതം | = മനനം ചെയ്യപ്പെടാത്തതും |
| മന്തൃ | = മന്താവുമാകുന്നു=മനനക്രിയാ കർത്താവുമാകുന്നു. |
| അവിജ്ഞാതം | = നിശ്ചയരൂപത്തിൽ അറിയപ്പെടാത്തതും |
| വിജ്ഞാതൃ | = വിജ്ഞാനക്രിയാകർത്താവുമാകുന്നു |

| | |
|---|---|
| അതഃ അന്യത് | = ഇതിൽനിന്ന അന്യമായി |
| ദ്രഷ്ടൃ ന | = ദ്രഷ്ടാവില്ല. |
| അതഃ അന്യത് ശ്രോതൃ ന | = ഇതിൽനിന്ന അന്യമായി ശ്രോതാവില്ല |
| അതഃ അന്യത് മന്തൃ ന | = ഇതിൽനിന്ന അന്യമായിമന്താവില്ല. |
| അതഃ അന്യത് വിജ്ഞാതൃ ന | = ഇതിൽനിന്ന അന്യമായി വിജ്ഞാതാവില്ല. |
| ഗാർഗി | = അല്ലയോഗാർഗി, |
| ഏതസ്മിൻ അക്ഷരേ ഖലു | = ഈ അക്ഷരത്തിലാണ് |
| ആകാശഃ ഓതഃ ച പ്രോതഃ ച | = ആകാശം ഓതവും പ്രോതവുമായിരിക്കുന്നതു്" |
| ഇതി | = എന്നു്. |

ഭാഷ്യം—ഗാർഗി, അങ്ങനെയുള്ള ഈ അക്ഷരം, ചക്ഷുസ്സിന്ന് അവിഷയമായതുകൊണ്ടു് ആരാലും ദർശിക്കപ്പെടാത്തതും, എന്നാൽ ദൃഷ്ടിസ്വരൂപമായതുകൊണ്ട സ്വയം ദ്രഷ്ടാവുമാകുന്നു. അതുപോലെശ്രോത്രത്തിന്ന് അവിഷയമായതുകൊണ്ട ശ്രവിക്കപ്പെടാത്തതും എന്നാൽ ശ്രുതിരൂപമായതുകൊണ്ട സ്വയം ശ്രോതാവുമാകുന്നു. അപ്രകാരംതന്നെ മനസ്സിന്ന് അവിഷയമായതുകൊണ്ടു് ആരാലും മനനം ചെയ്യപ്പെടാത്തതും, എന്നാൽ മതി സ്വരൂപമായതുകൊണ്ട സ്വയം മന്താവുമാകുന്നു. അതുപോലെതന്നെ ബുദ്ധിക്കു് അവിഷയമായതുകൊണ്ടു്, നിശ്ചയരൂപത്തിൽ അറിയപ്പെടാത്തതും എന്നാൽ വിജ്ഞാനസ്വരൂപമായതുകൊണ്ട സ്വയം വിജ്ഞാതാവുമാകുന്നു. അതുമാത്രമല്ല, ഈ അക്ഷരത്തിൽനിന്നു് അന്യമായി ദ്രഷ്ടാവില്ല. ഇതുതന്നെയാണു് എല്ലായിടത്തും ദർശനക്രിയാകർത്താവായിരിക്കുന്നതു്. അതുപോലെതന്നെ ശ്രോതാവും ഇതല്ലാതെ വേറെ ഇല്ല. എല്ലായിടത്തും ശ്രോതാവായിരിക്കുന്നതു് ഈ അക്ഷരംതന്നെ. എല്ലാ മനസ്സുകളും വഴി മനനം ചെയ്യുന്നതും സർവ്വബുദ്ധികളും വഴിയായി വിജ്ഞാനക്രിയയ്ക്കു കർത്താവായിരിക്കുന്നതും ഇതുതന്നെ; അല്ലാതെ അചേതനമായ പ്രധാനമോ മറ്റേതെങ്കിലുമോ അല്ല. ഗാർഗി, ഈ അക്ഷരത്തിലാണു് ആകാശം ഓതവും പ്രോതവുമായിരിക്കുന്നതു്. സാക്ഷാത്തും അപരോക്ഷവുമായ ബ്രഹ്മം ഏതോ, സർവ്വാന്തരവും അശനായ മുതലായ സംസാരധർമ്മങ്ങൾക്കപ്പുറമുള്ളതും ആയ ആത്മാവു് ഏതോ, ആകാശം ഓതവും പ്രോതവുമായിരിക്കുന്നതു് ഏതിലാണോ, ഇതാണു് അങ്ങേ അറ്റത്തെ ഉൽക്കർഷം; ഇതാണു് അങ്ങേഅറ്റത്തെഗതി. ഇതാണ പരമായ ബ്രഹ്മം. ഇതാണ പൃഥിവി മുതൽ ആകാശംവരെയുള്ള സത്യത്തിന്റെ സത്യം." 11

ഉപ—സ ഹോവാച—"ബ്രാഹ്മണാ ഭഗവന്തസ്തദേവ ബഹുമന്യേധ്വം യദസ്മാന്നമസ്കാരേണമുച്യേധ്വം; ന വൈ ജാതു യുഷ്മാകമിമം കശ്ചിദ് ബ്രഹ്മോദ്യം ജേതാ" ഇതി. തതോ ഹ വാചക്നവ്യുപരരാമ. 12

| | |
|---|---|
| സാ ഉവാച ഹ | = യാജ്ഞവൽക്യവചനം കേട്ട ഗാർഗി പറഞ്ഞു. |
| ഭഗവന്തഃ ബ്രാഹ്മണാഃ | = "ഭഗവാന്മാരായ ബ്രാഹ്മണരേ, |
| അസ്മാത് | = ഇദ്ദേഹത്തിൽനിന്ന |

നമസ്കാരേണ — നമസ്കാരംകൊണ്ട
മുച്യേധ്വം ഇതിയത് = നിങ്ങൾ മുക്തന്മാരാവുക എന്നുള്ളതേതൊ
തത് ഏവ = അതിനെത്തന്നെ
ബഹുമന്യേധ്വം = വലുതായി വിചാരിച്ചുകൊൾവിൻ.
യുഷ്മാകം കശ്ചിത് = നിങ്ങളിൽ ഒരുവനും
ഇമം = ഇദ്ദേഹത്തെ
ബ്രഹ്മോദ്യം = ബ്രഹ്മവാദത്തെ സംബന്ധിച്ചു
ജേതാ = ജയിക്കുന്നവനായി
ജാതു ന = ഒരിക്കലുമില്ല."
ഇതി = എന്നു്.
തതഃ = അനന്തരം
വാചക്നവീ ഉപരരാമ ഹ = വാചക്നവി അടങ്ങി.

ഭാഷ്യം—യാജ്ഞവൽക്യവചനം കേട്ടതിന്റെ ശേഷം ഗാർഗി പറഞ്ഞു:—"പൂജ്യരായ ബ്രാഹ്മണരേ, ഞാൻ പറയുന്നതു കേൾക്കുവിൻ! ഇദ്ദേഹത്തിൽനിന്നു നമസ്കാരംകൊണ്ടു മോചനം കിട്ടുന്നതുതന്നെ നിങ്ങൾ വലിയ കാര്യമായി കരുതണം. ഇദ്ദേഹത്തെ ജയിക്കുന്ന കാര്യം മനസ്സുകൊണ്ടു ആശിക്കപോലും ചെയ്യാവുന്നതല്ല. പിന്നെയാണൊ അതു നടത്താൻ കഴിയുന്നതു്? എന്തെന്നാൽ നിങ്ങളുടെ കൂട്ടത്തിൽ ഒരുവനും ഇദ്ദേഹത്തെ ബ്രഹ്മവാദത്തിൽ ജയിക്കുന്നവനായി ഒരിക്കലുമില്ല. എന്റെ രണ്ടു ചോദ്യങ്ങൾക്കും ശരിയായി സമാധാനം പറയുന്ന പക്ഷം ഇദ്ദേഹത്തെ ജയിക്കാൻ ആരുമുണ്ടാകയില്ലെന്നു ഞാൻ മുമ്പേതന്നെ പറഞ്ഞിട്ടുണ്ടായിരുന്നു. ഇപ്പോഴും ബ്രഹ്മത്തെപ്പററിപ്പറയുന്നതിൽ ഇദ്ദേഹത്തിനു തുല്യനായി ഒരുവനുമില്ലെന്നുതന്നെയാണു് എന്റെ നിശ്ചയം" ഇങ്ങനെ പറഞ്ഞു ഗാർഗി വിരമിച്ചു.

അന്തര്യാമിബ്രാഹ്മണത്തിൽ, "ആരെ പൃഥിവി അറിയുന്നില്ലയോ" എന്നും "ആരെ സർവ്വഭൂതങ്ങളും അറിയുന്നില്ലയോ" എന്നും പറഞ്ഞു. ആ അന്തര്യാമിക്കും, അതിനെ അറിയാത്തവർക്കും, ദർശനാദിക്രിയാകർത്തൃത്വംകൊണ്ടു് എല്ലാത്തിനും ചേതനാധാതുവാണെന്നു പറഞ്ഞിട്ടുള്ള അക്ഷരത്തിനും തമ്മിൽ ഭേദമെന്തു്? സാമാന്യമെന്തു്? എന്നു നോക്കാം.

ഇവിടെ ചിലർ—"മഹാസമുദ്രത്തിന്റെ സ്ഥാനത്തിൽ ഉള്ളതും ഇളക്കമില്ലാത്തതു സ്വരൂപത്തോടുകൂടിയതുമായ അക്ഷരബ്രഹ്മത്തിന്റെ അല്പം ഇളകിയ അവസ്ഥയാണു് അന്തര്യാമി. ഏററവും ഇളകിയ അവസ്ഥ ക്ഷേത്രജ്ഞൻ. അവനാണു് അന്തര്യാമിയെ അറിയാത്തതു്" എന്നുപറയുന്നു. പിണ്ഡം, ജാതി, വിരാട്ടു്, സൂത്രം, ദൈവം എന്നിങ്ങനെ വേറെയും അഞ്ചവസ്ഥകളെ അക്ഷരത്തിനു് അവർ കല്പിക്കുന്നു. അങ്ങനെ ബ്രഹ്മത്തിനു് എട്ടു് അവസ്ഥകൾ ഉണ്ടെന്നാണു് അവരുടെ അഭിപ്രായം.

മററുചിലർ, ഇവയെല്ലാം അക്ഷരത്തിന്റെ ശക്തികളാണെന്നും, അക്ഷരം അനന്തശക്തികളോടുകൂടിയതാണെന്നും പറയുന്നു. വേറേചിലർ പറയുന്നതു് ഇവയെല്ലാം അക്ഷരത്തിന്റെ വികാരങ്ങളാണെന്നാണു്.

ഇവയിൽ, അവസ്ഥയെന്നും ശക്തിയെന്നുമുള്ള അഭിപ്രായങ്ങൾ ഉപപന്നങ്ങളല്ല. അക്ഷരം അശനായാദി സംസാരധർമ്മങ്ങൾക്കപ്പുറമാണെന്നശ്രുതിപറയുന്നു. അശനായാദ്യതീതത്വവും അശനായാദിധർമ്മങ്ങളുള്ള അവസ്ഥകളോടുകൂടിയിരിക്കയും ഒരേസമയത്തു ഒന്നിനുവരുവാൻ തരമില്ല. അതുപോലെതന്നെ ശക്തിമത്ത്വവും ഉപപന്നമാകയില്ല. വികാരമുള്ള അവയവങ്ങളോടുകൂടിയിരിക്കുന്ന പക്ഷത്തിലുള്ള ദോഷങ്ങൾ ചതുർത്ഥത്തിൽ മുമ്പേതന്നെ കാണിച്ചിട്ടുണ്ടു്. അതിനാൽ ഈ കല്പനകളെല്ലാം അസത്യങ്ങളാണു.

എന്നാൽ ഇവയ്ക്കുതമ്മിൽ ഭേദമെന്താണു്? ഉപാധികൃതമാണെന്നു നാം പറയുന്നു. സ്വതേ ഇവയ്ക്കു ഭേദവുമില്ല; അഭേദവുമില്ല; എന്തെന്നാൽ ഇവ സൈന്ധവഘനം (ഉപ്പുകട്ടി)പോലേ, പ്രജ്ഞാനഘനമാകുന്ന ഒരേരസംമാത്രമുള്ള സ്വഭാവത്തോടുകൂടിയവയാണു്. "അപൂർവ്വ്, മനവര, മനന്തരമബാഹ്യം" എന്നും "അയമാത്മാബ്രഹ്മ" എന്നുമുള്ള ശ്രുതികൾ നോക്കുക. "സബാഹ്യാഭ്യന്തരോഹ്യജഃ" എന്നു ആഥർവ്വണത്തിലും പറയുന്നു. ബ്രഹ്മം കല്പിതങ്ങളായ കാര്യ്യകരണങ്ങളോടുകൂടി അധിഷ്ഠാനമായിട്ടു സത്തയേയും സ്ഫൂർത്തിയേയുംപ്രദാനം ചെയ്തുകൊണ്ടിരിക്കുന്നു എന്നും, എന്നാൽ സ്വാഭാവികമായി അതു് ജന്മം മുതലായ യാതൊരു വിക്രിയയുമില്ലാത്തതും കൂടസ്ഥവുമാണെന്നുമാണു് ആഥർവ്വണശ്രുതിയുടെ അർത്ഥം. അതിനാൽ നിരുപാധികമായ ആത്മാവു അവാങ്മനസഗോചരവും നിർവ്വിശേഷവും ഏകവുമായതുകൊണ്ടു് അതിനെ, "നേതി, നേതി" എന്നു വ്യപദേശിച്ചിരിക്കുന്നു. അവിദ്യയോടും അതിനാൽ പ്രേരിതങ്ങളായ കാമകർമ്മങ്ങളോടുംകൂടിയ കാര്യ്യകരണങ്ങളാകുന്ന ഉപാധിയാൽ ഉപഹിതനായ പരമാത്മാവാണു് ജീവനെന്നും സംസാരിയെന്നും പറയപ്പെടുന്നതു്. നിത്യവും നിരതിശയവുമായ ജ്ഞാനശക്തിയാകുന്ന ഉപാധിയോടുകൂടിയ ആത്മാവു് അന്തര്യ്യാമിയെന്നും ഈശ്വരനെന്നും പറയപ്പെടുന്നു. ആത്മാവു യാതൊരുപാധിയുമില്ലാതെ കേവലനും ശുദ്ധനുമായി സ്വന്തസ്വഭാവത്തിൽ ഇരിക്കുമ്പോൾ അക്ഷരനെന്നും പരനെന്നും വ്യപദേശിക്കപ്പെടുന്നു. അതുപോലെ, ഹിരണ്യഗർഭൻ, അവ്യാകൃതം, ദേവതകൾ, ജാതി, പിണ്ഡം, മനുഷ്യൻ, തിര്യ്യക്കു്, പ്രേതം മുതലായവയുടെ കാര്യ്യകരണങ്ങളാകുന്ന ഉപാധികളോടുകൂടിയിരിക്കുമ്പോൾ ആ പേരുകളോടുകൂടി ആ രൂപത്തിൽ ഇരിക്കുന്നു. "തദേജതിതന്നൈജതി" ഇത്യാദിവാക്യത്തെ വ്യാഖ്യാനിക്കുന്ന അവസരത്തിൽ ഇതു വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ടു്. ഈ അഭിപ്രായത്തിൽ, "ഏഷ ത ആത്മാ", "ഏഷസർവ്വഭൂതാന്തരാത്മാ", "ഏഷസർവ്വേഷുഭൂതേഷുഗൂഢഃ", "തത്ത്വമസി", "അഹമേവേദംസർവ്വം", "ആത്മൈവേദംസർവ്വം", "നാന്യോ/തോ/സ്തിദ്രഷ്ടാ" ഇത്യാദിശ്രുതികൾക്കു വിരോധമില്ല. മററു കല്പനകളിൽ ഈ ശ്രുതികൾക്കു ഗതിയില്ല. അതിനാൽ, ഉപാധിഭേദംകൊണ്ടു മാത്രമാണു്, അന്തര്യ്യാമി, ക്ഷേത്രജ്ഞൻ അക്ഷരം ഇവയ്ക്കുതമ്മിൽ ഭേദം; മററുവിധത്തിൽ ഭേദമില്ല. എന്തെന്നാൽ എല്ലാ ഉപനിഷത്തുകളിലും ഏകമേയുള്ളു എന്നും രണ്ടാമതൊന്നില്ലെന്നും തിർച്ചപ്പെടുത്തിപ്പറഞ്ഞിരിക്കുന്നു.

12. ബൃഹദാരണ്യകോപനിഷത്തിൽ മൂന്നാമദ്ധ്യായത്തിൽ

എട്ടാംബ്രാഹ്മണംകഴിഞ്ഞു.

## മൂന്നാമദ്ധ്യായം ഒൻപതാം ബ്രാഹ്മണം.

ഭാഷ്യം—പൃഥിവ്യാദികളിൽ, സൂക്ഷ്മഭാവത്തിന്റെ താരതമ്യക്രമത്തിന്, മുമ്പുമുമ്പുള്ളതു പിമ്പുപിമ്പുള്ളതിൽ ഓതപ്രോതഭാവത്തിൽ ഇരിക്കുന്നു എന്നു പറഞ്ഞു്, സർവാന്തരമായ ബ്രഹ്മത്തെ യാജ്ഞവല്ക്യൻ വെളിപ്പെടുത്തി. ആ ബ്രഹ്മത്തിനു്, ദ്വൈതപ്രപഞ്ചത്തിൽ, സൂത്രഭേദങ്ങളായ പൃഥിവ്യാദികളിൽ നിയന്തൃത്വവും പറഞ്ഞു. വ്യാകൃതവിഷയത്തിലാണു (ദ്വൈതപ്രപഞ്ചത്തിലാണ്) ലിംഗം കൂറേക്കൂടി സ്പഷ്ടമായിരിക്കുന്നതെന്നുള്ളതിനാലത്രേ അതിൽതന്നെ നിയന്തൃത്വം പറഞ്ഞതു്. ഇനി, ആ ബ്രഹ്മത്തിന്റെതന്നെ സാക്ഷാത്ത്വവും അപരോക്ഷത്വവും, നിയമിക്കപ്പെടേണ്ട ദേവതാഭേദങ്ങളുടെ പ്രാണൻവരെയുള്ള സങ്കോചവും ആനന്ത്യംവരെയുള്ള വികാസവുംവഴിയായി, അറിയേണ്ടിയിരിക്കുന്നു. അതിനാൽ അതിനായി ശാകല്യബ്രാഹ്മണം ആരംഭിക്കപ്പെടുന്നു.

ഉപ:—അഥ ഹൈനം വിദഗ്ധഃ ശാകല്യഃ പപ്രച്ഛ—"കതി ദേവാ യാജ്ഞവല്ക്യ" ഇതി. സ ഹൈതയൈവ നിവിദാ പ്രതിപേദേ—"യാവന്തോ വൈശ്വദേവസ്യ നിവിദ്യുച്യന്തേ 'ത്രയശ്ച ത്രീ ച ശതാ ത്രയശ്ച ത്രീ ച സഹസ്രാ" ഇതി. "ഓം" മിതി ഹോവാച. "കത്യേവ ദേവാ യാജ്ഞവല്ക്യ" ഇതി. "ത്രയസ്ത്രിംശത്" ഇതി. "ഓം" മിതിഹോവാച. "കത്യേവദേവാ യാജ്ഞവല്ക്യേ"തി: "ഷഢ്" ഢിതി. "ഓം" മിതി ഹോവാച. "കത്യേവ ദേവാ യാജ്ഞവല്ക്യ"തി. "ത്രയ" ഇതി. "ഓം"മിതി ഹോവാച. "കത്യേവദേവാ യാജ്ഞവല്ക്യ" തി. "ദ്വാ വിതി." "ഓം" മിതിഹോവാച. "കത്യേവദേവയാജ്ഞവല്ക്യേതി." "അധ്യർദ്ധ" ഇതി "ഓം" മിതിഹോവാച. "കത്യേവ ദേവായാജ്ഞവല്ക്യേ"തി. "ഏക" ഇതി. "ഓം" മിതിഹോവാച. "കതമേ തേ ത്രയശ്ച ത്രീ ച ശതാ ത്രയശ്ച ത്രീ ച സഹസ്രേ"തി. 1.

| | | |
|---|---|---|
| അഥ | = | അനന്തരം |
| ഏനം | = | ഈയാജ്ഞവല്ക്യനോടു് |
| ശാകല്യഃ | = | ശകലന്റെ അപത്യമായ |
| വിദഗ്ധഃ | = | വിദഗ്ധൻ എന്ന ബ്രാഹ്മണൻ |
| പപ്രച്ഛ | = | ചോദിച്ചു— |
| യാജ്ഞവല്ക്യ | = | "യാജ്ഞവല്ക്യ, |
| ദേവാഃ കതി | = | ദേവന്മാർ എത്ര?" |
| ഇതി | = | എന്നു്. |
| സഃ | = | അവൻ=യാജ്ഞവല്ക്യൻ |
| ഏതയാ | = | ഈ |
| നിവിദാ ഏവ | = | നിവിത്തുകൊണ്ടുതന്നെ |
| പ്രതിപേദേ | = | ഉത്തരം പറഞ്ഞു:— |
| വൈശ്വദേവസ്യ | = | "വൈശ്വദേവത്തിന്റെ |
| നിവിദി | = | നിവി |

| | | |
|---|---|---|
| യാവന്തഃ ഉച്യന്തേ (താവന്തഃ) | = | പറയുന്നതു എത്രയോ അത്രയും; അതായതു്.— |
| ത്രയഃ ച | = | മൂന്നും |
| ത്രീ (ണി) ശതാ (നി) ച | = | മൂന്നൂറും |
| ത്രയഃ ച | = | മൂന്നും |
| ത്രി (ണി) സഹസ്രാ (ണി) ച | = | മൂവായിരവും" |
| ഇതി | = | എന്നു്. |
| ഓം ഇതി ഉവാച ഹ | = | ശാകല്യൻ "ശരി" എന്നു പറഞ്ഞു. |
| യാജ്ഞവല്ക്യ | = | "യാജ്ഞവല്ക്യ, |
| ദേവാഃകതി ഏവ | = | പരമാർത്ഥത്തിൽ ദേവന്മാർ എത്ര?" |
| ഇതി | = | എന്നു വീണ്ടും ശാകല്യൻചോദിച്ചു. |
| ത്രയസ്ത്രിംശത് ഇതി | = | "മുപ്പത്തിമൂന്നു്" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. |
| ഓം ഇതി ഉവാചഹ | = | "ശരി" എന്നു ശാകല്യൻ സമ്മതിച്ചു. |
| യാജ്ഞവല്ക്യദേവാഃകതിഏവ | = | "യാജ്ഞവല്ക്യ,ദേവന്മാർ,എത്രയേ ഉള്ളൂ?" |
| ഇതി | = | എന്നു വീണ്ടും ചോദിച്ചു. |
| ഷട് ഇതി | = | "ആറു്" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു |
| ഓം ഇതി ഉവാച ഹ | = | "ശരി" എന്നു ശാകല്യൻ സമ്മതിച്ചു. |
| യാജ്ഞവല്ക്യദേവാഃകതിഏവ | = | "യാജ്ഞവല്ക്യ, ദേവന്മാർ തീർച്ചയായി എത്ര?" |
| ഇതി | = | എന്നു വീണ്ടും ചോദ്യം. |
| ത്രയഃ ഇതി | = | "മൂന്നു്" എന്നുത്തരം. |
| ഓം ഇതി ഉവാച ഹ | = | "ശരി" എന്നു ശാകല്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യ, ദേവാഃകതിഏവ | = | "യാജ്ഞവല്ക്യദേവന്മാർ എത്രമാത്രമാണു?" |
| ഇതി | = | എന്നു പിന്നെയും ചോദ്യം. |
| ദ്വൗ ഇതി | = | "രണ്ടു്" എന്നുത്തരം |
| ഓം ഇതി ഉവാച ഹ | = | "ശരി" എന്നു ശാകല്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യ, ദേവാഃകതിഏവ | = | "യാജ്ഞവല്ക്യദേവന്മാർ എത്രമാത്രം?" |
| ഇതി | = | എന്നു പിന്നെയും ചോദ്യം |
| അധ്യർദ്ധഃ ഇതി | = | "അധ്യർദ്ധം" എന്നുത്തരം. |
| ഓം ഇതി ഉവാച ഹ | = | "ശരി" എന്നു ശാകല്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യദേവാഃ,കതിഏവ | = | "യാജ്ഞവല്ക്യദേവന്മാർ എത്രമാത്രം?" |
| ഇതി | = | എന്നു പിന്നെയും ചോദ്യം. |
| ഏകഃ ഇതി | = | "ഒന്നു്" എന്നു് ഉത്തരം. |
| ഓം ഇതി ഉവാച ഹ | = | "ശരി" എന്നു ശാകല്യൻ പറഞ്ഞു. |
| തേത്രയഃ ച ത്രീ ച ശതാ ച ത്രയഃ ച ത്രി സഹസ്രാ ച | = | "ആ മൂന്നും മുന്നൂറും മൂന്നും മൂവായിരവും |
| കതമേ | = | ഏതെല്ലാം?" |
| ഇതി | = | എന്നു പിന്നെയും ശാകല്യൻ ചോദിച്ചു. |

ഭാഷ്യം—അനന്തരം വിദഗ്ദ്ധനെന്ന പേരുള്ള, ശകലന്റെ പുത്രൻ യാജ്ഞവല്ക്യനോടു ചോദിച്ചു.—"യാജ്ഞവല്ക്യ, ദേവന്മാർ എത്ര?" യാജ്ഞവല്ക്യനാകട്ടെ, ശാകല്യന്റെ ചോദ്യത്തിന്, "വൈശ്വദേവത്തിന്റെ നിവിത്തിൽ പറയുന്നതുപോലെ 'മൂന്നും മുന്നൂറും മൂന്നും മൂവായിരവും'" എന്ന ഉത്തരം കൊടുത്തു. (നിവിത്ത് എന്നു പറയുന്നതു്, വൈശ്വദേവശസ്ത്രത്തിൽ ശംസിക്കപ്പെടുന്ന, ദേവതാസംഖ്യകളെപ്പറയുന്ന ചില മന്ത്രപദങ്ങളാണ്.) ആ നിവിത്താണ "ത്രയശ്ച...സഹസ്രാ" എന്നുള്ളതു്. ഇതുകേട്ടു ശാകല്യൻ "ശരി" എന്നു സമ്മതിച്ചു. ഇങ്ങനെ ദേവന്മാരുടെ മധ്യമയായ സംഖ്യ ശരിയായി അറിഞ്ഞു. വീണ്ടും ആ ദേവന്മാരുടെതന്നെ സങ്കോചവിഷയയായ സംഖ്യയേ വീണ്ടും വീണ്ടും ചോദിക്കുന്നു. "യാജ്ഞവല്ക്യ, ദേവന്മാർ വാസ്തവത്തിൽ എത്ര?" എന്നു്. അതിനു മുറയ്ക്കു "മുപ്പത്തുമൂന്ന്" "ആറ്" "മൂന്ന്" "രണ്ട്" "അധ്യർദ്ധം(=ഒന്നര)" "ഒന്ന്" എന്നു യാജ്ഞവല്ക്യൻ ഉത്തരവും പറയുന്നു. ദേവതകളുടെ സങ്കോചവികാസവിഷയങ്ങളിലുള്ള സംഖ്യയെ ചോദിച്ചതിന്റെ ശേഷം സംഖ്യേയരായ ദേവന്മാരുടെ സ്വരൂപത്തെ ചോദിക്കുന്നു. "ആ മൂന്നും മുന്നൂറും മൂന്നും മൂവായിരവും ഏതെല്ലാം?" എന്നു്. 1

ഉപ— സ ഹോവാച—"മഹിമാന ഏവൈഷാമേതേ; ത്രയസ്ത്രിംശത്ത്വേവ ദേവാ" ഇതി. "കതമേ തേ ത്രയസ്ത്രിംശ" ദിതി. "അഷ്ടൗ വസവ, ഏകാദശ രുദ്രാ, ദ്വാദശാ ഽഽ ദിത്യാസ്ത ഏകത്രിംശ, ദിന്ദ്രശ്ചൈവ പ്രജാപതിശ്ചത്രയസ്ത്രിംശാ" വിതി. 2

| | |
|---|---|
| സഃ ഉവാച ഹ | = അവൻ (യാജ്ഞവല്ക്യൻ) പറഞ്ഞു— |
| ഏതേ | = "മേൽപറഞ്ഞ മൂവായിരത്തിമുന്നൂററാറു ദേവന്മാർ |
| ഏഷാം | = ഇവരുടെ = മുപ്പത്തിമൂന്നുദേവന്മാരുടെ |
| മഹിമാനഃ ഏവ | = മഹിമാവുകൾ (=വിഭൂതികൾ=രൂപഭേദങ്ങൾ) മാത്രമാണു്. |
| ദേവാസ്തു | = വാസ്തവത്തിലുള്ള ദേവന്മാരാകട്ടെ |
| ത്രയസ്ത്രിംശത് ഏവ | = മുപ്പത്തുമൂന്നേയുള്ളു." |
| **ഇതി** | = എന്നു്. |
| തേ ത്രയസ്ത്രിംശത് | = "ആ മുപ്പത്തുമൂന്ന് |
| കതമേ | = ഏതെല്ലാം?" |
| ഇതി | = എന്നു വീണ്ടും ശാകല്യന്റെ ചോദ്യം. |
| അഷ്ടൗ വസവഃ | = "എട്ടു വസുക്കൾ, |
| ഏകാദശ രുദ്രാഃ | = പതിനൊന്നുരുദ്രന്മാർ, |
| ദ്വാദശ ആദിത്യാഃ | = പന്ത്രണ്ടു ആദിത്യന്മാർ |
| തേ | = അവർ |
| ഏകത്രിംശത് | = മുപ്പത്തൊന്ന്; |

| | |
|---|---|
| ഇന്ദ്രഃ ച ഏവ | = ഇന്ദ്രനും |
| പ്രജാപതിഃ ച | = പ്രജാപതിയും |
| ത്രയസ്ത്രിംശത് | = മുപ്പത്തുമൂന്നു തികയ്ക്കുന്നവർ" |
| ഇതി | = എന്നു് യാജ്ഞവല്ക്യന്റെ ഉത്തരം. |

ഭാഷ്യം—യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു:—"മേൽപറഞ്ഞ മൂവായിരത്തി മുന്നൂററാറു ദേവന്മാർ മുപ്പത്തുമൂന്നു ദേവന്മാരുടെ, വിഭൂതികൾ, അല്ലെങ്കിൽ രൂപഭേദങ്ങൾ മാത്രമാണു്. വാസ്തവത്തിൽ ദേവന്മാർ മുപ്പത്തുമൂന്നേയുള്ളു." ഇതുകേട്ടു്, "ആ മുപ്പത്തുമൂന്നു് ആരെല്ലാം?" എന്നു ശാകല്യൻ പിന്നെയും ചോദിച്ചു. "എട്ടുവസുക്കളും പതിനൊന്നു രുദ്രന്മാരും പന്ത്രണ്ടു് ആദിത്യന്മാരും കൂടി മുപ്പത്തൊന്നു. ഇന്ദ്രനും പ്രജാപതിയുംകൂടി മുപ്പത്തുമൂന്നു്." എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. 2

ഉപ—"കതമേ വസവ" ഇതി, "അഗ്നിശ്ച പൃഥിവീച വായുശ്ചാന്തരിക്ഷംചാ ഽഽദിത്യശ്ച ദ്യൗശ്ച ചന്ദ്രമാശ്ച നക്ഷത്രാണി ചൈതേവസവഃ; ഏതേഷു ഹീദം സർവം ഹിതമിതി, തസ്മാദ്വസവ" ഇതി. 3

| | |
|---|---|
| വസവഃ കതമേ ഇതി | = "വസുക്കൾ ആരെല്ലാം?" എന്നു ചോദ്യം. |
| അഗ്നിഃ ച | = അഗ്നിയും |
| പൃഥിവീ ച | = പൃഥിവിയും |
| വായുഃ ച | = വായുവും |
| അന്തരിക്ഷം ച | = അന്തരിക്ഷവും |
| ആദിത്യഃ ച | = ആദിത്യനും |
| ദ്യൗഃ ച | = ദ്യോവും |
| ചന്ദ്രമാഃ ച | = ചന്ദ്രനും |
| നക്ഷത്രാണി ച | = നക്ഷത്രങ്ങളും |
| ഏതേ വസവഃ | = ഇവരാണു് വസുക്കൾ. |
| ഏതേഷു ഹി | = ഇവരിലാണല്ലോ |
| ഇദം സർവം | = ഈ ജഗത്തു് എല്ലാം |
| ഹിതം | = വയ്ക്കപ്പെട്ടിരിക്കുന്നതു്; |
| ഇതി | = എന്നു്. |
| തസ്മാത് | = അതിനാൽ |
| വസവഃ | = വസുക്കൾ എന്നു പറയപ്പെടുന്നു. |

ഭാഷ്യം:— ആ ദേവന്മാരുടെ സ്വരൂപത്തെ പ്രത്യേകം ചോദിക്കുന്നു:—"വസുക്കൾ ആരെല്ലാം?" യാജ്ഞവല്ക്യൻ പറഞ്ഞു:—"അഗ്നി, പൃഥിവി, വായു, അന്തരിക്ഷം, ആദിത്യൻ, ദ്യോവു, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവരാണു വസുക്കൾ. പ്രാണികളുടെ കർമ്മഫലങ്ങൾക്കു് ആശ്രയമായും കാര്യകരണസംഘാതരൂപത്തിൽ അവരുടെ നിവാസസ്ഥാനമായും വിപരിണമിച്ചു,

ഈ ജഗത്തിനെ എല്ലാം വസിപ്പിക്കയും സ്വയംവസിക്കയും ചെയ്യുന്നതു് ഇ വരായതുകൊണ്ടു്, വസിപ്പിക്കുന്നവർ എന്ന അർത്ഥത്തിൽ വസുക്കൾ എന്നു പറയപ്പെടുന്നു. 3

ഉപ:—"കതമേ രുദ്രാ' ഇതി "ദശേമേ പുരുഷേ പ്രാണാ ആത്മൈ കാദശഃ തേ യദാസ്മാച്ഛരീരാന്മർത്ത്യാദുത്ക്രാമന്ത്യഥ രോദയന്തി. തദ്യദ്രോ ദയന്തി, തസ്മാദ്രുദ്രാ" ഇതി 4.

| | |
|---|---|
| രുദ്രാഃ കതമേ ഇതി | = "രുദ്രന്മാർ ഏതെല്ലാം?" എന്നു ചോദ്യം. |
| പുരുഷേ | = "പുരുഷനിലുള്ള |
| ഇമേ പ്രാണാഃ ദശ | = ഈ പ്രാണങ്ങൾ പത്തും, |
| ഏകാദശഃ | = പതിനൊന്നാമതായി |
| ആത്മാ | = ആത്മാവും. |
| തേ | = അവർ |
| യദാ | = എപ്പോൾ |
| മർത്ത്യാത് | = മർത്ത്യമായ=നശ്വരമായ |
| അസ്മാത് ശരീരാത് | = ഈ ശരീരത്തിൽനിന്നു് |
| ഉത്ക്രാമന്തി | = ഉത്ക്രമിക്കുന്നുവോ |
| അഥ | = അപ്പോൾ |
| രോദയന്തി | = രോദിപ്പിക്കുന്നു= പരേതന്റെ സംബന്ധി കളെ കരയിക്കുന്നു. |
| തത് | = അപ്പോൾ |
| യത് രോദയന്തി തസ്മാത് | = രോദിപ്പിക്കുന്നതിനാൽ |
| രുദ്രാഃ | = രുദ്രന്മാർ എന്നുപറയപ്പെടുന്നു" |
| ഇതി | = എന്നുയാജ്ഞവല്ക്യൻ പറഞ്ഞു. |

ഭാഷ്യം:— "രുദ്രന്മാർ ഏതെല്ലാം?" എന്നു ശാകല്യൻ ചോദിച്ചു. "പുരുഷനിലുള്ള ഈ കർമ്മജ്ഞാനേന്ദ്രിയങ്ങൾ പത്തു്, പതിനൊന്നാമത്തെ തു് ആത്മാവു്. ഈ പ്രാണങ്ങൾ, പ്രാണികളുടെ കർമ്മഫലോപഭോഗം ക്ഷയി ക്കുമ്പോൾ ഉൽക്രമിക്കുന്ന അവസരത്തിൽ അവരുടെ സംബന്ധികളെ രോദി പ്പിക്കുന്നു ഇങ്ങനെ അപ്പോൾ സംബന്ധികളെ രോദിപ്പിക്കുന്നതുകൊണ്ടു ഇവർ രുദ്രന്മാർ എന്നു പറയപ്പെടുന്നു. 4

ഉപ:—"കതമ ആദിത്യാ" ഇതി. "ദ്വാദശ വൈ മാസാഃ സംവ ത്സരസ്യ- ഏത ആദിത്യാഃ ഏതേ ഹീദം സർവ്വമാദദാനാ യന്തി. തേ യദിദം സർവ്വമാദദാനായന്തി തസ്മാദാദിത്യാ" ഇതി 5

| | |
|---|---|
| ആദിത്യാഃ കതമേ ഇതി | = "ആദിത്യന്മാർഏതെല്ലാം?"എന്നുചോദ്യം |
| സംവത്സരസ്യ | = "ഒരു സംവത്സരത്തിനു് |
| ദ്വാദശ മാസാഃ വൈ | = പന്ത്രണ്ടുമാസങ്ങളുണ്ടല്ലോ ഉള്ളതു്. |
| ഏതേ ആദിത്യാഃ | = ഇവരാണു് ആദിത്യന്മാർ. |

| | | |
|---|---|---|
| ഏതേ ഹി | = | ഇവരാണല്ലോ |
| ഇദം സർവ്വം | = | ഇതിനെ എല്ലാം=പ്രാണികളുടെ ആയുസ്സിനേയും കർമ്മഫലത്തേയും |
| ആദദാനാഃ | = | എടുത്തുകൊണ്ടു് |
| യന്തി | = | പോകുന്നതു്. |
| തേ | = | അവർ |
| യത് | = | യാതൊരു കാരണത്താൽ |
| ഇദംസർവ്വം | = | ഇതിനെ എല്ലാം |
| ആദദാനാഃ | = | ആദാനം ചെയ്തുകൊണ്ടു് |
| യന്തി | = | പോകുന്നുവോ |
| തസ്മാത് | = | അതിനാൽ |
| ആദിത്യാഃ | = | ആദിത്യന്മാർ എന്നു പറയപ്പെടുന്നു". |
| ഇതി | = | എന്നു്. |

ഭാഷ്യം—"ആദിത്യന്മാർ ആരെല്ലാം" എന്നു ശാകല്യന്റെ ചോദ്യം. യാജ്ഞവല്ക്യന്റെ ഉത്തരം:—"ഒരു സംവത്സരത്തിനു പന്ത്രണ്ടു മാസങ്ങളാണല്ലോ ഉള്ളതു്. ഇവരാണു ആദിത്യന്മാർ. എങ്ങനെ എന്നാൽ—ഇവർ വീണ്ടും വീണ്ടും ചുററിത്തിരിഞ്ഞു്, പ്രാണികളുടെ ആയുസ്സുകളെയും കർമ്മഫലത്തേയും എടുത്തുകൊണ്ടു പോകുന്നു. അങ്ങനെ എടുത്തുകൊണ്ടു പോകുന്നതുകൊണ്ടാണു അവരെ ആദിത്യന്മാർ എന്നു പറയുന്നതു്" 5

ഉപ – "കതമ ഇന്ദ്രഃ? കതമഃ പ്രജാപതി" രിതി. "സ്തനയിത്നുരേവേന്ദ്രോ യജ്ഞഃ പ്രജാപതി"രിതി. "കതമ സ്തനയിത്നു"രിതി. "അശനി" രിതി "കതമോ യജ്ഞ" ഇതി. "പശവ"ഇതി. 6

| | | |
|---|---|---|
| ഇന്ദ്രഃ കതമഃ | = | "ഇന്ദ്രൻ ഏതു്? |
| പ്രജാപതിഃ കതമഃ | = | പ്രജാപതി ഏതു്?" |
| ഇതി | = | എന്നു ചോദ്യം. |
| ഇന്ദ്രഃ സ്തനയിത്നുഃ ഏവ | = | "ഇന്ദ്രൻ സ്തനയിത്നുതന്നെ. |
| പ്രജാപതിഃ യജ്ഞഃ | = | പ്രജാപതി യജ്ഞമാകുന്നു" |
| ഇതി | = | എന്നുത്തരം. |
| സ്തനയിത്നുഃ കതമഃ ഇതി | = | "സ്തനയിത്നു ഏതാണു?" എന്നു ചോദ്യം |
| അശനിഃ ഇതി | = | "അശനി" എന്നുത്തരം |
| യജ്ഞഃ കതമഃ ഇതി | = | "യജ്ഞമേതു്?" എന്നു ചോദ്യം |
| പശവഃ ഇതി | = | "പശുക്കൾ" എന്നുത്തരം. |

ഭാഷ്യം—"ഇന്ദ്രൻ ഏതു? പ്രജാപതി ഏതു?" എന്നുള്ള ചോദ്യത്തിനു്, "ഇന്ദ്രൻ സ്തനയിത്നു തന്നെ, പ്രജാപതി യജ്ഞമാകുന്നു" എന്നുത്തരം. "സ്തനയിത്നു ഏതു്" എന്നു പിന്നെയും ചോദ്യം. "അശനി" എന്നുത്തരം. അശനി എന്നു പറയുന്നതു വീര്യമാണു്; അതായതു ഏതാണോ പ്രാണികളെ ഹിംസിക്കുന്നതു്, ആ ബലം. ആ കർമ്മം ഇന്ദ്രന്റേതാ

ണല്ലോ. അതിനാല്‍ ഉപചാരമായി അതിനെ ഇന്ദ്രനെന്നു പറയുന്നു എന്നു ര്‍ത്ഥം. "യജ്ഞമേത്? " എന്നു ചോദ്യം. "പശുക്കള്‍." എന്നുത്തരം. പശുക്കള്‍ യജ്ഞസാധനങ്ങളാണല്ലോ. യജ്ഞം അരൂപവും പശുക്കളാകുന്ന സാധനങ്ങളെ ആശ്രയിച്ചിരിക്കുന്നതുമാകയാല്‍ പശുക്കള്‍ യജ്ഞമെന്നു പറയപ്പെടുന്നു. 6.

ഉപ—"കതമേ ഷഡിതി. "അഗ്നിശ്ച പൃഥിവീച വായുശ്ചാന്തരിക്ഷം ചാऽऽദിത്യശ്ച ദ്യൗശ്ചൈതേ ഷട്. ഏതേ ഹീദം സര്‍വം ഏതേ ഷട്" ഇതി. 7.

| | |
|---|---|
| ഷട് കതമേ ഇതി | = "ആറുദേവന്മാര്‍ഏത്?" എന്നു ചോദ്യം. |
| അഗ്നിഃ ച | = "അഗ്നിയും |
| പൃഥിവീ ച | = പൃഥിവിയും |
| വായുഃച | = വായുവും |
| അന്തരിക്ഷം ച | = അന്തരീക്ഷവും |
| ആദിത്യഃ ച | = ആദിത്യനും |
| ദ്യൗഃ ച | = ദ്യോവും |
| ഏതേ ഷട് | = ഇവരാണ് ആറ്. |
| ഇദം സര്‍വം | = ഈ ജഗത്തെല്ലാം |
| ഏതേ ഷട്ഹി | = ഇവരാറുമാണല്ലോ." |
| ഇതി | = എന്നുത്തരം. |

ഭാഷ്യം—"ആറു ഏതെല്ലാം?" എന്ന ചോദ്യത്തിനുത്തരമായി, വസുക്കളായി പറഞ്ഞവരില്‍ ചന്ദ്രനേയും നക്ഷത്രങ്ങളേയും ഒഴിച്ചു ബാക്കിയുള്ളവരെത്തന്നെ പറഞ്ഞിരിക്കുന്നു. മുപ്പത്തുമൂന്നു മുതലായി പറഞ്ഞതെല്ലാം ഈ ആറുതന്നെ. വസുക്കള്‍ മുതലായ വിസ്തരമെല്ലാം ഈ ആറില്‍ത്തന്നെ അടങ്ങുമെന്നര്‍ത്ഥം. 7

ഉപ—"കതമേ തേ ത്രയോ ദേവാ" ഇതി. "ഇമ ഏവ ത്രയോ ലോകാ ഏഷു ഹീമേ സര്‍വേ ദേവാ ഇതി. "കതമൗ തൗ ദ്വൗ ദേവാ" വിതി. "അന്നം ചൈവ പ്രാണശ്ചേ" തി. "കതമോऽധ്യര്‍ദ്ധ" ഇതി "യോऽയം പവത" ഇതി 8.

| | |
|---|---|
| തേ ത്രയഃ ദേവാഃ | = "ആ മൂന്നു ദേവന്മാര്‍ |
| കതമേ ഇതി | = ആരെല്ലാം?" എന്നു ചോദ്യം. |
| ഇമേത്രയഃ ലോകാഃ ഏവ | = "ഈ മൂന്നുലോകങ്ങള്‍തന്നെ. |
| ഏഷുഹി | = ഈ മൂന്നാലോകങ്ങളിലാണല്ലോ |
| "ഇമേ സര്‍വേ ദേവാഃ | = ഈ എല്ലാദേവന്മാരും." |
| ഇതി | = എന്നുത്തരം. |
| തൗ ദ്വൗ ദേവൗ | = "ആ രണ്ടു ദേവന്മാര്‍ |
| കതമൗ ഇതി | = ആരെല്ലാം?" എന്നു ചോദ്യം. |

| | | |
|---|---|---|
| അന്നം ച<br>പ്രാണഃ ച ഏവ ഇതി | = | "അന്നവും പ്രാണനും തന്നെ" എന്നുത്തരം. |
| അധ്യർദ്ധഃ കതമഃ ഇതി. | = | ഒന്നര ഏതു്? എന്നു ചോദ്യം. |
| യഃ അയം പവതേ സഃ | = | "ആരാണോ ഈ പവനം ചെയ്യുന്നതു്, അവൻ." |
| ഇതി. | = | ഇന്നുത്തരം. |

ഭാഷ്യം—"മൂന്നുദേവന്മാർ ആരെല്ലാം?" എന്നു ചോദ്യം അതിനു "ഈ മൂന്നുലോകങ്ങളുംതന്നെ." എന്നുത്തരം 'പൃഥിവിയേയും അഗ്നിയേയും ഒന്നാക്കിയതു ഒന്നാമത്തെ ദേവൻ, അന്തരിക്ഷത്തേയും വായുവിനേയും ഒന്നാക്കിയതു രണ്ടാമൻ. ദ്യോവിനേയും ആദിത്യനേയും ഏകീകരിച്ചതു മൂന്നാമൻ. അവർ തന്നെയാണു മൂന്നുദേവന്മാർ എന്നർത്ഥം. ഈ മൂന്നു ദേവന്മാരിൽ മറ്റെല്ലാദേവന്മാരും അടങ്ങിയിരിക്കുന്നതിനാൽ ഈ ദേവന്മാർതന്നെയാണു മൂന്നു്, എന്നു ചില നൈരുക്തന്മാരുടെ പക്ഷം. മററുള്ളവരുടെ പക്ഷത്തിൽ മൂന്നുലോകങ്ങളുംതന്നെയാണു മൂന്നുദേവന്മാർ എന്നുള്ള യഥാശ്രുതാർത്ഥംതന്നെ. "രണ്ടുദേവന്മാർ ആരെല്ലാം?" എന്നു പിന്നെയും ചോദ്യം. "അന്നവും പ്രാണനുമാണു രണ്ടുദേവന്മാർ" എന്നുത്തരം. ഇവരിൽ മുൻപറഞ്ഞ എല്ലാദേവന്മാരും അന്തർഭവിക്കുന്നു എന്നു സാരം. "ഒന്നര ഏതു്?" എന്നു വീണ്ടും ചോദ്യം. 'ഈ പവനം ചെയ്യുന്നവൻ, അതായതു വായു." എന്നുത്തരം. 8.

ഉപ - തദാഹുഃ "യദയമേക ഇവൈവ പവതേഽഥ കഥമധ്യർദ്ധ ഇതി. യദസ്മിന്നിദം സർവമധ്യാർധ്നോത്, തേനാധ്യർദ്ധഃ" "കതമ ഏകോദേവ" ഇതി. "പ്രാണ" ഇതി. സബ്രഹ്മ, ത്യദിത്യാചക്ഷതേ.

| | | |
|---|---|---|
| തത് | = | "ആ വിഷയത്തിൽ |
| ആഹുഃ | – | ചിലർ ചോദിക്കുന്നു— |
| യത് | = | "യാതൊരുകാരണത്താൽ |
| അയം | = | ഈ വായു |
| ഏകഃ ഇവ ഏവ | = | ഒന്നായിട്ടുതന്നെ |
| പവതേ | = | പവനംചെയ്യുന്നുവോ |
| തത് | = | അതിനാൽ |
| കഥം | = | എങ്ങനെയാണു് |
| അധ്യർദ്ധഃ | = | അധ്യർദ്ധമാകുന്നതു്?" |
| ഇതി | = | എന്നു്. |
| യത് | = | "യാതൊരുകാരണത്താൽ |
| അസ്മിൻ | = | ഈ വായുവിൽ |
| ഇദം സർവം | = | ഇതെല്ലാം |
| അധ്യാർധ്നോത് | = | അധിഷ്ഠിതമായിട്ടു ഋദ്ധിയെ പ്രാപിക്കുന്നുവോ, |
| തേന | = | അതിനാൽ |

അധ്യർദ്ധഃ = അധ്യർദ്ധൻ എന്നു പറയപ്പെടുന്നു."
ഇതി = എന്നുത്തരം"
ഏകഃ ദേവഃ = "ഒരു ദേവൻ
കതമഃ ഇതി. = ആരു്?" എന്നു ചോദ്യം.
പ്രാണഃ ഇതി. = "പ്രാണൻ "എന്നു ഉത്തരം.
സഃ ബ്രഹ്മ = "അതു ബ്രഹ്മമാകുന്നു.
ത്യത് ഇതി ആചക്ഷതേ = അതിനെ "ത്യത്" എന്നുംപറയുന്നു."

ഭാഷ്യം—ആ വിഷയത്തിൽ—വായുവിനെ അധ്യർദ്ധൻ എന്നുപറയുന്ന വിഷയത്തിൽ – ഇങ്ങനെ ഒരു ചോദ്യംചോദിക്കാറുണ്ടു്. —"ഈ വായു ഒന്നായിട്ടാണു പവനംചെയ്യുന്നതു=(ശുദ്ധീകരിച്ചുകൊണ്ടു വീശുന്നതു്). അതിനാൽ അധ്യർദ്ധൻ എന്നു പറയുന്നതു് എങ്ങനെ?" എന്നു്. അതിനു്, "ഈ ജഗത്തെല്ലാം ഈ വായുവിൽ അധിഷ്ഠിതമായിട്ടു് ഋദ്ധിയെ പ്രാപിക്കുന്നതുകൊണ്ടാണു ഈ വായുവിനെ അധ്യർദ്ധനെന്നു പറയുന്നതു്; അല്ലാതെ ഒന്നരഎന്ന അർത്ഥത്തിലല്ല" എന്നുത്തരം. "ഒരുദേവൻ ആരു?" എന്നു ചോദ്യം. "പ്രാണൻ" എന്നു് ഉത്തരം. "ആ പ്രാണൻ സർവ്വദേവാത്മകനായതുകൊണ്ടു ബ്രഹ്മമാകുന്നു. ബ്രഹ്മമെന്നതിനു മഹത്തെന്നർത്ഥം. ആ ബ്രഹ്മത്തെ; പരോക്ഷത്തെ പറയുന്ന "ത്യത്" എന്ന ശബ്ദംകൊണ്ടു പറയുന്നു. ഇതാണു ദേവന്മാരുടെ ഏകത്വവും നാനാത്വവും. അനന്തന്മാരായ ദേവന്മാരെല്ലാം നിവിത്തിൽ പറയുന്ന മൂവായിരത്തി മുന്നൂറാറു ദേവന്മാരിൽ അടങ്ങുന്നു. ആ മൂവായിരത്തി മുന്നൂറാറു മുതലായവർ മുപ്പത്തുമൂന്നു മുതലായി പിന്നെപ്പിന്നെപ്പറഞ്ഞ ദേവന്മാരിൽ അന്തർഭവിക്കുന്നു. ഇങ്ങനെ ഒടുവിൽ എല്ലാദേവന്മാരും പ്രാണനിൽ ഒന്നിൽതന്നെ അടങ്ങുന്നു. അനന്തസംഖ്യവരെയുള്ളതെല്ലാം പ്രാണൻെറതന്നെ വിസ്താരമാകുന്നു. ഇങ്ങനെ, ഏകവും അനന്തവും ഇടയ്ക്കുള്ളസംഖ്യയുള്ളതും എല്ലാം പ്രാണൻ തന്നെ. ഇങ്ങനെയിരിക്കുമ്പോൾ, ഒരു ദേവനതന്നെ, നാമത്തിലും രൂപത്തിലും കർമ്മത്തിലും ഗുണത്തിലും ശക്തിയിലും ഭേദം വരുന്നതു്, പ്രാണികൾക്കു ജ്ഞാനത്തിലും കർമ്മത്തിലുമുള്ള സ്വാമിത്വത്തിൻെറ ഭേദത്താലാകുന്നു. 9.

ഭാഷ്യം—ഇനി ഇപ്പോൾ, ആ പ്രാണനാകുന്ന ബ്രഹ്മത്തിനുതന്നെ എട്ടുവിധത്തിൽ ഭേദത്തെ ഉപദേശിക്കുന്നു —

ഉപ—"പൃഥിവ്യേവ യസ്യാ// യതനം, അഗ്നിർല്ലോകോ, മനോ ജ്യോതി, ര്യോവൈ തം പുരുഷം വിദ്യാത് സർവ്വസ്യാ// ത്മനഃ പരായണം, സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ." "വേദ വാ അഹം തം പുരുഷം സർവ്വസ്യാ// ത്മനഃ പരായണം യമാത്ഥ; യ ഏവായം ശാരീരഃ പുരുഷഃ സ ഏഷഃ; വദൈവ ശ കല്യ." "തസ്യ കാദേവതേ"തി. "അമൃത"മിതി ഹോവാച. 10.

യസ്യ = "ആർക്കു്,
ആയതനം = ആശ്രയം

| | |
|---|---|
| പൃഥിവീഹഏവ | = പൃഥിവിതന്നെ ആകുന്നുവോ, |
| ലോകഃ | = ലോകം = ലോകന(ദർശന)സാധനം |
| അഗ്നിഃ | = അഗ്നിയാകുന്നുവോ, |
| ജ്യോതിഃ | = ജ്യോതിസ്സ് =സങ്കല്പവികല്പാദികാര്യ്യം (ചെയ്യുന്നതിനുള്ളസാധനം) |
| മനഃ | = മനസ്സാകുന്നുവോ, |
| തംപുരുഷം | = ആ പുരുഷനെ |
| സർവസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരമായ അയന (ആശ്രയ)മായി |
| യഃ വൈ വിദ്യാത് | = ആരാണോ അറിയുന്നതു്, |
| സഃ വൈ | = അവൻ മാത്രമേ |
| യാജ്ഞവല്ക്യ | = അല്ലയോ യാജ്ഞവല്ക്യ, |
| വേദിതാ സ്യാത് | = അറിവുള്ളവനാകയുള്ളൂ.,, എന്നു ശാകല്യൻപറഞ്ഞു. |
| യം | = "ഏതുപുരുഷനെ |
| സർവസ്യ ആത്മനഃ പരായണം | = എല്ലാആത്മാവിനും പരായണമായി |
| ആത്ഥ | = നീ പറയുന്നുവോ, |
| തം പുരുഷം | = ആ പുരുഷനെ |
| അഹം വേദ വൈ | = എനിക്ക അറിയാമല്ലോ. |
| അയം ശാരിരഃ പുരുഷഃ | = ഈ ശരീരത്തിലുള്ള പുരുഷൻ |
| യഃ ഏവ | = ആരോ |
| സഃ ഏവ | = അവൻതന്നെയാണു് |
| ഏഷഃ | = ഇവൻ. |
| ശാകല്യ | = അല്ലയോ ശാകല്യ, |
| വദഏവ | = ഇനിയും ചോദിച്ചുകൊള്ളുക." എന്നുയാജ്ഞവല്ക്യൻ മറുപടിപറഞ്ഞു. |
| തസ്യ | = "അവനു് = ആ ശാരിരനായപുരുഷനു് |
| ദേവതാ കാ | = ദേവത ഏതു്?" |
| ഇതി | = എന്നു ശാകല്യന്റെ ചോദ്യം. |
| അമൃതം ഇതി | = "അമൃതം" എന്നു് |
| ഉവാച ഹ | = യാജ്ഞവല്ക്യൻ ഉത്തരംപറഞ്ഞു. |

ഭാഷ്യം—"പൃഥിവിയാകുന്ന ശരീരത്തോടുകൂടിയവനും അഗ്നിയെക്കൊണ്ടു ദർശിക്കുന്നവനും മനസ്സുകൊണ്ടു സങ്കല്പിക്കുന്നവനും താൻ പൃഥിവിയാണെന്നു അഭിമാനിക്കുന്നവനുമായ പുരുഷനെ, ആധ്യാത്മികമായ കാര്യ്യകരണങ്ങളെല്ലാതമാകുന്ന ആത്മാവിനെല്ലാം പരമായ ആശ്രയമായി ആർ അറിയുന്നുവോ—എന്നുവച്ചാൽ, മാതാവിൽനിന്നുണ്ടാകുന്നതും ക്ഷേത്രത്തി(വയലി)ന്റെ സ്ഥാനത്തുള്ളതുമായ ത്വക്ക്, മാംസം, രക്തം ഇവയുടെ രൂപത്തിൽ, പിതാവിൽനിന്നുണ്ടാകുന്നതും ബീജത്തി (വിത്തി)ന്റെ സ്ഥാനം വഹിക്കുന്നതുമായ അസ്ഥി, മജ്ജ, ശുക്ലം ഇവയുടെ രൂപത്തിലുള്ള കാര്യ്യത്തിനും കരണമായ ലിംഗത്തിനും പരമായ ആശ്രയമായി ആർ അറിയുന്നുവോ—അവൻ മാത്രമേ പണ്ഡിതനാകയുള്ളൂ. യാജ്ഞവല്ക്യ, നീ ആ പു

൭൪൩

രുഷനെ അങ്ങനെ അറിയാതെയാണ് തന്നെത്താൻ പണ്ഡിതനെന്നു അഭിമാനിക്കുന്നത്." എന്നു ശാകല്യൻ പറഞ്ഞു. അതിനു യാജ്ഞവല്ക്യൻ മറുപടിപറഞ്ഞു:— "അതു അറിഞ്ഞാൽ പണ്ഡിതനാവുമെങ്കിൽ, എല്ലാ ആത്മാവിന്നും പരായണമെന്നു നീ പറയുന്ന ആ പുരുഷനെ ഞാൻ അറിയുന്നുണ്ട്." ഇവിടെ, "ആ പുരുഷനെ നിനക്കറിയാമെങ്കിൽ, പറയുക, അതിനുള്ള വിശേഷണമെന്തെന്ന്." എന്നു ശാകല്യൻ ചോദിച്ചതായി കണ്ടുകൊള്ളണം. അതിനുത്തരമാണു താഴെപ്പറയുന്നത് —"ശരീരത്തിലുള്ള മാതൃജമായ കോശത്രയത്തിന്റെ രൂപത്തിലുള്ള പുരുഷൻ ഏതോ, അവൻ തന്നെയാണ് ഇവൻ. എന്നാൽ അതിനു വേറെവിശേഷണം പറയാനുണ്ട് അതു ചോദിച്ചുകൊള്ളുക." ഇങ്ങനെ ക്ഷോഭിപ്പിക്കപ്പെട്ട ശാകല്യൻ, തോട്ടികൊണ്ടുള്ള പ്രഹരമേററ ആനയെപ്പോലെ, അമർഷവശഗനായിട്ടു ചോദിച്ചു —"ആ ശാരീരനായ ദേവന്റെ ദേവത ഏതാണ്?" ഏതു് ഏതിൽ നിന്നുണ്ടാകുന്നുവോ അതു് അതിന്റെ ദേവതയാകുന്നുഎന്നാണ് ഈ പ്രകരണത്തിൽ വിവക്ഷിച്ചിട്ടുള്ളതു്. "അമൃതമാണ് ആ ദേവന്റെ ദേവത" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. മാതൃജമായ രക്തത്തിന്റെ നിഷ്പത്തിയ്ക്കു ഹേതുവായ അന്നരസത്തെയാണു ഇവിടെ അമൃതമെന്നു പറഞ്ഞിരിക്കുന്നതു്. ആ അന്നരസത്തിൽനിന്നാണ് സ്ത്രീയിൽരക്തമുണ്ടാകുന്നതു്. അതിൽനിന്നാണ്, ത്വങ്മാംസരുധിരരൂപവും അസ്ഥിമജ്ജാശുക്രരൂപമായ ബീജത്തിനു ആശ്രയഭൂതവുമായിട്ടുള്ള അതിന്റെ കാര്യം ഉണ്ടാകുന്നതു്. ഇനി പറയുന്ന ഏഴുപര്യായങ്ങളുടെയും വ്യാഖ്യാനം ഇതുപോലെതന്നെ കണ്ടുകൊള്ളണം. 10

ഉപ—"കാമ ഏവ യസ്യാ//യതനം, ഹൃദയം ലോകോ, മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ// ത്മനഃ പരായണം, സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ." "വേദവാ അഹം തം പുരുഷം സർവസ്യാ//ത്മനഃ പരായണം യമാത്ഥ; യ ഏവായം കാമമയഃ പുരുഷഃ, സ ഏഷഃ വദൈവ ശാകല്യ." "തസ്യ കാ ദേവതേ"തി. "സ്ത്രിയ" ഇതി ഹോവാച- 11

| | |
|---|---|
| യസ്യ | = "ആർക്ക്" |
| കാമഃ ഏവ | = കാമം തന്നെ |
| ആയതനം | = ആയതന (ആശ്രയ) മാകുന്നുവോ |
| ഹൃദയം ലോകഃ | = ഹൃദയം ലോകമാകുന്നുവോ |
| മനഃ ജ്യോതിഃ | = മനസ്സു ജ്യോതിസ്സാകുന്നുവോ |
| തം പുരുഷം | = ആ പുരുഷനെ |
| സർവസ്യ ആത്മനഃ പരായണം | = എല്ലാ ആത്മാവിന്നും പരമായ ആശ്രയമായി |
| യഃ വിദ്യാത് | = ആരു് അറിയുന്നുവോ |
| സഃ വൈ | = അവൻ മാത്രമേ |
| യാജ്ഞവല്ക്യ | = യാജ്ഞവല്ക്യാ, |
| വേദിതാ സ്യാത് | = അറിവുള്ളവൻ ആകയുള്ളൂ" എന്നു ശാകല്യൻ പറഞ്ഞു |

യം = "ആരെ
സർവസ്യആത്മനഃ പരായണം = എല്ലാ ആത്മാവിനും പരായണമായി
ആത്ഥ = നീ പറയുന്നുവോ,
തം പുരുഷം = ആ പുരുഷനെ
അഹം വേദ വൈ = ഞാൻ അറിയുന്നുണ്ടല്ലോ.
അയം കാമമയഃ പുരുഷഃ = ഈ കാമമയനായ പുരുഷൻ
യഃ ഏവ = ആരോ,
സഃ ഏഷഃ = അവൻ ആണു് ഇവൻ.
ശാകല്യ, വദ ഏവ = ശാകല്യ, ഇനിയും ചോദിച്ചുകൊള്ളുക" എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു.
തസ്യ = "ആ കാമമയനായ പുരുഷനു്
ദേവതാ കാ = ദേവത ഏതു്?"
ഇതി = എന്നു ശാകല്യൻ ചോദിച്ചു.
സ്ത്രിയഃ ഇതിഉവാചഹ = "സ്ത്രീകൾ" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.

ഭാഷ്യം —കാമം എന്നതു സ്ത്രീസംസർഗ്ഗത്തിനുള്ള അഭിലാഷമാണു്. കാമമാണു് ഈ പുരുഷന്റെ ശരീരമെന്നത്ഥം. ഹൃദയം ലോകമാകുന്നു എന്നതിനു ഹൃദയംകൊണ്ടു്, അതായതു ബുദ്ധികൊണ്ടു കാണുന്നു എന്നത്ഥം. ഈ പുരുഷൻ അദ്ധ്യാത്മമായും കാമമയൻ തന്നെ. ആ പുരുഷനു് ദേവത ഏതെന്ന ചോദ്യത്തിനു "സ്ത്രീകൾ" എന്നുത്തരം. സ്ത്രീയിൽനിന്നാണല്ലൊ കാമത്തിനു ദീപ്തിയുണ്ടാകുന്നതു്. 11

ഉപ—"രൂപാണ്യേവ യസ്യാ ഽഽയതനം, ചക്ഷുർലോകോ, മനോ ജ്യോതി,ര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ ഽഽത്മനഃ പരായണം സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ." "വേദ വാ അഹം തം പുരുഷം സർവസ്യാ ഽഽത്മനഃ പരായണം യമാത്ഥ, യ ഏവാസാവാദിത്യേ പുരുഷഃ സ ഏഷഃ. വദൈവ ശാകല്യ" "തസ്യ കാ ദേവതേ" തി. "സത്യ" മിതിഹോവാച. 12.

യസ്യ = ആക്കു്
രൂപാണി ഏവ = ശുക്ലകൃഷ്ണാദി രൂപങ്ങൾതന്നെ
ആയതനം = ആശ്രയമാകുന്നുവോ,
ചക്ഷുഃ ലോകഃ = ചക്ഷുസ്സ ലോകമാകുന്നുവോ,
മനഃ ജ്യോതിഃ = മനസ്സ ജ്യോതിസ്സാകുന്നുവോ
തം പുരുഷം = ആ പുരുഷനെ
സർവസ്യ ആത്മനഃ പരായണം = എല്ലാ ആത്മാവിനും പരായണമായി
യഃ വിദ്യാത് = ആർ അറിയുന്നുവോ,
സഃ വൈ = അവൻ മാത്രമേ
യാജ്ഞവല്ക്യ = അല്ലയോ യാജ്ഞവല്ക്യ,
വേദിതാസ്യാത് = അറിയുന്നവനാകയുള്ളു" എന്നു ശാകല്യൻ പറഞ്ഞു.

| | |
|---|---|
| യം | = "ഏതു പുരുഷനെ |
| സർവസ്യ ആത്മനഃ പരായണം | = എല്ലാ ആത്മാവിനും പരായണമായി |
| ആത്ഥ | = നീ പറയുന്നുവോ, |
| തം പുരുഷം | = ആ പുരുഷനെ |
| അഹം വേദ വൈ | = ഞാൻ അറിയുന്നുണ്ടു്. |
| അസൗ ആദിത്യേ പുരുഷഃ | = ആ, ആദിത്യനിലുള്ള പുരുഷൻ |
| യഃ ഏവ | = ആരോ |
| സഃ ഏഷഃ | = അവനാണു് ഇവൻ. |
| ശാകല്യ വദ ഏവ | = ശാകല്യ, ഇനിയും ചോദിക്കുകയേവേണ്ടൂ" എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. |
| തസ്യ കാദേവതാ ഇതി | = "ആദേവന്റെ ദേവതഏതാണു്?" എന്നു ശാകല്യൻ ചോദിച്ചു. |
| സത്യം ഇതി ഉവാച ഹ | = "സത്യമാകുന്നു" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. |

ഭാഷ്യം രൂപങ്ങൾ=വെളുപ്പു കറുപ്പു മുതലായവ. ആദിത്യനിലുള്ള പുരുഷൻ, തങ്ങളെ പ്രകാശിപ്പിക്കുന്നതിനായി, എല്ലാ രൂപങ്ങളാലും ആരംഭിക്കപ്പെട്ടിട്ടുള്ളവനാണു്. ആ ദേവന്റെ ദേവത ഏതെന്നുള്ള ചോദ്യത്തിനു സത്യമെന്നുത്തരം പറഞ്ഞിരിക്കുന്നു. അതിൽ സത്യമെന്നു പറഞ്ഞതു ചക്ഷുസ്സാണു്. അധ്യാത്മമായ ചക്ഷുസ്സിൽ നിന്നാണല്ലൊ അധിദൈവതമായ ആദിത്യന്റെ നിഷ്പത്തി. 12

ഉപ—"ആകാശ ഏവ യസ്യാ∫∫യതനം, ശ്രോത്രം ലോകഃ, മനോജ്യോതിര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ∫∫ത്മനഃ പരായണം, സ വൈ വേദിതാസ്യാദ്യാജ്ഞവല്ക്യ" "വേദ വാ അഹം തം പുരുഷം സർവസ്യാ∫∫ത്മനഃ പരായണം യമാത്ഥ; യ ഏവായം ശ്രൗത്രഃ പ്രാതിശ്രുത്കഃപുരുഷഃ സ ഏഷഃ. വദൈവ ശാകല്യ." "തസ്യ കാ ദേവതേ"തി. "ദിശ" ഇതി ഹോവാച 13.

| | |
|---|---|
| യസ്യ | = ഏതുപുരുഷനു്, |
| ആകാശഃ ഏവ ആയതനം | = "ആകാശംതന്നെ ആയതനമാകുന്നുവോ, |
| ശ്രോത്രം ലോകഃ | = ശ്രോത്രം ലോകമാകുന്നുവോ, |
| മനഃ ജ്യോതിഃ | = മനസ്സു ജ്യോതിസ്സാകുന്നുവോ, |
| തം പുരുഷം | = ആ പുരുഷനെ |
| സർവസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരായണമായി |
| യഃ വൈ വിദ്യാത് | = ആരാണോ അറിയുന്നതു |
| സഃ വൈ | = അവൻ മാത്രമേ, |
| യാജ്ഞവല്ക്യ | = യാജ്ഞവല്ക്യാ! |
| വേദിതാ സ്യാത് | = അറിയുന്നവൻആകയുള്ളൂ." എന്നു ശാകല്യൻ പറഞ്ഞു. |

| | |
|---|---|
| യം | = "ആരെ |
| സർവ്വസ്യ ആത്മനഃ പരായണം | = എല്ലാ ആത്മാവിനും പരായണമായി |
| ആത്ഥ | = നീ പറയുന്നുവോ, |
| തം പുരുഷം | = ആ പുരുഷനെ |
| അഹം വേദ വൈ | = ഞാൻ അറിയുന്നു. |
| ശ്രൌത്രഃ | = ശ്രോത്രത്തിലുള്ളവനും |
| പ്രാതിശ്രുത്കഃ | = പ്രതിശ്രവണവേളയിൽ വിശേഷിച്ചു ഭാനം ചെയ്യുന്നവനുമായ |
| അയം പുരുഷഃ | = ഈ പുരുഷൻ |
| യഃ ഏവ | = ആരോ, |
| സഃ ഏഷഃ | = അവനാണു് ഇവൻ. |
| ശാകല്യ | = ശാകല്യാ, |
| വദ ഏവ | = ചോദിച്ചുകൊള്ളുകയേവേണ്ടു." എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. |
| തസ്യ കാ ദേവതാ ഇതി | = "അവന്റെ ദേവത ഏതു്?" എന്നു ശാകല്യൻ ചോദിച്ചു. |
| ദിശഃ ഇതി | = "ദിക്കുകൾ" എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. |

ഭാഷ്യം — ശ്രോത്രത്തിലുള്ളവൻ ശ്രൌത്രൻ. അതിലും, പ്രതിശ്രവണാവസരത്തിൽ വിശേഷിച്ചു ഭാനം ചെയ്യുന്നതുകൊണ്ടു പ്രാതിശ്രുത്കൻ എന്നു പറയപ്പെടുന്നു. അവന്റെ ദേവത ഏതെന്നു പിന്നെയും ചോദിച്ചതിനു 'ദിക്കുകൾ' എന്നു ഉത്തരം. ആദ്ധ്യാത്മികനായ ഈ പുരുഷൻ ദിക്കുകളിൽനിന്നാണല്ലോ ഉണ്ടാകുന്നതു്. 13

ഉപ — "തമ ഏവ യസ്യാ/യതനം, ഹൃദയം ലോകോ, മനോ ജ്യോതി, ര്യോ വൈ തം പുരുഷം വിദ്യാത് സർവ്വസ്യാ/ത്മനഃ പരായണം, സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ.,, "വേദ വാ അഹം, തം പുരുഷം, സർവ്വസ്യാ/ത്മനഃ പരായണം യമാത്ഥ; യ ഏവായം ഛായാമയഃ പുരുഷഃ സ ഏഷഃ. വദൈവ ശാകല്യ." "തസ്യ കാ ദേവതേ"തി. "മൃത്യു"രിതി ഹോവാച.

| | |
|---|---|
| യസ്യ | = "ഏതു പുരുഷനു, |
| തമഃ ഏവ ആയതനം | = തമസ്സുതന്നെ ആയതനമാകുന്നുവോ, |
| ഹൃദയം ലോകഃ | = ഹൃദയം ലോകമാകുന്നുവോ, |
| മനഃ ജ്യോതിഃ | = മനസ്സു ജ്യോതിസ്സാകുന്നുവോ, |
| തം പുരുഷം | = ആ പുരുഷനെ |
| സർവ്വസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരായണമെന്നു് |
| യഃ വൈ വിദ്യാത് | = ആരാണോ അറിയുന്നതു, |
| സഃ വൈ | = അവൻ മാത്രമേ, |

| | | |
|---|---|---|
| യാജ്ഞവല്ക്യ | = | യാജ്ഞവല്ക്യാ, |
| വേദിതാ സ്യാത് | = | അറിയുന്നവനാകയുള്ളൂ" എന്നു ശാകല്യൻ പറഞ്ഞു. |
| യം | = | "ആരെ |
| സർവസ്യ ആത്മനഃ പരായണം. | = | എല്ലാ ആത്മാവിനും പരമായ ആശ്രയമായി |
| ആത്ഥ | = | നീ പറയുന്നുവോ. |
| തം പുരുഷം | = | ആ പുരുഷനെ |
| അഹം വേദ വൈ | = | ഞാൻ അറിയുന്നു. |
| അയം ഛായാമയഃ പുരുഷഃ | = | ഈ ഛായാമയനായ പുരുഷൻ |
| യഃ ഏവ | = | ആരാണോ |
| സഃ ഏഷഃ | = | അവൻതന്നെയാണ് ഇവൻ. |
| ശാകല്യ വദ ഏവ | = | ശാകല്യ ഇനിയും ചോദിച്ചുകൊള്ളുകയേ വേണ്ടൂ" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| തസ്യ ദേവതാ കാ | = | "അവന്റെ ദേവത ഏത്" |
| ഇതി | = | എന്നു ശാകല്യൻ ചോദിച്ചു. |
| മൃത്യുഃ ഇതി ഉവാച ഹ | = | "മൃത്യു" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. |

ഭാഷ്യം: – തമസ്സ് എന്നു ഇവിടെ പറഞ്ഞതു് രാത്രിയിലും മററം ഉള്ള അന്ധകാരത്തെയാണ്. ഛായാമയൻ എന്നതിനു അധ്യാത്മമായി, അജ്ഞാനമയൻ എന്നർത്ഥം. അവന്റെ ദേവത ഏതെന്നു ചോദ്യം. മൃത്യു എന്നു ഉത്തരം അ അജ്ഞാനമയനായ പുരുഷന്റെ നിഷ്പത്തിയ്ക്കു കാരണം മൃത്യുവാകുന്നു. എന്തെന്നാൽ "മൃത്യുനൈവേദമാവൃതമാസീത്" എന്നു ശ്രുതിയുണ്ടു. ആ മൃത്യു ആധ്യാത്മികനായ, അജ്ഞാനമയനായ പുരുഷന്റെ ഉൽപത്തിയ്ക്കു കാരണവുമാണ്. അവിവേകികൾ നല്ലതോ ചീത്തയോ ചെയ്തു സ്വർഗ്ഗത്തെയോ നരകത്തെയോ പ്രാപിക്കുന്നതു് ഈശ്വരപ്രേരണകൊണ്ടാണെന്നാണല്ലോ പറയാറുള്ളതു്. 14

ഉപ: —"രൂപാണ്യേവ യസ്യാ ഽയതനം, ചക്ഷുർലോകോ, മനോജ്യോതി, ര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ ഽത്മനഃ പരായണം, സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ." വേദ വാ അഹം തം പുരുഷം സർവസ്യാ ഽത്മനഃ പരായണം യമാത്ഥ; യ ഏവായമാദർശേ പുരുഷഃ, സ ഏഷഃ. വദൈവ ശാകല്യ." "തസ്യ കാ ദേവതേ"തി "അസു"രിതി ഹോവാച 15

| | | |
|---|---|---|
| യസ്യ | = | "ഏതു പുരുഷന്റെ |
| രൂപാണി ഏവ | = | രൂപങ്ങൾ തന്നെ |
| ആയതനം | = | ആശ്രയമാകുന്നുവോ, |
| ചക്ഷുഃ ലോകഃ | = | ചക്ഷുസ്സു ലോകമാകുന്നുവോ, |
| മനഃ ജ്യോതിഃ | = | മനസ്സു ജ്യോതിസ്സാകുന്നുവോ, |
| തം പുരുഷം | = | ആ പുരുഷനെ |

| | |
|---|---|
| സർവ്വസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരമായ ആശ്രയമായി |
| യഃ വൈ വിദ്യാത് | = ആരാണോ അറിയുന്നതു്, |
| സഃ വൈ | = അവൻ മാത്രമേ, |
| യാജ്ഞവല്ക്യ, | = യാജ്ഞവല്ക്യ, |
| വേദിതാ സ്യാത് | = അറിയുന്നവനാകയുള്ളു." എന്നു ശാകല്യൻ പറഞ്ഞു. |
| യം | = "ആരെയാണോ |
| സർവ്വസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരമായ ആശ്രയമായി |
| ആത്ഥ | = നീ പറയുന്നതു്, |
| തം പുരുഷം | = ആ പുരുഷനെ |
| അഹം വേദ വൈ | = ഞാൻ അറിയുന്നു. |
| ആദർശേ അയം പുരുഷഃ | = ആദർശത്തി(കണ്ണാടിയി)ൽ ഉള്ള ഈ പുരുഷൻ |
| യഃ ഏവ | = ഏതോ, |
| സഃ ഏഷഃ | = അവൻതന്നെയാണ് ഇവൻ. |
| ശാകല്യ, വദ ഏവ | = ശാകല്യ, ഇനിയും ചോദിച്ചുകൊള്ളുക." എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| തസ്യ ദേവതാ കാ | = "ആ പുരുഷന്റെ ദേവത ഏതു്?" |
| ഇതി | = എന്നു ശാകല്യൻ ചോദിച്ചു. |
| അസുഃ, ഇതി ഉവാച ഹ | = "അസു" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. |

ഭാഷ്യം—മുമ്പു സാധാരണങ്ങളായ രൂപങ്ങളെയാണു പറഞ്ഞതു്. എന്നാൽ ഇവിടെ പ്രകാശങ്ങളായ വിശിഷ്ടരൂപങ്ങളെ പറഞ്ഞിരിക്കുന്നു. രൂപം ആയതനമായിട്ടുള്ള ദേവനു വിശേഷിച്ചുള്ള ആയതനമാണു്, പ്രതിബിംബത്തിനു് ആധാരമായ കണ്ണാടി മുതലായതു്. ആ പ്രതിബിംബമെന്നു പറയുന്ന ദേവന്റെ ഉൽപത്തി അസുവിൽനിന്നു്, അതായതു പ്രാണനിൽ നിന്നാകുന്നു. 15

ഉപ—"ആപ ഏവ യസ്യാ ഽ ഽയതനം, ഹൃദയം ലോകോ, മനോ ജ്യോതി,ര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ ഽ ഽത്മനഃ പരായണം സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ" "വേദ വാ അഹം തം പുരുഷം, സർവസ്യാ ഽ ഽത്മനഃ പരായണം യമാത്ഥ. യ ഏവായമപ്സു പുരുഷഃ സ ഏഷഃ വദൈവ ശാകല്യ" "തസ്യ കാ ദേവതേ"തി. "വരുണ" ഇതി ഹോവാച. 16

| | |
|---|---|
| യസ്യ | = "ഏതു പുരുഷനു് |
| ആപഃ ഏവ | = അപ്പുകൾതന്നെ |
| ആയതനം | = ആയതനമാകുന്നുവോ, |
| ഹൃദയം ലോകഃ | = ഹൃദയം ലോകമാകുന്നുവോ, |
| മനഃ ജ്യോതിഃ | = മനസ്സു ജ്യോതിസ്സാകുന്നുവോ, |

| | |
|---|---|
| തം പുരുഷം | = ആ പുരുഷനെ |
| സർവസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരായണമെന്ന് |
| യഃ വൈ വിദ്യാത് | = ആരു് അറിയുന്നുവോ |
| സഃ വൈ | = അവൻ മാത്രമേ |
| യാജ്ഞവല്ക്യ | = യാജ്ഞവല്ക്യ, |
| വേദിതാസ്യാത് | = അറിയുന്നവനാകയുള്ളൂ" എന്നു ശാകല്യൻ പറഞ്ഞു. |
| യം | = "ഏതുപുരുഷനെയാണോ |
| സർവസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരമായ ആശ്രയമായി |
| ആത്ഥ | = നീ പറയുന്നതു, |
| തം പുരുഷം | = ആ പുരുഷനെ |
| അഹം വേദ വൈ | = ഞാൻ അറിയുന്നു. |
| അപ്സു | = അപ്പുകളിൽ (വാപീകൂപതടാകാദികളിൽ), ഉള്ള |
| അയം പുരുഷഃ | = ഈ പുരുഷൻ |
| യഃ | = ആരോ |
| സഃ ഏഷഃ | = അവനാണു് ഇവൻ. |
| ശാകല്യ | = ശാകല്യ, |
| വദ ഏവ | = ഇനിയും ചോദിച്ചുകൊള്ളുകയേ വേണ്ടൂ" |
| തസ്യ ദേവതാ കാ | = "അവന്റെ ദേവത ഏതു?" |
| ഇതി | = എന്നു ശാകല്യൻ ചോദിച്ചു. |
| വരുണഃ ഇതി | = "വരുണൻ" എന്നു് |
| ഉവാച ഹ | = യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. |

ഭാഷ്യം—ആ പുരുഷനു സാധാരണങ്ങളായ എല്ലാ അപ്പുകളും ആയതനമാണു്. എന്നാൽ, വാപീകൂപതടാകാദികളിലുള്ള അപ്പുകളിൽ അവൻ വിശേഷിച്ചു സ്ഥിതിചെയ്യുന്നു. അവനു ദേവത വരുണനാകുന്നു. വാപി, കൂപം, മുതലായ രൂപത്തിലുള്ള അപ്പുകൾ, പാനം ചെയ്യപ്പെടുമ്പോൾ ശരീരത്തിൽ മൂത്രാദികളുടെ സങ്ഘാതത്തെ ഉണ്ടാക്കുന്നു. ആ അപ്പുകൾ വരുണനിൽനിന്നുണ്ടാകുന്നു. വരുണൻ എന്നു പറയുന്നതു രശ്മികൾ വഴി ഭൂമിയിൽ വീഴുന്ന അപ്പുകൾ തന്നെയാണു്. വരുണാത്മികകളായ ആ അപ്പുകൾ തന്നെയാണു്, പാനം ചെയ്യപ്പെടുന്ന വാപ്യാദികളിലെ അപ്പുകൾക്കു ഉൽപത്തികാരണം. അതിനാൽ, വരുണൻ വാപ്യാദികളിൽ സ്ഥിതിചെയ്യുന്ന പുരുഷനു കാരണമെന്നു പറഞ്ഞിരിക്കുന്നു. 16

ഉപ—"രേത ഏവ യസ്യാ/യതനം, ഹൃദയം ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ/ത്മനഃ പരായണം സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ" "വേദ വാ അഹം തം പുരുഷം സർവസ്യാ/ത്മനഃ പരായണം യമാത്ഥ. യ ഏവായം പുത്രമയഃ പുരുഷഃ സ ഏഷഃ. വദൈവ ശാകല്യ" "തസ്യ കാ ദേവതേ"തി. "പ്രജാപതി" രിതി ഹോവാച. 17

| | |
|---|---|
| യസ്യ | = "ഏതു പുരുഷന്നു്, |
| രേതഃ ഏവ | = രേതസ്സുതന്നെ |
| ആയതനം | = ആയതനമാകുന്നുവോ, |
| ഹൃദയം ലോകഃ | = ഹൃദയം ലോകമാകുന്നുവോ, |
| മനഃ ജ്യോതിഃ | = മനസ്സു ജ്യോതിസ്സാകുന്നുവോ, |
| തം പുരുഷഃ | = ആ പുരുഷനെ |
| സർവ്വസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരമായ അയനമായി |
| യഃ വൈ വിദ്യാത് | = ആരാണോ അറിയുന്നതു്, |
| സഃവൈ | = അവൻ മാത്രമേ, |
| യാജ്ഞവല്ക്യ | = യാജ്ഞവല്ക്യാ, |
| വേദിതാസ്യാത് | = അറിവുള്ളവനാകയുള്ളൂ" എന്നു ശാകല്യൻ പറഞ്ഞു. |
| യം | = "ഏതു പുരുഷനെ |
| സർവ്വസ്യ ആത്മനഃ | = എല്ലാ ആത്മാവിനും |
| പരായണം | = പരായണമായി |
| ആത്ഥ | = നീ പറയുന്നുവോ, |
| തം പുരുഷം | = ആ പുരുഷനെ |
| അഹം വേദ വൈ | = എനിക്കു അറിയാം. |
| പുത്രമയഃ | = പുത്രരൂപത്തിലുള്ള |
| അയം പുരുഷഃ | = ഈ പുരുഷൻ |
| യഃ ഏവ | = ആരോ |
| സഃ ഏവ ഏഷഃ | = അവൻതന്നെയാണു് ഇവൻ. |
| ശാകല്യ വദ ഏവ | – ശാകല്യ ഇനിയും ചോദിച്ചുകൊള്ളുക തന്നെ" എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. |
| തസ്യ ദേവതാ കാ? | = "ആ പുരുഷന്നു ദേവത ഏതു്?" |
| ഇതി | = എന്നു ശാകല്യൻ ചോദിച്ചു. |
| പ്രജാപതിഃ ഇതി | = "പ്രജാപതി" എന്നു് |
| ഉവാച ഹ | = യാജ്ഞവല്ക്യൻ മറുപടിപറഞ്ഞു. |

ഭാഷ്യം—രേതസ്സു ആയതനമായിട്ടുള്ള പുരുഷന്റെ വിശേഷായതനം പുത്രമയനാകുന്നു. പുത്രമയൻ എന്നു വച്ചാൽ, പിതാവിൽനിന്നുണ്ടായ അസ്ഥി, മജ്ജ, ശുക്രം ഇവതന്നെ. ആ പുരുഷന്റെ ദേവത ഏതെന്നുള്ള ചോദ്യത്തിനു പ്രജാപതി എന്നുത്തരം. പ്രജാപതി എന്നു പറയുന്നതു പിതാവു തന്നെ. പിതാവിൽനിന്നാണല്ലോ പുത്രന്റെ ഉൽപത്തി. 18

ഭാഷ്യം—ലോകം (സാമാന്യാകാരം,) പുരുഷൻ (വിശേഷാകാരം,) ദേവൻ (അവയുടെ കാരണം) ഇങ്ങനെ അവനെ വിഭജിച്ചു സ്ഥിതിചെയ്യുന്ന ഓരോരോ ദേവനെ പറഞ്ഞുവല്ലോ- അതെല്ലാം സൂത്രാത്മാവായ പ്രാണൻ തന്നെ- എന്തെന്നാൽ, മുൻപറഞ്ഞതെല്ലാം പ്രാണന്റെ ഭേദങ്ങൾതന്നെ

ഹവ്യ

യാണ്. ആ പ്രാണനെ ഉപാസനയ്ക്കുവേണ്ടി എട്ടുവിധത്തിൽ വ്യപദേശിച്ചു. ഇനി ഇപ്പോൾ ദിക്കുകളുടെ വിഭാഗമനുസരിച്ചു സർവ്വജഗത്തിനെയും അഞ്ചായി വിഭജിച്ച് ആത്മാവിൽ ഉപസംഹരിക്കുന്നതിനായി പറയുന്നു—

ഉപ—"ശാകല്യേ"തിഹോവാച യാജ്ഞവൽക്യ "സ്ത്വാംസ്വിദിമേ ബ്രാഹ്മണാ അങ്ഗാരാവക്ഷയണമക്രതാ 3" ഇതി. 18

| | |
|---|---|
| ശാകല്യ ഇതി | = "ശാകല്യാ!" എന്നുവിളിച്ച്, |
| യാജ്ഞവല്ക്യഃ ഉവാചഹ | = യാജ്ഞവല്ക്യൻ പറഞ്ഞു:— |
| ഇമേ ബ്രാഹ്മണാഃ | = "ഈ ബ്രാഹ്മണർ |
| ത്വാം | = നിന്നെ |
| അങ്ഗാരാവക്ഷയണം | = കനൽകോരിയാക്കി (കനൽ എടുക്കുന്ന കൊടിൽ മുതലായതു്) |
| അക്രതസ്വിത് | = ചെയ്തുവോ?" |
| ഇതി | = എന്ന്. |

ഭാഷ്യം—മിണ്ടാതെയായ ശാകല്യനെ പേ പിടിപ്പിച്ചുകൊണ്ട്, "ശാകല്യാ!" എന്നു സംബോധനചെയ്തു യാജ്ഞവല്ക്യൻ പറഞ്ഞു.— "ഈ ബ്രാഹ്മണർ നിന്നെ ഒരുകനൽകോരിയാക്കിയോഃ?3" ഇങ്ങനെ പ്ലുതസ്വരത്തിൽ ചോദിച്ച യാജ്ഞവല്ക്യന്റെ അഭിപ്രായം, അങ്ങനെ കനൽകോരിയാക്കി എന്നും എന്നാൽ കനലിന്റെ സ്ഥാനം വഹിക്കുന്ന തന്നാൽ ദഹിപ്പിക്കപ്പെടുന്ന അവനവനെ ശാകല്യൻ അറിയുന്നില്ലെന്നുമാണ്. 18

ഉപ—"യാജ്ഞവല്ക്യേ"തി ഹോവാചശാകല്യോ—"യദിദം കുരുപഞ്ചാലാനാം ബ്രാഹ്മണാനത്യവാദീഃ കിം ബ്രഹ്മ വിദ്വാ"നിതി. "ദിശോ വേദ സദേവാഃ സപ്രതിഷ്ഠാ" ഇതി. "[1] യദ്ദിശോവേത്ഥസദേവാഃ സപ്രതിഷ്ഠാഃ 19

| | |
|---|---|
| യാജ്ഞവല്ക്യ ഇതി | = "യാജ്ഞവല്ക്യ!" എന്നു വിളിച്ച്, |
| ശാകല്യഃ ഉവാച ഹ | = ശാകല്യൻ പറഞ്ഞു— |
| ഇദം | = ഇങ്ങനെ |
| കുരുപഞ്ചാലാനാം | = കുരുരാജ്യത്തും പഞ്ചാലരാജ്യത്തുമുള്ള |
| ബ്രാഹ്മണാൻ | = ബ്രാഹ്മണരെ |
| യത് അത്യവാദീഃ തത് | = നീ അധിക്ഷേപിച്ചതു് |
| കിം ബ്രഹ്മ വിദ്വാൻ | = ബ്രഹ്മത്തെ അറിയുന്നവനായിട്ടാണോ?" |
| ഇതി | = എന്ന്. |
| സദേവാഃ | = "ദേവന്മാരോടുകൂടിയവയും |
| സപ്രതിഷ്ഠാഃ | = പ്രതിഷ്ഠകളോടുകൂടിയവയുമായ |
| ദിശഃ | = ദിക്കുകളെ |
| വേദ | = ഞാൻ അറിയുന്നു." |
| ഇതി | = എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. |

1. ഈ ഭാഗം 26—ാമത്തേതിൽ അനുവയിക്കുന്നതാകയാൽ അതിന്റെ ആരംഭത്തിൽ ചേർക്കുന്നതാണു യുക്തമെന്നു തോന്നുന്നു.

| | | |
|---|---|---|
| സദേവാഃ | = | "ദേവന്മാരോടുകൂടിയവയും |
| സപ്രതിഷ്ഠാഃ | = | പ്രതിഷ്ഠകളോടുകൂടിയവയുമായ |
| ദിശഃ | = | ദിക്കുകളെ |
| യത് വേത്ഥ | = | നീ അറിയുന്നു എങ്കിൽ—" |

ഭാഷ്യം—ശാകല്യൻ യാജ്ഞവല്ക്യനെ സംബോധനചെയ്തുപറഞ്ഞു—"നീ, കുരുദേശത്തുനിന്നും പാഞ്ചാലദേശത്തുനിന്നുംവന്ന ബ്രാഹ്മണരെ, അവർ സ്വയം ഭയപ്പെട്ടു് എന്നു കനൽകോരിയാക്കിഎന്നു പറഞ്ഞു് അധിക്ഷേപിച്ചുവല്ലോ. നീ ഇങ്ങനെ അധിക്ഷേപിക്കുന്നതു ബ്രഹ്മത്തെ അറിഞ്ഞിട്ടാണോ?" യാജ്ഞവല്ക്യൻ പറഞ്ഞു:—"എനിയ്ക്കുള്ള ബ്രഹ്മവിജ്ഞാനം ഇതാണു്. ഏതെന്നാൽ – ദിഗ്വിഷയമായ വിജ്ഞാനം എനിക്കറിയാം. അതു മാത്രമല്ല, ആ ദിക്കുകളുടെ അധിഷ്ഠാതാക്കളായ ദേവന്മാരേയും അവയുടെ പ്രതിഷ്ഠകളേയുംഞാൻ അറിയുന്നു" "ശാകല്യൻപറഞ്ഞു—"നിനക്കു്, ദേവന്മാരോടുംപ്രതിഷ്ഠകളോടും കൂടി ദിക്കുകളെഅറിയാമെങ്കിൽ—" 19

ഉപ—"കിംദേവതോഽസ്യാം പ്രാച്യാം ദിശ്യസീ"തി. "ആദിത്യദേവത" ഇതി. "സ ആദിത്യഃ കസ്മിൻ പ്രതിഷ്ഠിത" ഇതി. "ചക്ഷുഷീ"തി. "കസ്മിൻ നു ചക്ഷുഃ പ്രതിഷ്ഠിത"മിതി. "രൂപേ"ഷ്വിതി. "ചക്ഷുഷാ ഹി രൂപാണി പശ്യതി." "കസ്മിൻ നു രൂപാണി പ്രതിഷ്ഠിതാനീ"തി. "ഹൃദയ"ഇതിഹോവാച. "ഹൃദയേന ഹി രൂപാണി ജാനാതി. ഹൃദയേ ഹ്യേവ രൂപാണി പ്രതിഷ്ഠിതാനി ഭവന്തീ"തി. "ഏവമേവൈതദ്യാജ്ഞവല്ക്യ".

| | | |
|---|---|---|
| അസ്യാം പ്രാച്യാം ദിശി | = | "ഈ കിഴക്കേദിക്കിൽ |
| കിംദേവതഃ അസി | = | നീ ഏതുദേവതയുള്ളവനാകുന്നു?" |
| ഇതി | = | എന്നു ശാകല്യൻ ചോദിച്ചു. |
| ആദിത്യദേവതഃ | = | "ആദിത്യനാകുന്ന ദേവതയോടുകൂടിയവനാകുന്നു." |
| ഇതി | = | എന്നു യാജ്ഞവല്ക്യൻ ഉത്തരംപറഞ്ഞു. |
| സഃ ആദിത്യഃ | = | "ആ ആദിത്യൻ |
| കസ്മിൻ പ്രതിഷ്ഠിതഃ | = | എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു?" |
| ഇതി | = | എന്നു വീണ്ടും ശാകല്യൻെറ ചോദ്യം. |
| ചക്ഷുഷി ഇതി | = | "ചക്ഷുസ്സിൽ." എന്നു യാജ്ഞവല്ക്യൻെറ ഉത്തരം. |
| ചക്ഷുഃ | = | "ചക്ഷുസ്സ് |
| കസ്മിൻ നു പ്രതിഷ്ഠിതം | = | എന്തിലാണു പ്രതിഷ്ഠിതമായിരിക്കുന്നതു്?" |
| ഇതി | = | എന്നു വീണ്ടും ചോദ്യം. |
| രൂപേഷു ഇതി | = | "രൂപങ്ങളിൽ." എന്നുത്തരം. |
| ചക്ഷുഷാ ഹി | = | "ചക്ഷുസ്സുകൊണ്ടാണല്ലോ. |
| രൂപാണി പശ്യതി | = | രൂപങ്ങളെ കാണുന്നതു്." |
| രൂപാണി | = | "രൂപങ്ങൾ |
| കസ്മിൻനു പ്രതിഷ്ഠിതാനി? | = | എന്തിലാണുപ്രതിഷ്ഠിതങ്ങളായിരിക്കുന്നതു? |

| | |
|---|---|
| ഇതി | = എന്നു പിന്നെയും ചോദ്യം. |
| ഹൃദയേ ഇതി ഉവാചഹ | = "ഹൃദയത്തിൽ" എന്നു പറഞ്ഞിട്ടു യാജ്ഞവല്ക്യൻ പറഞ്ഞു:— |
| ഹൃദയേന ഹി | = "ഹൃദയംകൊണ്ടാണല്ലോ |
| രൂപാണി ജാനാതി | = രൂപങ്ങളെ അറിയുന്നതു്- |
| ഹൃദയേ ഹി ഏവ | = ഹൃദയത്തിൽതന്നെയാണു് |
| രൂപാണി പ്രതിഷ്ഠിതാനി | = രൂപങ്ങൾ പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്" |
| യാജ്ഞവല്ക്യ | = "യാജ്ഞവല്ക്യാ, |
| ഏതത് ഏവം ഏവ | = ഇതു് ഇങ്ങനെതന്നെ" എന്നു ശാകല്യൻ സമ്മതിച്ചു. |

ഭാഷ്യം "ഈ കിഴക്കേദിക്കിൽ നി ഏതു ദേവതയോടുകൂടിയവനാകുന്നു?" എന്നു ശാകല്യൻ ചോദിച്ചു. യാജ്ഞവല്ക്യൻ, തനിക്കു പ്രതിഷ്ഠകളോടുകൂടിയ ദിക്കുകളെ അറിയാമെന്നു പ്രതിജ്ഞചെയ്തിട്ടുള്ളതുകൊണ്ടു്, അഞ്ചു ദിക്കുകളിലായി അഞ്ചായി വിഭജിക്കപ്പെട്ടിരിക്കുന്നതും, ദിക്കുതന്നെ ആയിത്തീന്നിരിക്കുന്നതുമായ ഹൃദയത്തേയും, ആ ഹൃദയംവഴി സർവ്വജഗത്തിനേയും ആത്മാവായി വിചാരിച്ചുകൊണ്ടു്. "ഞാൻ ജഗദാത്മാവാണു്," എന്നുള്ള നിലയിൽ' കിഴക്കോട്ടുതിരിഞ്ഞു് ഇരിക്കയാണെന്നു വിചാരിക്കണം. "സദേവാഃ സപ്രതിഷ്ഠാഃ" എന്നുള്ള യാജ്ഞവല്ക്യന്റെ പ്രതിജ്ഞയെ അനുസരിച്ചുതന്നെയാണു ശാകല്യന്റെ ചോദ്യം. ആരാതു് ഏതേതു ദേവതയെ ഉപാസിക്കുന്നുവോ, അവൻ ഇവിടെവച്ചുതന്നെ ആ ദേവതയായിത്തീന്നു് അതാതു ദേവതയെ പ്രാപിക്കുമെന്നു് എല്ലാ വേദത്തിലുമുണ്ടു്. "ദേവോ ഭൂത്വാ ദേവാനപ്യേതി" എന്നു ഇതിൽത്തന്നെ ഇനിപ്പറകയും ചെയ്യും. അതിനാൽ വരാൻപോകുന്ന ദേവതാഭാവത്തെപ്പററിയല്ല, ഇവിടെ ചോദിച്ചിരിക്കുന്നതു്. "ഈ കിഴക്കേദിക്കിൽ ദിഗാത്മകനായ നിന്നിൽ അധിഷ്ഠിതിചെയ്യുന്ന ദേവതഏതു്? അതായതു് ഏതു ദേവതയോടുകൂടിയിട്ടാണു നീ പ്രാചീ (കിഴക്കു്)ദിക്കിന്റെ രൂപത്തിൽ ആയിത്തീന്നിരിക്കുന്നതു്?" എന്നാണു ചോദ്യത്തിന്റെ അത്ഥം. ഇതിനു യാജ്ഞവല്ക്യൻ ഉത്തരംപറഞ്ഞു.—"കിഴക്കേദിക്കിൽ എന്റെദേവത ആദിത്യനാകുന്നു." 'ദേവന്മാരോടുകൂടിയ' എന്ന അംശം പറഞ്ഞുകഴിഞ്ഞു. എന്നാൽ, 'പ്രതിഷ്ഠകളോടുകൂടിയ'എന്ന അംശംബാക്കിയുണ്ടു്. അതും പറയണമെന്ന ഉദ്ദേശത്തോടുകൂടി ചോദിക്കുന്നു:—"ആ ആദിത്യൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നതു്?" ഇതിനു "ചക്ഷുസ്സിൽ" എന്നു യാജ്ഞവല്ക്യന്റെ ഉത്തരം. അധ്യാത്മമായ ചക്ഷുസ്സിൽനിന്നാണു ആദിത്യൻ ജനിച്ചതെന്നു്, "ചക്ഷോഃ സൂര്യോ അജായത." "ചക്ഷുഷ ആദിത്യഃ" ഇത്യാദിമന്ത്രങ്ങളും അതുപോലേ ബ്രാഹ്മണങ്ങളും പറയുന്നു. കാര്യം കാരണത്തിലാണല്ലോ പ്രതിഷ്ഠിതമായിരിക്കുന്നതു്. "ചക്ഷുസ്സു് എന്തിലാണു പ്രതിഷ്ഠിതമായിരിക്കുന്നതു്?" എന്നു വീണ്ടും ശാകല്യന്റെ ചോദ്യം. "രൂപങ്ങളിൽ" എന്നു യാജ്ഞവല്ക്യന്റെ ഉത്തരം. രൂപഗ്രഹണത്തിനായിട്ടാണല്ലോ രൂപാത്മകമായ ചക്ഷുസ്സു രൂപങ്ങളാൽ പ്രയോഗിക്കപ്പെട്ടിരിക്കുന്നതു്. ഏതു രൂപങ്ങളാലാണോ പ്രയോഗിക്കപ്പെട്ടിരിക്കുന്നതു്, ആ രൂപങ്ങളാൽ, തങ്ങളുടെ ഗ്രഹണത്തിനായി ആരംഭിക്കപ്പെട്ടിട്ടുള്ളതാണു ച

ക്ഷുസ്സ്. അതിനാൽ, ആദിത്യനോടുകൂടിയ ചക്ഷുസ്സ്, പ്രാചി (=കിഴക്കേതു്) ആയ ദിക്കിനോടും അതിലുള്ള എല്ലാവസ്തുക്കളോടുംകൂടി രൂപങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. ചക്ഷുസ്സോടുകൂടിയ പ്രാചിയായദിക്ക് എല്ലാരൂപങ്ങളും തന്നെയായിട്ടുള്ളതാകുന്നു. "എന്നാൽ ആ രൂപങ്ങൾ എന്തിലാണു പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്?" എന്നു പിന്നെയും ചോദ്യം. "ഹൃദയത്തിൽ" എന്നുത്തരം. രൂപങ്ങൾ ഹൃദയത്താൽ ആരംഭിക്കപ്പെട്ടിട്ടുള്ളവയാകുന്നു. രൂപാകാരത്തിൽ പരിണമിച്ചിട്ടുള്ളതു ഹൃദയംതന്നെയാണല്ലോ. എന്തെന്നാൽ, ഹൃദയംകൊണ്ടാണല്ലോ എല്ലാ ലോകങ്ങളും രൂപങ്ങളെ അറിയുന്നതു്- (ഹൃദയമെന്നു്, ബുദ്ധിയേയും മനസ്സിനേയും ഒന്നാക്കി പ്പറഞ്ഞിരിക്കുന്നതാണു്.) അതിനാൽ ഹൃദയത്തിൽതന്നെയാണു രൂപങ്ങൾ പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്. വാസനാത്മകങ്ങളായ രൂപങ്ങളുടെ സ്മരണ മുണ്ടാകുന്നതു ഹൃദയംകൊണ്ടാകയാൽ രൂപങ്ങൾ ഹൃദയത്തിൽതന്നെയാണു പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നതെന്നർത്ഥം. യാജ്ഞവല്ക്യന്റെ ഉത്തരം കേട്ടിട്ട് ശാകല്യൻ, "ഇതു ഇങ്ങനെതന്നെ യാജ്ഞവല്ക്യാ" എന്നു സമ്മതിച്ചു പറഞ്ഞു. 20

ഉപ—"കിംദേവതോഽസ്യാം ദക്ഷിണായാം ദിശ്യസീ"തി. "യമദേവത" ഇതി. "സ യമഃ കസ്മിൻ പ്രതിഷ്ഠിത"ഇതി. "യജ്ഞ" ഇതി. "കസ്മിൻ നു യജ്ഞഃ പ്രതിഷ്ഠിത" ഇതി. 'ദക്ഷിണായാ"മിതി. കസ്മിൻ നു ദക്ഷിണാ പ്രതിഷ്ഠിതേ"തി. "ശ്രദ്ധായാ"മിതി. "യദാഹ്യേവശ്രദ്ധത്തേഽഥ ദക്ഷിണാം ദദാതി, ശ്രദ്ധായാം ഹ്യേവ ദക്ഷിണാ പ്രതിഷ്ഠിതേ"തി, "കസ്മിൻ നു ശ്രദ്ധാ പ്രതിഷ്ഠിതേ" തി "ഹൃദയ" ഇതിഹോവാച. "ഹൃദയേന ഹി ശ്രദ്ധാം ജാനാതി. ഹൃദയേഹ്യേവ ശ്രദ്ധാ പ്രതിഷ്ഠിതാ ഭവതീതി- "ഏവമേവൈതദ് യാജ്ഞവല്ക്യ." 21

| | |
|---|---|
| അസ്യാം ദക്ഷിണായാം ദിശി | = "ഈ തെക്കേദിക്കിൽ |
| കിംദേവതഃ അസി | = നീ ഏതു ദേവതയോടുകൂടിയവനാകുന്നു?" |
| ഇതി | = എന്നു ശാകല്യൻ ചോദിച്ചു. |
| യമദേവതഃ ഇതി | = "യമനാകുന്ന ദേവതയോടുകൂടിയവനാകുന്നു" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. |
| സഃയമഃ | = "ആ യമൻ |
| കസ്മിൻ പ്രതിഷ്ഠിതഃ | = എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു? |
| ഇതി | = എന്നു ചോദ്യം. |
| യജ്ഞേ ഇതി | = "യജ്ഞത്തിൽ" എന്നുത്തരം. |
| യജ്ഞഃ കസ്മിൻനുപ്രതിഷ്ഠിതഃ | = "യജ്ഞം എന്തിലാണു പ്രതിഷ്ഠിതമായിരിക്കുന്നതു്?" |
| ഇതി | = എന്നു ചോദ്യം. |
| ദക്ഷിണായാം ഇതി | = "ദക്ഷിണയിൽ" എന്നുത്തരം. |
| ദക്ഷിണാകസ്മിൻനുപ്രതിഷ്ഠിതാ | = ദക്ഷിണ എന്തിൽ പ്രതിഷ്ഠിതയായിരിക്കുന്നു? |
| ഇതി | = എന്നു ചോദ്യം. |
| ശ്രദ്ധായാം ഇതി | = "ശ്രദ്ധയിൽ" എന്നുത്തരം |

യദാ ഏവ ഹി = "എപ്പോഴാണോ
ശ്രദ്ധത്തേ = ശ്രദ്ധിക്കുന്നത്.
അഥ = അപ്പോൾ
ദക്ഷിണാം ദദാതി = ദക്ഷിണയെ ദാനംചെയ്യുന്നു.
ശ്രദ്ധായാം ഏവ ഹി = ശ്രദ്ധയിൽതന്നെയാണ്
ദക്ഷിണാ പ്രതിഷ്ഠിതാ = ദക്ഷിണപ്രതിഷ്ഠിതയായിരിക്കുന്നത്?"
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു
ശ്രദ്ധാ കസ്മിൻനു പ്രതിഷ്ഠിതാ = "ശ്രദ്ധ എന്തിലാണ് പ്രതിഷ്ഠിതയായിരിക്കുന്നത്?"
ഇതി = എന്നു ശാകല്യൻ ചോദിച്ചു.
ഹൃദയേ ഇതി ഉവാചാഥ = "ഹൃദയത്തിൽ" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
ഹൃദയേന ഹി = ഹൃദയംകൊണ്ടാണല്ലോ
ശ്രദ്ധാം ജാനാതി = ശ്രദ്ധയേ അറിയുന്നത്.
ഹൃദയേ ഏവ ഹി = ഹൃദയത്തിൽതന്നെയാണ്
ശ്രദ്ധാ പ്രതിഷ്ഠിതാ ഭവതി = ശ്രദ്ധ പ്രതിഷ്ഠിതയായിരിക്കുന്നത്."
ഇതി = എന്നും പറഞ്ഞു.
യാജ്ഞവല്ക്യ = "യാജ്ഞവല്ക്യാ,
ഏതത് ഏവം ഏവ = ഇതു് ഇങ്ങനെതന്നെ"
ഇതി = എന്നു ശാകല്യൻ പറഞ്ഞു.

ഭാഷ്യം—"നീ ഈ തെക്കേദിക്കിൽ ഏതു ദേവനോടുകൂടിയവനാകുന്നു?" എന്നു മുമ്പിലത്തെപ്പോലെ ചോദ്യം. "തെക്കേ ദിക്കിൽ നിനക്കു ദേവത ഏതു്?" എന്നർത്ഥം. "ദക്ഷിണദിക്കായിത്തീർന്നിരിക്കുന്ന എനിക്കു ദേവത യമനാകുന്നു" എന്നുത്തരം. "ആ യമൻ എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു?" എന്നു പിന്നെയും ചോദ്യം. "യജ്ഞത്തിൽ" എന്നുത്തരം. തെക്കേദിക്കിനോടുകൂടി യമൻ, കാരണമായ യജ്ഞത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു, എന്നർത്ഥം. എന്നാൽ, യജ്ഞത്തിൻെറ കാര്യമാണു യമൻ എന്നു പറയുന്നതു് എങ്ങനെ? എന്നാണെങ്കിൽ, പറയാം:—ഋത്വിക്കുകൾ നിഷ്പാദിപ്പിക്കുന്ന യജ്ഞത്തെ യജമാനൻ ദക്ഷിണകൊടുത്തു വാങ്ങിയിട്ട് ആ യജ്ഞംകൊണ്ടു യമനോടുകൂടി ദക്ഷിണദിക്കിനെ അഭിജയിക്കുന്നു. (സ്വാധീനമാക്കുന്നു.) അതുകൊണ്ടു യമൻ യജ്ഞത്തിൻെറ കാര്യമാകുന്നു. അതിനാൽ യമൻ ദക്ഷിണദിക്കിനോടുകൂടി യജ്ഞത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു. "യജ്ഞം എന്തിലാണു പ്രതിഷ്ഠിതമായിരിക്കുന്നതു്? എന്നു വീണ്ടും ചോദ്യം. "ദക്ഷിണയിൽ" എന്നുത്തരം. ദക്ഷിണകൊണ്ടാണല്ലോ യജ്ഞത്തെ വാങ്ങുന്നതു്. അതുകൊണ്ടു യജ്ഞം ദക്ഷിണയുടെ കാര്യമാകുന്നു. "ദക്ഷിണ എന്തിലാണു പ്രതിഷ്ഠിതമായിരിക്കുന്നതു്?" എന്നു ചോദ്യം. "ശ്രദ്ധയിൽ" എന്നുത്തരം. ശ്രദ്ധയെന്നു പറയുന്നതു്, ദാനം ചെയ്വാനുള്ള ഇച്ഛയും ഭക്തിയോടുകൂടിയ ആസ്തിക്യബുദ്ധിയുമാണ്. ദക്ഷിണ അതിൽ പ്രതിഷ്ഠിതമായിരിക്കുന്നതെങ്ങനെ എന്നു പറയുന്നു. "ശ്രദ്ധയുള്ളപ്പോഴാണു ദക്ഷിണ കൊടുക്കുന്നതു് ശ്രദ്ധയില്ലാത്തവൻ ദക്ഷിണകൊടുക്കയില്ല. അതുകൊണ്ടു ശ്രദ്ധയിൽതന്നെയാണു ദക്ഷിണ പ്രതിഷ്ഠിതയായിരിക്കുന്നതു്." "ആ ശ്രദ്ധ എ

ന്തിൽ പ്രതിഷ്ഠിതയായിരിക്കുന്നു?" എന്നു ചോദ്യം. "ഹൃദയത്തിൽ" എന്നുത്തരം. "ഹൃദയത്തിൻെറ വൃത്തിയാണല്ലോ ശ്രദ്ധ എന്തെന്നാൽ ഹൃദയം കൊണ്ടാണല്ലോ ശ്രദ്ധയെ അറിയുന്നതു്. വൃത്തി വൃത്തിമത്തിൽ (വൃത്തിയോടുകൂടിയതിൽ) പ്രതിഷ്ഠിതമായിരിക്കുകയും ചെയ്യും അതിനാൽ ഹൃദയത്തിൽതന്നെയാണു ശ്രദ്ധ പ്രതിഷ്ഠിതയായിരിക്കുന്നതു്." ഇതുകേട്ടു ശാകല്യൻ, "ഇതു് ഇങ്ങനെതന്നെ യാജ്ഞവൽക്യാ" എന്നു സമ്മതിച്ചു പറഞ്ഞു 21

ഉപ—"കിം ദേവതോഽസ്യാം പ്രതീച്യാം ദിശ്യസീ'തി. "വരുണദേവത"ഇതി. "സ വരുണഃ കസ്മിൻ പ്രതിഷ്ഠിത"ഇതി. "അപ്സ്വി"തി. "കസ്മിൻ ന്വാപഃ പ്രതിഷ്ഠിതാ"ഇതി. "രേതസീ"തി. "കസ്മിൻനുരേതഃ പ്രതിഷ്ഠിത"മിതി. "ഹൃദയ"ഇതി. "തസ്മാദപി പ്രതിരൂപം ജാതമാഹുഃ ഹൃദയാദിവ സൃപ്തോ ഹൃദയാദിവ നിർമ്മിത" ഇതി. "ഹൃദയേഹ്യേവരേതഃ പ്രതിഷ്ഠിതം ഭവതീ"തി. "ഏവമേവൈതദ്യാജ്ഞവല്ക്യ" 22

| | | |
|---|---|---|
| അസ്യാം പ്രതീച്യാം ദിശി | = | "ഈ പടിഞ്ഞാറേദിക്കിൽ |
| കിംദേവതഃ അസി | = | നീ ഏതുദേവതയോടുകൂടിയവനാകുന്നു?" |
| ഇതി | = | എന്നു ശാകല്യൻ ചോദിച്ചു. |
| വരുണദേവതഃ ഇതി | = | "വരുണനാകുന്ന ദേവതയോടുകൂടിയവനാകുന്നു" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| സഃ വരുണഃ | = | "ആ വരുണൻ |
| കസ്മിൻ പ്രതിഷ്ഠിതഃ | = | എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു?" |
| ഇതി | = | എന്നു ചോദ്യം. |
| അപ്സു ഇതി. | = | "അപ്പുകളിൽ" എന്നുത്തരം. |
| ആപഃ കസ്മിൻനു പ്രതിഷ്ഠിതാഃ | = | "അപ്പുകൾ എന്തിൽ പ്രതിഷ്ഠിതകളായിരിക്കുന്നു?" |
| ഇതി | = | എന്നു പിന്നെയും ചോദ്യം. |
| രേതസി ഇതി | = | "രേതസ്സിൽ" എന്നുത്തരം. |
| രേതഃ കസ്മിൻനു പ്രതിഷ്ഠിതം | = | "രേതസ്സ് എന്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു?" |
| ഇതി | = | എന്നു ചോദ്യം. |
| ഹൃദയേ ഇതി | = | "ഹൃദയത്തിൽ" എന്നുത്തരം. |
| തസ്മാത് അപി | = | "അതുകൊണ്ടുതന്നെയാണു് |
| ജാതം | = | ജാതനെ=ജനിച്ച കുട്ടിയെ |
| പ്രതിരൂപം | = | പ്രതിരൂപമെന്നു=പകപ്പെന്നു |
| ആഹുഃ | = | ലൗകികന്മാർ പറയാറുള്ളതു്. |
| ഹൃദയാത് | = | ഹൃദയത്തിൽനിന്നു് |
| സൃപ്തഃ ഇവ | = | പുറപ്പെട്ടവനെപ്പോലെയും |
| ഹൃദയാത് | = | ഹൃദയത്തിൽനിന്നു് |
| നിർമ്മിതഃ ഇവ | = | ഉണ്ടാക്കപ്പെട്ടവനെപ്പോലെയുമാണു പുത്രൻ ഇരിക്കുന്നതു്. |

| | |
|---|---|
| ഹൃദയേ ഏവഹി | = ഹൃദയത്തിൽതന്നെയാണ |
| രേതഃ പ്രതിഷ്ഠിതം ഭവതി | = രേതസ്സ് പ്രതിഷ്ഠിതമായിരിക്കുന്നതു്." |
| ഇതി | = എന്നും യാജ്ഞവല്ക്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യ | = "യാജ്ഞവല്ക്യാ, |
| ഏതത് ഏവം ഏവ | = ഇതു് ഇങ്ങനെതന്നെ." |
| ഇതി | = എന്നു ശാകല്യൻ പറഞ്ഞു. |

ഭാഷ്യം—"ഈ പടിഞ്ഞാറേ ദിക്കിൽ നിന്റെ ദേവത ഏതു്?" എന്നു ശാകല്യൻ ചോദിച്ചു. "പടിഞ്ഞാറേ ദിക്കിൽ എന്റെ ദേവത വരുണനാകുന്നു" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ആ വരുണൻ എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു?" എന്നു പിന്നെയും ചോദ്യം. "അപ്പുകളിൽ"എന്നുത്തരം. "ശ്രദ്ധാ വാ ആപഃ" "ശ്രദ്ധാതോ വരുണമസൃജത" എന്നു ശ്രുതിയുണ്ടു്. "രേതസ്സ് എന്തിലാണ പ്രതിഷ്ഠിതമായിരിക്കുന്നതു്?" എന്നു വീണ്ടും ചോദ്യം. "ഹൃദയത്തിൽ" എന്നുത്തരം. അതിനു പ്രമാണംകൂടി പ്പറയുന്നു:—"അച്ഛനെപ്പോലെതന്നെയാണു് ജനിച്ച കുട്ടിയെ പറപ്പെന്നു ലൗകികന്മാർ പറയുന്നതു്. പിതാവിന്റെ ഹൃദയത്തിൽനിന്നു പുറപ്പെട്ടവനെപ്പോലെയും സുവർണ്ണത്താൽ കുണ്ഡലംപോലേ പിതാവിന്റെ ഹൃദയത്താൽ നിർമ്മിക്കപ്പെട്ടവനെപ്പോലെയും ആണല്ലോ പുത്രൻ ഇരിക്കുന്നതു്. അതിനാൽ ഹൃദയത്തിൽതന്നെയാണ രേതസ്സ് പ്രതിഷ്ഠിതമായിരിക്കുന്നതു്" ഇതുകേട്ടു ശാകല്യൻ "ഇതു് ഇങ്ങനെതന്നെ യാജ്ഞവല്ക്യാ" എന്നു സമ്മതിച്ചു. 22

ഉപ—"കിം ദേവതോഽസ്യാമുദീച്യാം ദിശ്യസീ"തി. "സോമദേവത" ഇതി. "സ സോമഃ കസ്മിൻ പ്രതിഷ്ഠിത"ഇതി. ദീക്ഷായാ"മിതി. "കസ്മിന്നു ദീക്ഷാ പ്രതിഷ്ഠിതേ"തി. "സത്യ"ഇതി. "തസ്മാദപി ദീക്ഷിതമാഹുഃ 'സത്യം വദേ'തി. സത്യേ ഹ്യേവ ദീക്ഷാ പ്രതിഷ്ഠിതേ"തി. "കസ്മിന്നു സത്യം പ്രതിഷ്ഠിത"മിതി. "ഹൃദയ" ഇതിഹോവാച. "ഹൃദയേന ഹി സത്യം ജാനാതി. ഹൃദയേ ഹ്യേവ സത്യം പ്രതിഷ്ഠിതം ഭവതീ"തി. "ഏവമേവൈതദ്യാജ്ഞവല്ക്യ". 23

| | |
|---|---|
| അസ്യാം ഉദീച്യാം ദിശി. | = "ഈ വടക്കേ ദിക്കിൽ |
| കിം ദേവതഃ അസി | = നീ ഏതു ദേവതയോടുകൂടിയവനാകുന്നു?" |
| ഇതി | = എന്നു ശാകല്യൻ ചോദിച്ചു. |
| സോമദേവതഃ ഇതി | = "സോമനാകുന്ന ദേവതയോടുകൂടിയവൻ" എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. |
| സഃ സോമഃ കസ്മിൻ പ്രതിഷ്ഠിതഃ | = "ആ സോമൻ എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു?" |
| ഇതി | = എന്നു പിന്നെയും ചോദ്യം |
| ദീക്ഷായാം ഇതി | = "ദീക്ഷയിൽ" എന്നുത്തരം. |
| ദീക്ഷാ കസ്മിൻ നു പ്രതിഷ്ഠിതാ | = ദീക്ഷ എന്തിൽപ്രതിഷ്ഠിതയായിരിക്കുന്നു? |
| ഇതി | = എന്നു ചോദ്യം. |

സത്യേ ഇതി = "സത്യത്തിൽ" എന്നത്തരം.
തസ്മാത് അപി = "അതുകൊണ്ടുതന്നെയാണു്
ദീക്ഷിതം = ദീക്ഷിതനോടു്,
സത്യംവദ ഇതി = 'സത്യത്തെപറയുക' എന്നു്
ആഹുഃ = പറയാറുള്ളതു്.
സത്യേ ഏവ ഹി = സത്യത്തിൽതന്നെയാണു്
ദീക്ഷാ പ്രതിഷ്ഠിതാഭവതി = ദീക്ഷപ്രതിഷ്ഠിതയായിരിക്കുന്നതു്"
ഇതി = എന്നും യാജ്ഞവല്ക്യൻ പറഞ്ഞു.
സത്യം കസ്മിൻനുപ്രതിഷ്ഠിതം = "സത്യം എന്തിലാണു് പ്രതിഷ്ഠിതമായിരിക്കുന്നതു്?"
ഇതി = എന്നുചോദ്യം.
ഹൃദയേ ഇതി ഉവാചഹ = "ഹൃദയത്തിൽ" എന്നു യാജ്ഞവൽക്യൻ ഉത്തരം പറഞ്ഞു.
ഹൃദയേനഹി = "ഹൃദയംകൊണ്ടാണല്ലോ
സത്യം ജാനാതി = സത്യത്തെ അറിയുന്നതു്.
ഹൃദയേഏവഹി = ഹൃദയത്തിൽതന്നെയാണു്
സത്യം പ്രതിഷ്ഠിതംഭവതി = സത്യം പ്രതിഷ്ഠിതമായിരിക്കുന്നതു്."
ഇതി = എന്നും പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോ യാജ്ഞവല്ക്യാ
ഏതത് ഏവം ഏവ = ഇതു് ഇങ്ങനെതന്നെ" എന്നു ശാകല്യൻ പറഞ്ഞു.

ഭാഷ്യം—"ഈ വടക്കേദിക്കിൽ നിന്റെ ദേവത ഏതു്?" എന്നു ശാകല്യൻ ചോദിച്ചു. 'വടക്കേദിക്കിൽ എന്റെ ദേവത സോമനാകുന്നു." എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. "സോമൻ" എന്നു്, സോമലതയേയും സോമദേവതയേയും ഒന്നാക്കിപ്പറഞ്ഞിരിക്കയാണു്. "ആ സോമൻ എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു?" എന്നു പിന്നെയും ചോദ്യം. "ദീക്ഷയിൽ" എന്നു് ഉത്തരം. ദീക്ഷിതനായിട്ടാണല്ലോ യജമാനൻ സോമത്തെ വിലയ്ക്കു വാങ്ങുന്നതും, ആ സോമംകൊണ്ടു യാഗംചെയ്തു്, ജ്ഞാനത്തോടുകൂടിയവനായിത്തീർന്നിട്ടു്, സോമദേവതാധിഷ്ഠിതയായ വടക്കേദിക്കിനെ പ്രാപിക്കയുംചെയ്യുന്നതു്. അതിനാൽ സോമൻ ദീക്ഷയിൽതന്നെയാണു് പ്രതിഷ്ഠിതനായിരിക്കുന്നതു്. "ആ ദീക്ഷ എന്തിലാണു് പ്രതിഷ്ഠിതയായിരിക്കുന്നതു്?" എന്നു ചോദ്യം. "സത്യത്തിൽ" എന്നു് ഉത്തരം. "അതുകൊണ്ടുതന്നെയാണു്, കാരണത്തിനു നാശംവന്നു് കാര്യത്തിനു നാശമുണ്ടാകരുതെന്നു കരുതി, ദീക്ഷിതനോടു 'സത്യം പറയണം' എന്നു പറയാറുള്ളതു്. സത്യത്തിൽതന്നെയാണു് ദീക്ഷ പ്രതിഷ്ഠിതയായിരിക്കുന്നതു്. "സത്യം എന്തിലാണു് പ്രതിഷ്ഠിതമായിരിക്കുന്നതു്?" എന്നു പിന്നെയും ചോദ്യം. "ഹൃദയത്തിൽ" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. "ഹൃദയംകൊണ്ടാണല്ലോ സത്യത്തെ അറിയുന്നതു്. ഹൃദയത്തിൽതന്നെയാണു് സത്യം പ്രതിഷ്ഠിതമായിരിക്കുന്നതു്" എന്നും പറഞ്ഞു. "യാജ്ഞവല്ക്യാ, ഇതു് ഇങ്ങനെതന്നെ" എന്നു ശാകല്യൻ സമ്മതിച്ചു. 23.

ഉപ — "കിംദേവതോഽസ്യാം ധ്രുവായാം ദിശ്യസീ" തി. "അഗ്നിദേവത" ഇതി. "സോഽഗ്നിഃകസ്മിൻ പ്രതിഷ്ഠിത" ഇതി. "വാചീ" തി. "കസ്മിൻ ന വാക് പ്രതിഷ്ഠിതേ" തി. "ഹൃദയ" ഇതി. "കസ്മിൻ ന ഹൃദയം പ്രതിഷ്ഠിത" മിതി. 24

അസ്യാം ധ്രുവായാംദിശി = "ഈ ധ്രുവദിക്കിൽ
കിംദേവതഃ അസി ഇതി = നീ ഏതു ദേവതയോടുകൂടിയവനാകുന്നു?" എന്നു ശാകല്യൻ ചോദിച്ചു.
അഗ്നിദേവതഃ ഇതി = "അഗ്നിയാകുന്ന ദേവതയോടുകൂടിയവൻ" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു.
സഃഅഗ്നിഃ = "ആ അഗ്നി
കസ്മിൻ പ്രതിഷ്ഠിതഃ ഇതി = എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു?" എന്നു ചോദ്യം.
വാചി ഇതി = "വാക്കിൽ" എന്നുത്തരം
വാക് കസ്മിൻ ന പ്രതിഷ്ഠിതാ = "വാക്കു് എന്തിലാണു് പ്രതിഷ്ഠിതയായിരിക്കുന്നതു്?"
ഇതി = എന്നു ചോദ്യം.
ഹൃദയേ ഇതി = "ഹൃദയത്തിൽ" എന്നുത്തരം:
ഹൃദയംകസ്മിൻന പ്രതിഷ്ഠിതം = ഹൃദയം എന്തിലാണു് പ്രതിഷ്ഠിതമായിരിക്കുന്നതു്?"
ഇതി = എന്നു ശാകല്യൻ ചോദിച്ചു.

ഭാഷ്യം—"ഈ ധ്രുവയായ ദിക്കിൽ നിന്റെ ദേവത ഏതു ?" എന്നു ശാകല്യൻ ചോദിച്ചു. മേരുവിന്റെ ചുററും പാക്കുന്നവക്കു എല്ലാവക്കും ഒരുപോലേ ഒന്നുതന്നെയായിരിക്കുന്നതിനാൽ ഊൎദ്ധ്വദിക്കു് ധ്രുവഎന്നു പറയപ്പെടുന്നു. "ധ്രുവയായ ദിക്കിൽ എന്റെ ദേവത അഗ്നിയാകുന്നു." എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. ഊൎദ്ധ്വദിക്കിലാണല്ലോ പ്രകാശം അധികമുള്ളതു്. പ്രകാശം അഗ്നിയുമാണു്. "ആ അഗ്നി എന്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു?" എന്നു പിന്നെയും ചോദ്യം. "വാക്കിൽ" എന്നു് ഉത്തരം. "വാക്കു എവിടെയാണു് പ്രതിഷ്ഠിതയായിരിക്കുന്നതു്?" എന്നു വീണ്ടും ചോദ്യം. "ഹൃദയത്തിൽ" എന്നുത്തരം.

യാജ്ഞവല്ക്യൻ, എല്ലാദിക്കിലും വ്യാപിച്ചു ഹൃദയംകൊണ്ടു് എല്ലാദിക്കും താനായവനായിത്തീൎന്നു. നാമരൂപകൎമ്മാത്മകനായിത്തീൎന്നിരിക്കുന്ന ആ യാജ്ഞവല്ക്യന്, ദേവന്മാരോടും പ്രതിഷ്ഠകളോടുംകൂടിയ ദിക്കുകൾ ആത്മാവായിത്തീൎന്നു എന്നു ചുരുക്കം. രൂപമേതോ അതു്, പ്രാചിയായ ദിക്കിനോടുകൂടി, യാജ്ഞവല്ക്യന്റെ ഹൃദയമായിത്തീൎന്നു. കേവലമായ കൎമ്മം, ഫലത്തോടും അധിഷ്ഠാതൃദേവതയായ യമനോടുംകൂടി കൎമ്മഫലാത്മികയായ യതെക്കേദിക്കായി, യാജ്ഞവല്ക്യന്റെ ഹൃദയമായിത്തീൎന്നു. അതുപോലെ പുത്രോത്പാദനരൂപമായ കൎമ്മം ഫലത്തോടും അധിഷ്ഠാതൃദേവതയായ വരുണനോടുംകൂടി പടിഞ്ഞാറെദിക്കായി അദ്ദേഹത്തിന്റെ ഹൃദയം തന്നെയായിത്തീൎന്നു. അപ്രകാരംതന്നെ, ജ്ഞാനത്തോടുകൂടിയ കർമ്മവും ഫലത്തോടും പ്രതിഷ്ഠയോടും ദേവതയായ സോമനോടുംകൂടി വടക്കേദിക്കായി;

യാജ്ഞവല്ക്യന്റെ ഹൃദയമായിത്തീൎന്നു. ഇങ്ങനെ മൂന്നുവിധത്തിലുള്ള കൎമ്മം മൂന്നുദിക്കിലായി ഹൃദയത്തിൽ ഉപസംഹരിക്കപ്പെട്ടു. ധ്രുവയായ ദിക്കിനോടുകൂടി നാമമെല്ലാം വാക്കുവഴിയായി യാജ്ഞവൽക്യന്റെ ഹൃദയംതന്നെയായിത്തീൎന്നു. ഈ ജഗത്തെല്ലാം രൂപമോ കൎമ്മമോ നാമമോമാത്രമാണ്. അതെല്ലാം ഹൃദയംതന്നെ. ആ സൎവ്വാത്മകമായ ഹൃദയത്തെപ്പററി, "ഹൃദയം എന്തിലാണു് പ്രതിഷ്ഠിതമായിരിക്കുന്നതു്?" എന്നു ശാകല്യൻ ചോദിച്ചു 24.

ഉപ—"അഹല്ലികേ" തി ഹോവാച യാജ്ഞവൽക്യോ "യത്രൈതദന്യത്രാസ്മന്മന്യാസൈ, യദ്ധ്യേതദന്യത്രാസ്മത്സ്യാച്ഛ്വാനോ വൈനദദ്യുർവ്വയാംസിവൈനദ്വിമഥ്നീര"ന്നിതി. 25.

| | |
|---|---|
| അഹല്ലിക ഇതി | = "അഹല്ലിക" എന്നു സംബോധനചെയ്തുകൊണ്ടു് |
| യാജ്ഞവല്ക്യഃ ഉവാച | = യാജ്ഞവല്ക്യൻ പറഞ്ഞു. |
| യത്ര | = "ഏതുകാലത്തിൽ |
| ഏതത് | = ഈ ഹൃദയത്തെ |
| അസ്മത് അന്യത്ര | = നമ്മിൽനിന്നു മററൊരിടത്തു വൎത്തിക്കുന്നതായി |
| മന്യാസൈ | = നീ വിചാരിക്കുന്നുവോ, |
| തത്ര | = അപ്പോൾ, |
| ഏതത് | = ഈ ഹൃദയം |
| അസ്മത് അന്യത്ര | = നമ്മിൽനിന്നുവേറൊരിടത്തു |
| യത് ഹിസ്യാത് തൎഹി | = ആയിരിക്കുന്നപക്ഷം |
| ഏനത് | = ഇതിനെ = ഈ ശരീരത്തെ |
| ശ്വാനഃ അദ്യുഃവാ | = ശ്വാക്കൾ ഭക്ഷിക്കയോ, |
| ഏനത് | = ഇതിനെ |
| വയാംസി | = വയസ്സുകൾ = കഴുകു മുതലായ പക്ഷികൾ |
| വിമഥ്നീരൻവാ | = വിമഥിക്കയോ ചെയ്യും" |
| ഇതി | = എന്നു്. |

ഭാഷ്യം—യാജ്ഞവല്ക്യൻ ശാകല്യനെ, പ്രേതമെന്നൎത്ഥമുള്ള 'അഹല്ലിക' ശബ്ദംകൊണ്ടു സംബോധന ചെയ്തുകൊണ്ടു പറഞ്ഞു—"ഈ ശരീരത്തിന്റെ ആത്മാവായ ഈ ഹൃദയം നമ്മെ വിട്ടു മറെറാരിടത്തു എപ്പോൾ വൎത്തിക്കുന്നതായി നീ വിചാരിക്കുന്നുവോ, അപ്പോൾ ഈ ഹൃദയം നമ്മിൽനിന്നു വേറൊരിടത്തായിരിക്കുന്നപക്ഷം ഈ ശരീരത്തെ ശ്വാക്കൾ ഭക്ഷിക്കയോ കഴുകു മുതലായ പക്ഷികൾ ഇട്ടു കൊത്തിവലിക്കയോ ചെയ്യും." അതിനാൽ ഹൃദയം ശരീരമായ എന്നിൽ പ്രതിഷ്ഠിതമായിരിക്കുന്നു എന്നൎത്ഥം. ശരീരവും നാമരൂപകൎമ്മാത്മകമായതുകൊണ്ടു ഹൃദയത്തിൽ പ്രതിഷ്ഠിതമാകുന്നു. 25.

ഉപ—"കസ്മിന്നു ത്വം ചാത്മാ ച പ്രതിഷ്ഠിതൗ സ്ഥ" ഇതി "പ്രാണേ" ഇതി. "കസ്മിന്നു പ്രാണഃ പ്രതിഷ്ഠിത" ഇതി. "അപാനേ" ഇ

തി. "കസ്മിൻ നപാനഃ പ്രതിഷ്ഠിത" ഇതി. "വ്യാന" ഇതി. "കസ്മിൻ ന വ്യാനഃ പ്രതിഷ്ഠിത" ഇതി. "ഉദാന" ഇതി "കസ്മിൻ നുദാനഃ പ്രതിഷ്ഠിത" ഇതി. "സമാന" ഇതി. സ ഏഷ'നേതി, നേത്യാ'ത്മാ,/ഗൃഹ്യോ ന ഹി ഗൃഹ്യതേ, / ശീര്യോ ന ഹി ശീര്യതേ / ന ങ്ഗോനഹി സജ്ജതേ, / സിതോ ന വ്യഥതേ, ന രിഷ്യതി. "ഏതാന്യഷ്ടാവായതനാ, ന്യഷ്ടൗലോകാ അഷ്ടൗപുരുഷാഃ സയസ്താൻ പുരുഷാൻ നിരുഹ്യ പ്രത്യുഹ്യാത്യക്രാമത് തം ത്വൗപനിഷദം പുരുഷം പൃച്ഛാമി. തംചേന്മേന വിവക്ഷ്യസി, മൂർദ്ധാതേവിപതിഷ്യതീ"തി. തം ഹ ന മേനേ ശാകല്യഃ, തസ്യഹ മൂർദ്ധാവിപപാത അപിഹാസ്യ പരിമോഷിണോ / സ്ഥീന്യപജഹ്രുരന്യന്മന്യമാനാഃ 26

| | |
|---|---|
| ത്വം ച ആത്മാ ച | = "നീയും ആത്മാവും = ശരീരവും ഹൃദയവും |
| കസ്മിൻ നു | = എന്തിലാണ് |
| പ്രതിഷ്ഠിതൗ സ്ഥഃ | = പ്രതിഷ്ഠിതരായിരിക്കുന്നതു്?" |
| ഇതി | = എന്നു ശാകല്യൻ ചോദിച്ചു: |
| പ്രാണേ ഇതി | = "പ്രാണനിൽ" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. |
| പ്രാണഃ | = "പ്രാണൻ |
| കസ്മിൻ നു പ്രതിഷ്ഠിതഃ | = എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നതു്" |
| ഇതി | = എന്നു ചോദ്യം. |
| അപാനേ ഇതി | = "അപാനനിൽ" എന്നുത്തരം. |
| അപാനഃ | = "അപാനൻ |
| കസ്മിൻ നു പ്രതിഷ്ഠിതഃ | = എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നതു്?" |
| ഇതി | = എന്നു ചോദ്യം. |
| വ്യാനേ ഇതി | = "വ്യാനനിൽ" എന്നുത്തരം. |
| വ്യാനഃ കസ്മിൻ നുപ്രതിഷ്ഠിതഃ | = "വ്യാനൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നതു്?" |
| ഇതി | = എന്നു ചോദ്യം. |
| ഉദാനേ ഇതി | = "ഉദാനനിൽ" എന്നു് ഉത്തരം. |
| ഉദാനഃ കസ്മിൻ നുപ്രതിഷ്ഠിതഃ | = ഉദാനൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നതു്?" |
| ഇതി | = എന്നു ചോദ്യം |
| സമാനേ ഇതി | = "സമാനനിൽ" എന്നുത്തരം |
| നേതി നേതി സഃ | = "നേതി, നേതി" എന്നു മധുകാണ്ഡത്തിൽ നിർദ്ദേശിക്കപ്പെട്ടതു് |
| ഏഷഃ | = ഇതാകുന്നു. |
| ആത്മാ | = ഈ ആത്മാവു് |
| അഗൃഹ്യഃ | = ഗ്രഹിക്കപ്പെടുവാൻ കഴിയാത്തതാകുന്നു. |
| ന ഹി ഗൃഹ്യതേ | = എന്തെന്നാൽ, ഗ്രഹിക്കപ്പെടുന്നില്ലല്ലോ. |
| അശീര്യഃ | = ശീർണമാവാത്തതുമാണു് (- പൊടിഞ്ഞുപോകാത്തതാണു്) |

ന ഹി ശീൎയ്യതേ = എന്തെന്നാൽ, ശീൎണമാകുന്നില്ല.
അസങ്ഗഃ = സങ്ഗമില്ലാത്തതാണു്.
ന ഹി സജ്ജതേ = എന്തെന്നാൽ സക്തമാകുന്നില്ല.
അസിതഃ = ബന്ധിക്കപ്പെടാത്തതാണു്.
നവ്യഥതേ = അതിനാൽ വ്യഥിക്കുന്നില്ല.
ന രിഷ്യതി = അതിനാൽ ഹിംസയിൽ അകപ്പെടുന്നില്ല.
എതാനി = "ഇവയാണു്
അഷ്ടൗ ആയതനാനി = എട്ടു് ആയതനങ്ങളും
അഷ്ടൗ ലോകാഃ = എട്ടു ലോകങ്ങളും
അഷ്ടൗ ദേവാഃ = എട്ടു ദേവന്മാരും
അഷ്ടൗ പുരുഷാഃ = എട്ടു പുരുഷന്മാരും
സഃ യഃ = ആ ഏതൊരുവനാണോ
താൻ പുരുഷാൻ = ആ പുരുഷന്മാരെ
നിരുഹ്യ = നിർവഹിച്ചിട്ടു് = നിശ്ചയമായി ഗമിപ്പിച്ചിട്ടു്
പ്രത്യുഹ്യ = പ്രതിവഹിച്ചിട്ടു് = ഉപസംഹരിച്ചിട്ടു്
അത്യക്രാമത് = അതിക്രമിച്ചിരിക്കുന്നതു് = ഉപാധിധൎമ്മത്തെക്കടന്നിരിക്കുന്നതു്,
തം ഔപനിഷദം പുരുഷം ത്വാ = ആ ഔപനിഷദനായ പുരുഷനെ(=ഉപനിഷത്തുകളിൽത്തന്നെ അറിയേണ്ട പുരുഷനെ)
ത്വാം പൃച്ഛാമി = നിന്നോടു ഞാൻ ചോദിക്കുന്നു.
തം = അവനെ
മേ = എന്നോടു
ന വിവക്ഷ്യസി ചേത് = നി വിസ്പഷ്ടമായി പറയാതിരിക്കയാണെങ്കിൽ
തേ മൂൎദ്ധാ = നിന്റെ മൂൎദ്ധാവു്
വിപതിഷ്യതി = തെറിച്ചുപോകും"
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
തം = ആ ഔപനിഷദനായ പുരുഷനെ
ശാകല്യഃ = ശാകല്യർ
നമേനേ ഹ = അറിഞ്ഞില്ല.
തസ്യ മൂൎദ്ധാ = അവന്റെ മൂൎദ്ധാവു്
വിപപാത ഹ = വിപതിച്ചു = തെറിച്ചുപോയി.
അപി = എന്നു മാത്രമല്ല,
പരിമോഷിണഃ = പരിമോഷികൾ = തസ്കരന്മാർ
അന്യത് മന്യമാനാഃ = വേറെ ധനമെന്നു വിചാരിച്ചു്
അസ്യ = ഈ ശാകല്യന്റെ
അസ്ഥീനി = അസ്ഥികളെ
അപജഹ്രുഃ = അപഹരിച്ചു

ഭാഷ്യം — "കാൎയ്യകരണങ്ങളായ ഹൃദയശരീരങ്ങളിൽ ഓരോന്നിനും മ

റേറതിൽ പ്രതിഷ്ഠ പറഞ്ഞുവല്ലോ. അതുകൊണ്ടു ഞാൻ നിന്നോടു ചോദിക്കുന്നു:—ശരീരമാകുന്ന നീയും നിന്റെ ആത്മാവായ ഹൃദയവും എന്തിലാണു പ്രതിഷ്ഠിതരായിരിക്കുന്നതു്?" എന്നു ശാകല്യൻ ചോദിച്ചു. "ദേഹവും അതിന്റെ ആത്മാവായ ഹൃദയവും പ്രാണനിൽ—അതായതു പ്രാണവൃത്തിയിൽ—ആണു പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. "ആ പ്രാണൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നതു്?" എന്നു പിന്നെയും ചോദ്യം. "അപാനനിൽ" എന്നുത്തരം. ആ പ്രാണവൃത്തി അപാനവൃത്തിയാൽ നിഗ്രഹിക്കപ്പെടാതിരുന്നെങ്കിൽ മേൽപ്പോട്ടു തന്നെ പൊയ്പ്പോകുമായിരുന്നു. "അപാനൻ എന്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു?" എന്നു ചോദ്യം. "വ്യാനനിൽ" എന്നുത്തരം. ആ അപാനവൃത്തിയും പ്രാണവൃത്തിയും മദ്ധ്യസ്ഥയായ വ്യാനവൃത്തിയാൽ നിഗ്രഹിക്കപ്പെടാതിരുന്നെങ്കിൽ, ഒന്നു കീഴ്പോട്ടും മറേറതു മേൽപോട്ടുംതന്നെ പോകുമായിരുന്നു. "വ്യാനൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നതു്?" എന്നു ചോദ്യം. "ഉദാനനിൽ" എന്നുത്തരം. മുമ്പു പറഞ്ഞ മൂന്നു വൃത്തികളും ആണിയുടെ സ്ഥാനം വഹിക്കുന്ന ഉദാനനിൽ ബന്ധിക്കപ്പെട്ടിട്ടില്ലായിരുന്നെങ്കിൽ പലവഴിയ്ക്കുതന്നെ പോകുമായിരുന്നു. "ഉദാനൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നതു്?" എന്നു ചോദ്യം. "സമാനനിൽ" എന്നുത്തരം. ഈ വൃത്തികളെല്ലാം സമാനനിൽ ആണു പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്. ഇത്രയും പറഞ്ഞതിന്റെ താല്പര്യം ഇതാണു്.—ശരീരം, ഹൃദയം, വായുക്കൾ ഇവ തമ്മിൽ തമ്മിൽ പ്രതിഷ്ഠിതങ്ങളും സംഘാതത്താൽ നിയമിക്കപ്പെട്ടിരിക്കുന്നവയുമാകുന്നു. അവയെ പ്രവർത്തിപ്പിക്കുന്നതു വിജ്ഞാനമയന്റെ പ്രയോജനമാണു്.

ഇതെല്ലാം ആരാലാണോ നിയമിക്കപ്പെടുന്നതു്, ഏതിലാണോ ആകാശംവരെയുള്ളതു് ഓതപ്രോതരീതിയിൽ പ്രതിഷ്ഠിതമായിരിക്കുന്നതു്, ആ, സാക്ഷാത്തും അപരോക്ഷവുമായ ബ്രഹ്മത്തെ നിർദ്ദേശിക്കുവാനായിട്ടാണു ഇനി ആരംഭിക്കുന്നതു്.

മധുകാണ്ഡത്തിൽ 'നേതി, നേതി' എന്നു നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതാരോ, അവൻ ഇവനാണു്. ഈ ആത്മാവു്, ശബ്ദാദികളും അശനായാദികളുമായ എല്ലാ കാര്യധർമ്മങ്ങളെയും കടന്നിരിക്കുന്നതാകയാൽ ഗ്രഹിക്കപ്പെടുവാൻ കഴിയാത്തവനാകുന്നു. എന്തുകൊണ്ടെന്നാൽ അവൻ ഗ്രഹിക്കപ്പെടുന്നില്ല; അതുകൊണ്ടുതന്നെ. കരണഗോചരവും വ്യാകൃതവുമായ വസ്തു എല്ലാം ഗ്രഹണഗോചരമാകും. ഇതു കരണഗോചരമല്ല; അതിനാൽ ഗ്രഹണഗോചരമാകുന്നില്ല. അതുപോലെ, ഇതു അശീര്യമാകുന്നു. അവയവശൈഥില്യംവന്നു നശിച്ചുപോകുന്ന, മൂർത്തവും സംഹതവുമായ ശരീരാദി ശീര്യമാകുന്നു. ഈ ആത്മാവു് അങ്ങനെയുള്ളതല്ലാത്തതിനാൽ അശീര്യമാകുന്നു. എന്തെന്നാൽ അതു ശീർണമാകുന്നില്ല. അപ്രകാരംതന്നെ ഈ ആത്മാവു് അസംഗനാകുന്നു. മൂർത്തമായ ഒരു വസ്തു മറെറാരു മൂർത്തത്തോടു സംബന്ധിക്കുമ്പോഴാണു് അതിനു സംഗമുണ്ടാവുക. ഈ ആത്മാവാകട്ടെ, മൂർത്തമല്ലാത്തതിനാൽ ഇതിനു സംഗമുണ്ടാകുന്നില്ല. അങ്ങനെതന്നെ, ഈ ആത്മാവു് അബദ്ധവും—ബന്ധമില്ലാത്തതും—ആകുന്നു. മൂർത്തമായിട്ടുള്ളതിനേ ബന്ധമുള്ളൂ. ഇതു അങ്ങനെയുള്ളതല്ല; അതിനാൽ ഇതു വ്യഥിക്കുന്നി

ല്ല. ഇങ്ങനെ, ഗ്രഹണം, വിശരണം, സങ്ഗം, ബന്ധം എന്ന കാര്യധർമ്മങ്ങളൊന്നുമില്ലാത്തതിനാൽ ഇതിന് ഹിംസ പാറുകയുമില്ല; നശിക്കയില്ലെന്നർത്ഥം.

ഇവിടെ ശ്രുതി, ക്രമംവിട്ടു്, ആഖ്യായികയിൽനിന്ന മാറി, ശ്രുതിയായിട്ടു്, ഔപനിഷദനായ (ഉപനിഷത്തുകളിൽനിന്ന് അറിയേണ്ടവനായ) പുരുഷനെ സ്വന്തരൂപത്തിൽ നിർദ്ദേശിച്ചിരിക്കുന്നു. വീണ്ടും ആഖ്യായികയെത്തന്നെ ആശ്രയിച്ചു പറയുന്നു:—"ഇവയാണു്, 'പൃഥിവ്യേവയസ്യായതനം' എന്നുതുടങ്ങിപ്പറഞ്ഞിട്ടുള്ള എട്ടു് ആയതനങ്ങളും അഗ്നിലോകാ മുതലായ എട്ടു ലോകങ്ങളും, 'അമൃതമിതി ഹോവാച' എന്നുതുടങ്ങിപ്പറഞ്ഞിട്ടുള്ള എട്ടു ദേവന്മാരും 'ശാരീരഃ പുരുഷഃ' ഇത്യാദികൊണ്ടു നിർദ്ദേശിച്ചിട്ടുള്ള എട്ടു പുരുഷന്മാരും. ഏതൊരുവനാണോ ശാരീരപ്രഭൃതികളായ ആ എട്ടുപുരുഷന്മാരെ നിർവ്വഹിച്ചു്—അതായതു് എട്ടുനാലായി ലോകസ്ഥിതിയെ ഉപപാദിച്ചു് — പിന്നെ, കിഴക്കേദിക്കു മുതലായവ വഴിയായി സ്വാത്മാവായ ഹൃദയത്തിൽ ഉപസംഹരിച്ചു്, ഉപാധിധർമ്മമായ ഹൃദയാദ്യാത്മതയെ (താൻ ഹൃദയവും മററുമാണെന്നുള്ള തെററിദ്ധാരണയെ) കടന്നു സ്വന്തരൂപത്തിൽ സ്ഥിതിചെയ്യുന്നതു്, ആ അശനായാദിവർജിതനായും ഉപനിഷത്തുകളിൽ നിന്നല്ലാതെ മററു പ്രമാണങ്ങളൊന്നുംകൊണ്ടു അറിയുവാൻ കഴിയാത്തവനുമായ പുരുഷനെ, വിദ്യാഭിമാനിയായ നിന്നോടു ഞാൻ ചോദിക്കുന്നു. ആ പുരുഷനെ വിശദമായി എന്നോടു പറയാതിരിക്കുന്നപക്ഷം നിൻെറ തല തെറിച്ചുപോകും" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. എന്നാൽ, ശാകല്യൻ ആ ഔപനിഷദനായ പുരുഷനെ അറിഞ്ഞിരുന്നില്ല. അതിനാൽ, അവൻെറ തല തെറിച്ചുപോയി.

(ആഖ്യായിക അവസാനിച്ചു. 'തംഹ നമേനേ' എന്നു തുടങ്ങിയുള്ള ഭാഗം ശ്രുതിയുടെ വചനമാണു്.)

അതു മാത്രമല്ല, ശാകല്യൻെറ അസ്ഥികളെ ശിഷ്യന്മാർ സംസ്കാരത്തിനായി ഗൃഹത്തിലേയ്ക്കു കൊണ്ടുപോകുമ്പോൾ, വേറെ എന്തോ ധനമാണെന്നു വിചാരിച്ചു്, തസ്കരന്മാർ അപഹരിക്കയും ചെയ്തു.

ഇതുകൊണ്ടു മുമ്പുകഴിഞ്ഞ ഒരു കഥ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. അഷ്ടാധ്യായിയിൽ യാജ്ഞവല്ക്യനും ശാകല്യനും തമ്മിൽ ഇതുപോലെതന്നെ അവസാനിച്ച ഒരു സംവാദം കഴിഞ്ഞിട്ടുണ്ടു്. അതിൽ, യാജ്ഞവല്ക്യൻ ശാകല്യനെ, "നി പുണ്യക്ഷേത്രമല്ലാത്തിടത്തു പുണ്യകാലമല്ലാത്തപ്പോൾ മരിക്കും. നിൻെറ അസ്ഥികളും ഗൃഹത്തിൽ എത്തുകയില്ല," എന്നു ശപിച്ചിട്ടുണ്ടു്. അവൻ അങ്ങനെതന്നെ മരിച്ചു. കള്ളന്മാർ മററതോ ധനമെന്നുകരുതി അവൻെറ അസ്ഥികളെ അപഹരിക്കയുംചെയ്തു. അതിനാൽ ബ്രഹ്മജ്ഞാനിയുടെ അടുക്കൽ വിനയപൂർവ്വം പെരുമാറണമെന്നും അങ്ങനെയുള്ളവർക്ക് പരിഭവമുണ്ടാക്കരുതെന്നും ആചാരത്തെ ഉപദേശിക്കുന്നതിനും, ഈ വിദ്യ വളരെ മാഹാത്മ്യമുള്ളതാണെന്നും ഇതു് അറിയുന്നവരെ അവമാനിച്ചാൽ ഈ ലോകത്തിലും പരലോകത്തിലും ഗതിയുണ്ടാകയില്ലെന്നും വിദ്യയെ സ്തുതിക്കുന്നതിനുമാണു് ഈ കഥ പറഞ്ഞിരിക്കുന്നതു്. 26.

ഭാഷ്യം—'നേതി, നേതി' എന്ന മറവുമൂലതിന്റെ നിഷേധം വഴിയായി നിർദ്ദേശിച്ച ബ്രഹ്മത്തെത്തന്നെ വിധിമുഖമായി നിർദ്ദേശിക്കുന്നതിനും, ജഗത്തിന്റെ മൂലത്തെ പറയുന്നതിനുമായി, വീണ്ടും ആഖ്യായികയെത്തന്നെ ആശ്രയിക്കുന്നു.

ബ്രാഹ്മണരെ ജയിച്ചു ഗോധനംകൊണ്ടു കൊണ്ടുപോകണമെന്നുള്ളതാണു ആഖ്യായികയുടെ സംബന്ധം.

ബ്രാഹ്മണരുടെ അനുമതികൂടാതെ ബ്രഹ്മസ്വം കൊണ്ടുപോയാൽ അതു് അനർത്ഥത്തിനു കാരണമാകുമെന്നുള്ള ന്യായത്തെ വിചാരിച്ചു പറയുന്നു—

ഉപ—അഥ ഹോവാച—"ബ്രാഹ്മണാ ഭഗവന്തോ. യോ വഃ കാമയതേ സ മാ പൃച്ഛതു; സർവേ വാ മാ പൃച്ഛത; യോ വഃ കാമയതേ തം വഃ പൃച്ഛാമി. സർവാൻ വാ വഃ പൃച്ഛാമി" തി. തേ ഹ ബ്രാഹ്മണാ ന ദധൃഷുഃ. 27.

| | |
|---|---|
| അഥ | = അനന്തരം |
| ഉവാച ഹ | = യാജ്ഞവല്ക്യൻ പറഞ്ഞു— |
| ഭഗവന്തഃ | = "ഭഗവാന്മാരായ=പൂജ്യരായ |
| ബ്രാഹ്മണാഃ | = ബ്രാഹ്മണരേ, |
| വഃ | = നിങ്ങളുടെ കൂട്ടത്തിൽ |
| യഃ കാമയതേ | = ആരു ആഗ്രഹിക്കുന്നുവോ |
| സഃ | = അവൻ |
| മാ പൃച്ഛതു | = എന്നോടു ചോദിക്കട്ടെ. |
| അഥവാ | = അല്ലെങ്കിൽ, |
| സർവേ | = നിങ്ങളെല്ലാവരുംതന്നെ |
| മാ പൃച്ഛത | = എന്നോടു ചോദിച്ചുകൊൾവിൻ! |
| വഃ | = നിങ്ങളിൽ |
| യഃ കാമയതേ | = ആരു ആഗ്രഹിക്കുന്നുവോ |
| തം | = അവനോടു് |
| പൃച്ഛാമി | = ഞാൻ ചോദിക്കാം. |
| അഥവാ | = അല്ലെങ്കിൽ, |
| സർവാൻവഃ | = നിങ്ങളോടെല്ലാവരോടും |
| പൃച്ഛാമി | = ഞാൻ ചോദിക്കാം" |
| ഇതി | = എന്നു. |
| തേ ബ്രാഹ്മണാഃ | = ആ ബ്രാഹ്മണർ |
| ന ദധൃഷുഃ ഹ | = ധൈര്യപ്പെട്ടില്ല. |

ഭാഷ്യം—ബ്രാഹ്മണർ മിണ്ടാതായപ്പോൾ "പൂജ്യരായ ബ്രാഹ്മണരേ!" എന്നു സംബോധനചെയ്തിട്ടു യാജ്ഞവല്ക്യൻ പറഞ്ഞു:—"നിങ്ങളുടെ കൂട്ടത്തിൽ ആരെങ്കിലും എന്നോടു ചോദിക്കുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ അയാൾ എന്റെ അടുക്കൽ വന്നുചോദിച്ചുകൊള്ളട്ടെ. അല്ലെങ്കിൽ, നിങ്ങളെല്ലാവരുംതന്നെ എന്നോടു ചോദിച്ചുകൊള്ളുവിൻ! ഞാൻ ചോദിക്കണമെന്നു നിങ്ങളിലാർക്കെങ്കിലുമുണ്ടെങ്കിൽ അയാളോടു ഞാൻ ചോദിക്കാം. നിങ്ങളോടെല്ലാവരോടും വേണമെങ്കിലും ചോദിക്കാൻ ഞാൻ തയാറാണ്."

ഇതുകേട്ടിട്ടു് ബ്രാഹ്മണരിൽ ആക്കും ഒരുത്തരവും പറയുന്നതിന്ന ധൈര്യമുണ്ടായില്ല 27.

ഉപ — താൻ ഹൈതൈഃ ശ്ലോകൈഃ പപ്രച്ഛ.

താൻ = അവരോടു്
ഏതൈഃ ശ്ലോകൈഃ = ഈ(താഴെപ്പറയുന്ന)ശ്ലോകങ്ങളെക്കൊണ്ടു്
പപ്രച്ഛ ഹ = യാജ്ഞവല്ക്യൻ ചോദിച്ചു.

ഭാഷ്യം — തന്റെ വാക്കുകൾക്കുത്തരം പറയുന്നതിന്ന ബ്രാഹ്മണർ ധൈര്യപ്പെടാതിരിക്കുന്നതുകണ്ടു്, യാജ്ഞവല്ക്യൻ അവരോടു്, താഴെപ്പറയുന്ന ശ്ലോകങ്ങളെക്കൊണ്ടു ചോദിച്ചു.

ശ്ലോ — "യഥാ വൃക്ഷോ വനസ്പതിസ്തഥൈവ പുരുഷോഽമൃഷാ;
തസ്യ ലോമാനി പർണ്ണാനി ത്വഗസ്യോൽപാടികാ ബഹിഃ.।

വനസ്പതിഃ = വനസ്പതിയായ=വനത്തിന്റെ പതിയായ =മഹത്തായ
വൃക്ഷഃ = വൃക്ഷം
യഥാ = എപ്രകാരമോ
തഥാ ഏവ = അതുപോലേതന്നെയാണു്
പുരുഷഃ — പുരുഷൻ.
അമൃഷാ = ഇതു സത്യമാകുന്നു.
തസ്യ = അവന്റെ=പുരുഷന്റെ
ലോമാനി = ലോമങ്ങൾ=രോമങ്ങൾ
പർണ്ണാനി = പർണ്ണങ്ങളാകുന്നു=വൃക്ഷത്തിന്റെ ഇലകൾക്കു തുല്യങ്ങളാകുന്നു.
അസ്യ = പുരുഷന്റെ
ബഹിഃത്വക് = പുറമേയുള്ള ത്വക്കു്
ഉത്പാടികാ = വൃക്ഷത്തിന്റെ പുറംപട്ടയാകുന്നു.

ഭാ — ലോകത്തിൽ, ഒരു വലിയവൃക്ഷം എങ്ങനെയോ അതുപോലേതന്നെയാണു പുരുഷൻ. ഇതു സത്യമാകുന്നു. അവന്റെ രോമങ്ങൾ വൃക്ഷത്തിന്റെ ഇലകൾക്കും, അവന്റെ പുറമേയുള്ളതൊലി വൃക്ഷത്തിന്റെ നിരസമായ പുറംപട്ടയ്ക്കും സമമാകുന്നു.

ഉപ — ത്വച ഏവാസ്യ രുധിരം പ്രസ്യന്ദി, ത്വച ഉത്പടഃ തസ്മാത് തദാതൃണ്ണാത് പ്രൈതി രസോ വൃക്ഷാദിവാഽഽഹതാത്. 2

അസ്യ = ഇവന്റെ
ത്വചഃ ഏവ = ത്വക്കിൽനിന്നു(തന്നെ)
രുധിരം = രക്തം
പ്രസ്യന്ദി = ഒഴുകുന്നതായിരിക്കുന്നു.
ത്വചഃ = ത്വക്കിൽനിന്നു(തന്നെ)
ഉത്പടഃ = ഉൽപടവും=കറയും (ഒഴുകുന്നു)

ബൃഹൻ

| | |
|---|---|
| തസ്മാത് | = അതിനാൽ=വൃക്ഷത്തിനും പുരുഷനും എല്ലാം തുല്യമായതിനാൽ, |
| ആഹതാത് | = ആഹതമായ=ഛിന്നമായ |
| വൃക്ഷാത് | = വൃക്ഷത്തിൽനിന്നു് |
| രസഃ ഇവ | = കറ എന്നപോലേ, |
| ആതൃണ്ണാത് | = ഹിംസിക്കപ്പെട്ട പുരുഷനിൽനിന്നു് |
| തത് | = അതു് = രുധിരം |
| പ്രൈതി | = പുറപ്പെടുന്നു. |

ഭാഷ്യം—പുരുഷന്റെ ത്വക്കിൽനിന്നുതന്നെ രക്തം ഒഴുകുന്നു- വൃക്ഷത്തിന്റെ ത്വക്കിൽനിന്നു തന്നെ കറയും. ഇങ്ങനെ പുരുഷനും വനസ്പതിയ്ക്കും സർവ്വം സമാനമാണു്. അതിനാൽ, ഹിംസിക്കപ്പെട്ട പുരുഷനിൽനിന്നു്, ഛിന്നമായ വൃക്ഷത്തിൽനിന്നു കറ എന്നപോലെ, രക്തം പുറപ്പെടുന്നു. 2

ഉപ—മാംസാന്യസ്യ ശകരാണി; കിനാടം സ്നാവ; തത് സ്ഥിരം.
അസ്ഥീന്യന്തരതോ ദാരൂണി; മജ്ജാ മജ്ജോപമാ കൃതാ. 3

| | |
|---|---|
| അസ്യ മാംസാനി | = ഇവന്റെ മാംസങ്ങൾ |
| ശകരാണി | = വൃക്ഷത്തിന്റെ ശകലങ്ങളാകുന്നു. |
| കിനാടം | = കിനാടം = തടിയോടുചേൎന്നിരിക്കുന്ന തൊലിപോലുള്ള വസ്തു |
| സ്നാവ | = പുരുഷന്റെ സ്നാവമാകുന്നു. (സ്നാവം = മാംസപേശി) |
| തത് | = അതു് = കിനാടം |
| സ്ഥിരം | = മാംസപേശിപോലെ ഉറപ്പുള്ളതാണല്ലോ. |
| അന്തരതഃ | = ഉള്ളിലുള്ള |
| ദാരൂണി | = തടികൾ |
| അസ്ഥീനി | = പുരുഷന്റെ അസ്ഥികളാകുന്നു. |
| മജ്ജാ | = മജ്ജ |
| മജ്ജോപമാ | = മജ്ജയ്ക്കു് ഉപമയായി |
| കൃതാ | = ചെയ്യപ്പെട്ടിരിക്കുന്നു. |

ഭാഷ്യം—ഇതുപോലെതന്നെ, പുരുഷന്റെ മാംസങ്ങൾ വൃക്ഷത്തിന്റെ ശകലങ്ങളാകുന്നു. വൃക്ഷത്തിന്റെ കിനാടം—അതായതു ശകലങ്ങൾക്കുള്ളിൽ തടിയോടു ചേൎന്നിരിക്കുന്ന, തൊലിപോലെയുള്ള വസ്തു പുരുഷന്റെ മാംസപേശിയാകുന്നു. കിനാടം മാംസപേശിയെപ്പോലേ ഉറപ്പുള്ളതാണല്ലോ. പുരുഷന്റെ മാംസപേശികൾക്കുള്ളിൽ അസ്ഥികളുണ്ടെങ്കിൽ വൃക്ഷത്തിനു് അതുപോലേ കിനാടത്തിനുള്ളിൽ തടികളുണ്ടു്. മജ്ജ മജ്ജപോലേതന്നെ. പുരുഷന്റെ മജ്ജപോലേ വനസ്പതിയ്ക്കും വനസ്പതിയുടെ മജ്ജപോലേ പുരുഷനും മജ്ജയുണ്ടെന്നൎത്ഥം. 3

ഉപ—യദ് വൃക്ഷോ വൃക്ണോ രോഹതി മൂലാന്നവതരഃ പുനഃ
മൎത്ത്യഃ സ്വിന്മൃത്യുനാ വൃക്ണഃ കസ്മാന്മൂലാത് പ്രരോഹതി? 4

| | |
|---|---|
| വൃക്ണഃ | = വൃക്ണമായ = ഛേദിക്കപ്പെട്ട |
| വൃക്ഷഃ | = വൃക്ഷം |
| മൂലാത് | = മൂലത്തിൽനിന്നു് |
| പുനഃ | = വീണ്ടും |
| നവതരഃ | = കുറേക്കൂടി പുത്തനായിട്ടു് |
| രോഹതി യദ് | = മുളക്കുന്നു എങ്കിൽ, |
| മൃത്യുനാ | = മൃത്യുവിനാൽ |
| വൃക്ണഃ | = ഛിന്നനായ |
| മർത്ത്യഃ | = മർത്ത്യൻ |
| കസ്മാത് സ്വിത് | = ഏതു |
| മൂലാത് | = മൂലത്തിൽനിന്നാണു്, |
| പ്രരോഹതി | = മുളയ്ക്കുന്നതു്? |

ഭാഷ്യം—മുറിയ്ക്കപ്പെട്ടവൃക്ഷം അതിന്റെ ചുവട്ടിൽനിന്നു്, വീണ്ടും, കുറേക്കൂടി പുതിയതായിട്ടു മുളച്ചുവരുമെങ്കിൽ ഈ ഒരു വിശേഷമൊഴിച്ചു വൃക്ഷത്തിനും പുരുഷനും സർവ്വം സമാനമാണെന്നു കണ്ടു വൃക്ഷത്തിനു്, മുറിച്ചാലും മുളയ്ക്കും എന്നൊരു വിശേഷം കാണുന്നുണ്ടു്. പുരുഷൻ മൃത്യുഗ്രസ്തനായാൽ വീണ്ടും മുളയ്ക്കുന്നതായിക്കാണുന്നില്ല. “ധ്രുവം ജന്മ മൃതസ്യ ച” എന്ന സ്മൃതിയനുസരിച്ചു് വീണ്ടും എവിടെ നിന്നെങ്കിലും മുളയ്ക്കേണ്ടതാണുതാനും. അതുകൊണ്ടു ഞാൻ നിങ്ങളോടു ചോദിക്കുന്നു:—മൃതനായ പുരുഷൻ ഏതു മൂലത്തിൽനിന്നാണു വീണ്ടും മുളയ്ക്കുന്നതു്? 4

ഉപ—രേതസ ഇതി മാ വോചത; ജീവതസ്തത് പ്രജായതേ.
ധാനാരുഹ ഇവ വൈ വൃക്ഷോഽഞ്ജസാ പ്രേത്യ സംഭവഃ 5

| | |
|---|---|
| രേതസഃ ഇതി | = രേതസ്സിൽനിന്നാണെന്നു് |
| മാവോചത | = നിങ്ങൾ പറയേണ്ട. |
| തത് | = അതു്=രേതസ്സു് |
| ജീവതഃ | = ജീവിച്ചിരിക്കുന്നവനിൽനിന്നാണു് |
| പ്രജായതേ | = ഉണ്ടാകുന്നതു് |
| വൃക്ഷഃ | = വൃക്ഷം |
| ധാനാരുഹഃ ഇവവൈ | = ധാന(=ബീജം)യിൽനിന്നു മുളയ്ക്കുന്നതായുമുണ്ടു്. |
| പ്രേത്യ സംഭവഃ | = മരിച്ചതിന്റെ ശേഷം സംഭവിക്കുക എന്നുള്ളതു് |
| അഞ്ജസാ | = പ്രത്യക്ഷമാണു്. |

ഭാഷ്യം—മരിച്ച പുരുഷൻ വീണ്ടും മുളയ്ക്കുന്നതു രേതസ്സിൽനിന്നാണെന്നു പറയുന്നു എങ്കിൽ, അങ്ങനെ നിങ്ങൾ പറയേണ്ട. എന്തെന്നാൽ, ജീവിച്ചിരിക്കുന്ന പുരുഷനിൽനിന്നല്ലാതെ മരിച്ചുപോയവനിൽനിന്നു രേതസ്സുണ്ടാകുന്നില്ല. അതു മാത്രമല്ല, വൃക്ഷം തടിയിൽനിന്നുമാത്രമല്ല, കുരുവിൽനിന്നും മുളക്കുന്നതായിക്കാണുന്നുണ്ടു്. 5

ഉപ — യത് സമൂലമാവൃഹേയുര്‍വൃക്ഷം ന പുനരാഭവേത്
മര്‍ത്ത്യഃ സ്വിന്മൃത്യുനാ വൃക്ണഃ കസ്മാന്മൂലാത് പ്രരോഹതി? 6

| | | |
|---|---|---|
| വൃക്ഷം | = | വൃക്ഷത്തെ |
| സമൂലം | = | മൂലത്തോടുകൂടി |
| യത് ആവൃഹേയുഃ | = | പിഴുതുകളയുകയാണെങ്കില്‍ |
| പുനഃ | = | വീണ്ടും |
| ന ആഭവത് | = | ഉണ്ടാകയില്ല. |
| മൃത്യുനാ വൃക്ണഃ | = | മൃത്യുവിനാല്‍ ഛിന്നനായ |
| മര്‍ത്ത്യഃ | = | മര്‍ത്ത്യന്‍ |
| കസ്മാത്സ്വിത് മൂലാത് | = | ഏതു മൂലത്തില്‍നിന്നാണ |
| പ്രരോഹതി | = | മുളയ്ക്കുന്നതു ? |

ഭാഷ്യം—ഒരു വൃക്ഷത്തെ അതിന്റെ ചുവടോടും വിത്തോടുംകൂടി നശിപ്പിച്ചാല്‍ പിന്നെ അതുണ്ടാകയില്ല അതിനാല്‍ ഞാന്‍ നിങ്ങളോടു സര്‍വ്വജഗത്തിന്റെയുംതന്നെ മൂലത്തെയാണ ചോദിക്കുന്നതു്:— മൃത്യുവിനാല്‍ ഛിന്നനായ മര്‍ത്ത്യന്‍ ഏതു മൂലത്തില്‍നിന്നാണ വീണ്ടും മുളയ്ക്കുന്നതു് ? 6

ഉപ — "ജാത ഏവ", "ന; ജായതേ; കോന്വേനം ജനയേത് പുനഃ?"
വിജ്ഞാനമാനന്ദം ബ്രഹ്മ, രാതിര്‍ദ്ദാതുഃ പരായണം. തിഷ്ഠമാനസ്യ തദ്വിദഃ 7

| | | |
|---|---|---|
| ജാതഃ ഏവ | = | "ജനിച്ചവന്‍ തന്നെയാണല്ലോ" എന്നാണെങ്കില്‍, |
| ന | = | അങ്ങനെയല്ല, |
| ജായതേ | = | പിന്നെയും ജനിക്കുന്നുണ്ടു്. |
| ഏനം | = | ഇവനെ |
| കഃ നു | = | ആരാണു് |
| പുനഃ ജനയേത്? | = | വീണ്ടും ജനിപ്പിക്കുന്നതു്? |
| വിജ്ഞാനം | = | വിജ്ഞാനവും |
| ആനന്ദം ബ്രഹ്മ | = | ആനന്ദവും ആയ ബ്രഹ്മം ആണു്, |
| രാതിഃ ദാതുഃ | = | ധനം ദാനംചെയ്യുന്നവന്റെയും |
| തിഷ്ഠമാനസ്യ | = | അതില്‍തന്നെ സ്ഥിതിചെയ്യുന്ന, |
| തദ്വിദഃ | = | അതിനെ അറിയുന്നവന്റെയും |
| പരായണം | = | പരമായ ഗതി |

ഭാഷ്യം—"ഇതില്‍ ചോദിക്കാനെന്താണുള്ളതു്? ജനിക്കുവാന്‍ പോകുന്നവന്‍ എന്തില്‍നിന്നാണ ജനിക്കുന്നതെന്നു വേണമെങ്കില്‍ ചോദിക്കാമെന്നല്ലാതെ ജനിച്ചവന്‍ പിന്നെ എവിടെനിന്നു ജനിയ്ക്കുന്നു എന്നൊരു ചോദ്യമുണ്ടോ? ഇവന്‍ ജനിച്ചുകഴിഞ്ഞവന്‍തന്നെയല്ലേ? അതിനാല്‍ ഈ വിഷയത്തില്‍ ചോദ്യംതന്നെ യുക്തമല്ല" എന്നാണെങ്കില്‍, അങ്ങനെയല്ല, മരിച്ചവന്‍ പിന്നെയും ജനിക്കതന്നെ ചെയ്യുന്നുണ്ടു്. അല്ലാത്തപക്ഷം ചെയ്യാത്തതിന്റെ ഫലം അനുഭവിക്കുന്നതായും ചെയ്തതിന്റെ ഫലം അനുഭവിക്കാതെ പോകുന്നതായും വരും. അതിനാല്‍ ഞാന്‍ നിങ്ങളോടു ചോദിക്കുന്നു;— മരിച്ച പുരുഷനെ വീണ്ടും ജനിപ്പിക്കുന്നതാരാണു്?"

ഇങ്ങനെ യാജ്ഞവല്ക്യൻ ചോദിച്ച ജഗത്തിന്റെ മൂലത്തെ ആ ബ്രാഹ്മണൎക്കു് അറിഞ്ഞുകൂടായിരുന്നു. അതിനാൽ, പ്രശ്നിഷ്ഠനായതുകൊണ്ടു യാജ്ഞവല്ക്യൻ പശുക്കളെ കൊണ്ടുപോയി. യാജ്ഞവല്ക്യൻ ബ്രാഹ്മണരെ ജയിച്ചു.

ആഖ്യായിക അവസാനിച്ചു.

ജഗത്തിന്റെ മൂലമേതെന്നും ഏതുശബ്ദംകൊണ്ടാണു് ബ്രഹ്മത്തെ സാക്ഷാത്തായി വ്യപദേശിക്കുന്നതെന്നും—അതാണല്ലോ യാജ്ഞവല്ക്യൻ ബ്രാഹ്മണരോടു ചോദിച്ചതു്—ശ്രുതി സ്വന്തനിലയിൽത്തന്നെ നമുക്കു പറഞ്ഞുതരുന്നു.—വിജ്ഞാനവും അതായതു വിജ്ഞപ്തിയും, അതും ആനന്ദവും—വിഷയവിജ്ഞാനംപോലെ ദുഃഖസമ്പക്കമുള്ളതല്ല, പിന്നെയോ, പ്രസന്നവും ശിവവും എതിരില്ലാത്തതും സാധനസാദ്ധ്യമല്ലാത്തതിനാൽ അനായാസവും നിത്യതൃപ്തവും ഏകരസവുമായിട്ടുള്ളതെന്നൎത്ഥം—ആയ ബ്രഹ്മമാണു് ധനം (രാതിഃ എന്നതു ഷഷ്ഠ്യൎത്ഥത്തിലുള്ള പ്രഥമയാണു്) കൊടുക്കുന്നവനു് അതായതു കൎമ്മംചെയ്യുന്ന യജമാനനു് പരായണഗതി. കൎമ്മഫലം കൊടുക്കുന്നതെന്നൎത്ഥം. എന്നു മാത്രമല്ല, ഏഷണകളിൽനിന്നു വ്യുത്ഥാനം ചെയ്തിട്ടു്, കൎമ്മംചെയ്യാതെ ബ്രഹ്മത്തിൽതന്നെ സ്ഥിതിചെയ്യുന്ന ബ്രഹ്മജ്ഞാനിയ്ക്കും അതുതന്നെയാണു് പരായണഗതി.

ഇവിടെ ഒന്നു വിചാരണ ചെയ്യാനുണ്ടു്—"ആനന്ദം ബ്രഹ്മ" എന്നു് ബ്രഹ്മത്തിന്റെ വിശേഷണമായി ആനന്ദശബ്ദത്തെ ശ്രുതിയിൽ പ്രയോഗിച്ചിരിക്കുന്നു: വേറേശ്രുതിയിലും, "ആനന്ദോ ബ്രഹ്മേതി വ്യജാനാത്," "ആനന്ദം ബ്രഹ്മണോവിദ്വാൻ," "യദേഷ ആകാശ ആനന്ദോ ന സ്യാത്," "യോ വൈ ഭൂമാ തത് സുഖം" "ഏഷ പരമ ആനന്ദഃ" എന്നും മററും കാണുന്നുണ്ടു്. ആനന്ദശബ്ദത്തിനു പ്രസിദ്ധി, അറിയപ്പെടാവുന്ന സുഖമെന്ന അൎത്ഥത്തിലുമാണു്. ബ്രഹ്മാനന്ദം സംവേദ്യമാണെങ്കിൽ—അറിവിനു വിഷയമാകുന്നതാണെങ്കിൽ,—ബ്രഹ്മത്തിന്റെ വിഷയത്തിലുള്ള ഈ ആനന്ദശബ്ദപ്രയോഗങ്ങളെല്ലാം ശരിതന്നെ. "ശ്രുതിപ്രമാണമായതുകൊണ്ടു് ബ്രഹ്മം സംവേദ്യാനന്ദസ്വരൂപംതന്നെയാണു്; ഈ വിഷയത്തിൽ എന്താണു വിചാരണചെയ്യാനുള്ളതു്?" എന്നു ചിലർ ചോദിച്ചേക്കാം. എന്നാൽ അങ്ങനെയല്ല; വിരുദ്ധങ്ങളായ ശ്രുതിവാക്യങ്ങളും കാണുന്നുണ്ടു്. ആനന്ദശബ്ദം ബ്രഹ്മത്തിൽ പ്രയോഗിക്കപ്പെട്ടിട്ടുള്ളതു സത്യംതന്നെ. എന്നാൽ ഏകത്വത്തിൽ വിജ്ഞാനത്തെ പ്രതിഷേധിച്ചിട്ടുമുണ്ടു്. "യത്ര ത്വസ്യ സൎവ്വമാത്മൈവാഭൂത്, തത് കേന കം പശ്യേത്? തത് കേന കം വിജാനീയാത്," "യത്രനാന്യത് പശ്യതി, നാന്യച്ഛൃണോതി, നാന്യദ്വിജാനാതി സഭൂമാ," "പ്രാജ്ഞേനാത്മനാ സംപരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ" ഇത്യാദി ശ്രുതികൾ ഏകത്വത്തിൽ വിജ്ഞാനത്തെ പ്രതിഷേധിക്കുന്നവയാണു്. അതിനാൽ, വേദവാക്യാൎത്ഥനിൎണ്ണയത്തിനായി വിചാരം ചെയ്യുന്നതു യുക്തംതന്നെ.

അതുമാത്രമല്ല, മോക്ഷവാദികളായ സാംഖ്യന്മാരും വൈശേഷികന്മാരും, മോക്ഷത്തിൽ അറിയപ്പെടാവുന്ന സുഖമില്ലെന്നു പറയുന്നു. മററുള്ളവർ നിരതിശയവും അനുഭവഗോചരവുമായ സുഖമുണ്ടെന്നും പറയുന്നു. അതുകൊണ്ടും വിചാരണ ആവശ്യമാണു്.

ഇവിടെ പൂർവ്വപക്ഷത്തെ ഇങ്ങനെ സംഗ്രഹിക്കാം:— ആനന്ദാദിശ്രുതിയനുസരിച്ച്, മോക്ഷത്തിൽ സുഖം സംവേദ്യമാണെന്നാണു പറയേണ്ടത്. "ജക്ഷൻ ക്രീഡൻ രമമാണഃ" "സ യദി പിതൃലോകകാമോ ഭവതി" "യഃ സർവ്വജ്ഞഃ സ സർവ്വവിത്", "സർവ്വാൻകാമാൻ സമശ്നുതേ" ഇത്യാദി ശ്രുതികളും അതിനു അനുകൂലമാണ്. "ഇവിടെ ഒന്നായിരിക്കുമ്പോൾ കാരകവിഭാഗമില്ലാത്തതിനാൽ വിജ്ഞാനത്തിനുവഴിയില്ല. ക്രിയ അനേകകാരകസാധ്യവും വിജ്ഞാനം ഒരു ക്രിയയുമാണ്." എന്ന് ഒരു ആക്ഷേപത്തിനു വകയുണ്ട്. എന്നാൽ അതിനു സമാധാനമുണ്ട്- വേദശബ്ദപ്രാമാണ്യത്താൽ ആനന്ദവിഷയത്തിൽ വിജ്ഞാനമുണ്ടാവാം. ആനന്ദസ്വരൂപം അസംവേദ്യമാണെന്നു വരുന്ന പക്ഷത്തിൽ, "വിജ്ഞാനമാനന്ദം" ഇത്യാദി വചനങ്ങൾ അനുപപന്നങ്ങളായിത്തീരുമെന്നു നാം പറഞ്ഞുവല്ലോ.

"വേദത്തിൽ പറഞ്ഞാലും അഗ്നിയ്ക്കു ശൈത്യവും ജലത്തിന് ഔഷ്ണ്യവും ഉണ്ടാകയില്ലതന്നെ വേദവചനങ്ങൾ ജ്ഞാപകങ്ങളാണ്. ഉള്ളതിനെ അറിയിക്കുന്നവയാണെന്നർത്ഥം, അതിനാൽ അവ പ്രമാണാന്തരങ്ങൾക്ക് അവിരുദ്ധമായ അർത്ഥത്തെമാത്രമേ പ്രതിപാദിക്കയുള്ളൂ. ദേശാന്തരത്തിൽ അഗ്നി ശീതമാണെന്നോ, നമുക്കു ചെല്ലാൻ കഴിയാത്ത മറെറാരു ദേശത്തു ജലം ഉഷ്ണമാണെന്നോ നമ്മേ ധരിപ്പിക്കുന്നതിനു വേദവാക്യങ്ങൾക്കു കഴികയില്ലല്ലോ." എന്നും ആക്ഷേപമുണ്ടാവാം. എന്നാൽ അതും ശരിയല്ല; പ്രത്യഗാത്മാവിൽ ആനന്ദവിജ്ഞാനം കാണുന്നുണ്ട്. അതിനാൽ "വിജ്ഞാനമാനന്ദം" ഇത്യാദിവചനങ്ങൾ, അഗ്നിശീതമാണെന്നും മററും പറയുന്നതുപോലെ പ്രത്യക്ഷത്തിനു വിരുദ്ധമായ അർത്ഥത്തെ പ്രതിപാദിക്കുന്നവയല്ല. നേരേമറിച്ചു, അവ അവിരുദ്ധാർത്ഥങ്ങളാണെന്നുള്ളതിലേക്ക് അനുഭവം സാക്ഷിയാണ്. "ഞാൻ സുഖിയാണ്" എന്നിങ്ങനെ, സുഖാത്മകമായ ആത്മാവിനെ സ്വയം അറിയുന്നുണ്ട്. അതിനാൽ മേൽപറഞ്ഞ വാക്യങ്ങൾ പ്രത്യക്ഷത്തിനു അവിരുദ്ധമായ അർത്ഥത്തോടുകൂടിയവതന്നെ. അതുകൊണ്ടു ആനന്ദസ്വരൂപമായ ബ്രഹ്മം വിജ്ഞാനാത്മകമായിരുന്നുകൊണ്ടു തന്നെത്താൻ അറിയുന്നുണ്ട്. അങ്ങനെയാകുമ്പോൾ, ആനന്ദപ്രതിപാദകങ്ങളായ, "ജക്ഷൻ ക്രീഡൻ രമമാണഃ" ഇത്യാദിശ്രുതികളും ഉപപന്നങ്ങളാകും.

സിദ്ധാന്തം—മേൽപ്പറഞ്ഞ മതം ശരിയല്ല. കാര്യ്യവും കരണവുമില്ലാതെ വിജ്ഞാനമുണ്ടാവാൻ വഴിയില്ല. ആത്യന്തികമായ ശരീരവിയോഗമാണല്ലോ മോക്ഷം. ശരീരമില്ലാതാകുമ്പോൾ ആശ്രയമില്ലാത്തതിനാൽ കരണങ്ങളുമുണ്ടാവാൻ തരമില്ല. കാര്യ്യവും കരണവുമില്ലാതായാൽ എങ്ങനെയാണു വിജ്ഞാനമുണ്ടാവുക? ദേഹം മുതലായതില്ലാതെയും വിജ്ഞാനമുണ്ടാകുമെന്നു വരുന്നപക്ഷം കാര്യ്യവും കരണവും ഉപാദാനം ചെയ്യുന്നതുകൊണ്ടു പ്രയോജനമില്ലെന്നു വന്നുകൂടുകയും ചെയ്യും. വിജ്ഞാനമുണ്ടെന്നു പറയുന്നതു് ഏകത്വത്തിനും വിരുദ്ധമാണ്.

പരബ്രഹ്മം നിത്യവിജ്ഞാനസ്വരൂപമാകയാൽ, അതു് ആനന്ദാത്മകമായതന്നെ നിത്യമായിത്തന്നെ അറിയുമെന്നു പറയുന്നതും ശരിയല്ല. എന്തെന്നാൽ ഒരിടത്തുതന്നെ വിഷയത്വവും വിഷയിത്വവും വരികയില്ല. സംസാരിയും സംസാരവിനിർമ്മുക്തനാകുമ്പോൾ ബ്രഹ്മസ്വഭാവത്തെ പ്രാ

പിക്കം. ഒരു കൈവെള്ളം ജലാശയത്തിൽ ഒഴിച്ചാൽ അതു വേറേ നില്ക്കയില്ലാത്തതുപോലെ, മുക്തനായ സംസാരിയും ആനന്ദാത്മകമായ ബ്രഹ്മത്തെ അറിയുന്നതിനായി വേറേ നില്ക്കയില്ല. അതിനാൽ, മുക്തൻ ആനന്ദാത്മകമായ ആത്മാവിനെ അറിയുന്നു എന്നു പറയുന്നതും അർത്ഥമില്ലാത്തതാണു്

ഇനി മുക്തൻ ബ്രഹ്മത്തിൽനിന്നു് അന്യനായിരുന്നുകൊണ്ടു്, പ്രത്യഗാത്മാവായ ബ്രഹ്മാനന്ദത്തെ, "ഞാൻ ആനന്ദസ്വരൂപനാകുന്നു" എന്നു് അറിയുകയാണെങ്കിൽ, അപ്പോഠം ഏകത്വത്തിനു വിരോധം വരുന്നു. ഏകത്വത്തിനു വിരോധം വരുമ്പോഠം സവ്ശ്രുതികഠക്കും വിരോധം വരും. മുക്തൻ ബ്രഹ്മത്തിൽ നിന്നു് ഭിന്നനോ അഭിന്നനോ അല്ലെന്നും പിന്നെയോ, ഭിന്നാഭിന്നനാണെന്നുമുള്ള മൂന്നാമത്തെ കല്പന എല്ലായിടത്തും ഖണ്ഡിയ്ക്കപ്പെട്ടിട്ടുള്ളതാകയാൽ അതു യുക്തമല്ലതാനും.

എന്നുമാത്രവുമല്ല; ബ്രഹ്മം നിരന്തരമായി ആത്മാനന്ദത്തെ അറിയുകയാണെങ്കിൽ വിജ്ഞാനമെന്നുമവിജ്ഞാനമെന്നുമുള്ള കല്പനയ്ക്കു് അർത്ഥമില്ലാതെപോകും. ബ്രഹ്മത്തിൽ ആത്മാനന്ദവിഷയകമായ വിജ്ഞാനം നിരന്തരമാണെങ്കിൽ അതുതന്നെയാണു് അതിന്റെ സ്വഭാവമെന്നുള്ളതുകൊണ്ടു്, ആത്മാനന്ദത്തെ അറിയുന്നു എന്ന കല്പന അയുക്തമാണു്. അതല്ലാത്തതിനെ അറിയുവാൻ ഇടയുള്ളപ്പോഴല്ലേ ആത്മാവിനെ അറിയുന്നു എന്ന കല്പനയ്ക്കു് അർത്ഥമുള്ളു- തന്നെയും അന്യനെയും തിരിച്ചറിയുന്നു എന്നു പറയുന്നിടത്തു് തന്നെ അറിയുന്നു എന്നുള്ള കല്പനയ്ക്കു് അർത്ഥമുണ്ടു്. ഇഷു മുതലായതിൽആസക്തമായ മനസ്സോടുകൂടിയ ഒരുവനു് നിരന്തരമായി ഇഷുവിന്റെ (ശരത്തിന്റെ) ജ്ഞാനമോ അജ്ഞാനമോ കല്പിയ്ക്കുന്നതിനു് അർത്ഥമില്ലല്ലോ.

ഇനി ഇടവിട്ടിടവിട്ടു് ആത്മാനന്ദത്തെ അറിയുന്നു എന്നാണെങ്കിൽ, ആത്മവിജ്ഞാനമില്ലാതിരിക്കുന്ന അവസരത്തിൽ വിജ്ഞാനം മററു വിഷയങ്ങളെക്കുറിച്ചാണെന്നുവരും. അപ്പോഠം ജ്ഞാനമേയില്ലെങ്കിൽ ആത്മാവിനു വിക്രിയയുണ്ടെന്നും അതിനാൽ അനിത്യമാണെന്നും വന്നുകൂടും. അതിനാൽ 'വിജ്ഞാനമാനന്ദം' എന്നുള്ള ശ്രുതിയ്ക്കു് ആത്മാവിന്റെ സ്വരൂപത്തെപ്പറയുന്നതിൽ മാത്രമേ താത്പര്യമുള്ളു;. അല്ലാതെ ആത്മാനന്ദം സംവേദ്യമാണെന്നു് (അറിയപ്പെടാവുന്നതാണെന്നു്) അതിനു് അർത്ഥമില്ല. ആത്മാനന്ദം അറിയപ്പെടാവുന്നതല്ലെങ്കിൻ "ജക്ഷൻ ക്രീഡൻ രമമാണഃ" ഇത്യാദിശ്രുതികഠക്കു വിരോധം വരുമല്ലോ എന്നാണെങ്കിൽ, ഇല്ല; ആവക ശ്രുതികഠ, മുക്തനു വന്നുകൂടുന്ന അവസ്ഥകളെ അനുവദിച്ചിരിക്കമാത്രമാണു്. മുക്തൻ സവ്വാത്മാവായിത്തീരുമ്പോഠം, യോഗികളിലോ ദേവന്മാരിലോ എവിടെ എങ്കിലും ജക്ഷണം (ഭക്ഷണം) മുതലായതു വന്നുകൂടാമല്ലോ. എല്ലാവരുടേയും ആത്മാവു അവൻതന്നെ ആയിത്തീരുമ്പോഠം ആരുടേയും ജക്ഷണം മുതലായതു് അവന്റേതുതന്നെ ആയിത്തീരുമെന്നു് ആ അവസ്ഥയെ സ്തുതിക്കാനായിപ്പറഞ്ഞിരിക്കുന്നു എന്നേ ഉള്ളൂ.

"സവ്വാത്മകനായിത്തീരുമ്പോഠം യോഗികളിലും ദേവന്മാരിലും മററും അവനു വന്നുകൂടുന്ന സുഖങ്ങളെ അനുഭവിച്ചിരിക്കയാണെങ്കിൽ, സ്ഥാവരങ്ങ

ളിലും മററും വരുന്ന ദുഃഖത്തേയും അനുഭവിക്കേണ്ടിയിരുന്നില്ലേ?" എന്നാണെങ്കിൽ, വേണ്ട; സുഖിതപം, ദുഃഖിതപം മുതലായ വിശേഷണങ്ങളെല്ലാം, നാമരൂപങ്ങളാൽ ഉണ്ടാക്കപ്പെട്ടുന്ന കാര്യകരണങ്ങളാകുന്ന ഉപാധിയോടുള്ള സമ്പന്ധത്താലുണ്ടാകുന്ന ഭ്രാന്തിയാൽ അധ്യാരോപിതങ്ങളാണെന്നു പറഞ്ഞു മുമ്പുതന്നെ ഈവക ആക്ഷേപങ്ങളെല്ലാം പരിഹരിയ്ക്കപ്പെട്ടിട്ടുണ്ട്. വേദ്യമാണെന്നും അവേദ്യമാണെന്നും മററും പരസ്പരവിരുദ്ധങ്ങളായ ശ്രുതികൾക്ക് സോപാധികമെന്നും നിരുപാധികമെന്നുമുള്ള വിഷയഭേദത്താൽ വ്യവസ്ഥ മധുകാണ്ഡത്തിൽ പറഞ്ഞിട്ടുണ്ട്. ഇങ്ങനെ, ബ്രഹ്മത്തിലുള്ള ആനന്ദം വേദ്യമാണെന്നുള്ളതു നിരൂപണം ചെയ്വാൻ വിഷമമായിട്ടുള്ളതാകയാൽ, "ഏഷോഽസ്യ പരമ ആനന്ദഃ" എന്നുള്ളിടത്തെപ്പോലെ എല്ലാ ആനന്ദവാക്യങ്ങളും കണ്ടുകൊള്ളേണ്ടതാണ്. "ഏഷോഽസ്യ പരമ ആനന്ദഃ" (ഇതു ഇവന്റെ പരമമായ ആനന്ദമാകുന്നു) എന്നുള്ളേടത്ത് ആനന്ദത്തിനും മുക്തനും തമ്മിൽ ഭേദം വിവക്ഷിച്ചിട്ടില്ല; എന്തെന്നാൽ അവിടെ സ്വഭാവമാണു പ്രകൃതം- അതുപോലെ വിജ്ഞാനാദിവാക്യങ്ങളിൽ ആനന്ദം അറിയപ്പെടാവുന്നതാണെന്നും വിവക്ഷിച്ചിട്ടില്ല. എന്തെന്നാൽ, അതു് അറിയപ്പെടാവുന്നതാണെന്നു പ്രതിപാദിക്കുവാൻ മേൽപറഞ്ഞപ്രകാരം വളരെ പ്രയാസമാണ് എന്നർത്ഥം. (7) 28.

ബൃഹദാരണ്യകോപനിഷത്തിൽ മൂന്നാം അദ്ധ്യായത്തിൽ

ഒൻപതാം ബ്രാഹ്മണം കഴിഞ്ഞു

മൂന്നാം അദ്ധ്യായവും കഴിഞ്ഞു.

---

## നാലാം അദ്ധ്യായം.

### ഒന്നാം ബ്രാഹ്മണം.

ഭാഷ്യം — ശാരീരൻ മുതലായ എട്ടു പുരുഷന്മാരെ ആദ്യം വിസ്തരിപ്പിച്ച് (വ്യവഹാരദശയിൽ കൊണ്ടുവന്ന്) പിന്നെ ഹൃദയത്തിൽ ഉപസംഹരിച്ച്, ദിഗ്ഭേദത്താൽ പിന്നെയും അഞ്ചു വിധത്തിൽ വ്യൂഹനംചെയ്തു പിന്നെയും ഹൃദയത്തിൽ ഉപസംഹരിച്ച്, പിന്നെ, അന്യോന്യം പ്രതിഷ്ഠയായുള്ള ഹൃദയത്തേയും ശരീരത്തേയും, പ്രാണാദിപഞ്ചവൃത്തികളാകുന്ന, സ്വരൂപത്തോടുകൂടിയ, സമാനനെന്നു പറയുന്ന ജഗദാത്മാവായ സൂത്രത്തിൽ ഉപസംഹരിച്ച്, ശരീരം, ഹൃദയം, സൂത്രം എന്നീ അവസ്ഥകളോടു കൂടിയ ജഗദാത്മാവിനെ അതിക്രമിച്ചിരിക്കുന്നവനും 'നേതി, നേതി' എന്നു വ്യപദേശിക്കപ്പെട്ടിട്ടുള്ളവനുമായ പുരുഷനെ ഉപാദാനകാരണസ്വരൂപത്തിലും "വിജ്ഞാനമാനന്ദം" എന്നു സാക്ഷാത്തായും നിർദ്ദേശിച്ചു. ആ ഔപനിഷദനായ പുരുഷനെത്തന്നെ വാഗാദികൾ വഴിയായി വീണ്ടും മനസ്സിലാക്കണമെന്നു ദൂശിച്ചു, മനസ്സിലാക്കുന്നതിനുള്ള മറെറാരുപായത്തിനായിട്ടാണു അടുത്ത രണ്ടു ബ്രാഹ്മണത്തിന്റെ ആരംഭം. ആഖ്യായികയാകട്ടെ, ആചാരപ്രദർശനത്തിനായിട്ടുള്ളതാകുന്നു.

ഉപ—ഓം ജനകോ ഹ വൈദേഹ ആസാം ചക്രേ; അഥ ഹ യ ജ്ഞവല്ക്യ ആവവ്രാജ. തം ഹോവാച—"യാജ്ഞവല്ക്യ, കിമർത്ഥമചാരീഃ? പശൂനിച്ഛന്നണ്വന്താ" നിതി. "ഉഭയമേവ സമ്രാ" ഡിതിഹോവാച. 1

| | | |
|---|---|---|
| വൈദേഹഃ ജനകഃ | = | വിദേഹാധിപനായ ജനകൻ |
| ആസാംചക്രേ ഹ. | = | തന്നെക്കാണാനാവശ്യമുള്ളവക്ക് കാണുന്നതിനായി ഇരുന്നിരുന്നു. |
| അഥ | = | അപ്പോൾ |
| യാജ്ഞവല്ക്യഃ | = | യാജ്ഞവല്ക്യൻ |
| ആവവ്രാജ | = | ചെന്നു. |
| തം ഉവാച ഹ | = | അദ്ദേഹത്തിനോടു ജനകൻ ചോദിച്ചു— |
| യാജ്ഞവല്ക്യ | = | "ഹേ യാജ്ഞവല്ക്യ. |
| കിമർത്ഥം | = | എന്തിനായിട്ടാണ് |
| അചാരീഃ | = | അങ്ങുവന്നതു്? |
| പശൂൻ ഇച്ഛൻ | = | പശുക്കളെ ഇച്ഛിച്ചിട്ടോ? |
| അണ്വന്താൻ | = | സൂക്ഷ്മവസ്തുനിർണ്ണയത്തിൽ അവസാനിക്കുന്ന പ്രശ്നങ്ങളെ ഇച്ഛിച്ചിട്ടോ?" |
| ഇതി | = | എന്നു്. |
| ഉഭയം ഏവ സമ്രാട് | = | "രണ്ടും ഇച്ഛിച്ചുതന്നേ സമ്രാട്ടേ!" |
| ഇതി ഉവാച ഹ | = | എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. |

ഭാഷ്യം—ഒരിക്കൽ, വിദേഹാധിപനായ ജനകൻ, തന്നെ കാണാൻ ആവശ്യമുള്ളവക്ക് കാണുന്നതിനായി ഇരുന്നിരുന്നു. ആ അവസരത്തിൽ യാജ്ഞവൽക്യൻ, തൻെറ യോഗക്ഷേമങ്ങളെ ഉദ്ദേശിച്ചോ, രാജാവിനു അറിയുവാനുള്ള ആഗ്രഹം മനസ്സിലാക്കി അദ്ദേഹത്തെ അനുഗ്രഹിക്കുന്നതിനായിട്ടോ, അവിടെ ചെന്നു. യാജ്ഞവല്ക്യനെ വേണ്ടവിധത്തിൽ പൂജിച്ചതിനുശേഷം ജനകൻ ചോദിച്ചു. "യാജ്ഞവല്ക്യ, അങ്ങു വന്നതു് എന്തിനാണു്? വീണ്ടും പശുക്കളെ ഇച്ഛിച്ചിട്ടോ? അഥവാ, എന്നിൽനിന്നു്, സൂക്ഷ്മവസ്തു നിർണ്ണയത്തിൽ അവസാനിക്കുന്ന പ്രശ്നങ്ങളെ കേൾക്കുവാനിച്ഛിച്ചിട്ടോ?" ഇതിനു യാജ്ഞവല്ക്യൻ "രണ്ടു മിച്ഛിച്ചുതന്നെ സമ്രാട്ടേ!" എന്നു ഉത്തരം പറഞ്ഞു. സമ്രാട്ടെന്നുള്ളതു വാജപേയയാഗം ചെയ്തവനുള്ള പേരാണു്. ആജ്ഞകൊണ്ടു രാജ്യം പാലിക്കുന്നവനേയും സമ്രാട്ടെന്നു പറയും. ഭാരതവർഷത്തിൻെറ മുഴുവൻെറയും രാജാവു് എന്ന അർത്ഥത്തിലും 'സമ്രാട്ടേ!' എന്നു വിളിച്ചു എന്നു വിചാരിക്കാം. 1

ഉപ—"യത് തേ കശ്ചിദബ്രവീത്തച്ഛൃണവാമേ" തി. "അബ്രവീന്മേജിത്വാ ശൈലിനിർവാഗ്വൈ ബ്രഹ്മേതി." യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്, തഥാതച്ഛൈലിനിരബ്രവീദ് വാഗ്വൈബ്രഹ്മേതി. അവദതോ ഹി കിം സ്യാത ?" ഇതി. "അബ്രവീത് തു തേ തസ്യാഽയതനം പ്രതിഷ്ഠാം?" "ന മേഽബ്രവീ" ദിതി. "ഏകപാദ്വാ ഏതത് സമ്രാ" ഡിതി. "സ വൈ നോ ബ്രൂഹി യാജ്ഞവല്ക്യ" "വാഗേവാഽയതനം, മാ

ഹൻറം

കാശഃപ്രതിഷ്ഠാ, പ്രജ്ഞേത്യേനദുപാസിത." "കാ പ്രജ്ഞതാ യാജ്ഞവല്ക്യ?" "വാഗേവ സമ്രാ" ഡിതി ഹോവാച. "വാചാ വൈ സമ്രാഡ്, ബന്ധുഃ പ്രജ്ഞായതേ; ഋഗ്വേദോ, യജുർവേദഃ, സാമവേദോ,ഥർവാങ്ഗിരസ, ഇതിഹാസഃ, പുരാണം, വിദ്യാ, ഉപനിഷദഃ, ശ്ലോകാഃ, സൂത്രാണ്യനുവ്യാഖ്യാനാനി, വ്യാഖ്യാനാനീഷ്ടം, ഹുത, മാശിതം പായിത,മയംച ലോകഃ, പരശ്ചലോകഃ, സർവാണി ച ഭൂതാനി വാചൈവ സമ്രാഡ്, ജ്ഞായന്തെ. വാഗ്വൈ സമ്രാഡ്, പരമം ബ്രഹ്മ. നൈനം വാഗ് ജഹാതി, സർവാണ്യേനം ഭൂതാന്യഭിരക്ഷന്തി, ദേവോഭൂത്വാ ദേവാനപ്യേതി,യ ഏവം വിദ്വാനേതദുപാസ്തേ." "ഹസ്ത്യൃഷഭം സഹസ്രം ദദാമീ" തി ഹോവാചജനകോ വൈദേഹഃ. സഹോവാച യാജ്ഞവല്ക്യഃ—"പിതാമേ്യമന്യത നാനനുശിഷ്യ ഹരേതേതി."

| | | |
|---|---|---|
| യത് | = | "ഏതാണോ |
| തേ | = | നിനക്ക് |
| കശ്ചിത് | = | ഒരാൾ = ഒരു ആചാര്യൻ |
| അബ്രവീത് | = | പറഞ്ഞുതന്നിട്ടുള്ളത്. |
| തത് | = | അത് |
| ശൃണവാമ | = | നാം കേൾക്കട്ടെ" |
| ഇതി | = | എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| ശൈലിനിഃ | = | "ശിലിനൻെറ പുത്രനായ |
| ജിത്വാ | = | ജിത്വാവെന്ന ആചാര്യൻ |
| വാക്‌വൈബ്രഹ്മ ഇതി | = | വാക്കാണ് ബ്രഹ്മം എന്ന് |
| മേ അബ്രവീത് | = | എനിക്കു പറഞ്ഞുതന്നിട്ടുണ്ട്" എന്നു ജനകൻ പറഞ്ഞു. |
| യഥാ | = | "എപ്രകാരമാണോ |
| മാതൃമാൻ | = | മാതാവുള്ളവനും |
| പിതൃമാൻ | = | പിതാവുള്ളവനും |
| ആചാര്യവാൻ | = | ആചാര്യനുള്ളവനും |
| ബ്രൂയാത് | = | പറയുന്നതു് |
| തഥാ | = | അപ്രകാരമാണ് |
| തത് | = | അങ്ങനെ |
| ശൈലിനിഃ | = | ശൈലിനി |
| വാക്‌വൈബ്രഹ്മഇതി | = | വാക്കാണ് ബ്രഹ്മമെന്ന് |
| അബ്രവീത് | = | പറഞ്ഞത്. |
| അവദതഃ | = | സംസാരിക്കാത്തവന് |
| കിം ഹി സ്യാത് | = | എന്താണ് ഉണ്ടായിരിക്കുന്നത്?" |
| ഇതി | = | എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| കിം തു | = | "എന്നാൽ |
| തസ്യ | = | അതിൻെറ = ആ വാക്കാകുന്ന ബ്രഹ്മത്തിൻെറ |
| ആയതനം | = | ആയതനത്തെയും = ശരീരത്തേയും |

പ്രതിഷ്ഠാം = പ്രതിഷ്ഠയേയും
തേ അബ്രവീത്? = അങ്ങേ പറഞ്ഞുതന്നോ?" എന്നു യാജ്ഞവല്ക്യൻ ചോദിച്ചു.
മേ ന അബ്രവീത് ഇതി = "എനിക്കു പറഞ്ഞുതന്നില്ല." എന്നു ജനകൻ പറഞ്ഞു.
സമ്രാട് = "അല്ലയോ സാമ്രാട്ടേ,
ഏതത് = ഇതു് = ഈ ബ്രഹ്മം
ഏകപാത് വൈ = ഒരു കാലുമാത്രമുള്ളതാണല്ലോ"
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോ യാജ്ഞവല്ക്യാ,
സഃ ത്വം വൈ = ഇതെല്ലാം അറിയാവുന്ന അങ്ങുതന്നെ
നഃ ബ്രൂഹി = നമുക്കു പറഞ്ഞുതരിക" എന്നു ജനകൻ അപേക്ഷിച്ചു.
വാക് ഏവ = "വാക്കുതന്നെ (= വാക്കെന്ന കരണംതന്നെ)യാണു്
ആയതനം = വാക്കാകുന്ന ബ്രഹ്മത്തിന്റെ ശരീരം.
ആകാശഃ = ആകാശമാണു്
പ്രതിഷ്ഠാ = പ്രതിഷ്ഠ.
പ്രജ്ഞാ ഇതി = പ്രജ്ഞ എന്നുവച്ചു്
ഏനത് = ഇതിനെ = ഈ ബ്രഹ്മത്തെ
ഉപാസിത = ഉപാസിക്കണം." എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "ഹേ യാജ്ഞവല്ക്യ,
കാ പ്രജ്ഞതാ? = ഏതു പ്രജ്ഞതയാണു്?" എന്നു ജനകൻ ചോദിച്ചു.
സമ്രാട് = "അല്ലയോ സമ്രാട്ടേ,
വാക് ഏവ = വാക്കുതന്നെ പ്രജ്ഞയാകുന്നു."
ഇതി ഉവാച ഹ = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
വാചാ വൈ = "വാക്കുകൊണ്ടാണല്ലോ
ബന്ധുഃ പ്രജ്ഞായതേ = ബന്ധു അറിയപ്പെടുന്നതു്.
ഋഗ്വേദഃ = ഋഗ്വേദവും
യജുർവേദഃ = യജുർവേദവും
സാമവേദഃ = സാമവേദവും
അഥർവാങ്ഗിരസഃ = അഥർവാങ്ഗിരസവും
ഇതിഹാസഃ = ഇതിഹാസവും
പുരാണം = പുരാണവും
വിദ്യാഃ = വിദ്യകളും
ഉപനിഷദഃ = ഉപനിഷത്തുകളും
ശ്ലോകാഃ = ശ്ലോകങ്ങളും
സൂത്രാണി = സൂത്രങ്ങളും
അനുവ്യാഖ്യാനാനി = അനുവ്യാഖ്യാനങ്ങളും

വ്യാഖ്യാനാനി = വ്യാഖ്യാനങ്ങളും
ഇഷ്ടം = യാഗംകൊണ്ടുണ്ടാകുന്നപുണ്യവും
ഹുതം = ഹോമം നിമിത്തമുള്ള പുണ്യവും
ആശിതം = അന്നദാനത്താലുണ്ടാകുന്ന പുണ്യവും
പായിതം = പാനദാനംകൊണ്ടു സിദ്ധിക്കുന്ന പുണ്യവും
അയംലോകഃ ച = ഈ ലോകവും = ഈ ജന്മവും
പരഃ ലോകഃ ച = പരമായ ലോകവും = ഇനിയുള്ളജന്മവും
സർവ്വാണി ഭൂതാനി ച = എല്ലാഭൂതങ്ങളും
വാചാ ഏവ = വാക്കുകൊണ്ടുതന്നെയാണ്,
സമ്രാട് = സമ്രാട്ടേ,
പ്രജ്ഞായന്തേ = അറിയപ്പെടുന്നതു്.
സമ്രാട് = ഹേ സമ്രാട്ടേ,
വാക് ഏവ = വാക്കുതന്നെയാണ്
പരമം ബ്രഹ്മ = പരമമായ ബ്രഹ്മം.
യഃ = ആരാണോ
ഏവം വിദ്വാൻ = ഇപ്രകാരം അറിഞ്ഞുകൊണ്ട്
ഏതത് = ഇതിനെ = ഈ വാക്കാകുന്ന ബ്രഹ്മത്തെ
ഉപാസ്തേ = ഉപാസിക്കുന്നതു്,
ഏനം = ഇവനെ
വാക് = വാക്കു്
നജഹാതി = ഉപേക്ഷിക്കയില്ല.
സർവ്വാണി ഭൂതാനി = എല്ലാ ഭൂതങ്ങളും
ഏനം = ഇവനെ
അഭിക്ഷരന്തി = അഭിക്ഷരിക്കുന്നു = സന്തോഷിപ്പിക്കുന്നു
ദേവഃഭൂത്വാ = ദേവനായിത്തീർന്നിട്ടു
ദേവാൻ അപ്യേതി = ഇവൻദേവന്മാരെ അപിഗമിക്കും=ദേവന്മാരിൽ ലയിക്കും" എന്നു യാജ്ഞവല്ക്യൻ തുടർന്നു പറഞ്ഞു.
ഹസ്ത്യൃഷഭം = "ആനയേപ്പോലെയുള്ള ഒരു കാളയോടുകൂടിയ
സഹസ്രം = ആയിരം പശുക്കളെ
ദദാമി = അങ്ങേയ്ക്കു ഞാൻ തരുന്നു"
ഇതി = എന്നു്
വൈദേഹഃ ജനകഃ = വിദേഹാധിപനായ ജനകൻ
ഉവാച ഹ = പറഞ്ഞു.
സഃ യാജ്ഞവൽക്യഃ = ആ യാജ്ഞവൽക്യൻ
ഉവാച ഹ = പറഞ്ഞു:—
അനനുശിഷ്യ = "അനുശാസിക്കാതെ = ശിഷ്യനെ കൃതാർത്ഥനാക്കാതെ
ന ഹരേത = ശിഷ്യനിൽനിന്നു ധനം സ്വീകരിക്കാൻ പാടില്ല.

ഇതി = എന്നു്
മേ പിതാ = എൻെറ പിതാവു്
അമന്യത = വിചാരിച്ചിരുന്നു.

ഭാഷ്യം—"അങ്ങു് അനേകം ആചാൎയ്യന്മാരെ സേവിക്കുന്ന ആളാണെല്ലോ. അങ്ങേയ്ക്കു് ഏതെങ്കിലും ഒരു ആചാൎയ്യൻ പറഞ്ഞുതന്നിട്ടുള്ളതു ഞാൻ കേൾക്കട്ടെ" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അതിനു ജനകൻ മറുപടി പറഞ്ഞു—"ശിലിനൻെറ പുത്രനായ, ജിത്വാവെന്ന ആചാൎയ്യൻ വാഗ്ദേവതയാണു ബ്രഹ്മം എന്നു് എനിക്കു പറഞ്ഞുതന്നിട്ടുണ്ടു്." ഇതുകേട്ടു യാജ്ഞവല്ക്യൻ പറഞ്ഞു.—തീരെ ബാലനായിരിക്കുമ്പോൾ അനുശാസിക്കുന്നതിനു മാതാവും, അതിനുമേൽ മേൽവേണ്ടും വണ്ണം അനുശാസിക്കുന്നതിനു പിതാവും, ഉപനയനം മുതൽ സമാവൎത്തനംവരെ അനുശാസിക്കുന്നതിനു ആചാൎയ്യനും ഇങ്ങനെ മൂന്നുശുദ്ധികൾക്കു ഹേതുക്കൾ ഉള്ളവനാണു് സാക്ഷാൽ ആചാൎയ്യൻ. അവൻ ഒരിക്കലും പ്രാമാണ്യത്തിൽ നിന്നു തെററുകയില്ല. അങ്ങനെയുള്ള ആചാൎയ്യൻ തൻെറ ശിഷ്യനു് എങ്ങനെ പറഞ്ഞുകൊടുക്കുമോ അങ്ങനെതന്നെയാണു് ആ ജിത്വാവു്, വാക്കുതന്നെയാണു ബ്രഹ്മമെന്നു പറഞ്ഞുതന്നതു്. പറയാൻ കഴിവില്ലാത്തവനു്—മൂകനു്—ഈ ലോകത്തിലേയ്ക്കു വേണ്ടതോ പരലോകത്തിലേയ്ക്കു വേണ്ടതോ ഒന്നും ഉണ്ടായിരിക്കയില്ലല്ലോ. എന്നാൽ, ആ വാക്കാകുന്ന ബ്രഹ്മത്തിൻെറ ആയതന(ശരീര)ത്തേയും മൂന്നുകാലത്തിലുമുള്ള അതിൻെറ ആശ്രയത്തേയും ശൈലിനി അങ്ങേക്കു പറഞ്ഞുതന്നിട്ടുണ്ടോ?" "എനിക്കു പറഞ്ഞുതന്നിട്ടില്ല" എന്നു ജനകൻ മറുപടി പറഞ്ഞു.

യാജ്ഞവല്ക്യൻ—ഇങ്ങനെയാണെങ്കിൽ, ഈ ബ്രഹ്മം ഒരു കാലുമാത്രമുള്ളതാണു്. മൂന്നുകാലിതിനില്ല. അതിനാൽ ഇതിനെ ഉപാസിച്ചാലും യാതൊരു ഫലവുമുണ്ടാകയില്ല."

ജനകൻ—"അങ്ങനെയാണെങ്കിൽ, അങ്ങു് അറിയാവുന്ന ആളാണെല്ലോ, എനിക്കു പറഞ്ഞുതരിക."

യാജ്ഞവല്ക്യൻ—"വാഗ്ദേവതയാകുന്ന ബ്രഹ്മത്തിനു വാക്കാകുന്ന കരണംതന്നെയാണു് ആയതനം—ശരീരം. അവ്യാകൃതമെന്നു പറയുന്ന ആകാശമാണു് അതിൻെറ പ്രതിഷ്ഠ—ഉൽപത്തി സ്ഥിതി ലയകാലങ്ങളിൽ അതിൻെറ ആശ്രയം. പ്രജ്ഞ എന്നുള്ള ഉപനിഷത്താണു ഈ ബ്രഹ്മത്തിൻെറ നാലാമത്തെ കാലു്, പ്രജ്ഞ എന്നുവച്ചു് ഇതിനെ ഉപാസിക്കണം."

ജനകൻ—"യാജ്ഞവല്ക്യ; ഏതു പ്രജ്ഞതയാണു്? അതുതന്നേ പ്രജ്ഞയാണോ? അഥവാ, പ്രജ്ഞ അതിനു നിമിത്തമാണോ? ആയതനവും പ്രതിഷ്ഠയും ബ്രഹ്മത്തിൽനിന്നു വേറേയായിരിക്കുന്നതുപോലെ പ്രജ്ഞയും വേറേയാണോ?"

യാജ്ഞവല്ക്യൻ—"അല്ല; വാക്കുതന്നെയാണു പ്രജ്ഞ, അല്ലാതെ പ്രജ്ഞ വാക്കിൽനിന്നു വേറെയല്ല. 'വാക്കുതന്നേ പ്രജ്ഞയാകുന്നതു എങ്ങനെയാണ്?' എന്നാണെങ്കിൽ, പറയാം—വാക്കുകൊണ്ടാണല്ലോ ബന്ധു അറിയപ്പെടുന്നതു്. "ഇവൻ നമ്മുടെ ബന്ധുവാണെന്നു പറഞ്ഞാൽ ബന്ധുവിനെ മനസ്സിലാക്കുന്നു. അതുപോലെ ഋഗ്വേദം സാമവേദം മുതലായതും, യാഗം, ഹോമം, അന്നദാനം, പാനദാനം ഇവകൊണ്ടുണ്ടാകുന്ന പുണ്യവും, ഈ ജന്മവും ഇനിയുള്ളജന്മവും എല്ലാഭൂതങ്ങളും വാക്കുകൊണ്ടുതന്നെയാണ് അറിയപ്പെടുന്നതു്. അതിനാൽ, വാക്കുതന്നെയാണു പരമമായ ബ്രഹ്മം. ഇപ്രകാരം അറിഞ്ഞു് ഈ ബ്രഹ്മത്തെ ഉപാസിക്കുന്നവനെ വാക്കു ഒരിക്കലും വിട്ടുപോകയില്ല. ഈ ലോകത്തിൽ എല്ലാഭൂതങ്ങളും ബലി ദാനം മുതലായതുവഴിയായി അവനെ പ്രീണിപ്പിക്കുന്നു. അവൻ ജീവിച്ചിരിക്കുമ്പോൾ തന്നെ ദേവനായിത്തീർന്നിട്ട്, ശരീരപാതാനന്തരം ദേവന്മാരിൽ ലയിക്കുന്നു."

ജനകൻ—"വിദ്യയ്ക്കു പ്രതിഫലമായി അങ്ങേയ്ക്കു്, ആനയെപ്പോലുള്ള ഒരു കാളയോടുകൂടിയ ആയിരം പശുക്കളെ ഞാൻ തരുന്നു.'

യാജ്ഞവല്ക്യൻ—"ശിഷ്യനെ കൃതാർത്ഥനാക്കാതെ ശിഷ്യനിൽനിന്നു ധനം വാങ്ങിക്കൂടാ എന്നു എൻെറ പിതാവു വിചാരിച്ചിരുന്നു. എൻെറയും നിശ്ചയം അതുതന്നെയാണ്."

ഉപ—"യദേവതേ കശ്ചിദബ്രവീത് തച്ഛൃണവാമേ" തി. "അബ്രവീന്മ ഉദങ്കഃ ശൗല്ബായനഃ പ്രാണോ വൈബ്രഹ്മേതി." "യഥാ മാതൃമാൻ, പിതൃമാ,നാചാര്യവാൻ ബ്രൂയാത് തഥാതച്ഛൗല്ബായനോഽബ്രവീത് പ്രാണോ വൈ ബ്രഹ്മേതി. അപ്രാണതോ ഹി കിം സ്യാത്?" ഇതി. "അബ്രവീത് തു തേ തസ്യാഽഽയതനം പ്രതിഷ്ഠാം?" "നമേഽബ്രവീ" ദിതി. "ഏകപാദ്വാ ഏതത് സമ്രാ," ഡിതി: "സ വൈ നോ ബ്രൂഹി യാജ്ഞവല്ക്യ." "പ്രാണ ഏവാഽഽയതനമാകാശഃ പ്രതിഷ്ഠാ, പ്രിയമിത്യേതദുപാസീത." "കാപ്രിയതായാജ്ഞവല്ക്യ" "പ്രാണ ഏവ സമ്രാ"ഡിതിഹോവാച. "പ്രാണസ്യ വൈ സമ്രാട്ട്, കാമായായാജ്യം യാജയത്യപ്രതിഗൃഹ്യസ്യപ്രതിഗൃഹ്ണാത്യപി. തത്രവധാശങ്കം ഭവതി യാം ദിശമേതി. പ്രാണസ്യൈവ സമ്രാട് കാമായ. പ്രാണോ വൈ സമ്രാട്ട് പരമം ബ്രഹ്മ. നൈനം പ്രാണോജഹാതി, സർവാണ്യേനംഭൂതാന്യഭിക്ഷരന്തി, ദേവോഭൂത്വാ ദേവാനപ്യേതി,യ ഏവം വിദ്വാനേതദുപാസ്തേ." "ഹസ്ത്യൃഷഭം സഹസ്രം ദദാമീ"തിഹോവാച ജനകോ വൈദേഹഃ. സഹോവാച യാജ്ഞവല്ക്യഃ "പിതാമേഽമന്യത നാനനുശിഷ്യ ഹരേതേതി."

| | |
|---|---|
| യത് ഏവ | = "ഏതുതാണോ |
| തേ | = അങ്ങേയ്ക്കു് |
| കശ്ചിത് | = ഒരു ആചാര്യൻ |
| അബ്രവീത് | = പറഞ്ഞുതന്നിട്ടുള്ളതു് |
| തത് | = അതു് |

| | |
|---|---|
| ശൃണവാമ | = നാം കേൾക്കട്ടെ " |
| ഇതി | = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| ശൌല്ബായനഃ | = "ശുല്ബൻെറ പുത്രനായ |
| ഉദങ്കഃ | = ഉദങ്കൻ |
| പ്രാണഃ വൈ ബ്രഹ്മഇതി | – പ്രാണനാണുബ്രഹ്മമെന്നു് |
| മേ അബ്രവീത് | = എനിയ്ക്കു പറഞ്ഞുതന്നിട്ടുണ്ടു്" എന്നു ജനകൻ പറഞ്ഞു. |
| യഥാ | = "എപ്രകാരമാണോ, |
| മാതൃമാൻ | = മാതാവുള്ളവനും |
| പിതൃമാൻ | = പിതാവുള്ളവനും |
| ആചാൎയ്യവാൻ | = ആചാൎയ്യനുള്ളവനും ആയിരിക്കുന്നവൻ |
| ബ്രൂയാത് | = പറഞ്ഞുതരുന്നതു്, |
| തഥാ | = അപ്രകാരമാണു് |
| തത് | = അങ്ങനെ |
| പ്രാണഃവൈ ബ്രഹ്മ ഇതി | = പ്രാണനാണുബ്രഹ്മമെന്നു് |
| ശൌല്ബായനഃ | = ശൌല്ബായനൻ |
| അബ്രവീത് | = പറഞ്ഞുതന്നതു്. |
| അപ്രാണതഃ | = പ്രാണിയ്ക്കാത്തവൻ= പ്രാണനില്ലാത്തവനു് |
| കിംഹിസ്യാത്? | = എന്താണു് ഉണ്ടായിരിക്കുന്നതു്?" |
| ഇതി | = എന്നുപറഞ്ഞിട്ടുയാജ്ഞവല്ക്യൻ ചോദിച്ചു. |
| (കിം)തു | = "എന്നാൽ |
| തസ്യ | = അതിൻെറ=ആപ്രാണനാകുന്ന ബ്രഹ്മത്തിൻെറ |
| ആയതനം | = ആയതന (ശരീര)ത്തേയും |
| പ്രതിഷ്ഠാം | = പ്രതിഷ്ഠയേയും=മൂന്നുകാലത്തിലുമുള്ള ആശ്രയത്തേയും |
| തേ അബ്രവീത്? | = ആ ആചാൎയ്യൻ അങ്ങേക്കു പറഞ്ഞു തന്നുവോ?" |
| മേ | = "എനിക്കു് |
| ന അബ്രവീത് | = പറഞ്ഞുതന്നിട്ടില്ല" |
| ഇതി | = എന്നു ജനകൻപറഞ്ഞു. |
| സമ്രാട് | = "സമ്രാട്ടേ, |
| ഏതത് | = ഇതു=ഈ ബ്രഹ്മം |
| ഏകപാത് വൈ | = ഒരു കാലുമാത്രമുള്ളതാണല്ലോ" |
| ഇതി | = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യ | = "അല്ലയോയാജ്ഞവല്ക്യ, |
| സഃ ത്വം വൈ | = ഇതെല്ലാം അറിയാവുന്ന അങ്ങുതന്നെ |
| നഃ ബ്രൂഹി | = നമുക്കു പറഞ്ഞുതരിക." |
| ഇതി | = എന്നു ജനകൻ അപേക്ഷിച്ചു. |
| പ്രാണഃ ഏവ | = "പ്രാണൻതന്നെയാണു് (ഘ്രാണേന്ദ്രിയം തന്നെയാണു) |

| | | |
|---|---|---|
| ആയതനം | = | ഈ ബ്രഹ്മത്തിന്റെ ശരീരം. |
| ആകാശഃ | = | ആകാശം (=അവ്യാകൃതമെന്നു പറയുന്ന ആകാശം.) ആണു് |
| പ്രതിഷ്ഠാ | = | മൂന്നുകാലത്തിലുമുള്ള ആശ്രയം. |
| ഏതത് | = | ഇതിനെ |
| പ്രിയം ഇതി | = | പ്രിയം എന്നുവച്ചു് |
| ഉപാസീത | = | ഉപാസിക്കണം" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| യാജ്ഞവല്ക്യ | = | "ഹേ യാജ്ഞവല്ക്യ, |
| പ്രിയതാ കാ | = | ഇതിനുള്ള പ്രിയത എന്താണു്?" എന്നു ചോദ്യം. |
| സമ്രാട് | = | "സമ്രാട്ടേ, |
| പ്രാണഃ ഏവ | = | പ്രാണൻതന്നെ പ്രിയമാണു്." |
| ഇതി ഉവാച ഹ | = | എന്നു യാജ്ഞവല്ക്യൻ മറുപടിപറഞ്ഞു. |
| സമ്രാട് | = | "സമ്രാട്ടേ, |
| പ്രാണസ്യകാമായവൈ | = | പ്രാണനുവേണ്ടിയാണല്ലോ |
| അയാജ്യം | = | യജിപ്പിക്കുവാൻ പാടില്ലാത്തവനെ |
| യാജയതി | = | യജിപ്പിക്കയും |
| അപ്രതിഗൃഹ്യസ്യ പ്രതിഗ്രഹം് ണാതി അപി | = | ദാനംവാങ്ങാൻ പാടില്ലാത്തവന്റെ ദാനം വാങ്ങുകയുംപോലും ചെയ്യുന്നതു്. |
| യാം ദിശം ഏതി | = | ഏതു ദിക്കിൽ പോകുന്നുവോ |
| തത്ര | = | അവിടെ |
| വധാശങ്കം ഭവതി | = | വധാശങ്കയുണ്ടാകുന്നു. |
| സമ്രാട്, | = | സമ്രാട്ടേ, |
| പ്രാണസ്യ കാമായ ഏവ | = | ഇതെല്ലാം പ്രാണൻ പ്രിയനായതുകൊണ്ടു തന്നെ. |
| സമ്രാട് | = | സമ്രാട്ടേ, |
| പ്രാണഃ വൈ | = | പ്രാണൻ തന്നെയാണു് |
| പരമം ബ്രഹ്മ | = | പരമമായ ബ്രഹ്മം. |
| യഃ | = | ആരാണോ |
| ഏവം വിദ്വാൻ | = | ഇപ്രകാരം അറിഞ്ഞുകൊണ്ടു് |
| ഏതത് ഉപാസ്തേ | = | ഇതിനെ ഉപാസിക്കുന്നതു് |
| ഏനം | = | ഇവനെ |
| പ്രാണഃ | = | പ്രാണൻ |
| ന ജഹാതി | = | ഉപേക്ഷിക്കുകയില്ല. |
| സർവാണി ഭൂതാനി | = | എല്ലാ ഭൂതങ്ങളും |
| ഏനം അഭിക്ഷരന്തി | = | ഉപഹാരം മുതലായതു നല്കി അവനെ സന്തോഷിപ്പിക്കും. |
| ദേവഃ ഭൂത്വാ | = | ദേവനായിത്തീർന്നു് |
| ദേവാൻ അപ്യേതി | = | ദേവന്മാരെ അപിഗമിക്കും" എന്നു യാജ്ഞവല്ക്യൻ തുടർന്നു പറഞ്ഞു. |

ഹസ്ത്യൃഷഭം = "ഹസ്തിയേപ്പോലുള്ള ഋഷഭത്തോടുകൂടിയ
സഹസ്രം = ആയിരം പശുക്കളെ
ദദാമി = ഞാൻ അങ്ങേയ്ക്കു തരുന്നു"
ഇതി = എന്നു്
വൈദേഹഃ ജനകഃ = വിദേഹാധിപനായ ജനകൻ
ഉവാച ഹ = പറഞ്ഞു,
സഃ യാജ്ഞവല്ക്യഃ ഉവാച ഹ = അതുകേട്ട യാജ്ഞവല്ക്യൻ പറഞ്ഞു:—
അനനുശിഷ്യ = "ശിഷ്യനെ അനുശാസിച്ചു കൃതാൎത്ഥനാക്കാതെ
ന ഹരേത ഇതി = ശിഷ്യനിൽനിന്നു ധനം വാങ്ങരുതെന്നു്
മേ പിതാ = എന്റെ പിതാവു്
അമന്യത = വിചാരിച്ചിരുന്നു."

ഭാഷ്യം "യാജ്ഞവല്ക്യൻ പറഞ്ഞു: — "അങ്ങേയ്ക്കു് ഒരു ആചാൎയ്യൻ പറഞ്ഞുതന്നിട്ടുള്ളതു കേൾക്കട്ടെ"

ജനകൻ— "ശുല്ബന്റെ പുത്രനായ ഉദങ്കനെന്ന ആചാൎയ്യൻ, പ്രാണദേവതയാണു ബ്രഹ്മമെന്നു് എനിക്കു പറഞ്ഞുതന്നിട്ടുണ്ടു്".

(ഇതുപോലെയുള്ള ചോദ്യോത്തരങ്ങൾ മുൻപിലത്തെപ്പോലെ)

യാജ്ഞവല്ക്യൻ— "ഈ പ്രാണനാകുന്ന ബ്രഹ്മത്തിനു് പ്രാണൻ—പ്രാണേന്ദ്രിയം—തന്നെ ശരീരം. അവ്യാകൃതമെന്നു പറയുന്ന ആകാശം പ്രതിഷ്ഠ. പ്രിയം എന്നുള്ളതാണു് ഇതിന്റെ ഉപനിഷത്തു്. പ്രിയമെന്നുവച്ചു് ഇതിനെ ഉപാസിക്കണം. ഇതിനു പ്രിയതയെങ്ങനെയെന്നാൽ, സമ്രാട്ടേ, പ്രാണനു വേണ്ടിയാണല്ലോ യാഗം ചെയ്യിക്കാൻ പാടില്ലാത്ത പതിതൻ, അകുലീനൻ മുതലായവരെ യജിപ്പിക്കയും ദാനം വാങ്ങാൻ പാടില്ലാത്ത ഉഗ്രപ്രകൃതികളിൽനിന്നുംമററുംനിന്നു ദാനം വാങ്ങുകയുംപോലും ആളുകൾ ചെയ്യുന്നതു്. തസ്കരന്മാരുംമററും ഉള്ള ദിക്കിൽ പോകുമ്പോൾ തന്നെ വല്ലവരും കൊന്നേക്കുമെന്നു ശങ്കിക്കുന്നതും പ്രാണൻ പ്രിയനായതുകൊണ്ടുതന്നെ. അതിനാൽ, പ്രാണൻതന്നെയാണു പരമമായ ബ്രഹ്മം. ഇങ്ങനെയറിഞ്ഞു ഇതിനെ ഉപാസിക്കുന്നവനെ പ്രാണൻ വെടിയുകയില്ല." (ശേഷം മുമ്പിലേപ്പോലെ)

3

ഉപ —"യദേവ തേ കശ്ചിദബ്രവീത് തച്ഛൃണവാമേ"തി. "അബ്രവീന്മേബൎക്കുർവാർഷ്ണശ്ചക്ഷുൎവൈ ബ്രഹ്മേതി." "യഥാമാതൃമാൻ പിതൃമാനാചാൎയ്യവാൻ ബ്രൂയാത് തഥാ തദ്വാൎഷ്ണോ/ബ്രവീച്ചക്ഷുൎവൈ ബ്രഹ്മേതി. അപശ്യതോഹി കിം സ്യാദിതി. അബ്രവീത് തു തേ തസ്യാ// യതനം പ്രതിഷ്ഠാം?" "നമേ/ബ്രവീ" ദിതി. "ഏകപാദ്വാ ഏതത് സമ്രാ" ഡിതി. "സവൈ നോ ബ്രൂഹി യാജ്ഞവല്ക്യ. "ചക്ഷുരേവാ//യതനമാകാശഃ പ്രതിഷ്ഠാ, സത്യമിത്യേനദുപാസീത." "കാ സത്യതാ യാജ്ഞവല്ക്യ?"

ഹൻഹ

"ചക്ഷുരേവ സമ്രാ" ഡിതിഹോവാച- 'ചക്ഷുഷാ വൈ സമ്രാട്', പശ്യന്ത മാഹു 'രദ്രാക്ഷീ' രിതി. സ ആഹ ദ്രാക്ഷമിതി. തത് സത്യം ഭവതി. ചക്ഷു വൈ സമ്രാട്, പരമം ബ്രഹ്മ. നൈനം ചക്ഷുർജഹാതി; സർവാണ്യേനം ഭൂതാന്യഭിക്ഷരന്തി; ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേതദു പാസ്തേ." ഹസ്ത്യൃഷഭം സഹസ്രം ദദാമീ" തിഹോവാച ജനകോ വൈദേഹഃ. സഹോ വാച യാജ്ഞവല്ക്യഃ:—"പിതാമേ / മന്യത നാനനുശിഷ്യ ഹരേതേതി."

4

യത് ഏവ = "ഏതാണോ
തേ = അങ്ങേയ്ക്കു
കശ്ചിത് = ഒരു ആചാര്യൻ
അബ്രവീത് = പറഞ്ഞു തന്നിട്ടുള്ളതു്,
തത് ശൃണവാമ = അതു നാം കേൾക്കട്ടെ."
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
വാർഷ്ണഃ = "വൃഷ്ണന്റെ പുത്രനായ
ബക്ഃ = ബക് എന്ന ആചാര്യൻ
ചക്ഷുഃ വൈബ്രഹ്മ ഇതി = ചക്ഷുസ്സാണു ബ്രഹ്മമെന്നു്
മേ അബ്രവീത് = എനിയ്ക്കു പറഞ്ഞുതന്നിട്ടുണ്ടു്" എന്നു ജനകൻ പറഞ്ഞു.
യഥാ = "എപ്രകാരമാണോ
മാതൃമാൻ = മാതാവുള്ളവനും
പിതൃമാൻ = പിതാവുള്ളവനും
ആചാര്യവാൻ = ആചാര്യനുള്ളവനും ആയിട്ടുള്ളവൻ
ബ്രൂയാത് = പറയുന്നതു്
തഥാ = അപ്രകാരമാണു്
വാർഷ്ണഃ = വൃഷ്ണന്റെ പുത്രൻ
തത് = അങ്ങനെ
ചക്ഷുഃ വൈ ബ്രഹ്മ ഇതി = ചക്ഷുസ്സാണു ബ്രഹ്മമെന്നു്
അബ്രവീത് = പറഞ്ഞുതന്നതു്.
ഹി = എന്തെന്നാൽ,
അപശ്യതഃ = കണ്ണുകാണാത്തവനു്
കിം സ്യാത്? = എന്താണുണ്ടായിരിക്കാവുന്നതു്?"
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. പിന്നെയും ചോദിച്ചു—
കിംതു = "എന്നാൽ,
തസ്യ = ആ ബ്രഹ്മത്തിന്റെ
ആയതനം = ആയതനത്തേയും = ശരീരത്തേയും
പ്രതിഷ്ഠാം = പ്രതിഷ്ഠയേയും = മൂന്നുകാലത്തിലുമുള്ള ആശ്രയത്തേയും
തേ = അങ്ങേയ്ക്കു
അബ്രവീത് = പറഞ്ഞു തന്നിട്ടുണ്ടോ?"

മേ ന അബ്രവീത് ഇതി = "എനിക്കു പറഞ്ഞു തന്നിട്ടില്ല" എന്നു ജനകൻ പറഞ്ഞു.
സമ്രാട് = "സമ്രാട്ടേ,
ഏതത് = ഇതു് = ഈ ബ്രഹ്മം
ഏകപാത് വൈ = ഒരു കാലുമാത്രമുള്ളതാണല്ലോ"
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോ യാജ്ഞവല്ക്യ,
സഃ ത്വം വൈ = അറിയാവുന്ന അങ്ങുതന്നെ
നഃ ബ്രൂഹി = നമുക്കു പറഞ്ഞു തരിക" എന്നു ജനകൻ അപേക്ഷിച്ചു.
ആയതനം = "ആയതനം = ശരീരം
ചക്ഷുഃ ഏവ = ചക്ഷുസ്സുതന്നെ.
പ്രതിഷ്ഠാ = പ്രതിഷ്ഠ = മൂന്നുകാലത്തിലുമുള്ള ആശ്രയം
ആകാശഃ = ആകാശമാകുന്നു.
സത്യം ഇതി = സത്യം എന്നുവച്ചു്
ഏനത് = ഇതിനെ
ഉപാസിത = ഉപാസിക്കണം." എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോ യാജ്ഞവല്ക്യ
കാ സത്യതാ = എന്തു സത്യതയാണു ഇതിനുള്ളതു്.?" എന്നു ജനകൻ ചോദിച്ചു.
സമ്രാട് = "അല്ലയോ സമ്രാട്ടേ,
ചക്ഷുഃ ഏവ = ചക്ഷുസ്സുതന്നെ സത്യമാകുന്നു"
ഇതി = എന്നു പറഞ്ഞിട്ടു്
ഉവാച ഹ = യാജ്ഞവല്ക്യൻ പറഞ്ഞു:—
ചക്ഷുഷാ പശ്യന്തം = ചക്ഷുസ്സുകൊണ്ടു കാണുന്നവനോടു്
അദ്രാക്ഷീഃ ഇതി = 'നീ കണ്ടുവോ?' എന്നു
ആഹുഃ വൈ = ചോദിക്കാറുണ്ടല്ലോ.
സഃ = അവൻ
അദ്രാക്ഷം ഇതി = "ഞാൻ കണ്ടു" എന്നു
ആഹ = പറയുന്നു.
തത് സത്യം ഭവതി = അതു സത്യംതന്നെ ആകുന്നു.
സമ്രാട് = സമ്രാട്ടേ,
ചക്ഷുഃ വൈ = ചക്ഷുസ്സുതന്നെയാണു്
പരമം ബ്രഹ്മ = പരമമായ ബ്രഹ്മം.
യഃ = ആരാണോ
ഏവം വിദ്വാൻ = ഇപ്രകാരം അറിഞ്ഞുകൊണ്ടു്
ഏതത് ഉപാസ്തേ = ഇതിനെ ഉപാസിക്കുന്നതു്,
ഏനം = ഇവനെ
ചക്ഷുഃ = ചക്ഷുസ്സു്
ന ജഹാതി = ഉപേക്ഷിക്കയില്ല.

| | |
|---|---|
| സർവാണി ഭൂതാനി | = എല്ലാ ഭൂതങ്ങളും |
| ഏനം | = ഇവനെ |
| അഭിക്ഷരന്തി | = ഉപഹാരാദികൾകൊണ്ടു സന്തോഷിപ്പിക്കും. |
| സഃ | = അവൻ |
| ദേവഃ ഭൂത്വാ | = ദേവനായിത്തീർന്ന് |
| ദേവാൻ അപ്യേതി | = ദേവന്മാരിൽ ലയിക്കും" |
| ഹസ്ത്യൃഷഭം | = "ഹസ്തിയെപ്പോലെയുള്ള ഋഷഭത്തോടു കൂടിയ |
| സഹസ്രം | = ആയിരം ഗോക്കളെ |
| ദദാമി | = ഞാൻ അങ്ങേയ്ക്കു തരുന്നു " |
| ഇതി | = എന്ന് |
| വൈദേഹഃ ജനകഃ | = വിദേഹാധിപനായ ജനകൻ |
| ഉവാച ഹ | = പറഞ്ഞു. |
| സഃ യാജ്ഞവല്ക്യഃ | = ആ യാജ്ഞവല്ക്യൻ |
| ഉവാച ഹ | = അതിനുത്തരം പറഞ്ഞു:—, |
| അനനുശിഷ്യ | = "ശിഷ്യനെ അനുശാസിച്ചു കൃതാർത്ഥനാക്കാതെ |
| ന ഹരേത ഇതി | = ശിഷ്യനിൽനിന്നു ധനംവാങ്ങിക്കൂടാ എന്ന് |
| മേ പിതാ അമന്യത | = എന്റെ പിതാവു വിചാരിച്ചിരുന്നു." |

ഭാഷ്യം—മുമ്പിലേപ്പോലെ യാജ്ഞവല്ക്യൻ ചോദിച്ചതിന്, "വൃഷ്ണന്റെ പുത്രനായ ബർക്കു എന്ന ആചാര്യൻ, ചക്ഷുസ്സിലെ ദേവതയായ ആദിത്യനാണ ബ്രഹ്മമെന്ന് എനിയ്ക്കു പറഞ്ഞുതന്നിട്ടുണ്ട്" എന്നു ജനകൻ മറുപടിപറഞ്ഞു. പിന്നെയും മുമ്പത്തെരീതിയ്ക്കു ചോദ്യോത്തരങ്ങൾകഴിഞ്ഞു യാജ്ഞവല്ക്യൻ ജനകനു അറിയാനുള്ള അംശങ്ങൾ പറഞ്ഞുകൊടുത്തു "സത്യമെന്ന് ചക്ഷുസ്സാകുന്ന ബ്രഹ്മത്തിന്റെ ഉപനിഷത്ത്. ശ്രോത്രംകൊണ്ടു ശ്രവിച്ചതു ചിലപ്പോൾ അനൃതമായും വരാം. അതുകൊണ്ടാണ്, കാണുന്നവനോടു "നീ ആനയെക്കണ്ടോ?" എന്നും മററും ചോദിക്കാറുള്ളത്. അവൻ "ഞാൻ കണ്ടു." എന്നു പറയുകയാണെങ്കിൽ അതു സത്യംതന്നെ ആകുന്നു. എന്നാൽ, 'ഞാൻ കേട്ടു.' എന്നു വേറൊരാൾ പറയുന്നതു തെററായുംവരാം. കണ്ണുകൊണ്ടു കണ്ടതു തെററിപ്പോകാത്തതാകയാൽ സത്യംതന്നെ ആയിരിക്കും" 4.

ഉപ—"യദേവ തേ കശ്ചിദബ്രവീത് തച്ഛൃണവാമേ"തി "അബ്രവീന്മേ ഗർദ്ദഭീവിപീതോ ഭാരദ്വാജഃ ശ്രോത്രം വൈ ബ്രഹ്മേ"തി, "യഥാമാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത് തഥാ തദ് ഭാരദ്വാജോ ऽബ്രവീച്ഛ്രോത്രം വൈ ബ്രഹ്മേതി. അശൃണ്വതോ ഹി കിം സ്യാദിതി അബ്രവീത് തു തേ തസ്യാ ऽऽയതനം പ്രതിഷ്ഠാം?" "ന മേ ऽബ്രവീ"ദിതി "ഏകപാദ്വാ ഏതത് സമ്രാ"ഡിതി. "സ വൈ നോ ബ്രൂഹി യാജ്ഞവല്ക്യ" "ശ്രോത്രമേവാ ऽऽയതനം, ആകാശഃ പ്രതിഷ്ഠാ, ऽനന്ത ഇത്യേ നദുപാസീത."

"കാ ഽനന്തതാ യാജ്ഞവല്ക്യ?" "ദിശ ഏവ സമ്രാ"ഡിതി ഹോവാച. "തസ്മാദ്വൈ സമ്രാ, ഡപി യാം കാം ച ദിശം ഗച്ഛതി നൈവാസ്യാ അന്തം ഗച്ഛതി അനന്താ ഹി ദിശോ, ദിശോ വൈ സമ്രാട്, ശ്രോത്രം; ശ്രോത്രം വൈ സമ്രാട് പരമം ബ്രഹ്മ, നൈനം ശ്രോത്രം ജഹാതി; സർവാണ്യേനം ഭൂതാന്യഭിക്ഷരന്തി; ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേ തദുപാസ്തേ" "ഹസ്ത്യൃഷഭം സഹസ്രം ദദാമീ"തി ഹോവാച ജനകോ വൈദേഹഃ "സ ഹോവാച യാജ്ഞവല്ക്യഃ—"പിതാ മേ ഽമന്യത നാനനുശിഷ്യ ഹരേതേതി." 5.

യത് ഏവ = "ഏതാണോ
തേ = അങ്ങേയ്ക്കു്
കശ്ചിത് = ഒരു ആചാര്യൻ
അബ്രവീത് = പറഞ്ഞുതന്നിട്ടുള്ളതു്,
തത് ശൃണവാമ = അതു നാം കേൾക്കട്ടെ."
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
ഭാരദ്വാജഃ = "ഭരദ്വാജന്റെ പുത്രനായ
ഗർദ്ദഭീവിപീതഃ = ഗർദ്ദഭീവിപീതൻ എന്ന ആചാര്യൻ
ശ്രോത്രം വൈ = ശ്രോത്രംതന്നെയാണു
ബ്രഹ്മ = ബ്രഹ്മം
ഇതി = എന്നു്
മേ അബ്രവീത് = എനിക്കു പറഞ്ഞുതന്നിട്ടുണ്ടു്" എന്നു ജനകൻ പറഞ്ഞു.
യഥാ = "ഏതുപ്രകാരമാണോ
മാതൃമാൻ = മാതാവുള്ളവനും
പിതൃമാൻ = പിതാവുള്ളവനും
ആചാര്യവാൻ = ആചാര്യനുള്ളവനും ആയിട്ടുള്ളവൻ
ബ്രൂയാത് = പറഞ്ഞുതരുന്നതു്.
തഥാ = അപ്രകാരമാണു്,
തത് = അങ്ങനെ
ശ്രോത്രം വൈ ബ്രഹ്മ ഇതി = ശ്രോത്രംതന്നെയാണു ബ്രഹ്മമെന്നു്
ഭാരദ്വാജഃ = ഭരദ്വാജന്റെ പുത്രൻ
അബ്രവീത് = പറഞ്ഞതു്.
ഹി = എന്തെന്നാൽ,
അശൃണ്വതഃ = കേൾക്കാൻ സാധിക്കാത്തവനു്
കിം സ്യാത് = എന്താണുണ്ടായിരിക്കുക?"
ഇതി = എന്നു പറഞ്ഞിട്ടു യാജ്ഞവല്ക്യൻ ചോദിച്ചു:—
കിംതു = "എന്നാൽ,
തസ്യ = ആ ശ്രോത്രമാകുന്ന ബ്രഹ്മത്തിന്റെ
ആയതനം = ആയതനത്തേയും = ശരീരത്തേയും
പ്രതിഷ്ഠാം = പ്രതിഷ്ഠയേയും = ആശ്രയത്തേയും

അബ്രവീത്? = പറഞ്ഞുതന്നിട്ടുണ്ടോ?"
മേ = "എനിക്ക്
ന അബ്രവീത് ഇതി = പറഞ്ഞുതന്നിട്ടില്ല" എന്നു ജനകൻ മറുപടിപറഞ്ഞു.
സമ്രാട്ട്, = "സമ്രാട്ടേ,
ഏതത് = ഇത് = ഈ പറഞ്ഞുതന്ന ബ്രഹ്മം
ഏകപാത് വൈ = ഒരുകാലു മാത്രമുള്ളതാണല്ലോ,"
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോയാജ്ഞവല്ക്യ
സഃ ത്വം വൈ = ആ അങ്ങുതന്നെ
നഃ ബ്രൂഹി = നമുക്കു പറഞ്ഞുതരിക" എന്നു ജനകൻ അപേക്ഷിച്ചു.
ആയതനം = "ശരീരം
ശ്രോത്രം ഏവ = ശ്രോത്രംതന്നെയാണ്.
പ്രതിഷ്ഠാ = ആശ്രയം
ആകാശഃ = ആകാശമാകുന്നു.
അനന്തഃ ഇതി = അനന്തം എന്നുവച്ച്
ഏനത് ഉപാസീത = ഇതിനെ ഉപാസിക്കണം" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോ യാജ്ഞവല്ക്യ,
കാ അനന്തതാ? = ഇതിനുള്ള അനന്തത ഏതാണ്?" എന്നു ജനകൻ ചോദിച്ചു.
സമ്രാട്ട് = "സമ്രാട്ടേ,
ദിശഃ ഏവ = ദിക്കുകൾതന്നെയാണു ആനന്ത്യം"
ഇതി = എന്നുപറഞ്ഞിട്ട്
ഉവാച ഹ = യാജ്ഞവല്ക്യൻപറഞ്ഞു:—
തസ്മാത് വൈ സമ്രാട്ട് = "അതിനാൽആണു, സമ്രാട്ടേ,
യാം കാം ച ദിശം ഗച്ഛതി = ഏതുദിക്കിലേയ്ക്കുപോയാലും
അസ്യാഃ അന്തം = ഇതിന്റെ അവസാനത്തെ
ന ഏവ ഗച്ഛതി = തീച്ചയായും പ്രാപിക്കാത്തതു്.
ദിശഃ അനന്താഃ ഹി = ദിക്കുകൾ അനന്തങ്ങളാണല്ലോ.
ദിശഃ വൈ = ദിക്കുകൾതന്നെയാണ്,
സമ്രാട്ട് = സമ്രാട്ടേ,
ശ്രോത്രം = ശ്രോത്രം.
ശ്രോത്രം വൈ = ശ്രോത്രംതന്നെയാണ്,
സമ്രാട്ട് = സമ്രാട്ടേ,
പരമം ബ്രഹ്മ = പരമമായ ബ്രഹ്മം.
യഃ = ആരാണോ
ഏവം വിദ്വാൻ = ഇപ്രകാരം അറിഞ്ഞുകൊണ്ടു്
ഏതത് ഉപാസ്തേ = ഇതിനെ ഉപാസിക്കുന്നതു്,
ഏനം = ഇവനെ

ശ്രോത്രാ = ശ്രോത്രാ
ന ജഹാതി = ഉപേക്ഷിക്കയില്ല
സർവാണി ഭൂതാനി = എല്ലാ ഭൂതങ്ങളും
ഏനം = ഇവനെ
അഭിക്ഷരന്തി = ഉപഹാരാദി സമർപ്പണംകൊണ്ടു സന്തോഷിപ്പിക്കും.
സഃ ദേവഃ ഭൂത്വാ = അവൻ ദേവനായിത്തീൎന്ന്
ദേവാൻ അപ്യേതി = ദേവന്മാരെ അധിഗമിക്കും = ദേവന്മാരിൽ ലയിക്കും."
ഹസ്ത്യൃഷഭം = "ഹസ്തിയെപ്പോലെയുള്ള ഋഷഭത്തോടു കൂടിയ
സഹസ്രം = ആയിരംഗോക്കളെ
ദദാമി = ഞാൻ തരുന്നു."
ഇതി = എന്ന്
വൈദേഹഃ ജനകഃ = വിദേഹാധിപനായ ജനകൻ
ഉവാച ഹ = പറഞ്ഞു.
സഃ യാജ്ഞവല്ക്യഃ = ആ യാജ്ഞവല്ക്യൻ
ഉവാച ഹ = പറഞ്ഞു.
അനനുശിഷ്യ = "ശിഷ്യനെ അനുശാസിച്ചു കൃതാൎത്ഥനാക്കാതെ
ന ഹരേത = ശിഷ്യനോടു ധനംവാങ്ങിക്കൂടാ
ഇതി = എന്ന്
മേ പിതാ = എന്റെ പിതാവ്
അമന്യത = വിചാരിച്ചിരുന്നു"

ഭാഷ്യം—ഗൎദ്ദഭീവിപീതൻ എന്ന ഭരദ്വാജഗോത്രജനായ ആചാൎയ്യൻ, ശ്രോത്രത്തിലെ ദേവതയായ ദിക്കാണു ബ്രഹ്മമെന്നു തനിയ്ക്കുപദേശിച്ചിട്ടുണ്ടെന്നു ജനകൻ പറഞ്ഞു. അനന്തമെന്നുവച്ചു അതിനെ ഉപാസിക്കണമെന്നു യാജ്ഞവല്ക്യൻ പറഞ്ഞുകൊടുത്തു. ശ്രോത്രത്തിനുള്ള അനന്തത എന്താണെന്നു ജനകൻ ചോദിച്ചു. യാജ്ഞവല്ക്യൻപറഞ്ഞു:—"ദിക്കുകൾതന്നെയാണു ശ്രോത്രത്തിനുള്ള ആനന്ത്യം. അതുകൊണ്ടാണു സമ്രാട്ടേ, പടിഞ്ഞാറോട്ടോ വടക്കോട്ടോ ഏതു ദിക്കിലേക്കുപോയാലും ഒരുത്തനും അതിന്റെ അവസാനത്തിൽ എത്തുകയില്ലാത്തതു്. അതിനാൽ ദിക്കുകൾ അനന്തങ്ങളാകുന്നു. ദിക്കുകൾതന്നെയാണു ശ്രോത്രം. അതിനാൽ ദിക്കുകളുടെ ആനന്ത്യംതന്നെ ശ്രോത്രത്തിന്റെ ആനന്ത്യം." 5

ഉപ—"യദേവ തേ കശ്ചിദബ്രവീത്, തച്ഛൃണവാമേ"തി. "അബ്രവീന്മേ സത്യകാമോ ജാബാലോ മനോ വൈ ബ്രഹ്മേതി." "യഥാ മാതൃമാൻ പിതൃമാനാചാൎയ്യവാൻ ബ്രൂയാത്, തഥാ തജ്ജാബാലോ ഽബ്രവീന്മനോ വൈ ബ്രഹ്മേതി അമനസോ ഹി കിം സ്യാത്?" ഇതി. "അബ്രവീത് തു തേ തസ്യാ ഽഽയതനം പ്രതിഷ്ഠാം?" "ന മേ ഽബ്രവീ"ദിതി.

"ഏകപാദ്വാ ഏതത് സമ്രാ"ഡിതി. "സ വൈ നോ ബ്രൂഹി യാജ്ഞവല്ക്യ." "മന ഏവാ // യതനം, മാകാശഃ പ്രതിഷ്ഠാ // നന്ദ ഇത്യേനദുപാസീത." "കാ // നന്ദതാ യാജ്ഞവല്ക്യ?" "മന ഏവ സമ്രാ"ഡിതി ഹോവാച "മനസാ വൈ സമ്രാട് സ്ത്രിയമഭിഹാര്യതേ, തസ്യാം പ്രതിരൂപഃ പുത്രോ ജായതേ; സ ആനന്ദഃ. മനോ വൈ സമ്രാട് പരമം ബ്രഹ്മ; നൈനം മനോ ജഹാതി, സർവാണ്യേനം ഭൂതാന്യഭിക്ഷരന്തി, ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേതദുപാസ്തേ." "ഹസ്ത്യൃഷഭം സഹസ്രം ദദാമീ"തി ഹോവാച ജനകോ വൈദേഹഃ. സഹോവാച യാജ്ഞവല്ക്യഃ—"പിതാ മേ / മന്യത നാനനുശിഷ്യ ഹരേതേതി." 6

| | | |
|---|---|---|
| യത് ഏവ | = | "ഏതൊന്നാണോ |
| തേ | = | അങ്ങേയ്ക്ക് |
| കശ്ചിത് | = | ഒരു ആചാര്യൻ |
| അബ്രവീത് | = | പറഞ്ഞുതന്നിട്ടുള്ളത്, |
| തത് ശൃണവാമ | = | അതു നാം കേൾക്കട്ടെ" |
| ഇതി | = | എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| ജാബാലഃ | = | "ജബാലയുടെ പുത്രനായ |
| സത്യകാമഃ | = | "സത്യകാമൻ, |
| മനഃ വൈ | = | മനസ്സാണ് ബ്രഹ്മമെന്ന് |
| മേ അബ്രവീത് | = | എനിക്കു പറഞ്ഞുതന്നിട്ടുണ്ട്" |
| | | എന്നു ജനകൻ മറുപടി പറഞ്ഞു. |
| യഥാ | = | "ഏതുപ്രകാരമാണോ, |
| മാതൃമാൻ | = | മാതാവുള്ളവനും |
| പിതൃമാൻ | = | പിതാവുള്ളവനും |
| ആചാര്യവാൻ | = | ആചാര്യനുള്ളവനും ആയിട്ടുള്ളവൻ |
| ബ്രൂയാത് | = | പറഞ്ഞുകൊടുക്കുന്നത്, |
| തഥാ | = | അപ്രകാരമാണ് |
| ജാബാലഃ | = | ജബാലയുടെ പുത്രൻ |
| തത് | = | അപ്രകാരം |
| മനഃ വൈ ബ്രഹ്മ | = | മനസ്സാണ് ബ്രഹ്മം |
| ഇതി | = | എന്ന് |
| അബ്രവീത് | = | പറഞ്ഞത്. |
| ഹി | = | എന്തെന്നാൽ, |
| അമനസഃ | = | മനസ്സില്ലാത്തവന് |
| കിംസ്യാത് | = | എന്താണുണ്ടായിരിക്കാവുന്നത്?" |
| ഇതി. | = | എന്നു പറഞ്ഞിട്ടു യാജ്ഞവല്ക്യൻ ചോദിച്ചു |
| കിംതു | = | "എന്നാൽ, |
| തേ | = | അങ്ങേയ്ക്ക് |
| തസ്യ | = | ആ മനസ്സാകുന്ന ബ്രഹ്മത്തിന്റെ |
| ആയതനം | = | ആയതനത്തേയും = ശരീരത്തേയും |
| പ്രതിഷ്ഠാം | = | പ്രതിഷ്ഠയേയും = ആശ്രയത്തേയും |

അബ്രവീത്? = പറഞ്ഞുതന്നിട്ടുണ്ടോ?"
മേ = "എനിക്കു്
ന അബ്രവീത്. = പറഞ്ഞുതന്നിട്ടില്ല"
ഇതി = എന്നു ജനകൻ പറഞ്ഞു.
സമ്രാട്ട് = "സമ്രാട്ടേ!
ഏതത് = ഈ ബ്രഹ്മം
ഏകപാത് വൈ = ഒരു പാദംമാത്രമുള്ളതാണല്ലോ"
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോ യാജ്ഞവല്ക്യ,
സഃ ത്വം വൈ = അങ്ങനെയുള്ള അങ്ങുതന്നെ
നഃ ബ്രൂഹി = നമുക്കുപദേശിച്ചുതരിക" എന്നു ജനകൻ അപേക്ഷിച്ചു.
ആയതനം = "ശരീരം
മനഃ ഏവ = മനസ്സുതന്നെ.
പ്രതിഷ്ഠാ = പ്രതിഷ്ഠ = ആശ്രയം
ആകാശഃ = ആകാശമാകുന്നു.
ആനന്ദഃ ഇതി = ആനന്ദമെന്നുവച്ചു്
ഏനത് ഉപാസീത = ഇതിനെ ഉപാസിക്കണം" എന്നു യാജ്ഞവല്ക്യൻ പറഞ്ഞുകൊടുത്തു.
യാജ്ഞവല്ക്യ = "യാജ്ഞവല്ക്യ.
ആനന്ദതാ = ഇതിനുള്ള ആനന്ദത
കാ = എന്താണു?" എന്നു ജനകൻ ചോദിച്ചു.
സമ്രാട്ട് = സമ്രാട്ടേ,
മനഃ ഏവ = മനസ്സുതന്നെ ആനന്ദമാകുന്നു"
ഇതി ഉവാച ഹ = എന്നു പറഞ്ഞിട്ടു യാജ്ഞവല്ക്യൻ പറഞ്ഞു:—
സമ്രാട്ട് = "സമ്രാട്ടേ,
മനസാ വൈ = മനസ്സുകൊണ്ടാണല്ലോ
സ്ത്രിയം = സ്ത്രീയെ
അഭിഹാര്യതേ = പ്രാർത്ഥിക്കുന്നതു്.
തസ്യാം = അവളിൽ
പ്രതിരൂപഃ = അനുരൂപനായ
പുത്രഃ = പുത്രൻ
ജായതേ = ജനിക്കുന്നു.
സഃ = അവൻ = ആ പുത്രൻ
ആനന്ദഃ = ആനന്ദമാകുന്നു = ആനന്ദഹേതുവാകുന്നു
സമ്രാട്ട് = സമ്രാട്ടേ,
മനഃ വൈ = മനസ്സുതന്നെയാണു്
പരമം ബ്രഹ്മ = പരമമായ ബ്രഹ്മം
യഃ = ആരാണോ
ഏവം വിദ്വാൻ = ഇങ്ങനെ അറിഞ്ഞുകൊണ്ടു്

ഹൻവ

| | | |
|---|---|---|
| ഏതത് ഉപാസ്തേ | = | ഇതിനെ ഉപാസിക്കുന്നതു്. |
| ഏനം | = | ഇവനെ |
| മനഃ നജഹാതി | = | മനസ്സ് ഉപേക്ഷിക്കയില്ല. |
| ഏനം | = | ഇവനെ |
| സർവാണി ഭൂതാനി | = | എല്ലാഭൂതങ്ങളും |
| അഭിക്ഷരന്തി | = | ഉപഹാരങ്ങളെ സമർപ്പിച്ചും മററും സന്തോഷിപ്പിക്കും |
| സഃ | = | അവൻ |
| ദേവഃ ഭൂത്വാ | = | ദേവനായിത്തീർന്നിട്ടു് |
| ദേവാൻ അപ്യേതി | = | ദേവന്മാരിൽ ലയിക്കും." |
| ഹസ്ത്യൃഷഭം | = | "ഹസ്തിയെപ്പോലുള്ള ഋഷഭത്തോടുകൂടിയ |
| സഹസ്രം | = | ആയിരംപശുക്കളെ |
| ദദാമി | = | ഞാൻ തരുന്നു" |
| ഇതി | = | എന്നു് |
| വൈദേഹഃ | = | വിദേഹാധിപനായ |
| ജനകഃ | = | ജനകൻ |
| ഉവാച ഹ | = | പറഞ്ഞു. |
| സഃ യാജ്ഞവല്ക്യഃ | = | ആ യാജ്ഞവല്ക്യർ |
| ഉവാച ഹ | = | പറഞ്ഞു:— |
| അനനുശിഷ്യ | = | "ശിഷ്യനെ അനുശാസിക്കാതെ |
| ന ഹരേത | = | ശിഷ്യനിൽനിന്നു ധനംസ്വീകരിച്ചുകൂടാ |
| ഇതി | = | എന്നു് |
| മേ പിതാ | = | എന്റെ പിതാവു് |
| അമന്യത | = | വിചാരിച്ചിരുന്നു" |

ഭാഷ്യം—സത്യകാമൻ എന്നതു പേരാണു്. ജാബാലൻ = ജബാലയുടെ പുത്രൻ. മനസ്സിലുള്ള ദേവത ചന്ദ്രനാകുന്നു. അതിനെയാണു ബ്രഹ്മമെന്നു സത്യകാമൻ പറഞ്ഞുകൊടുത്തതു്. ആനന്ദം എന്നാണു് അതിന്റെ ഉപനിഷത്തു്. മനസ്സുതന്നെയാണു് ആനന്ദം. മനസ്സുകൊണ്ടാണു് സ്ത്രീയെ കാമിച്ചുകൊണ്ടു പ്രാർത്ഥിക്കുന്നതു്. ഏതു സ്ത്രീയെ കാമിച്ചു പ്രാർത്ഥിക്കുന്നുവോ, അവളിൽ അനുരൂപനായ പുത്രൻ ജനിക്കുന്നു. ആ പുത്രൻ ആനന്ദഹേതുവാകുന്നു. അങ്ങനെയുള്ള പുത്രൻ ജനിക്കുന്നതിനു കാരണം മനസ്സാകയാൽ മനസ്സ് ആനന്ദമാകുന്നു. 6.

ഉപ—"യദേവ തേ കശ്ചിദബ്രവീത് തച്ഛൃണവാമേ"തി. "അബ്രവീന്മേ വിദഗ്ധഃ ശാകല്യോ ഹൃദയം വൈ ബ്രഹ്മേതി-" "യഥാമാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത് തഥാ തച്ഛാകല്യോ ऽ ബ്രവീദ്ധൃദയം വൈ ബ്രഹ്മേതി. അബ്രവീത് തു തേ തസ്യാ ऽऽ യതനം, പ്രതിഷ്ഠാം?" "ന മേ ऽ ബ്രവീ" ദിതി "ഏകപാദ് വാ ഏതത് സമ്രാ," ഡിതി. "സ വൈ നോ ബ്രൂഹി യാജ്ഞവല്ക്യ" "ഹൃദയമേവാ ऽऽ യതന, മാകാശഃ പ്രതിഷ്ഠാ, സ്ഥിതിരിത്യേന ദുപാസീത" "കാ സ്ഥിതിതാ യാജ്ഞവല്ക്യ?" "ഹൃദ

യമേവ സമ്രാ,"ഡിതി ഹോവാച "ഹൃദയം വൈ സമ്രാട് സർവേഷാം ഭൂതാനാമായതനം, ഹൃദയം വൈ സമ്രാട്ട് സർവേഷാം ഭൂതാനാം പ്രതിഷ്ഠാ ഹൃദയേ ഹ്യേവ സമ്രാട്, സർവാണി ഭൂതാനി പ്രതിഷ്ഠിതാനി ഭവന്തി ഹൃദയം വൈ സമ്രാട് പരമം ബ്രഹ്മ. നൈനം ഹൃദയം ജഹാതി; സർവാണ്യേനം ഭൂതാന്യഭിക്ഷരന്തി; ദേവോ ഭൂത്വാ ദേവാനപ്യേതി; യ ഏവം വിദ്വാനേതദുപാസ്തേ." "ഹസ്ത്യൃഷഭം സഹസ്രം ദദാമീ"തി ഹോ വാച ജനകോ വൈദേഹഃ. സഹോവാച യാജ്ഞവല്ക്യഃ:—"പിതാ മേ ഽമന്യത നാനനുശിഷ്യ ഹരേതേതി" 7

| | | |
|---|---|---|
| യത് ഏവ | = | "ഏതാണോ |
| തേ | = | അങ്ങേയ്ക്കു് |
| കശ്ചിത് | = | ഒരു ആചാര്യൻ |
| അബ്രവീത് | = | പറഞ്ഞു തന്നിട്ടുള്ളതു്, |
| തത് | = | അതു് |
| ശൃണവാമ | = | നാം കേൾക്കട്ടെ." |
| ഇതി | = | എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. |
| ശാകല്യഃ | = | "ശകലന്റെ പുത്രനായ |
| വിദഗ്ധഃ | = | വിദഗ്ധർ, |
| ഹൃദയം വൈ | = | ഹൃദയമാണു |
| ബ്രഹ്മ | = | ബ്രഹ്മം |
| ഇതി | = | എന്നു് |
| മേ അബ്രവീത് | = | എനിക്കു പറഞ്ഞുതന്നിട്ടുണ്ടു്" എന്നു ജനകൻ ഉത്തരം പറഞ്ഞു. |
| യഥാ | = | "എപ്രകാരമാണോ |
| മാതൃമാൻ | = | മാതാവുള്ളവനും |
| പിതൃമാൻ | = | പിതാവുള്ളവനും |
| ആചാര്യവാൻ | = | ആചാര്യനുള്ളവനും ആയിട്ടുള്ളവൻ |
| ബ്രൂയാത് | = | പറഞ്ഞുതരുന്നതു്, |
| തഥാ | = | അപ്രകാരമാണു് |
| ശാകല്യഃ | = | ശാകല്യൻ |
| തത് | = | അങ്ങനെ |
| ഹൃദയം വൈബ്രഹ്മ ഇതി | = | ഹൃദയമാണു ബ്രഹ്മമെന്നു് |
| അബ്രവീത് | = | പറഞ്ഞുതന്നതു്. |
| ഹി | = | എന്തെന്നാൽ, |
| അഹൃദയസ്യ | = | ഹൃദയമില്ലാത്തവനു് |
| കിം സ്യാത് | = | എന്താണു് ഉണ്ടായിരിക്കാവുന്നതു്?" |
| ഇതി | = | എന്നു പറഞ്ഞിട്ടു യാജ്ഞവല്ക്യൻ ചോദിച്ചു:— |
| കിംതു | = | "എന്നാൽ |
| തേ | = | അങ്ങേയ്ക്കു് |
| തസ്യ | = | അതിന്റെ = ആ ബ്രഹ്മത്തിന്റെ |

ആയതനം = ആയതനത്തെയും = ശരീരത്തെയും
പ്രതിഷ്ഠാം = പ്രതിഷ്ഠയേയും=ആശ്രയത്തെയും
അബ്രവീത്? = പറഞ്ഞുതന്നിട്ടുണ്ടോ?"
മേ = "എനിക്ക്
ന അബ്രവീത് = പറഞ്ഞു തന്നിട്ടില്ല".
ഇതി = എന്നു ജനകൻ മറുപടി പറഞ്ഞു.
സമ്രാട്ട് = "സമ്രാട്ടേ,
ഏതത് = ഇതു് = ഈ ബ്രഹ്മം
ഏകപാത് വൈ = ഒരു പാദം മാത്രമുള്ളതാണല്ലോ."
ഇതി = എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോ യാജ്ഞവല്ക്യ
സഃ ത്വം വൈ = ആ അങ്ങുതന്നെ
നഃ ബ്രൂഹി = നമുക്കു പറഞ്ഞുതരിക" എന്നു ജനകൻ അപേക്ഷിച്ചു.
ആയതനം = "ശരീരം
ഹൃദയം ഏവ = ഹൃദയംതന്നെ
പ്രതിഷ്ഠാ = പ്രതിഷ്ഠ = ആശ്രയം
ആകാശഃ = ആകാശമാകുന്നു.
സ്ഥിതിഃ ഇതി = സ്ഥിതി എന്നുവച്ചു്
ഏനത് ഉപാസീത = ഇതിനെ ഉപാസിക്കണം" എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.
യാജ്ഞവല്ക്യ = "അല്ലയോ യാജ്ഞവല്ക്യ,
സ്ഥിതതാ കാ = ഇതിനുള്ള സ്ഥിതിത എന്താണു്?" എന്നു ജനകൻ ചോദിച്ചു.
സമ്രാട്ട് = സമ്രാട്ടേ,
ഹൃദയം ഏവ = ഹൃദയംതന്നെ സ്ഥിതിയാകുന്നു"
ഇതി = എന്നു പറഞ്ഞിട്ടു്
ഉവാച ഹ = യാജ്ഞവല്ക്യൻ പറഞ്ഞു: —
സമ്രാട്ട് = "സമ്രാട്ടേ,
ഹൃദയം വൈ = ഹൃദയമാണു്
സർവേഷാം ഭൂതാനാം = എല്ലാ ഭൂതങ്ങൾക്കും
ആയതനം = ആയതനം.
സമ്രാട്ട് = സമ്രാട്ടേ,
ഹൃദയം വൈ = ഹൃദയമാണു്
സർവേഷാം ഭൂതാനാം = എല്ലാ ഭൂതങ്ങൾക്കും
പ്രതിഷ്ഠാ = പ്രതിഷ്ഠ.
ഹി = എന്തെന്നാൽ,
സമ്രാട്ട് = സമ്രാട്ടേ,
ഹൃദയേ ഏവ = ഹൃദയത്തിൽ തന്നെയാണു്
സർവാണി ഭൂതാനി = എല്ലാ ഭൂതങ്ങളും
പ്രതിഷ്ഠിതാനി ഭവന്തി = പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്.

| | |
|---|---|
| സമ്രാട്ട് | = സമ്രാട്ടേ, |
| ഹൃദയം വൈ | = ഹൃദയമാണു് |
| പരമം ബ്രഹ്മ | = പരമമായ ബ്രഹ്മം |
| യഃ | = ആരാണോ |
| ഏവം വിദ്വാൻ | = ഇപ്രകാരം അറിഞ്ഞുകൊണ്ടു് |
| ഏതത് ഉപാസ്തേ | = ഇതിനെ ഉപാസിക്കുന്നതു്, |
| ഏനം | = ഇവനെ |
| ഹൃദയം ന ജഹാതി | = ഹൃദയം ഉപേക്ഷിക്കയില്ല. |
| ഏനം | = ഇവനെ |
| സർവാണി ഭൂതാനി | = എല്ലാ ഭൂതങ്ങളും |
| അഭിക്ഷരന്തി | = ഉപഹാരാദികൾകൊണ്ടു സന്തോഷിപ്പിക്കും |
| സഃ | = അവൻ |
| ദേവഃ ഭൂത്വാ | = ദേവനായിത്തീർന്നിട്ടു |
| ദേവാൻ അപ്യേതി | = ദേവന്മാരിൽ ലയിക്കും" |
| ഹസ്ത്യൃഷഭം | = "ഹസ്തിയെപ്പോലെയുള്ള ഋഷഭത്തോടുകൂടിയ |
| സഹസ്രം | = ആയിരം ഗോക്കളെ |
| ദദാമി | = ഞാൻ തരുന്നു" |
| ഇതി | = എന്നു് |
| വൈദേഹഃ ജനകഃ | = വിദേഹാധിപനായ ജനകൻ |
| ഉവാച ഹ | = പറഞ്ഞു. |
| സഃ യാജ്ഞവല്ക്യഃ ഉവാച ഹ | = ആ യാജ്ഞവല്ക്യൻ പറഞ്ഞു:— |
| അനനുശിഷ്യ | = "ശിഷ്യനെ അനുശാസിക്കാതെ |
| ന ഹരേത | = ശിഷ്യനിൽനിന്നു ധനം വാങ്ങരുതെന്നു് |
| മേ പിതാ | = എന്റെ പിതാവു് |
| അമന്യത | = വിചാരിച്ചിരുന്നു." |

ഭാഷ്യം — ശകലന്റെ പുത്രനായ വിദഗ്ധൻ എന്ന ആചാര്യൻ ഹൃദയമാണു ബ്രഹ്മമെന്നു പറഞ്ഞു കൊടുത്തിരുന്നു. എല്ലാഭൂതങ്ങൾക്കും ഹൃദയം തന്നെ ആണു് ആയതനം. നാമരൂപകർമ്മാത്മകങ്ങളായ ഭൂതങ്ങൾ ഹൃദയത്തെ ആശ്രയിച്ചിരിക്കുന്നവയും ഹൃദയത്തിൽ പ്രതിഷ്ഠിതങ്ങളുമാണെന്നു ശാകല്യബ്രാഹ്മണത്തിൽ നാം പറഞ്ഞിട്ടുണ്ടല്ലോ. അതിനാൽ, ഹൃദയത്തിൽതന്നെ ആണു് എല്ലാ ഭൂതങ്ങളും പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു്. അതുകൊണ്ടു് ഹൃദയത്തെ സ്ഥിതി എന്നുവച്ചു് ഉപാസിക്കണം. ഹൃദയത്തിൽ ഉള്ള ദേവത പ്രജാപതിയുമാണു്.

ബൃഹദാരണ്യകോപനിഷത്തിൽ നാലാമദ്ധ്യായത്തിൽ

ഒന്നാം ബ്രാഹ്മണം കഴിഞ്ഞു.

---

## നാലാമദ്ധ്യായം രണ്ടാംബ്രാഹ്മണം.

ഉപ — ജനകോ ഹ വൈദേഹഃ കൂർച്ചാദുപാവസൎപ്പന്നുവാച "ന മസ്തേ ഽസ്തു യാജ്ഞവല്ക്യാനു മാ ശാധീ"തി, സഹോവാച — "യഥാ വൈ സമ്രാൺ മഹാന്തമധ്വാനമേഷ്യൻ രഥം വാ നാവം വാ സമാദദീ തൈവമേവൈതാഭിരുപനിഷദ്ഭിഃ സമാഹിതാത്മാ ഽസി. ഏവം വൃന്ദാ രക ആഢ്യഃ സന്നധീതവേദ ഉക്തോപനിഷത്ക ഇതോ വിമുച്യമാനഃ ക്വ ഗമിഷ്യസീ"തി. "നാഹം തദ് ഭഗവൻ വേദ യത്ര ഗമിഷ്യാമീ"തി "അഥ വൈ തേ ഽഹം തദ് വക്ഷ്യാമി യത്ര ഗമിഷ്യസീ"തി. "ബ്രവീതു ഭഗവാ"നിതി. 1.

| | |
|---|---|
| വൈദേഹഃ ജനകഃ | = വിദേഹാധിപനായ ജനകൻ |
| കൂർച്ചാത് | = കൂർച്ചമെന്ന ഒരുതരം ആസനത്തിൽനിന്നു് |
| ഉപാവസൎപ്പൻ | = അടുക്കൽ ഇറങ്ങിച്ചെന്നിട്ടു് |
| ഉവാച ഹ | = പറഞ്ഞു:— |
| യാജ്ഞവല്ക്യ | = "അല്ലയോ യാജ്ഞവല്ക്യ- |
| തേ നമഃ അസ്തു | = അങ്ങേയ്ക്കു നമസ്കാരം |
| മാ അനുശാധി | = എന്നെ അനുശാസിച്ചാലും!" |
| ഇതി | = എന്നു് |
| സഃ ഉവാച ഹ | = ആ യാജ്ഞവല്ക്യൻ പറഞ്ഞു: - |
| സമ്രാട് | = "സമ്രാട്ടേ. |
| യഥാ | = എപ്രകാരമാണോ |
| മഹാന്തം അധ്വാനം | = ഒരു ദീർഘമായ അധ്വാവിനെ |
| ഏഷ്യൻ | = ഗമിക്കുവാൻ പോകുന്നവൻ |
| രഥം വാ | = രഥത്തെയോ |
| നാവം വാ | = നൗവിനേയോ (= തോണിയേയോ) |
| സമാദദീത | = എടുക്കുന്നതു്, |
| ഏവം ഏവ | = ഇപ്രകാരംതന്നെ |
| ത്വം | = അങ്ങു് |
| ഏതാഭിഃ ഉപനിഷദ്ഭിഃ | = ഈ ഉപനിഷത്തുകളെക്കൊണ്ടു് |
| സമാഹിതാത്മാ | = സംയുക്താത്മാവായി = ഒരുക്കമെല്ലാം പൂത്തിയായവനായി |
| അസി | = ഇരിക്കുന്നു. |
| ഏവം | = ഇപ്രകാരം |
| വൃന്ദാരകഃ | = വൃന്ദാരകനും = പൂജ്യനും |
| ആഢ്യഃ | = ധനവാനും |
| അധീതവേദഃ | = വേദങ്ങളെ അധ്യയനം ചെയ്തിട്ടുള്ളവനും |
| ഉക്തോപനിഷത്കഃ | = ആചാൎയ്യന്മാരാൽ ഉപനിഷത്തുകൾ ഉപദേശിക്കപ്പെട്ടവനും |
| സൻ | = ആണെങ്കിലും |
| ത്വം | = അങ്ങു് |

| | |
|---|---|
| ഇതഃ | = ഇതിൽനിന്ന് = ഈ ദേഹത്തിൽനിന്ന് |
| വിമുച്യമാനഃ | = വിട്ടുപോകുമ്പോൾ |
| ക്വ ഗമിഷ്യസി | = എവിടെ പോകും?" |
| ഇതി | = എന്ന്. |
| ഭഗവൻ | = "ഭഗവാനേ, |
| യത്ര ഗമിഷ്യാമി | = ഞാൻ എവിടെയാണോ പോകുവാൻ പോകുന്നത്, |
| തത് | = അത് |
| അഹം ന വേദ | = ഞാൻ അറിയുന്നില്ല" |
| ഇതി | = എന്നു ജനകൻ പറഞ്ഞു. |
| അഥ | = "അങ്ങനെയാണെങ്കിൽ |
| യത്ര ഗമിഷ്യസി | = അങ്ങു എവിടെയാണോ പോകുവാൻപോകുന്നത്, |
| തത് | = അത് |
| തേ | = അങ്ങേയ്ക്കു |
| അഹം വക്ഷ്യാമി വൈ | = ഞാൻ പറഞ്ഞുതരാം" |
| ഇതി | = എന്നു യാജ്ഞവല്ക്യൻപറഞ്ഞു. |
| ഭഗവാൻ ബ്രവീതു | = "ഭഗവാൻ പറഞ്ഞുതന്നാലും!" |
| ഇതി | = എന്നു ജനകൻപറഞ്ഞു. |

ഭാഷ്യം — യാജ്ഞവല്ക്യന് വിശേഷണങ്ങളോടുകൂടിയ എല്ലാ ബ്രഹ്മങ്ങളേയും അറിയാമെന്നുകണ്ടതിനാൽ, ജനകൻ താൻ ആചാര്യനാണെന്നുള്ള ഭാവം വിട്ടു കൂർച്ചമെന്ന ആസനവിശേഷത്തിൽനിന്നിറങ്ങി യാജ്ഞവല്ക്യന്റെ അടുക്കൽചെന്നു കാൽക്കൽവീണുകൊണ്ടു പറഞ്ഞു.—"യാജ്ഞവല്ക്യ, അങ്ങേയ്ക്കു നമസ്കാരം! എന്നെ അനുശാസിക്കുക" ഇതുകേട്ടു യാജ്ഞവല്ക്യൻപറഞ്ഞു: "സമ്രാട്ടേ, ദീർഘമായ ഒരുവഴിക്കു പോകുവാൻ പോകുന്നവൻ, കരവഴിയ്ക്കു യാത്രചെയ്യാനാണെങ്കിൽ രഥവും വെള്ളത്തിൽകൂടിയാണെങ്കിൽ വള്ളവും തയാർചെയ്യുന്നതുപോലെ, അങ്ങ് ഈ ഉപനിഷത്തുകളോടുകൂടിയ ഈ ബ്രഹ്മങ്ങളെ ഉപാസിച്ചു, ഈ ഉപനിഷത്തുകളെക്കൊണ്ടു വേണ്ട ഒരുക്കങ്ങൾ പൂർത്തിയായവനാകുന്നു. എന്നു മാത്രമല്ല, പൂജ്യനും ധനവാനും വേദങ്ങൾ അധ്യയനംചെയ്തിട്ടുള്ളവനും ആചാര്യന്മാരാൽ ഉപനിഷത്തുകൾ ഉപദേശിക്കപ്പെട്ടിട്ടുള്ളവനുമാണ്. ഇങ്ങനെ സർവ്വവിഭൂതികളും തികഞ്ഞവനാണെങ്കിലും, പരമാത്മജ്ഞാനമില്ലായ്കയാൽ ഭയത്തിന്റെ മധ്യത്തിൽതന്നെയാണു അങ്ങു ഇപ്പോഴും സ്ഥിതിചെയ്യുന്നത്. പരമായ ബ്രഹ്മത്തെ അറിയാതിരിക്കുന്നിടത്തോളം അങ്ങു അകൃതാർത്ഥൻ തന്നെ. രഥത്തിന്റെയും നൗവിന്റെയും സ്ഥാനംവഹിക്കുന്ന ഈ ഉപനിഷത്തുകളെക്കൊണ്ടു ഒരുങ്ങിയിരിക്കുന്ന അങ്ങു ഈ ദേഹംവിട്ടതിന്റെശേഷം പോകുന്നതു എവിടെയാണ്? അങ്ങു ഏതു വസ്തുവിനെയാണു പ്രാപിക്കുന്നത്?" ജനകൻപറഞ്ഞു: —"ഭഗവാനേ! ഞാൻ എവിടെപ്പോകുമെന്നു എനിക്കു അറിഞ്ഞുകൂടാ." ഇതുകേട്ടു യാജ്ഞവല്ക്യൻപറഞ്ഞു:—"അങ്ങനെ അങ്ങേയ്ക്കു അറിഞ്ഞുകൂടെങ്കിൽ, അങ്ങു എവിടെപ്പോകുമെന്ന്—അ

ക്കു എവിടെപ്പോയാൽ കൃതാർത്ഥനാകുമെന്ന്—ഞാൻ പറഞ്ഞുതരാം." "അങ്ങ് എന്നെക്കുറിച്ചു പ്രസന്നനാണെങ്കിൽ അതു എനിക്കു പറഞ്ഞുതന്നാലും!" എന്നു ജനകൻ പറഞ്ഞു. "കേട്ടുകൊൾക" എന്നു യാജ്ഞവല്ക്യൻ പറഞ്ഞുതുടങ്ങി. 1

ഉപ—ഇന്ധോ ഹ വൈ നാമൈഷ യോ ഽയം ദക്ഷിണേ ഽക്ഷൻ പുരുഷഃ തം വാ ഏതമിന്ധം സന്തമിന്ദ്ര ഇത്യാചക്ഷതേ പരോക്ഷേണൈവ. പരോക്ഷപ്രിയാ ഇവ ഹി ദേവാഃ പ്രത്യക്ഷദ്വിഷഃ 2

| | | |
|---|---|---|
| ദക്ഷിണേ അക്ഷൻ | = | ദക്ഷിണമായ അക്ഷിയിൽ ഉള്ള |
| അയം പുരുഷഃ | = | ഈ പുരുഷൻ |
| യഃ | = | ആരോ |
| ഏഷഃ | = | ഇവൻ |
| ഇന്ധഃ നാമ ഹ വൈ | = | ഇന്ധൻ എന്നു പേരുള്ളവനാകുന്നു. |
| ഇന്ധം സന്തം | = | ഇന്ധനായിരിക്കുന്ന |
| തം ഏതം വൈ | = | ആ ഇവനെയാണു് |
| പരോക്ഷേണ ഏവ | = | പരോക്ഷമായിട്ടു് |
| ഇന്ദ്രഃ ഇതി | = | ഇന്ദ്രൻ എന്നു് |
| ആചക്ഷതേ | = | പറയുന്നതു് |
| ഹി | = | എന്തെന്നാൽ |
| പരോക്ഷപ്രിയാഃ ഇവ | = | പരോക്ഷപ്രിയന്മാരായ |
| ദേവാഃ | = | ദേവന്മാർ |
| പ്രത്യക്ഷദ്വിഷഃ | = | പ്രത്യക്ഷമായി പേരുപറയുന്നതിനെ വെറുക്കുന്നവരാകുന്നു. |

ഭാഷ്യം—"ചക്ഷുർവൈബ്രഹ്മ" എന്നു മുമ്പു പറഞ്ഞ ആദിത്യാന്തർഗതനായ പുരുഷൻ ആണു് ഈ ദക്ഷിണമായ അക്ഷിയിൽ വിശേഷിച്ചു വ്യവസ്ഥിതനായിരിക്കുന്നതു്. അവനു് ഇന്ധൻ എന്നാണു പേരു്. ആ പേരു് യഥാർത്ഥവുമാണു്. ദീപ്തിഗുണമുള്ളതുകൊണ്ടു് ഇവന്റെ പ്രത്യക്ഷമായ നാമം ഇന്ധൻ എന്നുതന്നെ. അങ്ങനെ ഇന്ധനായ അവനെ പരോക്ഷമായിട്ടു് ഇന്ദ്രൻ എന്നു വിളിച്ചുവരുന്നു. എന്തെന്നാൽ, പരോക്ഷത്തെ ഇഷ്ടപ്പെടുന്ന ദേവന്മാർ പ്രത്യക്ഷമായി പേരു പറയുന്നതിനെ വെറുക്കുന്നു. ഇതാ അങ്ങു വൈശ്വാനരമായ ആത്മാവിനെ സമ്പാദിച്ചവനായിരിക്കുന്നു." 2

ഉപ—അഥൈതദ്വാമേ ഽക്ഷണി പുരുഷരൂപമേഷാ ഽസ്യ പത്നീ വിരാട്; തയോരേഷ സംസ്താവോ യ ഏഷോ ഽന്തർഹൃദയ ആകാശഃ. അഥൈനയോരേതദന്നം, യ ഏഷോ ഽന്തർഹൃദയേ ലോഹിതപിണ്ഡഃ. അഥൈനയോരേതത് പ്രാവരണം യദേതദന്തർഹൃദയേ ജാലകമിവ. അഥൈനയോരേഷാ സൃതിഃ സഞ്ചരണീ, യൈഷാ ഹൃദയാദൂർദ്ധ്വാ നാഡ്യുച്ചരതി. യഥാ കേശഃ സഹസ്രധാ ഭിന്ന ഏവമസ്യൈതാ ഹിതാ നാ

മ നാഡ്യോഽന്തർഹൃദയേ പ്രതിഷ്ഠിതാ ഭവന്തി. ഏതാഭിർവാ ഏതദാസ്രവ ദാസ്രവതി. തസ്മാദേഷ പ്രവിവിക്താഹാരതര ഇവൈവ ഭവത്യസ്മാച്ഛാരീ രാദാത്മനഃ.
3

| | | |
|---|---|---|
| അഥ | = | "പിന്നെ |
| വാമേ അക്ഷണി | = | ഇടത്തുകണ്ണിൽ ഉള്ള |
| ഏതത് പുരുഷരൂപം | = | ഈ പുരുഷരൂപം |
| യത് | = | ഏതോ |
| ഏഷാ | = | ഇതു് |
| അസ്യ | = | ഇവന്റെ = ഈ ഇന്ദ്രന്റെ |
| പത്നീ | = | പത്നിയായ |
| വിരാട് | = | വിരാട്ടാകുന്നു. |
| അന്തർഹൃദയേ | = | ഹൃദയമദ്ധ്യത്തിൽഉള്ള |
| ഏഷഃ ആകാശഃ | = | ഈ ആകാശം |
| യഃ | = | ഏതോ |
| ഏഷഃ | = | ഇതു് |
| തയോഃ | = | അവരുടെ = ആ ഇന്ദ്രന്റെയും ഇന്ദ്രാണിയുടെയും |
| സംസ്താവഃ | = | സംസ്താവ (സംഗമസ്ഥല)മാകുന്നു. |
| അഥ | = | പിന്നെ, |
| അന്തർഹൃദയേ | = | ഹൃദയാന്തർഭാഗത്തിലുള്ള |
| ഏഷഃ ലോഹിത പിണ്ഡഃ | = | പിണ്ഡാകൃതിയെ പ്രാപിച്ചിരിക്കുന്ന രക്തം |
| യഃ | = | ഏതോ |
| ഏതത് | = | ഇതു് |
| ഏനയോഃ | = | ഇവരുടെ |
| അന്നം | = | അന്നമാകുന്നു. |
| അഥ | = | പിന്നെ |
| അന്തർഹൃദയേ | = | ഹൃദയാന്തർഭാഗത്തിൽ |
| ഏതത് ജാലകം ഇവ | = | ഈ വലപോലെയുള്ളതു് |
| യത് | = | ഏതോ |
| ഏതത് | = | ഇതു് |
| ഏനയോഃ | = | ഇവരുടെ |
| പ്രാവരണം | = | പ്രാവരണമാ (പുതപ്പാ)കുന്നു |
| അഥ | = | പിന്നെ |
| ഹൃദയാത് | = | ഹൃദയത്തിൽനിന്നു് |
| ഊർദ്ധ്വാ | = | ഊർദ്ധ്വാഭിമുഖിയായി |
| ഏഷാ യാ നാഡീ | = | ഈ ഏതുനാഡിയാണോ |
| ഉച്ചരതി | = | പോകുന്നതു് |
| ഏഷാ | = | ഇതു് |
| ഏനയോഃ | = | ഇവരുടെ |

[illegible]

| | |
|---|---|
| സഞ്ചരിണീ | = സഞ്ചരിക്കുന്നതിനുള്ള |
| സൃതിഃ | = സൃതിയാ (മാർഗമാ)കുന്നു. |
| സഹസ്രധാ | = ആയിരമായിട്ടു |
| ഭിന്നഃ | = ഭേദിക്കപ്പെട്ട |
| കേശഃ | = കേശം = തലനാരു് |
| യഥാ | = ഏതുപ്രകാരമോ |
| ഏവം | = ഇപ്രകാരമുള്ള |
| ഹിതാഃ നാമ | = ഹിതകൾ എന്നു പേർ പറയുന്ന |
| അസ്യ നാഡ്യഃ | = ഈ ദേഹത്തിന്റെ നാഡികൾ |
| അന്തർഹൃദയേ | = ഹൃദയാന്തർഭാഗത്തിൽ |
| പ്രതിഷ്ഠിതാഃ ഭവന്തി | = ഉറപ്പിക്കപ്പെട്ടിരിക്കുന്നു. |
| താഭിഃ വൈ | = അവയിൽക്കൂടിയാണു് |
| ആസ്രവത് | = ഒലിച്ചുപോകുന്ന |
| ഏതത് | = ഈ അന്നം |
| ആസ്രവതി | = പോകുന്നതു്. |
| തസ്മാത് | = അതിനാൽ |
| ഏഷഃ | = ഈ ലിംഗാത്മാവു് |
| അസ്മാത് | = ഈ |
| ശാരീരാത് ആത്മനഃ | = ശരീരമാകുന്ന ആത്മാവിനേക്കാൾ |
| പ്രവിവിക്താഹാരതരഃഇവഏവ | = സൂക്ഷ്മതരമായ ആഹാരത്തോടുകൂടിയവൻതന്നെ |
| ഭവതി | = ആകുന്നു. |

ഭാഷ്യം — പിന്നെ, വാമമായ അക്ഷിയിൽഉള്ള ഈ പുരുഷരൂപമേതോ അതു്, നീ പ്രാപിച്ചിരിക്കുന്ന ആത്മാവായ ഇന്ദ്രനാകുന്ന ഭോക്താവിന്റെ പത്നിയായ വിരാട്ടാകുന്നു- വിരാട്ട് എന്നാൽ അന്നമെന്നർത്ഥം. ഭോഗ്യമായതുകൊണ്ടുതന്നെയാണു അന്നമെന്നുപറഞ്ഞതു്. ഈ അന്നവും അത്താവും (-അദിക്കുന്നവൻ) ചേർന്നു സ്വപ്നത്തിൽ ഒരു മിഥുനമായിത്തീരുന്നു. ഈ ഇന്ദ്രനും ഇന്ദ്രാണിയും തമ്മിൽ സംഗമിക്കുന്നസ്ഥലം, ഹൃദയമെന്നുപറയുന്ന മാംസപിണ്ഡത്തിന്റെ മദ്ധ്യത്തിലുള്ള ആകാശമാകുന്നു. അവരുടെ അന്നം ഹൃദയാന്തർഭാഗത്തിൽ പിണ്ഡാകാരമായിരിക്കുന്ന ലോഹിതമാകുന്നു. എന്തെന്നാൽ അതാണു അവരുടെ നിലനില്പിനുള്ള ഹേതുവായിട്ടുള്ളതു്. ഭക്ഷിക്കപ്പെടുന്ന അന്നം രണ്ടായിപ്പരിണമിക്കുന്നു അതിൽ സ്ഥൂലമായിട്ടുള്ളതു കീഴ്പോട്ടുപോകുന്നു. മറേറതുവീണ്ടും അഗ്നിയാൽ പചിക്കപ്പെട്ടപ്പോൾ പിന്നെയും രണ്ടായിപ്പരിണമിക്കുന്നു. അതിൽ മദ്ധ്യമമായ രസം, രക്തം മുതലായതായിപ്പരിണമിച്ചു്, പാഞ്ചഭൗതികമായ ശരീരത്തെപ്പോഷിപ്പിക്കുന്നു എററവും സൂക്ഷ്മമായ രസമാണു് ഹൃദയത്തിൽ ഇണചേർന്നിരിക്കുന്ന തൈജസൻ എന്നു പേരുള്ള, ലിംഗാത്മാവായ ഇന്ദ്രന്റെ അന്നമായ ലോഹിതപിണ്ഡം. അതു് ഹൃദയത്തിൽ മിഥുനമായിത്തീർന്നിരിക്കുന്ന ആ ഇന്ദ്രന്റെയും ഇന്ദ്രാണിയുടെയും എററവും സൂക്ഷ്മങ്ങളായ നാഡികളിൽ അനുപ്രവേശിച്ചു് അവരുടെ നിലനില്പിനു ഹേതുവായിത്തീരുന്നു. അതാണു ഇവരുടെ

അന്നമാണിതെന്നുംമററും പറയുന്നതു്. അതുമാത്രമല്ല, ഉൗണുകഴിഞ്ഞുറങ്ങുന്നവർ - അങ്ങനെയാണല്ലൊ ഇവിടെ കല്പിച്ചിരിക്കുന്നതു് പുതപ്പുണ്ടായിരിക്കുമല്ലോ. അതു ഇവിടെ എന്താണു്? എന്നാണെങ്കിൽ—ഹൃദയത്തിന്റെ അന്തർഭാഗത്തു്, അനേകം നാഡികളുടെ ഛിദ്രങ്ങൾ നിറഞ്ഞു വലപോലെയുള്ള ഒരു സാധനമുണ്ടു്, അതാണു അവരുടെ പ്രാവരണം (പുതപ്പു്). ഹൃദയപ്രദേശത്തിൽനിന്നു മേൽപോട്ടുപോകുന്ന നാഡിയാണു അവരുടെ സഞ്ചാരമാർഗ്ഗം. അതിൽക്കൂടിയാണു് അവർ സ്വപ്നസ്ഥാനത്തിൽനിന്നു ജാഗരിതസ്ഥാനത്തെയ്ക്കു വരുന്നതും തിരിച്ചുപോകുന്നതും. അതിന്റെ പരിമാണം പറയുന്നു.—ലോകത്തിൽ, ഒരു തലനാരെടുത്തു ആയിരമായിക്കീറിയാൽ എത്ര സൂക്ഷ്മമായിരിക്കുമോ അത്രയും അത്യന്തസൂക്ഷ്മങ്ങളാണു ദേഹത്തിലുള്ള "ഹിതം" എന്നു പറയുന്ന നാഡികൾ. ഇവ, ഹൃദയമെന്നുപറയുന്ന മാംസപിണ്ഡത്തിൽ പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. കടമ്പിൻകേസരംപോലെ ഹൃദയത്തിൽനിന്നു മുളച്ചിരിക്കുന്ന ഈ നാഡികൾ ശരീരം മുഴുവൻ വ്യാപിച്ചിരിക്കുന്നു. അത്യന്തസൂക്ഷ്മങ്ങളായ ഈ നാഡികളിൽക്കൂടിയാണു അന്നം ശരീരത്തിന്റെ നാനാഭാഗങ്ങളിൽ വ്യാപിക്കുന്നതു്. ഈ ദേവതാശരീരം, അതിനെ ബന്ധിക്കുന്ന ഈ അന്നത്താൽ പോഷിക്കപ്പെട്ടു സ്ഥിതിചെയ്യുന്നു പിണ്ഡം സ്ഥൂലമായ അന്നത്താൽ പോഷിപ്പിക്കപ്പെടുന്നു. എന്നാൽ ഈ ലിങ്ഗാത്മകമായ ദേവതാശരീരം സൂക്ഷ്മമായ അന്നത്താൽ ഉപചിതമാകുന്നു. പിണ്ഡത്തെ പോഷിപ്പിക്കുന്ന അന്നവും സ്ഥൂലമായ മൂത്രപുരിഷാദിയെ അപേക്ഷിച്ചു് സൂക്ഷ്മം തന്നെ. എന്നാൽ ലിംഗശരീരത്തിന്റെ സ്ഥിതിക്കു കാരണമായ അന്നം അതിനെക്കാൾ സൂക്ഷ്മതരമാകുന്നു. അതിനാൽ പിണ്ഡം പ്രവിവിക്തമായ ആഹാരത്തോടുകൂടിയതും, ലിങ്ഗാത്മാവു അതിനെക്കാൾ പ്രവിവിക്തതരമായ ആഹാരത്തോടുകൂടിയതും തന്നെ. ശരീരം തന്നെ ശാരീരം തൈജസൻ വൈശ്വാനരനായ ആത്മാവിനെക്കാൾ സൂക്ഷ്മാന്നത്താൽ പോഷിപ്പിക്കപ്പെടുന്നതാകുന്നു എന്നു സാരം. 3.

ഉപ — "തസ്യ പ്രാചീദിക് പ്രാഞ്ചഃ പ്രാണാ, ദക്ഷിണാദിഗ്ദക്ഷിണേ പ്രാണാഃ, പ്രതീചീദിക് പ്രത്യഞ്ചഃ പ്രാണാ, ഉദീചീ ദിഗുദഞ്ചഃ പ്രാണാ, ഊർദ്ധ്വാ ദിഗൂർദ്ധ്വാഃ പ്രാണാ, അവാചീ ദിഗവാഞ്ചഃ പ്രാണാഃ, സർവാദിശഃ സർവേ പ്രാണാഃ സ ഏഷ "നേതിനേതി" ആത്മാഽഗൃഹ്യോ ന ഹി ഗൃഹ്യതേഽശീര്യോ ന ഹി ശീര്യതേഽസങ്ഗോ ന ഹി സജ്യതേഽസിതോ ന വ്യഥതേ ന രിഷ്യതി. അഭയം വൈ ജനക, പ്രാപ്തോഽസീതി ഹോവാച യാജ്ഞവല്ക്യഃ സ ഹോവാച ജനകോ വൈദേഹോഽഭയം ത്വാ ഗച്ഛതാദ് യാജ്ഞവല്ക്യ, യോ നോ ഭഗവന്നഭയം വേദയസേ; നമസ്തേഽസ്ത്വിമേ വിദേഹാ, അയമഹമസ്മി. 4.

| | | |
|---|---|---|
| തസ്യ | = | "ആ വിദ്വാന്റെ |
| പ്രാചീ ദിക് | = | കിഴക്കേദിക്കു് |
| പ്രാഞ്ചഃ പ്രാണാഃ | = | കിഴക്കുള്ള പ്രാണങ്ങളാകുന്നു. |
| ദക്ഷിണാദിക് | = | തെക്കേദിക്കു |

ദക്ഷിണേ പ്രാണാഃ = തെക്കുള്ള പ്രാണങ്ങളാകുന്നു.

പ്രതീചീ ദിക് = പടിഞ്ഞാറേദിക്ക

പ്രത്യഞ്ചഃ പ്രാണാഃ = പടിഞ്ഞാറുള്ള പ്രാണങ്ങളാകുന്നു.

ഉദീചീ ദിക് = വടക്കേദിക്ക

ഉദഞ്ചഃ പ്രാണാഃ = വടക്കുള്ള പ്രാണങ്ങളാകുന്നു.

ഊർദ്ധ്വാ ദിക് = മുകളിലുള്ളദിക്ക

ഊർദ്ധ്വാഃ പ്രാണാഃ = മുകളിലുള്ള പ്രാണങ്ങളാകുന്നു.

അവാചീ ദിക് = താഴെയുള്ളദിക്ക

അവാഞ്ചഃ പ്രാണാഃ = താഴെയുള്ള പ്രാണങ്ങളാകുന്നു.

സർവ്വാഃ ദിശഃ = എല്ലാദിക്കുകളും

സർവ്വേ പ്രാണാഃ = എല്ലാപ്രാണങ്ങളുമാകുന്നു.

സഃ ഏഷഃ = ഇതാണ്

നേതി നേതി = "നേതിനേതി" എന്നു മധുകാണ്ഡത്തിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ആത്മാവ്.

ആത്മാ = ഈ ആത്മാവ്

അഗൃഹ്യഃ = ഈ ആത്മാവു ഗ്രഹിക്കപ്പെടുവാൻ കഴിയാത്തതാകുന്നു.

ഹി = എന്തെന്നാൽ,

ന ഗൃഹ്യതേ = അതു ഗ്രഹിക്കപ്പെടുന്നില്ല.

അശീര്യഃ = പൊടിഞ്ഞുപോകാത്തതാകുന്നു

ഹി = എന്തെന്നാൽ

ന ശീര്യതേ = പൊടിഞ്ഞുപോകുന്നില്ല.

അസംഗഃ = സംഗമി (തടവി)ല്ലാത്തതാകുന്നു.

ഹി = എന്തെന്നാൽ

ന സജ്യതേ = സംഗത്തെ പ്രാപിക്കുന്നില്ല.

അസിതഃ = ബന്ധിക്കപ്പെടാത്തതാകുന്നു.

ന വ്യഥതേ = എന്തെന്നാൽ വ്യഥിക്കുന്നില്ല.

ന രിഷ്യതി = അതിനാൽ ഹിംസയെ പ്രാപിക്കുന്നില്ല.

= നശിക്കുന്നില്ല.

ജനക = അല്ലയോ ജനക,

അഭയം വൈ = അഭയത്തെ (ഭയമില്ലാത്തതിനെ)

ത്വം = അങ്ങ്

പ്രാപ്തഃ അസി = പ്രാപ്തനായിരിക്കുന്നു"

ഇതി = എന്നു

യാജ്ഞവല്ക്യഃ ഉവാച ഹ = യാജ്ഞവല്ക്യൻ പറഞ്ഞു.

സഃ വൈദേഹഃ ജനകഃ = ആ വിദേഹാധിപനായ ജനകൻ

ഉവാച ഹ = പറഞ്ഞു: —

യാജ്ഞവല്ക്യ ഭഗവൻ = "അല്ലയോ യാജ്ഞവല്ക്യ. ഭഗവാനേ

യഃ നഃ അഭയം വേദയസേ ത്വം = എനിക്കു അഭയത്തെ അറിയിച്ചുതരുന്ന

ത്വാ = അങ്ങേയും

അഭയം = അഭയം = ഭയശൂന്യമായിട്ടുള്ളത്

| | | |
|---|---|---|
| ഗച്ഛതാത് | = | പ്രാപിക്കട്ടെ: |
| തേ | = | അങ്ങേയ്ക്കു് |
| നമഃ അസ്തു | = | നമസ്കാരം! |
| വിദേഹാഃ ഇമേ | = | വിദേഹങ്ങളും ഇതാ! |
| അഹം അയം അസ്മി | = | ഞാൻ ഇതാ!" |

ഭാഷ്യം ഹൃദയമായിത്തീർന്നിരിക്കുന്ന ഈ തൈജസൻ സൂക്ഷ്മഭൂതനായ പ്രാണനായി നിലനിർത്തപ്പെട്ട പ്രാണൻതന്നെയായിത്തീരുന്നു. ക്രമേണ വൈശ്വാനരനിൽനിന്നു തൈജസനേയും പിന്നെ ഹൃദയാത്മാവിനെയും ഹൃദയാത്മാവിൽനിന്നു പ്രാണാത്മാവി (പ്രത്യഗാത്മാവായ പ്രാജ്ഞനെ)നെയും പ്രാപിച്ചിരിക്കുന്ന ഈ വിദ്വാന്നു്, കിഴക്കേദിക്കു് കിഴക്കുള്ള പ്രാണങ്ങളാകുന്നു. അതുപോലെ തെക്കേദിക്കു തെക്കുള്ള പ്രാണങ്ങളും, പടിഞ്ഞാറേദിക്കു പടിഞ്ഞാറുള്ള പ്രാണങ്ങളും, വടക്കേദിക്കു വടക്കുള്ള പ്രാണങ്ങളും മുകളിലുള്ളദിക്കു മുകളിലുള്ള പ്രാണങ്ങളും, താഴത്തെദിക്കു താഴെയുള്ള പ്രാണങ്ങളും എല്ലാ ദിക്കും എല്ലാ പ്രാണങ്ങളുമാകുന്നു. ഇപ്രകാരം അറിയുന്നവൻ ക്രമേണ, സർവാത്മകനായ പ്രാണനെ ആത്മാവായി പ്രാപിക്കുന്നു. സർവാത്മാവായ ആ പ്രാണനെ പ്രത്യഗാത്മാവിൽ ഉപസംഹരിച്ചിട്ടു "നേതി നേതി" എന്നു നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ദ്രഷ്ടാവിന്റെ ദർശനശക്തിയായ, തുരീയമായ (നാലാമത്തേതായ) ആത്മാവിനെ പ്രാപിക്കുന്നു. വൈശ്വാനരൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ ഇങ്ങനെയാണു ക്രമം. ഇവയിൽ മുമ്പുമുമ്പു പറഞ്ഞതു പിമ്പുള്ളതിൽ അന്തർഭവിക്കുന്നതായി അറിഞ്ഞുവരുമ്പോൾ ഒടുവിൽ തുരീയനെ പ്രാപിക്കുന്നു. ഇങ്ങനെ ക്രമേണ വിദ്വാൻ പ്രാപിക്കുന്ന ആത്മാവിനെയാണു്, "നേതി നേതി" എന്നു തുടങ്ങി, "നരിഷ്യതി" എന്നുവരെയുള്ള ഭാഗംകൊണ്ടു പറഞ്ഞിട്ടുള്ളതു്. ഇതു മൂന്നാമധ്യായം ഒൻപതാംബ്രാഹ്മണം ഇരുപത്താറാംഖണ്ഡികയിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളതാണു. "ജനകാ അങ്ങു, ജനനമരണാദിനിമിത്തമായ ഭയമില്ലാത്തതിനെ പ്രാപിച്ചിരിക്കുന്നു" എന്നു യാജ്ഞവൽക്യൻ പറഞ്ഞു. "അങ്ങു എവിടെപ്പോകുമെന്നു ഞാൻ അങ്ങേയ്ക്കു പറഞ്ഞുതരാം" എന്നു മുമ്പു പറഞ്ഞതാണു ഇപ്പറഞ്ഞതു. ഇതുകേട്ടു ജനകൻ പറഞ്ഞു:—"ഭഗവാനേ, എനിക്കു അഭയം മനസ്സിലാക്കിത്തന്ന, അതായതു് ഉപാധികൃതമായ അജ്ഞാനമാകുന്ന മറവുനീക്കി എന്നെ അഭയത്തിൽ എത്തിച്ച അങ്ങേയും അഭയമായിട്ടുള്ളതു പ്രാപിക്കട്ടെ! സാക്ഷാൽ ആത്മാവിനെത്തന്നെ തന്നിരിക്കുന്ന അങ്ങേയ്ക്കു വിദ്യയ്ക്കു പ്രതിഫലമായി ഞാൻ വേറെ എന്താണു തരുന്നതു? അതിനാൽ അങ്ങേയ്ക്കു നമസ്കാരം! ഇതാ വിദേഹരാജ്യം! യഥേഷ്ടം അനുഭവിച്ചുകൊൾക! ഇതാ ഞാൻ അങ്ങേ ദാസൻ എന്ന നിലയിൽ സ്ഥിതിചെയ്യുന്നു! എന്നെയും രാജ്യത്തേയും സ്വീകരിച്ചു യഥേഷ്ടം വിനിയോഗിച്ചുകൊള്ളുക

ബൃഹദാരണ്യകോപനിഷത്തിൽ നാലാമദ്ധ്യായത്തിൽ
രണ്ടാംബ്രാഹ്മണം കഴിഞ്ഞു.

---

## നാലാമദ്ധ്യായം മൂന്നാം ബ്രാഹ്മണം.

ഭാഷ്യം—"ജനകം ഹ വൈദേഹം യാജ്ഞവല്ക്യോ ऽഭിജഗാമ" എന്നു ആരംഭിക്കാൻപോകുന്നതിനും മുമ്പു കഴിഞ്ഞതിനും തമ്മിൽ എന്താണു സംബന്ധമെന്നു പറയുന്നു:—"നാന്യോ ऽതോ ऽസ്തി ദ്രഷ്ടാ" "നാന്യദതോ സ്തി ദ്രഷ്ടൃ" ഇത്യാദി ശ്രുതികൾ അനുസരിച്ചു്, വിജ്ഞാനമയനായ ആത്മാവു്, സാക്ഷാത്തും അപരോക്ഷവുമായ ബ്രഹ്മവും സർവാന്തരനുമായ പരൻതന്നെയാണു്. "സ ഏഷ ഇഹ പ്രവിഷ്ടഃ" "വദൻ വാക്" ഇത്യാദി വാക്യങ്ങളും വിജ്ഞാനമയൻ പരൻതന്നെയാണെന്നും വദനം വദിക്ക) മുതലായതു അതിനു ലിംഗമാണെന്നും പറയുന്ന മധുകാണ്ഡത്തിൽ അജാതശത്രുസംവാദത്തിൽ പ്രാണാദികൾക്കു കർത്തൃത്വവും ഭോക്തൃത്വവും നിരാകരിക്കകൊണ്ടു് പ്രാണാദിവ്യതിരിക്തനായി വിജ്ഞാനമയൻ ഉണ്ടെന്നു അറിഞ്ഞു എങ്കിലും, ഉഷസ്തപ്രശ്നത്തിൽ വീണ്ടും "പ്രാണേന പ്രാണിതി" ഇത്യാദികൊണ്ടു് പ്രാണനം മുതലായ ലിംഗത്തെ ഉപന്യസിച്ചു്, പ്രാണനാദിലിംഗംകൊണ്ടു സാമാന്യമായി നിശ്ചയിക്കപ്പെട്ട ആ പ്രത്യഗാത്മാവു്, ശക്തിനശിക്കാത്ത സ്വഭാവത്തോടുകൂടിയതാണെന്നു് "ദൃഷ്ടേർദ്രഷ്ടാ" ഇത്യാദികൊണ്ടു് വിശേഷിച്ചു തീർച്ചപ്പെടുത്തി.

രജ്ജു, ഊഷരം (ഉവർനിലം) ശുക്തി, ഗഗനം മുതലായതിൽ സർപ്പം ഉദകം, രജതം, മലിനത്വം മുതലായതു തോന്നുന്നതു മറ്റൊന്നിന്റെ അദ്ധ്യാരോപം നിമിത്തം മാത്രമല്ലാതെ വാസ്തവത്തിൽ സർപ്പാദികൾ രജ്ജു മുതലായതിൽ ഉണ്ടായിട്ടല്ലല്ലോ. അതുപോലെ ആത്മാവിനു സംസാരവും മററുപാധികൾ നിമിത്തമല്ലാതെ സ്വതേ ഇല്ല എന്നും, നിരുപാധികമായ ആത്മാവു്, വാക്കിനും മനസ്സിനും അഗോചരവും, "നേതി നേതി" എന്നു വ്യപദേശിക്കേണ്ടതും, സാക്ഷാത്തും അപരോക്ഷവും സർവാന്തരമായ ആത്മാവും അക്ഷരവുമായ ബ്രഹ്മവും, അന്തര്യാമിയായ പ്രശാസ്താവും, ഔപനിഷദനായ പുരുഷനും, വിജ്ഞാനവും ആനന്ദവുമായ ബ്രഹ്മവുമാണെന്നും തീർച്ചയായി.

അതിനെത്തന്നെ, ഇന്ധൻ എന്ന പേരോടുകൂടി പ്രവിവിക്താഹാരനായും, പിന്നെ ഹൃദയമദ്ധ്യത്തിൽ ലിംഗാത്മകനായ പ്രവിവിക്താഹാരതരനായും, അതിനുമേൽ പ്രാണോപാധിയായ ജഗദാത്മാവായും, രജ്ജു മുതലായതിൽ സർപ്പാദിയെപ്പോലെ ഉപാധിഭൂതനായ ജഗദാത്മാവിനെ വിദ്യകൊണ്ടു അഴിച്ചിട്ടു, "സ ഏഷ നേതി നേതി" എന്നു സാക്ഷാൽ സർവാന്തരമായ ബ്രഹ്മമായി അറിഞ്ഞു. ഇങ്ങനെ ജനകൻ യാജ്ഞവല്ക്യനാൽ സംക്ഷേപമായി ആഗമം കൊണ്ടു അഭയത്തെ പ്രാപിപ്പിക്കപ്പെട്ടു ഇതിൽ പ്രസംഗവശാൽ, ഇന്ധൻ, പ്രവിവിക്താഹാരതരൻ, എല്ലാ പ്രാണങ്ങളും, "സ ഏഷ നേതി നേതി" എന്നിങ്ങനെ ജാഗ്രത്തു്, സ്വപ്നം, സുഷുപ്തം, തുരീയം ഇവ ഉപന്യസിക്കപ്പെട്ടു. ഇനി ജാഗ്രത്സ്വപ്നാദിവഴിയായിത്തന്നെ, മഹത്തായ യുക്തികൊണ്ടു ആ ബ്രഹ്മത്തെത്തന്നെ വിസ്തരിച്ചു മനസ്സിലാക്കണം. അഭയത്തിൽ എത്തിക്കണം വിപ്രതിപത്തി

കൊണ്ടുള്ള ആശങ്കയെ നിരാകരിച്ചു, ആത്മാവുണ്ടെന്നും, അതു ശരീരാദിവ്യതിരിക്തവും ശുദ്ധവും സ്വയം ജ്യോതിസ്സും ശക്തി നശിക്കാത്ത സ്വഭാവത്തോടുകൂടിയതും, നിരതിശയാനന്ദസ്വരൂപവും അദ്വൈതവുമാണെന്നും മനസ്സിലാക്കുകയും വേണം. അതിനായിട്ടാണു അടുത്ത ബ്രാഹ്മണം ആരംഭിക്കുന്നതു്. ഇതിൽ പറയുന്ന ആഖ്യായികയാകട്ടെ, വിദ്യകൊടുക്കയും വാങ്ങുകയും ചെയ്യുന്നതിനുള്ള വിധി വെളിപ്പെടുത്തുന്നതിനും, വിശേഷിച്ചു വിദ്യയെ സ്തുതിക്കുന്നതിനുമാണു്. ഇഷ്ടംപോലെ ചോദ്യം ചോദിക്കുന്നതിനുള്ള വരം യാജ്ഞവൽക്യൻ കൊടുത്തിട്ടു, ജനകൻ ചോദിച്ചതു ബ്രഹ്മജ്ഞാനം തന്നെയായതുകൊണ്ടാണു വിദ്യയെ സ്തുതിക്കുന്നതിനും കൂടിയാണു ആഖ്യായിക എന്നു പറഞ്ഞതു്.

ഉപ— ജനകം ഹ വൈദേഹം യാജ്ഞവല്ക്യോ ജഗാമ. സ മേനേ ന വദിഷ്യ ഇതി. അഥ ഹ യജ്ജനകശ്ച വൈദേഹോ യാജ്ഞവല്ക്യശ്ചാഗ്നിഹോത്രേ സമൂദാതേ. തസ്മൈ ഹ യാജ്ഞവല്ക്യോ വരം ദദൗ സ ഹ കാമപ്രശ്നമേവ വവ്രേ തം ഹാസ്മൈ ദദൗ. തം ഹ സമ്രാഡേവ പൂർവം പപ്രച്ഛ 1

| | | |
|---|---|---|
| വൈദേഹം ജനകം | = | വിദേഹാധിപനായ ജനകന്റെ അടുക്കൽ |
| യാജ്ഞവൽക്യഃ ജഗാമ | = | യാജ്ഞവൽക്യൻ ചെന്നു. |
| സഃ | = | അദ്ദേഹം = യാജ്ഞവൽക്യൻ |
| നവദിഷ്യേ ഇതി | = | "രാജാവിനു ഞാൻ ഒന്നും പറഞ്ഞുകൊടുക്കുകയില്ല" എന്നു |
| മേനേ ഹ | = | വിചാരിച്ചിരുന്നു. |
| അഥ | = | എന്നാൽ, |
| യത് | = | എപ്പോൾ |
| വൈദേഹഃ ജനകഃ ച | = | വിദേഹാധിപനായ ജനകനും |
| യാജ്ഞവൽക്യഃ ച | = | യാജ്ഞവൽക്യനും |
| അഗ്നിഹോത്രേ | = | അഗ്നിഹോത്രവിഷയത്തിൽ |
| സമൂദാതേ ഹ | = | സംവാദം ചെയ്തിരുന്നുവോ |
| തത് | = | അപ്പോൾ |
| തസ്മൈ | = | അദ്ദേഹത്തിനു = ജനകനു് |
| യാജ്ഞവൽക്യഃ | = | യാജ്ഞവൽക്യൻ |
| വരം ദദൗ ഹ | = | വരം കൊടുത്തു |
| സഃ | = | അദ്ദേഹം = ജനകൻ |
| കാമപ്രശ്നം ഏവ | = | ഇഷ്ടംപോലെചോദിക്കുവാനുള്ള അനുവാദം |
| വവ്രേ ഹ | = | വരിച്ചു: |
| തം | = | ആ വരത്തെ |
| അസ്മൈ | = | ഇദ്ദേഹത്തിനു് = ജനകനു് |
| ദദൗ ച ഹ | = | കൊടുക്കയും ചെയ്തു |
| തം | = | അദ്ദേഹത്തോടു = യാജ്ഞവൽക്യനോടു് |
| സമ്രാട് ഏവ | = | സമ്രാട്ടുതന്നെ |
| പൂർവം പപ്രച്ഛ | = | ആദ്യം ചോദിച്ചു. |

ഭാഷ്യം — ഒരിക്കൽ യാജ്ഞവല്ക്യൻ ജനകന്റെ അടുക്കൽ ചെന്നു. 'ചെല്ലുമ്പോൾതന്നെ, 'ഞാൻ രാജാവിനു ഒന്നും പറഞ്ഞുകൊടുക്കയില്ല' എന്നു അദ്ദേഹം വിചാരിച്ചിരുന്നു. ചെന്നതു രാജാവിന്റെ യോഗക്ഷേമങ്ങളെ അന്വേഷിക്കുന്നതിനു മാത്രമായിരുന്നു. ഒന്നും പറഞ്ഞുകൊടുക്കുകയില്ലെന്നുള്ള സങ്കല്പത്തോടുകൂടിയാണു ചെന്നതെങ്കിലും, ജനകൻ ചോദിച്ചതെല്ലാം പറഞ്ഞുകൊടുത്തു. അങ്ങനെ യാജ്ഞവല്ക്യൻ തന്റെ സങ്കല്പത്തെ മാറ്റുന്നതിനു കാരണമെന്തെന്നു കാണിക്കുന്നതിനായി ഒരു ആഖ്യായികപറയുന്നു. — മുമ്പൊരിക്കൽ ജനകനും യാജ്ഞവല്ക്യനുംതമ്മിൽ അഗ്നിഹോത്രത്തെസംബന്ധിച്ചു ഒരു സംവാദമുണ്ടായിട്ടുണ്ടായിരുന്നു. അപ്പോൾ, ജനകന്റെ അഗ്നിഹോത്രവിജ്ഞാനം കേട്ടു സന്തുഷ്ടനായ യാജ്ഞവല്ക്യൻ ജനകനു ഒരു വരംകൊടുക്കാമെന്നു പറഞ്ഞു. ജനകനാകട്ടെ, ഇഷ്ടംപോലെ ചോദ്യംചോദിക്കുവാനുള്ള അനുമതിയാണു വരിച്ചതു്. യാജ്ഞവല്ക്യൻ അതു അദ്ദേഹത്തിനു നല്കുകയുംചെയ്തു. ആ വരത്തിന്റെ ബലത്താൽ, ഈ അവസരത്തിൽ, ഒന്നും വ്യാഖ്യാനിക്കുന്നതിനു സമ്മതമില്ലാതെ മിണ്ടാതിരുന്നിട്ടും യാജ്ഞവല്ക്യനോടു രാജാവുതന്നെ ആദ്യംചോദിച്ചു. അഗ്നിഹോത്രപ്രകരണത്തിൽതന്നെ ബ്രഹ്മവിദ്യ പറഞ്ഞുകൊടുക്കാതിരുന്നതു ബ്രഹ്മവിദ്യ കർമ്മത്തോടു വിരുദ്ധമായതുകൊണ്ടും, അഗ്നി, ഇന്ധനം മുതലായതിന്റെയും അവകൊണ്ടു സാധിക്കേണ്ട കർമ്മത്തിന്റെയും അപേക്ഷകൂടാതെതന്നെ പുരുഷാർത്ഥത്തെ സാധിക്കുന്നതാകയാൽ ബ്രഹ്മവിദ്യ സ്വതന്ത്രയായതുകൊണ്ടുമാണു്. 1

ഉപ — "യാജ്ഞവല്ക്യ, കിംജ്യോതിരയം പുരുഷ" ഇതി. "ആദിത്യജ്യോതിഃ സമ്രാ," ഡിതി ഹോവാച. — "ആദിത്യേനൈവായം ജ്യോതിഷാ//സ്തേ, പല്യയതേ, കർമ്മകുരുതേ, വിപല്യേതീ"തി. "ഏവമേവൈതദ്" യാജ്ഞവല്ക്യ. 2

| | |
|---|---|
| യാജ്ഞവല്ക്യ | = "യാജ്ഞവല്ക്യ, |
| അയം പുരുഷഃ | = ഈ പുരുഷൻ |
| കിംജ്യോതിഃ | = എന്തുജ്യോതിസ്സോടുകൂടിയവനാണു്" |
| ഇതി | = എന്നു രാജാവുചോദിച്ചു. |
| സമ്രാട്ട് | = "സമ്രാട്ടേ, |
| ആദിത്യജ്യോതിഃ | = ആദിത്യനാകുന്ന ജ്യോതിസ്സോടുകൂടിയവനാകുന്നു" |
| ഇതി | = എന്നുപറഞ്ഞിട്ടു് |
| ഉവാച ഹ | = യാജ്ഞവല്ക്യൻ തുടന്നു. |
| അയം | = "ഈ പുരുഷൻ |
| ആദിത്യേന ജ്യോതിഷാ ഏവ | = ആദിത്യനാകുന്ന ജ്യോതിസ്സുകൊണ്ടുതന്നെയാണു്, |
| ആസ്തേ | = ഇരിക്കുന്നതും, |
| പല്യയതേ | = പോകുന്നതും, |
| കർമ്മ കുരുതേ | = ജോലിചെയ്യുന്നതും, |